# അവതാരിക

സർവ്വലോകർക്കും സമാധാനവും, തന്നെ അന്വേഷിക്കുന്നവർക്ക് ആത്മീയ ജ്ഞാനവും നൽകുന്നവനായ യേശുക്രിസ്തുവിന്റെ വചനങ്ങൾ അടങ്ങിയ സുവിശേഷങ്ങൾ ലോകമെങ്ങും പഠനവിഷയമായിരിക്കുകയാണല്ലോ. ആകാശവും ഭൂമിയും അഴിഞ്ഞുപോയാലും തിരുവചനത്തിന്റെ അർത്ഥവും പ്രസക്തിയും മങ്ങിപ്പോകുകയില്ലെന്നരുളിച്ചെയ്ത യേശു എല്ലാവർക്കും ഗുരുവും നാഥനുമാണ്. യേശുവിന്റെ വാക്കുകളുടെ പഠനവും ധ്യാനാത്മകമായ ചിന്തയും മനുഷ്യരെ ആത്മീയമായി ധന്യരാക്കി ചലിപ്പിക്കുന്നു. ഇന്നയോളം എല്ലാ മനുഷ്യർക്കും നേരിടേണ്ടി വന്നിട്ടുള്ള ജീവിതപ്രശ്നങ്ങൾ, ദൈവവചനം ചൂണ്ടിക്കാട്ടുന്ന ആത്മീയമായ പോംവഴികളിലൂടെ അഭിമുഖീകരിക്കുന്നത് ശ്രേഷ്ഠമായ മാർഗ്ഗവുമാണ്.

നിരാശയുടേയും വേദനയുടെയും രോഗത്തിന്റെയും കടബാദ്ധ്യതകളുടെയും ഭാരത്താൽ വലയുന്നവർ ദൈവവചനത്തിലാശ്രയിച്ചാൽ അത് അവർക്ക് ശാന്തിയും പ്രത്യാശയും നൽകുമെന്ന് അനേകരുടെ സാക്ഷ്യങ്ങൾ വെളിപ്പെടുത്തുന്നു. മറ്റു ശാസ്ത്രങ്ങൾ മറുപടി നൽകാത്ത മാനുഷികപ്രശ്നങ്ങൾ നേരിടുന്നവർക്ക് ദൈവവചനത്തിന്റെ പഠനവും ധ്യാനവും മുഖാന്തരം പ്രചോദനവും തിരിച്ചറിവും സുലഭമായി ലഭിക്കുന്നു. തിരുവചനത്തിന്റെ പഠനത്തിനും അറിവിനും ഈ വിഷയത്തിൽ ജ്ഞാനമുള്ളവരുടെ സഹായം ആവശ്യമാണ്. എത്യോപ്യൻ രാജ്ഞിയുടെ പ്രധാന ഉദ്യോഗസ്ഥനായിരുന്നു ഷണ്ഡനോട് പീലിപ്പോസ് "നീ വായിക്കുന്നത് ഗ്രഹിക്കുന്നുവോ" എന്ന് ചോദിക്കുകയും അവനെ തിരുവചനം ഗ്രഹിക്കുന്നതിന് പ്രാപ്തനാക്കുകയും ചെയ്ത സംഭവം ഇത്തരുണത്തിൽ പ്രസ്താവ്യമാണ് (പ്രവൃ. 8:30). വേദം പലപ്പോഴും വേദഭാഗങ്ങളായി നമ്മിൽ എത്തുന്നു. എന്നാൽ വേദഭാഗങ്ങളുടെ മൊത്തമായ അറിവാണ് വേദം പ്രതിനിധാനം ചെയ്യുന്ന ദൈവത്തിങ്കലേയ്ക്കു നമ്മെ അടുപ്പിക്കുന്നത്. തന്മൂലം ദൈവത്തെക്കുറിച്ചുള്ള പൂർണ്ണമായ അറിവ് നാം പ്രാപിക്കേണ്ടതിന് വേദഭാഗങ്ങളെക്കുറിച്ചുള്ള മൊത്തമായ അറിവും നമുക്കു ലഭിച്ചിരിക്കണം. ഈ പുസ്തകത്തിന്റെ വായനക്കാരിൽ ഈ നന്മ കൂടുതലായി ഉണ്ടാകുന്നതിന് ഇത് അവരെ സഹായിക്കും.

മലങ്കര ഓർത്തഡോക്സ് സഭയിൽ ഞായറാഴ്ചകളിൽ വി. കുർബ്ബാന മദ്ധ്യേ വായിക്കുന്ന സുവിശേഷഭാഗങ്ങളുടെ ഒരു പഠനമാണ് ഈ പുസ്തകത്തിന്റെ ഉള്ളടക്കം. ഇവ സഭാപിതാക്കന്മാരുടെ ഉപയോഗത്തിലിരിക്കുന്നവയുമാണ്. ഈ ഭാഗങ്ങളുടെ പഠനവും ധ്യാനവും ഉൽഘോഷണവും വിശ്വാസികളുടെ ആത്മീയ ജീവിതത്തിൽ പ്രാധാന്യം അർഹിക്കുകയും അവരെ യഥാർത്ഥ ആത്മീയ ജീവിതം നയിക്കാൻ സഹായിക്കുകയും

ചെയ്യുന്നു. സുവിശേഷത്തിന്റെ തലയായി എന്നും വിളങ്ങുന്നത് യേശുവിന്റെ പീഡാനുഭവത്തെക്കുറിച്ചും അവിടുത്തെ മരണത്തെക്കുറിച്ചും പുനഃരുത്ഥാനത്തെക്കുറിച്ചുമുള്ള വിവരണമാണ്. രണ്ടാം പതിപ്പിൽ പുതിയതായി ചേർത്തിട്ടുള്ള യേശുവിന്റെ പീഡാനുഭവങ്ങളെക്കുറിച്ചുള്ള വിവരണം സാധാരണ വിശ്വാസികളെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനു സഹായിക്കുന്നു. വൈദികരെ സംബന്ധിച്ചാണെങ്കിൽ ഓരോ ഞായറാഴ്ചയും വിശ്വാസികളുടെ ആത്മീയ ഉയർച്ചയും താഴ്ചയും ജീവിത സാഹചര്യവും മനസ്സിലാക്കി സുവിശേഷ ഭാഗങ്ങളുടെ അർത്ഥം വെളിവാക്കി പ്രസംഗിക്കുകയെന്നത് സുപ്രധാന ധർമ്മമാണ്. ഈ ലക്ഷ്യം മുമ്പിൽ കണ്ടുകൊണ്ടാണ് പഴയസെമിനാരിയിൽ എന്റെ സഹപാഠിയും പത്തനാപുരം മൗണ്ട് താബോർ ദയറായിലെ അംഗവുമായ റ്റി. എം. കുറിയാക്കോസ് അച്ചൻ ഈ ഗ്രന്ഥം രചിച്ചിരിക്കുന്നത്. 'തിരുവചനമുഖങ്ങൾ' എന്ന ഈ പുസ്തകം വിശ്വാസികളുടെയും വിശിഷ്യ സുവിശേഷ പ്രസംഗങ്ങൾ നടത്തുന്നവരുടേയും യേശുവിന്റെ ആത്മീയ വ്യക്തിത്വത്തെക്കുറിച്ച് കൂടുതലായി അറിയുവാൻ ആഗ്രഹിക്കുന്നവരുടെയും പ്രത്യേക ശ്രദ്ധ ആകർഷിക്കുമെന്നതിൽ എനിക്ക് തെല്ലും സംശയം ഇല്ല.

ഈ പുസ്തകത്തിനു പലതരത്തിലുള്ള ശ്രേഷ്ഠതകൾ ഉണ്ട്. ഒന്നാമത് ഇതിന്റെ വായനയും പഠനവും മൂലം വിശ്വാസികളെ ക്രിസ്തുവിങ്കലേക്ക് കൂടുതൽ അടുപ്പിക്കുന്നതിനും, അവരുടെ ആത്മീയ ജീവിതത്തിൽ യേശുവിന്റെ പങ്ക് എത്രമാത്രം ഉണ്ടെന്ന് വിലയിരുത്തുന്നതിനും സഹായിക്കും. സാധാരണ വ്യാഖ്യാന ഗ്രന്ഥങ്ങളിൽ കാണുന്നതുപോലെയുള്ള പഠനരീതിയിൽ നിന്നു വ്യത്യസ്തമായി ഒരുവനെ ക്രിസ്തുവിനോട് യോജിപ്പിക്കുകയെന്നതിലാണ് ഗ്രന്ഥകർത്താവ് ശ്രദ്ധിച്ചിരിക്കുന്നത്. ഭൗമിക ജീവിതത്തിൽ ആത്മീയ കാര്യങ്ങളെ കൂടുതലായി അവഗണിക്കുന്നവരുടെ ശ്രദ്ധയേ ക്രിസ്തുവിങ്കലേക്ക് ആകർഷിക്കുന്നതിന് ഈ പുസ്തകത്തിന് ഒരു പങ്ക് വഹിക്കാനുണ്ട്.

രണ്ടാമത്, ഈ പുസ്തകത്തിന്റെ മുഖ്യ ഉപയോക്താക്കൾ ഇതിലെ ആശയങ്ങൾ ഉൾക്കൊണ്ട് പ്രസംഗം തയ്യാറാക്കുന്നവരാണെന്നുള്ള കാര്യം ഗ്രന്ഥകർത്താവ് പ്രത്യേകം പരിഗണിക്കുന്നു. ആയതിനാലാണ് ഓരോ വേദഭാഗത്തിന്റെയും ദീർഘമായ പഠനത്തിനുശേഷം "സന്ദേശമുഖങ്ങൾ" എന്ന പേരിൽ വീണ്ടും ആശയങ്ങൾ സംഗ്രഹിച്ചു കുറിച്ചിരിക്കുന്നത്. ചുരുക്കത്തിൽ ഓരോ ഭാഗത്തിന്റേയും പഠനത്തിനുശേഷം വായനക്കാരനു പല പ്രസംഗങ്ങൾ തയ്യാറാക്കുവാനുള്ള പ്രചോദനം ലഭിക്കുന്നു.

മൂന്നാമതായി ഈ പുസ്തകത്തിലെ പാഠ്യവിഷയം ഓർത്തഡോക്സ് സഭയുടെ ഞായറാഴ്ച ആരാധനയിലെ വായനാഭാഗങ്ങളുടെ വിശദീകരണമാണ്. ഇവ ഒന്നാം നൂറ്റാണ്ടിൽ കർതൃശിഷ്യന്മാരിലൂടെ വെളിവായി

വന്ന വേദസത്യങ്ങളുടെ കാലോചിത വിശദീകരണമായി കാണുന്നു. അവ സഭാ വ്യത്യാസമെന്യേ ഏതൊരു മനുഷ്യനും മനസ്സിലാക്കാവുന്ന ഭാഷ യിലും ശൈലിയിലുമാണ് രചിച്ചിരിക്കുന്നത്. യേശുക്രിസ്തുവിനെ ഒരു സഭയുടെ മാത്രം സ്വത്തായിട്ടല്ല, പിന്നെയോ ലോകത്തിന്റെ തന്നെ രക്ഷ കനായി അവതരിപ്പിക്കുവാനുള്ള ഗ്രന്ഥകർത്താവിന്റെ ലക്ഷ്യം ഇവിടെ പ്രകടമാകുന്നു.

ബഹുമാനപ്പെട്ട കുറിയാക്കോസ് അച്ചനെ ദൈവം ഇതിനായി ഉപ യോഗിച്ചതിൽ ഞാൻ ദൈവത്തെ മഹത്വപ്പെടുത്തുന്നു. നാലു വർഷത്തെ (1981-85) പഠനവേളയിൽ ഞങ്ങളുടെ ഒക്കെ ജ്യേഷ്ഠനും ഉപദേശകനും മായിരുന്ന അച്ചന്റെ നല്ല സേവനം ഈ പുസ്തകത്തിലൂടെ പലർക്കും സഹായകമാകുകയാണ്. അച്ചന്റെ നിഷ്ഠയുള്ള ജീവിതവും ആത്മീയ മായ അച്ചടക്കവും സർവ്വോപരി നിഷ്കളങ്ക ഹൃദയവും പരിചയപ്പെട്ടിട്ടു ള്ളവർക്ക് മാതൃകയാണ്. തന്റെ രക്ഷകനും ഗുരുവുമായ യേശുക്രിസ്തു വിൽ നിന്ന് അദ്ദേഹം നേടിയിട്ടുള്ള ജ്ഞാനമാണ് ഈ പുസ്തകത്തിന്റെ രചനയ്ക്ക് സഹായിച്ചിട്ടുള്ളത്. അച്ചൻ വായിക്കുന്നതിനുപരി ദൈവത്തെ അറിയാൻ പരിശ്രമിക്കുന്ന വ്യക്തിയാണ്. ഈ പുസ്തകത്തിലൂടെ അദ്ദേ ഹത്തിന്റെ ക്രിസ്തുപരിചയം നമുക്ക് വ്യക്തമായി മനസ്സിലാക്കാൻ സാധി ക്കുന്നു.

ക്രിസ്തീയ പ്രഭാഷകർക്ക് ഒരു ഗൈഡ് എന്ന നിലയിലും ആത്മീയ ദാഹമുള്ള വിശ്വാസികൾക്ക് അറിവും ആശ്വാസവും നൽകുന്ന ഗ്രന്ഥ മെന്ന നിലയിലും ഈ പുസ്തകം പ്രയോജനപ്പെടുന്നതാണ്. ഗ്രന്ഥ കർത്താവിനു സർവ്വവിധ മംഗളങ്ങളും ആശംസകളും ഹൃദയംഗമായി നേർന്നു കൊണ്ടും വായനക്കാർക്ക് ഗ്രന്ഥപാരായണത്തിലൂടെ ദൈവിക കൃപയുടെ പനിനീർമഴയും കൂടുതൽ പഠനത്തിനും ധ്യാനത്തിനുമുള്ള ജിജ്ഞാസയും നേർന്നുകൊണ്ടും ഈ സൽഗ്രന്ഥം സമർപ്പിച്ചുകൊ ള്ളുന്നു.

**ഫാ. ഡോ. റജി മാത്യു**
പ്രിൻസിപ്പൽ
സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി

നാഗ്പൂർ
2-2-2010



# ആമുഖം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ വേദവായനക്രമം അനുസരിച്ചുള്ള വായനാഭാഗങ്ങളുടെ പ്രബോധനവും പഠനവും സഭാംഗങ്ങളുടെ ആത്മീയ വളർച്ചയിൽ സുപ്രധാന പങ്ക് വഹിക്കുന്നുണ്ട്. ഓരോ ഞായറാഴ്ചയും വി. കുർബ്ബാനമദ്ധ്യേ വായനയ്ക്കായി ക്രമീകരിച്ചിരിക്കുന്ന നാലു സുവിശേഷങ്ങളിൽ നിന്നുള്ള വേദഭാഗങ്ങളുടെ വിശദീകരണവും പഠനവും വർഷംതോറും വിശ്വാസികൾക്ക് അൾത്താരയിൽ നിന്നു ലഭ്യമാണ്. പഴയനിയമ കാലത്ത് ന്യായപ്രമാണം വായിച്ച് സാധാരണജനങ്ങൾക്ക് വിശദീകരിച്ച് കൊടുക്കുന്ന പതിവുണ്ടായിരുന്നു (നെഹ. 8:8). ഈ കൃത്യം നിർവഹിച്ചിരുന്നത് ലേവ്യാ പുരോഹിതരായിരുന്നു. പുതിയനിയമ കാലത്ത് ഈ കൃത്യം വി. കുർബ്ബാനയുടെ ഭാഗവും അതിന്റെ ശ്രദ്ധേയമായ വിശദീകരണം വിശ്വാസികളുടെ ആത്മീയ ജീവിതത്തിൽ പ്രാധാന്യം അർഹിക്കുന്ന കാര്യമായിട്ടു തുടരുന്നു.

ഇരുപത്തിഒന്നാം നൂറ്റാണ്ടിൽ ദൈവവചനത്തിനു സാധാരണ വിശ്വാസികളുടെ ആത്മീയ ജീവിതത്തിൽ ഉണ്ടായിരിക്കുന്ന സ്വാധീനവും പ്രാധാന്യവും കഴിഞ്ഞ ഇരുപതു നൂറ്റാണ്ടിൽ സംഭവിച്ചിട്ടില്ലാത്തവിധത്തിലും ഉയരത്തിലുമാണ്. ഇതിനുള്ള പ്രധാന കാരണം ആധുനിക ലോകത്തിലെ ശാസ്ത്രാധിഷ്ഠിത നേട്ടങ്ങളും അതിന്റെ പ്രതിസ്പന്ദനമെന്ന നിലയിൽ മനുഷ്യനെ ദൈവത്തിൽ നിന്ന് അകറ്റിക്കൊണ്ടിരിക്കുന്ന ചുറ്റുപാടുകളുമാണ്. ഇതിന്റെ മറുവശം എന്നോണം ഈ കാലഘട്ടത്തിൽ സാക്ഷാൽ ദൈവത്തിൽ നിന്നുള്ള ദൈവമായ യേശുവിന്റെ നാമത്തിൽ പ്രാർത്ഥനകളും ശുശ്രൂഷകളും ഉണ്ടായിക്കൊണ്ടിരിക്കുന്നുവെങ്കിലും, ഒരു നല്ല വിഭാഗം ജനങ്ങൾക്കും വിശ്വാസം കുറഞ്ഞു വരുന്നു. ഇവരുടെ എണ്ണം സഭയിൽ വർദ്ധിച്ചു വരുന്നത് സഭയുടെ ദൗത്യം ദൈവസന്നിധിയിൽ പരാജയപ്പെടുന്നതിനു തെളിവാണ്.

പ്രശ്നസമ്പൂർണ്ണമായ മനുഷ്യമനസ്സിലേക്ക് ആത്മീയ ദൂത് വളരെ ആഴത്തിലും ശക്തിയിലും കടന്നുചെന്നിട്ട് വേണം അവർ ദൈവത്തെ തിരിച്ചറിയേണ്ടതും ദൈവത്തിൽ ആശ്രയം വയ്ക്കേണ്ടതും. എന്നും ജീവിക്കുന്നവനും പരിപാലിക്കുന്നവനുമായ ദൈവത്തെ സകല വിശ്വാസികളും അവരുടെ ആത്മീയ വിശ്വാസത്തിന്നും ഭദ്രതയ്ക്കും ആവശ്യമായ തരത്തിൽ തിരിച്ചറിയുന്നതിനുള്ള പരിശ്രമമായിരിക്കണം ഇന്ന് എല്ലാ സഭകളിലുമുണ്ടാകേണ്ടത്. ആധുനിക ലോകത്ത് അനേക ഭൗതിക മാധ്യമങ്ങളുടെ വശീകരണശക്തിയാൽ വിശ്വാസികൾ, ആത്മീയ ചിന്തകളിൽ നിന്ന് ഭൗതികചിന്തകളിലേക്ക് കൂടുതലായി നയിക്കപ്പെടുന്നു. തുടർന്ന് അവിടെ അവരുടെ ജീവിതം അർത്ഥമില്ലാത്തതെന്ന് ബോദ്ധ്യപ്പെടുന്നു.

കൂടാതെ ഇന്ന് ഭൗതിക സംസ്ക്കാരം ആത്മീയ രംഗത്തേക്ക് സജീവ മായി മനുഷ്യനെ കടന്നുവരുന്നതിനു പ്രോത്സാഹിപ്പിക്കുന്നില്ല. ഈ പരാ ജയം അനേകരെ ബാധിച്ചുകൊണ്ടിരിക്കുന്നുവെന്നത് ഒരു സത്യമാണ്.

കർത്താവിന്റെ ദിവ്യബലി വീക്ഷിച്ചുകൊണ്ടിരുന്ന രണ്ടു പേരിൽ ഇടതു വശത്ത് ക്രൂശിക്കപ്പെട്ട മനുഷ്യനു പരാജയം ഉണ്ടായത് യേശുവിന് ഇവ രുടെ കാര്യത്തിൽ പക്ഷപാതം ഉണ്ടായിട്ടല്ല. ഈ പരാജയം ഇന്ന് അനേകം ക്രിസ്ത്യാനികളെ ബാധിച്ചുകൊണ്ടിരിക്കുന്നുവെന്ന് നാം അറി യണം. വി. പൗലൂസ് ശ്ലീഹായുടെ ഈ കാര്യത്തെ സംബന്ധിച്ചുള്ള "ഹേ മനുഷ്യരെ, യേശുക്രിസ്തു ക്രൂശിക്കപ്പെട്ടവനായി നിങ്ങളുടെ കണ്ണിനു മുമ്പിൽ വരച്ച് കിട്ടിയിരിക്കെ നിങ്ങളെ ക്ഷുദ്രം ചെയ്തു മയക്കിയത് ആർ?" എന്നുള്ള അഭിപ്രായം ഇന്ന് പൂർവ്വാധികം അർത്ഥസമ്പൂർണ്ണമാ യിക്കൊണ്ടിരിക്കുകയാണ്. ഇത് ഒരു ചെറിയ ന്യൂനതയായി കാണുകയും ക്രമേണ പരിഹരിക്കപ്പെടുമെന്ന് ആശിക്കുകയും ചെയ്യാതെ സർവ്വ ശക്തിയും ഉപയോഗിച്ച് പരിഹാരം ഉണ്ടാക്കേണ്ട ഒരു വിഷയമായി നാം അംഗീകരിക്കണം. ഈ ആവശ്യ നിവൃത്തിയുടെ ഒരു ഭാഗമായിട്ടാണ് ഈ പുസ്തകം സഭാതലത്തിൽ അവതരിപ്പിക്കുന്നതെന്ന് അനുസ്മരി പ്പിക്കട്ടെ.

കർത്താവും ദൈവവുമായ യേശുവിനെക്കുറിച്ചുള്ള ചിന്തയ്ക്കും ധ്യാന ത്തിനും വിശ്വാസികളെന്ന് അറിയപ്പെടുന്ന പലരും അവരുടെ ഹൃദയ വിചാരത്തിൽ ആവശ്യമായ അംഗീകാരം കൊടുക്കുന്നില്ല. പകരം ലൗകിക സുഖസൗകര്യങ്ങളുടെ അംഗീകരണത്തിനും അതിന്റെ സമൃദ്ധിക്കുമാണ് പ്രാധാന്യം കൊടുക്കുന്നത്. ഇത് ആത്മീയ പാപ്പരത്തത്തെയല്ല ഭയ ങ്കരമായ ആത്മീയ അധഃപതനത്തെയാണ് വെളിവാക്കുന്നത്. ആധുനിക ലോകത്തിലെ ഈ ഭൗതിക വാഴ്ചയുടെ നീർച്ചുഴിയിൽ വിശ്വാസികൾ വീഴാതെ വിശ്വാസത്തെ കൂടുതൽ ആഴമുള്ളതാക്കി കർത്താവും ദൈവ വുമായ യേശുവിനെ അവരുടെ ആത്മീയ ജീവിതത്തിൽ നായകനും ദൈവവുമായി സ്വീകരിക്കേണ്ടത് ആത്മീയ അധഃപതനത്തിൽ നിന്ന് അവരെ രക്ഷിക്കുന്നതിനു അനുപേക്ഷണീയമാണ്. ഈ സത്യത്തിന് പരമ പ്രാധാന്യം നൽകിക്കൊണ്ടാണ് ഈ ഗ്രന്ഥത്തിൽ തിരുവചനങ്ങൾ വിശദീകരിച്ചിരിക്കുന്നതും സന്ദേശമുഖങ്ങൾ ക്രോഡീകരിച്ചിരിക്കുന്നതും.

ഒന്നാം നൂറ്റാണ്ടിൽ സുവിശേഷം എഴുതിയ കാലഘട്ടമെന്നത് സഭ യുടെ വളർച്ചയുടെ പ്രാരംഭ ദശയായിരുന്നു. അന്ന് പരിശുദ്ധാത്മാവ് വെളി പ്പെടുത്തിയ കാര്യങ്ങളാണ് പിന്നീടുള്ള സഭയുടെ വളർച്ചയിൽ വായും തൂണുമായി നിൽക്കുന്നത്. ഈ സത്യങ്ങളുടെ പൊരുളിനോ ആത്മീയ നിർദേശങ്ങൾക്കോ ഒരിക്കലും മാറ്റം ഉണ്ടാകുന്നില്ല. സുവിശേഷ സത്യ ങ്ങളിലൂടെ ദൈവം വെളിപ്പെടുത്തിയിരിക്കുന്നതും നിർദ്ദേശിച്ചിരിക്കുന്ന

തുമായ ആത്മീയ കാര്യങ്ങൾ ഇന്നത്തെ മനുഷ്യരുടെ ജീവിതപ്രശ്ന ങ്ങളിൽ എത്രമാത്രം പ്രസക്തമാണെന്ന് ചൂണ്ടിക്കാണിക്കുകയും അവ രുടെ ജീവിതത്തെ മഥിക്കത്തക്കവണ്ണം അനുദിന ജീവിതത്തോട് ബന്ധ പ്പെടുത്തി ഉയർത്തിക്കാണിക്കുകയുമാണ് ചെയ്തിരിക്കുന്നത്. ഈ ലക്ഷ്യ പ്രാപ്തിക്കായി ഈ ഗ്രന്ഥത്തിൽ സജീവമായ പരിഗണന നൽകിയിരി ക്കുന്നു.

ഒരു വർഷം അമ്പത്തിരണ്ട് ഞായറാഴ്ചകളിലായി വി. കുർബ്ബാന മദ്ധ്യേ വായിക്കേണ്ട വേദഭാഗങ്ങൾ ഈ പുസ്തകത്തിൽ വിശദീകരിച്ചി രിക്കുന്നു. ഈ വേദഭാഗങ്ങളിൽ അടങ്ങിയിരിക്കുന്ന പ്രസക്തങ്ങളായ എല്ലാ വിഷയങ്ങളും ഇവിടെ വിശദീകരിച്ചിട്ടുണ്ട്. കൂടാതെ യേശുവിന് പീഡാനുഭവ ആഴ്ചയിലുണ്ടായ അനുഭവങ്ങളെ, പ്രത്യേകിച്ച് പെസഹ, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പ് തിരുനാൾ ഇവയോട് ബന്ധപ്പെട്ട വേദഭാഗ ങ്ങളെ അധികരിച്ച് സമഗ്രമായ വിശദീകരണങ്ങളും സന്ദേശമുഖങ്ങളും ഉൾക്കൊള്ളിച്ചിരിക്കുന്നു.

'തിരുവചനമുഖങ്ങൾ' എന്ന പുസ്തകത്തിന്റെ പരിഷ്കരിച്ച രണ്ടാ മത്തെ പതിപ്പാണിത്. ഇതിൽ കൂടുതലായി ചേർത്തിരിക്കുന്ന വേദഭാഗ ങ്ങൾ യേശുവിന്റെ പീഡാനുഭവങ്ങളെ സംബന്ധിച്ചുള്ള തിരുവെഴുത്തു കൾ ആണ്.

ഈ പുസ്തകത്തിനു യാതൊരുവിധ അപ്രമാദിത്വവും അവകാശപ്പെ ടുന്നില്ല. സുവിശേഷ സത്യങ്ങൾ കൂടുതലായി വിശ്വാസികൾ അറിയണം. അവയെ മുൻനിറുത്തിയുള്ള ധ്യാനവും ചിന്തയും അവരെ യഥാർത്ഥ ക്രിസ്ത്യാനികൾ ആക്കുന്നതിൽ പങ്ക് വഹിക്കണമെന്നുള്ള ഉദ്ദേശ്യമേ ഇതിന്റെ പിന്നിലുള്ളു. ഇതു മുഖാന്തരം ചിലരുടെ എങ്കിലും ആത്മീയ ജീവിതം മറുകരയിൽ തളിർത്തു വരുന്നതിനു സഹായകമാകുമെങ്കിൽ ഞാൻ കൃതാർത്ഥനാണ്.

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിൽ എന്നെ വളരെയധികം സഹായിച്ച പത്തനാപുരം മൗണ്ട് താബോർ ദയറാംഗവും ബഹുമാന്യ നുമായ ഡേവിഡ് കോശി അച്ചനോടും ഇതിന്റെ എഡിറ്റിംഗ്, പ്രൂഫ് വായന, പ്രസിദ്ധീകരണം എന്നിവയിൽ സഹകരണം നൽകിയ കോട്ടയം കോട്ടയ്ക്കൽ പബ്ളിഷേഴ്സ് ഉടമയും ഗ്രന്ഥകാരനുമായ കെ. വി. മാമ്മ നോടുമുള്ള കടപ്പാടും സ്നേഹവും സസന്തോഷം അറിച്ചുകൊള്ളുന്നു.

**ഫാ. ടി. എം. കുറിയാക്കോസ്**

താബോർ ദയറ

പത്തനാപുരം

1-5-2010

# ഉള്ളടക്കം

# 1

# കൂദോശ് ഈത്തോ ഞായറാഴ്ച

**വേദഭാഗം വി. മത്താ 16:13-23**

**വാക്യം 13-17**

*"യേശു ഫിലിപ്പിന്റെ കൈസര്യ പ്രദേശത്തു എത്തിയശേഷം തന്റെ ശിഷ്യന്മാരോട് 'ജനങ്ങൾ മനുഷ്യപുത്രനെ ആരെന്നു പറയുന്നു' എന്നു ചോദിച്ചു. ചിലർ യോഹന്നാൻ സ്നാപകൻ എന്നും മറ്റുചിലർ ഏലിയാവെന്നും വേറെ ചിലർ യിരെമ്യാവോ പ്രവാചകന്മാരിൽ ഒരുത്തനോ എന്നും പറയുന്നു എന്ന് അവർ പറഞ്ഞു. 'നിങ്ങളോ എന്നെ ആരെന്നു പറയുന്നു' എന്ന് അവൻ ചോദിച്ചതിന്, ശീമോൻ പത്രോസ് 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്ന് ഉത്തരം പറഞ്ഞു. യേശു അവനോട് "ബർയോനാ ശീമോനെ നീ ഭാഗ്യവാൻ. ജഡരക്തങ്ങൾ അല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവത്രേ നിനക്ക് ഇത് വെളിപ്പെടുത്തിയത്."*

യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ ഏതാണ്ടു മുക്കാൽഭാഗം പിന്നിട്ട സമയത്തു നടന്ന ഒരു സംഭവമായിട്ടാണ് ഈ സംഭാഷണം അറിയപ്പെടുന്നത്. യേശു ഒപ്പം സഞ്ചരിച്ചിരുന്ന ശിഷ്യന്മാരോട് ജനങ്ങൾ തന്നെക്കുറിച്ച് എന്തഭിപ്രായം പറയുന്നു എന്നു ചോദിക്കുന്നു. കഴിഞ്ഞ രണ്ടു വർഷമായി ജനമദ്ധ്യേ ആത്മീയ കോളിളക്കം സൃഷ്ടിച്ചുകൊണ്ടിരുന്ന യേശുവിലൂടെ വർഷിച്ചുവന്ന അത്ഭുതകാര്യങ്ങൾ, തന്റെ സ്വർഗ്ഗീയ പ്രഭാഷണങ്ങൾ എന്നിവ അനേകംപേർ അദ്ദേഹത്തെ ശ്രേഷ്ഠനായ വ്യക്തി, അത്ഭുത ഗുരു, സ്വർഗ്ഗത്തിൽ നിന്നു അയക്കപ്പെട്ട ഒരു വലിയ പ്രവാചകൻ എന്നീ നിലകളിൽ കാണുന്നതിനു സഹായിച്ചു.

മതം അവരുടെ ഉപജീവനമാർഗ്ഗമായി മാത്രം ഉപയോഗിച്ചുപോന്ന ഒട്ടധികം യഹൂദ പുരോഹിതന്മാർ യേശുവിനെ എതിർത്തിരുന്നു. അതോടൊപ്പം മറ്റു ചിലർ യേശുവിൽ യഹൂദരാജ്യത്തിന്റെ അടിമാവസ്ഥയെ മാറ്റിഎടുക്കുന്നതിന് ദൈവത്താൽ അയക്കപ്പെടുമെന്ന് വിശ്വസിച്ചുപോന്ന "മശിഹാ" എന്ന രക്ഷകനെ അന്വേഷിച്ചുപോന്നു. യേശു എന്ന ആൾ മശിഹാ ആണോ എന്നുള്ള സംശയം യഹൂദന്മാരിൽ ചിലർക്ക് ഉണ്ടാകാതിരുന്നില്ല. ശിഷ്യന്മാർ ആകട്ടെ ഇവയെല്ലാം കണ്ടുംകേട്ടും കൊണ്ടിരുന്നവർ ആയിരുന്നു. ശിഷ്യരിൽ ഭൂരിപക്ഷംപേർക്കും യേശുവിന്റെ ആത്മീയ മഹത്വത്തെക്കുറിച്ച് ബോദ്ധ്യമുണ്ടായിരുന്ന ഒരു അവസരത്തിലാണ് യേശു ഈ ചോദ്യം അവരോട് ചോദിക്കുന്നത്.

യേശു ഈ ചോദ്യം ചോദിക്കുന്നത് അവിടുന്നു ശിഷ്യന്മാരൊടൊന്നിച്ചു പിലിപ്പോസിന്റെ കൈസര്യയ്ക്കടുത്ത ഊരുകളിലൂടെ സഞ്ചരിക്കുമ്പോഴാണ് (മർക്കോ. 8:27). കൈസര്യ പിലിപ്യ എന്ന ചെറുപട്ടണം പാനിയാസ് എന്ന ഗ്രീക്ക് ദേവന്റെ പേരിനോട് ചേർന്നാണ് അറിയപ്പെട്ടിരുന്നത്. ഗ്രീക്ക് പുരാതന കഥയനുസരിച്ച് പാനിയാസ് ദേവൻ ജനിച്ചത് ഈ സ്ഥലത്തുള്ള ഒരു ഗുഹയിലായിരുന്നു. മഹാനായിരുന്ന ഹേരോദാവിന്റെ കാലത്ത് ഈ സ്ഥലത്ത് ഒരു അമ്പലം പണിയുകയും പിന്നീട് അയാളുടെ മകനായ പിലിപ്പിന്റെ കാലത്ത് ഈ പട്ടണവും അമ്പലവും പുതുക്കിപ്പരിഷ്കരിച്ചു പണിത് കൈസര്യ എന്ന ഈ സ്ഥലത്തിന്റെ പേരോടുകൂടി ഫിലിപ്യാ എന്ന നാമവും കൂടി ചേർത്ത് ഈ പട്ടണത്തെ മെഡിറ്ററേനിയൻ സമുദ്രതീരത്ത്, യേരുശലേമിന്റെ പടിഞ്ഞാറുഭാഗത്തായി ഉണ്ടായിരുന്ന കൈസറിയാ എന്ന വേറൊരു പട്ടണത്തിന്റെ പേരിൽ നിന്നു വ്യത്യാസപ്പെടുത്തി നിലനിർത്തി. ഈ പ്രദേശം ഡെമാസ്ക്കസിൽ നിന്ന് ഏതാണ്ട് എഴുപത് കിലോമീറ്റർ തെക്കുപടിഞ്ഞാറായി യോർദാൻ നദിയുടെ ഉത്ഭവസ്ഥാനത്ത് സ്ഥിതിചെയ്യുന്നു. ഇത് യഹൂദന്മാരുടെ വാഗ്ദത്ത നാടിന്റെ തെക്കെ അതിർത്തിയായി കരുതിപ്പോന്നു.

യേശു ശിഷ്യന്മാരോട് ചോദിച്ചത് ജനങ്ങൾ മനുഷ്യപുത്രനെ ആരെന്നു പറയുന്നുയെന്നായിരുന്നു. സാധാരണയായി ജനങ്ങൾക്കു മാർഗ്ഗദർശനം കൊടുക്കേണ്ടവൻ താൻ ആര് എന്നു മറ്റുള്ളവർ ഗ്രഹിച്ചിരിക്കണമെന്ന് നിർബന്ധം പിടിക്കാറില്ല. അങ്ങനെയുള്ളവർ അത്ര നല്ലവരല്ല എന്ന ധാരണയാണു സമൂഹത്തിൽ കണ്ടുവരുന്നത്. യേശുക്രിസ്തുവിന്റെ കാര്യത്തിൽ തന്നെക്കുറിച്ചുള്ള തിരിച്ചറിവിന് ഒരു ചെറിയ ചരിത്രം തന്നെയുണ്ടായിരുന്നു. യേശു ജനിച്ച സമയത്ത് ഒരു കോളിളക്കം തന്നെ ഉണ്ടായി. ആകാശം വെട്ടിത്തിളങ്ങി. ദൈവദൂതന്മാർ ഇറങ്ങി. ആട്ടിടയർ പരിഭ്രമിച്ചു. അവർക്ക് ഒരു ആത്മീയ ദൂത് ലഭിച്ചു. വിദ്വാന്മാർ ദൂരെ ദേശത്തു നിന്നു വന്നു. രാജാവിനു സംശയം ഉണ്ടായി. എന്നാൽ പിന്നീട് എല്ലാം ശാന്തമായി.

യേശു പൈതൽ പ്രായത്തിൽ, താൻ ജനിച്ച നാടുവിട്ട് വേറൊരു ദേശത്തേക്കു പോകുന്നു. വീണ്ടും മറ്റൊരു ദേശത്ത് വന്നു വാസമാരംഭിക്കുന്നു. മറ്റു പരാതികൾ ഒന്നും ഉണ്ടാകുന്നില്ല. യേശു വളർന്ന വീട്ടിൽ തന്നെ ഉണ്ടായിരുന്ന സഹോദരങ്ങൾക്ക് യേശുവിനെ അത്ര ഒരു അത്ഭുത മനുഷ്യനായി ദൈവം വ്യത്യസ്തനാക്കി കാണിച്ചുകൊടുക്കുന്നില്ല. അവിടുന്ന് സാധാരണ ഒരു മനുഷ്യനായി ജീവിച്ചു എന്നു നമുക്ക് അനുമാനിക്കാം. ഈ കാരണം കൊണ്ടു തന്നെയായിരിക്കാം അവിടുന്ന് പ്രവർത്തനരംഗത്തേക്കു കടന്നുവന്നപ്പോൾ സ്വന്ത സഹോദരങ്ങൾപോലും അവനിൽ വിശ്വസിച്ചില്ല എന്ന സ്ഥിതി ഉണ്ടായത്. യേശുവിന്റെ ജനനവും വളർ

ച്ചയും പിതാവാംദൈവത്തിന്റെ കരങ്ങളിൽ ഒതുങ്ങിനിന്നപ്പോൾ ദൈവം ആ വിശുദ്ധ മനുഷ്യനെക്കുറിച്ച് സാധാരണക്കാരൻ എന്ന് മറ്റുള്ളവർ ചിന്തിക്കുന്നതിനാവശ്യമായ സാധാരണത്വം ചിന്തയിലും ഭാവനയിലും ആകൃതിയിലും പ്രകൃതിയിലും അദ്ദേഹത്തെ അണിയിച്ചിരുന്നുവെന്ന തിനു സംശയമില്ല. ഇതു ദൈവത്തിന്റെ മനുഷ്യാവതാര രഹസ്യമായിട്ട് നാം മനസ്സിലാക്കണം.

ആത്മീയ അത്ഭുതങ്ങൾ, ഒരു പ്രത്യേക ആത്മീയ നിലയിലേക്ക് കയറി വരുന്നവരോ ഇറങ്ങിവരുന്നവരോ ആയിരിക്കും കൂടുതലായി തിരിച്ചറി യുന്നത്. ഭൂരിപക്ഷം ആളുകളും അതിനോടനുബന്ധിച്ച് ഭൗതികതല ത്തിൽ എന്തെങ്കിലും സംഭവിച്ചിട്ടുണ്ടെങ്കിൽ അതു മനസ്സിലാക്കുന്നു, അതിൽ കൂടുതൽ അവർ ചിന്തിക്കാറില്ല. യേശുവിന്റെ വ്യക്തിത്വം ദൈവ ത്തോളം വലുതായിരുന്നു എന്നുള്ള സത്യം മനസ്സിലാക്കുന്നതിന് സാധാ രണ ഭൗതിക മനുഷ്യർക്ക് അത്ര എളുപ്പമായിരുന്നില്ല. യേശു ദൈവമാ യിരിക്കെ ഭൂമിയിലേക്ക് ഇറങ്ങിവന്ന മാർഗ്ഗത്തിനു സാക്ഷിപറയുവാൻ കന്യകമറിയാം എന്ന ഒരു സ്ത്രീ മാത്രമാണുണ്ടായിരുന്നത്. കാലക്രമ ത്തിൽ അവളിലൂടെ ലഭിച്ച വിവരങ്ങൾ പിന്നീടായിരിക്കണം സമൂഹം ചോദിച്ചു മനസ്സിലാക്കുന്നത്. അതുവരെയും കന്യകമറിയാമിന് ഈ വിഷ യത്തിലുണ്ടായിരുന്ന അറിവ് അവൾ സ്വർഗ്ഗസ്ഥനായ ദൈവത്തോടുള്ള തന്റെ സംസർഗ്ഗത്തിൽ ഒതുക്കിനിർത്തിയിരുന്നുവെന്ന് സ്പഷ്ടമാകു ന്നുണ്ട്. കന്യകമറിയാമിലൂടെ യേശുവിനെ സംബന്ധിച്ചു വെളിച്ചത്തു വരുവാനിരുന്ന വിവരങ്ങൾ അദ്ദേഹത്തെക്കുറിച്ചുള്ള അറിവിന്റെ ഒരു ഭാഗമേ ആയിരുന്നുള്ളു. അതും വെളിച്ചത്ത് വരുന്നത് യേശുവിന്റെ ക്രൂശുമരണത്തിനും ഉയിർപ്പിനും ശേഷമുള്ള കാലഘട്ടത്തിലാണ്.

ഈ വേദഭാഗത്ത് യേശുവിനു തന്നെക്കുറിച്ച് മനുഷ്യർ എന്തു പറയു ന്നുവെന്നാണ് അറിയേണ്ടിയിരുന്നത്. ഇത് തന്റെ പരസ്യശുശ്രൂഷയുടെ പാരമ്യ സമയത്തുമാണ്. യേശുവിന്റെ ശുശ്രൂഷ എത്രമാത്രം ഫലവത്താ യിക്കൊണ്ടിരിക്കുന്നു, അതിന്റെ രശ്മികൾ ജനങ്ങളിൽ തട്ടി എപ്രകാര മുള്ള ചിന്താഗതിയാണ് തന്നെക്കുറിച്ച് അവരിൽ ഉണ്ടായിക്കൊണ്ടിരുന്ന തെന്നറിയുന്നതിന് യേശു ഇഛിക്കുന്നു. ഈ അന്വേഷണത്തിനുള്ള മറ്റൊരു കാരണം, തന്റെ ശിഷ്യന്മാർ, തന്നെക്കുറിച്ച് ഏതുവിധം ചിന്തി ക്കുന്നുവെന്നറിയുന്നതിനുള്ള തന്റെ ആഗ്രഹം ആവണം.

യേശുവിന്റെ ശുശ്രൂഷ തനിക്കുവേണ്ടിയായിരുന്നില്ല, സർവ്വലോക ത്തിനും വേണ്ടിയായിരുന്നു. അതിൽ ഒരു സ്വകാര്യത ഉണ്ടായിരുന്നുവോ എന്നത് സംശയമാണ്. അതു മുഴുവനും പരസ്യമായിരുന്നു (യോഹ. 18:20, 21). തിന്മയുടെ തേങ്ങലിനു പിടികൊടുക്കാതിരിക്കാനെന്നോണം ഒരു ചെറിയ സ്വകാര്യതയേ അതിനുണ്ടായിരുന്നുള്ളു. ഉദാഹരണത്തിനു

അവന്റെ സഹോദരന്മാർ പെരുനാളിനു പോയശേഷം അവൻ പരസ്യമായിട്ടല്ല, രഹസ്യമായിപ്പോയി എന്നു നാം വായിക്കുന്നു (യോഹ. 7:10). യേശുവിന്റെ പരസ്യശുശ്രൂഷയുടെ മിക്ക സമയങ്ങളിലും തന്നെക്കുറിച്ച് അധികം പ്രസിദ്ധമാക്കരുതെന്ന് ശിഷ്യന്മാരോടും മറ്റുള്ളവരോടും അവിടുന്നാജ്ഞാപിച്ചിരുന്നു. യേശുവിന്റെ ഈ ആഗ്രഹം, താൻ വ്യാപകമായി അറിയപ്പെടരുതെന്നുള്ളതായിരുന്നില്ല. പകരം ഒരാൾ അറിയേണ്ടവിധത്തിൽ തന്നെ അറിയണമെന്നും അതിനു യോഗ്യതയുള്ളവർ അറിയണമെന്നും അവിടുന്നാഗ്രഹിച്ചു. ഒരിക്കലും ആത്മീയ കാര്യങ്ങളെക്കുറിച്ച് ക്രമംവിട്ടു ചിന്തിക്കുന്നതിന്റെ ഫലമായി ഒരാൾ തന്നെയറിയരുതെന്ന് അവിടുന്ന് ആഗ്രഹിച്ചു.

യഹൂദന്മാരുടെ ഇടയിൽ അവരുടെ പ്രതീക്ഷയും വിശ്വാസവുമനുസരിച്ച് വരുവാനിരിക്കുന്ന മശിഹാ ദൈവപുത്രൻ എന്ന നാമം ഉൾക്കൊണ്ടവനായിരിക്കുമെന്നുള്ള ചിന്ത നിലനിന്നിരുന്നു (ദാനി. 7:13). യേശുവിന്റെ ഈ ചോദ്യത്തിനു ശിഷ്യന്മാരുടെ ഒരു ഉത്തരം, യേശു ഹേരോദാവ് രാജാവിനാൽ കൊല്ലപ്പെട്ട യോഹന്നാൻ സ്നാപകൻ ആകുന്നു എന്നതായിരുന്നു. ഈ ധാരണ ഹേരോദാവിന് യേശുവിന്റെ കീർത്തിയെക്കുറിച്ച് ശ്രുതി ലഭിച്ചപ്പോൾ അയാളിൽനിന്ന് ഉണ്ടായതാണ് (മത്താ. 14:2). മറ്റു ചിലരുടെ അഭിപ്രായം യേശു ഏലിയാ പ്രവാചകനാണെന്നായിരുന്നു. മശിഹായുടെ വരവിനു മുമ്പായി ഏലിയാ പ്രവാചകൻ പ്രത്യക്ഷപ്പെടുമെന്ന വിശ്വാസം ജനമദ്ധ്യത്തിൽ നിലനിന്നിരുന്നു (മാലാഖി 4:5). യിരമ്യാ പ്രവാചകൻ തിരഞ്ഞെടുക്കപ്പെട്ട ജനത്തെ ഏകീകരിക്കുവാൻ വന്നുചേരുമെന്ന വിശ്വാസവും യഹൂദന്മാരുടെ ഇടയിൽ ഉണ്ടായിരുന്നു.

ശിഷ്യന്മാരുടെ ഇത്തരം ഉത്തരങ്ങളിൽ വ്യക്തമാകുന്ന ഒരു സത്യം ജനങ്ങൾ യേശുവിനെ കാണുകയും ഉപദേശങ്ങൾ അറിയുകയും കേൾക്കുകയും പല അത്ഭുതകാര്യങ്ങൾ നടക്കുകയും ചെയ്തിട്ടും, യേശു ഒരു പ്രവാചകൻ, ഒരു ദൈവമനുഷ്യൻ എന്നതിൽകവിഞ്ഞ് മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കായി ഭൂമിയിൽ അവതരിച്ചിരിക്കുന്ന ദൈവത്തിൽനിന്നുള്ള ദൈവമോ ദൈവപുത്രനോ എന്നവർ ഗ്രഹിച്ചിരുന്നില്ല എന്നുള്ളതാണ്. ഒരു കാലഘട്ടത്തിൽ യഹൂദ ജനതയുടെ മദ്ധ്യത്തിലേക്കു കടന്നുവരുമെന്ന് അവർ വിശ്വസിച്ചിരുന്ന തങ്ങളുടെ രക്ഷകനായ "മശിഹ" ആണ് നസ്രായനായ യേശു എന്നുള്ള ഒരു കൂട്ടായ വിശ്വാസം യേശുവിനെക്കുറിച്ചവർക്കില്ലായിരുന്നു. അവരിൽ ചിലർ യേശുവിനെ മശിഹായുടെ മുന്നോടിയായി വരുവാനിരുന്ന ഒരു വലിയ പ്രവാചകൻ എന്നു മാത്രമേ കരുതിയിരുന്നുള്ളൂ (മത്താ. 21:11). യേശുക്രിസ്തു ഒരു നല്ല മനുഷ്യൻ, ഒരു പ്രവാചകൻ എന്നതിനുപരി അഖിലാണ്ഡത്തിന്റെ ഉടയവൻ, സർവ്വ ആത്മാക്കളുടെയും ദൈവം എന്ന് അംഗീകരിക്കാത്തവരായി

കോടിക്കണക്കിനാളുകൾ ഇന്ന് ലോകത്തു ജീവിക്കുന്നു. ഇവരുടെ ഈ വിഷയത്തിലുള്ള മാനസാന്തരം നമ്മുടെയെല്ലാവരുടെയും പ്രവർത്തന ലക്ഷ്യവും പ്രാർത്ഥനാവിഷയവുമായി അംഗീകരിച്ച് നാം മുന്നേറേണ്ട തുണ്ട്. യേശു ഈവിധം കാര്യങ്ങൾ അറിഞ്ഞതുകൊണ്ടാവണം ശിഷ്യ ന്മാരോടായി നിങ്ങൾ എന്നെ ആരെന്ന് പറയുന്നു എന്ന് ചോദിച്ചത്.

ശ്ലീഹന്മാരുടെ വക്താവ് എന്ന നിലയിൽ പത്രോസാണ് യേശുവിന്റെ ചോദ്യത്തിന് ഉത്തരം കൊടുക്കുന്നത്. "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു" എന്ന് പത്രോസ് പ്രതിവചിച്ചു. പത്രോസ് ദൈവ കൃപയാൽ ശരിയായ ഉത്തരം കൊടുത്തു. 'ജഡരക്തങ്ങൾ അല്ല സ്വർഗ്ഗ സ്ഥനായ എന്റെ പിതാവത്രേ ഇത് നിനക്ക് വെളിപ്പെടുത്തിയിരിക്കുന്ന തെന്ന്' കർത്താവ് ഇതിനെക്കുറിച്ച് വ്യക്തമാക്കി. യേശു തന്റെ പ്രവർത്ത നമാരംഭിച്ചപ്പോൾ യോഹന്നാൻ സ്നാപകൻ യേശു ദൈവപുത്രനാ ണെന്നു സാക്ഷി പറഞ്ഞിരുന്നു (യോഹ. 1:34). യേശുവിനെ അനുഗമിച്ച അന്ത്രയോസ്, യേശു, യഹൂദജനത ചിരകാലമായി പ്രതീക്ഷിച്ചുകൊ ണ്ടിരുന്ന ക്രിസ്തു തന്നെ ആണെന്ന് തിരിച്ചറിഞ്ഞ് ആ വിവരം തന്റെ സഹോദരനായ ശീമോനെ അറിയിച്ചിരുന്നു (യോഹ. 1:49).

പിന്നീടുള്ള സമയങ്ങളിൽ യേശുവിനെ മശിഹാ എന്നറിഞ്ഞു വിശ്വ സിച്ചിരുന്ന ശിഷ്യന്മാരിലും ഈ വിഷയത്തെക്കുറിച്ച് സംശയം ഉണ്ടായി ക്കൊണ്ടിരുന്നു. യേശുവിന്റെ ഇഹലോക ജീവിതത്തോടുണ്ടായിരുന്ന സമീപനം അവർ പ്രതീക്ഷിച്ചിരുന്നതുപോലെ ഒരു ന്യായാധിപതി, സൈന്യാധിപൻ, അഥവാ രാജാവായി മുന്നോട്ട് ഉയർന്നുവരുന്ന വിധ ത്തിലായിരുന്നില്ല. രാത്രി മുഴുവൻ പ്രാർത്ഥനയും പകൽ ആത്മീയ കാര്യ ങ്ങളുടെ നടത്തിപ്പുമായി മുന്നോട്ട് നീങ്ങിയ യേശുവിൽ അവർ ഒരു വിമോ ചകന്റെ ലക്ഷണം കണ്ടില്ല. ചില സന്ദർഭങ്ങളിൽ യേശു പ്രസ്താവിച്ചി രുന്നതായ ആത്മീയകാര്യങ്ങളുടെ പൊരുൾ പോലും ശിഷ്യന്മാർക്ക് മന സ്സിലായില്ല (യോഹ. 14:5). വരുവാനിരിക്കുന്ന ക്രിസ്തു; ജനത്തെ റോമാ ചക്രവർത്തിയുടെ അടിമത്തത്തിൽ നിന്നു വിമോചിപ്പിക്കുന്നവനെന്ന് യഹൂദന്മാർ കരുതിയിരുന്നപ്രകാരം ശിഷ്യന്മാരിൽ അവരുടെ ഗുരു ആ ക്രിസ്തു ആണെന്നുള്ള വിശ്വാസം ഉറച്ചിരുന്നില്ല. യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ ആദ്യഘട്ടത്തിൽ യോഹന്നാൻ സ്നാപകന് യേശുവിനെ സംശയരഹിതമായി തിരിച്ചറിയുന്നതിനു സാധിച്ചില്ല. യേശുവിനോട് വരു വാനുള്ളവൻ നീയോ അഥവാ ഞങ്ങൾ മറ്റൊരുത്തനെ കാത്തിരിക്ക ണമോ, എന്ന് യോഹന്നാൻ സ്നാപകൻ ചോദിക്കുന്നുണ്ട്. യേശുവിനെ തിരിച്ചറിയുക എന്ന വിഷയത്തിൽ ആത്മാവിന്റെ നടത്തിപ്പല്ലാതെ ഒരു ഭൗമികവീക്ഷണമോ ശാസ്ത്രീയ പരീക്ഷണമോ ഉയർന്ന വിദ്യാഭ്യാ സമോ പ്രയോജനപ്രദമല്ല. പത്രോസ് യേശുവിനെക്കുറിച്ച് 'നീ ജീവനുള്ള

ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്നു പറഞ്ഞപ്പോൾ പത്രോസിന്റെ ഉത്തരത്തിൽ കർത്താവ് സന്തോഷിച്ച് അയാളെ അയാളുടെ പിതാവിന്റെ പേരു ചേർത്തു വിളിച്ച് അഭിനന്ദിക്കുകയാണുണ്ടായത്. ആ തിരിച്ചറിവ് ദൈവികദാനം ആണെന്ന് അവിടുന്നു പ്രഖ്യാപിക്കുകയും ചെയ്തു.

യേശുവിനെ തിരിച്ചറിയുന്നതിനുള്ള ഒരു ഉപകരണമായി സഭ ജനങ്ങളുടെ മദ്ധ്യേ വർത്തിക്കേണ്ടതുണ്ട്. ഇതിനാവശ്യമായ ആത്മികവരങ്ങൾ, സഭയിലൂടെ ദൈവം ചൊരിയുന്നതിനെ സഭ വിശ്വസിച്ചും അംഗീകരിച്ചും ജനങ്ങളിൽ എത്തിക്കേണ്ടതുണ്ട്. ഈ ആത്മീയ യജ്ഞത്തിൽ നിന്ന് വിട്ടുനിൽക്കുന്നവർ മോക്ഷകവാടത്തിലേയ്ക്കു യാത്ര ചെയ്യുന്നവരല്ല. ജീവിതത്തിൽ യേശുവിനെ തിരിച്ചറിയുന്നത് ഒരു ആത്മീയ പ്രക്രിയയാണ്. ഇതിനു തടസ്സമായി നിൽക്കുന്നത് മനുഷ്യന്റെ പ്രാകൃതസ്വഭാവം ആണ്. പ്രാകൃത മനുഷ്യൻ ദൈവാത്മാവിന്റെ ഉപദേശം കൈക്കൊള്ളുന്നില്ല (1 കോരി. 2:14). മനുഷ്യനിൽ കുടികൊള്ളുന്ന പ്രാകൃതസ്വഭാവത്തെ ആത്മീയദിശയിൽ നവീകരിച്ച് മനുഷ്യനെ ആത്മികമായി ഉയർത്തുന്നതിലൂടെ സാധിക്കുന്നത് കർത്താവിന്റെ സ്വഭാവം അവനിൽ കുടിയിരുത്തുകയെന്നതാണ്. ഈ യജ്ഞം വ്യക്തികളുടെയും സഭയുടേയും മൊത്തമായുള്ള ആത്മീയ ഉന്നതിയിൽ മുഖ്യധാരയായി വളർന്നുവരേണ്ടതുണ്ട്. ജീവിതത്തിൽ ദൈവത്തെ തിരിച്ചറിയുന്നത് ജീവനു തുല്യമായിട്ടാണു ശലോമോൻ രാജാവ് നമ്മെ അറിയിക്കുന്നത് (സദൃ. 8:35).

**വാക്യം 18**

*"നീ പത്രോസ് ആകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും; പാതാളകവാടങ്ങൾ അതിനെ ജയിക്കുകയില്ല എന്ന് ഞാൻ നിന്നോട് പറയുന്നു."*

പത്രോസ് എന്ന ഗ്രീക്ക് പദത്തിന് "പാറ" എന്നാണ് അർത്ഥം. മുമ്പ് ശീമോൻ എന്ന പേര് ഉണ്ടായിരുന്ന പത്രോസിന് ഈ നാമം പുതുതായി യേശു കൊടുത്തതാണ് (യോഹ. 1:42). യേശുവിനെക്കുറിച്ച് ആത്മസാക്ഷാൽക്കാരത്തോടെ നീ ദൈവപുത്രനാണ്, നീ വരുവാനിരിക്കുന്ന ക്രിസ്തുവാണെന്ന് ഉറപ്പിച്ചു പറഞ്ഞ ഈ ശിഷ്യനെ അനുമോദിക്കുന്നത് നീ പാറയാണെന്നും ആ പാറമേൽ ഞാൻ എന്റെ സഭയെ പണിയും എന്നും അറിയിച്ചുകൊണ്ടാണ്. ഈ വചനത്തിനു പണ്ഡിതന്മാർ മൂന്നു വ്യഖ്യാനങ്ങളാണ് നൽകിയിരിക്കുന്നത്. ഒന്ന്: പത്രോസ് അപ്പോസ്തോലൻ ആത്മീയവിശ്വാസ ദൃഢതയുള്ള ഒരു പാറയാണ്, ആ "പാറ" അടിസ്ഥാനശിലയാക്കി ക്രിസ്തീയസഭ പണിയപ്പെട്ടിരിക്കുന്നു എന്നതാണ്. രണ്ട്: പത്രോസ് ഏറ്റുപറഞ്ഞ നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്ന വിശ്വാസത്തെ സഭയുടെ അടിസ്ഥാനശിലയായി വ്യാഖ്യാനിക്കുന്നതാണ്. മൂന്ന്: ഈ വചനം യേശുക്രിസ്തു തന്നെക്കുറിച്ചു തന്നെ

സംസാരിക്കുന്നതായി ചിന്തിക്കുന്നതാണ്. മൂന്നാമത്തെ ചിന്തയ്ക്ക് ആധാരമായി ചൂണ്ടിക്കാണിക്കുന്ന വചനം "ഞാൻ സീയോനിൽ ഉറപ്പുള്ള അടിസ്ഥാനമായി ശോധന ചെയ്ത കല്ലും വിലയേറിയ മൂലക്കല്ലുമായി ഒരു അടിസ്ഥാനക്കല്ല് ഇട്ടിരിക്കുന്നു. വിശ്വസിക്കുന്നവൻ ചഞ്ചലചിത്തനാകുകയില്ല" (യെശ. 28:16) എന്നുള്ള പ്രവചനം ആണ്.

ഈ മൂന്ന് ചിന്താഗതികളിൽ പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസം ആകുന്ന പാറമേൽ സഭ പണിയപ്പെട്ടിരിക്കുന്നു എന്നുള്ള വ്യാഖ്യാനത്തിനാണ് കൂടുതൽ പ്രാബല്യം ലഭിച്ചിരിക്കുന്നത്. സഭയുടെ അടിസ്ഥാന ശില യേശുക്രിസ്തു തന്നെ എന്ന് വി. വേദപുസ്തകത്തിന്റെ പല ഭാഗങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട് (അപ്പോ. 4:11, 12, 1 കോരി. 3:11, എഫേ. 2:20). ഈ അടിസ്ഥാനസത്യം യേശു പത്രോസ് ശ്ലീഹായ്ക്കു വിട്ടുകൊടുത്തു എന്നുള്ള വിശ്വാസം പൂർണ്ണമായും ശരിയല്ല. പത്രോസ് ശ്ലീഹാ തന്നെയും യേശുവിനെ ജീവനുള്ള കല്ലായിട്ടാണ് കാണുന്നത്. ആ ജീവനുള്ള കല്ലിനോട് ചേർന്നു ജീവൻ പ്രാപിച്ച് ജീവനുള്ള ആത്മീയ ഗൃഹമായി സഭ വളർന്നു വരുന്നതിന് ആത്മാക്കളെ വി. പത്രോസ് ആഹ്വാനം ചെയ്യുന്നു (1 പത്രോ. 2:4-5). പത്രോസ് ശ്ലീഹാ യേശുവിനെയാണ് സഭയുടെ അടിസ്ഥാന ശിലയായി കാണുന്നത്.

ക്രിസ്തുവിലുള്ള വിശ്വാസം എന്ന ശക്തമായ അടിസ്ഥാനത്തിൽ പണിയപ്പെട്ടിരിക്കുന്ന സഭയെ എതിർക്കുന്ന പാതാളവാതിലുകൾ ആയജ്ഞത്തിൽ ജയിക്കുകയില്ലെന്ന് യേശു തന്റെ ശിഷ്യന്മാരോട് സ്പഷ്ടമാക്കുന്നു. ഈ ആശയം യേശു വളരെ സുവ്യക്തമായി അറിയിച്ചിട്ടുള്ള സത്യമാണ്. മലയാളഭാഷയിൽ ചില പ്രസിദ്ധീകരണക്കാർ പാതാളവാതിലുകൾ അഥവാ നരകവാതിലുകൾ എന്ന വചനത്തിനു പകരം പാതാളഗോപുരങ്ങൾ എന്നു ഭാഷാന്തരം ചെയ്തിരിക്കുന്നത് സത്യാവസ്ഥ അറിയിക്കാൻ പര്യാപ്തമല്ല. ഈ വചനത്തിലൂടെ യേശു തന്റെ സഭയുടെ ശക്തിയെയാണ് സൂചിപ്പിക്കുന്നത്.

വി. പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസത്തെ വഹിച്ചുകൊണ്ട് സ്വർഗ്ഗീയ വാതിലുകളിലൂടെ സ്വർഗ്ഗത്തെ ലക്ഷ്യമാക്കി ആത്മീയയാത്ര ചെയ്യുന്ന വിശ്വാസികളുടെ കൂട്ടമാണ് സഭ. പാതാളവാതിലിലൂടെ നരകലോകത്തേക്കു വഴുതിവീഴുന്ന ആളുകളുടെ കൂട്ടമായിട്ടല്ല, സഭയെ യേശു തമ്പുരാൻ സ്ഥാപിച്ചിരിക്കുന്നത്. ഈ സഭയെ കീഴടക്കാൻ പാതാളവാതിലിലൂടെ സഞ്ചരിക്കുന്ന തിന്മയുടെ ശക്തിയ്ക്ക് ഒരിക്കലും സാദ്ധ്യമല്ലെന്നു യേശു നമ്മെ അറിയിക്കുന്നു. പരലോകത്തെക്കുറിച്ചുള്ള വിശദീകരണങ്ങളിൽ അവിടെയുള്ള വാതിലുകളെക്കുറിച്ച് പ്രത്യേകമായി വി. വേദത്തിൽ പറയുന്നുണ്ട്, അവ പാതാളവാതിൽ, നരകവാതിൽ, മരണവാതിൽ ഇവയാണ്.

യേശു കല്പിക്കുന്നു, 'എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കുമെന്ന്.' ഒരുവൻ അജ്ഞത, ആസക്തി, തഴക്കം, അഥവാ സാഹചര്യങ്ങളുടെ സമ്മർദ്ദം, നിമിത്തമായോ ദോഷകാര്യങ്ങളിൽ ഇടപെട്ടും ചെയ്തും ജീവിച്ച് ഇഹലോകത്തിൽ വച്ചുതന്നെ പാതാളവാതിലുകളിലൂടെ നരകലോകത്തിലേയ്ക്കു യാത്ര ചെയ്തുവെന്നാലും, അവൻ ആത്മീയ മരണാവസ്ഥയിലേക്കു പതിച്ചിരുന്നാലും ആ വ്യക്തി ഒരു സമയത്ത് അവന്റെ അജ്ഞത, ദോഷാപരാധങ്ങൾ തിരിച്ചറിഞ്ഞ് മാനസാന്തര ജീവിതം നയിക്കുവാൻ തക്കവണ്ണം പശ്ചാത്തപിച്ച് ക്രിസ്തുവിന്റെ കനിവിൽ ആശ്രയിച്ച് ഹൃദയത്തിൽ യേശുവിനെക്കുറിച്ചുള്ള രക്ഷാകരമായ അറിവ് സംഗ്രഹിച്ച് ആത്മാവിൽ വിശ്വാസക്കൊടി ഉയർത്തിയാൽ പഴയ ജീവിതരീതിയിൽ നിന്നു പുതിയ ജീവിതമുള്ളവനായിത്തീരുന്നു. പാതാള വാതിലുകളിലൂടെ വരുന്ന നീച സന്തോഷം സ്വീകരിച്ച് അങ്ങനെ നരക ലോകത്തിലേയ്ക്കു യാത്ര ചെയ്തുകൊണ്ടിരുന്ന മനുഷ്യൻ വിശ്വാസവും മാനസാന്തരവും വഴി സ്വർഗ്ഗീയ സന്തോഷം സ്വീകരിച്ച് ജീവന്റെ വാതിലിലൂടെ സ്വർഗ്ഗത്തിലേയ്ക്കു യാത്ര ചെയ്യുന്നവനായി ഭവിക്കുന്നു. യേശുവിലുള്ള ശക്തമായ വിശ്വാസമുള്ളവരെ പാതാളവാതിലുകൾ തോൽപ്പിക്കുകയില്ല എന്നുള്ള ഈ സത്യം ആത്മാവിൽ മാറ്റങ്ങൾ വരുത്തുന്നതിനു പ്രാപ്തിയുള്ളതാണ്.

ഓരോ വ്യക്തിയെ സംബന്ധിച്ചും അവരവരുടെ ഹൃദയവിചാരങ്ങളിൽ നിന്നുള്ള പാതാളവാതിലുകളിലൂടെയായി നരകലോകത്തേയ്ക്കു തുറന്നു വരുന്ന വാതിലുകൾ എന്നേയ്ക്കുമായി അടച്ച് നിഷ്പ്രഭമാക്കുന്നത് പെട്ടെന്ന് സാധിക്കാവുന്ന കാര്യമല്ല. നമ്മുടെ സത്യവിശ്വാസം അനുദിന പ്രാർത്ഥന, പശ്ചാത്താപം, സ്വയംപരിശോധന, ഭക്തിപൂർവ്വമായ ആരാധന, വി. ബലിയോടുള്ള സംബന്ധം ഇവ അവരെ ഇതിന് സഹായിക്കുന്നു.

**വാക്യം 19**

*"സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു തരുന്നു. നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കും എന്നു ഉത്തരം പറഞ്ഞു."*

സ്വർഗ്ഗരാജ്യത്തിലേയ്ക്കു സർവ്വ മാനവരേയും ചേർക്കുക എന്നത് ദൈവഹിതമായിരിക്കെ അതിന്റെ താക്കോൽ വഹിക്കുന്ന ഒരാൾ ഉണ്ടെങ്കിൽ അയാൾക്കു തനിക്കു ഇഷ്ടപ്പെടുന്ന എല്ലാവരെയും സ്വർഗ്ഗരാജ്യത്തിലേയ്ക്കു പ്രവേശിപ്പിക്കുവാൻ അധികാരം ഉണ്ടോ എന്നത് ഒരു ചോദ്യചിഹ്നമാണ്. വി. പത്രോസിന് യേശു കൊടുത്ത താക്കോൽ ഉപ

യോഗിച്ച് സ്വർഗ്ഗരാജ്യത്തിലേക്ക് അനേകംപേരെ പ്രവേശിപ്പിക്കുകയെന്നതായിരിക്കണം അവിടുത്തെ ഉദ്ദേശ്യം. യേശുവിന്റെ ഈ ഉദ്ദേശ്യം 'എന്നെ അനുഗമിപ്പിൻ, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' എന്ന വാഗ്ദാനത്തിൽ അടങ്ങിയിട്ടുണ്ട്. പരിശുദ്ധാത്മാവിന്റെ സഹായത്താൽ അനേകംപേരെ സ്വർഗ്ഗരാജ്യത്തിനു യോഗ്യരാക്കുന്നതിനുള്ള താക്കോൽ യേശു ഈ വാഗ്ദാനത്തിലൂടെ പത്രോസിന് കൊടുത്തുവെന്ന് വ്യക്തമാകുന്നു.

പെന്തിക്കോസ്തിനാളിൽ വി. പത്രോസ് തന്റെ പ്രസംഗത്തിലൂടെ ഒരേ സമയത്ത് മൂവായിരത്തോളം ആത്മാക്കളെ മാനസാന്തരപ്പെടുത്തി സഭയോടു ചേർത്തു. കൃപ നിറഞ്ഞ ഈ സംഭവത്തിൽ ഇവർക്കായിട്ടുള്ള സ്വർഗ്ഗരാജ്യത്തിന്റെ പൂട്ട് തുറന്നത് വി. പത്രോസ് തന്നെയാണ്. ഈ നിലയിൽ സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ ഞാൻ നിനക്കു തരുന്നു എന്ന സ്വർഗ്ഗസ്ഥനായ യേശുവിന്റെ പ്രസ്താവനയിലൂടെ യേശു, വി. പത്രോസിനു സ്വർഗ്ഗത്തിലേക്കു അനേകരെ പ്രവേശിപ്പിക്കുന്നതിനുള്ള താക്കോൽ കൊടുക്കുകയാണ് ചെയ്തത്.

'നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതൊക്കെയും സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കുമെന്ന്' വചനത്തിലൂടെ യേശു അപ്പോസ്തോലന് പാപമോചനാധികാരം കൊടുക്കുന്നു (യോഹ. 20:22, 23). യേശു ശിഷ്യന്മാർക്കു നൽകിയ ഈ പാപമോചനാധികാരം സഭയിൽ നിലനിൽക്കുന്നു. അനുസരണത്തിനു വിധേയരായി ആത്മവിനയത്തോടും പശ്ചാത്താപത്തോടും ഇത് അനുഭവിക്കുന്നതിന് വിശ്വാസികൾക്ക് അനുവാദം ഉണ്ട്. ഈ ആത്മീയ ദാനത്തിന് ആധാരമായി വരുന്ന അനുവാദവും അനുഭവങ്ങളും യേശുവിൽ നിന്നു വരുന്നതാണെന്നു ഇതിനു മദ്ധ്യസ്ഥനായി നിൽക്കുന്ന വൈദികനും ഇതു കൈക്കൊള്ളുന്ന വിശ്വാസിയും അറിയേണ്ടതാണ്.

പാപത്തിന്റെ സ്വഭാവവും പാപിയുടെ ആന്തരിക നിലപാടുമനുസരിച്ച് പാപങ്ങൾ മോചിക്കപ്പെടുകയോ മോചിക്കപ്പെടാതിരിക്കുകയോ ചെയ്യാം. ചെയ്തുപോയ തെറ്റ് സമ്മതിച്ച് ഏറ്റുപറയുമ്പോൾ ആ തെറ്റിന്റെ തീവ്രത ഇല്ലാതാകുന്നു എന്ന ആത്മീയ പ്രതിഭാസം സർവ്വ മതങ്ങളുടേയും ഇടയിൽ കണ്ടുവരുന്നതാണ്. കർത്താവായ യേശു ദൈവമായിരിക്കെ ഇതിനെ തന്നിൽ നിന്നു ചൊരിയുന്ന കൃപാദാനമായിട്ട്, തന്റെ ശുശ്രൂഷകരുടെ ഒരു പ്രത്യേക ദൗത്യമായി, സഭയെ ഭരമേൽപ്പിച്ചിരിക്കുന്നു, അവിടുന്ന് സഭയിൽ കൂടുതലായി ചൊരിഞ്ഞിരിക്കുന്നതും ചൊരിയുന്നതുമായ ദൈവകൃപയാണിത്. വിശ്വാസത്തോടെ ഇതിൽ പങ്കുകൊള്ളുന്നവർക്കു പാപമോചനം യാഥാർത്ഥ്യമാകുന്നു എന്നത് ആത്മീയാനുഭവം ആണ്.

**വാക്യം 20**

*"പിന്നെ താൻ ക്രിസ്തു ആകുന്നു എന്ന് ആരോടും പറയാതിരിപ്പാൻ ശിഷ്യന്മാരോട് കല്പിച്ചു."*

മാനവർക്ക് ഏക ദൈവത്തെ തന്നിലൂടെ വെളിപ്പെടുത്തിക്കൊടുക്കുവാൻ സ്വർഗ്ഗലോകത്തു നിന്ന് ഇറങ്ങിവന്ന യേശുക്രിസ്തു ഇവിടെ മറഞ്ഞിരിക്കുന്നതിന് ആഗ്രഹിക്കുന്നു എന്നത് വളരെ വ്യക്തമാണ്. ഒരിക്കലും അവിടുന്ന് ഈ കാര്യം ആഗ്രഹിച്ചിരുന്നതല്ല. എന്നാൽ തന്റെ മഹത്വം സാധാരണഗതിയിൽ പന്താടാനുള്ളതല്ലെന്നറിഞ്ഞിട്ട് അതിനോടുള്ള കർത്തവ്യം യേശു ഈ നീക്കം വഴി നിർവഹിക്കുകയാണ് ചെയ്യുന്നത്. എപ്രകാരം ദൈവമഹത്വം ആദരിക്കപ്പെടണമെന്നുള്ളതും അത് എന്നും ഉണ്ടായിരിക്കണമെന്ന നിയമവും ദൈവം പാലിച്ചുവരുന്നുണ്ട്.

'മുട്ടുവീൻ തുറക്കപ്പെടും. യാചിപ്പീൻ നിങ്ങൾക്ക് ലഭിക്കു'മെന്നാണ് ദൈവിക അരുളപ്പാട്. മനസ്സിൽ യാതൊരു ഇച്ഛയും പ്രവൃത്തിയും കൂടാതെ സ്വയം ലോകത്ത് ഒന്നും ഇല്ല. ദൈവം താൻ കർത്താവും രക്ഷിതാവും മാത്രമല്ല, അവൻ എപ്പോഴും സഹായിക്കുന്നവനുമാണ് എന്ന് അറിയുന്നതിന് മനുഷ്യൻ തന്റെ ഹൃദയാലോചനകളെ വളച്ച് വിശ്വാസത്തിന്റെ പാതയിലൂടെ തിരിച്ചുകൊള്ളണം. അവിശ്വാസത്തിലും സംശയത്തിലും ഇരുന്നുകൊണ്ട് പരിഹസിക്കാൻ മനസ്സൊരുക്കമുള്ള അനേകംപേർ ഉൾപ്പെട്ട സമൂഹത്തിൽ തന്നെക്കുറിച്ചുള്ള സത്യം തിരിച്ചറിയേണ്ടത്. അറിയാൻ ഇച്ഛിക്കുന്നവരുടെ ഈ കാര്യത്തിലുള്ള വ്യഗ്രത അന്വേഷണം, വിശ്വാസം ഇവ മുഖാന്തരമായിരിക്കണമെന്നുള്ളത് ദൈവഹിതവും ആത്മാവിന്റെ ഇടപെടലിനെ സംബന്ധിച്ച് സത്യവുമാണ്.

ദൈവം തീവ്രമായി അന്വേഷിക്കുന്നവർക്ക് വെളിപ്പെടുന്നു. പശ്ചാത്തപിക്കുന്നവർക്ക് അറിയിച്ച് കൊടുക്കുന്നു. വിശ്വാസത്തിൽ നിലനിൽക്കുന്നവരെ പരിപാലിക്കുന്നു. അവിശ്വസിക്കുന്നവനും സംശയിക്കുന്നവനും ഒന്നും ലഭിക്കുന്നില്ല. അവർ അവരുടെ നിലപാടിൽ നിലനിൽക്കും. ചിലപ്പോൾ മുൻ നിശ്ചയിക്കപ്പെട്ടവർക്ക് അവരെ തക്ക പാഠം പഠിപ്പിച്ചുകൊണ്ടുതന്നെ വെളിപ്പെടുത്താറുണ്ട്. കുട്ടികൾക്കു താൻ സ്വയം വെളിപ്പെടുത്തുന്നു, അവരിൽ നിന്നു അന്വേഷണം, പശ്ചാത്താപം, വിശ്വാസം, പരിജ്ഞാനം ഇവ ദൈവം ഇച്ഛിക്കുന്നില്ല. ഈ വേദഭാഗത്ത് താൻ ക്രിസ്തു ആണെന്ന് ആരോടും പറയാതിരിപ്പാൻ കല്പിക്കുന്നതിന്റെ പ്രധാന കാരണം യേശുവിനെ അവർ കണ്ടെങ്കിലും അവനെക്കുറിച്ച് ഒരു നല്ല അഭിപ്രായം രൂപവൽക്കരിക്കുന്നതിനും, അവനെ മഹത്വീകരിക്കാനുമുള്ള ആത്മീയനില അവരിൽ ഉണ്ടായിരുന്നില്ലെന്ന് അവിടുന്ന് അറിഞ്ഞിരുന്നതുകൊണ്ടാണ്.

ദൈവാനുഗ്രഹമുള്ള ജനസമൂഹമാണ് ദൈവിക പരിജ്ഞാനത്തിൽ മുന്നോട്ട് ഉയർന്നുവരുന്നത്. ദൈവപുത്രനെ ക്രൂശിക്കാൻ ബദ്ധപ്പെടുന്ന ഒരു സമൂഹത്തിൽ നിന്നു കൂടുതൽ മറഞ്ഞുനിൽക്കാൻ യേശു ഇഷ്ട പ്പെടുന്നു. ദൈവിക പരിജ്ഞാനവും ആത്മികമായി മനസ്സൊരുക്കവുമുള്ള വ്യക്തികളും കുടുംബങ്ങളും വർദ്ധിച്ചുവരുന്ന സമൂഹത്തിൽ സഭയിൽ, യേശുവിനെക്കുറിച്ച് കൂടുതലായി ചിന്തിക്കുകയും സംസാരിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യും. അവിടെ ക്രിസ്തു എഴുന്നള്ളിവന്ന് തന്നെ ക്കുറിച്ച് കൂടുതലായി പറയരുതെന്നല്ല തന്നെക്കുറിച്ച് എല്ലാവരോടും പറ യുവാനും അനേകരെ തന്റെ നാമത്തിൽ കൂട്ടിച്ചേർക്കാനും കൽപിക്കും. താൻ ക്രിസ്തു ആകുന്നുവെന്ന് യേശു കൂടുതൽ വെളിപ്പെടുത്തുന്നതിനു പൂർണ്ണമായി സമ്മതം നൽകിയില്ല എന്നതിന് മറ്റൊരു കാരണം, തന്റെ പൂർണ്ണ മനുഷ്യത്വത്തിൽ തനിക്ക് അണിയേണ്ടിയിരുന്ന മാനുഷിക പരി മിതികളാണ്. തന്നെ നശിപ്പിക്കുവാൻ ബദ്ധപ്പെടുന്ന ഒരു സംഘം ജന മദ്ധ്യത്തിൽ ഉണ്ടെന്ന് അവിടുന്ന് അറിഞ്ഞിരുന്നു.

യേശു ഒരിക്കൽ തന്നെക്കുറിച്ച് വളരെ സരളമായ ഭാഷയിൽ പറഞ്ഞു വെളിപ്പെടുത്തിയ സമയത്തു കേട്ടുനിന്നവരിൽ പലർ തന്നെ കല്ലെറിയു വാൻ മുന്നോട്ടുവന്ന സംഭവവും അവിടുന്ന് ഈ സമയത്ത് സ്മരിച്ചി രിക്കും. അന്ന് ഈ കാരണത്താൽ യേശുവിനു രംഗത്തുനിന്ന് പിന്മാറേ ണ്ടതായി വന്നു (യോഹ. 8:59). ഇപ്രകാരമുള്ള ഒരു പിന്മാറ്റം തന്റെ മനു ഷ്യാവതാരത്തിന്റെ മുഖ്യ ഉദ്ദേശ്യമായിരുന്ന കഷ്ടാനുഭവത്തിന്റേയും മര ണത്തിന്റേയും സന്ദർഭത്തിൽ യേശുവിൽ നിന്ന് ഉണ്ടായില്ല. ആ സമ യത്ത് അവിടുന്നു ക്രിസ്തുവും ദൈവപുത്രനുമാണെന്ന് പ്രഖ്യാപിച്ചു കൊണ്ട് ശത്രുസമൂഹത്തിന് തന്നെത്തന്നെ ഏൽപിച്ചുകൊടുക്കുന്നു. ഇതിലൂടെ തന്റെ മനുഷ്യാവതാര ഉദ്ദേശ്യം അവിടുന്ന് സഫലമാക്കുന്നു.

അവസാനമായി യേശുവിനെ തിരിച്ചറിയാൻ കഴിയാഞ്ഞ, വകതിരിവും ആത്മീയ ചൈതന്യവും നശിച്ച ജനത്തെക്കൊണ്ട് സ്ഫുടമായ ഭാഷ യിൽ യേശു ആരാണെന്ന് മൂന്നു ഭാഷയിൽ എഴുതി പ്രസിദ്ധപ്പെടുത്തു വാൻ ദൈവം സംഗതിയാക്കി (യോഹ. 19:19). ഈ അനുഭവം സത്യനിഷേ ധികളായ വ്യക്തികൾക്കും സമൂഹത്തിനും ദൈവം ചരിത്രത്തിൽ നീട്ടി ക്കൊടുക്കുന്ന അനുഭവമാണ്.

**വാക്യം 21**

*“അന്നുമുതൽ യേശു താൻ യെരുശലേമിൽ ചെന്നിട്ട് മൂപ്പന്മാർ, മഹാ പുരോഹിതന്മാർ, ശാസ്ത്രിമാർ എന്നിവരാൽ പലതും സഹിച്ച് കൊല്ല പ്പെടുകയും മൂന്നാംനാൾ ഉയിർത്തേഴുന്നേൽക്കുകയും വേണ്ടത് എന്നു പ്രസ്താവിച്ചു തുടങ്ങി.”*

ശിഷ്യന്മാരിൽ തന്റെ വ്യക്തിത്വത്തേക്കുറിച്ചുള്ള അറിവ് എപ്രകാരമുള്ളതായിരിക്കണം എന്ന് തിര്യപ്പെടുത്തുന്നതിൽ യേശു വിജയിച്ചു കഴിഞ്ഞപ്പോൾ ലോകത്തിലുള്ള തന്റെ ദൗത്യം എന്താണെന്നു കൂടി അറിയിക്കുന്നു.

യേശു, വരുവാനിരിക്കുന്ന ക്രിസ്തു ആണെന്ന് പത്രോസ് ശ്ലീഹാ ഏറ്റു പറഞ്ഞത് കൂടുതൽ വിശദീകരിച്ച് ഉറപ്പിച്ചുകൊടുക്കുന്നത് താൻ യഥാർത്ഥത്തിലുള്ള മശിഹാ ആണെന്നുള്ള വിശ്വാസം ശിഷ്യന്മാരിൽ ബലപ്പെട്ടു വരുന്നതിനായിരുന്നു. ശിഷ്യന്മാരിലാകട്ടെ, തങ്ങളുടെ ഗുരു വരുവാനിരിക്കുന്ന മിശിഹാ ആണെന്ന് ഉറപ്പായപ്പോൾ അവരുടെ ഉള്ളിൽ ആശകളുടെ ചിറക് വിരിയുകയായിരുന്നു. യിസ്രായേലിൽ വരുവാനിരിക്കുന്ന "മശിഹാ" വരുമ്പോൾ അവനിൽ ഒരു രാജകീയ വ്യക്തിത്വവും രാജപദവിയിലെത്തുന്നവനുമായിട്ടായിരുന്നു ശിഷ്യന്മാർ ആദ്യംമുതലേ ചിന്തിച്ചുപോന്നത്. തങ്ങളുടെ ഗുരു, മശിഹാ ആണെന്നും അവൻ രാജ്യത്ത് രാജാവും ഭരണാധികാരിയുമായിത്തീരുമെന്നും ആ സമയത്ത് തങ്ങൾക്ക് ഉന്നതമായ സ്ഥാനം രാഷ്ട്രീയനിലയിൽ ഉണ്ടായിരിക്കുമെന്നും അവർ ചിന്തിച്ചു. തന്നെക്കുറിച്ചു ഇത്തരത്തിലുള്ള ധാരണയും പ്രതീക്ഷയും പാടേ മാറ്റി എടുക്കേണ്ടത് ആവശ്യമാണെന്നറിഞ്ഞിരുന്നതുകൊണ്ടാവണം യേശു തന്റെ കഷ്ടാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും ഇപ്രകാരമുള്ള ഒരറിവ് ശിഷ്യന്മാർക്കു കൊടുത്തത്.

**വാക്യം 22, 23**

*"പത്രോസ് അവനെ വേറിട്ടു കൊണ്ടുപോയി 'കർത്താവേ, അത് അരുത്, നിനക്ക് അങ്ങനെ ഭവിക്കരുതേ' എന്നു ശാസിച്ചുതുടങ്ങി. അവനോ തിരിഞ്ഞ് പത്രോസിനോട് 'സാത്താനേ, നീ എന്റെ മുമ്പിൽ നിന്നു പോ. നീ എനിക്കു ഇടർച്ചയാകുന്നു. നീ ദൈവത്തിന്റേയല്ല മനുഷ്യരുടേത് അത്രേ കരുതുന്നത്' എന്ന് പറഞ്ഞു."*

യേശുവിനെക്കുറിച്ച് പത്രോസിനുണ്ടായിരുന്ന ചിന്താഗതി ശുഭകരമായ ഒരു ഭാവി ആയിരുന്നു. കൂടാതെ ശുഭകരമായ ഒരു ഭാവിയിലേയ്ക്കു സ്വയം കടന്നുവരുന്നതിനു തന്നിൽ തന്നെ മഹത്വവും ശക്തിയും കുടികൊള്ളുന്ന ഒരു വ്യക്തിത്വം ഉള്ളതായി യേശുവിനെക്കുറിച്ച് പത്രോസ് മനസ്സിലാക്കിയിരുന്നു. അവിടെ മരണത്തിനോ ദുഃഖകരമായ അന്ത്യത്തിനോ സ്ഥാനം ഉണ്ടായിരുന്നില്ല. കർത്താവിനെ ശാസിച്ചു എന്നതിൽ നിന്നും പത്രോസിനു യേശുവിന്മേൽ സ്വാധീനം ഉണ്ടായിരുന്നുവെന്ന് വ്യക്തമാകുന്നു. പത്രോസിന്റെ ശാസന 'അത് അരുതേ, നിനക്ക് അങ്ങനെ സംഭവിക്കരുതേ' എന്നായിരുന്നു. ഈ സന്ദർഭത്തിൽ പത്രോസും യേശുവും തമ്മിലുള്ള ബന്ധം, യേശു മേലിൽനിന്നുള്ളവൻ

പത്രോസ് ഭൂമിയിൽ നിന്നുള്ളവൻ എന്നതായിരുന്നു. താൻ എവിടെ നിന്നു വരുന്നു, എവിടേയ്ക്കു പോകുന്നുയെന്ന് തന്നെക്കുറിച്ച് യേശു അറിഞ്ഞിരുന്നു. മേലിൽ നിന്നു വന്നവനെ എതിർക്കുന്നവൻ മേലിലുള്ളവരുടെ അദൃശ്യരൂപത്തിൽ നിലനിൽക്കുന്ന അദൃശ്യശക്തിയായ സാത്താനാണ്. സാത്താന്റെ സാന്നിദ്ധ്യം കർത്താവ് പത്രോസിനോടൊപ്പം അവനിൽ ദർശിക്കുന്നു. തന്മൂലം പത്രോസിനെ അവിടുന്ന് സാത്താൻ എന്നു വിളിക്കുന്നു.

ആത്മിക മേഖലയിലും ലൗകിക മേഖലകളിലും ദൈവത്തിന്റേത് എന്നതും മനുഷ്യന്റേത് എന്നതും വേർതിരിച്ചറിഞ്ഞ് ദൈവികമായതിനു നൂറ് ശതമാനം പിന്തുണ കൊടുക്കുക മാത്രമല്ല അതിനായി സമർപ്പിക്കുന്നവരുടെ ഒരു പ്രത്യേക അവസ്ഥ പൂർണ്ണതയുടെ പടിയാണ്. ഈ പൂർണ്ണതയുടെ പടിയിൽ നിന്ന് യേശു സംസാരിക്കുമ്പോൾ പത്രോസ് വളരെ താണപടിയിൽ നിന്നാണ് സംസാരിക്കുന്നത്. യേശുവിനെ സംബന്ധിച്ചിടത്തോളം പത്രോസ് പറയുന്നത് എല്ലാം വിവരക്കേടാണ്. മാത്രവുമല്ല അപ്പോൾ സാത്താന്റെ പക്ഷത്ത് നിന്നുകൊണ്ടാണ് അയാൾ സംസാരിച്ചത്. എങ്കിലും യേശു പത്രോസിനെ ഉപേക്ഷിക്കാതെ തന്റെ പിന്നിൽ പോകുകയെന്നാണ് പറഞ്ഞത്. പത്രോസ് തിരിഞ്ഞ് ദൈവഹിതം എന്താണെന്നറിഞ്ഞാലുടൻ മുന്നോട്ടു വരാമെന്നുള്ള അനുവാദവും ഇതിൽ അടങ്ങിയിരിക്കുന്നു.

## സന്ദേശമുഖങ്ങൾ

## I

1. ജീവിത വിജയത്തിനു യേശുവിലുള്ള വിശ്വാസം അത്യാവശ്യമാണ് — മത്തായി: 16:16.
2. വിശ്വാസത്തിൽ നാം നിലനിൽക്കണം — പ്രവൃ. 14:22.
3. അവിശ്വാസമുള്ള ഒരു ഹൃദയം നമ്മിൽ ഉണ്ടാകരുത് — എബ്രാ. 3:12.

## II

### ക്രിസ്തുവിലുള്ള വിശ്വാസം വിലയേറിയത്

1. നിത്യജീവൻ ലഭ്യമാകും — യോഹ. 6:40.
2. സകല പരിജ്ഞാനവും ലഭിക്കും. — കോലോ. 2:3
3. നീതീകരണം പ്രാപിക്കും. — റോമ. 3:24
4. വിശുദ്ധീകരണം ലഭിക്കും. — പ്രവൃ. 15:9
5. വീണ്ടെടുപ്പിനു പാത്രമാകാം. — 1 കോരി. 1:30

# III

## ജീവിതത്തിൽ ദൈവത്തെ തിരിച്ചറിയുന്നത്

1. ജീവനെ കണ്ടെത്തുന്നതിന് തുല്യം — സദൃ. 8:35
2. ആശ്വാസത്തിന്റെ തുറമുഖം — മത്താ. 11:28
3. ലോകത്തിനു നൽകാൻ കഴിയാത്ത സ്വാതന്ത്ര്യം. — യോഹ. 8:36
4. വയലിൽ ഒളിച്ചുവച്ചിരിക്കുന്ന നിധി — മത്താ. 13:44
5. ജീവിതസരണിയിൽ തണലും സങ്കേതവും — യേശാ. 32:2
6. ജഢരക്തങ്ങളല്ല, ദൈവമാണ് വെളിപ്പെടുത്തുന്നത് — മത്താ. 16:17

# IV

## യേശുവിന്റെ മഹത്വം

1. ജീവൻ തരുന്ന അപ്പം. — യോഹ. 6:33
2. യേശു വാതിൽ. — യോഹ. 10:7, 9
3. യേശു ഇടയൻ. — മത്താ. 9:36
4. യേശു വൈദ്യൻ. — മത്താ. 9:12
5. ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവകുഞ്ഞാട്. — യോഹ. 1:29
6. യേശു മശിഹാ. — യോഹ. 1:41
7. യേശു ദൈവം. — യോഹ. 20:28

# V

## യേശു നമുക്ക് ആര്?

1. ഹൃദയത്തിനു പ്രകാശം. — യോഹ. 8:12
2. ജഢത്തെ നിയന്ത്രിക്കുന്നവൻ. — ഗലാ. 5:24
3. പാപികളുടെ സ്നേഹിതൻ. — ലൂക്കോ. 15:2
4. പ്രകൃതിക്ക് അധിനാഥൻ. — മത്താ. 8:27
5. പഠിത്വമുള്ള അദ്ധ്യാപകൻ. — യോഹ. 7:46
6. മരണത്തെ നീക്കിക്കളയുന്നവൻ. — യോഹ. 11:26
7. പുനരുത്ഥാനവും ജീവനും. — യോഹ. 11:25

# 2

# ഹൂദോസ് ഈത്തോ ഞായറാഴ്ച

**വേദഭാഗം യോഹ. 10: 22-38**

**വാക്യം 22-24**

*"അനന്തരം യെരുശലേമിൽ പ്രതിഷ്ഠോത്സവം ആചരിച്ചു; അന്ന് ശീത കാലം ആയിരുന്നു. യേശു ദേവാലയത്തിൽ ശലോമോന്റെ മണ്ഡപത്തിൽ നടന്നുകൊണ്ടിരുന്നു. യഹൂദന്മാർ അവനെ വളഞ്ഞു. നീ എത്രത്തോളം ഞങ്ങളെ ആശിപ്പിക്കുന്നു. നീ ക്രിസ്തുവെങ്കിൽ സ്പഷ്ടമായി പറയുക എന്ന് അവനോട് പറഞ്ഞു."*

യെരുശലേമിൽ പ്രതിഷ്ഠോത്സവം ആചരിച്ചു എന്ന് ഇവിടെ പരാമർശി ക്കുന്ന പെരുനാൾ യഹൂദന്മാരുടെ വളരെ ശ്രേഷ്ഠമായ ഒരു ഉത്സവമാണ്. ഇതിനോട് ബന്ധപ്പെട്ട ചരിത്രസംഭവം നടക്കുന്നത് ബി. സി. 169-ലാണ്. അന്ന് ഗ്രീക്ക് രാജാവായിരുന്ന അന്തിയോക്കസ് എപ്പിഫാനസ് യെരുശ ലേമിനു നേരെ ആക്രമണം നടത്തി പട്ടണം പിടിച്ച് അനേകംപേരെ കൊല പ്പെടുത്തുകയും അടിമകളാക്കുകയും ചെയ്തു. അയാൾ യഹൂദന്മാരുടെ അതിവിശുദ്ധമായ ആലയം ചവിട്ടി മെതിക്കുകയും മലിനപ്പെടുത്തുകയും പ്രധാന ബലിപീഠത്തിൽ യഹൂദന്മാർക്ക് ഏറ്റവും നിഷിദ്ധമായിരുന്ന പെൺ പന്നിയെ ബലികഴിക്കുകയും ചെയ്തു. യഹോവാ ഭക്തന്മാരായി രുന്ന യഹൂദന്മാരുടെ എതിർപ്പിനെ വെല്ലുവിളിച്ചുകൊണ്ട് നടത്തിയ ഈ ആക്രമണത്തെയും മേധാവിത്വത്തേയും ഭക്തന്മാരായിരുന്ന യഹൂദന്മാർ എതിർത്ത് പരാജയപ്പെടുത്തി. യൂദാസ് മക്കാബിയാസിന്റെ നേതൃത്വത്തിൽ അതിഗംഭീരവും സാഹസികവും, ഭക്തി ചേതനയുടെ നിഴലിൽ നടത്തി യതുമായ യുദ്ധം അക്രമികളെ തോല്പിക്കുകയും പട്ടണവും ദേവാല യവും മൂന്ന് വർഷങ്ങൾക്ക് ശേഷം തിരിച്ചു പിടിക്കുകയും ചെയ്തു.

യഹൂദന്മാർ തങ്ങളുടെ അശുദ്ധമായിപ്പോയ ദേവാലയത്തേയും ബലി പീഠത്തേയും എട്ട് ദിവസത്തെ പെരുനാൾ ആഘോഷിച്ച് വീണ്ടും വിശു ദ്ധീകരിച്ചു. പിന്നീടുള്ള കാലഘട്ടത്തിലും എല്ലാ വർഷവും കിസ്ലേവ് മാസം ഇരുപത്തിനാലാം തീയതി പുനഃപ്രതിഷ്ഠാദിനമായി ഈ പെരു നാൾ ആചരിച്ചുപോന്നു. ഇപ്രകാരമുള്ള ഒരു പ്രതിഷ്ഠാപെരുന്നാളിന്റെ ദിവസമാണ് ഈ വേദഭാഗത്ത് പ്രതിപാദിക്കുന്ന യേശുവും യഹൂദന്മാരും തമ്മിലുള്ള സംവാദം നടന്നത്.

അന്ന് ശൈത്യകാലമായിരുന്നുവെന്ന് വി. യോഹന്നാൻ പ്രത്യേകം

പറയുന്നു. ഇത് യേശുവിനെ ദേവാലയത്തിന്റെ കിഴക്ക് ഭാഗത്ത് കുറച്ചു കൂടി സുരക്ഷിതമായി മറ്റ് ഭാഗങ്ങളിൽ നിന്നും വിട്ടുള്ള ശലോമോന്റെ മണ്ഡപത്തിൽ നടക്കുന്നതിന് പ്രേരിപ്പിച്ചു. ഈ സ്ഥലത്തു തന്നെയാണ് യേശുവിന്റെ ഉയിർപ്പിനുശേഷം യേശുവിൽ വിശ്വസിച്ച വിശ്വാസികൾ അവരുടെ കൂടിവരവ് നടത്തിക്കൊണ്ടിരുന്നത് (അപ്പോ. പ്രവൃ. 3:11). ആ കാലഘട്ടത്തിൽ യേശു നിലവിലിരുന്ന സ്വന്ത സമുദായത്തിലെ ഭരണാധികാരികളുടെ സംശയത്തിനും രോഷത്തിനും പാത്രമായിരുന്നുവെങ്കിലും അവിടുന്നു ഭയപ്പെടാതെ പൊതുരംഗത്ത് പ്രവർത്തിച്ചുകൊണ്ടിരുന്നുവെന്നത് ഈ സംഭവം വെളിപ്പെടുത്തുന്നു. യേശുവിന് ശത്രുക്കൾ ഉണ്ടായിരുന്നുവെങ്കിലും ഈ ശത്രുക്കൾക്ക് അവിടുന്ന് തന്റെ ഹൃദയവേദിയിൽ ദൈവവും പിതാവും എന്ന നിലയിൽ വർത്തിച്ചിരുന്നുവെന്നുള്ളത് നാം സ്മരിക്കേണ്ട കാര്യമാണ്. യേശുവിന്റെ മഹത്വകരമായ ഈ മനസ്സിന്റെ നില തന്നെ വിമർശിക്കുന്നവർക്ക് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അവർ ആകട്ടെ മനുഷ്യൻ എന്ന നിലയിൽ യേശുവിനെ മറ്റൊരു മനുഷ്യനായി – അവർക്ക് ഇഷ്ടമില്ലാത്ത മറ്റൊരു മനുഷ്യനായി – കാണുന്നതിൽ ഉത്സുകരായിരുന്നു. എങ്കിലും അവരുടെ ചിന്തയിൽ യേശുവിന്റെ ആത്മീയ പ്രഭയെ തടഞ്ഞു നിർത്തുന്നതിന് കഴിഞ്ഞില്ല. "അവർ വീണ്ടും ചിന്തിച്ചു, ഇവൻ തന്നെ ആയിരിക്കുകയില്ലേ "ആ മശിഹ." അവർ തലമുറകളായി വരുമെന്ന് പ്രതീക്ഷിച്ചും കാത്തും ഇരുന്ന മിശിഹാ ഈ യേശു തന്നെ ആയിരിക്കുമെന്ന സംശയം അവരിൽ വർദ്ധിച്ചുവന്നു.

യേശുവിന്റെ ആത്ഭുത പ്രവൃത്തികൾ കണ്ട അനേകർക്ക് അവൻ മിശിഹാ തന്നെയെന്ന വിശ്വാസം കുറവല്ലായിരുന്നു (7:31). എന്നാൽ യഹൂദ മതനേതാക്കൾ ഈ വിഷയത്തിൽ വീണ്ടും സംശയിച്ചു. അവർ ചിന്തിച്ചത് മശിഹാ ഗലീലയിൽ നിന്ന് വരുന്നത് അസാദ്ധ്യമായ കാര്യമെന്നാണ് (7:52). യേശു അന്നു വരെ അറിയപ്പെടാത്ത വ്യക്തിയായിരുന്നു. രാജാവിന്റെ കുലത്തിലോ രാജസദസ്സുമായി ബന്ധമുള്ള വ്യക്തികളാൽ വളർത്തപ്പെട്ടവനോ അല്ലായിരുന്നു. യഹൂദ സമുദായം പ്രതീക്ഷിച്ചിരുന്ന മിശിഹായുടെ സ്വഭാവത്തിന് അനുയോജ്യമായി കാണേണ്ടിയിരുന്ന രാഷ്ട്രീയ ലക്ഷ്യമോ രാജകീയ തന്ത്രമോ യേശുവിൽ ദർശിക്കുവാൻ കഴിയാതെവന്ന സമുദായനേതാക്കൾ നസ്രായനായ യേശു മിശിഹാ ആയിരിക്കാനിടയില്ലെന്ന് സംശയിച്ചു. ഇപ്രകാരമുള്ള സംശയങ്ങളുടേയും അവ്യക്തങ്ങളായ തെളിവുകളുടെയും നിഴലിൽ ആണ് യേശുവിനോട് ഈ വിഷയത്തെക്കുറിച്ച് ചോദിക്കുന്നത്. അവർ അവനോട് ചോദിക്കുന്നു "നീ എത്രത്തോളം ഞങ്ങളെ ആശിപ്പിക്കുന്നു; നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക" (വാ. 24).

**വാക്യം 25-26**

*"യേശു അവരോട് ഉത്തരം പറഞ്ഞത് 'ഞാൻ നിങ്ങളോട് ഉത്തരം പറഞ്ഞിട്ടുണ്ട്; എങ്കിലും നിങ്ങൾ വിശ്വസിക്കുന്നില്ല. എന്റെ പിതാവിന്റെ നാമത്തിൽ ഞാൻ ചെയ്യുന്ന പ്രവൃത്തികൾ എനിക്ക് സാക്ഷ്യമാകുന്നു. നിങ്ങളോ എന്റെ ആടുകളുടെ കൂട്ടത്തിലുള്ളവരല്ലായ്കയാൽ വിശ്വസിക്കുന്നില്ല."*

യേശു അവരോട് ഒരു കൊച്ചുകുഞ്ഞ് ഉത്തരം പറയുന്ന രീതിയിൽ സംസാരിക്കുന്നില്ല. എന്നാൽ തന്റെ വ്യക്തിത്വം കൂടുതൽ പ്രകാശമാനമാക്കിക്കൊണ്ടാണ് ഉത്തരം കൊടുക്കുന്നത്. ഈ വിഷയത്തെക്കുറിച്ചുള്ള സത്യം ഞാൻ നിങ്ങളെ അറിയിച്ചിട്ടുണ്ട്. നിങ്ങളോ അത് വിശ്വസിക്കുന്നില്ല; അഥവാ യേശുവിന്റെ ഈ വിഷയത്തെക്കുറിച്ചുള്ള വചനം അവർക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല. ഇതിനുപരി യേശുവിന്റെ അത്ഭുത പ്രവൃത്തികൾ യേശുമിശിഹായാണെന്നു സൂചിപ്പിക്കുന്നവയായിരുന്നു. അവയെയും അവർക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല. യേശു കൂടുതൽ വിശദീകരിച്ചു. ഞാനാകട്ടെ എന്റെ വ്യക്തിത്വം ഈ കാര്യത്തിൽ ഉറപ്പിച്ചിരിക്കുന്നത്, എന്റെ പിതാവിന്റെ ആത്മശക്തി മുഖാന്തരം ഞാൻ ചെയ്യുന്ന പ്രവൃത്തികളിലാകുന്നു. അവയെ നിങ്ങൾ വിശ്വസിക്കുന്നില്ല; അവ നിങ്ങൾക്ക് മറവായി വരുന്നത് നിങ്ങൾ എന്റെ യഥാർത്ഥ ഭക്തന്മാരല്ലെന്നതു കൊണ്ടാണ്.

യേശുവിനെ വിമർശിച്ചുപോന്ന യഹൂദന്മാർ തന്റെ ആടുകളുടെ കൂട്ടത്തിലുള്ളവരല്ല എന്ന കാര്യവും അതേകാരണത്താൽ ഈ വിഷയത്തിൽ അവർക്കു തന്നോടുള്ള വിശ്വാസത്തിൽ പൂർണ്ണത പ്രാപിക്കാൻ കഴിയുകയില്ല എന്ന കാര്യവും അവിടുന്ന് അവരോട് അറിയിക്കുന്നു. യേശു താൻ ദൈവപുത്രനാണെന്നും വരുവാനിരിക്കുന്ന മശിഹായാണെന്നും പരസ്യമായി പ്രഖ്യാപിക്കുന്നതിൽ ഉത്സാഹം കാണിക്കുന്നില്ലെങ്കിലും വിശ്വാസത്തിന്റെ രശ്മിയിലൂടെ താൻ മശിഹായാണെന്നു സാധാരണക്കാർക്ക് മനസ്സിലാക്കത്തക്കവണ്ണം അവിടുത്തെ പ്രവർത്തനങ്ങളും വചനങ്ങളും മനുഷ്യരെ ആത്മികമായി ചലിപ്പിക്കത്തക്കതായിരുന്നു (യോഹ. 5:19, 8:36, 56).

യേശുവിനെക്കുറിച്ച്, അവിടുന്ന് ഒന്നുകിൽ ദൈവപുത്രൻ അഥവാ ലൗകിക തന്ത്രജ്ഞൻ എന്ന രണ്ടഭിപ്രായങ്ങൾ ജനമദ്ധ്യേ നിലനിന്നിരുന്നുവെങ്കിലും തക്കസമയത്ത് യേശുവിന്റെ എതിരാളികൾ യേശു ഒരു പാപി എന്ന് മുദ്രകുത്തുന്നതിലായിരുന്നു ഉത്സാഹം കാണിച്ചിരുന്നത് (9:16, 24). യേശു താൻ അബ്രഹാം ജനിക്കുന്നതിനു മുമ്പുതന്നെ ഉണ്ട് എന്നും അവിടുന്ന് പിതാവുമായി ഒന്നായി കഴിയുന്നുവെന്നും പിതാവിനെ വിട്ട്

അവിടുന്ന് സ്വയമായി ഒന്നും ചെയ്യുന്നില്ല എന്നും മറ്റും അവരോടറിയിച്ച തെല്ലാം അവർ സൗകര്യപൂർവ്വം വിസ്മരിക്കുകയായിരുന്നു. യേശുവിന്റെ ആത്മികപ്രഭാവവും അത്ഭുതചെയ്തികളും വിലയില്ലാത്തവയെന്നു തള്ളിക്കൊണ്ട് യേശു, മശിഹായാണെന്ന അവകാശം മുഴക്കി ജനത്തെ വഞ്ചിക്കുന്നു എന്നതായിരുന്നു അവരുടെ മറ്റൊരു നിലപാട്. യഹൂദ മത സമൂഹം യേശുവിനെ അവിശ്വസിക്കുന്നതിനുണ്ടായ കാരണം വ്യക്തി വിദ്വേഷം എന്നതിനുപരി യഹൂദ സമൂഹത്തിന്റെമേൽ ഉണ്ടായിരിക്കേണ്ട ദൈവാനുഗ്രഹം അവർക്കു ഇല്ലാതിരുന്നതാവണം. യേശുവിനെ വിശ്വ സിക്കുകയെന്ന സംഗതി സ്രഷ്ടാവിനെ അറിയുക എന്ന വിഷയത്തോട് ബന്ധിച്ചാണ് നാം ചിന്തിക്കേണ്ടത്.

യേശുവിനെക്കുറിച്ചുണ്ടായ ആരോപണങ്ങൾക്കുള്ള യേശുവിന്റെ ഉത്തരം അവർ അവിശ്വാസികളും തന്റെ ആടുകളുടെ കൂട്ടത്തിലുൾപ്പെ ട്ടവരുമല്ല എന്നുള്ളതായിരുന്നു. യഹൂദ പ്രമാണികൾ യേശുവിനെ അവി ശ്വസിക്കുകയും എന്നാൽ അവൻ മശിഹാ ആയിരിക്കുമോ എന്നൊരു സംശയം അവരുടെ ഇടയിൽ ഉണ്ടായിരിക്കുകയും ചെയ്തുവന്ന സന്ദർഭ ങ്ങളായിരുന്നു ഇവ. സത്യക്രിസ്ത്യാനികളെന്ന് ഈ കാലഘട്ടത്തിൽ അവകാശപ്പെടുന്ന അനേകർ തങ്ങളിൽ വിശ്വാസത്തിന്റെ രേഖ നില നിൽക്കുകയും ദൈവഹിതം തിരിച്ചറിഞ്ഞിട്ടും ലൗകികമായ തങ്ങളുടെ താല്പര്യങ്ങൾക്കായി തങ്ങൾ തിരിച്ചറിഞ്ഞ ദൈവഹിതത്തെ നിവർത്തി ക്കാത്ത കുറ്റം, യഹൂദന്മാരാൽ എതിർക്കപ്പെട്ട യേശുവിനെ അതേ നാണ യത്തിൽ നോവിക്കുകയാണെന്ന് അറിയാതിരിക്കരുത്.

**വാക്യം 27**

*"യേശു പറഞ്ഞു, എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു. ഞാൻ അവയെ അറിയുകയും അവ എന്നെ അനുഗമിക്കുകയും ചെയ്യുന്നു."*

യേശു തന്റെ വിശ്വാസികളുടെ കൂട്ടത്തിനു ഇടയൻ ആകുന്നു. ഈ ഇടയൻ വിശ്വാസികളായ ഓരോ വ്യക്തിയേയും അറിയുന്നു. അവർ ഇട യന്റെ സ്വരം കേട്ടനുസരിച്ച് അവന്റെ ഇഷ്ടം ചെയ്ത് ഇടയനെ അനുഗമി ക്കുന്നു. കൂടാതെ ഈ നിലയിലുള്ള വിശ്വാസികൾ പൂർണ്ണമായും തങ്ങളെ ത്തന്നെ ദൈവത്തിനു കീഴ്പ്പെടുത്തിയവർ ആയിരിക്കുമെന്ന ആശയം ഇവിടെ പ്രകടിപ്പിക്കുന്നു. യേശു മനുഷ്യരുടെ രക്ഷയ്ക്കായി ദൈവത്താൽ അയക്കപ്പെട്ടവനാണ്, അവനിൽ വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടാ കണമെന്നതാണ് പിതാവിന്റെ ഇഷ്ടം. ഈ തിരുഹിതം ആത്മീയ അടി സ്ഥാനത്തിൽ പ്രതിഷ്ഠിതമാക്കുവാനായി പുത്രന്റെ ബലിയർപ്പണം പിതാവ് ഇച്ഛിക്കുന്നു. കൂടാതെ സർവ്വവും പൂർത്തീകരിക്കുന്ന ദൈവം

മനുഷ്യവർഗ്ഗത്തിന്റെ ആത്മരക്ഷയുടെ വഴി പൂർത്തീകരിക്കുന്നതിന് ഈ പുത്രന്റെ കഷ്ടാനുഭവവും മരണവും അനിവാര്യമെന്നറിയുന്നവനായിരുന്നു.

ദൈവപുത്രനായി തന്നെ അയച്ച പിതാവാംദൈവത്തെ യഹൂദജനം വേണ്ടവണ്ണം അറിഞ്ഞിരുന്നുവെങ്കിൽ അവനാൽ അയക്കപ്പെട്ട പുത്രനെയും തിരിച്ചറിയുന്നതിനും, വഴിയും സത്യവും ജീവനുമായി പ്രത്യക്ഷപ്പെട്ട യേശുവിന്റെ ആടുകൾ ആയിത്തീരുന്നതിനും അവർക്ക് കഴിയുമായിരുന്നുവെന്ന് യേശു അവരെ അറിയിച്ചു. ഈ വിഷയത്തിൽ യേശുവിനോടുണ്ടായിരുന്ന യഹൂദജനത്തിന്റെ സമീപനം, അവരുടെ വിശ്വാസം, ഇവ തികച്ചും ആത്മീയമായിരുന്നില്ല എന്ന് തെളിയുന്നു. സത്യക്രിസ്ത്യാനികൾ ദൈവത്തെ അറിഞ്ഞ് സ്നേഹിക്കുന്നവരാണ്. മാത്രമല്ല ദൈവാത്മാവ് അവരെ എവിടേക്ക് നയിക്കുന്നുവോ ഏതു പ്രവൃത്തികൾക്ക് അവരെ പ്രേരിപ്പിക്കുന്നുവോ അവയ്ക്കായി പൂർണ്ണമായി സമർപ്പിക്കുന്നവരാണ്. ഇങ്ങനെയുള്ളവർ യേശുവിന്റെ ശബ്ദം കേൾക്കുന്നവരും അവന്റെ സ്നേഹത്തിൽ ഉറച്ചു നിൽക്കുന്നവരുമായിരിക്കും. തന്റെ വിശ്വാസി ആയിരിക്കെ അവിടുത്തെ ശബ്ദം കേൾക്കാതെയും തിരുഹിതം തിരിച്ചറിയാതെയും സ്വന്തഹിതം നടത്തുന്നവർ ദൈവത്തിന്റെ ആടുകൾ ആണെന്നു പറയാൻ സാധ്യമല്ല. ഈ കാരണത്താൽ ദൈവസ്വരം കേട്ട് അനുസരിക്കുന്നവരാണ് യേശുവിന്റെ ആടുകൾ എന്ന് യേശു വ്യക്തമാക്കി. ഇങ്ങനെയുള്ളവരുടെ ആത്മീയജീവിതം യേശുവിനോടു കൂടി ചേർന്നുള്ള സമ്പൂർണ്ണ ജീവിതമായിരിക്കും. ഇവരുടെ ജീവൻ തങ്ങളുടെ ഇഹലോക ജീവിതത്തിനുശേഷം ദൈവമായ കർത്താവിൽ മറഞ്ഞു ചേരുമെന്നും ക്രിസ്തു പ്രത്യക്ഷപ്പെടുമ്പോൾ അവരും സജീവരായി രംഗത്തുവരുമെന്നും വി. പൗലൂസ് സാക്ഷിക്കുന്നു (കൊലോസ്യർ 3:4). ഇങ്ങനെയുള്ളവർക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമായിരിക്കും. ഇതിനുപരി ഇവർ എന്നും ദൈവപുത്രനോട് ചേരുന്ന അനുഭവത്തിനു പാത്രീഭൂതരാകുന്നു (1. തെസ്സോ. 4:17).

**വാക്യം 28-30**

*"ഞാൻ അവയ്ക്ക് നിത്യജീവൻ കൊടുക്കുന്നു. അവ ഒരുനാളും നശിച്ചു പോകുകയില്ല. ആരും അവയെ എന്റെ കൈയിൽ നിന്നു പിടിച്ചുപറിക്കുകയുമില്ല. അവയെ തന്നിരിക്കുന്ന എന്റെ പിതാവ് എല്ലാവരിലും വലിയവൻ. പിതാവിന്റെ കൈയിൽ നിന്നു പിടിച്ചുപറിക്കാൻ ആർക്കും കഴിയുകയില്ല. ഞാനും പിതാവും ഒന്നാകുന്നു."*

യേശുവിൽ പൂർണ്ണമായി വിശ്വസിച്ച് തന്റെ അനുഗാമികൾ ആകുന്നവർ യേശു പിതാവിനാൽ അയക്കപ്പെട്ടവനെന്നറിയുന്നതുപോലെ അവർ

പിതാവിനാൽ ആകർഷിക്കപ്പെട്ടവർ ആയിരിക്കുമെന്ന് യേശു പ്രസ്താവിച്ചിട്ടുണ്ട് (6:65). ഇങ്ങനെയുള്ള വിശ്വാസികളുടെ സുരക്ഷിതത്വം എന്ന് പറയുന്നത് അവരെ യേശുവിന്റെ കർതൃത്വത്തിൽനിന്നും നീക്കിക്കളയുന്ന ഒരു ശക്തിയുമില്ലെന്നുള്ളതാണ്. ഇതിനുപരി അവരെ പരിപാലിച്ച് അവർക്ക് നിത്യജീവൻ കൊടുക്കുമെന്നും അവർ അതിന് യോഗ്യരാകുമെന്നും അവിടുന്ന് വ്യക്തമാക്കുന്നു. അവർ മരണത്തിൽ നിന്നു ജീവങ്കലേക്കു കടന്നവർ ആയിരിക്കും. കൂടാതെ ശരീരത്തെയും ആത്മാവിനെയും നരകത്തിലിടുവാൻ അധികാരമുള്ള ദൈവത്താൽ ഇവർ സുരക്ഷിതരായിരിക്കും (യോഹ. 5:24).

**വാക്യം 31**

*"യഹൂദന്മാർ അവനെ എറിയുവാൻ പിന്നെയും കല്ലെടുത്തു."*

യേശു തന്നെ പിതാവാം ദൈവത്തോട് സമമാക്കിക്കൊണ്ട് ചിത്രീകരിച്ചത് യഹൂദന്മാർക്ക് അസഹ്യമായിരുന്നതുകൊണ്ട് അവർ യേശുവിനെ കല്ലെറിഞ്ഞ് ഓടിക്കുവാനും കൊല്ലുവാനും ഇച്ഛിച്ചു. വി. യോഹന്നാന്റെ സുവിശേഷത്തിൽ യഹൂദന്മാർ യേശുവിനെ രണ്ടു പ്രാവശ്യം കല്ലെറിയുവാൻ ഭാവിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട് (5:18, 8:59). ഒരിക്കൽ അവിടുന്ന് ശബ്ബത്ത് ലംഘിച്ചതും ദൈവം തന്റെ സ്വന്ത പിതാവ് എന്ന് പറഞ്ഞതും ഇതിന് കാരണമായെങ്കിൽ മറ്റൊരിക്കൽ തന്റെ പുരാതനത്വത്തെക്കുറിച്ച് സംസാരിച്ച് താൻ അബ്രഹാമിന് മുമ്പേ ഉണ്ടായിരുന്നു എന്നു പ്രസ്താവിച്ചപ്പോൾ അതു സംഭവിച്ചു.

യേശു ഈ സത്യം പറഞ്ഞത് യഹൂദന്മാരെ കോപിപ്പിക്കാനോ കേൾക്കുന്നവരിൽ നിന്ന് അടി വാങ്ങാനോ പറഞ്ഞതല്ല. ഈ സത്യം പ്രസ്താവിച്ച് തന്റെ ജീവിതദൗത്യം പൂർത്തീകരിക്കേണ്ടത് പിതാവാംദൈവം പുത്രന് ഏല്പിച്ചുകൊടുത്ത രക്ഷാപദ്ധതിയുടെ ഭാഗം ആയിരുന്നു (17:22-23). ഈ പ്രസ്താവന യഹൂദന്മാരിൽ കോപവും വൈരാഗ്യവും സൃഷ്ടിച്ചുവെങ്കിൽ ഇത് ആത്മശാന്തിയിലൂടെ നിത്യജീവനുവേണ്ടി ദാഹിക്കുന്ന ആത്മാക്കൾക്ക് എത്രയോ ഉപകാരമായി ഭവിക്കുന്നു. യേശുവും പിതാവായ ദൈവവും ഒന്നാണെന്നു ഗ്രഹിക്കാത്ത ക്രിസ്ത്യാനി, സത്യവിശ്വാസത്തിന്റെ പൂർണ്ണതയിലേക്കു വരുന്നില്ല. യേശുവും പിതാവും ഒന്നല്ല എന്ന തർക്കം ആദിമനൂറ്റാണ്ടിൽ ഉയർന്നുവരികയും പിന്നീട് ഈ സത്യം ദൈവാനുഭവത്തിന്റെ സരണിയിൽ പിതാക്കന്മാർക്ക് ബോധ്യമായിട്ട് അതു നിഖ്യാ സുന്നഹദോസിൽ വച്ച് വളരെ ദൃഢമായും വ്യക്തമായും പ്രഖ്യാപിക്കുകയും ചെയ്തു.

**വാക്യം 32-33**

*"യേശു അവരോട് പിതാവിന്റെ കല്പനയാൽ ഞാൻ പല നല്ല പ്രവൃത്തികൾ നിങ്ങളെ കാണിച്ചിരിക്കുന്നു. അവയിൽ ഏതു പ്രവൃത്തി നിമിത്തം നിങ്ങൾ എന്നെ കല്ലെറിയുന്നു എന്നു ചോദിച്ചു. യഹൂദന്മാർ അവനോട് നല്ല പ്രവൃത്തി നിമിത്തമല്ല, ദൈവദൂഷണം നിമിത്തവും നീ മനുഷ്യനായിരിക്കെ നിന്നെത്തന്നെ ദൈവമാക്കുന്നതുകൊണ്ടുമത്രേ ഞങ്ങൾ നിന്നെ കല്ലെറിയുന്നതെന്നു ഉത്തരം പറഞ്ഞു."*

യഹൂദന്മാരുമായുള്ള സംവാദം ഒരു സംഘട്ടനത്തിന്റെ വക്കോളം എത്തുന്നു. എന്നാലും യേശു കോപിക്കുന്നില്ല. പ്രപഞ്ചം നിറഞ്ഞുനിൽക്കുന്ന യേശു എന്ന സത്യത്തെക്കുറിച്ച് യേശു തന്നെ കൂടുതൽ സംസാരിക്കാതെ അതിനു പകരം രംഗത്തു കൊണ്ടുവരുന്നത് വേറൊരു ചോദ്യമാണ്. "പിതാവിന്റെ കല്പനയാൽ ഞാൻ പല നല്ല പ്രവൃത്തികൾ നിങ്ങളെ കാണിച്ചിരിക്കുന്നു. അവയിൽ ഏത് പ്രവൃത്തി നിമിത്തം നിങ്ങൾ എന്നെ കല്ലെറിയുന്നു എന്ന് ചോദിച്ചു."

യേശു സന്ദർഭവും തന്റെ ചുറ്റും കൂടിയിരിക്കുന്ന ജനങ്ങളുടെ അജ്ഞതയും കണക്കിലെടുക്കുന്നു. താൻ പരലോകത്തല്ല ഭൂമിയിലാണ്, സ്വർഗ്ഗദൂതന്മാരോടല്ല മണ്ണിനാൽ നിർമ്മിക്കപ്പെട്ടവരും പാപം നിമിത്തം ദൈവത്തോട് അധികം അകന്നവരുമായ മനുഷ്യരോടാണ് സംസാരിക്കുന്നത് എന്നറിഞ്ഞുകൊണ്ട് സകല മനുഷ്യരും തന്റെ ചുറ്റും നിന്നിരുന്ന ജനങ്ങളും അവർ ചെയ്യുന്ന കൃത്യങ്ങളുടെയും ചിന്തകളുടെയും നിലവാരത്തിലേക്കു ഇറങ്ങിവരുന്നു. കൂടാതെ അവിടുന്ന് അവരുടെ തലത്തിൽ ചെയ്ത അത്ഭുതകൃത്യങ്ങൾ ഉണ്ടായിരുന്നു. അത് അവരുടെ മദ്ധ്യേ ചെയ്ത നല്ല പ്രവൃത്തികൾ ആയിരുന്നു - ശാന്തിയും സമാധാനവും സമൃദ്ധിയും സൗഖ്യവും കൊടുത്തവ. അവയെ പ്രത്യേകം ചൂണ്ടിക്കാണിച്ചുകൊണ്ടാണ് അവിടുന്ന് ഈ ചോദ്യം ചോദിച്ചത് (വാ. 32).

യേശുവിന്റെ ഈ സമീപനത്തിലൂടെ അവിടുന്നു മാനവവർഗ്ഗത്തോട് തന്റെ മഹാകരുണ കാണിക്കുകയാണ് ചെയ്തത്. തന്നെക്കുറിച്ചുള്ള ഈ സത്യം ഗ്രഹിക്കാത്തവർ അഥവാ യേശു ആര് എങ്ങനെയുള്ളവൻ എന്ന് അറിയാത്തവർ തങ്ങളുടെ പാപത്തിൽ മരിക്കുമെന്ന് അവിടുന്ന് അറിഞ്ഞിരുന്നു (യോഹ. 8:24). തന്മൂലം തന്റെ പ്രവൃത്തികൾ നിമിത്തമായിയെങ്കിലും തന്നിൽ വിശ്വസിക്കുവാൻ അവിടുന്ന് ആഹ്വാനം ചെയ്യുന്നു. ഈ ലാഘവപ്പെടുത്തൽ മനുഷ്യവർഗ്ഗത്തിനു എന്നും ഒരു ഉപകാരമാണ്. യഹൂദന്മാരുടെ പക്ഷത്തു നിന്നാകട്ടെ അവർക്ക് യേശുവിനെക്കുറിച്ചുള്ള സത്യം ഗ്രഹിക്കുവാൻ മനസ്സില്ലാതെ പഴയ നിലപാടിൽ ഉറച്ചുനിന്നുകൊണ്ട് ഒരു പ്രസ്താവന ചെയ്യുന്നതായി നാം കാണുന്നു: "നല്ല പ്രവൃ

ത്തികൾ നിമിത്തമല്ല, ദൈവദൂഷണം നിമിത്തവും നീ മനുഷ്യനായിരിക്കെ നിന്നെത്തന്നെ ദൈവമാക്കുന്നതുകൊണ്ടുമാണ് ഞങ്ങൾ നിന്നെ കല്ലെറിയുന്നത്" എന്നായിരുന്നു പ്രസ്താവന. ഈ ആധുനിക കാലഘട്ടത്തിൽ യേശുവിനെ വിശ്വാസികൾ തങ്ങളുടെ ഹൃദയത്തിൽ കല്ലെറിഞ്ഞു നോവിക്കുന്നത് ആധുനിക സുഖസൗകര്യങ്ങളിൽ മുങ്ങിയും മാധ്യമങ്ങളിൽ തങ്ങിയും സ്വന്തം ആത്മാവിനെക്കുറിച്ചുള്ള വെളിവ് നഷ്ടപ്പെടുത്തിക്കൊണ്ടുമാണ്. ചരിത്രത്തിന്റെ താളുകളിൽ യേശുക്രിസ്തു ദൈവമാണെന്നറിയുന്നതിൽ കവിഞ്ഞ പ്രാധാന്യമർഹിക്കുന്ന ചിന്താവിഷയം ഉണ്ടോ എന്നുള്ളത് സംശയാസ്പദമാണ്. ക്രിസ്തുവിലുള്ള ശക്തമായ വിശ്വാസം ഏതൊരു വ്യക്തിയേയും സമുദായത്തേയും ഉയർച്ചയിലേക്കും, ശാന്തിയിലേക്കും നയിക്കുന്നു.

ദൈവപുത്രനായ യേശു പ്രപഞ്ച കർത്താവായിരിക്കെ അതിന്റെ ഉദ്ധാരണത്തിനായി ഭൂമിയിൽ വന്നതും നിവർത്തിച്ചതും പ്രപഞ്ചത്തിലുള്ള സകല സൃഷ്ടികളും അറിയുകയും അവിടുത്തെ ചെയ്തികളുടെ ഫലം അനുഭവിക്കുകയും ചെയ്യേണ്ട സ്ഥാനത്ത് അത് അസാദ്ധ്യമായിത്തീരത്തക്കവണ്ണം സംശയവും അവിശ്വാസവും ഉണ്ടാകുന്നതും അതിന് പിന്തുണകൊടുക്കുന്നതും, അവർ പ്രപഞ്ചത്തിലുള്ള മറ്റു സൃഷ്ടികളോട് ചെയ്യുന്ന പാപം ആണ്. ഈ വിഷയം എന്ന മൂലക്കല്ലിൽ തട്ടി അനേകർ വീഴുന്നു. അനേകർ പരിപാലിക്കപ്പെടുന്നു. സമൃദ്ധിയിലേക്കും ശാന്തിയിലേക്കും മോക്ഷത്തിലേക്കും കടക്കുന്നു.

**വാക്യം 34, 36**

*"യേശു അവരോട് നിങ്ങൾ ദേവന്മാർ ആകുന്നു എന്നു ഞാൻ പറഞ്ഞു എന്ന് നിങ്ങളുടെ ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നില്ലയോ. ദൈവത്തിന്റെ അരുളപ്പാടുണ്ടായിട്ടുള്ളവരെ ദേവന്മാർ എന്നു പറഞ്ഞു എങ്കിൽ തിരുവെഴുത്തിനു നീക്കം വന്നു കൂടായല്ലോ. ഞാൻ ദൈവത്തിന്റെ പുത്രൻ എന്നു പറഞ്ഞതുകൊണ്ടു നീ ദൈവദൂഷണം പറയുന്നുവെന്നു പിതാവ് വിശുദ്ധീകരിച്ച് ലോകത്തിൽ അയച്ചവനോട് നിങ്ങൾ പറയുന്നുവോ."*

യഹൂദന്മാരുടെ മുൻവിധിയും ധാരണപ്പിശകും പാപാവസ്ഥയും നിമിത്തമായി യേശുവിന്റെ ദൈവത്വം അവർക്ക് മനസ്സിലാക്കാൻ കഴിയാഞ്ഞ പതനത്തിലും അവരെക്കുറിച്ചുള്ള യേശുവിന്റെ ചിന്ത ദൈവസ്നേഹത്തിൽ അധിഷ്ഠിതമായിരുന്നു. ഒരു അത്ഭുതം കാണിച്ച് യേശുവിന് തന്റെ മഹത്വം അവരേക്കൊണ്ട് സമ്മതിപ്പിക്കാമായിരുന്നു. എന്നാൽ ഇത് തന്റെ ആത്മീയ ദർശനത്തിലുള്ള പിതാവിന്റെ ഹിതത്തിനു വിപരീതമായിരുന്നു. ഈ വിഷയത്തിൽ അവിടുന്ന് വേറൊരു രീതിയിൽ പരിശ്രമിക്കുന്നു.

യഹൂദ ജനത്തിന്റെ പാപാവസ്ഥയിലേക്ക് ഇറങ്ങിവന്ന് അവരുടെ സങ്കുചിത അറിവിൽ അവർക്ക് പിടികിട്ടുന്ന രീതിയിൽ സംസാരിക്കുന്നു. യേശു ക്രിസ്തു ഇത് സാധിക്കുന്നത് സങ്കീർത്തനം 82:6 വാക്യം ഉദ്ധരിച്ചുകൊണ്ടാണ്.

ഒരു തക്ക കാര്യത്തെ അതിനെ കുറിച്ചുള്ള ഒരു പ്രത്യേക നില വ്യക്തമാക്കുവാൻ വേണ്ടി മനുഷ്യരുടെ ഇടയിൽ അതു സംബന്ധിച്ച് ഒരു ഉദാഹരണം ഉണ്ടായിരിക്കാം. അങ്ങനെയുള്ള ഒരു ഉദാഹരണം യേശു ദൈവപുത്രൻ എന്ന നില തന്റെ തന്റെ ശ്രോതാക്കൾക്ക് മനസ്സിലാക്കിക്കൊടുക്കുവാൻ ഉപയോഗിക്കുന്നു.

യഹൂദന്മാരുടെ ഇടയിൽ പലപ്പോഴും ദൈവിക അരുളപ്പാട് ലഭിച്ചവർ ഉണ്ടായിട്ടുണ്ട്. ഇങ്ങനെയുള്ളവരെ ജനങ്ങൾ ചില സന്ദർഭങ്ങളിൽ ദൈവം എന്നു തന്നെ വിശേഷിപ്പിച്ചിരുന്നു. യേശു ചോദിച്ചു, ഇത് ശരിയെങ്കിൽ ഇന്നു ഞാൻ നിങ്ങളുടെ മുമ്പിൽ വെളിവാക്കുന്ന കാര്യം ഇത്ര ഉൽകൃഷ്ടവും സത്യവും ആയിരിക്കെ നിങ്ങൾ അത് വിശ്വസിക്കുന്നില്ലയോ? ഈ സത്യവും ഉത്കൃഷ്ടവുമായ കാര്യം എന്താണെന്ന് ചോദിച്ചാൽ ഞാൻ ദൈവപുത്രനാണ് എന്ന വിഷയം ആകുന്നു. കൂടുതൽ വിശദീകരിച്ചാൽ പിതാവിനാൽ ശുദ്ധീകരിക്കപ്പെട്ട് ലോകത്തിലേക്ക് അയക്കപ്പെട്ടവനാണ് ഞാൻ. നിങ്ങളുടെ തിരുവചനത്തിൽ ദൈവത്തിന്റെ അരുളപ്പാട് ലഭിച്ചവരെ ദൈവമെന്നു പറയുന്നുവല്ലോ. അതു ദൈവവചനമാകയാൽ അതിന് സാധുത്വം കല്പിക്കുകയും ചെയ്യുന്നു. എന്റെ കാര്യത്തിലാകട്ടെ, ഞാൻ പിതാവിനാൽ വിശുദ്ധീകരിക്കപ്പെട്ട് അവനാൽ ലോകത്തിലേക്ക് അയക്കപ്പെട്ടിരിക്കെ ഞാൻ ദൈവമാണെന്ന് പറയുന്നതിനെ അധിക്ഷേപിക്കുന്നതും ഞാൻ പറയുന്ന സത്യങ്ങൾ വിശ്വസിക്കാതെ അത് ദൈവദൂഷണമെന്നു ചിന്തിക്കുന്നതും വളരെ കഷ്ടമാണ്. അത് അവർക്ക് ദോഷമാണെന്നു കൂടി യേശു പറഞ്ഞിരിക്കാം.

യേശു ഈ സാക്ഷ്യപ്പെടുത്തലിലൂടെ തന്റെ ദൈവപുത്രൻ എന്ന നില ഏതെങ്കിലുംതരത്തിൽ ശ്രോതാക്കൾ മനസ്സിലാക്കട്ടെയെന്ന് വിചാരിക്കുന്നു. ഇപ്രകാരം തന്റെ സമുദായ അംഗങ്ങളെ തന്റെ ആടുകളാക്കാൻ അവിടുന്നു ശ്രമിക്കുകയാണ് ചെയ്തത്. യേശു, താൻ ദൈവത്തിൽ നിന്നുള്ള ദൈവം എന്ന സത്യത്തേയും ദൈവത്തിൽ നിന്നുള്ള തന്റെ പുറപ്പാടിനെയും കേൾവിക്കാരുടെ ബുദ്ധിക്കും അറിവിനും സമമാക്കി അറിയിക്കാൻ ശ്രമിക്കുന്ന കാഴ്ചയാണ് നാം ഇവിടെ കാണുന്നത്. പൗലൂസ് ശ്ലീഹാ വിവിധ ജാതികളോട് സുവിശേഷം അറിയിക്കുമ്പോൾ താൻ അതത് ജനസമൂഹങ്ങളിൽ ഒരാളായിത്തീരാൻ ശ്രമിക്കുന്നതായി നാം വായിക്കുന്നു (1 കോരി. 9:20).

യേശു യഹൂദന്മാരുടെ ഇടയിൽ അവരിൽ ഒരാളെപ്പോലെ ചിന്തിച്ചു കൊണ്ട് അവരിൽനിന്നു ഭേദപ്പെടാതെ, തന്റെ മഹത്വം അവരെ ഗ്രഹിപ്പി ക്കുവാൻ ശ്രമിക്കുന്നു. അവരോ ഈ വിഷയത്തിൽ തർക്കിച്ചു നിൽ ക്കുന്നു. അവരുടെ നിരീക്ഷണത്തിൽ യേശു അവർക്ക് ഒരു സാധാരണ വ്യക്തി എന്നതിൽ കവിഞ്ഞ് ദൈവപുത്രനെന്നോ, മശിഹാ എന്നോ ചിന്തി ക്കുന്നതിൽ ഉത്സുകരായിരുന്നില്ല. ഇത് ബുദ്ധിയിൽ നിന്നുള്ളത് എന്ന തിൽ കവിഞ്ഞ് ആത്മാവിൽ നിന്നായി ഉരുത്തിരിഞ്ഞു വരേണ്ട വിശ്വാ സമായിരുന്നു. അവരുടെ ബുദ്ധിയും ചിന്തയും നേരത്തേതന്നെ യേശു വിനു വിരുദ്ധമായി തിരിച്ചുവച്ചിരുന്നത് അവരുടെ പരാജയത്തിനു കാര ണമായി. ആത്മീയ കാര്യങ്ങളിൽ നമുക്കുണ്ടായിരിക്കേണ്ട വിശ്വാസത്തെ നാം അപഗ്രഥിക്കുമ്പോൾ നമ്മുടെ സ്വാഭാവിക ന്യായവാദങ്ങളെ നിയ ന്ത്രിച്ച് വിശ്വാസത്തിനു മുൻതൂക്കം കൊടുക്കുക തന്നെ വേണം. ഇതു യേശുവിനോടുള്ള സമീപനത്തിൽ യഹൂദന്മാർ ചെയ്തില്ല.

**വാക്യം 37-38**

*"ഞാൻ എന്റെ പിതാവിന്റെ പ്രവൃത്തി ചെയ്യുന്നില്ലെങ്കിൽ എന്നെ വിശ്വ സിക്കേണ്ട. ചെയ്യുന്നു എങ്കിലോ എന്നെ വിശ്വസിക്കാതെയിരുന്നാലും പിതാവ് എന്നിലും ഞാൻ പിതാവിലും എന്നു നിങ്ങൾ ഗ്രഹിച്ചറിയേണ്ട തിന്നു പ്രവൃത്തിയെ വിശ്വസിക്കുവിൻ."*

യേശുവിന്റെ എല്ലാ പ്രവൃത്തികളും പിതാവിൽ നിന്നു വന്നിട്ടുള്ളതാ യിരുന്നു. പിതാവ് ചെയ്യുന്നതൊക്കെയും പുത്രനും ചെയ്തുവന്നു. പിതാ വിൽ നിന്നുള്ള സത്യജീവൻ പിതാവിൽ എന്നവണ്ണം പുത്രനിലും വസിച്ച് പ്രവൃത്തികൾ ചെയ്തുപോന്നു. പിതാവിലൂടെ അല്ലാതെ പുത്രൻ സ്വന്ത മായി ഒന്നും ചെയ്തിരുന്നില്ല (5:19, 23). യേശു പറഞ്ഞു എന്റെ പ്രവൃ ത്തികളെ നിങ്ങൾക്കു വിശ്വസിക്കാൻ കഴിഞ്ഞാൽ അവ പിതാവിൽ നിന്നു എന്നിലൂടെയും എന്നിൽനിന്ന് പിതാവിലേക്ക് വർത്തിക്കുന്ന ആത്മശക്തി യിൽ നിന്നാകയാൽ എന്റെ പ്രവൃത്തിയെ വിശ്വസിക്കുന്നതിലൂടെയും നിങ്ങൾ എന്നെ ആയിരിക്കും വിശ്വസിക്കുന്നത്. എന്നിൽ വിശ്വസിക്കുന്ന തിലൂടെ എന്റെ പിതാവിനെയാണ് വിശ്വസിക്കുകയും അറിയുകയും ചെയ്യുന്നത്. ഞാൻ എന്നെക്കുറിച്ച് നടത്തിയ പരാമർശനത്തിൽ കവിഞ്ഞ് പുത്രനായ എന്റെ പ്രവൃത്തി - പിതാവും പുത്രനും തമ്മിലുള്ള ബന്ധ ത്തിൽ പിതാവ് പുത്രനിലും പുത്രൻ പിതാവിലും പരസ്പരം വസി ച്ചുകൊണ്ട് ചെയ്യുന്നതാകയാൽ, ആ പ്രവൃത്തിക്ക് ആധാരമായ പിതാവി നോടുള്ള ബന്ധം ആ പ്രവൃത്തി വിശ്വസിക്കുന്നതിലൂടെ നിങ്ങൾക്ക് മന സ്സിലാകും. ഈ കാരണത്താൽ കുറഞ്ഞപക്ഷം നിങ്ങൾ എന്റെ പ്രവൃ ത്തിയെ വിശ്വസിപ്പിൻ എന്ന് അവിടുന്ന് അരുളിച്ചെയ്തു.

യേശു പിതാവിന്റെ പ്രവൃത്തിയാണ് ചെയ്യുന്നതെന്നുള്ള സത്യം അവർക്ക് വിദൂരമായി വരരുത്; അവർ സമീപത്തു വന്ന് അതു മനസ്സിലാക്കണം. എന്നിട്ടും അവിടുന്ന് പിതാവിന്റെ പ്രവൃത്തിയല്ല ചെയ്യുന്നതെന്നു മനസ്സിലാകുന്നുവെങ്കിൽ അവർ വിശ്വസിക്കേണ്ട എന്നരുളിച്ചെയ്തു. യേശു അവിടുന്ന് ദൈവപുത്രനാണെന്നിരിക്കെ തന്നിൽ വിശ്വസിക്കുക എന്ന സംഗതിക്കുവേണ്ടി വീണ്ടും വീണ്ടും വളരെ താണിറങ്ങി സംസാരിക്കുന്നത് നാം ശ്രദ്ധിക്കണം. യേശുവിൽ വിശ്വാസം അർപ്പിച്ചെങ്കിലേ മരണത്തിന്റെയും അന്ധകാരത്തിന്റെയും പിടിയിൽ നിന്നു മോചിതരായി ജീവന്റേയും പ്രകാശത്തിന്റേയും സാമ്രാജ്യത്തിലേയ്ക്കു പ്രവേശിക്കുവാൻ സാധിക്കുകയുള്ളു എന്നാണ് വി. യോഹന്നാന്റെ സുവിശേഷം ഘോഷിക്കുന്നത്. പുത്രനിൽ വിശ്വസിക്കുന്നവർക്ക് നിത്യജീവൻ ഉണ്ട്. അവനെ നിരസിക്കുന്നവർ ജീവൻ കണ്ടെത്തുകയില്ല (യോഹ. 6:40).

നമ്മുടെ വിശ്വാസം നമ്മെ വിനയപ്പെടുത്തണം. ദൈവിക പ്രവർത്തനങ്ങൾ ദൈവത്തിൽ നിന്ന് എന്നറിഞ്ഞ് വിശ്വാസപൂർവ്വം അതിനെ വിശ്വസിക്കുകയും ആ വഴിയിൽ നമ്മുടെ ചിന്തയുടെ സമർപ്പണം ഉണ്ടായിരിക്കുകയും വേണം. നമ്മുടെ മുൻവിധിയോ ഉറച്ച പാരമ്പര്യമോ വ്യഗ്രതയേറിയ സ്വാർത്ഥതയോ ദൈവഹിതം തിരിച്ചറിയുന്നതിനും അതിന്റെ നിവൃത്തിക്കും എതിരാകരുത്. യുഗങ്ങളുടേയും തലമുറകളുടെയും ദൈവമായ ദൈവമാണ് ഓരോ തലമുറയിലും, കാലങ്ങളിലും അതിനാവശ്യമായ ദൈവിക തളിർപ്പ് എപ്രകാരമായിരിക്കണമെന്ന് നിശ്ചയിക്കുന്നത്. ഈ നിലയിൽ പരിശുദ്ധാത്മാവ് ആത്മികതയെ രൂപവൽക്കരിക്കുമ്പോൾ അവയെ തിരിച്ചറിയാനുള്ള വിനയം, വിവേകം, ഭക്തി ഇവ ആത്മീയ രംഗത്ത് പ്രവർത്തിക്കുന്നവർക്ക് ഉണ്ടായിരിക്കേണ്ടതാണ്. യേശുവിനെ അവിശ്വസിച്ചതിലൂടെ പാപം ചെയ്ത ഒന്നാം നൂറ്റാണ്ടിലെ ജനത്തിന്റെ വേറൊരു പതിപ്പ്, പരിശുദ്ധാത്മാവിന്റെ കൃപയും തിരുവിഷ്ടവും ഈ കാലഘട്ടത്തിൽ എന്ത് എങ്ങനെയെന്നു തിരിച്ചറിയാൻ കഴിയാതെ വന്നിട്ട് സഭകൾക്ക് സംഭവിക്കരുത്.

## സന്ദേശമുഖങ്ങൾ

## I

### യേശുവിലുള്ള അവിശ്വാസം യഹൂദന്മാരുടെ തകർച്ചയ്ക്ക് കാരണമായി. ഈ അനുഭവത്തിൽ നിന്നു നാം ഉദ്ധരിക്കപ്പെടണം.

1. യേശു ദൈവമാണ് — യോഹ. 1:1, 20:28
2. യേശു തന്റെ വിശ്വാസികളെ അറിയുന്നു — യോഹ. 10:14
3. യേശു സമൃദ്ധിയായി ജീവൻ നൽകുന്നു — യോഹ. 10:10
4. നിത്യജീവൻ കൊടുക്കുന്നു — യോഹ. 10:18

| | |
|---|---|
| 5. പാപങ്ങൾ ക്ഷമിക്കുന്നു | മർക്കോസ് 2:5 |

## II

### യേശുവിനെ കല്ലെറിയാൻ ശ്രമിക്കുന്നു.
### നാം അവന്റെ സ്നേഹത്തിന്റെ ആഴം അനുഭവിച്ചറിയണം.

| | |
|---|---|
| 1. നിത്യസ്നേഹം | യിരമ്യ 31:3 |
| 2. സകല പരിജ്ഞാനത്തിനും ഉപരി | എഫേ. 3:19 |
| 3. മരണത്തിനു ഏൽപ്പിച്ചുകൊടുത്ത സ്നേഹം | ഗലാ. 2:20 |
| 4. തീർന്നുപോകാത്ത സ്നേഹം | യോഹ. 13:1 |
| 5. സംരക്ഷിക്കുന്ന സ്നേഹം | യേശാ: 63:9 |
| 6. പ്രത്യക്ഷപ്പെട്ട സ്നേഹം | 1 യോഹ. 4:9 |
| 7. ക്ഷയിച്ചുപോകാത്ത സ്നേഹം | റോമ. 8:39 |

## III

### യേശു ജനത്തെ തന്നിലേക്ക് ആകർഷിക്കുന്നു. അവരോ തർക്കിച്ചു നിൽക്കുന്നു. സ്വന്തം ജനത്തിനു ലഭിക്കുന്ന അനുഗ്രഹങ്ങൾ.

| | |
|---|---|
| 1. ആത്മീയജ്ഞാനം | ഹോശ. 6:3 |
| 2. ആത്മീയ പ്രകാശം | യോഹ. 8:12 |
| 3. ദൈവിക നടത്തിപ്പ് | യോഹ. 10:7 |
| 4. സ്വർഗ്ഗീയ മാതൃക | യോഹ. 12:7 |
| 5. ദിവ്യമായ മാതൃക | 1 പത്രോ. 2:21 |

## IV

### യഹൂദന്മാർ യേശുവിനോട് മത്സരിച്ചു നിൽക്കുന്നു.
### ഇങ്ങനെയുള്ളവരുടെ അനുഭവം.

| | |
|---|---|
| 1. ഞെരുക്കവും പ്രയാസവും | ആവ. 28:20 |
| 2. നാശവും നിന്ദയും | യേശാ. 43:28 |
| 3. മൃതരുടെ കൂട്ടത്തിൽ വിശ്രമിക്കുന്നവർ | എബ്രാ. 6:6 |
| 4. തിരിച്ചുവരുന്നവർ | സങ്കീ. 119:176 |

## V

### യേശുവിൽ നിന്ന് നമ്മെ അകറ്റുന്ന ശക്തികൾ.

1. ലോകം
2. ജഡം
3. പിശാച്

# 3

# സഖര്യാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

**വേദഭാഗം വി. ലൂക്കോസ് 1:5–25**

ഈ വേദഭാഗത്തു, ദൈവപുത്രനായ യേശുവിന്റെ മനുഷ്യാവതാര പ്രവർത്തനത്തിന് ആത്മീയമായ ഒരുക്കം സൃഷ്ടിക്കുന്നതിനായി ദൈവ ത്താൽ അയക്കപ്പെട്ട യോഹന്നാൻ സ്നാപകന്റെ ജനനത്തിനു മുമ്പായി, അദ്ദേഹത്തിന്റെ പിതാവായ സഖര്യാ പുരോഹിതനു ദൈവസന്നിധിയിൽ നിന്നു വി. ഗബ്രിയേൽ മാലാഖ മുഖാന്തരം ഉണ്ടായ ദൈവിക വെളിപാ ടിനെക്കുറിച്ച് നാം വായിക്കുന്നു. ആ കാലഘട്ടത്തിൽ ഒരു വർഷത്തി നിടയിൽ മൂന്നു ദൈവിക വെളിപാടാണുണ്ടായത്. യോഹന്നാൻ സ്നാ പകന്റെ ജനനത്തെക്കുറിച്ച് പിതാവായ സഖരിയ പുരോഹിതന് (ലൂക്കോ. 1:5–25), കന്യകമറിയാമിന് യേശുവിന്റെ ജനനത്തെക്കുറിച്ച് (ലൂക്കോ. 1:26–38), യൗസേഫിന് കന്യകമറിയാമിന്റെ നിർമ്മലതയെക്കുറിച്ച് വെളി പാടുണ്ടായി (മത്തായി 1:18–21).

**വാക്യം 5–11**

*"യഹൂദ്യ രാജാവായ ഹേരോദാവിന്റെ കാലത്ത് അബിയാക്കൂറിൽ സഖര്യാവ് എന്നു പേരുള്ളോരു പുരോഹിതൻ ഉണ്ടായിരുന്നു. അവന്റെ ഭാര്യ അഹരോന്റെ പുത്രിമാരിൽ ഒരുത്തിയായിരുന്നു. അവൾക്കു എലി ശബേത്ത് എന്നു പേർ. ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റം ഇല്ലാത്ത വരായി നടക്കുന്നവരും ആയിരുന്നു. എലിശബേത്ത് മച്ചിയായിരുന്നു. ഇരു വരും വയസ്സു ചെന്നവരും. അവൻ കൂറിന്റെ ക്രമപ്രകാരം ദൈവസന്നി ധിയിൽ പുരോഹിതനായി ശുശ്രൂഷ ചെയ്തുവരുമ്പോൾ പൗരോഹിത്യ മര്യാദപ്രകാരം കർത്താവിന്റെ മന്ദിരത്തിൽ ചെന്ന് ധൂപം കാട്ടുവാൻ അവനു നറുക്കും വന്നു. ധൂപം കാട്ടുന്ന നാഴികയിൽ ജനസമൂഹം ഒക്കെയും പുറത്ത് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അപ്പോൾ കർത്താവിന്റെ ദൂതൻ ധൂപപീഠത്തിന്റെ വലത്ത് ഭാഗത്തു നിൽക്കുന്നവനായി അവന് പ്രത്യക്ഷപ്പെട്ടു."*

സഖര്യാ പുരോഹിതന്റെ പത്നി, എലിശബേത്തു എന്ന സ്ത്രീ രത്നമായിരുന്നു. ഈ ദമ്പതികൾ ആത്മീയ ജീവിതത്തിൽ എരിവും ഭക്തിയുമുള്ളവരായിരുന്നുവെങ്കിലും ഇവർക്കു സന്താനങ്ങൾ ഇല്ലാ

യിരുന്നു. വിവാഹശേഷം സന്താനങ്ങൾ ഇല്ലാതെവരുന്ന അനുഭവത്തെ ഒരു ദൈവശിക്ഷയായി ആ കാലത്ത് ജനങ്ങൾ വിശ്വസിച്ചുപോന്നു (ലേവി 20:20–21). പഴയനിയമകാലത്ത് ദൈവത്തിന്റെ ബഹുലമായ കരുണയ്ക്ക് പാത്രീഭൂതരായിരുന്ന പല ദമ്പതികളും തക്കസമയത്ത് മക്കൾ ഇല്ലാതെ കഴിയുകയും പിന്നീട് മക്കൾ ജനിക്കുകയും ചെയ്തിട്ടുണ്ട്. അബ്രഹാമും സാറയും, യിസ്സഹാക്കും റിബേക്കായും, ശമുവേൽ പ്രവാചകന്റെ മാതാവായിരുന്ന ഹന്നയും ഇതിനു ഉദാഹരണങ്ങൾ ആണ്. സഖര്യാ പുരോഹിതനും എലിശബേത്തും ദൈവസന്നിധിയിൽ തങ്ങൾക്കു സന്താനലാഭം ഉണ്ടാകുന്നതിനുവേണ്ടി നിരന്തരം പ്രാർത്ഥിച്ചു കഴിഞ്ഞവർ ആയിരുന്നു.

സഖര്യ എന്ന പേരിന്റെ അർത്ഥം ദൈവം ഓർക്കുന്നുയെന്നും എലിശബേത്ത് എന്ന പേരിന്റെ അർത്ഥം അവന്റെ പ്രതിജ്ഞ (His oath) എന്നുമാണ്. യേശുവിന്റെ മുന്നോടിയാകാൻ ഭാഗ്യം ലഭിച്ച സ്നാപക യോഹന്നാന്റെ പിതാവായ സഖര്യാ പുരോഹിതൻ പുരോഹിതവംശത്തിൽ അബിയാഗണത്തിൽ എട്ടാമത്തെ പുരോഹിതനായി ഗണിക്കപ്പെട്ടുപോന്നു. ദാവീദ് രാജാവിന്റെ കാലത്ത് പുരോഹിതന്മാരുടെ സംഖ്യ വളരെ വർദ്ധിച്ചപ്പോൾ പുരോഹിതന്മാരെ ഇരുപത്തിനാലു ഗണങ്ങളായി തിരിക്കുകയും അവർ തവണപ്രകാരം ദേവാലയത്തിൽ ശുശ്രൂഷ ചെയ്യുന്നതിനുള്ള ക്രമീകരണം ചെയ്യുകയും ഉണ്ടായി. വിവിധ ഗണങ്ങളായി തിരിക്കപ്പെട്ട പുരോഹിതന്മാരുടെ എല്ലാ ഗണവും എല്ലാ കാലത്തും ഒരുപോലെ ദേവാലയത്തിൽ ഹാജരാകേണ്ടിയിരുന്നില്ല. പ്രധാന പെരുനാളുകളായ പെസഹാ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ മുതലായ ദിവസങ്ങളിൽ എല്ലാ പുരോഹിതരും ദേവാലയത്തിൽ സന്നിഹിതരായിരിക്കണമെന്ന നിയമം ഉണ്ടായിരുന്നു. സാധാരണകാലങ്ങളിൽ ഓരോ രണ്ടാഴ്ചയിലും ഓരോ പുരോഹിതഗണത്തിന്റെ ചുമതലയിൽ ദേവാലയത്തിലെ അനുദിന ശുശ്രൂഷകൾ നിർവഹിക്കപ്പെട്ടുപോന്നു.

ഈ വെളിപാട് ഉണ്ടാകുന്ന കാലഘട്ടത്തിൽ വിവിധ ഗണങ്ങളായി പുരോഹിത സംഘത്തിൽ ഏതാണ്ട് ഇരുപതിനായിരം പുരോഹിതന്മാർ ഉണ്ടായിരുന്നു. പ്രഭാതത്തിലും സന്ധ്യാസമയത്തും യാഗങ്ങൾ നടത്തുകയും ബലിപീഠത്തിൽ വിശുദ്ധ ധൂപം അർപ്പിക്കുകയും ചെയ്യുന്നത് പുരോഹിതന്മാരുടെ മുഖ്യ കർമ്മമായി ഗണിച്ചുപോന്നു. പ്രാർത്ഥനാസമയത്ത് ദേവാലയത്തിൽ ഉപയോഗിക്കേണ്ടിയിരുന്ന ധൂപം ചില പ്രത്യേക മരത്തിൽ നിന്നു ലഭിച്ചുവന്ന കറ ഉപയോഗിച്ച് ക്രമപ്രകാരം നിർമ്മിച്ചതായിരുന്നു (പുറ. 30:34–36). ബലിപീഠത്തിൽ ധൂപാർപ്പണം നടത്തുകയെന്നത് അതിപുരാതനമായ ഒരു ആരാധനാ രീതിയാണ്. ഇത് പഴയനിയമ കാലത്ത് വലിയ പ്രാധാന്യത്തോടെ ദേവാലയത്തിൽ

അനുഷ്ഠിച്ചുപോന്നു. ധൂപാർപ്പണം പ്രധാന ബലിപീഠത്തിൽ നടത്തണമെന്നായിരുന്നു നിയമം. അതതു സമയങ്ങളിൽ ഇതു നിർവഹിക്കുന്നതിനുള്ള പുരോഹിതന്മാരെ അതതു ഗണങ്ങളിൽപ്പെട്ട പുരോഹിതന്മാരുടെ മദ്ധ്യേ ചീട്ടിട്ട് അവരിൽ നിന്നു തിരഞ്ഞെടുക്കുക പതിവായിരുന്നു. ഇപ്രകാരം ധൂപാർപ്പണത്തിനു അവകാശം സഖര്യാ പുരോഹിതനു ലഭിച്ചതായും അദ്ദേഹം അതു നിർവഹിക്കുന്നതായും ഈ വേദഭാഗത്ത് രേഖപ്പെടുത്തിയിരിക്കുന്നു.

പുരോഹിതൻ പ്രധാന ബലിപീഠത്തിൽ ധൂപാർപ്പണം നടത്തുമ്പോൾ പ്രാകാരത്തിൽ ജനസമൂഹം പ്രാർത്ഥിച്ചുകൊണ്ടിരിക്കുക പതിവായിരുന്നു. പ്രാർത്ഥിപ്പാനായി ദേവാലയം എല്ലായിപ്പോഴും ഉപയോഗിക്കുമെങ്കിലും ധൂപാർപ്പണ സമയത്ത് നടത്തുന്ന പ്രാർത്ഥന കൂടുതൽ ശ്രേഷ്ഠമായി ഗണിച്ചുപോന്നു. ദേവാലയത്തിൽ നടത്തുന്ന പ്രാർത്ഥന നമ്മുടെ കർത്താവ് വിലമതിച്ചു പോന്നതോടൊപ്പം ദേവാലയത്തെ കച്ചവടസ്ഥലമായി മാറ്ററുതെന്ന് അവിടുന്ന് നിഷ്കർഷിക്കുകയും ചെയ്തിട്ടുണ്ട്. പുരോഹിതൻ അതിപരിശുദ്ധ സ്ഥലത്ത് ധൂപാർപ്പണം നടത്തുന്ന സന്ദർഭങ്ങളിൽ ആലയത്തിൽ, പിന്നിൽ നിൽക്കുന്ന ജനങ്ങൾക്ക് അതിപരിശുദ്ധസ്ഥലത്ത് നടക്കുന്ന കാര്യങ്ങളെക്കുറിച്ച് നേരിട്ടുള്ള അറിവ് ലഭിക്കുമായിരുന്നില്ല. ഈ രണ്ടു സ്ഥലങ്ങളേയും വേർതിരിക്കുന്ന ഭാഗത്ത് ഒരു തിരശ്ശീല ഉണ്ടായിരുന്നതാണ് ഇതിന്റെ കാരണം. ഈ തിരശ്ശീല ആത്മീയലോകത്തെ ഭൗമികലോകവുമായി വേർതിരിക്കുന്നതിനെയാണു സൂചിപ്പിച്ചിരുന്നത്. ഇപ്രകാരമുള്ള ഒരു വേർതിരിവ് നമ്മുടെ ഹൃദയവിചാരങ്ങളിലും ഉണ്ടായി ആത്മീയ കാര്യങ്ങൾക്ക് അത് അർഹിക്കുന്ന പ്രാധാന്യം ജീവിതത്തിൽ കൊടുക്കുവാൻ സാധിക്കുന്നത് ഒരു ക്രിസ്ത്യാനിയുടെ രക്ഷാകരമായ ജീവിത വിജയമാണ്.

**വാക്യം 12-17**

*"സഖര്യാവ് ദൂതനെ കണ്ടു ഭ്രമിച്ചു ഭയപരവശനായി. ദൂതൻ അവനോട് പറഞ്ഞത്, 'സഖര്യാവേ ഭയപ്പെടേണ്ടാ നിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായി നിന്റെ ഭാര്യ എലിശബേത്ത് നിനക്ക് ഒരു മകനെ പ്രസവിക്കും. അവനു യോഹന്നാൻ എന്നു പേരിടണം. നിനക്കു സന്തോഷവും ഉല്ലാസവും ഉണ്ടാകും. അവന്റെ ജനനത്തിങ്കൽ പലരും സന്തോഷിക്കും. അവൻ കർത്താവിന്റെ സന്നിധിയിൽ വലിയവനാകും. വീഞ്ഞും മദ്യവും കുടിക്കുകയില്ല. അമ്മയുടെ ഗർഭത്തിൽ വച്ച് തന്നെ പരിശുദ്ധാത്മാവ് കൊണ്ടു നിറയും. അവൻ യിസ്രായേൽ മക്കളിൽ പലരേയും അവരുടെ ദൈവമായ കർത്താവിങ്കലേക്ക് തിരിച്ചുവരുത്തും. അവൻ അപ്പന്മാരുടെ ഹൃദയങ്ങളെ മക്കളിലേക്കും വഴങ്ങാത്തവരേ നീതിമാന്മാരുടെ*

*ബോധത്തിലേക്കും തിരിച്ചുകൊണ്ട് ഒരുക്കമുള്ളോരു ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ അവനു മുമ്പായി ഏലിയാവിന്റെ ആത്മാവോടും ശക്തിയോടും നടക്കും."*

സഖര്യാ പുരോഹിതൻ അതിപരിശുദ്ധ സ്ഥലത്ത് ബലിപീഠത്തിൽ ധൂപാർപ്പണം നടത്തുന്ന സമയത്ത് പുരോഹിതന്റെ പ്രതീക്ഷയ്ക്ക് അതീതമായി ഒരു മാലാഖ ബലിപീഠത്തിന്റെ വലത്തുഭാഗത്ത് പ്രത്യക്ഷനാകുന്നു. ദൈവദൂതന്റെ ഈ ആഗമനം ഏതാണ്ടു നാനൂറ് വർഷങ്ങളായി വെളിപാടുകൾ ഇല്ലാതായി കഴിഞ്ഞുകൂടിയ ഇസ്രയേൽ ജനങ്ങൾക്ക് ഒരു പുതിയ യുഗത്തിന്റെ നാന്ദിയെ കുറിക്കുന്നതായിട്ട് അപ്പോൾ ഈ പുരോഹിത ശ്രേഷ്ഠനു തോന്നിയില്ല. ഈ ദൂതൻ ഏതു ഭാഗത്തു നിന്നു കടന്നുവന്നു, ഒരു പ്രകാശത്തിന്റെ മറവിലോ ഒരു മുഴക്കത്തോടെയോ വന്നതെന്ന് വിവരിക്കുന്നില്ല; ദൂതനെ പുരോഹിതൻ കാണുകയും അവർ പരസ്പരം സംസാരിക്കുകയും ചെയ്യുന്നു. പുരോഹിതൻ ദൂതനെ കണ്ട മാത്രയിൽ അദ്ദേഹത്തിനു ഭയമാണുണ്ടായത്. ഹൃദയങ്ങളെ പരിശോധിക്കുവാൻ കഴിവുള്ളവനായ ദൈവദൂതൻ 'ഭയപ്പെടേണ്ട' എന്നറിയിച്ചുകൊണ്ട് പുരോഹിതനെ ആശ്വസിപ്പിക്കുന്നു. ദൈവദൂതന്റെ പ്രത്യക്ഷത ശിംശോന്റെ പിതാവായ മനോഹയ്ക്കും ഗിദയോനും ഉണ്ടായപ്പോൾ ദൈവദൂതൻ ഇപ്രകാരം സമാധാനം അരുളിയതായി നാം വായിക്കുന്നു (ന്യായ. 6:23, 13:23).

ഗബ്രിയേൽ മാലാഖ കന്യകമറിയാമിനു പ്രത്യക്ഷപ്പെട്ടപ്പോഴും അവളോടായി മാലാഖ 'ഭയപ്പെടേണ്ട' എന്ന വചനം പ്രത്യേകമായി അരുളിചെയ്തു. ഈ സന്ദർഭത്തിൽ ഭയത്തിനു കാരണം സ്വർഗ്ഗീയ സാന്നിദ്ധ്യമാണെങ്കിലും മനുഷ്യനെ അത് ഭയപ്പെടുത്തുന്നുവെങ്കിൽ ദയാലുവായ ദൈവം, ഭയപ്പെടേണ്ട എന്ന വചനത്തിലൂടെ അവനെ ആശ്വസിപ്പിക്കുന്നു. ദൈവത്തിന്റെ നീതി തന്റെ ഒരു സൃഷ്ടിയും ഒരു മിനിട്ടു പോലും ഭയത്തിൽ കഴിയുന്നതിന് അനുവദിക്കുന്നില്ല. എന്നാൽ അനീതിയുള്ള മനുഷ്യനോ തന്റെ സഹോദരനെ ഭയപ്പെടുത്തുന്നതിനും അവന്റെമേൽ അധികാരം നടത്തി സ്വയം ശ്രേഷ്ഠനാകുന്നതിനും ശ്രമിക്കുന്നു. നിന്റെ പ്രാർത്ഥനയ്ക്ക് ഉത്തരമായിട്ട് നിന്റെ ഭാര്യ എലിശബേത്ത് ഒരു മകനെ പ്രസവിക്കും. അവനു യോഹന്നാൻ എന്നു പേരിടണമെന്നും മാലാഖ പുരോഹിതനോട് അറിയിച്ചു.

ജനിക്കുവാനിരിക്കുന്ന ശിശു എങ്ങനെ വളർന്നുവരണം. അവൻ മുഖാന്തരം അവന്റെ ബന്ധുക്കൾക്കുണ്ടാകുന്ന സൗഭാഗ്യം, മറ്റനേകർക്ക് അവൻ മുഖാന്തരം ഉണ്ടാകുവാൻ പോകുന്ന ആത്മീയ കുളിർമ്മ. അവൻ ഏതു സാഹചര്യത്തിൽ വളർന്നുവരും. അവനിൽ വസിക്കുവാൻ തുടങ്ങുന്ന കൃപയുടെ ആത്മാവ് എവിടെനിന്നായിരിക്കും. അവൻ മുഖാന്തരം

കുടുംബങ്ങളിലും സമൂഹത്തിലും വിശ്വാസികളുടേയും അവിശ്വാസിക ളുടേയും ഇടയിലും ഏതുതരത്തിലുള്ള മാറ്റം സൃഷ്ടിക്കപ്പെടും തുട ങ്ങിയ വിവരങ്ങൾ ദൈവദൂതൻ സഖരിയാ പുരോഹിതനെ അറിയിക്കുന്നു. അവൻ കർത്താവിനുവേണ്ടി ഏലിയാ പ്രവചകന്റെ ആത്മാവോടും ശക്തി യോടും വരുന്നവനായിരിക്കുമെന്നറിയിക്കുന്നു.

ജനിക്കുവാൻ പോകുന്ന കുഞ്ഞിനെ സംബന്ധിച്ച് ദൈവത്തിനു പ്രത്യേക നിബന്ധനകൾ ഉണ്ടായിരുന്നു. ഇവ നമ്മുടെ ആത്മീയ കണ്ണു കളെ തുറപ്പിക്കാൻ പര്യാപ്തമാണ്. അവന് ദൈവം കരുണ കാണിക്കു ന്നുവെന്നർത്ഥമുള്ള 'യോഹന്നാൻ' എന്ന പേരിടണം. അതോടൊപ്പം എല്ലാവിധ ലഹരി പദാർത്ഥങ്ങൾ, വീഞ്ഞ്, മദ്യം ഇവകളിൽ നിന്നു വിര ക്തനായിരിക്കണം. അവൻ നാസീർവ്രതം ദീക്ഷിക്കുന്നവനായിരിക്കു മെന്ന് വെളിപ്പെടുത്തി (സംഖ്യ. 6:3). അവൻ കർത്താവിന്റെ മുമ്പാകെ വലിയവനായിരിക്കുമെന്നറിയിച്ചു. പിന്നീട് കർത്താവായ യേശു ഈ യോഹന്നാൻ സ്നാപകനെക്കുറിച്ച് 'സ്ത്രീകളിൽ ജനിച്ചവരിൽ ഏറ്റം വലിയവൻ' എന്നു പ്രസ്താവിച്ചു. ഈ ശിശു ഗർഭപാത്രത്തിൽ വച്ചു തന്നെ പരിശുദ്ധാത്മാവു കൊണ്ടു നിറയും എന്നത് മറ്റൊരു വാഗ്ദാനം ആയിരുന്നു. യിരെമ്യാ പ്രവാചകനെ ദൈവം ഗർഭപാത്രത്തിൽ വച്ചു തന്നെ വിശുദ്ധീകരിച്ചതായും പൗലൂസ് അപ്പോസ്തലനെ ജനനം മുതൽ വേർതിരിച്ചതായും നാം വായിക്കുന്നു.

സഖര്യാ പുരോഹിതന്റെ കുടുംബജീവിതം പ്രാർത്ഥനാനിരതമായ ഒന്നായിരുന്നു. അദ്ദേഹത്തിന്റെ ഈ മകൻ അനേകരെ കർത്താവിനു വേണ്ടി അവന്റെ വരവിങ്കൽ ഒരുക്കിനിർത്തുമെന്ന് ദൈവദൂതൻ അറിയി ക്കുന്നു. യേശുവിന്റെ ഒന്നാമത്തെ വരവ്, മാനവരെ സംബന്ധിച്ചിട ത്തോളം ജീവങ്കലേക്കുള്ള വാതിൽ ആണ്. ആ വാതിലിലേയ്ക്കു ജനസ മൂഹത്തെ ഒരുക്കുന്ന ആത്മീയ ഉദ്യോഗമാണ് ദൈവം ഈ കുഞ്ഞിനെ ഭരമേൽപ്പിച്ചത്. യോഹന്നാൻ സ്നാപകനെക്കുറിച്ച് യെശയ്യാ പ്രവാചക ൻ, അവൻ മശിഹായ്ക്കു വേണ്ടി നിർജ്ജനപ്രദേശത്ത് പെരുവഴി നിര പ്പാക്കുമെന്നു പ്രവചിച്ചിരുന്നു (40:3). യോഹന്നാൻ സ്നാപകൻ യേശു ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് സർവ്വലോകത്തോടുമായി പറഞ്ഞത് "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് എന്നായിരുന്നു."

**വാക്യം 18-20**

*"സഖര്യാവ് ദൂതനോട് 'ഇത് ഞാൻ എന്തോന്നിനാൽ അറിയും. ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസ്സ് ചെന്നവളുമല്ലോ' എന്നു പറഞ്ഞു. ദൂതൻ അവനോട് ഞാൻ ദൈവസന്നിധിയിൽ നിൽക്കുന്ന ഗബ്രിയേൽ ആകുന്നു.*

*നിന്നോട് സംസാരിക്കാനും ഈ സദ്വർത്തമാനം നിന്നോടറിയിക്കുവാനും എന്നെ അയച്ചിരിക്കുന്നു. തക്കസമയത്ത് നിവർത്തിക്കാനുള്ള എന്റെ വാക്ക് വിശ്വസിക്കായ്കകൊണ്ട് അതു സംഭവിക്കുംവരെ നീ സംസാരിക്കാൻ കഴിയാതെ മൗനമായിരിക്കും എന്ന് ഉത്തരം പറഞ്ഞു."*

ഗബ്രിയേൽ മാലാഖയെ കണ്ട് സഖര്യ പുരോഹിതൻ ഭയപ്പെട്ടെങ്കിലും ദൂതനോട് സംസാരിക്കുന്നു. ദൈവദൂതൻ പറഞ്ഞ കാര്യത്തിന്റെ അർത്ഥം പുരോഹിതൻ മനസ്സിലാക്കിയെങ്കിലും അതിന്റെ സാദ്ധ്യതയെക്കുറിച്ച് സംശയിക്കുന്നു. കാരണം, പുരോഹിതന്റേയും ഭാര്യയുടെയും പ്രായം കുഞ്ഞുങ്ങൾ ജനിക്കുന്ന അവസ്ഥയിൽ നിന്ന് വളരെ ഏറിയതായിരുന്നു. ഇതു ഞാൻ എന്തോന്നിനാൽ അറിയും; ഞാൻ വൃദ്ധനും എന്റെ ഭാര്യ വയസ്സു ചെന്നവളുമല്ലോ എന്നായിരുന്നു അദ്ദേഹത്തിന്റെ സന്ദേഹപ്രതികരണം. അധികം പവിത്രകരമായ സ്ഥലത്ത് മഹത്വകരമായ ഒരു സമയത്ത് ദൈവദൂതൻ ആഗമിച്ചരുളിച്ചെയ്ത ഒരു ദൂത് ഈ പുരോഹിതൻ തന്റെ വിശ്വാസത്തിന്റെ നാന്ദിയും അവിശ്വാസത്തിന്റെ തകർച്ചയുമായി സ്വീകരിച്ച് വിശ്വസിക്കേണ്ടതായിരുന്നു.

ഇവിടെ ആചാര്യനായ സഖര്യ അവിശ്വസിച്ചെന്ന് മാലാഖയ്ക്ക് ബോദ്ധ്യമായി. ദൈവവുമായുള്ള വിനിമയത്തിൽ വിശുദ്ധന്മാർക്കും തിരഞ്ഞെടുക്കപ്പെട്ടവർക്കും പരാജയങ്ങൾ സംഭവിക്കുന്നുവെങ്കിൽ സാധാരണക്കാർ എത്രമാത്രം ഈ വിഷയത്തിൽ കുറ്റക്കാരായി ഭവിക്കാം എന്നുള്ളത് നമ്മുടെ ധ്യാനവിഷയമാകട്ടെ. വിശ്വാസികളുടെ പിതാവായി ഗണിച്ചുവരുന്ന അബ്രഹാം പിതാവ് ഇതുപോലുള്ള ഒരു സന്ദർഭത്തിൽ ദൈവത്തോട് എനിക്കു ഇവകൾ യാഥാർത്ഥ്യമാകുമെന്ന് ഏതുതരത്തിൽ അറിയാമെന്നു ചോദിക്കുന്നു. അവിടെ അബ്രഹാമിനെ ദൈവം ഭത്സിക്കുന്നില്ല; ശിക്ഷിച്ചുമില്ല. ദൂതൻ പുരോഹിതനോട്, 'ഞാൻ ദൈവത്തിന്റെ സന്നിധിയിൽ നിൽക്കുന്ന ഗബ്രിയേൽ മാലാഖ ആണ്. നിന്നോട് സംസാരിപ്പാനും ഈ സദ്‌വർത്തമാനം അറിയിപ്പാനും എന്നെ അയച്ചിരിക്കുന്നുവെന്നറിയിച്ചു. 'ദൈവത്തിന്റെ ദൂത് വിശ്വസിക്കായ്കകൊണ്ട് അതു സംഭവിക്കും വരെ നീ മൗനമായി കഴിയുക' എന്നതായിരുന്നു മാലാഖയുടെ പ്രതികരണം.

ഈ പ്രതികരണം ഒരു വിധി പ്രഖ്യാപനവും അതോടൊപ്പം സൂചനയുമായിരുന്നു. പുരോഹിതൻ ദൈവികദൂത് വിശ്വസിച്ചില്ല. മാലാഖയുടെ ദൂതിനു വില കല്പിച്ചില്ല എന്നതിനു ഒരു ശിക്ഷയും സന്നിഹിതനായിരിക്കുന്ന ആൾ ഗബ്രിയേൽ മാലാഖ ആണെന്നുള്ളതിനുള്ള സൂചനയും ഇതിൽ അടങ്ങിയിരുന്നു. അവിശ്വാസം ഗൗരവാർഹമായ പാപമാണ്. അതിന്റെ ഗൗരവം പ്രസക്തമായി വരുന്നത് അവിശ്വസിക്കുന്ന ആളിന്റെ അറിവും നിലയും കൂടി വിലയിരുത്തിയിട്ടാണ്. ദൈവസൃഷ്ടിയായ

മനുഷ്യർ ഭക്തരായി ജീവിക്കുകയും ദൈവത്തിനു അതീതമായി ഒരു ശക്തിയുമില്ലെന്ന് അറിയുകയും അവിടുത്തേക്ക് അസാദ്ധ്യമായ ഒരു കാര്യവും ഇല്ല എന്നു വിശ്വസിക്കുകയും വേണം.

**വാക്യം 21-25**

*"ജനം സഖര്യാവിനായി കാത്തിരുന്നു. അവൻ മന്ദിരത്തിൽ താമസി ച്ചതിനാൽ ആശ്ചര്യപ്പെട്ടു. അവൻ പുറത്തുവന്നപ്പോൾ അവരോട് സംസാ രിക്കാൻ കഴിഞ്ഞില്ല. അതിനാൽ അവൻ മന്ദിരത്തിൽ ഒരു ദർശനം കണ്ടു എന്ന് അവർ അറിഞ്ഞു. അവൻ അവർക്ക് ആംഗ്യം കാട്ടി ഊമനായി പാർത്തു. അവന്റെ ശുശ്രൂഷാ കാലം തികഞ്ഞശേഷം അവൻ വീട്ടിലേക്കു പോയി. ആ നാളുകൾ കഴിഞ്ഞിട്ട് അവന്റെ ഭാര്യ എലിശബേത്ത് ഗർഭം ധരിച്ചു. മനുഷ്യരുടെ ഇടയിൽ എനിക്കുണ്ടായിരുന്ന നിന്ദ നീക്കുവാൻ കർത്താവ് എന്നെ കടാക്ഷിച്ച നാളിൽ ഇങ്ങനെ എനിക്കു ചെയ്തു തന്നിരിക്കുന്നു എന്നു പറഞ്ഞ് അഞ്ചുമാസം ഒളിച്ചുപാർത്തു."*

ജനസമൂഹം പുരോഹിതനിൽ നിന്നു ലഭിക്കേണ്ട അനുഗ്രഹം കാത്തു കൊണ്ടു ദേവാലയത്തിൽ കഴിയുകയായിരുന്നു. മഹാപരിശുദ്ധ സ്ഥല ത്തു നിന്നു പുരോഹിതൻ ജനങ്ങളുടെ മദ്ധ്യത്തിലേക്ക് കടന്നുവരു ന്നതിനുണ്ടായ താമസം ജനങ്ങളിൽ ആശ്ചര്യം ഉളവാക്കി. ദേവാലയ ത്തിലെ അതിപരിശുദ്ധ സ്ഥലത്ത് ഒരുത്തർക്കും ഒന്നും സംഭവിക്കുക യില്ല എന്ന വിശ്വാസവും പിന്നെ എന്തു സംഭവിച്ചുവെന്ന ഉൽകണ്ഠയു മാണ് വിശ്വാസികളെ ചിന്തയുടെ വെട്ടിൽ വീഴിച്ചത്. പുരോഹിതൻ പുറ ത്തേയ്ക്കു വന്നപ്പോൾ ഉണ്ടായ മാറ്റം താൽക്കാലികമെന്ന് ചിന്തിച്ച വരായിരുന്നു മിക്കവരും. പുരോഹിതനു സംസാരിക്കുവാൻ കഴിവില്ല യെന്നത് പിന്നീട് അദ്ദേഹത്തിന്റെ ആംഗ്യഭാഷയിൽ നിന്ന് മനസ്സിലാ ക്കിയതാവാം. മഹാപരിശുദ്ധ സ്ഥലത്ത് എന്താണ് സംഭവിച്ചതെന്ന് കൂടുതൽ വിവരങ്ങൾ അറിയുന്നതിനും കഴിയാതെ വന്നെങ്കിലും അദൃശ്യമായ ചിന്തയുടെ പ്രസരിപ്പിൽ നിന്ന്, അനേകർക്ക് കാര്യം, ഏതോ ദർശനം പുരോഹിതനുണ്ടായി അഥവാ ആത്മീയമായി ഏതോ പകർച്ച ഉണ്ടായി എന്ന് വിശ്വസിക്കുന്നതിനു സാധിച്ചു. കുറ്റം അപ്പോൾതന്നെ പരസ്യമാക്കിയെന്ന് വിശ്വസിക്കുന്നതിനു പ്രയാസം കാണുന്നു. കാരണം സംഭവിച്ചത് മുഴുവൻ ജനത്തോട് പറയുന്നത് ദൈവഹിതമായി പുരോഹി തനു തോന്നിയെന്ന് വിശ്വസിക്കാൻ പ്രയാസമാണ്. കൂടാതെ ശിക്ഷ ലഭിച്ചത് ആ പുരോഹിതന്റെ വ്യക്തിപരമായ ബോദ്ധ്യത്തിനു വേണ്ടി മാത്രമാണെന്ന് അദ്ദേഹത്തിന് ഉറച്ച വിശ്വാസം ഉണ്ടായിരിക്കാം. സംഭവിച്ചതെല്ലാം സഹധർമ്മിണിയോട് മാത്രം പങ്കുവച്ച് തന്റെ ബലഹീ നതയിൽ പശ്ചാത്താപപ്പെട്ട് വരുവാനുള്ള സന്തോഷം പ്രതീക്ഷിച്ച്,

ഭക്തിപൂർവ്വം പിന്നീട് ഏതാണ്ട് ഒരു വർഷം അദ്ദേഹം കഴിഞ്ഞു കാണുമെന്ന് വിശ്വസിക്കാം.

സഖര്യ പുരോഹിതനിൽ നിന്നുണ്ടായ അവിശ്വാസം ദൈവം ഗൗരവമായി പരിഗണിച്ചുവെന്നത് ഇവിടെ പ്രസക്തമാണ്, അതിനുടൻ ശിക്ഷയുമാണ് ലഭിച്ചത്. ഈ സംഭവത്തോട് ചേർന്ന എല്ലാ കാര്യങ്ങളും പുരോഹിതനും എലിസബേത്തും ദൈവവും മാത്രമാണ് അറിഞ്ഞിരുന്നത്. ഇത്ര ഗൗരവതരമായ ഒരു സംഗതി നടന്നിട്ടും പുരോഹിതൻ ദേവാലയം വിട്ടുപോകുന്നില്ല. അവന്റെ ശുശ്രൂഷകാലം തികഞ്ഞശേഷം വീട്ടിലേയ്ക്കു പോയതായി പറയുന്നു. പുരോഹിതന് ദേവാലയത്തിൽ വച്ചുണ്ടായ പരാജയം ജനങ്ങളുടെ കോപത്തിനോ അവരുടേതായ ഒരു വിധി പ്രഖ്യാപനത്തിലൂടെ പുരോഹിതനെ തരംതാഴ്ത്തുന്നതിനോ ദൈവം അനുവദിക്കുന്നില്ല; കൂട്ടായ ഉത്തരവാദിത്വം പുരോഹിതനു ദൈവത്തോടാണെന്നുള്ള ഒരു സൂചനയും ഇവിടെ കാണുന്നുണ്ട്. ഈ പുരോഹിതനിൽ നിന്നുണ്ടായ കുറ്റത്തിനു ദൈവം നേരിട്ട് ശിക്ഷ നൽകുന്നു. ജനങ്ങൾക്ക് അതിന്മേൽ ഭരണാധികാരം ഉണ്ടാകുവാൻ സംഗതിയാക്കുന്നില്ല.

സഖര്യാ പുരോഹിതനുണ്ടായ ശിക്ഷയുടെ വേഗം നമ്മെ അത്ഭുതപ്പെടുത്തുന്നു. തക്കതായ കുറ്റം സംഭവിച്ചാൽ പഴയനിയമ കാലത്തു ന്യായപ്രമാണ പൊരുൾ അനുസരിച്ച് ശിക്ഷ ഉടനെ ആയിരുന്നു (യോന 1:4, 1 ശമു. 13:14, സംഖ്യ 20:12). യേശു എന്ന ദൈവത്തിൽനിന്നുള്ള ദൈവം മനുഷ്യനായി അവതരിച്ച്, സ്വന്തം ജീവൻ മനുഷ്യരുടെ പാപമോചനത്തിനും നിത്യജീവനുമായി ബലി അർപ്പിച്ചതോടെ ശിക്ഷയുടെ കാഠിന്യവും ശീഘ്രഗതിയും വളരെ കുറഞ്ഞിട്ടുണ്ടെന്നത് മാത്രമല്ല പശ്ചാത്താപത്തിലൂടെ പാപമോചനവും എളുപ്പമായിട്ടുണ്ട്. ഈ സൗകര്യം വിശ്വാസപൂർവ്വം ആത്മാവിൽ തിരിച്ചറിഞ്ഞു ഉപയോഗിക്കുവാനുള്ള ആത്മീയ പ്രബുദ്ധത നാം നമ്മുടെ ഭക്തിജീവിതത്തിൽ കൈവരിക്കേണ്ടതുണ്ട്. ഈ പുണ്യാവസ്ഥയും അനുഗ്രഹവും വിശ്വാസികൾക്കു ലഭ്യമാകുന്നതിനുള്ള വിശ്വാസസത്യങ്ങളും ആചാരാനുഷ്ഠാനങ്ങളും സഭയുടെ ജീവാംശമായി എന്നും നിലനിൽക്കുന്നു. അവയെ പ്രാപിക്കുകയും ജീവിത നവീകരണത്തിലൂടെ വിശ്വാസികളെ മരണാനന്തരമുള്ള നിത്യജീവങ്കലേക്കു നടത്തുകയും ചെയ്യേണ്ടത് സഭയിലെ ആത്മീയ ഇടയന്മാരുടെ കർത്തവ്യമാണ്.

## സന്ദേശമുഖങ്ങൾ

I

1. ദൈവിക വെളിപാടുകൾ ദൈവത്തിന്റെ ഉദ്ദേശ്യം വെളിവാക്കുന്നു.

2. അവിശ്വാസം പരാജയത്തിലേക്കു നയിക്കുന്നു.
3. ദൈവം സർവ്വശക്തനാണ്.
4. ദൈവത്തിൽ നിന്നുള്ള ശിക്ഷ സന്തോഷപൂർവ്വം സഹിക്കണം.
5. ദൈവം എല്ലാം നന്മയ്ക്കായി ചെയ്യുന്നു.

## II

### ഭയപ്പെടേണ്ട

1. ദൈവം പ്രാർത്ഥന കേൾക്കുന്നു. ലൂക്കോ. 1:13
2. ദൈവം നമുക്കായി ഉണ്ട്. മത്തായി 10:31
3. ദൈവം യേശുവിനെ നൽകിയിരിക്കുന്നു. ലൂക്കോ. 2:10
4. ദൈവം നമ്മെ സജ്ജീകരിക്കും ലൂക്കോ. 5:10
5. ദൈവം ലോകാവസാനത്തോളം നമ്മോടുകൂടെ ഉണ്ട്. മത്തായി 28:20

## III

### യോഹന്നാൻ സ്നാപകൻ യേശുവിനു പാത ഒരുക്കി. നാം ആയിരിക്കുന്ന സ്ഥാനത്ത് ഈ സേവനം ചെയ്യണം

1. സൽപ്രവൃത്തി മുഖാന്തരം. മത്തായി 5:16
2. മാതൃകാജീവിതം മുഖാന്തരം. തീത്തോ. 2:7
3. വിശ്വാസസ്ഥിരത മുഖാന്തരം. 1 തീമോ. 1:5
4. മാനസാന്തര പ്രസംഗം മുഖാന്തരം മത്തായി 28:20
5. രക്തസാക്ഷിയായി - യോഹന്നാൻ സ്നാപകൻ

## IV

### ശിക്ഷിക്കുന്ന ദൈവം, രക്ഷിക്കുന്ന ദൈവം

1. ദൈവം സഖര്യ പുരോഹിതനെ ശിക്ഷിക്കുന്നു ലൂക്കോ. 1:20
(അവിശ്വാസം)
2. ദൈവം രാജാവിനെ ശിക്ഷിക്കുന്നു ദാനിയേൽ 4:25
(അഹങ്കാരം)
3. ദൈവം ആശ്വസിപ്പിക്കുന്നു. മത്താ. 11:28
(വിശ്രമം)
4. ദൈവം തള്ളിക്കളയുന്നില്ല. യോഹ. 6:37
(ആശ്രയം)
5. ദൈവം മോക്ഷപുരിയിൽ എത്തിക്കുന്നു. യോഹ. 14:3
(രക്ഷ)

## V

## അവിശ്വാസം നമ്മെ അപകടത്തിലാക്കും

| | |
|---|---|
| 1. നശിച്ചു പോകുന്നു. | ഉൽപ്പ. 19:24 |
| 2. ആത്മീയ വെളിച്ചത്തെ പിന്തുടരുന്നത് അസാദ്ധ്യം | യോഹ. 12:37 |
| 3. ദൈവകൃപ നമ്മിൽ നിലച്ചു പോകുന്നു. | മത്താ. 13:58 |
| 4. പാപത്തിൽ മരിച്ചുപോകും. | യോഹ. 8:24 |
| 5. അന്ത്യ ന്യായവിധിയിൽ രക്ഷപ്പെടുകയില്ല. | യോഹ. 3:18 |
| 6. സത്യം തിരിച്ചറിയാനുള്ള വെളിച്ചം മനസ്സിൽ നിലനിൽക്കുകയില്ല. | 2 കൊരി 4:3, 4 |
| 7. നിത്യജീവനുള്ള അവകാശം പ്രാപിക്കുകയില്ല. | റോമ. 8:17 |

# 4

# ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

**വേദഭാഗം വി. ലൂക്കോസ് 1:26–38**

**വാക്യം 26–33**

*"ആറാം മാസത്തിൽ ദൈവം ഗബ്രിയേൽ ദൂതനെ നസ്രേത്ത് എന്ന ഗലീല പട്ടണത്തിൽ ദാവീദ് ഗൃഹത്തിലുള്ള യൗസേഫ് എന്നൊരു പുരുഷനു വിവാഹം നിശ്ചയിച്ചിരുന്ന കന്യകയുടെ അടുക്കൽ അയച്ചു. ആ കന്യകയുടെ പേരു മറിയാം എന്നായിരുന്നു. ദൂതൻ അവളുടെ അടുക്കൽ അകത്തു ചെന്ന് 'കൃപ ലഭിച്ചവളെ നിനക്കു വന്ദനം. കർത്താവ് നിന്നോടു കൂടെ ഉണ്ട്' എന്നു പറഞ്ഞു. അവൾ ആ വാക്ക് കേട്ടു ഭ്രമിച്ചു. ഇതു എന്തൊരു വന്ദനം എന്നു വിചാരിച്ചു. ദൂതൻ അവളോട് 'മറിയമേ ഭയപ്പെടേണ്ടാ. നിനക്കു ദൈവത്തിന്റെ കൃപ ലഭിച്ചു. നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും. അവനു യേശു എന്നു പേർ വിളിക്കണം. അവൻ വലിയവനാകും. അത്യുന്നതന്റെ പുത്രൻ എന്നു വിളിക്കപ്പെടും. കർത്താവായ ദൈവം അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം അവനു കൊടുക്കും. അവൻ യാക്കോബ് ഗൃഹത്തിന്നു എന്നേയ്ക്കും രാജാവായിരിക്കും. അവന്റെ രാജ്യത്തിന് അവസാനം ഉണ്ടാകുകയില്ല' എന്നു പറഞ്ഞു."*

ഒരു ക്രൈസ്തവ വിശ്വാസിയെ സംബന്ധിച്ചിടത്തോളം ദൈവ പുത്രനായി ഭൂമിയിലേക്ക് കടന്നുവന്ന യേശുവിന്റെ മാതൃഗർഭത്തിലുണ്ടായ ആരംഭം, പിന്നീട് ഉണ്ടായ ജനനം, ഇവയുടെ മഹത്വം തിരിച്ചറിഞ്ഞ് വിശ്വസിക്കേണ്ടത് അവന്റെ ക്രിസ്തുവിലുള്ള വിശ്വാസ ദൃഢീകരണത്തിന് അവശ്യമാണ്. സാധാരണ മനുഷ്യരുടെ ഉത്ഭവം സ്ത്രീ-പുരുഷ ബന്ധത്തിലൂടെ മാതാവിന്റെ ഗർഭപാത്രത്തിൽ തുടങ്ങി ഭൂമിയിൽ പിറന്നു വീണ് ഈ ലോകത്തു ജീവിച്ച് മരണത്തോടുകൂടി അവസാനിക്കുന്നു. യേശുവിനെ സംബന്ധിച്ച് അവന്റെ ജനനമല്ല അസാധാരണമായി സംഭവിച്ചത്. യേശു തന്റെ മാതാവായ മറിയാമിന്റെ ഗർഭപാത്രത്തിൽ എപ്രകാരം ഉരുവായി എന്നതാണ് അമാനുഷികമായി സംഭവിച്ചത്.

യേശുവിന്റെ മാതാവായിരുന്ന കന്യകമറിയാം ദൈവസന്നിധിയിൽ നിന്നു വന്ന ഗബ്രിയേൽ മാലാഖയിൽ നിന്നു സന്ദേശം സ്വീകരിക്കുന്നു. ഈ സന്ദേശത്തോടൊപ്പം ഈ കന്യക പരിശുദ്ധറൂഹായാൽ ഗർഭിണി

യായിത്തീരുന്നു. ഈ സംഭവം നടക്കുന്നത് യോഹന്നാൻ സ്നാപകന്റെ അമ്മ എലിശബേത്ത് ദൈവദൂതന്റെ സന്ദേശം മുഖാന്തരം ഗർഭിണിയാ യികഴിഞ്ഞ് ഏതാണ്ട് ആറ് മാസം മുന്നോട്ടുപോയതിന്റെ ശേഷമാണ് (വാ. 26). യേശുവും യോഹന്നാൻ സ്നാപകനും തമ്മിൽ ആറു മാസ ത്തിലധികം പ്രായവ്യത്യാസം ഇല്ലെന്നത് വ്യക്തമാണ്.

യോഹന്നാൻ സ്നാപകന്റെ ജനനത്തോട് ബന്ധപ്പെട്ടുള്ള ദൈവദൂ തന്റെ സന്ദേശം, ജനിക്കുവാൻ പോകുന്ന കുഞ്ഞിന്റെ പിതാവിന് നൽകി യെന്നത്, ഈ കുഞ്ഞു ജനിക്കുന്നത് പിതാവിന്റെ ഇഷ്ടം നിവൃത്തിക്ക പ്പെടുന്നതിനോടു അഭേദ്യമായി ബന്ധപ്പെട്ടിരുന്നതുകൊണ്ടാവണം. എന്നാൽ യേശുവിന്റെ ജനനത്തോടു ബന്ധപ്പെട്ടുള്ള ദൈവദൂതന്റെ സന്ദേശം ജനിക്കുവാൻ പോകുന്ന കുഞ്ഞിന്റെ മാതാവിന് മാത്രമായി നൽകിയെന്നത് കുഞ്ഞിന്റെ ജനനത്തിന് ഒരു പിതാവു വേണം എന്ന് ദൈവം ഇച്ഛിച്ചില്ല എന്നതിന്റെ തെളിവാണ്. ദൈവപുത്രനായി ഭൂമിയിൽ അവതരിക്കുവാൻ ഒരുങ്ങിവന്ന യേശുവിന്റെ മാതൃഗർഭത്തിലെ ഉത്ഭവം, ജനനം എന്നിവ പരിശുദ്ധാത്മ നിറവിൽ വിശുദ്ധമായി സംഭവിക്കണ മെന്നത് അനാദിയിൽ തന്നെ ദൈവം തന്റെ മുന്നിൽ കണ്ടുവച്ചിരുന്ന ദിവ്യപദ്ധതിയായിരുന്നു. യേശുവിന്റെ ഇഹലോകത്തിലെ വളർച്ചയ്ക്കും സംരക്ഷണത്തിനും ഒരു വളർത്തു പിതാവ് ഉണ്ടായിരിക്കണമെന്നത് ദൈവത്തിന്റെ മറ്റൊരു ഉദ്ദേശ്യവുമായിരുന്നു.

സഖര്യ പുരോഹിതനു ദേവാലയത്തിൽ വച്ചു ദർശനം ഉണ്ടായെങ്കിൽ കന്യകമറിയാമിന് നാട്ടിൻപുറത്ത് ഒരു ഗ്രാമീണ ഭവനത്തിൽ വച്ച് ഇതു സംഭവിച്ചു. ഒരാൾ മാലാഖയുടെ ദൂത് കേട്ടപ്പോൾ അവിശ്വസിച്ചുയെങ്കിൽ മറ്റേ ആൾ അതു വിശ്വസിച്ചു. സഖര്യാ പുരോഹിതൻ ഒരു കുഞ്ഞിനെ കിട്ടാൻ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തുവന്ന നിലയ്ക്ക് ഇതു സംഭവിച്ചുവെങ്കിൽ കന്യകമറിയാമിന്റെ കാര്യത്തിൽ അവൾ ഇപ്രകാരമുള്ള ഒരു സംഭവം തന്നിലൂടെ ദൈവം നിർവഹിക്കുവാനിരി ക്കുന്നുവെന്ന് അറിഞ്ഞവളായിരുന്നില്ല. ഗബ്രിയേൽ ദൂതൻ മുഖാന്തര മുള്ള ദൈവിക ദൂത് മറിയാമിനു ലഭിക്കുമ്പോൾ അവൾ വിനയം നിറഞ്ഞ ഒരു കന്യകയായിരുന്നുവെന്നത് യേശുവിന്റെ ദൈവത്വത്തിനു തെളിവായി ഉയർന്നു നിൽക്കുന്നു. ഈ സത്യത്തിനു മനുഷ്യാവതാര സംഭവത്തിൽ അത്യധികം പ്രസക്തിയാണുള്ളത്.

കന്യകമറിയാമിനുണ്ടായ മാലാഖയുടെ ദർശനം മറിയാമും ജോസ ഫും തമ്മിലുള്ള വിവാഹനിശ്ചയം കഴിഞ്ഞ് ചില നാളുകൾ പിന്നിട്ടശേ ഷമാണ് സംഭവിച്ചത്. അവർ കൂടിവരുന്നതിന് മുമ്പ് മറിയാം പരിശുദ്ധാ ത്മാവിൽ ഗർഭിണിയായി എന്ന് വചനം നമ്മെ അറിയിക്കുന്നു (മത്താ. 1:18). കന്യകമറിയാമിനു ഗബ്രിയേൽ മുഖാന്തരമുണ്ടായ ദൈവിക അനുഭ

വത്തിന് ഒരു പരസ്യപ്രധാനമായ അനുഭവത്തിന്റെ പുറംചട്ട ഉണ്ടായിരുന്നില്ല. പരിപാവനയായിരുന്ന ആ കന്യകയുടെ മാനസികനിലയിൽ അവൾ അതൊക്കെയും ഗ്രഹിക്കുകയും ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്തിരുന്നു. ദൈവത്തിന്റെ മനുഷ്യാവതാരം ഒരു ഗ്രാമീണ അന്തരീക്ഷത്തിൽ ജീവിച്ചുപോന്ന വിനയം തിളങ്ങിനിന്ന ഒരു പാവപ്പെട്ട കന്യകയിലൂടെ സാധിക്കണമെന്ന് ദൈവം തീരുമാനിച്ചപ്പോൾ അതിന്റെ പിന്നിലെ യാഥാർത്ഥ്യത്തിന്നു ഒരു പരസ്യവും ലഭിച്ചില്ല. മറിയാം എന്ന പേരിനു "മഹത്വം ഉള്ളവൾ" എന്നും യൗസേഫ് എന്ന പദത്തിനു 'വർദ്ധിക്കട്ടെ' എന്നുമാണ് അർത്ഥം.

ദൈവദൂതൻ മറിയാമിന്റെ അടുക്കൽ വന്ന് 'കൃപ നിറഞ്ഞവളേ നിനക്കു വന്ദനം. കർത്താവ് നിന്നോട് കൂടെ ഉണ്ട്' എന്നാശംസിക്കുന്നു. "നിനക്ക് വന്ദനം" എന്ന വചനത്തിനു 'നിനക്കു സന്തോഷമാകട്ടെ, സമാധാനം ആകട്ടെ' എന്നൊക്കെ അർത്ഥമുണ്ട്. നൂറ്റാണ്ടുകളായി കാത്തും ആഗ്രഹിച്ചും അനേകം വിശുദ്ധന്മാർ നാളുകൾ തള്ളിനീക്കി കാണാൻ കൊതിച്ചിട്ട് സംഭവിക്കാതിരുന്ന "മശിഹായുടെ വരവ്" എന്ന മഹൽ സംഭവത്തിന് നാന്ദി കുറിച്ചുകൊണ്ടുള്ള സമാധാനാശംസയായിരുന്നു മാലാഖ മറിയാമിനു കൊടുത്തത്. ദൈവദൂതൻ മറിയാമിനു കൊടുത്ത ഈ ആശംസ സകല ക്രൈസ്തവരും തങ്ങളുടെ പ്രാർത്ഥനയിൽ ആവർത്തിച്ചുചൊല്ലി പിൽക്കാലങ്ങളിൽ ഈ കന്യകയെ പുകഴ്ത്തുന്നു.

മറിയാമിനോട് മാലാഖ "കർത്താവ് നിന്നോടുകൂടെ" എന്ന് ആശംസിക്കുന്നു. ഇതിന് ദൈവം നിന്നിലേക്കു കടന്നുവന്നിരിക്കുന്നു എന്ന അർത്ഥമാണുള്ളത്. കന്യകമറിയം അവിസ്മരണീയവും അപ്രതീക്ഷിതവും ആയ ഈ ആത്മീയ അനുഭവത്തിൽ അത്ഭുതപ്പെടുമ്പോൾ കൂടുതൽ വിശദീകരണം ദൈവദൂതൻ അവൾക്കു നൽകുന്നു. "ഭയപ്പെടേണ്ടാ, നിനക്കു ദൈവത്തിന്റെ കൃപ ലഭിച്ചിരിക്കുന്നു." കന്യകമറിയാമിനു ലഭിച്ച ഈ കൃപ മനുഷ്യവംശത്തിൽ ഒരു വ്യക്തിക്കും അന്നുവരെ ലഭിച്ചിരുന്നില്ല.

'ഭയപ്പെടേണ്ട' എന്ന ദൈവത്തിന്റെ ആശ്വാസവചനം പഴയനിയമ കാലത്ത് ദൈവിക ദർശനം ലഭിച്ചിട്ടുള്ള വിശ്വാസികളോട് ദൈവം അരുളിച്ചെയ്തിട്ടുള്ളതാണ്. ശിംശോന്റെ ജനനത്തിനു മുമ്പ് പിതാവായ മനോഹയോടും പരാക്രമശാലിയായിരുന്ന ഗിദയോനോടും ദൈവം ഈ വചനം അരുളിച്ചെയ്തിട്ടുണ്ട് (ന്യായാ. 6:22, 13:22). പുതിയനിയമ കാലത്ത് രക്ഷയുടെ കവാടമായ യേശുവിനോടുള്ള ആത്മീയബന്ധത്തിൽ സജീവമായി ജീവിക്കുന്നവരുടെ മനഃസാക്ഷിയിൽ "ഭയപ്പെടേണ്ടാ ഞാൻ നിന്നോടുകൂടെ ഉണ്ട്" എന്ന ആത്മീയസ്വരം അനുഭവമായിട്ട് വരുന്നത് സാധാരണമാണ്. ദൈവത്തിൽ നിന്നുള്ള ഈ ആശ്വാസവചനം സാധാരണ

വിശ്വാസികളുടെ നൊമ്പരങ്ങളിലും നിരാശയിലും അവരെ ദൃഢവിശ്വാസത്തോടും നിഷ്ഠയോടും കൂടി ക്രിസ്തീയ ജീവിതം നയിക്കാൻ പ്രാപ്തരാക്കും.

ഗബ്രിയേൽ മാലാഖ തന്റെ ആശംസയിലൂടെ ജനിക്കുവാനിരിക്കുന്ന കുട്ടിയെ സംബന്ധിച്ച് പല സത്യങ്ങളും വെളിപ്പെടുത്തുന്നു. കന്യകമറിയാമിൽ നിന്നു ശിശു ജനിച്ച് ഉയരുമെന്നും ശിശുവിന് യേശു എന്ന പേരിടണമെന്നും മാലാഖ അറിയിക്കുന്നു. ഈ ശിശു അത്യുന്നതന്റെ പുത്രൻ എന്ന് വിളിക്കപ്പെടുമെന്നും അവനു ദാവീദിന്റെ സിംഹാസനം നൽകപ്പെടുമെന്നും അറിയിച്ചു. കൂടാതെ അവൻ യാക്കോബ് ഗൃഹത്തിനു എന്നേക്കും രാജാവായിരിക്കുമെന്നും അവന്റെ രാജ്യത്തിനു അവസാനം ഉണ്ടായിരിക്കുകയില്ലെന്നും വെളിപ്പെടുത്തി. ഈ ശിശുവിനെക്കുറിച്ച് മാലാഖ വെളിപ്പെടുത്തിയ സംഗതികൾ പഴയനിയമ കാലഘട്ടത്തിലെ ദൈവപുരുഷന്മാർ ഈ വിഷയത്തെക്കുറിച്ചു സംസാരിച്ച അവസരങ്ങളിൽ അവർ വെളിപ്പെടുത്തിയിട്ടുള്ളവയാണ് (യെശ. 7:14, 9:6, 7, യിര. 23:5, ദാനി. 2:44, മീഖ 4:7).

ജനിക്കുവാനിരിക്കുന്ന ശിശു ശ്രേഷ്ഠനും രാജമഹത്വമുള്ളവനുമായിരിക്കുമെന്ന മാലാഖയുടെ അറിയിപ്പ്, മറിയാമിനെ ശിശുവിനെക്കുറിച്ച് കൂടുതൽ ചിന്തിക്കുന്നതിനു പ്രേരിപ്പിച്ചിരിക്കണം. അവൻ രാജാവ് ആകും. ആ രാജാവിന്റെ രാജ്യത്തിന് അവസാനമുണ്ടാകുകയില്ല എന്നുമുള്ള പ്രസ്താവനയുടെ ആത്മീയ അർത്ഥം മറിയാമിനു മനസ്സിലാക്കാൻ കഴിഞ്ഞോ എന്നത് ഒരു ധ്യാനവിഷയമായി വിടുവാനേ സാധിക്കുകയുള്ളു. ശിശു ദാവീദിന്റെ സിംഹാസനത്തിലിരുന്ന് യാക്കോബ് ഗൃഹത്തിനു എന്നേയ്ക്കും രാജാവായിരിക്കുമെന്നല്ലാതെ അവൻ പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവുമായിരിക്കുമെന്നറിയിച്ചുകൊണ്ട് ദൈവം അവളിൽ ഒരു പരിഭ്രാന്തിയും ഉളവാക്കുന്നില്ല. അസാധാരണമായ യാതൊരു ചിന്തയിലേക്കും മറിയാം വഴുതിവീഴുവാനിടയാക്കുന്ന ഒരു വിവരവും ദൈവം അവൾക്കു നൽകുന്നില്ല.

ആദിയിൽ ദൈവം തന്റെ സ്വന്തം ഛായയിൽ തന്റെ ആത്മാവിനു വാസസ്ഥലമായി മനുഷ്യനെ സൃഷ്ടിച്ചു. പിന്നീടുണ്ടായ സാത്താന്റെ കടന്നുകയറ്റം മനുഷ്യനെ സംബന്ധിച്ച് ദൈവത്തിന്നുണ്ടായിരുന്ന പദ്ധതിയെ പരാജയപ്പെടുത്തി. എന്നാൽ കാലസമ്പൂർണ്ണതയിൽ ദൈവം തന്റെ ദൂതൻ മുഖാന്തരം കന്യകമറിയാമിനു നൽകിയ ഈ സന്ദേശം വഴിയായി ഏദൻതോട്ടത്തിൽ വച്ചു പാപം നിമിത്തം മനുഷ്യനിൽ നശിച്ചുപോയ ദൈവികഛായയെ അവനിൽ വീണ്ടും രൂപവൽക്കരിക്കുന്നതിനും പാപം മൂലം മനുഷ്യഹൃദയത്തിൽ ഉളവായ സാത്താന്റെ സ്വാധീനത്തെ പരാജയപ്പെടുത്തുന്നതിനും, കൂടാതെ ഇത് ദൈവത്തിനു മനുഷ്യഹൃദ

യത്തെ സ്വന്തം ഇരിപ്പിടമാക്കുന്നതിനും ആവശ്യമായ വിജയവും നൽകി. അതേ, ഈവക കാര്യങ്ങൾ നേടിയെടുക്കുന്നതിന് ഈ മംഗള വാർത്തയുടെ അറിയിപ്പിലൂടെ ദൈവം ഭൂമിയിൽ ആഗതനാകുകയാണുണ്ടായത്. അതേ ദൈവത്തിന്റെ പ്രാണൻ പരിശുദ്ധാത്മരൂപത്തിൽ കന്യക മറിയാമിന്റെ ഉദരത്തിൽ കടന്ന് യേശുക്കുഞ്ഞിനു തുടക്കം ഇട്ടു, അഥവാ കന്യക മറിയാം യേശുവിനെ ഗർഭം ധരിച്ചു.

മാലാഖയുടെ അറിയിപ്പിനുശേഷം മറിയാമിന്റെ മനസ്സിൽ യേശുക്കുഞ്ഞിനെക്കുറിച്ച് ദൈവത്തിൽ നിന്നു ജനിക്കുന്നവൻ, ഒരു രാജകുമാരൻ എന്നുള്ള ചിത്രമായിരിക്കണം ഉണ്ടായത്. ശിശുവിനെക്കുറിച്ച് വ്യക്തമായ അറിവ് മറിയാമിനും യൗസേഫിനും ലഭിക്കേണ്ടത് ആ കുഞ്ഞിന്റെ സംരക്ഷണത്തിനും പരിപാലനത്തിനും ആവശ്യമായിരുന്നതുകൊണ്ട്, നാം അറിയാത്ത രീതിയിലും വിധത്തിലും ഈ വിഷയത്തിൽ ഇവരെ ധന്യരാക്കുന്നതിനു ദൈവം സംഗതിയാക്കിയെന്നു വിശ്വസിക്കാം.

**വാക്യം 34-38**

*"മറിയാം ദൂതനോട് 'ഞാൻ പുരുഷനെ അറിയായ്കയാൽ ഇത് എങ്ങനെ സംഭവിക്കും' എന്നു പറഞ്ഞു. അതിനു ദൂതൻ പരിശുദ്ധാത്മാവ് നിന്റെ മേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും. നിന്റെ ചാർച്ചക്കാരി എലിശബേത്തും വാർദ്ധക്യത്തിൽ ഒരു മകനെ ഗർഭം ധരിച്ചിരിക്കുന്നു. മച്ചി എന്നു പറഞ്ഞു വന്നവൾക്ക് ഇതു ആറാം മാസം. ദൈവത്തിന് ഒരു കാര്യവും അസാദ്ധ്യമല്ലല്ലോ' എന്നു ഉത്തരം പറഞ്ഞു. അതിനു മറിയാം 'ഇതാ ഞാൻ കർത്താവിന്റെ ദാസി' നിന്റെ വാക്കു പോലെ എനിക്കു ഭവിക്കട്ടെ' എന്നു പറഞ്ഞു. ദൂതൻ അവളെ വിട്ടുപോയി."*

കന്യകമറിയാം അവൾക്കു സ്വർഗ്ഗീയദൂത് കൈമാറിയ ദൂതനോട് അവിശ്വാസ വചനങ്ങൾ ഒന്നും പറയുന്നില്ല. അവൾ ദൈവദൂതന്റെ വചനം അവിശ്വസിച്ചില്ല. എന്നാൽ അതിശയം പ്രകടിപ്പിക്കുന്നു. അവളുടെ വിവാഹനിശ്ചയം കഴിഞ്ഞിരുന്നുവെങ്കിലും അവർ ഭാര്യാഭർത്താക്കന്മാർ എന്ന നിലയിൽ ജീവിക്കുവാൻ തുടങ്ങിയിരുന്നില്ല. മറിയാമിനോടുണ്ടായ ദൈവദൂതന്റെ സമീപനം സഖരിയാ പുരോഹിതനോടുണ്ടായ സമീപനം തന്നെയായിരുന്നു. സഖരിയ അവിശ്വസിച്ചു. മറിയാം ആകട്ടെ സ്വാഭാവികമായി തോന്നാവുന്ന സംശയം പ്രകടിപ്പിച്ചു; അതിനു ദൈവദൂതൻ വിശദീകരണവും നൽകുന്നു. "പരിശുദ്ധാത്മാവ് നിന്റെമേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും." ഈ വിഷയത്തിൽ മറി

യാമിനു വീണ്ടും അത്ഭുതചിന്ത ഉണ്ടായി എന്ന് സംശയിക്കാൻ കാരണമില്ല. പ്രവാചകനായ യിരമ്യാവിനെപ്പോലെ ഈ കന്യകയെയും ദൈവം അവളുടെ മാതാവിന്റെ ഗർഭപാത്രത്തിൽ വച്ച് തന്നെ തിരഞ്ഞെടുത്തതായിരുന്നു (യിര. 1:5). തന്മൂലം തന്നെ ഇവൾ പരിശുദ്ധാത്മാവിന്റെ ആവാസംമൂലമുണ്ടാകുന്ന കുളിർമ്മയ്ക്കും, ബലത്തിനും പാത്രീഭവിച്ചവളായിരുന്നു. ഇത് അവളെ ദൂതന്റെ കൂടുതൽ വിശദീകരണം വേണമെന്ന നിലയിലേയ്ക്ക് എത്തിച്ചില്ല.

യേശുവിന്റെ ജീവൻ പരിശുദ്ധ റൂഹാ, കന്യകമറിയാമിന്റെ ഗർഭപാത്രത്തിൽ തുടങ്ങിവച്ചതാണ്. അതു തുടക്കത്തിലെ വിശുദ്ധവും സമൂലം വിശുദ്ധവുമായിരുന്നു. ദൈവദൂതൻ ഈ രഹസ്യം പരസ്യമാക്കുന്നു. "പരിശുദ്ധാത്മാവ് നിന്റെമേൽ വരും. അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്ന് വിളിക്കപ്പെടും" (വാക്യം 35). യേശുവിന്റെ ജീവിതം പരിശുദ്ധാത്മപൂരിതമായിരുന്നു. അവിടുന്ന് സാത്താനെ തോൽപ്പിച്ചതും പാപത്തെ ജയിച്ചതും, പരിശുദ്ധാത്മശക്തിയിലാണ്. യേശു പരിശുദ്ധാത്മശക്തിയാൽ മുദ്ര പ്രാപിച്ചവനും നിറഞ്ഞവനും ശക്തിപ്പെട്ടവനുമായിട്ടാണു കാൽവരിയിൽ മരണയാഗത്തിനു സമർപ്പിക്കപ്പെട്ടത്.

ദൈവത്തിനു എല്ലാം കഴിയുമെന്നു വി. മറിയാമിനെ ബോദ്ധ്യപ്പെടുത്താൻ ഈ വിഷയവുമായി ബന്ധപ്പെട്ടു സംഭവിച്ച മറ്റൊരു കാര്യം പ്രത്യേകിച്ച് മറിയാമിന്റെ വിശ്വാസത്തിന്റെ പൂർത്തീകരണത്തിന്നായി ദൈവദൂതൻ അവളെ അറിയിക്കുന്നു (വാ. 36). സഖരിയാ പുരോഹിതനോടുണ്ടായ ദൈവദൂതന്റെ സമീപനത്തിൽ ദൈവദൂതൻ സ്വല്പം ഗൗരവമായി സംസാരിച്ചതിന്റെ ന്യായം, ഈ പുരോഹിതൻ ദൈവവേല ചെയ്യുന്നവനും ലോകപരിചയവും ദൈവിക അനുഭവവുമുള്ളവനും ആയിരുന്നതുകൊണ്ടാവാം. കന്യകമറിയാമിനെ സംബന്ധിച്ച് ഈ വിഷയത്തിൽ യാതൊരു അറിവും ഇല്ലാത്ത ഒരു ചെറിയ മകൾ എന്ന അവളുടെ നില ദൈവം പരിഗണിക്കുന്നു. താഴ്ന്ന ക്ലാസ്സിലെ കുട്ടികളോട് ഒരു ഉത്തമ അദ്ധ്യാപകൻ വർത്തിക്കുന്ന രീതിയിലായിരുന്നു ദൈവദൂതൻ മറിയാമിനോട് വർത്തിച്ചത്.

ദൈവം നമ്മെ അറിവില്ലാത്തതും ആഴമേറിയതുമായ വഴികളിലൂടെ നടത്തുമ്പോൾ നമ്മുടെ കഴിവുകുറവോ വിവരക്കേടോ നമ്മുടെ പരാജയത്തിനു കാരണമാകാതിരിപ്പാൻ തക്കസമയത്ത് ആവശ്യമായ വിവേകവും ഉൾക്കാഴ്ചയും നമുക്കായി നൽകുന്നു. പക്ഷേ, ഇത്രയെല്ലാമായിട്ടും നാം പരാജയപ്പെടുന്നുവെങ്കിൽ വീണ്ടും നാം വിശ്വാസത്തോടെ നിലനിൽക്കുന്നിടത്തോളം കാലം അവിടുന്നു തന്റെ സ്നേഹം നമുക്കായി ദീർഘമാക്കുകയാണ് ചെയ്യുന്നത്. നമ്മുടെ പരാജയം നമുക്കു

പിന്നീട് ഒരു വിജയത്തിന്നായി ഒരു വളമായിട്ടു ദൈവം പുലർത്തി വയ്ക്കും. ദൈവം സ്നേഹമാകുന്നു. സ്നേഹത്തിന്റെ ഉറവിടവുമാകുന്നു. വി. മാതാവിനു ദൈവം എത്ര ആഴമേറിയ സ്നേഹം പകർന്നുകൊടുത്തു വെന്ന് വി. മാതാവിനു മാത്രമേ അറിയുകയുള്ളു. മറിയാം മാതാവിൽ നിന്നു മഹത്വം വിലയ്ക്കു വാങ്ങുകയല്ലായിരുന്നു, ദൈവദൂതൻ മറിയാ മിനെ മഹത്വം ധരിപ്പിക്കുകയായിരുന്നു.

നമുക്കു സ്നേഹമില്ലാത്തവരോട് ആകർഷണം ഉണ്ടാകുന്നില്ല. എന്നാൽ ദൈവത്തോട് നമുക്കു സ്നേഹം ഇല്ലെങ്കിലും അവനിൽ നമുക്ക് ആനന്ദിക്കാം. ഓരോ വ്യക്തിയിലും ദൈവത്തോടുള്ള സ്നേഹം വർ ദ്ധിച്ചുവരുന്നതും പൂർണ്ണമാകുന്നതും ദൈവത്തിന്റെ വലിപ്പവും സ്നേഹവും സംബന്ധിച്ച് കൂടുതൽ അനുഭവം ഉണ്ടാകുമ്പോഴും ആ വഴിയിൽ അവർ അദ്ധ്വാനിക്കുമ്പോഴുമാണ്. വി. മറിയാമിനോട് ദൂതൻ സംസാരിച്ചപ്പോൾ അവളിൽ ദൈവിക അനുഭവം നിറഞ്ഞു വരികയാണു ണ്ടായത്. തന്മൂലം തന്നെ അവൾ പൂർവ്വാധികം ഭക്തി നിറഞ്ഞവളായി ജീവിക്കുവാൻ തുടങ്ങിയിരിക്കണം. അവളുടെ ഭക്തി ഉടനെ പ്രഖ്യാപിച്ചത് "ഇതാ ഞാൻ ദൈവത്തിന്റെ ദാസി. നിന്റെ വാക്കുപോലെ എനിക്ക് ഭവിക്കട്ടെ" എന്ന സമർപ്പണ വചനത്തോടു കൂടിയായിരുന്നു.

ഒരിക്കൽ അബ്രഹാമിനോട് തന്റെ ഭാര്യ സാറയ്ക്കു ഒരു മകൻ ഉണ്ടാ കുമെന്ന് ദൈവദൂതൻ അറിയിച്ചപ്പോൾ സാറാ ഉള്ളുകൊണ്ടു ചിരിച്ചു (ഉൽപ്പത്തി 18:12). ഈവിധമുള്ള ദൈവിക അനുഭവങ്ങൾ പലതും മനു ഷ്യർക്ക് അസാദ്ധ്യമായതെങ്കിലും ദൈവത്തിന് സാദ്ധ്യമെന്നു ദൈവം നമ്മെ അറിയിക്കുന്നു (ഉല്പ. 18:14). കന്യകമറിയാം പൂർണ്ണ വിശ്വാസി യായിരുന്നു. അറിയിപ്പിന്റെ വചനങ്ങൾ അവൾ വിശ്വസിച്ചു. ഇന്നും തലമുറതലമുറയായും അനുഗ്രഹിക്കപ്പെട്ടവൾ എന്ന പ്രശംസയ്ക്ക് അവൾ പാത്രീഭൂതയാണ്.

കന്യകമറിയാമിനോട് ദൈവദൂതൻ അറിയിച്ച വചനങ്ങളിലൂടെ ദൈവം ഭൂമിയിൽ മനുഷ്യനായി ഇറങ്ങിവരികയാണ് ഉണ്ടായത്.

### സന്ദേശമുഖങ്ങൾ

## I

1. വി. മറിയാം എന്നപോലെ വിശ്വാസികൾ ദൈവഹിതത്തിനു കീഴടങ്ങി ജീവിക്കുക.
2. ദൈവം നമ്മുടെ മനഃസാക്ഷിയിൽ തരുന്ന ദൂതിനെ അംഗീകരിക്കുക.
3. തിരുവിഷ്ടത്തോടു സഹകരിക്കുക.
4. മാതാവിനെപ്പോലെ താഴ്മ ഉണ്ടായിരിക്കുക.

5. പരമമായ ലക്ഷ്യം ദൈവമഹത്വം ആയിരിക്കണം.

## II

## യേശുവിന്റെ ചരിത്രം

1. അവിടുന്നു നിത്യതയിൽ ദൈവമായിട്ട് നിലനിന്നിരുന്നു. യോഹ - 1:1
2. അവിടുന്നു അബ്രഹാമിനു മുമ്പ് ഉണ്ടായിരുന്നു. യോഹ. 8:58
3. അവൻ മറിയാമിന്റെ ഗർഭപാത്രത്തിൽ ഉരുവായി. ലൂക്കോ. 1:31
4. പരിശുദ്ധാത്മാവ് ഇതു നിർവഹിച്ചു. ലൂക്കോ. 1:35
5. പിതാവായ ദൈവം ഇതു വെളിപ്പെടുത്തി. മത്താ. 3:17

## III

## യേശു അന്നു മാതാവിൽ ഇന്നു വിശ്വാസികളിൽ

1. യേശു ആത്മരൂപത്തിൽ വിശ്വാസികളിൽ വസിക്കുന്നു.
2. വിശ്വാസം എന്ന ഉൾക്കാമ്പിൽ വസിക്കുന്നു.
3. സൽപ്രവൃത്തികളിൽ ഇഷ്ടപ്പെട്ടു ജീവിക്കുന്നു.
4. ജീവനായിട്ട് വസിക്കുന്നു.
5. നിത്യജീവങ്കലേക്കു നയിക്കുന്നു.

## IV

## വി. മറിയാമിന്റെ സമർപ്പണം നമ്മുടെ സമർപ്പണം

1. മറിയാം ദൈവത്തിനു സ്വയം സമർപ്പിച്ചു. ലൂക്കോ. 1:38
2. നാം ദൈവഹിതത്തിനു കീഴടങ്ങണം. മത്താ. 6:10
3. നാം പിതാക്കന്മാർക്കു കീഴടങ്ങണം. ഹീബ്രൂ 13:17
4. നാം നമ്മെ നീതിക്കും സത്യത്തിനുമായി സമർപ്പിക്കണം. റോമ. 6:13
5. യേശുവിന്റെ സമർപ്പണം. മത്താ. 26:43

## V

## യേശുവും പരിശുദ്ധാത്മാവും

വിശുദ്ധാത്മാവിനാൽ ഉരുവായി. ലൂക്കോ. 3:35
മുദ്രയിടപ്പെട്ടവൻ. യോഹ. 6:27
നിറയപ്പെട്ടവൻ. യോഹ. 3:34
ശക്തീകരിക്കപ്പെട്ടവൻ. മത്താ. 12:28
നയിക്കപ്പെട്ടവൻ. മത്താ. 4:1
അഭിഷേകം ചെയ്യപ്പെട്ടവൻ മത്താ. 3:16
സ്വയം ബലിയായി സമർപ്പിക്കപ്പെട്ടവൻ എബ്രാ. 9:14

# 5

# എലിശബേത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച

**വേദഭാഗം ലൂക്കോ. 1:39–56**

**വാക്യം 39:41**

*"ആ നാളുകളിൽ മറിയ എഴുന്നേറ്റു മലനാട്ടിൽ ഒരു യഹൂദ്യ പട്ടണത്തിൽ ബദ്ധപ്പെട്ടുചെന്നു. സഖരിയാവിന്റെ വീട്ടിൽ എത്തി എലിശബേത്തിനെ വന്ദിച്ചു. മറിയയുടെ വന്ദനം എലിശബേത്തു കേട്ടപ്പോൾ പിള്ള അവളുടെ ഗർഭത്തിൽ തുള്ളി; എലിശബേത്തു പരിശുദ്ധാത്മാവു നിറഞ്ഞവളായി, വിളിച്ചു പറഞ്ഞത്:"*

കന്യകമറിയം, ഗർഭിണിയായതും തുടർന്ന് അവൾക്കു നേരിട്ട മാനസികമായ പ്രശ്നങ്ങളും ഏതാണ്ട് കെട്ടടങ്ങി; അവളെക്കുറിച്ചുണ്ടായ ദൈവഹിതം മറ്റൊന്നായിരുന്നു. മറിയ തന്റെ മനസ്സിൽ ചിന്തിച്ചിട്ടും ആലോചിച്ചിട്ടും അവൾക്കു അവളുടെ അനുഭവങ്ങൾ പങ്കുവയ്ക്കുവാൻ തക്ക ഒരു തുണ, അവൾ താമസിച്ചിരുന്ന യൗസേഫിന്റെ ഭവനത്തിൽ ലഭിച്ചില്ല. അവൾക്കു എന്തെങ്കിലും കൂടുതലായി അവളുടെ ദൈവിക അനുഭവത്തെക്കുറിച്ച്, ദൈവം അവളുടെ മനഃസാക്ഷിയിൽ അനുവദിച്ചിരുന്ന അനുപാതത്തിൽ, സംസാരിക്കുന്നതിന് അവളെക്കാൾ വളരെ പ്രായം കൂടിയ യൗസേഫ് മാത്രമാണുണ്ടായിരുന്നത്. ഈ ഒരു സാഹചര്യത്തിൽ ഒരു അനുഗ്രഹമെന്നോണം, അവളോടു സ്വൽപമായിയെങ്കിലും ബന്ധമുണ്ടായിരുന്ന എലിശബേത്തിന്റെ ഭവനത്തിലേക്ക് പോകുന്നതിന് ദൈവം അവളെ അനുവദിക്കുന്നു.

എലിശബേത്തിന്റെ ഭവനത്തിലേക്കുള്ള അവളുടെ യാത്ര മറിയയുടെ സ്വന്തമായ തീരുമാനം അനുസരിച്ചോ, യൗസേഫിന്റെ നിർദ്ദേശപ്രകാരം ആയിരുന്നുവോ അഥവാ ദൈവത്തിന്റെ രഹസ്യമായ നിർദ്ദേശപ്രകാരം ആയിരുന്നുവോ എന്നുള്ളതിനെക്കുറിച്ചു നമുക്കു വിവരം ഇല്ല. മറിയാമിന്റെ അന്നത്തെ അവസ്ഥ അവളെ അനൽപ്പമായി നോവിക്കുകയും ഭയപ്പെടുത്തുകയും ചെയ്തുവെങ്കിലും അവളുടെ കാര്യത്തിൽ അവൾക്കു യൗസേഫിന്റെ പരിപൂർണ്ണ പിന്തുണ ലഭിച്ചതോടെ അവളുടെ മാനസിക അവസ്ഥയ്ക്കു വലിയ മാറ്റം ഉണ്ടായെന്ന് നമുക്കു ചിന്തിക്കാം. മറിയാം

പിന്നീട് ചിന്തിച്ചത് തന്നെപ്പോലെ ദൈവിക അനുഭവം ഉള്ള വേറൊരു സ്ത്രീരത്നം ഉണ്ടോ എന്നുള്ളതിനെക്കുറിച്ചായിരുന്നു.

എലിശബേത്തിനെക്കുറിച്ച് മറിയാമിനു മാലാഖ തന്നെ വെളിപ്പെടുത്തിയിരുന്നതുകൊണ്ട് മറിയാമിനു എലിശബേത്തുമായി ഉണ്ടായ മാനസിക അടുപ്പം, അവൾക്ക് തികച്ചും ദൈവികമെന്ന ബോദ്ധ്യമുണ്ടായിരുന്നു. ഈ വിഷയം യൗസേഫിനെയും അറിയിച്ച് അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി ആയിരിക്കണം മറിയാം സഖര്യാ പുരോഹിതന്റെ വീട്ടിലേക്ക് യാത്ര തിരിച്ചത്. യൗസേഫിന്റെ മാനുഷിക സ്വഭാവവും, അയാൾക്കു മറിയാമിനെക്കുറിച്ച് ദൈവം വെളിപ്പെടുത്തിയ രഹസ്യകാര്യങ്ങളും പരിഗണിച്ചാൽ അദ്ദേഹം മറിയാമിനു ഈ വിഷയത്തിൽ, പൂർണ്ണ പിന്തുണ കൊടുത്തുവെന്ന് നാം ചിന്തിക്കണം. മറിയാമിന്റെ ഈ സന്ദർശനത്തിലും, താമസത്തിലുമുണ്ടായ പരിശുദ്ധാത്മാവിന്റെ പ്രേരണയും അനുഗ്രഹവും വെളിപ്പെടുത്തുന്നത് ഇതു ദൈവഹിതപ്രകാരം നടന്ന ഒരു സംഭവമെന്നാണ്. മലനാട്ടിലുണ്ടായിരുന്ന ഈ യഹൂദ്യാ പട്ടണം മിക്കവാറും ലേവി കുടുംബങ്ങൾ തിങ്ങിപ്പാർക്കുന്ന ഒരു പ്രദേശമായിരിക്കണം.

പ്രത്യേകിച്ച് ഈ ഭവനം പുരോഹിതനായ സഖര്യാവ് തനിക്കു യരുശലേം ദേവാലയത്തിൽ തക്ക ജോലിയില്ലാത്ത അവസരങ്ങളിൽ പാർത്തുവന്ന ഭവനം ആയിരിക്കണം. ഈ സംഭവത്തിൽ മറിയ എലിശബേത്തിന്റെ വീട്ടിൽ ചെന്ന് എലിശബേത്തിനേ സന്ദർശിച്ചതിൽ നിന്ന് എലിശബേത്തല്ല മറിയാം തന്നെയാണ് ഈ യാത്രയ്ക്കും താമസത്തിനും മുൻകൈ എടുത്തതെന്ന് വ്യക്തമാകുന്നുണ്ട്. എലിശബേത്തിന്റെ പേരു മാത്രം ദൈവദൂതൻ, തന്റെ പ്രത്യക്ഷതയിൽ മറിയാമിനെ അറിയിച്ചതിന്റെ പിന്നിൽ മറിയാമിന്റെ സഹായത്തിനു എലിശബേത്തിനെ ഉപയോഗിക്കണമെന്നത് ദൈവത്തിന്റെ പദ്ധതിയായിരുന്നു എന്നു തെളിയുന്നു.

**വാക്യം 42-45**

*“സ്ത്രീകളിൽ നീ അനുഗ്രഹിക്കപ്പെട്ടവൾ; നിന്റെ ഗർഭഫലവും അനുഗ്രഹിക്കപ്പെട്ടത്: എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുന്ന മാനം എനിക്ക് എവിടെനിന്ന് ഉണ്ടായി. നിന്റെ വന്ദനസ്വരം എന്റെ ചെവിയിൽ വീണപ്പോൾ പിള്ള എന്റെ ഗർഭത്തിൽ ആനന്ദം കൊണ്ടു തുള്ളി. കർത്താവു തന്നോടു അരുളിച്ചെയ്തതിന്നു നിവൃത്തി ഉണ്ടാകും എന്നു വിശ്വസിച്ചവൾ ഭാഗ്യവതി.”*

വി. കന്യകമറിയാം എലിശബേത്തിന്റെ ഭവനത്തിൽ എത്തിയ സന്ദർഭത്തിൽ, വി. മറിയാമിന് എന്നപോലെ ദൈവദൂതന്റെ പ്രത്യേക അറിയിപ്പ് പ്രകാരം ഗർഭിണിയും, കന്യകമറിയാമിനേക്കാൾ അധികം വയ

സ്സുള്ളവളുമായിരുന്ന എലിശബേത്ത് പരിശുദ്ധാത്മപ്രേരിതമായി വി. മറിയാമിന്റെ മഹത്വത്തെക്കുറിച്ച് - മറിയാമിന്റെ ഗർഭപാത്രത്തിൽ വസിച്ചിരുന്ന ദിവ്യ ശിശുവിന്റെ മഹത്വത്തെക്കുറിച്ച് - വർണ്ണിക്കുന്നു. എലിശബേത്തിനെ സംബന്ധിച്ചിടത്തോളം വി. മറിയാം ദൂരെസ്ഥലത്തു നിന്നു വന്നവളായിട്ടും, വി. മറിയാം പ്രതിനിധാനം ചെയ്ത അവളുടെ കുടുംബത്തെക്കുറിച്ചോ, വ്യക്തികളേക്കുറിച്ചോ, ഒന്നുംതന്നെ അവൾക്ക് പറയുവാനുണ്ടായിരുന്നില്ല. അതുപോലെ തന്നെ മറിയാമിന്റെ ഗ്രാമത്തിലുള്ള വരെക്കുറിച്ചാകട്ടെ, മറിയാം എലിശബേത്തിനു സമ്മാനമായി എന്തെങ്കിലും കൊണ്ടുവന്നിട്ട് ആ വസ്തുക്കളെക്കുറിച്ചോ, അവൾക്ക് പറയുവാനുണ്ടായിരുന്നില്ല. എലിശബേത്തിനു പറയുവാനുണ്ടായിരുന്നത് ജഗത്തിനു മുഴുവൻ രക്ഷയെ പ്രദാനം ചെയ്യുവാനും, ലോകത്തിലെ സർവ്വ മനുഷ്യഹൃദയങ്ങളേയും നന്മകൊണ്ടു നിറയ്ക്കുവാനും ദൈവിക ജീവൻ കൊണ്ടു ഭാഗ്യതാരമാകുവാനും യോഗ്യതയുള്ള മറിയാമിന്റെ ഗർഭപാത്രത്തിൽ വസിച്ചിരുന്ന യേശു എന്ന ശിശുവിനെക്കുറിച്ചായിരുന്നു. കൂടാതെ ആ ശിശുവിനു മാതാവാകാൻ ഭാഗ്യം ലഭിച്ച മറിയാമിന്റെ ദൈവസന്നിധിയിലുള്ള ഭാഗ്യാവസ്ഥയെക്കുറിച്ചും എലിശബേത്ത് പ്രസ്താവിച്ചു.

ഈ സന്ദർഭത്തിൽ വി. മറിയാമിനെക്കുറിച്ച് അവൾ കർത്താവിന്റെ അമ്മയെന്നുള്ള അറിവ് എലിശബേത്തിനു ലഭിക്കുന്നു. അവർ പരസ്പരം സന്തോഷിക്കുകയും എലിശബേത്തിന്റെ ഗർഭത്തിലെ ശിശു ഈ സംഭവത്തിൽ സന്തോഷിക്കുകയും, ആ ശിശുവിന്റെ സന്തോഷം എലിശബേത്തിനു അനുഭവപ്പെടുകയും ചെയ്തു. എലിശബേത്തു തന്റെ ഭവനത്തിലേക്കു കടന്നുവന്ന മറിയാം എന്ന കൊച്ചു സഹോദരിയെ അഭിനന്ദിക്കുന്നു. ഈ അഭിനന്ദനം അവൾ തന്റെ വീട്ടിൽ വന്നതിനെക്കുറിച്ചായിരുന്നില്ല, പിന്നെയോ ആ പെൺകുട്ടി ചെയ്ത ഒരു വലിയ കാര്യത്തെക്കുറിച്ചായിരുന്നു. അതു കർത്താവ് തന്നോട് അരുളിച്ചെയ്തതു നിവൃത്തി ആകും എന്നു വിശ്വസിച്ചവൾ ഭാഗ്യവതി എന്നതു തന്നെ.

കന്യകമറിയാം ദൈവദൂതന്റെ വചനം പൂർണ്ണമായി വിശ്വസിച്ചതു ഏറ്റവും മഹത്വം ഏറിയ ഒരു കാര്യമായിട്ട് എലിശബേത്തു കരുതി മറിയാമിനെ അഭിനന്ദിച്ച് സംസാരിച്ചു. എലിശബേത്തിനെ സംബന്ധിച്ചിടത്തോളം മറിയാമിനു അനുഭവപ്പെട്ട ആത്മീയവരം എന്നപോലെ അവളും ഗർഭിണിയാണ് എന്നുള്ളത് അവൾ അറിഞ്ഞിട്ടാണ് ഇപ്രകാരം സംസാരിച്ചത്. പക്ഷേ; എലിശബേത്തിന്റെ ഭർത്താവിനോട് ഈ വിഷയത്തെക്കുറിച്ച് ദൈവദൂതൻ വചനം അറിയിച്ചപ്പോൾ അദ്ദേഹം അതു വേണ്ടവണ്ണം വിശ്വസിച്ചില്ല എന്നതിന്റെ നൊമ്പരം, ഭർത്താവായ സഖര്യാ പുരോഹിതനോടൊത്തു എലിശബേത്തും പങ്കുവെക്കുന്നുണ്ടായിരുന്നു എന്നത് ഈ വചനം വ്യക്തമാക്കുന്നു.

“എന്റെ കർത്താവിന്റെ മാതാവ്” എന്നാണ് എലിശബേത്ത് മറിയാമിനെക്കുറിച്ച് മനസ്സിലാക്കിയത്. അതോടൊപ്പം മറിയാമിന്റെ ഗർഭഫലം അനുഗ്രഹിക്കപ്പെട്ടതാണ് എന്ന് അവൾ പ്രഖ്യാപിച്ചു. എലിശബേത്ത് മറിയാമിനെ കണ്ട ഉടനെ പറഞ്ഞതാണ് ഈ സത്യം. ഇതു പരിശുദ്ധാത്മാവിന്റെ കൃപയാൽ എലിശബേത്തിന് ഉണ്ടായ ഒരു അനുഭവമായിട്ട് വേണം നാം മനസ്സിലാക്കേണ്ടത്; കാരണം പരിശുദ്ധാത്മാവിന്റെ കൃപയാൽ ലഭിക്കുന്ന ആത്മീയ വ്യക്തിത്വം ആത്മിക - ലൗകിക കാര്യങ്ങളെ വിവേചിക്കുന്നതിന് സഹായിക്കുന്നു. എന്തു വില കൊടുത്തും ദൈവാത്മാവിനെ സമ്പാദിക്കുക, തളർന്നുപോകാതെ അതിനെ മനുഷ്യാത്മാവിൽ കാത്തുകൊള്ളുക എന്നത് ഓരോ വിശ്വാസിയുടേയും സുപ്രധാനമായ ജോലിയാണ്. സന്യാസിമാർ വനത്തിലും മരുഭൂമിയിലും അവരുടെ ആശ്രമത്തിന്റെ മുറിയിലും, ഭഗീരഥപ്രയത്നം ചെയ്ത് ദൈവത്തിൽ നിന്നു പിടിച്ചുപറ്റുന്നത് ഈ കൃപയാണ്. ഇതിനെക്കുറിച്ചുള്ള ഉപേക്ഷയും അറിവുകുറവും ക്രിസ്തുമതവിശ്വാസത്തിന്റെ ഉള്ളറയിലേക്കു കടന്നുവരുന്നതിന് വിശ്വാസികളെ വിരോധിക്കുന്നു.

കന്യകമറിയാം സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവൾ ആകുവാൻ കാരണം അവളുടെ ഗർഭഫലത്തിന്റെ ശ്രേഷ്ഠതയാണ്. അവളുടെ ഗർഭഫലം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന ദൈവത്തിന്റെ പ്രാണനായിരുന്നു. ആ വ്യക്തിത്വത്തിന്റെ ചരിത്രം ദൈവത്തിന്റെ ചരിത്രം ആകുന്നു. എന്തുകൊണ്ടെന്നാൽ ആ വ്യക്തിത്വം അനാദിയേ ദൈവമായിരുന്നു (യോഹ. 1:2). എലിശബേത്തിന്റെ ഗർഭപാത്രത്തിൽ വസിച്ചിരുന്ന കുഞ്ഞ് ഈ സന്ദർഭത്തിൽ മറിയാമിന്റെ ഉദരത്തിലെ ദൈവസാന്നിദ്ധ്യം തിരിച്ചറിഞ്ഞ് ആനന്ദംകൊണ്ട് തുള്ളുന്നു. ആത്മീയ സാന്നിദ്ധ്യം ആത്മീയ മനസ്സുള്ളവർക്ക് പെട്ടെന്ന് മനസ്സിലാകും; ലൗകിക തന്ത്രങ്ങൾ ആത്മീയചിന്തയിൽ മാത്രം കഴിയുന്നവർക്കു വേണ്ടവണ്ണം മനസ്സിലാകണമെങ്കിൽ ആത്മീയം നിറഞ്ഞ മനസ്സിന് അത് ആവശ്യമാണെന്ന് ഈശ്വരൻ അറിഞ്ഞിരിക്കണം. ഇവിടെ ജഗത്തിന്റെ ഉടയവനായ യേശു, മറിയാമിന്റെ ഗർഭപാത്രത്തിൽ വസിക്കുന്നത്, എലിശബേത്തിന്റെ ഗർഭപാത്രത്തിൽ വസിച്ചിരുന്ന ശിശുവിന് സന്തോഷവും കുളിർമ്മയും നൽകുന്നു. ഇതു കുഞ്ഞിനെ വഹിച്ച മാതാവിനും അനുഭവപ്പെട്ടു. അവൾ ഉണ്ടായ സത്യം വിവരിക്കുന്നത് ഇപ്രകാരം ആണ്, “നിന്റെ വന്ദനസ്വരം എന്റെ ചെവിയിൽ വീണപ്പോൾ പിള്ള എന്റെ ഗർഭപാത്രത്തിൽ ആനന്ദം കൊണ്ടു തുള്ളി.”

മറിയാം എലിശബേത്തിന്റെ ഭവനത്തിൽ അല്ലാതെ അവിശ്വാസിയും പ്രാപഞ്ചിക മനസ്സുള്ളവനുമായ ഒരാളുടെ ഭവനത്തിൽ ചെന്നു ചേർന്ന് ഒരു രാത്രി കഴിയുന്നതിന് സമ്മതം ചോദിക്കുകയും, മറിയാമിന്റെ ഭർത്താവിനെ കൂടാതെയുള്ള ഗർഭധാരണത്തെക്കുറിച്ച് അറിഞ്ഞവനാണ് ആ

ഗൃഹനാഥൻ എങ്കിൽ ഒരുപക്ഷേ മറിയാമിനെ പോലീസ് സ്റ്റേഷനിൽ ഏൽപ്പിക്കുവാനുള്ള ശ്രമം നടത്തുകയും ചെയ്തേനേ. എലിശബേത്തിന്റെ കുടുംബം എല്ലാവിധത്തിലും അനുഗ്രഹിക്കപ്പെട്ട ഒന്നായിരുന്നു എന്ന് വ്യക്തമാകുന്നു.

എല്ലാക്കാലത്തും കുടുംബം അനുഗ്രഹിക്കപ്പെട്ടത് ആകണമെന്നുണ്ടെങ്കിൽ മാതാപിതാക്കൾ വിശ്വാസികളും, പ്രാർത്ഥനയിൽ രുചിയുള്ളവരും, മരണാനന്തര ജീവിതത്തെക്കുറിച്ച് ബോധ്യമുള്ളവരും, യേശുവിന്റെ സ്നേഹത്തിൽ പങ്കുള്ളവരും ആയിരിക്കണം.

**വാക്യം 46-49**

*"അപ്പോൾ മറിയാം പറഞ്ഞതു എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു; എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ഉല്ലസിക്കുന്നു. ...... ശക്തനായവൻ എനിക്ക് വലിയവ ചെയ്തിരിക്കുന്നു. അവന്റെ നാമം പരിശുദ്ധം തന്നെ."*

എലിശബേത്തിന്റെ ഗൃഹം ഒരു ദേവാലയത്തിന് സമമായി വി. കന്യക മറിയാമിന് അനുഭവപ്പെട്ടു. അതുകൊണ്ടുതന്നെ വി. മറിയാം അവിടെ ദൈവത്തെ മഹത്വപ്പെടുത്തി സന്തോഷിച്ച് ജീവിച്ചു. അവളുടെ ആത്മാവ് ദൈവത്തിൽ ഉല്ലസിക്കുന്നതിൽ കൂടുതലായി ലയിച്ചു. അവളുടെ വ്യക്തിത്വം ദൈവസന്നിധിയിൽ താഴ്മയുടെ പദവി അംഗീകരിച്ച് ദൈവത്തിന്റെ ഒരു ദാസിയായി തീർന്നു. അവൾ തലമുറകളായി വാഴ്ത്തപ്പെടുമെന്ന് കൂടി അവൾക്കു ബോദ്ധ്യമായി. മറിയാമിനും ദൈവത്തിനും മദ്ധ്യേ വേറെ ആരും ഉണ്ടായിരുന്നില്ല. മാലാഖയുടെ പ്രത്യക്ഷത അവളിൽ ദൈവിക പ്രഭാവം കടത്തിവിട്ടിരുന്നു, അത് അവൾക്ക് ഒരു കടമ്പയായി അനുഭവപ്പെട്ടില്ല. അവൾക്ക് മാലാഖയിൽ നിന്ന് ലഭിച്ച അനുഗ്രഹം ദൈവത്തെ നേരിട്ട് മഹത്വപ്പെടുത്തുന്നതിനും, ദൈവത്തിൽ ഉല്ലസിക്കുന്നതിനും സഹായകമായി. ഈ ആത്മീയ അനുഭവം മറ്റൊരാളിൽ അനേക നാളത്തെ പരിശീലനവും, ദീർഘകാലത്തെ ആത്മീയ അദ്ധ്വാനവും വ്രതനിഷ്ഠയോടുകൂടി അനേക വർഷത്തെ ജീവിതവും മുഖാന്തരം ഉളവാകാൻ സാദ്ധ്യതയുള്ള കാര്യമാകുന്നു.

കന്യകമറിയാമിന് ഇവയെല്ലാം. വി. ഗബ്രിയേൽ മുഖാന്തരം ഉണ്ടായ അനുഗ്രഹം നിമിത്തമായിട്ടും, ദൈവത്തിന്റെ ചില ഇടപെടലുകൾ നിമിത്തമായിട്ടും ചുരുങ്ങിയ സമയത്തിനുള്ളിൽ ലഭിച്ചു. ഇപ്രകാരമുള്ള ഒരു ആത്മീയ വൈഭവം വി. മാതാവിൽ ഉണ്ടായി എന്നതിനു കാരണം, ഏദൻ തോട്ടത്തിൽ വെച്ച് ദൈവം വെളിപ്പെടുത്തിയ രക്ഷാമാർഗ്ഗത്തിനു അവൾ പാത്രമായി എന്നതും, അതിന് അവളെ ഒരു ഉപകരണമായിട്ട് ദൈവം തിരഞ്ഞെടുത്തു എന്നതുമാണ് (ഉൽപ്പ. 3:15).

കന്യകമറിയാം വളരെ ചെറു പ്രായത്തിലുള്ളവൾ ആയിരുന്നുവെങ്കിലും ഈ കന്യകയ്ക്ക് ആത്മാവിനേയും ശരീര അവസ്ഥയേയും, ഇഹലോകത്തേയും പരലോകത്തേയും, സാത്താന്റെ ശക്തിയേയും, ദൈവാനുഗ്രഹത്തിന്റെ കുളിർമ്മയും, അനുഭവിച്ചറിയുന്നതിനു ദൈവം സംഗതിയാക്കി. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ സന്തോഷിക്കുന്നു എന്നുള്ള ആഹ്ലാദപ്രകടനം മറിയാമിന്റെ ആത്മരക്ഷയെക്കുറിച്ചുള്ള പരിജ്ഞാനം വ്യക്തമാക്കുന്നു. അതോടൊപ്പം ദൈവത്തിന്റെ പരിമിതിയില്ലാത്ത കരുതൽ അവൾ രുചിച്ചറിഞ്ഞു എന്നതിനു തെളിവായി ദൈവത്തെ അവളുടെ സ്വന്ത രക്ഷിതാവായി തിരിച്ചറിഞ്ഞു വാഴ്ത്തുന്നു. മറിയാമിനു ദൈവസന്നിധിയിൽ ഒരു സ്ഥാനം ഉണ്ട് എന്ന ബോദ്ധ്യം അവളെ ഭരിക്കുവാൻ തുടങ്ങി എന്നതിന്റെ തെളിവാണ് അവൾ, അവളെക്കുറിച്ച് താൻ ദൈവത്തിന്റെ ദാസിയാണെന്നുള്ള അഭിമാന ബോധം പ്രകടമാക്കിയത്. ഈ നിലയിലുള്ള അവളുടെ ആത്മീയ പ്രഭാവം, അവളുടെ ജീവിതത്തിൽ ഉണ്ടായത് ദൈവത്തിന്റെ പ്രത്യേക അനുഗ്രഹം നിമിത്തമായിട്ടാണെന്നല്ലാതെ അവളുടെ തക്കരീതിയിലുള്ള ആത്മീയ അദ്ധ്വാനം നിമിത്തമായിരുന്നില്ല. കന്യകമറിയാമിനു ദൈവം കൊടുത്ത ആത്മീയ അനുഗ്രഹത്തിന്റെ വിലയായി ദൈവം അവളിൽ നിന്നു സ്വീകരിച്ചത് അവളുടെ സമർപ്പണമാണ്. ഈ സമർപ്പണം വെറും ഒരു വിനയ മനഃസ്ഥിതി ആയിരുന്നില്ല. താഴ്മയോടു കൂടിയ അവളുടെ ദൈവത്തിലേക്കുള്ള നീക്കമായിരുന്നു. സ്വന്തം നിലയെ അവൾ മുഴുപ്പിച്ചു നിർത്താതെ, ദൈവത്തിന്റെ പരിപൂർണ്ണ നിയന്ത്രണത്തിലേക്കു അവൾ തന്നേതന്നെ ഏൽപ്പിച്ചുകൊടുത്തു എന്നതായിരുന്നു മറിയാമിന്റെ താഴ്മയുടെ നിലവാരം. ഈ താഴ്മ യേശുക്കുഞ്ഞ് അവളിൽ വസിക്കുന്നതിന് ആവശ്യമായ ഒരു ഘടകവുമായിരുന്നു.

മറിയാമിന്റെ ഗർഭപാത്രത്തിലുള്ള യേശുക്കുഞ്ഞിന്റെ വാസമായിരുന്നു അവളെ തലമുറതലമുറയായിട്ട്, സർവ്വലോകവും വാഴ്ത്തുന്നതിനുള്ള യോഗ്യത നേടിക്കൊടുത്തത്. ക്രിസ്തുവിനോട് നമുക്ക് എന്തെങ്കിലും ഒരു സ്പർശനബന്ധം ഉണ്ടെന്നു തെളിയിക്കുന്നതിനു നമ്മിൽ ക്രിസ്തുവിന്റെ ജീവൻ അല്പം എങ്കിലും വസിക്കുന്നു എന്നതിനു തെളിവു കൊടുക്കേണ്ടതുണ്ട്. ഈ ആത്മീയ ജീവന്റെ നമ്മിലുള്ള സ്വാധീനം, നടത്തിപ്പ് ഇവയാണ് ഓരോ വ്യക്തിയുടെയും ദൈവസന്നിധിയിലുള്ള അവന്റെ പ്രാഗൽഭ്യത്തിനു ആധാരമായി വരുന്നത്; ഇത് ഒരു വിശ്വാസിയെ നിത്യജീവങ്കലേക്കു നയിക്കുന്നു.

ശക്തനായവൻ മറിയാമിനു വലിയ കാര്യം ചെയ്തിരിക്കുന്നു എന്ന് മറിയാം പ്രസ്താവിക്കണമെങ്കിൽ അവളിൽ ദൈവത്തിൽ നിന്നു ലഭിച്ച വലിയ കാര്യം; അവളുടെ ജീവിതത്തിൽ അത് അവളെ മഥിച്ചുകൊണ്ടി

രുന്നതാവണം. ഇന്ന് കന്യകമറിയാം മനസ്സിലാക്കിയിരുന്ന ദൈവിക സാന്നിദ്ധ്യം, അവളെ വലിയവളാക്കിക്കൊണ്ടിരിക്കുന്നുവെന്ന് അവൾക്കു ബോദ്ധ്യമായി. അത് അല്പമായിട്ടെങ്കിലും മറച്ചുവെയ്ക്കാതെ പരസ്യ മായി അറിയിക്കുന്നതിനുള്ള അനുവാദവും അനുഗ്രഹവും അവൾക്കു ലഭിച്ചു. വിശ്വാസികളിൽ ലഭിക്കുന്ന ദൈവിക സാന്നിദ്ധ്യം എന്നത് പരി ശുദ്ധാത്മാവ് മുഖാന്തരമാണ്. ഇതു നമുക്കായി ദൈവം ചെയ്യുന്ന ഏറ്റവും മഹനീയമായ കാര്യമാണ് എന്നു നാം അറിയുന്നിടത്തോളം നമ്മുടെ ദൈവവുമായുള്ള ബന്ധം ഏതാണ്ട് തൃപ്തികരവും നിലനിൽക്കുന്നതു മായിരിക്കും. ലോകത്തിൽ ഇപ്രകാരമുള്ള ദൈവിക തുണയും അതി ലുള്ള വിശ്വാസവുമല്ല ഏറ്റവും മഹനീയവും വിലയുള്ളതുമെന്ന് ഗണിക്കു കയും, മറ്റേതെങ്കിലും ലൗകിക നിലപാട് വിരുദ്ധമായി സ്വീകരിക്കുകയും ചെയ്യുമ്പോൾ അങ്ങനെയുള്ളവർക്കു പരാജയം ഉണ്ടാകാമെന്നത് ദൈവ ത്തിന്റെ മനുഷ്യരെക്കുറിച്ചുള്ള പദ്ധതിയാണ്. ഈ പരാജയം പലപ്പോഴും ദൈവമുണ്ടെന്ന് അങ്ങനെയുള്ളവരെ ബോദ്ധ്യപ്പെടുത്തുന്നതിനു സംഭ വിക്കുന്നതുമാകാം. മനുഷ്യരെക്കുറിച്ചുള്ള ദൈവത്തിന്റെ ആത്മികമായ അഭിലാഷം മനുഷ്യരോടൊന്നിച്ചുള്ള ദൈവത്തിന്റെ കൂടാരമാണ്. ഈ ലക്ഷ്യത്തിലേക്കുള്ള ആത്മീയ യാത്രയാണ് മനുഷ്യരുടെ ഇഹലോക ത്തിലെ ജീവിതം (വെളി. 21:3).

**വാക്യം 50-56**

*"അവനെ ഭയപ്പെടുന്നവർക്ക് അവന്റെ കരുണ തലമുറതലമുറയോളം ഇരിക്കുന്നു. തന്റെ ഭുജം കൊണ്ടവൻ ബലം പ്രവർത്തിച്ചു. ഹൃദയവിചാ രത്തിൽ അഹങ്കരിക്കുന്നവരെ ചിതറിച്ചിരിക്കുന്നു. പ്രഭുക്കന്മാരെ സിംഹാ നങ്ങളിൽ നിന്ന് ഇറക്കി താണവരെ ഉയർത്തിയിരിക്കുന്നു. വിശന്നിരുന്ന വരെ നന്മകളാൽ നിറച്ചു, സമ്പന്നരെ വെറുതെ അയച്ചുകളഞ്ഞിരിക്കുന്നു. നമ്മുടെ പിതാക്കന്മാരോടു അരുളിച്ചെയ്തതുപോലെ അബ്രഹാമിനും അവന്റെ സന്തതിക്കും എന്നേക്കും കരുണ ഓർക്കേണ്ടതിനു തന്റെ ദാസ നായ യിസ്രയേലിനെ തുണച്ചിരിക്കുന്നു. മറിയാം ഏകദേശം മൂന്നു മാസം അവളോടുകൂടി പാർത്തിട്ട് വീട്ടിലേക്കു മടങ്ങിപ്പോയി."*

കന്യകമറിയാം ദൈവം അവൾക്കു ചെയ്ത ഉപകാരം, അവളുടെമേൽ ചൊരിഞ്ഞ ദൈവിക കടാക്ഷം, ഇവ പറഞ്ഞ് ദൈവത്തെ സ്തുതിച്ചതി നുശേഷം, മഹത്വമുള്ളവനായ ദൈവം അവളിൽ ഇറങ്ങി വസിച്ചിരിക്കുന്നു എന്ന സിദ്ധി നിമിത്തമായി അവിടുന്നു ലോകത്തിൽ ചെയ്തിരിക്കുന്ന അനുഗ്രഹം, ജനത്തിനായി ചെയ്യും എന്നു വിചാരിക്കുന്ന ഉപകാരങ്ങൾ ഇവ ഓർത്തു ദൈവത്തെ സ്തുതിക്കുന്നു. മറിയാം അവളുടെ തലമുറ യിൽ ദൈവഭയം ഉള്ളവരും, തൽഫലമായി ദൈവിക കരുണ അനുഭവി ക്കുന്നവരുമായ ചിലരെ കാണുന്നു. ഈ ദൈവിക വാഴ്വ് എല്ലാ തലമുറ

യിലും ദൈവം ഒരുക്കുന്ന അനുഗ്രഹമായിട്ട് അവൾ ദർശിക്കുന്നു. മറിയാം തന്റെ ഭാവനയിൽ ദൈവത്തോടു മറുത്തു നിൽക്കുന്നവരും, അഹങ്കാരികളായി വർത്തിക്കുന്നവരുമായ ജനത്തേയും, പ്രത്യേകം എടുത്തു പറയുന്നു. അവരുടെ അന്ത്യം ശുഭമായിരിക്കുകയില്ല, അവർ നീതിമാനായ ദൈവത്തിന്റെ ഭുജബലത്താൽ ഒടിഞ്ഞു പോകുന്നവരാണെന്ന് വ്യക്തമാക്കുന്നു.

മറിയ പരിശുദ്ധാത്മാവിൽ ദൈവത്തെ ദർശിക്കുന്നതും ദൈവത്തെക്കുറിച്ചു വിവരിക്കുന്നതും ദൈവം നീതിമാനും പരിശുദ്ധനുമായിട്ട് സമൂഹത്തെ ഭരിക്കുന്ന ഒരു ഭരണാധികാരി എന്ന നിലയിലാണ്. ഒരിക്കലും അകലെമാറി നിസ്സഹായനായി നിൽക്കുന്ന ഒരു ശക്തി എന്ന നിലയിൽ അല്ല. ദൈവം രാജാക്കന്മാരെ ഉയർത്തുന്നവനും, താഴെ ഇറക്കുന്നവനുമാണ്, അവൻ സമൂഹത്തിൽ പ്രഭുക്കന്മാരെ ഉയർത്തുന്നവനും, അതോടൊപ്പം അവരെ മുട്ടുകുത്തിക്കുന്നവനുമാണ്. അവൻ അഗതികളെ ബഹുമാനിക്കുന്നവനും, അവരുടെ ഗതിയെ നിയന്ത്രിക്കുന്നവനും അവരെ ഉയർത്തുന്നവനുമാണ്. അവൻ നന്മയ്ക്കായി ആഗ്രഹിക്കുന്നവരെ പുണ്യപ്പെടുത്തുന്നവനും, തികഞ്ഞവർ എന്നു സ്വയം ഭാവിക്കുന്നവരെ അധഃപതനത്തിൽ എത്തിക്കുന്നവനുമാണ്, എന്നിപ്രകാരം മഹത്വമുള്ളവനായ ദൈവത്തിന്റെ ചെയ്തികളെ അവൾ വർണ്ണിക്കുന്നു. മറിയ ചൊല്ലിയ ഈ ഗീതത്തിൽ അവൾക്ക് ദൈവത്തെക്കുറിച്ച് അറിയാമായിരുന്നതും ദൈവത്തെക്കുറിച്ച് കൂടുതലായി പരിചയപ്പെട്ടതുമായ ജ്ഞാനത്തെ വർണ്ണിക്കുകയാണു ചെയ്തിരിക്കുന്നത്.

കന്യകമറിയാം അവളുടെ ഈ ആത്മീയ ഗീതം, ദൈവം പൊതുവായി ചെയ്യുന്ന കാര്യങ്ങളെക്കുറിച്ച് മാത്രം ചിന്തിച്ച് ദൈവത്തെ വാഴ്ത്തിസ്തുതിച്ച് അവസാനിപ്പിക്കുന്നില്ല. പിന്നെയോ അവളുടെ സ്വന്തം ജാതിയിലും വംശത്തിലും ഉൾപ്പെട്ടവരോട്, ദൈവം ഇടപെട്ടിട്ടുള്ളതിനേയും അവർക്കായി മാത്രം ദൈവം അരുളിച്ചെയ്തിട്ടുള്ള വാഗ്ദാനങ്ങളേയും, ആ വാഗ്ദാനം സ്വീകരിച്ചിട്ടുള്ള അവളുടെ ജാതിയുടെ തലവനേയും കുറിച്ച് വർണ്ണിക്കുന്നു. വി. മറിയാം ഉൾപ്പെട്ട അവളുടെ സ്വന്തജനങ്ങൾ അബ്രഹാമിന്റെ സന്തതികൾ ആണെന്നും; ആ സമൂഹത്തോടുള്ള ദൈവത്തിന്റെ കരുണ അവളുടെ കാലത്ത് ഉണർന്ന് പൂത്ത് പുഷ്പിച്ചിരിക്കുന്നു എന്നും, ഇതിനു കാരണം ദൈവത്തിന്റെ മഹാകരുണ, അവർക്കായി ദൈവം നൽകിയിട്ടുള്ള വാഗ്ദാനം അനുസരിച്ച് ഇന്ന് പ്രവർത്തനപഥത്തിൽ സംഭവിച്ചിരിക്കുന്ന എന്നും അവൾ പ്രഖ്യാപിച്ചു.

ഈ സംഭവത്തിൽ മറിയാമിന് ഒരു വലിയ ഉദ്യോഗമാണ് ലഭിച്ചിരുന്നത് എന്ന അവളുടെ അന്തരംഗത്തിലെ ബോദ്ധ്യം അവൾ സംഗീതത്തിൽ ചേർത്തു ചൊല്ലുന്നു. അവൾ ദൈവത്തെ വാഹിച്ചിരിക്കുന്നു.

ഇനിയും സംഭവിക്കുവാൻ പോകുന്നത് എന്താണ്; അതു തീർച്ചയായും യിസ്രയേലിന്റെ ഉന്നതിയും അവരുടെ ഐശ്വര്യത്തിന്റെ തിളക്കവുമായിരിക്കുമെന്ന്, അവൾക്കു ലഭിച്ചിരിക്കുന്നു അനുഗ്രഹത്തെ ഓർത്തിട്ട് അവൾ വർണ്ണിച്ചു പറയുന്നു. ദൈവം തന്റെ ദാസനായ യിസ്രയേലിനെ തുണച്ചിരിക്കുന്നു എന്നും അവൾ വ്യക്തമാക്കുന്നു.

കന്യകമറിയാം മൂന്നു മാസം എലിശബേത്തിന്റെ ഭവനത്തിൽ താമസിച്ചിട്ടാണ് തിരിച്ചുപോകുന്നത്. ഇതിനുള്ളിൽ എലിശബേത്ത് പ്രസവിച്ചുവോ എന്നു വ്യക്തമായിട്ടില്ല. മറിയാമിന്റെ ഈ യാത്രയും താമസവും ദൈവഹിതപ്രകാരമായിരുന്നു. കന്യകമറിയാമിനു തന്റെ പ്രസവം ബന്ധുവായിരുന്ന എലിശബേത്തിന്റെ ഭവനത്തിൽ വച്ചു നിർവ്വഹിക്കണം എന്നുള്ള ഉദ്ദേശ്യം ഇല്ലായിരുന്നു എന്നു വേണം നാം ചിന്തിക്കേണ്ടത്; കാരണം മറിയാമിന്റെ പ്രസവം എവിടെ എങ്ങനെയായിരിക്കണമെന്നു അവൾക്കു കൂടി നിശ്ചയിക്കുവാൻ അവകാശം ഇല്ലാത്ത ഒരു സ്ഥിതിവിശേഷമായിരുന്നു ഈ വിഷയത്തിൽ പിതാവായ ദൈവം കൈക്കൊണ്ടിരുന്നത് എന്നുള്ളത് തിരുവചനത്തിൽ നിന്ന് വ്യക്തമാണ്.

## സന്ദേശമുഖങ്ങൾ

## I

1. വചനിപ്പിനു ശേഷവും വി. മറിയാം ഒരു സാധാരണക്കാരി എന്നപോലെ സഞ്ചരിക്കുകയും പെരുമാറുകയും ചെയ്തു.
2. ഇവരുടെ സന്ദർശനം വളരെ ആത്മമയമായിരുന്നു.
3. എലിശബേത്ത് വി. മറിയാമിന്റെ ശ്രേഷ്ഠത തിരിച്ചറിഞ്ഞു.
4. വിശുദ്ധന്മാർ മറ്റുള്ളവരുടെ ശ്രേഷ്ഠത തിരിച്ചറിയുന്നു.
5. കൃപ നിറഞ്ഞ ഒരു സ്വീകരണം അവിടെ ഉണ്ടായി.

## II

### മാതാവിന്റെ അന്തരംഗം

1. ദൈവത്തെ വാഴ്ത്തി സ്തുതിക്കുന്നത്.
2. ദൈവം ചെയ്ത ഉപകാരങ്ങൾ സ്മരിക്കുന്നത്.
3. സ്വന്ത സമുദായത്തിന്റെ ആത്മീയ ഉന്നതി ഇച്ഛിക്കുന്നത്.
4. ദൈവത്തിന്റെ വാഗ്ദാനങ്ങളിൽ വിശ്വസിക്കുന്നത്.
5. വിശുദ്ധിയും വിവേകവും നിറഞ്ഞത്.

## III

### vi. മറിയാമിന്റെ ദൈവഭക്തി അനുകരണീയമാണ്

1. മറിയാമിനു ദൈവത്തിൽ ഉല്ലസിക്കാൻ കഴിഞ്ഞു.
2. പരിശുദ്ധനായവൻ വലിയ കാര്യങ്ങൾ ചെയ്യുന്നവൻ എന്നറിഞ്ഞു.
3. തന്നെ ഭയപ്പെടുന്നവരെ ഉയർത്തുന്നവൻ എന്നറിഞ്ഞു.
4. വിശ്വസിക്കുന്നവരെ നന്മ കൊണ്ടു നിറയ്ക്കുന്നവൻ.
5. വാഗ്ദാനങ്ങൾ നിറവേറ്റുന്നവനായ ദൈവം.

## IV

### എലിശബേത്തിനും മറിയാമിനും മദ്ധ്യേ തികഞ്ഞ സ്നേഹബന്ധമാണുണ്ടായിരുന്നത്

1. സ്നേഹബന്ധം ത്യാഗപൂർണ്ണമായിരിക്കണം (യോഹ. 15:13).
2. കഷ്ടകാലത്ത് അത് അർത്ഥസമ്പൂർണ്ണമായിരിക്കണം (സദൃ. 17:17).
3. അതു പരസ്പര സഹോദരബന്ധമായിരിക്കണം (യോഹ. 15:15).
4. സ്നേഹബന്ധം അനുകമ്പ നിറഞ്ഞതായിരിക്കണം (ഇയ്യോബ് 2:11).
5. സ്നേഹബന്ധം ആത്മമയമായിരിക്കണം (ലൂക്കോസ് 1:41).
   ഉദാ: ദൈവവും അബ്രഹാമും (യേശാ. 41:8).
   രൂത്തും നവോമിയും (രൂത്ത് 1:16-18).
   ദാവീദും യോനാഥാനും (1 ശമു. 18:1).

## V

### മറിയാം ചെന്നെത്തിയത് മാതൃകാ ഭവനത്തിലായിരുന്നു

1. ഉത്തമ ഭവനം കർത്താവിനെ സ്വീകരിക്കുന്ന കുടുംബമാണ് (ലൂക്കോ. 19:5).
2. ദൈവം ചെയ്യുന്ന ഉപകാരങ്ങളെ മറക്കാത്തവർ (മർക്കോസ് 5:19).
3. മതജീവിതമുള്ളവരും മാതാപിതാക്കളെ സംരക്ഷിക്കുന്നവരും (1 തിമോ. 5:4).
4. എല്ലാ വിഷയങ്ങളിലും വിശ്വസ്തർ (എബ്രാ 3:5).
5. മക്കളെ മാതൃകാജീവിതം പഠിപ്പിക്കുന്നവർ (എഫേ. 6:4).

# 6

# യോഹന്നാൻ സ്നാപകന്റെ ജനനത്തിന്റെ ഞായറാഴ്ച

**വേദഭാഗം: ലൂക്കോസ് 1:57–80**

**വാക്യം 57–58**

*"എലിശബേത്തിനു പ്രസവിപ്പാനുള്ള കാലം തികഞ്ഞപ്പോൾ അവൾ ഒരു മകനെ പ്രസവിച്ചു. കർത്താവ് അവൾക്ക് ഒരു വലിയ കരുണ കാണിച്ചു എന്ന് അയൽക്കാരും ചാർച്ചക്കാരും കേട്ടിട്ട് അവളോടു കൂടെ സന്തോഷിച്ചു."*

ദൈവാനുഗ്രഹത്താൽ ഗർഭിണിയായിത്തീർന്ന എലിശബേത്ത് തക്ക സമയത്ത് ഒരു ആൺകുഞ്ഞിനെ പ്രസവിച്ചു. ഈ സംഭവത്തിൽ ദൈവത്തിന്റെ പ്രത്യേക കരുണ ഈ വൃദ്ധ ദമ്പതികൾക്കു ലഭിച്ചു എന്ന പ്രസിദ്ധി, കുടുംബക്കാരുടെ ഇടയിലും സ്നേഹിതരുടെ ഇടയിലും അവരുടെ സന്തോഷം അധികമാകുന്നതിനു പ്രേരണ നൽകി. ദേവാലയത്തിൽ വച്ച് ഉണ്ടായ ദൈവത്തിന്റെ ആത്മീയ ഇടപെടൽ അതിലൂടെ സഖരിയ പുരോഹിതനുണ്ടായ ശിക്ഷ, ഈവക കാര്യങ്ങൾ പുരോഹിതൻ തന്റെ ധർമ്മപത്നിയുമായി മാത്രം പങ്കുവച്ച് ദിവസങ്ങൾ തള്ളി നീക്കി. ഈ വിഷയത്തിൽ ദൈവദൂതനിൽ നിന്നുണ്ടായ വാഗ്ദാനം ഈ ദമ്പതികളെ അവരുടെ സർവ്വ പ്രയാസങ്ങളും നിസ്സാരമാക്കുന്നതിനു സഹായിച്ചിരിക്കണം. ഈ കാലഘട്ടത്തിൽ സംഭവിച്ച മറ്റൊരു സംഗതി യേശുവിന്റെ അമ്മയായി തിരഞ്ഞെടുക്കപ്പെട്ട വി. കന്യകമറിയം എലിശബേത്തിന്റെ ഭവനത്തിൽ അവരോടൊന്നിച്ച് പരസ്പരം ആശയങ്ങൾ കൈമാറിയും ദൈവത്തെ സ്തുതിച്ചുംകൊണ്ട് ഏകദേശം മൂന്ന് മാസക്കാലം താമസിച്ചു എന്നുള്ളതാണ്. കന്യകമറിയാം ഭവനം വിട്ടുപോയതിനു ശേഷമായിരിക്കണം യോഹന്നാൻ സ്നാപകന്റെ ജനനം ഉണ്ടായത്.

**വാക്യം 59–65**

*"എട്ടാംനാളിൽ അവർ പൈതലിനെ പരിച്ഛേദന ചെയ്യുവാൻ വന്നു. അപ്പന്റെ പേരു പോലെ അവനു സഖര്യാവ് എന്ന് പേരു വിളിപ്പാൻ ഭാവിച്ചു. അവന്റെ അമ്മയോ അല്ല അവന് യോഹന്നാൻ എന്നു പേരിടണം എന്നു പറഞ്ഞു. അവർ അവളോട് നിന്റെ ചാർച്ചക്കാരിൽ ഈ പേരുള്ളവർ ആരും ഇല്ലല്ലോ എന്നു പറഞ്ഞു. പിന്നെ അവന് എന്ത് പേരു*

*വിളിപ്പാൻ വിചാരിക്കുന്നു എന്ന് അപ്പനോട് ആംഗ്യം കാട്ടി ചോദിച്ചു. അവൻ ഒരു എഴുത്തുപലക ചോദിച്ചു. അവന്റെ പേർ യോഹന്നാൻ എന്ന് എഴുതി. എല്ലാവരും ആശ്ചര്യപ്പെട്ടു. ഉടനെ അവന്റെ വായും നാവും തുറന്നു. അവൻ സംസാരിച്ച് ദൈവത്തെ സ്തുതിച്ചു. ചുറ്റും പാർക്കുന്ന ഏവർക്കും ഭയം ഉണ്ടായി. യഹൂദ്യ മലനാട്ടിലൊക്കെയും ഈ വാർത്ത പരന്നു."*

ഒരു പുരോഹിതന്റെ മകനായി ജനിച്ച ഈ ശിശുവിന്റെ കാര്യത്തിൽ ആത്മീയ കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടത് വളരെ അവശ്യമായിരിക്കെ കുടുംബാംഗങ്ങൾ ശിശുവിനെ എട്ടാംദിവസം പരിച്ഛേദന കഴിപ്പാൻ ആഗ്രഹിക്കുന്നു. പരിച്ഛേദനയോടു കൂടി നാമകരണവും നടക്കുക പതിവായിരുന്നു. ഇതു പരിച്ഛേദനയുടെ ഒരു ഭാഗമായിട്ടാണ് കരുതിവന്നത്. യഹൂദന്മാരുടെ ഇടയിൽ മൂത്ത പുത്രന് പിതാവിന്റെ പേരു കൊടുക്കുന്നത് പതിവായിരുന്നു. ഇതു മുഖാന്തരം പിതാവിന്റെ പാവനനാമം നിലനിൽക്കുന്നു. മറ്റൊരുതരത്തിൽ വംശാവലി തിട്ടപ്പെടുത്തുന്നതിനു ഇതു സഹായകരവുമായിരുന്നു. സഖര്യാ പുരോഹിതന്റേയും എലീശബേത്തിന്റേയും വാർദ്ധക്യകാലത്ത് അവർക്കു ലഭിച്ച കുഞ്ഞിന് സഖര്യാ എന്ന് നാമകരണം ചെയ്യുന്നതിനായിരുന്നു ബന്ധുക്കളുടെയും സുഹൃത്തുക്കളുടെയും ആഗ്രഹം. ദൈവത്തിന്റെ തിരുവിഷ്ടം ഈ വിഷയത്തിൽ ഒന്നു പ്രത്യേകമാണെന്ന് അറിഞ്ഞിരുന്ന കുഞ്ഞിന്റെ മാതാപിതാക്കൾ കുഞ്ഞിന് സഖര്യ എന്ന പേര് ഇടുന്നതിൽ വിമുഖരായിരുന്നു. കുഞ്ഞിന്റെ അമ്മ ശിശുവിനു യോഹന്നാൻ എന്നു പേരു നൽകണമെന്ന് ആവശ്യപ്പെട്ടുവെങ്കിലും ഈ കാര്യം കുഞ്ഞിന്റെ പിതാവായ സഖര്യാ പുരോഹിതന്റെ അഭിപ്രായം കൂടി അറിഞ്ഞിട്ട് ഉറപ്പിച്ചാൽ മതിയെന്ന് ബന്ധുജനങ്ങൾ തീരുമാനിക്കുന്നു.

സഖര്യാ പുരോഹിതന്റെ ഈ വിഷയത്തെക്കുറിച്ചുള്ള അഭിപ്രായം ആരാഞ്ഞപ്പോൾ ആ പിതാവ് പേര് എഴുതിക്കാണിക്കുവാനായി ഒരു എഴുത്തുപലക ആവശ്യപ്പെട്ടു. ആ കാലഘട്ടത്തിൽ എഴുതുവാനുള്ള എഴുത്തുപലക ഉണ്ടാക്കിയിരുന്നത് മരപ്പലകയിൽ പ്രത്യേക തരത്തിലുള്ള മെഴുക് തേച്ച് പിടിപ്പിച്ചിട്ടായിരുന്നു. ലോഹത്തകിടുകളിൽ എഴുത്താണി ഉപയോഗിച്ചും എഴുതുക പതിവായിരുന്നു. സഖര്യാ പുരോഹിതൻ എഴുത്തുപലകയിൽ മകന്റെ പേര് യോഹന്നാൻ എന്ന് വളരെ വ്യക്തമായി എഴുതിക്കൊടുത്തു.

സഖര്യാ പുരോഹിതൻ, കുട്ടിയുടെ പേര് യോഹന്നാൻ എന്നു വ്യക്തമാക്കിയതോടെ സംസാരിക്കാനുള്ള കഴിവ് വീണ്ടും പ്രാപിക്കുന്നു. മാസങ്ങളായി മൗനാവസ്ഥയിൽ പുരോഹിതനു കഴിയേണ്ടതായി വന്നതിന്റെ കാരണം പരിചയക്കാരും സുഹൃത്തുക്കളും ഏതെങ്കിലും രോഗം

മൂലം എന്നതിൽ കവിഞ്ഞ് അതിന്റെ പിന്നിൽ സംഭവിച്ച ആത്മീയ കാര്യങ്ങൾ അറിഞ്ഞിരുന്നുവോ എന്നു നിശ്ചയമില്ല. ഈ സന്ദർഭത്തിൽ പുരോഹിതൻ തനിക്കു കുഞ്ഞു ജനിച്ചു എന്നതിലും കൂടുതലായി തന്റെ ശിക്ഷയ്ക്ക് പരിഹാരം ഉണ്ടായി എന്നതിൽ സന്തോഷിച്ച് ദൈവത്തെ മഹത്വപ്പെടുത്തുന്നതിൽ ഉൽസുകനാകുന്നു. വൃദ്ധ ദമ്പതികളായിരുന്ന ഇവർക്കുണ്ടായ അത്ഭുതകരമായ അനുഭവവും കുഞ്ഞിന്റെ ജനനവും യഹൂദാ മലനാട്ടിലുള്ളവർക്ക് ഒരു അസാധാരണ അനുഭവമായി തോന്നി എന്നത് ദൈവിക നിശ്ചയങ്ങളുടെ നടത്തിപ്പ് വിശ്വാസികളെ അത്ഭുതപ്പെടുത്തുന്നു എന്നതിന് തെളിവാണ്.

**വാക്യം 66-75**

*"കേട്ടവർ എല്ലാവരും അതു ഹൃദയത്തിൽ നിക്ഷേപിച്ചു. ഈ പൈതൽ എന്താകും എന്നു പറഞ്ഞു. കർത്താവിന്റെ കൈ അവനോടുകൂടെ ഉണ്ടായിരുന്നു. അവന്റെ അപ്പനായ സഖര്യാവ് പരിശുദ്ധാത്മാവ് നിറഞ്ഞവനായി പ്രവചിച്ചു പറഞ്ഞത്, യിസ്രായേലിന്റെ ദൈവമായ കർത്താവ് അനുഗ്രഹിക്കപ്പെട്ടവൻ. അവൻ തന്റെ ജനത്തെ സന്ദർശിച്ചു ഉദ്ധാരണം ചെയ്യുകയും ആദിമുതൽ തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തരം അരുളിച്ചെയ്തതുപോലെ നമ്മുടെ ശത്രുക്കളുടെ വശത്തുനിന്നും നമ്മെ പകയ്ക്കുന്ന എല്ലാവരുടെയും കൈയിൽനിന്നും നമ്മെ രക്ഷിപ്പാൻ തന്റെ ദാസനായ ദാവീദിന്റെ ഗൃഹത്തിൽ നമുക്കു രക്ഷയുടെ കൊമ്പ് ഉയർത്തുകയും ചെയ്തിരിക്കുന്നു. നമ്മുടെ പിതാക്കന്മാരോട് കരുണ പ്രവർത്തിക്കേണ്ടതിന് നമ്മുടെ ശത്രുക്കളുടെ കൈയിൽ നിന്നു രക്ഷിക്കപ്പെട്ട് നാം ആയുഷ്കാലം ഒക്കെയും ഭയം കൂടാതെ തിരുമുമ്പിൽ വിശുദ്ധിയിലും നീതിയിലും തന്നെ ആരാധിപ്പാൻ നമുക്കു കൃപ നൽകുമെന്ന് അവൻ നമ്മുടെ പിതാവായ അബ്രഹാമിനോട് ചെയ്ത സത്യവും തന്റെ വിശുദ്ധ നിയമവും ഓർത്തുകൊണ്ടാകുന്നു."*

യോഹന്നാൻ സ്നാപകന്റെ ജനനത്തിങ്കൽ സകലരും ആ സംഭവത്തെക്കുറിച്ച് ആശ്ചര്യപ്പെടുന്നു. വലിയവനായി ജനിച്ച അദ്ദേഹത്തെ പിന്നീട് ദൈവം കൂടുതൽ വലിയവനാക്കുന്നു. യിസ്രായേലിന്റെ ആദ്യത്തെ പ്രവാചകനായിരുന്ന ശമുവേൽ യിസ്രായേലിന് അവരുടെ ആദ്യത്തെ രാജാവായിരുന്ന ശൗലിനെ പരിചയപ്പെടുത്തിയെങ്കിൽ യിസ്രായേലിലെ അവസാനത്തെ പ്രവാചകനായി ജനിച്ച യോഹന്നാൻ സ്നാപകൻ യിസ്രായേലിനു വിശ്വരാജാവായ അവരുടെ മശിഹായെ പരിചയപ്പെടുത്തിക്കൊടുക്കുന്നു.

സഖര്യാ പുരോഹിതന് ലഭിച്ച സ്വർഗ്ഗീയ വെളിപാട് തന്റെ സമുദാ

യത്തെ ദൈവം സന്ദർശിച്ചിരിക്കുന്നതിനു തുല്യമായിട്ട് അദ്ദേഹം കരുതി. അതിന്റെ ഫലമായി ജനിച്ചിരിക്കുന്ന ശിശു വിമോചനം പ്രഖ്യാപിക്കുന്ന വനുമാണെന്നും ആ വിമോചകന്റെ ദൗത്യം എന്തായിരിക്കുമെന്നു കൂടി അദ്ദേഹം പറയുന്നു. അതു പുതിയതായി വിഭാവനം ചെയ്തുണ്ടാകുന്ന ഒരു വ്യവസ്ഥയെ സൃഷ്ടിക്കുകയല്ല, പ്രത്യുത പുരാതന പ്രവാചകന്മാർ മുൻകൂട്ടി പ്രസ്താവിച്ചിരുന്ന നില അനുസരിച്ച് യിസ്രായേൽ സമുദായത്തെ ശത്രുക്കളിൽ നിന്നും അവരെ വെറുക്കുന്നവരുടെ കൈയിൽനിന്നും രക്ഷിക്കുന്നതായിരിക്കുമെന്നു വെളിപ്പെടുത്തുന്നു. ഈ രക്ഷയുടെ അനുഭവം സുരക്ഷിതാവസ്ഥയെ ആണ് കുറിക്കുന്നത് എന്നതിനുപരി തന്റെ മതസ്ഥാപകരും പൂർവ്വപിതാക്കന്മാരുമായ അബ്രഹാം, യിസ്സഹാക്ക്, യാക്കോബ് എന്നിവരുമായി ദൈവം ചെയ്തിട്ടുള്ള വാഗ്ദാനങ്ങളെയും ഉടമ്പടികളേയും ദൈവം ഓർക്കുന്ന കാലമായിരിക്കുമത് എന്നു പ്രസ്താവിക്കുന്നു. ഈ കാലഘട്ടത്തിനു മുന്നോടിയായി ദൈവത്താൽ അയക്കപ്പെട്ട ശിശുവാണ് തന്റെ മകൻ എന്നു പുരോഹിതൻ വ്യക്തമാക്കുന്നു.

യിസ്രയേൽ ജനത്തോടുള്ള ദൈവത്തിന്റെ വാഗ്ദാനങ്ങളും ഉടമ്പടികളും ദൈവത്തിന്റെ കരുണയെയാണു സൂചിപ്പിക്കുന്നത് (ലേവ്യ 26:42, ഉൽപ്പ. 12:3, 22:16-18). ഈ കരുണ, ശിശുവിന്റെ ജനനത്തോടുകൂടി നിവൃത്തിയായിരിക്കുന്നുവെന്നു സഖര്യാ പുരോഹിതൻ അറിയിക്കുന്നു. തന്റെ മകന്റെ ജനനത്തിങ്കൽ നിറഞ്ഞ ഹൃദയത്തോടെ ദൈവത്തിനു കൃതജ്ഞത അർപ്പിക്കുന്നതോടൊപ്പം ഈ മകൻ മുഖാന്തരം യിസ്രായേൽ ജനത അനുഭവിക്കുവാൻ പോകുന്ന ദൈവാനുഗ്രഹത്തിന്റെ ഫലമായി അവർ അവരുടെ ദൈവമായ കർത്താവിനെ പരിശുദ്ധിയിലും നീതിയിലും സുരക്ഷിതത്വബോധത്തിലും ആരാധിക്കുമെന്നും പ്രവചിച്ചു പറയുന്നു.

**വാക്യം 76-79**

*"നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്ന് വിളിക്കപ്പെടും. കർത്താവിന്റെ വഴി ഒരുക്കുവാനും നമ്മുടെ ദൈവത്തിന്റെ ആർദ്ര കരുണയാൽ അവന്റെ ജനത്തിന് പാപമോചനത്തിന്റെ രക്ഷാ പരിജ്ഞാനം കൊടുപ്പാനുമായി നീ അവനു മുമ്പായി നടക്കും. ഇരുളിലും മരണ നിഴലിലും ഇരിക്കുന്നവർക്കു പ്രകാശിച്ച് നമ്മുടെ കാലുകളെ സമാധാന മാർഗ്ഗത്തിൽ നടത്തേണ്ടതിനു ആർദ്രകരുണയാൽ ഉയരത്തിൽ നിന്നു ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു."*

സഖര്യാ പുരോഹിതൻ തനിക്കു ജനിച്ച ശിശുവിന്റെ രക്ഷാകരമായ ദൗത്യം എന്തായിരിക്കുമെന്ന് ആ കുഞ്ഞിനെ ആത്മീയ ദൃഷ്ടിയിൽ

വീക്ഷിച്ച് സംസാരിക്കുന്നു. “നീയോ പൈതലേ അത്യുന്നതന്റെ പ്രവാച കനെന്ന് വിളിക്കപ്പെടും.” ശിശു ദൈവത്തിന്റെ യഥാർത്ഥ പ്രവാചകനാ ണെന്നാണ് ഇത് അർത്ഥമാക്കുന്നത്. ഇപ്രകാരമുള്ള ഒരു പ്രവാചകൻ ഉത്ഭവിക്കുമെന്നത് തിരുവചനത്തിൽ നിന്ന് അദ്ദേഹം അറിഞ്ഞിരുന്നു (യേശാ. 40:3, മലാഖി 3:1). യോഹന്നാൻ സ്നാപകന്റെ ജനനം ഒരു പ്രവചന നിവൃത്തിയായി സഖര്യാ പുരോഹിതൻ പ്രഖ്യാപിക്കുന്നു.

യോഹന്നാൻ സ്നാപകന്റെ ശ്രേഷ്ഠതയെ പുകഴ്ത്തി സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാൻ സ്നാപകനേക്കാൾ വലിയവൻ എഴു ന്നേറ്റിട്ടില്ല എന്ന് യേശു പിന്നീട് പ്രസ്താവിച്ചിട്ടുണ്ട് (മത്തായി 11:11). ഇവിടെ സഖര്യാ പുരോഹിതൻ ജനിച്ചിരിക്കുന്ന പൈതലിന്റെ മഹത്വം, അവന്റെ പ്രബോധന വിഷയം, അവൻ എത്രമാത്രം വിജയകരമായി തന്റെ കർത്തവ്യം നിർവഹിക്കുമെന്നു കൂടി വ്യക്തമായി പ്രസ്താവി ക്കുന്നു. അവൻ അത്യുന്നതന്റെ പ്രവാചകൻ ആയിരിക്കും, കർത്താവിന്റെ വഴിഒരുക്കുന്നവനായിരിക്കും, ഇതിനെല്ലാമുപരി അവൻ ജനത്തിനു വേണ്ടി ചെയ്യുവാൻ പോകുന്ന മഹത്വമുള്ള പ്രവൃത്തി ജനത്തിനു പാപ ബോധത്തിലൂടെയുള്ള രക്ഷയെക്കുറിച്ച് അറിവു കൊടുക്കുകയെന്ന താണ് എന്ന് അദ്ദേഹം പ്രഖ്യാപിക്കുന്നു.

പാപമോചനത്തിന് ആധാരമായി ഉണ്ടാകേണ്ട പ്രത്യേകമായ ആത്മാ വിന്റെ നില പാപബോധവും പശ്ചാത്താപവും ആണ്. പാപബോധവും പശ്ചാത്താപവും രക്ഷാപരിജ്ഞാനത്തിന്റ ആദ്യത്തെ പടിയേ ആകു ന്നുള്ളൂ. വീണ്ടും ഈ ആത്മീയ ലക്ഷ്യത്തിലേക്കു കുതിക്കണമെന്നു ണ്ടെങ്കിൽ രക്ഷാപരിജ്ഞാനത്തിന്റെ പൂർണ്ണാവസ്ഥയെ നാം അറിയേ ണ്ടതുണ്ട്. അതു മശിഹായുടെ വരവും അവന്റെ പീഡാനുഭവവും മരണ വും നിമിത്തമുണ്ടാകുന്ന രക്ഷാവീഥിയെക്കുറിച്ചുള്ള അറിവും അതിലുള്ള വിശ്വാസവും ആണ്. ഓടിച്ചെന്ന് ഒരു കവാടത്തിലേക്കു കയറുകയും ആ കവാടം രക്ഷയുടെ ഉറവിടത്തിലേക്കു നമ്മെ നയിക്കുന്നുവെങ്കിൽ ആ കവാടത്തിന്നു മഹത്വവും ശ്രേഷ്ഠമായ ഒരു സ്ഥാനവും ഉണ്ടായിരിക്കും. യേശുവിലൂടെയുള്ള രക്ഷയുടെ കവാടം ഇപ്രകാരമുള്ള ഒന്നാണ്. ഇത് ദൈവത്തിന്റെ ആർദ്രകരുണയാൽ മനുഷ്യർക്കായി ഒരുക്കിയിരിക്കുന്നു വെന്ന് സഖര്യാ പുരോഹിതൻ വ്യക്തമാക്കുന്നു.

യേശുമശിഹായുടെ രക്ഷാദൗത്യത്തിന്റെ ഫലമായുണ്ടാകുന്ന സുപ്ര ധാന അവസ്ഥയെന്നത് ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്ക് ഉണ്ടാകുന്ന പ്രകാശമാണ്. ഇങ്ങനെയുള്ളവർക്ക് അവരെ പ്രകാശത്തി ലേക്കും ജീവങ്കലേക്കും നയിക്കുന്ന പ്രകാശം ആവശ്യമാണ്. ഈ പ്രകാശം യോഹന്നാൻ സ്നാപകന്റെ ജനനത്തോടും, തുടർന്നും വരുവാ നിരിക്കുന്ന ദൈവപുത്രന്റെ ആഗമനത്തോടുംകൂടി സംഭവിക്കുന്നു എന്ന

ആത്മീയ സന്തോഷവചനങ്ങൾ ആണ് സഖരിയാ പുരോഹിതനിൽ നിന്നുണ്ടായത്. ഒരു വലിയ കാര്യം സംഭവിച്ചിരിക്കുന്നു എന്നാണ് ഈ പുരോഹിതൻ തന്റെ മകന്റെ ജനനത്തെക്കുറിച്ച് പറയുന്നത്. ഇതു ഭൂമി യുടെ മദ്ധ്യേ പലസ്തീൻ ദേശത്തുനിന്ന് ഉണ്ടായിട്ടുള്ളതല്ല, പിന്നെയോ സർവ്വജനത്തിന്നും ആത്മീയ രക്ഷയും പ്രകാശവും ഉണ്ടാകുവാൻ മുകളിൽ നിന്നു ഉത്ഭവിച്ചു വരുന്നതാണ്. അതിന്റെ പ്രഭ ഒരു ഉദയം എന്ന പോലെയാണ്.

ഉദയം അതിന്റെ പൂർത്തിയെ പ്രാപിക്കുന്നത് പ്രകാശകിരണങ്ങളെ നാലു ദിക്കിലേക്കും മിന്നൽപിണർ ആയി അയച്ചുകൊണ്ടാണ്. മശിഹാ യുടെ ഉദയവും ഇപ്പോൾ ജനിച്ചിരിക്കുന്ന മശിഹായുടെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനവും ഇപ്രകാരമുള്ള ഒരു ഉദയമായി ട്ടാണ് പ്രസ്താവിക്കുന്നത്. ഇവർ രണ്ടുപേരും പ്രകാശത്തെ വഹിക്കുന്ന വരാണ്. എന്നാൽ മശിഹാ പ്രകാശവും പ്രകാശത്തെ സൃഷ്ടിക്കുന്ന ദൈവവുമാണ് എന്നത് സ്പഷ്ടമാണ്. യോഹന്നാൻ സ്നാപകനാകട്ടെ പ്രകാശത്തിനു സാക്ഷി പറവാനും പ്രകാശത്തെ ഇരുട്ടിലേക്കു നയിച്ച് ഇരുട്ടായിട്ടുള്ള എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്നതിനു വഴി ഒരുക്കുന്ന വനും, പ്രകാശം ധരിച്ചവനുമാണെന്ന് അറിയണം.

**വാക്യം 30**

*"പൈതൽ വളർന്നു. ആത്മാവിൽ ബലപ്പെട്ടു. അവൻ യിസ്രായേലിനു തന്നെത്താൻ കാണിക്കുംനാൾ വരെ മരുഭൂമിയിൽ ആയിരുന്നു."*

യേശുക്രിസ്തുവിന്റെ ഇഹലോകത്തിലെ ദൗത്യം എന്നപോലെ യോഹന്നാൻ സ്നാപകന്റേയും ദൗത്യം ആത്മനിവേശത്തിലൂടെ ശക്തി പ്പെട്ടിട്ട് നിവൃത്തിക്കുവാനുള്ളതായിരുന്നു. ഈ കാരണത്താൽ പരിശു ദ്ധാത്മശക്തിയിൽ ബലപ്പെട്ട് വളർന്നു വരുന്നതായിരുന്നു അവരുടെ ഉന്നത വിദ്യാഭ്യാസം. ഈ വിദ്യാഭ്യാസം കൈവരുന്നത് ജഗദീശ്വരനുമാ യുള്ള സംസർഗ്ഗത്തിലൂടെയാണെന്നതുകൊണ്ട് യോഹന്നാൻ സ്നാപ കൻ തന്റെ ചെറുപ്രായം തൊട്ട് മരുഭൂമിയിൽ വളർന്നുവന്നതായി വി. വേദം സാക്ഷിക്കുന്നു.

സഖര്യാ പുരോഹിതൻ ഒരു വലിയ പ്രവാചകന്റെ പിതാവ് എന്ന നിലയിൽ മാത്രമല്ല, ഈ പ്രവാചകന്റെ ദൗത്യനിർവഹണത്തിനുവേണ്ടി രക്തസാക്ഷിയായവനുമാണെന്ന് പാരമ്പര്യം ഘോഷിക്കുന്നു. യേശു വിന്റെ ജനനത്തിനുശേഷം ഹേരോദാ രാജാവിന്റെ ആജ്ഞയനുസരിച്ച് രണ്ടു വയസ്സിനു താഴെയുള്ള ആൺകുട്ടികളെയെല്ലാം കൊല്ലുവാൻ ഉണ്ടായ നരവേട്ടയിൽ സഖര്യാ പുരോഹിതന്റെ സന്നിധിയിലും, തന്റെ മകനെ കാണിച്ചുകൊടുക്കുവാനായി രാജകിങ്കരന്മാർ എത്തി. പ്രാർത്ഥ

നയിലും ഉപവാസത്തിലും ദേവാലയത്തിൽ കഴിയുന്ന തനിക്ക് മകനെക്കുറിച്ച് യാതൊരു വിവരവുമില്ലെന്നുള്ള നിഷ്കളങ്കാവസ്ഥ അവരെ അറിയിച്ചെങ്കിലും സ്വന്തം മകനെ ഒളിപ്പിച്ചുവച്ചിരിക്കുന്നു എന്ന ആരോപണം ഉന്നയിച്ച് രാജകിങ്കരന്മാർ ദേവാലയത്തിൽ പ്രവേശിച്ച് ഈ പുരോഹിതനെ അവിടെവച്ച് തന്നെ വധിച്ചെന്നാണു പാരമ്പര്യം.

## സന്ദേശമുഖങ്ങൾ

## I

1. മക്കൾ ദൈവത്തിന്റെ ദാനമാകുന്നു.
2. ദൈവിക വെളിപാടുകളെ നാം അംഗീകരിക്കണം.
3. ശിക്ഷ വാങ്ങിച്ചു ദൈവത്തിൽ നിന്നു പാഠം പഠിക്കുന്നു.
4. യോഹന്നാൻ സ്നാപകന്റെ ജനനം രക്ഷയുടെ കൊമ്പായിരുന്നു.
5. ദൈവം എല്ലാം നന്മയ്ക്കായി ചെയ്യുന്നു.

## II

## യോഹന്നാൻ സ്നാപകന്റെ ഉദ്ദേശ്യങ്ങൾ

1. യേശുവിനു വേണ്ടി വഴി ഒരുക്കുക.
2. യേശുവിനു മുന്നോടിയായി സാക്ഷി പറയുക.
3. യേശുവിലൂടെയുള്ള രക്ഷാ പരിജ്ഞാനത്തെ വിളംബരം ചെയ്യുക.

## III

## യോഹന്നാൻ സ്നാപകൻ

1. വാഗ്ദാനപ്രകാരം ജനിച്ചവൻ, ദൈവസന്നിധിയിൽ വലിയവൻ (ലൂക്കോ. 1:13).
2. അമ്മയുടെ ഗർഭത്തിൽ വച്ചേ പ. റൂഹായാൽ നിറഞ്ഞവൻ (ലൂക്കോ. 1:15).
3. നീതിമാനും വിശുദ്ധനും (യോഹ. 1:20).
4. മുന്നറിയിപ്പ് നൽകി മാനസാന്തരം പ്രസംഗിച്ചവൻ (ലൂക്കോസ് 3:3).
5. വിനയാന്വിതൻ (യോഹ. 3:30).
6. ലളിതജീവിതം നയിച്ചവൻ (മത്താ. 3:4).
7. ധൈര്യവാൻ (മത്താ. 14:4).

## IV

## യോഹന്നാൻ സ്നാപകൻ പരിചയപ്പെടുത്തുന്ന രക്ഷാ പരിജ്ഞാനം

1. മരണനിഴലിൽ നിന്നു ജീവങ്കലേക്കുള്ള മാറ്റം.

2. ഇരുളിൽ നിന്നു പ്രകാശത്തിലേയ്ക്ക്.
3. അജ്ഞതയിൽ നിന്നു ജ്ഞാനത്തിലേക്ക്.
4. ബന്ധനത്തിൽ നിന്നു സ്വാതന്ത്ര്യത്തിലേക്ക്.
5. സാത്താനിൽ നിന്നു ദൈവിക അരൂപിയിലേക്ക്.

## V

## യോഹന്നാൻ സ്നാപകന്റെ സന്ദേശം

1. സർവ്വലോകത്തോട് - ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് (യോഹ. 1:20).
2. പുരുഷാരത്തോട് - ഇല്ലാത്തവനു കൊടുക്കുക (ലൂക്കോ. 3:11).
3. പൊതുവായി - സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവിൻ (മത്തായി 3:2).
4. പരീശന്മാരോട് - മാനസാന്തരത്തിനു യോഗ്യമായ ഫലം കായ്പ്പീൻ (ലൂക്കോ. 3:7).
5. സൈനികരോട് - ബലാൽക്കാരവും ചതിവും ചെയ്യാതിരിക്കുക (ലൂക്കോ. 3:14).
6. ചുങ്കക്കാരോട് - അന്യായമായി ഒന്നും പിരിക്കരുത് (ലൂക്കോ. 3:14).
7. യേശുവിനെക്കുറിച്ച് അവൻ വളരണം ഞാനോ കുറയണം (യോഹ. 3:30).

# 7

# യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച

**വേദഭാഗം: മത്തായി 1:18-25**

**വാക്യം 18-19**

*"എന്നാൽ യേശുക്രിസ്തുവിന്റെ ജനനം ഈവണ്ണമായിരുന്നു. അവന്റെ അമ്മയായ മറിയ യൗസേഫിനു വിവാഹം നിശ്ചയിക്കപ്പെട്ടശേഷം അവർ കൂടിവരും മുമ്പേ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി എന്നു കണ്ടു. അവളുടെ ഭർത്താവായ യൗസേഫ് നീതിമാനകകൊണ്ട് അവൾക്കു ലോകാപവാദം വരുത്തുവാൻ അവനു മനസ്സില്ലായ്കകൊണ്ട് അവളെ ഗൂഢമായി ഉപേക്ഷിപ്പാൻ ഭാവിച്ചു."*

യേശുവിന്റെ ജനനത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ആ ജനനത്തിന്റെ പ്രധാന്യത്തെ കവിഞ്ഞ് യേശുവിന്റെ മാതാവായിരുന്ന മറിയാം എന്ന കന്യക യേശുവിനെ തന്റെ ഉദരത്തിൽ എങ്ങനെ ഗർഭം ധരിച്ചു എന്നതിന് കൂടുതൽ പ്രാധാന്യം ഉണ്ട്. സാധാരണ വൈവാഹികബന്ധം മുഖാന്തര മായാണ് മനുഷ്യവംശത്തിൽ കുഞ്ഞുങ്ങൾ ജനിക്കുന്നത്. യേശുവിന്റെ കാര്യത്തിൽ അമ്മയായ കന്യകമറിയാം പുരുഷബന്ധം കൂടാതെ യേശു വിനെ പരിശുദ്ധാത്മാവ് മുഖാന്തരം സ്വീകരിച്ചു എന്ന് വി. വേദം നമ്മെ പ്രത്യേകമായി അറിയിക്കുന്നു.

കന്യകമറിയം പരിശുദ്ധറൂഹാ മുഖാന്തരം യേശുവിനെ ഗർഭം ധരി ക്കുന്നതിന് മുമ്പ് അവൾക്കായി വിവാഹം നിശ്ചയിക്കപ്പെട്ട യൗസേഫ് എന്ന വ്യക്തിയുമായുള്ള അവളുടെ വിവാഹം നടക്കേണ്ടതായിരുന്നു. എന്നാൽ അപ്രകാരം സംഭവിച്ചില്ല. സാധാരണ, യഹൂദന്മാരുടെ ഇടയിൽ വിവാഹത്തിനു രണ്ടു ഘട്ടം ഉണ്ടായിരുന്നു. വിവാഹനിശ്ചയവും വിവാഹ ആഘോഷവും. ഇവയിൽ വിവാഹ ആഘോഷത്തിനു വലിയ പ്രാധാന്യം ഉണ്ടായിരുന്നു. വിവാഹനിശ്ചയത്തിലൂടെ പരസ്പരം ബന്ധിക്കപ്പെട്ട ദമ്പതിമാർക്കു വേർപിരിയുന്നതിനു അനുവാദം ഇല്ലായിരുന്നു. ഈ പതിവ് യേശുവിന്റെ കാലഘട്ടത്തിലെ പ്രത്യേകതയായിരുന്നില്ല. വളരെ പഴയ സമ്പ്രദായം ആയിരുന്നു (ഉൽപ്പ. 24:55). വിവാഹനിശ്ചയം കഴിഞ്ഞു മാസങ്ങൾ പിന്നിട്ടശേഷമാണ് പലപ്പോഴും വിവാഹം നടന്നു വന്നിരുന്ന ത്. വി. മത്തായി യേശുവിന്റെ പവിത്രമായ ജനനം ഈവിധം കൂടുതൽ പ്രാധാന്യത്തോടെ രേഖപ്പെടുത്തിയിരിക്കുന്നതിന്റെ പിന്നിലുള്ള ഉദ്ദേശ്യം

യഹൂദന്മാർ അവരുടെ ഇടയിൽ ദൈവത്താൽ അയക്കപ്പെടുമെന്ന് അവർ വിശ്വസിച്ചുപോന്ന "മശിഹ" യേശു തന്നെയാണെന്ന് അവർക്ക് ബോദ്ധ്യം ആകണമെന്നുള്ള ലക്ഷ്യത്തിലാകുന്നു. ഈ സുവിശേഷ കർത്താവായ വി. മത്തായി, മറിയയുടെ ഉദരത്തിലുണ്ടായ യേശുവിന്റെ ഉത്ഭവവും ജനനവും സംബന്ധിച്ച് ഒരു സാക്ഷിയായിരുന്നില്ല. അദ്ദേഹത്തിന് ഈ വിഷയത്തെക്കുറിച്ചുണ്ടായ അറിവ് പിന്നീട് വിശുദ്ധ മാതാവിൽ നിന്നു ലഭിച്ചതായിരിക്കണം.

ദൈവപുത്രൻ പരിശുദ്ധാത്മാവിന്റെ പ്രവർത്തനഫലമായി മറിയാമിന്റെ ഉദരത്തിൽ ഉരുവായി എന്നുള്ള സത്യത്തിന് രക്ഷാചരിത്രത്തിൽ വലിയ മഹത്വവും പ്രാധാന്യവും ഉണ്ട്. വി. മത്തായി ശ്ലീഹാ ഈ വിവരം യഹൂദന്മാരുടെ പൊതുവായ അറിവിന്നായി തന്റെ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. ദൈവം മനുഷ്യനായി അവതരിച്ചെങ്കിൽ മാത്രമേ ഭൂമിയിൽ ദൈവം അവതരിക്കുകയെന്നത് യാഥാർത്ഥ്യമാകുകയുള്ളൂ. ഇതിനുപരി ദൈവം മനുഷ്യനായി അവതരിച്ചെങ്കിൽ മാത്രമേ മനുഷ്യവർഗ്ഗത്തിന്റെ രക്ഷ പൂർത്തിയാകൂ എന്നത് മറ്റൊരു സത്യമാണ്. രക്ഷ പൂർത്തിയാകണമെങ്കിൽ രക്ഷകന്റെ ജീവൻ, രക്ഷ കാംക്ഷിക്കുന്നവരിൽ പതിയണമെന്നുള്ളത് മറ്റൊരു സത്യമാണ്. രക്ഷകന്റെ ജീവൻ വിശ്വാസികളിൽ പതിയണമെങ്കിൽ അവരുടെ പാപം പരിഹരിക്കാനുള്ള വ്യവസ്ഥയുമായി രക്ഷകൻ കടന്നു വരണമെന്നുണ്ട്. ഈ പാപപരിഹാര വ്യവസ്ഥ ഫലം പുറപ്പെടുവിക്കണമെങ്കിൽ രക്ഷകൻ ഈ ആവശ്യത്തിനായി യാഗമായി ഭവിക്കണമെന്നത് മറ്റൊരു സത്യമാകുന്നു (മത്തായി 20:28, യോഹ. 10:10-11). ഇത്തരം മഹത്വമേറിയ ചുമതലകളുടെ നിർവഹണത്തിനായി യേശു എന്ന ദൈവത്തിൽനിന്നുള്ള ദൈവം വി. റൂഹായുടെ ശക്തിയാൽ കന്യകമറിയാമിന്റെ ഉദരത്തിൽ വന്നു വസിച്ചു.

കന്യകമറിയാമിന്റെ പരിശുദ്ധ റൂഹാ മുഖാന്തരമുണ്ടായ ഗർഭധാരണത്തെക്കുറിച്ചുള്ള അറിവ് ദൈവം യൗസേഫിനു സ്വപ്നത്തിലൂടെ വെളിപ്പെടുത്തി കൊടുക്കുന്നതിനു മുമ്പ് യൗസേഫ് കന്യകമറിയാമിനെ കുറ്റപ്പെടുത്തുന്നതിന് വശപ്പെട്ടു എന്നുള്ളതിനുള്ള തെളിവാണ്, യൗസേഫ് കന്യകമറിയാമിനെ രഹസ്യത്തിൽ ഉപേക്ഷിക്കാൻ തീരുമാനിച്ചത്. കന്യകമറിയാമിനെ രഹസ്യമായി ഉപേക്ഷിക്കണമെന്ന് തീരുമാനിക്കുമ്പോൾ യൗസേഫിനു അവളെ ദ്രോഹിക്കണമെന്നുള്ള ചിന്ത ഉണ്ടായിരുന്നില്ല, പകരം അവളോടുണ്ടായിരുന്ന സ്നേഹവും കനിവും ഇതിന് അദ്ദേഹത്തെ പ്രേരിപ്പിച്ചു. അന്നത്തെ ആ കുടുംബത്തിലെ പ്രത്യേക അവസ്ഥയിൽ കന്യകമറിയാം ദൈവകൃപ നിറഞ്ഞവളും അവളെ സമീപിക്കുന്നവർക്ക് അവളിൽ അനുകമ്പയല്ലാതെ വിരോധം സ്ഫുരിച്ചു വരുന്നതിനു ഇടയാക്കാത്തതുമായ ഒരു ആത്മീയ ചൈതന്യം ഉണ്ടായിരുന്നു

എന്ന് നമുക്ക് അനുമാനിക്കാവുന്നതാണ്.

ഇപ്രകാരം ആയിരുന്നു കാര്യങ്ങളുടെ സ്ഥിതിയെങ്കിലും ആ വിവാഹ നിശ്ചയം വേണ്ടായിരുന്നുവെന്ന് യൗസേഫ് ചിന്തിക്കാതിരുന്നില്ല എന്ന താണ് മറ്റൊരു സംഗതി. യൗവനപ്രായമൊക്കെ പിന്നിട്ടിരുന്ന യൗസേഫ് ഒരു ആത്മീയ പിതാവിന്റെ വ്യക്തിത്വത്തിന് ഉടമയായിരിക്കെ സൗമ്യ തയുടെ ഉറവയായി കണ്ട മറിയാമിനെ തന്റെ ഭാര്യയായി ചേർത്തുകൊ ള്ളുന്നതിനു നിയമം അനുവദിച്ചിരുന്നതോടൊപ്പം ഹൃദയത്തിൽ "മക ളോട്" എന്ന ഒരു സമീപനമാണ് അവളോട് സ്വീകരിച്ചതെന്നും, ഇതിനുള്ള മാനസികവും ശാരീരികവുമായ പിൻബലമാണ് ദൈവം അയാൾക്ക് കൊടുത്തതെന്നും, പിൽക്കാലത്തെ പിതാക്കന്മാർ അവരിൽ വസിച്ചിരുന്ന വിശുദ്ധ റൂഹായാൽ പ്രസ്താവിച്ചിരിക്കുന്നതിനെ നിഷേധിക്കുന്നതിനുള്ള അറിവ് ഇന്നും ലഭിച്ചിട്ടില്ല. യൗസേഫ് നീതിമാനായിട്ടാണ് വി. സുവി ശേഷത്തിൽ അറിയപ്പെടുന്നത്.

**വാക്യം 20-21**

*"ഇങ്ങനെ നിനച്ചിരിക്കുമ്പോൾ കർത്താവിന്റെ ദൂതൻ അവനു സ്വപ്ന ത്തിൽ പ്രത്യക്ഷനായി. ദാവിദീന്റെ മകനായ യൗസേഫേ, നിന്റെ ഭാര്യ യായ മറിയയേ ചേർത്തുകൊൾവാൻ ശങ്കിക്കേണ്ടാ. അവളിൽ ഉൽപ്പാദി തമായത് പരിശുദ്ധാത്മാവിനാൽ ആകുന്നു. അവൾ ഒരു മകനെ പ്രസ വിക്കും. അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്ന് രക്ഷിപ്പാ നിരിക്കകൊണ്ട് നീ അവനു യേശു എന്ന പേർ ഇടേണം എന്ന് പറഞ്ഞു."*

ദൈവത്തിന്റെ ഇടപെടൽ ആത്മാവിന്റെ നിരയിൽ നിന്നു ഹൃദയത്തി ലേക്കാണുണ്ടാകുന്നത്. ദൈവം തന്റെ ഹിതം വ്യക്തികൾക്ക് വെളിപ്പെ ടുത്തുന്നത് വെളിപാട് മുഖാന്തരമാകാമെങ്കിലും തിരുഹിതം ഒരുവനിൽ രൂപാന്തരപ്പെടുമ്പോൾ അത് അവനിൽ തോന്നലായും അനുഭവപ്പെടാം. ഈ പ്രത്യേക വിഷയത്തിൽ ദൈവം യൗസേഫിന് കാര്യങ്ങളുടെ കിടപ്പ് ഏതുവിധമെന്ന് വ്യക്തമാക്കുന്നു. അയാൾ എടുക്കേണ്ട തീരുമാനത്തെ ക്കുറിച്ച് ഒരു വെളിപാടിലൂടെ അറിയിക്കുന്നു. ഈവിധമുള്ള വെളിപാ ടുകളെക്കുറിച്ച് വി. മത്തായിയുടെ സുവിശേഷത്തിൽ വേറെയും രേഖ പ്പെടുത്തിയിട്ടുണ്ട് (2:12, 27:19). ഇവകളിലൂടെ ദൈവം ഇച്ഛിക്കുന്ന കാര്യങ്ങൾ ബന്ധപ്പെട്ടവരെ അറിയിക്കുന്നു.

ദൈവം യൗസേഫിനു നൽകിയ ഈ ദർശനത്തിൽ കന്യക മറിയാമി നെക്കുറിച്ച് അഞ്ച് കാര്യങ്ങൾ വെളിപ്പെടുത്തുന്നു. 1. യൗസേഫ് മറിയാ മിന്റെ ഭർത്താവാണെന്നു ദൈവം അംഗീകരിക്കുന്നു. 2. മറിയാം ഗർഭിണി യെന്നറിയിക്കുന്നു. 3. അവളുടെ ഗർഭഫലത്തിന്റെ കർത്താവ് പരിശുദ്ധാ ത്മാവാണെന്നറിയിക്കുന്നു. 4. അവൾക്കു ലോകാപവാദം വരുത്തരുത്.

5. അവളെ ചേർത്തുകൊള്ളണം. ഇവയാണ് അഞ്ചു കാര്യങ്ങൾ. യൗസേഫിനുണ്ടായ ദർശനത്തിൽ കന്യകമറിയാമിനെക്കുറിച്ച് മാത്രമല്ലായിരുന്നു ദൈവത്തിന് വെളിപ്പെടുത്തുവാനുണ്ടായിരുന്നത്. മനുഷ്യന്റെ ഇച്ഛ പൊതുവായി തൃപ്തിപ്പെടുന്നത് ലൗകിക വെളിച്ചത്തിൽ അവന് തൃപ്തി നൽകുന്ന കാര്യങ്ങൾ മുഖാന്തരമാണ്. ആത്മീയ വെളിച്ചത്തിൽ തൃപ്തി നൽകുന്ന രക്ഷാകരമായ ദൗത്യം നിർവഹിക്കുന്നതിനു ജനിക്കുവാൻ പോകുന്ന ശിശുവിന് കഴിയുമെന്നതുകൊണ്ട് അവന്റെ വ്യക്തിത്വം, ദൗത്യം, പേര് എന്നിവ കൂടി യൗസേഫിനു ദൈവദൂതൻ വെളിപ്പെടുത്തിക്കൊടുക്കുന്നു. അവ അഞ്ചു കാര്യങ്ങളായി തരംതിരിച്ചു മനസ്സിലാക്കാവുന്നതാണ്. ശിശു ദൈവപൈതൽ ആയിരിക്കും (വാ: 20). അവന്റെ ദൗത്യം ജനത്തോട് ബന്ധപ്പെട്ടതായിരിക്കും. അവൻ പാപപരിഹാരകനായിരിക്കും (പ്രവൃ: 4:12, 5:31). അവനിൽ ദൈവാത്മാവ് ഉണ്ടായിരിക്കും (വാ: 20). അവന് യേശു എന്ന് പേർ വിളിക്കണം.

യേശുവിന്റെ മാത്രമല്ല, സർവ്വ മനുഷ്യരുടേയും വ്യക്തിത്വവും സ്വഭാവവും യേശുവിന്റെ വ്യക്തിത്വത്തിനും സ്വഭാവത്തിനും അനുരൂപമായിരിക്കണമെന്നത് ദൈവഹിതമാണ്. ഒരു ഉത്തമ വ്യക്തി ദൈവഭയവും പ്രാർത്ഥനാജീവിതവുമുള്ളവരായ മാതാപിതാക്കന്മാരിൽ നിന്നു ജനിച്ച്, സ്വാർത്ഥതയിൽ നിന്ന് അകന്ന് സഹോദരസ്നേഹത്തിൽ മുന്നിട്ടു സ്വയം പരിശോധനയിലൂടെ തിന്മയെ ഒഴിവാക്കി ദൈവാത്മാവിനെ ഉൾക്കൊള്ളുവാനുള്ള മാനസിക തെളിവും വിശ്വാസവും കലർന്ന് ക്രിസ്തീയ പേരിൽ അറിയപ്പെടുന്നവനായിരിക്കണം. വേദപുസ്തക പേരുകൾക്കു പകരം അർത്ഥശൂന്യമായ സ്വരങ്ങൾ, വളച്ചൊടിച്ച് ഉച്ചരിക്കുന്ന പേരുകൾ, ദൈവിക തനിമ കലർന്നിട്ടുള്ളതായിരിക്കുകയില്ല. ഒരു വ്യക്തിയുടെ പേര് ശരീരത്തെയും ആകൃതിയേയും മാത്രമല്ല പ്രതിബിംബിക്കുന്നത്. ആത്മാവിനേയും സ്വഭാവത്തെയും ലക്ഷ്യത്തേയും സ്ഥിരപ്പെടുത്തുന്നതിനു കൂടിയുള്ളതാണ്.

**വാക്യം 22-23**

കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവന് ദൈവം നമ്മോടു കൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്നു പേർ വിളിക്കും. എന്നു കർത്താവ് പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് നിവൃത്തിയാകുവാൻ ഇതൊക്കെയും സംഭവിച്ചു.

ലോകചരിത്രത്തിലും മനുഷ്യജീവിതത്തിലും ദൈവത്തിന്റെ ഇടപെടൽ സർവ്വസാധാരണമാണ്. നന്മ വളർന്നു വരുന്നിടത്തും തിന്മ തഴച്ചു വളരുന്നിടത്തും യഥാക്രമം അനുഗ്രഹത്തിന്നും ശിക്ഷയ്ക്കുമെന്നോണം ദൈവം ഇടപെടുന്നു. ഇത് പ്രകൃതിയുടെ തന്നെ ഒരു പ്രതിഭാസമായിട്ട്

തോന്നാവുന്നതാണ്. മനുഷ്യരെപ്രതി ലോകചരിത്രത്തിൽ ദൈവത്തിന്റെ ഏറ്റവും വലിയ ഇടപെടൽ എന്നത് ദൈവം തന്നെ ഭൂമിയിൽ വന്നു മനുഷ്യരുമായി നേരിട്ട് ഇടപെട്ടു ജീവിച്ചു എന്നതാണ്. ക്രിസ്തുവിന്റെ ജനനത്തോടെ ഇതാണു സംഭവിച്ചത്. വി. മത്തായി ഈ സംഭവത്തെ പൂർവ്വ പ്രവാചകന്മാരുടെ എഴുത്തുകളുമായി ബന്ധിപ്പിച്ചിരിക്കുന്നു. യെശയ്യാ പ്രവാചകൻ ഈ വിഷയത്തെപ്പറ്റി നടത്തിയിട്ടുള്ള ദൈവ വചനം അദ്ദേഹം ഉദ്ധരിക്കുന്നു (യെശ. 7:14). ഇത് യേശുവിന്റെ കാലഘട്ടത്തിന് എഴുനൂറ്റിനാല്പ്പത് വർഷങ്ങൾക്കു മുമ്പ് സംഭവിച്ചിട്ടുള്ളതാണ്. അന്ന് യഹൂദാ ഭരിച്ചിരുന്നത് ആഹാസ് രാജാവായിരുന്നു. ഒരു സമയം പെട്ടെന്നു സിറിയാ രാജാവും യിസ്രായേൽ രാജാവും ഒന്നു ചേർന്ന് യഹൂദ്യ രാജ്യത്തോട് യുദ്ധം ചെയ്യുമെന്ന് ഭീഷണിപ്പെടുത്തുന്നു. ഈ യുദ്ധം പരാജയപ്പെടുമോ എന്നു ദൈവത്തോട് ചോദിച്ചുകൊള്ളുവാൻ പ്രവാചകൻ ആഹാസ് രാജാവിനോട് പറഞ്ഞപ്പോൾ രാജാവ്, അതു ദൈവത്തെ പരീക്ഷിക്കുന്നതിനു തുല്യമെന്ന ചിന്തയിൽ നിരസിക്കുന്നു. തൽസമയം ദൈവം തന്നെ ഒരടയാളം തരുമെന്നും അതു കന്യക ഒരു മകനെ പ്രസവിക്കുമെന്നും അവന് ഇമ്മാനുവേൽ എന്ന പേര് ഉണ്ടായിരിക്കുമെന്നും പ്രവാചകൻ അറിയിക്കുന്നു.

ദൈവസ്നേഹത്തിന്റെ പ്രകടനമാണ് ദൈവാനുഗ്രഹം. ഇവിടെ യഹോവയായ ദൈവം അനുഗ്രഹിച്ചിട്ട് ആഹാസ് രാജാവിന് യുദ്ധത്തിൽ വിജയം ഉണ്ടാകുമെന്നുള്ള പ്രവാചകന്റെ അറിയിപ്പ് ദൈവസ്നേഹം രുചിച്ചറിയുന്നതിലും ദൈവത്തിൽ പൂർണ്ണമായി ആശ്രയിച്ചിട്ടുണ്ടാകുന്ന അവന്റെ വാത്സല്യത്തെ ആസ്വദിക്കുന്നതിലും പൂർണ്ണത പ്രാപിക്കുവാൻ കഴിയാതിരുന്ന ആഹാസ് രാജാവിനു വിശ്വസിക്കാനാവാതെ വന്നു. ഇതു രാജാവിന്റെ കൂടെ ദൈവാത്മാവ് തക്കരീതിയിൽ ഇല്ലായിരുന്നതുകൊണ്ടാണെന്നുള്ള പ്രവാചകന്റെ അനുമാനം ദൈവം മനുഷ്യരോടുകൂടെ എന്നാളും ഉണ്ടായിരിക്കുമെന്ന വ്യവസ്ഥയെ ഉൽഘാടനം ചെയ്യുവാൻ കടന്നുവരുന്ന യേശുവിന്റെ പിറവിയെക്കുറിച്ച് പ്രവചിക്കുവാൻ പ്രവാചകനെ പ്രേരിപ്പിച്ചു. ഈ പ്രവചനത്തിലൂടെ ഒരിക്കൽ ദൈവസ്നേഹത്തിന്റെ പൂർണ്ണമായ അവതാരം ഉണ്ടാകുമെന്ന യേശുവിന്റെ മനുഷ്യാവതാരത്തെ ദീർഘദർശനം ചെയ്തുകൊണ്ട് പ്രവാചകൻ അറിയിക്കുന്നു. പുരുഷബന്ധം കൂടാതെ കന്യക ഗർഭവതിയായിട്ട് ഭൂമിയിൽ അവതരിച്ച ദൈവപുത്രനായ യേശു ആണ് ദൈവാനുഗ്രഹത്തിന്റെ ഭൂമിയിലുണ്ടായിട്ടുള്ള ഏറ്റവും വലിയ അനുഗ്രഹനിലയം. ക്രിസ്തൂവിലൂടെയുള്ള അനുഗ്രഹത്താൽ ഏതു വലിയ ശത്രുവിനേയും വിജയിക്കുവാൻ സാധിക്കുമെന്നുള്ള ദീർഘദർശനം പ്രവാചകൻ രാജാവിനെ അറിയിക്കുന്നു. ക്രിസ്തു മുഖാന്തരം വിജയം ഉണ്ടാകുമെന്ന രഹസ്യവും ഈ പ്രവചനത്തിൽ ഒളിച്ചിരിക്കുന്നു.

ഈ സ്വപ്നത്തിൽ ദൈവം യൗസേഫിന് വെളിപ്പെടുത്തിയ സത്യം ദൈവം മനുഷ്യശിശുവായി അയാളുടെ ഭാര്യയുടെ ഉദരത്തിൽ വസിക്കുന്നു എന്നതാണ്. ഈ വിവരം യൗസേഫിനു ലഭിച്ചതോടെ തന്റെ ഭാര്യയെക്കുറിച്ചുള്ള സകല സംശയങ്ങളും നീങ്ങി താൻ അനുഗൃഹീതനാണെന്ന അനുഭവം തന്നിൽ സ്പഷ്ടമായി. മറിയാമിന്റെ ഉദരത്തിൽ ഉരുവായിരിക്കുന്നത് ഇമ്മാനുവേൽ ആണെന്നുകൂടി ദൈവം വെളിപ്പെടുത്തുന്നു (വാക്യം 22). അതു ദൈവം നമ്മോടുകൂടിയെന്ന അർത്ഥമാണു നൽകുന്നത്. മറ്റൊരർത്ഥത്തിൽ ഈ പേര് വ്യക്തമാക്കിയിരിക്കുന്നതിലൂടെ ദൈവം യൗസേഫിന് യേശുവിനെക്കുറിച്ച് വെളിപ്പെടുത്തിയിരിക്കുന്നത്, യേശു എന്ന ദൈവപുത്രൻ തന്നിൽ വിശ്വസിക്കുന്നവരിൽ ദൈവത്തിന്റെ പ്രഭ പരത്തി അവരിൽ ദൈവം വസിക്കുന്ന ആത്മീയ അനുഗ്രഹം നിവൃത്തിച്ചു കൊടുക്കുന്നവനാണ് എന്നാകുന്നു (യോഹ. 4:23, 6:56).

**വാക്യം 24:25**

*"യൗസേഫ് ഉറക്കം ഉണർന്നു. കർത്താവിന്റെ ദൂതൻ കല്പിച്ചത് പോലെ ചെയ്തു. ഭാര്യയേയും ചേർത്തുകൊണ്ടു. മകനെ പ്രസവിക്കും വരെ അവൻ അവളെ പരിഗ്രഹിച്ചില്ല. മകന് അവൻ യേശു എന്നു പേര് വിളിച്ചു."*

മറിയാമുമായിട്ടുള്ള വിവാഹ നിശ്ചയത്തിലൂടെ യൗസേഫ് തന്റെ തോളിൽ വലിച്ചുവച്ച ഭാരം യൗസേഫിനു അതീവ സന്തോഷത്തിനു കാരണമാകുന്നു. ജീവിക്കുന്ന ദൈവത്തിനുവേണ്ടി ചില കാര്യങ്ങൾ ചെയ്യുവാൻ ദൈവം തന്നെയും ഉപയോഗിക്കുന്നുവെന്ന് അറിഞ്ഞതോടെ യൗസേഫിനു മറിയാമിനോടുള്ള സമീപനം തികച്ചും സന്തോഷകരമായി ഭവിക്കുന്നു. അതുവരെ മറിയാമിനു അനുഭവപ്പെട്ട കാര്യങ്ങൾ അവൾ യൗസേഫിനെ അറിയിക്കുന്നു; അയാളുടെ കോപത്തിനു പാത്രമാകേണ്ടയെന്ന് ചിന്തിച്ച് ഉള്ളിൽ മറച്ച്വച്ചിരുന്ന വർത്തമാനങ്ങൾ വെളിപ്പെടുത്തിയിട്ടും യൗസേഫ് സംശയകരമായി കരുതിയിരുന്ന കാര്യങ്ങൾ; മറിയാം കൂടുതലായി യൗസേഫിനോട് വെളിപ്പെടുത്തിയപ്പോൾ ആ രണ്ട് ആത്മാക്കൾക്കും ഉണ്ടായ സന്തോഷം അവർണ്ണനീയമായിരിക്കണം.

ദൈവസഹായത്താൽ നിലവിലുള്ള സംഗതികൾ പരസ്പരം പറഞ്ഞ് കുറ്റങ്ങൾ ആരുടെ ഭാഗത്താണെന്ന് തിരിച്ചറിഞ്ഞ് ഹൃദയപൂർവ്വം പരസ്പര ധാരണയോടെ ഭവനങ്ങളിൽ കുടുംബനാഥർ ജീവിക്കേണ്ടതാണ്. വി. യൗസേഫിന്റെ കുടുംബത്തിൽ ദൈവം തന്നെ ഇതു നിവൃത്തിച്ചുയെന്നത് ദൈവ ഉദ്ദേശ്യത്തിന്റെ ഒരു ഭാഗമായിരിക്കെ മനുഷ്യരുടെ സൗഖ്യത്തിനും സമാധാനത്തിനും അവർ തന്നെ കുടുംബങ്ങളിൽ ഇതു

നിവർത്തിച്ച് സമാധാനത്തോടെ ജീവിക്കേണ്ടതാണ്.

യൗസേഫ് വളരെ സന്തോഷത്തോടെ മറിയാമിനെ ചേർത്തുകൊള്ളുന്നു. യൗസേഫും മറിയാമും കൂടി യേശുവിനെ ചേർത്തുകൊള്ളുന്നു. യേശു സർവ്വ മനുഷ്യരേയും തങ്കലേയ്ക്കു ചേർക്കുന്നുവെന്നത് പുതിയ നിയമത്തിന്റെ മാനുഷിക മാർഗ്ഗമായി നാം ദർശിക്കണം.

## സന്ദേശമുഖങ്ങൾ

## I

### നീതിമാനായ യൗസേഫ്

1. കുറ്റക്കാരി എന്നറിഞ്ഞിട്ടും മറിയാമിനെ രക്ഷിക്കുവാൻ ശ്രമിക്കുന്നു.
2. ഈ വിഷയത്തിൽ വിധി കല്പിക്കുന്നില്ല.
3. പ്രാർത്ഥനാമനുഷ്യൻ എന്ന നിലയിൽ ദൈവം ഉത്തരം കൊടുക്കുന്നു.
4. ദൈവത്തിന്റെ ആജ്ഞ നടപ്പാക്കുന്നു.
5. വലിയ സന്തോഷം അനുഭവിക്കുന്നു.

## II

### മാതാവിന്റെ ഉദരഫലം

1. വചനം ജഢമായവൻ.
2. കന്യകമറിയാമിൽ ഭൂജാതം ചെയ്തവൻ.
3. സത്യദൈവത്തിൽ നിന്നുള്ള സത്യദൈവം.
4. ജനിച്ചവൻ എന്നാൽ സൃഷ്ടിയല്ലാത്തവൻ.
5. ലോകത്തിന്റെ പാപത്തെ വഹിക്കുന്നവൻ.

## III

### ഇമ്മാനുവേൽ (യേശു)

1. അവനിലൂടെ രക്ഷ ലഭ്യമാകുന്നു (പ്രവൃത്തി 4:42).
2. പാപമോചനം ലഭിക്കുന്നു (പ്രവൃത്തി 10:43).
3. ജീവൻ കൂടുതലായി ലഭ്യമാകുന്നു (യോഹ. 20:31)
4. അവൻ നമ്മെ ശുദ്ധീകരിക്കുന്നു (എബ്രാ. 13:12-13).
5. അവനു സർവ്വ അധികാരവുമുണ്ട് (മത്താ. 28:13).
6. അവൻ വിശ്വാസികളിൽ വസിക്കുന്നു (യോഹ. 6:54).

## IV

### കന്യകമറിയാം

1. ഒരു സാധാരണ പെൺകുട്ടി.
2. ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവൾ.

3. കന്യക എന്ന നിലയിൽ വിശുദ്ധാത്മാവിനാൽ ഗർഭിണിയായി.
4. ദൈവത്തിനു മാതാവായിത്തീർന്നു.
5. അവളുടെ മദ്ധ്യസ്ഥത അളവറ്റത്.

## V

## യേശു വിശ്വാസികളുടെ ഹൃദയത്തിൽ ഉരുവാകുന്നവിധം

1. മാമോദീസാ പ്രതിജ്ഞ പുതുക്കി സ്വയം സമർപ്പിക്കുക.
2. മാനസാന്തര അനുഭവം ഉണ്ടായിരിക്കുക.
3. പശ്ചാത്താപ ഹൃദയം ഉണ്ടായിരിക്കുക.
4. വിശ്വാസ വചനം അറിഞ്ഞു ധ്യാനിക്കുക.
5. ആരാധനയിലൂടെ ആത്മസത്യം ഹൃദയത്തിൽ കൂടുതൽ പ്രകാശമാക്കുക.
6. പൂർണ്ണമായും തിരുവിഷ്ടം അനുഷ്ഠിക്കുക (യോഹ. 14:21).
7. തിരുശരീര രക്തത്തിന് പങ്കാളിയാകുക (യോഹ. 6:56).

# 8

# ക്രിസ്മസ്സിനു മുമ്പുള്ള ഞായറാഴ്ച

**വി. വേദഭാഗം: വി. യോഹന്നാൻ 1:1–18**

**വാക്യം 1–3**

*"ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടു കൂടെ ആയിരുന്നു. വചനം ദൈവമായിരുന്നു. അവൻ ആദിയിൽ ദൈവത്തോടു കൂടെ ആയിരുന്നു. സകലവും അവൻ മുഖാന്തരം ഉളവായി; ഉളവായത് ഒന്നും അവനെ കൂടാതെ ഉളവായതല്ല."*

വചനത്തെക്കുറിച്ചുള്ള ഒരു പ്രതിപാദനമാണ് ഈ ഭാഗത്ത് നാം വായിക്കുന്നത്. വചനം ദൈവമായിരുന്നുവെന്ന് യോഹന്നാൻ ശ്ലീഹാ പ്രഖ്യാപിക്കുന്നു. ദൈവത്തിന് ഒരു ആരംഭം നിർണ്ണയിക്കാതെ ദൈവത്തിന്റെ ചരിത്രം പറഞ്ഞുകൊണ്ടും ക്രിസ്തു ആരംഭത്തിൽത്തന്നെ ദൈവത്തോടു കൂടെയും ദൈവവുമായിരുന്നു എന്ന് അറിയിച്ചുകൊണ്ട് യേശുവിന്റെ ചരിത്രം ഇവിടെ വിശദീകരിക്കുന്നു. ദൈവത്തിന് ആരംഭം നിർണ്ണയിക്കുന്നില്ല. എങ്കിലും ഉൽപ്പത്തി പുസ്തകം ഒന്നാം അദ്ധ്യായം ഒന്നാം വാക്യത്തിൽ ഒരു ആരംഭത്തെക്കുറിച്ച് പ്രസ്താവിക്കുന്നു.

"ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു." ഈ ആരംഭം ഒരു സ്ഥലകാല പരിധിയെ കല്പിച്ചുകൊണ്ടാണു പറഞ്ഞിരിക്കുന്നത്. ആരംഭത്തെക്കുറിച്ച് ഈ ചരിത്രമല്ലാതെ യോഹന്നാൻ ശ്ലീഹാ ആദി മുതൽ ഞങ്ങൾ കേട്ടത് എന്നു പ്രസ്താവിച്ചുകൊണ്ട് മറ്റൊരു ആരംഭത്തെക്കുറിച്ചും പറഞ്ഞിരിക്കുന്നു (യോഹ. 1:1). ഇത് യേശുവിന്റെ ഈ ലോകത്തിലെ ആരംഭത്തെയാണ് കുറിക്കുന്നത്.

ഇവ രണ്ടും ദൈവത്തിന്റെ ആദിയില്ലാത്ത ആരംഭത്തെ കുറിക്കുന്നില്ല. ഈ വേദഭാഗത്ത് ആദിയിൽ വചനം ഉണ്ടായിരുന്നു എന്നും ആ വചനത്താൽ സകലവും ഉണ്ടായി എന്നും അതോടൊപ്പം വചനം ദൈവമായിരുന്നുവെന്നും പ്രസ്താവിക്കുന്നുണ്ടെങ്കിലും വചനത്തിന്റെ തുടക്കത്തെക്കുറിച്ച് ഒന്നും സൂചിപ്പിക്കുന്നില്ല. എന്നാൽ വചനത്തെക്കുറിച്ച് പ്രതിപാദിക്കുന്നതിലൂടെ മനുഷ്യാവതാരം ചെയ്ത ദൈവം അഥവാ യേശുവിനെയാണ് അത് വ്യക്തമാക്കുന്നത്.

ആദിയിൽ വചനം ഉണ്ടായിരുന്നു എന്ന് പറയുന്നതിലൂടെ ആദിയിൽ ദൈവം ഉണ്ടായിരുന്നു എന്നാണ് വ്യക്തമാക്കുന്നത്. തുടർന്ന് ദൈവത്തിന് ആദി ഇല്ല എന്ന് സ്പഷ്ടമാക്കുന്നു. ദൈവത്തിന്റെ ആദിയില്ലാത്ത

അവസ്ഥയിൽ വചനം ഉണ്ടായിരുന്നു എന്ന് വ്യക്തമാക്കിക്കൊണ്ട് യേശുവിന്റേയും ആദിയില്ലാത്ത അവസ്ഥയെ ചൂണ്ടിക്കാണിക്കുന്നു (There was the word). ആദിരഹിതനായ വചനത്തിന്റെ ചരിത്രം ദൈവത്തിന്റെ ചരിത്രമായി വ്യക്തമാക്കി യേശുവിനെയും ദൈവത്തോടു സമമാക്കുന്നു; എന്നിട്ട് ദൈവമായിട്ട് പ്രകീർത്തിക്കുന്നു. തുടർന്ന് ആദിരഹിതനായ ദൈവത്തെ ഏക ദൈവമായി കണ്ടുകൊണ്ട് പിതാവും പുത്രനും പരിശുദ്ധാത്മാവുമായുള്ള ദൈവത്തിന്റെ ആത്മീയ ചരിത്രത്തിൽ പഴയനിയമകാലത്തെ അപേക്ഷിച്ച് പുതിയനിയമത്തിൽ ബഹുലമായിട്ട് വെളിവായി വന്ന പരിശുദ്ധാത്മാവും ചേർന്നുള്ള ഏകദൈവത്തെ ഉറപ്പിക്കുന്നു.

യേശുവിന്റെ മനുഷ്യാവതാരത്തിലൂടെ ദൈവത്തെ മനുഷ്യനായി കാണുന്നതിന് സാധിച്ചു എന്നതും, പരിശുദ്ധാത്മാവിന്റെ പ്രവർത്തനം വളരെ വിപുലമായി പ്രത്യക്ഷപ്പെട്ടു എന്നതും പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ടതാണ്. ദൈവത്തോടു കൂട്ടായിരുന്ന വചനം ദൈവമായിരുന്നു എന്ന് പ്രസ്താവിച്ചുകൊണ്ട് വചനമായ യേശുവിനെ, ആ ദൈവത്താൽ സകലവും ഉളവായിയെന്നും വ്യക്തമാക്കി സൃഷ്ടികർമ്മത്തിൽ യേശുവിനുണ്ടായിരുന്ന മുഖ്യസ്ഥാനം യോഹന്നാൻ ശ്ലീഹാ സ്പഷ്ടമാക്കുന്നു.

**വാക്യം 4-5**

*"അവനിൽ ജീവൻ ഉണ്ടായിരുന്നു; ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു; ഇരുളോ അതിനെ പിടിച്ചടക്കുകയില്ല."*

വചനം ദൈവമായിരുന്നു എന്നും യേശു വചനമായിരുന്നുവെന്നും, ആ വചനത്താൽ സകല സൃഷ്ടികർമ്മങ്ങളും നടന്നു എന്നും അറിയിക്കുന്ന സ്ഥിതിക്ക്, വചനത്തിന്റെ ഉത്ഭവം എവിടെനിന്ന് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ഇതിന് ഉത്തരമായി വചനം സ്ഥിരമായി നിലനിന്നുപോന്ന ദൈവശക്തിയാണെന്നും പ്രകൃതിയിൽ കാണുന്ന താള നിബദ്ധമായ പ്രവർത്തനം നടന്നുവരുന്നത് ഈ വചനം മൂലമാണെന്നും അതിപുരാതനകാലം മുതൽ മനുഷ്യൻ ചിന്തിച്ചുപോന്നു. ഇത് ദൈവം തന്നെയാണെന്നുള്ള അറിവ് വളരെ പുരാതനമായ ചിന്തയാണ്.

സൃഷ്ടികർമ്മം നിർവ്വഹിച്ചതും, നിർവഹിക്കുന്നതുമായ ഈ വചനം, ദൈവമായിരുന്നു എന്ന് തെളിയിക്കുന്നതിന് അവനിൽ ജീവൻ ഉണ്ടായിരുന്നുവെന്നും, ആ ജീവൻ വെളിച്ചമായിരുന്നുവെന്നും വെളിപ്പെടുത്തി, ദൈവത്തിന്റെ മർമ്മം, ജീവൻ, വെളിച്ചം, ഇവ കൊണ്ട് സജീവമാക്കി കാണിച്ചിരിക്കുന്നു (വാക്യം 4).

സർവ്വ മനുഷ്യരും ജീവൻ പ്രാപിപ്പാൻ ദൈവം ഇഷ്ടപ്പെടുന്നു. ജീവൻ

സൃഷ്ടികർമ്മത്തിൽ, സൃഷ്ടികർത്താവായി വർത്തിച്ചു എങ്കിൽ മനുഷ്യ സൃഷ്ടിയെ പോഷിപ്പിക്കുന്ന വെളിച്ചമായും അതു മനുഷ്യനിലും വർത്തിക്കുന്നു എന്ന് വി. യോഹന്നാൻ, മനുഷ്യരോടുള്ള ദൈവത്തിന്റെ നിഗൂഢമായ ബന്ധത്തെ വിലയിരുത്തി നമ്മെ അറിയിക്കുന്നു. കൂടാതെ ഈ ജീവൻ മനുഷ്യരുടെ വെളിച്ചമാകുന്നു എന്ന് പ്രഖ്യാപിക്കുകയും ചെയ്യുന്നു. ഈ വെളിച്ചം വി. ത്രിത്വത്തിൽ നിലനിൽക്കവേ, ദൈവം പ്രകാശപൂർണ്ണനായിരിക്കവേ, ത്രിത്വത്തിൽ രണ്ടാമനായ യേശുവിലുള്ള വിശ്വാസത്തിലും അവന്റെ രക്ഷാകരമായ ദിവ്യസന്ദേശത്തിലും, അവന്റെ രക്ഷാദായകമായ ക്രിയയിലും വിശ്വാസമുള്ളവരിൽ ആ വിശ്വാസത്തിന്റെ മറുപടിയെന്നോണം, അതു വിശ്വാസികളിൽ പ്രത്യേകം വസിക്കുമെന്നു വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു (യോഹ. 8:12, 9:5, 11:25, 14:4).

ദൈവത്തിൽ നിന്നുള്ള ജീവനും അവന്റെ വെളിച്ചവും, മനുഷ്യനിൽ വസിക്കുന്നു എന്നും, അപ്രകാരം മനുഷ്യൻ ദൈവത്തിന്റെ മാർവിടത്തിൽ പ്രിയമുള്ളവനാണെന്നും സ്പഷ്ടമാക്കിക്കൊണ്ട് മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധത്തെ പൂർത്തീകരിക്കുവാൻ വി. യോഹന്നാൻ തയ്യാറാകുന്നില്ല. മനുഷ്യനെ വിരുദ്ധദിശയിലേക്ക് നയിക്കുന്ന വേറൊരു ശക്തിയെ വി. യോഹന്നാൻ രംഗത്തുകൊണ്ടുവരുന്നു. അതാണ് "ഇരുട്ട്." ഇരുട്ടിനു തുണ ഇരുട്ട് എന്നല്ലാതെ ഇതിനു ദൈവവും, ദൈവിക വെളിച്ചവുമായി ബന്ധമൊന്നും ഇല്ല. വെളിച്ചത്തിന്റെ സാന്നിദ്ധ്യത്തിൽ ഇരുട്ട് ഓടിപ്പോകുന്നു. ഇരുട്ടിനു വെളിച്ചത്തെ ആശ്ലേഷിക്കുവാനോ പിടിച്ചടക്കുവാനോ സാദ്ധ്യമല്ല. ഇരുട്ടിന്റെ ക്രിയകളും സ്വഭാവവും എല്ലാ കാലഘട്ടത്തിലും എല്ലായിടത്തും പാപവും ഭോഷ്ക്കുമായിട്ട് നിലനിൽക്കുന്നു (റോമ. 13:11-14, 1 തെസ്സ. 5:4-7).

ഇരുട്ട് പ്രകാശത്തെ പകയ്ക്കുകയും പ്രകാശത്തിന്നടുത്തു വസിക്കുകയും ചെയ്യുമെന്നതിന്റെ കാരണം മനുഷ്യൻ പ്രകാശത്തിന്റെ പ്രവൃത്തികളേക്കാൾ അധികം ഇരുട്ടിന്റെ പ്രവൃത്തികളെ അറിഞ്ഞോ അറിയാതെയോ കൂടുതൽ സ്നേഹിക്കുന്നതിനു തയ്യാറാകുന്നതു കൊണ്ടും, ചിലപ്പോൾ ദൈവഹിതം അപ്രകാരം സംഭവിക്കാൻ ദൈവത്തിന്റെ നീതിനിർവ്വഹണം അനുവദിക്കുന്നതുകൊണ്ടുമാകാം (ലൂക്കോസ് 3:19, 22:53).

ഇരുട്ടിന്റെ പ്രവൃത്തിയേയും ഇരുളിനേയും തോൽപ്പിക്കുവാൻ ദൈവം ആദിമുതൽ ആജ്ഞാപിക്കുന്നുണ്ട് (ഉൽപ്പ: 4:7). സർവ്വോപരി യേശു എന്ന ത്രിത്വത്തിൽ രണ്ടാമൻ ഇരുട്ടിന്റെ പ്രവൃത്തികളെ അഴിപ്പാൻ വെളിച്ചമായി ലോകത്തിൽ ആഗതനായി (1 യോഹ. 3:8). തുടക്കം മുതൽ അവസാനംവരെ ദൈവം പ്രകാശമയനും പ്രകാശവുമാണ്. എന്നാൽ ഇരുട്ട് സാത്താന്റെ പ്രവർത്തനവും വെളിച്ചത്തിനു എതിരുമാകുന്നു. ഇരുട്ട് ദൈവിക വെളിച്ചത്തെ എന്നേക്കുമായി പിടിച്ചടക്കുന്നില്ല. അത്

അസാദ്ധ്യവുമാണെന്നുള്ള വസ്തുത വി. യോഹന്നാൻ വ്യക്തമാക്കുന്നു. മനുഷ്യൻ ദൈവത്തിന്റെ ആജ്ഞ, പൂർണ്ണ ഹൃദയത്തോടെ സ്വീകരിച്ച് വെളിച്ചമായ യേശുവിന്റെ സഹായത്താൽ ഈ അന്ധകാര ശക്തിയേയും അതിന്റെ വക്താവും ഉടയവനുമായ സാത്താനേയും തോൽപ്പിക്കണം. ഈ വിഷയത്തിൽ ദൈവപുത്രനായ യേശുവിന്റെ കുരിശുമരണം മനുഷ്യനെ സഹായിക്കുന്നു.

''രക്ഷാകരമായ യേശുവിന്റെ കുരിശുമരണമേ, കനിയണമേ'' എന്നുള്ള പ്രാർത്ഥന വിശ്വാസപൂർവ്വം ദൈവോന്മുഖമായി നടത്തുന്നതു സാത്താന്റെ മുനയെ ഒടിക്കുന്നതിനു പര്യാപ്തമാണ്. ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ഏഴു നേരത്തെയും പ്രാർത്ഥന ഈ ആശയം ഉരുവിട്ടുകൊണ്ടാണ് തുടങ്ങുന്നത്. ഇതിനുപരി ക്രിസ്തുവിന്റെ മരണം (ബലി) മുഖാന്തരം വന്നുചേർന്നിട്ടുള്ള എല്ലാ ഗുണാംശങ്ങളും വിശ്വാസികൾക്കു പകർന്നു കൊടുക്കുവാൻ പര്യാപ്തമായിട്ടാണ് വി. ബലി ആത്മികമായി സഭയിൽ അനുഷ്ഠിക്കപ്പെടുന്നത്.

**വാക്യം: 6-8**

*"ദൈവം അയച്ചിട്ട് ഒരു മനുഷ്യൻ വന്നു. അവനു യോഹന്നാൻ എന്നു പേർ. അവൻ സാക്ഷ്യത്തിന്നായി താൻ മുഖാന്തരം എല്ലാവരും വിശ്വസിക്കേണ്ടതിനു വെളിച്ചത്തെക്കുറിച്ചു സാക്ഷ്യം പറവാൻ തന്നെ വന്നു. അവൻ വെളിച്ചം ആയിരുന്നില്ല; വെളിച്ചത്തിനു സാക്ഷ്യം പറയേണ്ടവനത്രേ."*

യേശുവിനെക്കുറിച്ചുള്ള വിവരണം യേശുവിന്റെ മുന്നോടിയായി ദൈവത്താൽ അയക്കപ്പെട്ട യോഹന്നാൻ സ്നാപകനെ പരിചയപ്പെടുത്താതെ അസാദ്ധ്യമെന്നു ഗ്രഹിച്ച സുവിശേഷകർത്താവ് തുടർന്ന് യോഹന്നാൻ സ്നാപകനെക്കുറിച്ച് എഴുതുന്നു. യേശു അവതരിക്കുന്നതിന് ഏതാണ്ട് നാനൂറു വർഷങ്ങൾക്കു മുമ്പ് നിന്നുപോയ പ്രവാചകസ്വരം യിസ്രയേൽ മക്കളുടെ മദ്ധ്യേ മുഴക്കുന്നതിനും യിസ്രയേൽ ജനത്തിന്റെ മദ്ധ്യേ അവർ തലമുറതലമുറയായി വരുമെന്ന് പ്രതീക്ഷിച്ചു കാത്തിരിക്കുന്ന മശിഹായുടെ വരവിനെക്കുറിച്ച് സാക്ഷി പറയുന്നതിനുമായി യോഹന്നാൻ സ്നാപകൻ വന്നു. യേശു യഥാർത്ഥമായ "മശിഹാ," അഥവാ രക്ഷകൻ ആണെന്നുള്ള സത്യത്തെ സാക്ഷിക്കുവാൻ യോഹന്നാൻ സ്നാപകനെ കൂടാതെ വേറെയും സാക്ഷികളെ ദൈവം ഒരുക്കിയിരുന്നു. ഈ വിഷയത്തിൽ പിതാവാം ദൈവവും പരിശുദ്ധാത്മാവും സാക്ഷി പറഞ്ഞു (യോഹ. 5:32-37, 15:26, 27). യേശു തന്നെയും അവന്റെ അത്ഭുത കൃത്യങ്ങളും ചിലപ്പോഴൊക്കെ ബഹുജനവും, ഈ സത്യത്തിനു സാക്ഷി പറഞ്ഞു (യോഹ. 10:25, 12:17)

ശമര്യക്കാരത്തി സ്ത്രീയും പഴയനിയമ രേഖകളും ഈ വിഷയത്തിൽ സാക്ഷ്യം പറയുന്നുണ്ട് (യോഹ. 4:28, യോഹ. 5:39, 46).

യോഹന്നാൻ സ്നാപകൻ യേശുവിനെ പ്രകാശവും പ്രകാശത്തിനു ഹേതുവായും ചൂണ്ടിക്കാണിച്ചു. താൻ പ്രകാശത്തിനു സാക്ഷി പറയുവാൻ വന്നു എന്ന് അദ്ദേഹം തെളിവായി പ്രഖ്യാപിച്ചു. യേശു എന്ന പ്രകാശത്തെ സ്വീകരിക്കാനും അനുകരിക്കാനുമാണ് അദ്ദേഹം ജനത്തോട് ആവശ്യപ്പെട്ടത്. ഈ ആവശ്യം ഇന്നും ലോകത്തിന്റെ തന്നെ ഒരു ആവശ്യമായി നിലനിൽക്കുന്നുയെന്നതുകൊണ്ട് യോഹന്നാൻ സ്നാപകന്റെ സ്ഥാനത്ത് സഭയും വിശ്വാസികളും പ്രവർത്തിച്ച് ഈ ദൗത്യം ലോകത്തു നിവർത്തിക്കണം. ഈ അനുഗ്രഹപ്രദമായ ജോലി ചെയ്യുന്നവർ സ്വന്തം മഹത്വത്തിനു മാറ്റു കൂട്ടുവാൻ സുവിശേഷം ഉപയോഗിക്കുന്നുവെങ്കിൽ ദൈവസന്നിധിയിൽ അതു അപലപനീയം ആണ്. യോഹന്നാൻ സ്നാപകനാകട്ടെ തന്റെ സ്വന്ത മഹത്വത്തേക്കുറിച്ച് ഒന്നും പറഞ്ഞില്ല. തന്റെ പിന്നാലെ വരുന്ന യേശുക്രിസ്തുവിനെ ചൂണ്ടിക്കാണിക്കുക മാത്രമാണ് ചെയ്തത്.

**വാക്യം 9-10**

*"ഏതു മനുഷ്യനേയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്ക് വന്നുകൊണ്ടിരിക്കുന്നു. അവൻ ലോകത്തിൽ ഉണ്ടായിരുന്നു; ലോകം അവൻ മുഖാന്തരം ഉളവായി; ലോകമോ അവനെ അറിഞ്ഞില്ല."*

നാലാം വാക്യത്തിൽ അവനിൽ ജീവൻ ഉണ്ടായിരുന്നു എന്നും ആ ജീവൻ മനുഷ്യർക്കു വെളിവും വെളിച്ചവുമായി ഭവിച്ചിരുന്നു എന്നും പ്രസ്താവിക്കുന്നതിന്റെ തുടർച്ചയായി ആ വെളിച്ചം സർവ്വജഗത്തിലുമുള്ളവർക്ക് പ്രകാശമായി വന്നുകൊണ്ടിരുന്നു എന്ന് ഇവിടെ പ്രസ്താവിക്കുന്നു. ഈ വെളിച്ചത്തിന്റെ പ്രത്യേകത അതു സത്യവെളിച്ചമായിരുന്നു എന്നതാണ്. പ്രലോഭനങ്ങൾക്കും, തിന്മകൾക്കും, അജ്ഞതയ്ക്കുമായി മനുഷ്യരെ തിരിപ്പിക്കുന്നതും, വേണ്ടാത്ത ചെയ്തികളിലേക്ക് വീഴിക്കുന്നതുമായ പ്രകാശരൂപമുള്ള അനേകം വെളിച്ചങ്ങളുടെ മദ്ധ്യേ ക്രിസ്തു എന്ന യഥാർത്ഥ സത്യപ്രകാശം മനുഷ്യനെ സത്യത്തിലേക്കു പ്രേരിപ്പിച്ചുകൊണ്ടു ആദിമുതലേ ലോകത്തിലേക്കു വന്നുകൊണ്ടിരുന്നു. ഈ വെളിച്ചം മനഃപൂർവ്വം അതിനെ ആഗ്രഹിക്കുന്ന ഏതു മനുഷ്യനേയും നന്മയിലേക്കും സത്യപ്രകാശത്തിന്റെ യാഥാർത്ഥ്യത്തിലേക്കും നയിക്കുന്ന വെളിച്ചമായിരുന്നതുകൊണ്ട്, ഇത് ഏതു മനുഷ്യനേയും പ്രകാശിപ്പിക്കുന്ന വെളിച്ചമായിരുന്നു എന്ന് യോഹന്നാൻ ശ്ലീഹാ നമ്മെ അറിയിക്കുന്നു.

ഒരു നല്ല അദ്ധ്യാപകൻ തന്റെ ശിഷ്യന്മാരെ എല്ലാവിധ നന്മയി

ലേയ്ക്കും നയിക്കുന്നതുപോലെ ഈ സത്യപ്രകാശം മനുഷ്യരെ നേരി ലേയ്ക്കും വിജ്ഞാനത്തിലേക്കും നയിച്ചുവന്നു. ഇതു മനുഷ്യരിൽ നിന്നു അന്ധകാര സ്വഭാവങ്ങളെ ദൂരീകരിക്കുന്നതിനു പര്യാപ്തമായിരുന്നു. ഈ വെളിച്ചത്തിന്റെ ചരിത്രം തുടങ്ങുന്നത് ആദിയിൽ വചനം ഉണ്ടായിരുന്നു; ആ വചനം ദൈവത്തോടുകൂടെ ആയിരുന്നു; ആ വചനം ദൈവം ആയി രുന്നു എന്നു പ്രസ്താവിച്ച് നിഷ്പക്ഷമായി കുറിക്കുന്ന ദൈവത്തെ സംബന്ധിച്ചുള്ള സാക്ഷ്യത്തിലൂടെ ആണ്. ഈ വെളിച്ചം ലോകത്തിൽ ഉണ്ടായിരുന്നു എന്നും, ലോകം ഈ വെളിച്ചദായകൻ മുഖാന്തരം ഉണ്ടായി എന്നും പത്താം വാകൃത്തിൽ പറയുന്നുണ്ടെങ്കിലും ഈ വെളിച്ചം മനുഷ്യവംശത്തെ എങ്ങനെ പ്രകാശിപ്പിച്ചുകൊണ്ടിരുന്നു എന്നു വ്യക്തമായി പറയുന്നില്ല. ലോകം, അതിൽ തന്നെ ഈ വെളിച്ചത്തെക്കു റിച്ചു ബോധം ഉള്ളതായിരുന്നു എന്നത് അതിനു നിഷേധിക്കാൻ കഴി യാത്ത വിധത്തിൽ അതിൽ തന്നെ വ്യക്തമായിരുന്നു.

ഒന്നാമതായി ഈ വെളിച്ചം സകല സൃഷ്ടികളിലും ദൈവത്തിന്റെ അസ്തിത്വം വ്യക്തമാകുംവണ്ണം നിലനിന്നിരുന്നു (സങ്കീ. 19:1). രണ്ടാമ തായി സർവ്വചരാചരങ്ങളുടേയും നിലനിൽപ്പിന്റെ പിന്നിൽ ഈ വെളിച്ചം അവയെ ക്രമീകരിക്കുന്നു എന്ന് മനുഷ്യന് അറിയാമായിരുന്നു (സങ്കീ. 104:21). മൂന്നാമതായി പ്രപഞ്ചസൃഷ്ടിയുടെ പിന്നിൽ ഈ തേജസ്സ് തികവു ള്ളതായി വർത്തിക്കുന്നു എന്നുള്ളതു വ്യക്തമായിരുന്നു (യിര്യ. 5:22). നാലാമതായി രക്ഷാചരിത്രത്തിന്റെ പുതിയനിയമ കാലഘട്ടത്തിനു മുമ്പുള്ള നാളുകളിൽ ഉണ്ടായിക്കൊണ്ടിരുന്ന എല്ലാ വെളിപാടുകളും നിയമങ്ങളും, ദൈവപുരുഷന്മാരുടെ ശക്തിയും പ്രവർത്തനവും ഈ വെളിച്ചത്തിന്റേതായിട്ട് വന്നുകൊണ്ടിരുന്നു എന്നുള്ളത് വ്യക്തമാണ് (എബ്രാ. 1:1).

തക്ക കാരണങ്ങളാൽ ഈ വെളിച്ചം ദൈവത്തിൽ നിന്നു വരുന്നതായി രുന്നുവെങ്കിലും അതു മനുഷ്യനെ എല്ലാവിധത്തിലും നവീകരിച്ച് മനു ഷ്യനു ഏദൻതോട്ടത്തിൽ വച്ച് ഉണ്ടായിരുന്ന അവകാശത്തിലേക്ക് അവനെ തിരിപ്പിക്കുന്നതിനു ഈ വെളിച്ചത്തിനു പൂർണ്ണമായ പ്രാപ്തി ഇല്ലായിരുന്നു (ഗലാ. 3:3, 24, യോഹ. 1:17). ഈ വെളിച്ചത്തെക്കുറിച്ചുള്ള അറിവും അതിന്റെ പ്രവർത്തനവും ഇപ്രകാരം ഉണ്ടായിക്കൊണ്ടിരുന്നെ ങ്കിലും ലോകമോ അതിനെ അറിഞ്ഞില്ല എന്നുള്ള വി. യോഹന്നാൻ ശ്ലീഹായുടെ പ്രസ്താവന മനുഷ്യവർഗ്ഗത്തിന് ഈ വിഷയത്തിൽ തക്ക രീതിയിൽ വീണ്ടുവിചാരം ഇല്ലായിരുന്നു എന്നുള്ളതാണ് സൂചിപ്പിക്കു ന്നത്.

പിന്നീട് കാലത്തികവിങ്കൽ ഈ വെളിച്ചത്തിന്റെ പ്രത്യക്ഷത മനുഷ്യ പുത്രൻ എന്ന രൂപത്തിൽ കൃപാപൂർണ്ണനായി ലോകത്തിനു പ്രത്യക്ഷപ്പെ

ട്ടപ്പോൾ ലോകം അവനെ കൈക്കൊണ്ടില്ല. സ്വന്തക്കാർ അവനെ നിഷേധിച്ച് വധിച്ചു എന്നത് ലോകചരിത്രത്തിലെ ഏറ്റവും ശോചനീയമായ സംഭവമായിട്ട് നാം മനസ്സിലാക്കുന്നതോടൊപ്പം അതിനെ ആദരിക്കുവാനും നാം കടപ്പെട്ടവരാണ്. ലോകം അവനെ അറിഞ്ഞില്ല. സ്വന്തക്കാരായവർ അവനെ വധിച്ചു എന്നുള്ള കുറ്റം ലോകത്തു ജീവിച്ചിരുന്നവരുടെ ഹീനമായ കുറ്റമായിരുന്നുവോ എന്നുള്ളത് തർക്കവിഷയം ആണ്. ആദാമ്യ പാപം നിമിത്തം അപ്രകാരം സംഭവിച്ചു എന്നാണ് പണ്ഡിതമതം.

**വാക്യം 11–13**

*"അവൻ സ്വന്തത്തിലേയ്ക്കു വന്നു; സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല. അവനെ കൈക്കൊണ്ടു അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു, അവൻ രക്തത്തിൽ നിന്നല്ല, ജഡത്തിന്റെ ഇഷ്ടത്താലല്ല, പുരുഷന്റെ ഇഷ്ടത്താലുമല്ല, ദൈവത്തിൽ നിന്നത്രേ ജനിച്ചത്."*

അവൻ സ്വന്തത്തിലേയ്ക്കു വന്നു എന്ന ആശയം മുഖാന്തരമായി മനുഷ്യവർഗ്ഗത്തെ ദൈവം സ്വന്ത ജനമായിട്ട് കരുതിവന്നു എന്നു നമുക്കു ചിന്തിക്കാവുന്നതാണ്. ഈ വസ്തുത ദൈവവിശ്വാസികളായ എല്ലാ മനുഷ്യരും അംഗീകരിക്കുന്ന ഒരു ആശയം ആണ്. തന്മൂലം സ്വന്തമായവർ എന്ന വാക്കിലൂടെ ലോകമാണ് അർത്ഥമാക്കുന്നതു എന്നതിനു സംശയം ഇല്ല. പത്താം വാക്യത്തിലെ ലോകമോ അവനെ അറിഞ്ഞില്ല എന്ന ആശയം ഇതിനോടു ചേർന്നു ചിന്തിക്കുമ്പോൾ ഈ അർത്ഥം കൂടുതൽ വ്യക്തമാകും.

ദൈവം, ഭൂമിയിൽ തന്റെ തെരഞ്ഞെടുക്കപ്പെട്ട ദൈവപുരുഷന്മാരിലൂടെയും ദീർഘദർശിമാരിലൂടെയും നിവർത്തിച്ചിരിക്കുന്ന രക്ഷാചരിത്രം പരിശോധിക്കുമ്പോൾ "സ്വന്തമായവർ" എന്ന വാക്ക് ദൈവം അബ്രഹാമിലൂടെ തെരഞ്ഞെടുത്ത് വേർതിരിച്ച യിസ്രയേൽ ജനമാണ് എന്നു നമുക്കു കണ്ടെത്താവുന്നതാണ്. ഇവർ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവർ ആയിരുന്നു. അവർ അവനെ നിഷേധിച്ചു കൊന്നു; അപ്രകാരം സംഭവിക്കുമെന്ന് പ്രവാചകൻ മുൻകൂട്ടി അറിയിക്കുകയും ചെയ്തിരുന്നു (യെശ. 5:1–7, 53:3–9). ഈ പാപത്തിനു യഹൂദന്മാർ മാത്രം കുറ്റക്കാർ എന്നും അവർ മാത്രം ശിക്ഷ അനുഭവിക്കണം എന്നും ചിന്തിക്കുന്നതു ശരിയല്ല.

ദൈവപുത്രന്റെ മനുഷ്യാവതാരവും മരണവും നിമിത്തമായി നന്മ അനുഭവിക്കുന്ന സകലരും ഈ അകൃത്യത്തിന്റെ ഉത്തരവാദിത്വം വഹിക്കുക തന്നെ വേണം. യേശു സർവ്വജനങ്ങൾക്കു വേണ്ടി മരിച്ചു എന്നതിനാൽ സർവ്വജനങ്ങളും അവന്റെ പൊതുസഭയിലെ അംഗങ്ങൾ ആകുന്നു.

പിന്നെ അവരെ അവനിൽ നിന്ന് അകറ്റുക അവരിലുള്ള അവരുടെ അവിശ്വാസമാണ്; അവിശ്വാസ സംഘങ്ങളെ ദൈവം ന്യായം വിധിക്കുമെന്ന് അരുളിച്ചെയ്തിട്ടുണ്ട്.

യേശുവിന്റെ ഒന്നാമത്തെ വരവിനായി വേർതിരിക്കപ്പെട്ട സഭ അതിൽ പരാജയപ്പെട്ടു. അവൻ ആഗതനായപ്പോൾ അവന്റെ സ്വന്തക്കാരായിരുന്ന ഈ സഭാംഗങ്ങൾ അവനെ കൈക്കൊണ്ടില്ല എന്ന സ്ഥിതി ഉണ്ടായെങ്കിൽ, ഈ പ്രകാശപുത്രന്റെ രണ്ടാമത്തെ വരവിൽ ഫലം കൊടുക്കുന്നതിനായി വേരു കൊടുത്ത് വളർത്തപ്പെടുന്ന സഭ അവരുടെ കർത്തവ്യത്തിൽ പരാജയപ്പെടുകയില്ല എന്നത് ഉറപ്പായി പറയാവുന്ന സംഗതിയല്ല. ഈ ഒരു കാരണത്താൽ തന്നെ സഭാപാലകർ ഭരണസൗകര്യം എന്നതിൽ കവിഞ്ഞു ജനങ്ങളുടെ മാനസാന്തര ജീവിതത്തിനു പ്രാധാന്യം കൊടുക്കേണ്ടതുണ്ട്. യേശുവിന്റെ മഹത്വത്തോടുകൂടിയ രണ്ടാമത്തെ വരവിൽ കുറ്റക്കാർ എന്ന നിലയ്ക്കു നാം അപരാധികൾ ആകും എന്നു സംശയിക്കുന്നതിന് ആധാരമായി നിലവിലുള്ള പല സംഗതികളും നാം സസൂഷ്മം പരിശോധിക്കേണ്ടതുണ്ട്.

യഹോവാഭക്തിയിൽ ഒട്ടും പിന്നോക്കം അല്ലായിരുന്ന യേശുവിന്റെ സമുദായം യേശുവിനെ പകച്ച് തൂക്കിക്കൊന്നു. ഇന്നത്തെ ക്രൈസ്തവ സഭയിൽ നല്ലൊരു വിഭാഗം നാമധേയ ക്രിസ്ത്യാനികൾ എന്ന നിലയിൽ ജീവിക്കുന്നു; അധികാരം നടത്തുന്ന സംഘങ്ങളിലും തിരുസഭകളിലും ലൗകിക സ്വരത്തിനു പൂർണ്ണമായ പ്രാബല്യം ലഭിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യർ സ്വതവേ തിന്മപെട്ടവർ എന്നുള്ള പഴയ നിലയ്ക്ക് ഇപ്പോഴും വലിയ മാറ്റം സംഭവിച്ചിട്ടില്ല. ഈ നിലയിൽ നമ്മുടെ കണ്ണ് പ്രകാശം ഉള്ളത് എന്നറിഞ്ഞിട്ടും അതു ദൈവസന്നിധിയിൽ കുരുടർ എന്ന പദവിക്കു അർഹർ ആകുകയില്ലെന്നുള്ളതിന് ഉറപ്പില്ല. എന്തുതന്നെ ആയാലും പൂർണ്ണ ഹൃദയത്തോടെ കർത്താവായ യേശുവിൽ വിശ്വസിക്കുകയും ആശ്രയിക്കുകയും ചെയ്യുന്നവരെ അവൻ നിത്യതയിലേയ്ക്കു വഴി നടത്തും എന്നതിനു സംശയം ഇല്ല (യൂദ 24, 25).

യേശു തന്നിൽ വിശ്വസിക്കുന്നവരും തന്നെ സ്നേഹിക്കുന്നവരുമായവർക്ക് ശാന്തിയും, സമാധാനവും മാത്രമല്ല ആശംസിച്ചിരിക്കുന്നത്. അവർക്കു ദൈവമക്കൾ ആകുവാനുള്ള അധികാരവും കൂടി കൊടുത്തു. ഇവർ കണിശമായും ദൈവത്തിന്റെ മക്കളും ദൈവം അവർക്കു പിതാവും ആയിരിക്കും. വിശ്വാസത്തിന്റെ കടമ്പയിലൂടെ കടന്നുചെന്നിട്ട് പ്രാപിക്കുന്ന വിശ്വാസികൾക്കുള്ള ദൈവമക്കൾ എന്ന ഈ സ്ഥാനവും നിലയും, ഈ ലോകത്ത് ഗംഭീര സ്ഥാനമാനങ്ങൾ നിലനിർത്തുന്ന, അവിശ്വാസികളുടെയും, നാമധേയ ക്രിസ്ത്യാനികളുടേയും നിലയേക്കാൾ എത്രയോ മാന്യതയും ശ്രേഷ്ഠതയും നിറഞ്ഞതാണ്; ഈ കാര്യത്തിൽ കുടുംബ

ശ്രേഷ്ഠതയോ; രാജകീയപദവിയോ, സമൂഹത്തിലുള്ള സ്ഥാനമാനമോ ഒരു വിഷയമല്ല.

വിശ്വാസികളുടെ ഈ നില വീണ്ടുംജനനമായിട്ടാണ് യേശു പ്രഖ്യാപിക്കുന്നത് (യോഹ. 3:3). ഇതു വിശുദ്ധ മാമോദീസായിൽ പച്ചപിടിച്ചു തുടങ്ങുകയും ലോകജീവിതത്തിന്റെ എല്ലാ ഘട്ടങ്ങളിലൂടെയും കടന്ന് വളർന്നു വരികയും ചെയ്യുന്നു. ഇതിനു നിദാനമായി ഭവിക്കുന്നതു ലോകത്തിനു ഗോചരമായിട്ടുള്ള കാരണങ്ങൾ അല്ല. പ്രത്യുത ദൈവത്തിന്റെ മഹാ കരുണയും ആ വഴിക്കുള്ള വിശ്വാസികളുടെ ഒരുക്കവും ആണ്. ഇവർക്ക് അനുഭവവേദ്യമാകുന്ന ആത്മീയ ചേതന രക്തത്തിൽ നിന്നു അല്ല എന്നു രേഖപ്പെടുത്തിയിരുന്നു.

രക്തഗുണമുള്ളവരുടെ മക്കൾ മാത്രമല്ല ദൈവമക്കളായി വളർന്നു ആത്മീയ തൃപ്തിയും, സുരക്ഷിതത്വവും അനുഭവിക്കുന്നത്. കറുത്തവരും, വെളുത്തവരും മഞ്ഞനിറമുള്ളവരും ഇതിന് അർഹരാണ്. ഇതു ജഡത്തിന്റെ ഇഷ്ടത്താലല്ല പുരുഷന്റെ ഇഷ്ടത്താലുമല്ല എന്നു പറയുന്നു, ജഡവും രക്തവും ഭൗമിക ജീവൻ നിലനിർത്തുന്നതിനു മാദ്ധ്യമമായി വർത്തിക്കുമ്പോൾ ഈ ജീവൻ പ്രാപിക്കുന്നവർ ശരീരത്തിന്റെയും രക്തത്തിന്റെയും മാദ്ധ്യമത്തിൽ നിന്നു വിടുതൽ പ്രാപിക്കുമ്പോഴും ദൈവമക്കളും നിത്യജീവന്റെ അവകാശികളും എന്ന നിലയിൽ ജീവിക്കുന്നു. ഇവരിൽ വസിച്ചുവരുന്ന പരിശുദ്ധാത്മാവിന്റെ നില, ഇവരെ രക്തത്തിന്റേയോ ജഡത്തിന്റേയോ, ലോകത്തിന്റേയോ, പുരുഷത്വത്തിന്റേയോ സ്വാധീനത്തിൽപ്പെട്ട് വലഞ്ഞുവരുന്ന സ്ഥിതിയിൽ എന്നേക്കുമായി അടിഞ്ഞുപോകുവാൻ അനുവദിക്കുന്നില്ല. ഇതു കെടുന്ന ബീജത്താലല്ല കെടാത്തതിനാൽ ജീവനുള്ളതും നിലനിൽക്കുന്നതുമായ ദൈവവചനത്താൽ തന്നെ എന്നു വി. പത്രോസ് ശ്ലീഹാ പ്രസ്താവിക്കുന്നു. ഇവർ മരണാന്തര ജീവിതത്തിൽ പ്രകാശമുള്ള ഭവനങ്ങളിലേക്ക് പ്രയാണം ചെയ്തു ചേരുമെന്നു നമുക്കു വിശ്വസിക്കാം (യോഹ. 14:3).

**വാക്യം 14**

*“വചനം ജഡമായിത്തീർന്നു. കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു, ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽ നിന്നുള്ള ഏകജാതനായവന്റെ തേജസ്സായി കണ്ടു.”*

ഒന്നാം വാക്യത്തിൽ യേശുവിനെക്കുറിച്ച് അവൻ ആദിമുതലേ ദൈവത്തോടുകൂടെ ആയിരുന്നു എന്നു സൂചിപ്പിക്കപ്പെട്ട ത്രിത്വത്തിൽ രണ്ടാമൻ, അഥവാ ഉളവായതു ഒന്നും അവനെ കൂടാതെ ഉളവായില്ല എന്ന് ആരേക്കുറിച്ച് പറഞ്ഞുവോ ആ വചനമാണ് ഇപ്പോൾ ശരീരം ധരിച്ച് മനുഷ്യനായി കൃപയും സത്യവും നിറഞ്ഞവനായി തങ്ങളുടെ

ഇടയിൽ പാർത്തുവരുന്നതെന്ന് വി. യോഹന്നാൻ ശ്ലീഹാ കണ്ടതായി ഇവിടെ സാക്ഷിക്കുന്നു. ഈ പ്രസ്താവന യേശുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ചാണ് നമ്മെ അറിയിക്കുന്നത്. ദൈവത്തിന്റെ ഈ മനുഷ്യാവതാരത്തിൽ നസ്രായനായ യേശുവിലൂടെ ദൈവം മനുഷ്യരൂപവും ഭാവവും സ്വീകരിച്ച് സത്യമായും മനുഷ്യനായി തീരുകയാണുണ്ടായത്. യേശു മനുഷ്യനായി എന്നതിനു മുമ്പ് ദൈവമല്ല എന്നുള്ളതല്ല ദൈവം മനുഷ്യനായിത്തീർന്നു അങ്ങനെ കാണപ്പെട്ടു എന്നുള്ളതാണ്. യേശു മനുഷ്യനായി കാണപ്പെട്ടപ്പോൾ തനിക്ക് ഉണ്ടായിരുന്ന വ്യക്തിത്വവും ആകൃതിയും ഭാവത്തിലും ഉണ്മയിലും താൻ മനുഷ്യപരിധിയിലേക്കു നീങ്ങി എന്നല്ലാതെ ദൈവമെന്ന നിലയ്ക്ക് തനിക്കുള്ള ദൈവമഹത്വത്തിന് കുറവ് സംഭവിച്ചില്ല. ഇതിനാൽ യേശു ഭൂമിയിലെ തന്റെ ആയുഷ്ക്കാലത്ത് പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരുന്നു, ഇതു തന്നെയാണ് വചനം ജഡമായതിലൂടെ സംഭവിച്ചത് (1 തിമോ. 3:16, ലൂക്കോ. 1:35).

കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. യിസ്രയേൽകാർക്ക് ദൈവം വെളിപ്പെട്ട നാളുകളിൽ പ്രത്യേകിച്ച് സോളമൻ രാജാവിന്റെ കാലത്ത് ദേവാലയത്തിൽ സർവ്വശക്തനായ ദൈവം പ്രത്യക്ഷപ്പെടുന്നതിനു മുമ്പ്, ആ ദൈവം യിസ്രയേൽക്കാരുടെ മദ്ധ്യേ അവരുടെ മരുപ്രയാണത്തിൽ സമാഗമന കൂടാരത്തിൽ വസിക്കുകയും, അവർക്കു പ്രത്യക്ഷമായി വരുകയും ചെയ്തു. അന്ന് യഹോവ മോശയോട് ഒരു സ്നേഹിതനോട് എന്നപോലെ സംസാരിച്ചു (പുറ. 33:11). ജഡത്തിൽ വെളിപ്പെട്ട യേശു എന്ന ദൈവം അന്ന് സമാഗന കൂടാരത്തിൽ എന്നപോലെ ഒരു ശരീരത്തിൽ വസിച്ചുകൊണ്ട് യിസ്രയേൽ മക്കളുടെ ഇടയിൽ പാർത്തു എന്നും, അവന്റെ തേജസ്സ് പിതാവായ ദൈവത്തിന്റെ തേജസ്സായി ബോദ്ധ്യപ്പെട്ടു എന്നും വിശദീകരിക്കുന്നു (യോഹ. 5:17, 30, 8:18, 10:30, മത്തായി 17:1-9).

**വാക്യം 15-18**

*"യോഹന്നാൻ അവനെക്കുറിച്ച് സാക്ഷീകരിച്ചു. എന്റെ പിന്നാലെ വരുന്നവൻ എനിക്കു മുമ്പനായി തീർന്നു. അവൻ എനിക്കു മുമ്പേ ഉണ്ടായിരുന്നു എന്നു ഞാൻ പറഞ്ഞവൻ ഇവൻ തന്നെ എന്നു വിളിച്ചു പറഞ്ഞു. അവന്റെ നിറവിൽ നിന്നു നമുക്ക് എല്ലാവർക്കും കൃപമേൽ കൃപ ലഭിച്ചിരിക്കുന്നു. ന്യായപ്രമാണം മോശ മുഖാന്തരം ലഭിച്ചു; കൃപയും സത്യവും യേശുക്രിസ്തു മുഖാന്തരം വന്നു. ദൈവത്തെ ആരും ഒരുനാളും കണ്ടിട്ടില്ല. പിതാവിന്റെ മടിയിൽ ഇരിക്കുന്ന ഏകജാതനായ പുത്രൻ അവനെ വെളിപ്പെടുത്തിയിരിക്കുന്നു."*

വി. യോഹന്നാൻ ശ്ലീഹാ “യേശു” ജഡം ധരിച്ച ദൈവമാണ് എന്ന് അറിയിക്കുന്നു (വാക്യം 14). തുടർന്ന് യേശുവിന്റെ മുന്നോടിയായി പ്രവർത്തിച്ച യോഹന്നാൻ സ്നാപകന്റെ ഈ വിഷയത്തിലുള്ള അഭി പ്രായം കൂടി ഇവിടെ പ്രസ്താവിക്കുന്നു. യോഹന്നാൻ സ്നാപകന്റെ അഭിപ്രായം “യേശു” എന്ന തന്റെ പിന്നാലെ വരുന്നവൻ യഥാർത്ഥ “മശിഹാ” എന്നുള്ളതായിരുന്നു. യോഹന്നാൻ ശ്ലീഹായ്ക്ക് യേശുവിനെ ക്കുറിച്ചുണ്ടായ അഭിപ്രായം അദ്ദേഹം അനുഭവിച്ചറിഞ്ഞിട്ടുള്ള പരിചയ ത്തിന്റെ ഫലമായിട്ടുള്ളത് മാത്രമല്ല യേശുവിന്റെ മുന്നോടിയായി ദൈവ ത്താൽ അയയ്ക്കപ്പെട്ട യോഹന്നാൻ സ്നാപകനും ഈ സത്യങ്ങളാണ് പ്രഖ്യാപിച്ചിട്ടുള്ളത് എന്ന് പരോക്ഷമായി ഈ വരികളിലൂടെ വ്യക്തമാ ക്കുന്നു.

യേശുവിനെക്കുറിച്ച് യോഹന്നാൻ സ്നാപകനും, പിന്നീട് യോഹ ന്നാൻ ശ്ലീഹായും, സ്ഥിരീകരിച്ചു പറഞ്ഞിട്ടുള്ള സത്യങ്ങളുടെ വിശദീകര ണങ്ങളാണ് മറ്റ് അപ്പസ്തോലന്മാരുടെ എഴുത്തുകളിൽ നിന്ന് നമുക്ക് ലഭ്യമാകുന്നത്. വി. യോഹന്നാൻ ശ്ലീഹാ ഈ സുവിശേഷ ഭാഗത്തു പതിനാലാമത്തെ വാക്യത്തിൽ യേശുവിനെ അവൻ പിതാവായ ദൈവ ത്തിൽ നിന്നുള്ള തേജസ്സിനാൽ നിറയ്ക്കപ്പെട്ടവനായി കണ്ടു എന്ന് അറിയിച്ചിട്ട് പതിനാറാം വാക്യത്തിൽ അങ്ങനെയുള്ള ഈ അവതാര പുരുഷൻ മുഖാന്തരം ലോകത്തിനു എന്തുപകാരമാണ് ലഭിച്ചിരിക്കുന്നത് എന്ന് വ്യക്തമാക്കുന്നു. “അവന്റെ നിറവിൽ നിന്നു നമുക്ക് കൃപമേൽ കൃപ ലഭിച്ചിരിക്കുന്നു.” ഇതിനുപരി യേശു മുഖാന്തരമായി ന്യായപ്ര മാണത്തിനു സാധിച്ചുതരുവാൻ കഴിയാത്ത ദൈവികസത്യങ്ങളുടെ വെളിപാടും ദൈവികകൃപയും നമുക്കു ലഭിച്ചിരിക്കുന്നതായും വ്യക്തമാ ക്കുന്നു.

യേശുവിനെക്കുറിച്ച് യോഹന്നാൻ ശ്ലീഹാ കൂടുതലായി ഈ വേദ ഭാഗത്തു വെളിവാക്കുന്ന മറ്റൊരു സത്യം ഒരിക്കലും മനുഷ്യരാൽ കാണ പ്പെടുവാൻ കഴിയാത്തവനും, മനുഷ്യരിൽ നിന്നു മറവായി സ്ഥിതി ചെയ്തിരുന്നവനുമായ ദൈവത്തെ യേശു തന്നിലൂടെ വെളിപ്പെടുത്തി എന്നുള്ളതാണ്. ഇതു തന്നെയാണു നാം യേശുവിൽ നിന്നു പ്രാപി ക്കേണ്ട സത്യവും. യേശുവിനു നാം കൊടുക്കേണ്ടതായ അംഗീകാരവും “യേശു നമ്മുടെ കർത്താവ്” എന്നു നാം വിശ്വസിക്കുകയും ഏറ്റു പറയു കയും ചെയ്യുന്നതിലൂടെ നാം അനുഷ്ഠിക്കുന്ന ആത്മീയ സത്യമാണ് ഇത്.

യേശുവിന്റെ മനുഷ്യാവതാര കാലത്ത് അവിടുന്ന് തന്റെ ദൈവത്വം പ്രത്യേകമായി വെളിപ്പെടുത്തിയിരിക്കുന്നു. യേശു പറഞ്ഞു, എന്നെ കണ്ടവൻ പിതാവിനെ കണ്ടിരിക്കുന്നു. യേശുവും പിതാവും ഒന്നാണ്

എന്നുള്ള സത്യമാണ് ഈ വേദഭാഗത്ത് വി. ശ്ലീഹാ ഉറപ്പിച്ചു വെളിപ്പെടുത്തിയിരിക്കുന്നത്. ഇത് അവിടുന്നു സാധിക്കുന്നതു പിതാവിന്റെ മടിയിലിരിക്കുന്ന ഏകജാതനായ പുത്രൻ ദൈവത്തെ വെളിപ്പെടുത്തിയിരിക്കുന്നു എന്ന പ്രസ്താവനയിലൂടെ ആണ്.

## സന്ദേശമുഖങ്ങൾ

## I

### വചനമായ യേശു ആദിയിൽ നിന്ന്

1. ത്രിത്വത്തിൽ രണ്ടാമനായ യേശു ആദിയിൽ വചനമായി നിലനിന്നിരുന്നു (വാക്യം 1).
2. അവനിൽ ജീവൻ ഉണ്ടായിരുന്നു (വാക്യം 4).
3. അവൻ സത്യ വെളിച്ചമായിരുന്നു (വാക്യം 9).
4. അവനിൽ വിശ്വസിക്കുന്നവർ ദൈവമക്കളാകുന്നു (വാക്യം 12).
5. അവന്റെ മഹത്വം കൃപയും സത്യവും നിറഞ്ഞതാകുന്നു (വാക്യം 14).
6. അവനിൽ നിന്നു കൃപമേൽ കൃപ ചൊരിഞ്ഞ് വരുന്നു (വാക്യം 16).
7. അവൻ തന്നിലൂടെ സത്യ ദൈവത്തെ വെളിപ്പെടുത്തി (വാക്യം 18).
8. അവൻ നമ്മുടെ ദൈവം (വാക്യം 20:28).

## II

### ഏതു മനുഷ്യനേയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം

1. ഈ സത്യവെളിച്ചം ജീവൻ നിറഞ്ഞതാകുന്നു.
2. ഈ ജീവൻ മനുഷ്യർക്കു വെളിച്ചമാകുന്നു.
3. ഈ വെളിച്ചം യോഹന്നാൻ സ്നാപകനാൽ സാക്ഷിച്ചതാണ്.
4. ഈ വെളിച്ചത്തെ വിശ്വസിച്ച് ആശ്ലേഷിക്കുന്നതിനുള്ള നീക്കം മനുഷ്യരിൽ നിന്നുണ്ടാവണം.
5. ഈ സത്യ വെളിച്ചത്തെക്കുറിച്ച് നാം സാക്ഷ്യം പറയണം.
6. ഈ സത്യ വെളിച്ചം സാക്ഷാൽ ദൈവമാണ്.
7. ഈ സത്യവെളിച്ചം രക്ഷയുടെ ഉറവിടം ആണ്.

## III

### അവനിൽ ജീവൻ ഉണ്ടായിരുന്നു (വാക്യം 4)

1. ഈ ജീവൻ മനുഷ്യർക്കു വെളിച്ചം ആകുന്നു (യോഹ. 12:35).
2. ഈ ജീവൻ ക്രിസ്തുവിലൂടെ ലോകത്തേക്കു പ്രവഹിക്കുന്നു (യോഹ. 4:10).
3. ക്രിസ്തുയേശുവിൽ വിശ്വസിച്ച ഈ ജീവൻ നാം സ്വായത്തമാക്കണം

(യോഹ. 6:40).
4. നമ്മുടെ മതജീവിതത്തിന്റെ ലക്ഷ്യം ഇതായിരിക്കണം (യോഹ. 20:31).
5. ഇതു നിത്യ ജീവങ്കലേയ്ക്കു നമ്മെ നയിക്കുന്നു (യോഹ. 10:28).

## IV

## ദൈവം ക്രിസ്തു മുഖാന്തരം ലോകത്തിനു വെളിപ്പെട്ടു

1. യേശുക്രിസ്തു ദൈവമാകുന്നു.
2. ഈ ദൈവത്തെ പൂർണ്ണ മനസ്സോടെ നാം അംഗീകരിക്കണം.
3. അവൻ നമുക്കു പുത്രത്വം നൽകുന്നു.
4. നാം അവനെ നമുക്കു വഴിയും സത്യവും ജീവനുമായി കണ്ടെത്തണം.
5. ഇതു നമ്മെ നിത്യ ജീവങ്കലേക്കു നയിക്കുന്നു.

## V

## യേശുവിന്റെ പ്രത്യക്ഷതയിലൂടെ ഉണ്ടായ ഗുണങ്ങൾ

1. അദൃശ്യനായ ദൈവം അവനിലൂടെ മനുഷ്യർക്കു വെളിവായി വന്നു.
2. ന്യായപ്രമാണത്തെയും എല്ലാ കാലഘട്ടത്തേയും വെല്ലുന്ന കൃപയും സത്യവും ഒഴുകിവരുന്നു.
3. വിശ്വസിക്കുന്നവരിൽ അവൻ വഴിയും സത്യവും ജീവനുമായി കടന്നു വരുന്നു.
4. അവന്റെ നിറവിൽ നിന്നു നമുക്കു കൃപമേൽ കൃപ ലഭിക്കുന്നു.
5. അവൻ പാപമോചനം നൽകുന്നു.
6. അവനിൽ വിശ്വസിച്ച് ഏറ്റുപറയുന്നവനു നിത്യജീവൻ ലഭിക്കും (യോഹ. 3:15).

# 9

# ക്രിസ്മസ്സ്

## ക്രിസ്തുമസ്സിന്റെ അനിവാര്യത

പ്രപഞ്ചം മുഴുവൻ സൃഷ്ടിച്ച ദൈവം തന്നോട് വിശ്വസ്തരായിരിപ്പാനും തന്നെ ആരാധിപ്പാനുമായി മാലാഖമാരുടെ ഗണങ്ങളെ ആദിയിൽ സൃഷ്ടിച്ചു. ദൈവത്താൽ സൃഷ്ടിക്കപ്പെട്ട സർവ്വ സൃഷ്ടികളും തന്നോടുള്ള ആകർഷണത്തിലും തന്റെ കല്പനകളെ അനുസരിച്ചും വർത്തിച്ചു പോന്നപ്പോൾ മാലാഖമാരുടെ ഒരു ഗണം അഹങ്കാരത്താൽ ദൈവത്തെ വെല്ലുവിളിച്ച് ആ മഹൽ ശക്തിക്ക് എതിരായി പ്രവർത്തിച്ചു. ഈ ലംഘനം ദൈവത്തിന് എതിരും ദൈവോദ്ദേശ്യത്തെ തകിടം മറിക്കുന്നതുമായിരുന്നു. ദൈവത്തോട് വിഘടിച്ചുനിന്ന ഈ ദൂതഗണത്തിന് സാത്താൻ എന്ന് പേരായി. അവന്റ വെല്ലുവിളി ഇപ്രകാരമായിരുന്നു. "ഞാൻ മഹോന്നതന്റെ മീതേ കയറും. ഞാൻ അത്യുന്നതനോട് സമമാകും. ഞാൻ സ്വർഗ്ഗത്തിൽ കയറും. എന്റെ സിംഹാസനം ദൈവത്തിന്റെ നക്ഷത്രങ്ങൾക്കു മീതേ വയ്ക്കും. ഉത്തര ദിക്കിന്റെ അതിർത്തിയിൽ സമാഗമ പർവ്വതത്തിന്മേൽ ഞാൻ ഇരുന്നരുളും" (യേശാ. 14:13–14). പിന്നീടുണ്ടായ സംഭവവികാസം സാത്താന്റെ ലംഘനത്തെ അപലപിച്ച ദൈവം അവനെ സ്വർഗ്ഗത്തിൽ നിന്ന് താഴെ ഭൂമിയിലേക്കു എറിഞ്ഞുകളഞ്ഞു എന്നതാണ്. സാത്താനാകട്ടെ, ദൈവത്തേയും ദൈവത്തിന്റെ മഹൽ സൃഷ്ടിയായ മനുഷ്യനേയും എതിർക്കുന്നതിനു പ്രതിജ്ഞ എടുത്തു. അവ അപ്രകാരം ഇന്നുവരെയും വർത്തിക്കുന്നു.

ദൈവം മനുഷ്യനെ സൃഷ്ടിച്ചത് സ്വന്ത സാദൃശ്യത്തിലും ദൈവത്തിന്റെ ജീവശ്വാസം അവനിൽ പരിവർത്തിക്കുവാൻ അനുവദിച്ചു കൊണ്ടുമാണ്. അവൻ ദൈവമകനും തന്റെ സ്രഷ്ടാവിനെ അറിഞ്ഞും ആസ്വദിച്ചും ജീവിക്കുന്നതിനുമാണ് സൃഷ്ടിക്കപ്പെട്ടത്. ദൈവസന്നിധിയിലുണ്ടായിരുന്ന മനുഷ്യന്റെ ഈ അത്യുന്നതനിലയെ വീഴ്ത്തുവാൻ ദൈവത്താൽ തിരസ്ക്കരിക്കപ്പെട്ട സാത്താൻ ശ്രമിച്ചപ്പോൾ അത് സംഭവിച്ചു എന്നു നാം വി. വേദപുസ്തകത്തിൽ വായിക്കുന്നു (ഉൽപ്പ: 3:1–7). ഈ വീഴ്ചയെക്കുറിച്ച് "ഏകമനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു" എന്ന് വി. പൗലൂസ് ശ്ലീഹാ പ്രസ്താവിച്ചു. ഈ വീഴ്ചയാണ് ദൈവത്തിന്റെ പക്ഷത്തുനിന്ന് ക്രിസ്തുമസ്സ് മാനവരുടെ മദ്ധ്യേ ഉണ്ടാകുന്നതിന് കാരണമായത്. എല്ലാ കാലത്തും ദൈവത്തെക്കുറിച്ച്, അത് കഴിഞ്ഞാൽ പിന്നെ ദൈവഇഷ്ടത്തെ നീക്കി കള

യുന്ന പൈശാചിക ശക്തിയെക്കുറിച്ചുള്ള അറിവ് ക്രൈസ്തവരുടെ അടിസ്ഥാന ജ്ഞാനമാണ്. യേശുക്രിസ്തുവിന് ഭൂമിയിലെ ആയുഷ്ക്കാലത്ത് മനുഷ്യരോട് എന്നതിൽ കവിഞ്ഞ് സാത്താനോടും അവന്റെ കൂട്ടത്തോടുമാണ് കൂടുതൽ ഇടപെടേണ്ടതായും തർക്കിക്കേണ്ടതായും വന്നതും.

ഏദൻതോട്ടത്തിൽ വച്ച് മനുഷ്യവർഗ്ഗത്തിനുണ്ടായ വീഴ്ചയ്ക്കുശേഷം അതിനുള്ള പരിഹാരമുണ്ടാക്കുന്നതിനുള്ള തീരുമാനം കൈക്കൊണ്ടത് ദൈവമാണ്. ദൈവത്തിന്റെ തീരുമാനം ഇപ്രകാരം ആയിരുന്നു. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും" (ഉൽപ്പ. 3:16). ദൈവം മറ്റൊരിടത്ത് പ്രസ്താവിച്ചത് ഇപ്രകാരം വായിക്കാം: "ഇതാ ഞാൻ വരുന്നു. പുസ്തകചുരുളിൽ എന്നെക്കുറിച്ച് എഴുതിയിരിക്കുന്നു." വീണ്ടും പറയുന്നു, ഒരു ശരീരം എനിക്കായി ഒരുക്കിയിരിക്കുന്നു (എബ്രാ. 10:6, 7). ദൈവത്തിന്റെ ഈ നിശ്ചയം മനുഷ്യവർഗ്ഗത്തോടും, ഓരോ മനുഷ്യരോടുമുള്ള ദൈവത്തിന്റെ സ്നേഹവും കരുതലുമാണ് വിളിച്ചറിയിക്കുന്നത്. ഈ സ്നേഹം ഓരോ മനുഷ്യനേയും അവന്റെ പേരറിഞ്ഞു സംബോധന ചെയ്യുന്നതിനു ദൈവത്തെ പ്രേരിപ്പിക്കുന്നു; കൂടാതെ മനുഷ്യന്റെ ഹൃദയം അവിടുത്തെ ആലയമാക്കുന്നതിന് അവിടുന്ന് ഇച്ഛിക്കുന്നു. മനുഷ്യരോടുള്ള ദൈവത്തിന്റെ സ്നേഹത്തെ മനുഷ്യൻ അവന്റെ ആത്മീയ വെളിച്ചത്തിന്റെ അഭാവത്തിൽ തരംതാഴ്ത്തിക്കാണാൻ ശ്രമിക്കരുത്.

ദൈവം ശരീരം ധരിച്ച് ഭൂമിയിൽ ആഗതനായത് മനുഷ്യശിശുവായിട്ടാണ്. ആ സംഭവത്തെ ക്രിസ്മസായിട്ട് മനുഷ്യസമുദായം ആചരിക്കുന്നു. ഇതു സംഭവിച്ചത് പാലസ്തീൻ നാട്ടിൽ ബേത്‌ലഹേം എന്ന ഗ്രാമത്തിലാണ്. ദൈവം ഭൂമിയിൽ മനുഷ്യനായി വന്നു പിറക്കുന്നതിനുള്ള അനിവാര്യത മനുഷ്യന്റെ വീഴ്ചയും അവന്റെ പാപസ്വഭാവവുമാണ്. ലോകത്തിലുള്ള സർവ്വമനുഷ്യരേയും സ്വന്ത മക്കളായിട്ട് പരിഗണിച്ച് ദൈവം അവർക്കായി ചെയ്ത ഉപകാരമാണ് ക്രിസ്മസ്. ഈ ഉപകാരത്തിന്റെ കാതൽ എന്നത് മനുഷ്യവർഗ്ഗത്തിനും സാത്താന്റെ ഉപദ്രവത്തിൽ നിന്നും ഉണ്ടാകേണ്ട ദൈവത്തിന്റെ സംരക്ഷണം തന്റെ കുരിശുമരണത്തിലൂടെ പൂർത്തിയാക്കി അവിടുന്നു സ്വർഗ്ഗത്തിലേക്കു തിരിച്ചുപോയി എന്നതാണ്. ഈ ഉപകാരം മറ്റ് ആരെയെങ്കിലും ഭൂമിയിലേക്കു വിട്ട് അവിടുന്ന് നടത്തിയ കൃത്യമല്ല. ക്രിസ്തുമസ്സിലൂടെ ലോകത്തെ ദൈവം സ്നേഹിക്കുന്നുവെന്നും ആ സ്നേഹത്തിന്റെ പാരമ്യത്തിൽ അവിടുന്ന് തന്നെ ഭൂമിയിൽ ഒരു ഗോശാലയിൽ മനുഷ്യശിശുവായി ജനിക്കുവാൻ സന്നദ്ധനായി എന്നും നാം അറിയണം. ഈ അറിവ് - ദൈവത്തിന് മനുഷ്യവർഗ്ഗത്തോടുള്ള സ്നേഹമെന്ന് നാം അറിയണം. അതിനെക്കുറിച്ചു ധ്യാനിക്കുന്ന വേളയിൽ അത് ഒരു പ്രകാശിക്കുന്ന സൂര്യനായിട്ട് നാം മനസ്സിലാക്കണം.

ഈ സ്നേഹത്തിൽ നിന്ന് ഉതിർന്നുവരുന്ന ദൈവകരുണ പാപക്ഷമ, നിത്യജീവൻ, സമാധാനം, സന്തോഷം ഇവ ക്രിസ്മസ്സിനെ മനുഷ്യഹൃദയങ്ങളിൽ നിക്ഷിപ്തമാക്കുന്നു. ദൈവത്തിനു മാത്രം ദാനം ചെയ്യുവാൻ കഴിയുന്നവ, മനുഷ്യർക്കു ദാനമായിയേകുവാൻ ദൈവത്തിനു മനുഷ്യനായിത്തീരേണ്ടി വന്നു എന്നത് ക്രിസ്മസ്സിലൂടെ ദൈവം നിർവ്വഹിച്ച സുപ്രധാന കൃത്യമാണ്.

ക്രിസ്മസ്സ്, മനുഷ്യർക്കു ക്രിസ്മസ്സായി ഭവിക്കണമെന്നുണ്ടെങ്കിൽ അവർ ക്രിസ്തുവിൽ വിശ്വസിക്കണം. ഈ വിഷയത്തിൽ "ക്രിസ്തുവിൽ വിശ്വസിക്കുക" എന്ന ദൈവത്തിന്റെ നിർദ്ദേശം, ദൈവം മനുഷ്യന്റെ ഹിതത്തിനായി വിട്ടിരിക്കുന്ന സംഗതിയാണ്. വി. യോഹന്നാൻ ശ്ലീഹാ, ക്രിസ്തുവിൽ വിശ്വസിക്കുന്നവൻ നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം തന്നെത്തന്നെ മനുഷ്യർക്കു നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു എന്ന് നമ്മെ അറിയിക്കുന്നു (യോഹ. 3:16). ഇതു സർവ്വർക്കുമായി, അവർ അറിയുവാൻ ദൈവം പുറപ്പെടുവിച്ചിരിക്കുന്ന സുവാർത്തയാണ്. ഈ സുവാർത്ത അംഗീകരിച്ച് സ്വന്ത ജീവിതത്തിൽ പ്രാവർത്തികമാക്കുന്നവർക്കുണ്ടാകുന്ന അനുഭവം ക്രിസ്മസ്സ് ദിനത്തിൽ മാലാഖമാർ ആട്ടിടയന്മാരെ അറിയിച്ചു. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം" (ലൂക്കോസ് 2:14). ദൈവപ്രസാദം കരസ്ഥമാക്കുവാനുള്ള ദൈവിക ആഹ്വാനം ക്രിസ്തുവിലൂടെയും ക്രിസ്തു മുഖാന്തരമായും സംഭവിച്ചിരിക്കുന്നതിനെ, അന്വേഷിക്കുന്നവർക്ക് ലഭിക്കുന്ന ദാനമാണ്, ദൈവപുത്രനായ ക്രിസ്തുവിലൂടെ ലഭിക്കുന്ന അഭൗമികമായ സമാധാനം. ഈ സമാധാനം ആണ് മനുഷ്യർക്ക് ആവശ്യമായി വരുന്നതും. ഈ സമാധാനമാണ് ഭൂമിയിൽ യേശുക്രിസ്തു മനുഷ്യർക്കായി കാഴ്ചവച്ചതും. അവിടുന്നരുളിച്ചെയ്തു, "സമാധാനം ഞാൻ നിങ്ങൾക്കു തന്നിട്ടു പോകുന്നു, എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു" (യോഹ. 14:27). ഈ സമാധാനം കൈക്കൊണ്ട് അതിനാൽ ഭൂമിയിലുള്ള തന്റെ സ്വന്ത സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യർ നിറയുമ്പോൾ അത്യുന്നതങ്ങളിൽ വസിക്കുന്നവന്റെ മഹത്വം പൂർണ്ണമാകുന്നു. ഇപ്രകാരം ക്രിസ്മസ്സ് ദൈവാന്വേഷണത്തിലേക്കു നമ്മെ മാടിവിളിക്കുന്നു. അത് ദൈവപ്രസാദം നമ്മെ അണിയിക്കുന്നു. അപ്പോൾ നാം സമാധാനംകൊണ്ട് നിറയുന്നു. തുടർന്ന് തിരുനാമം മഹത്വപ്പെടുന്നു.

## B. ക്രിസ്മസ്സ്

ക്രിസ്തുമസ്സിലൂടെ നാം കാണുന്നത് സാത്താന്റെ ശക്തിയെ തകർക്കുവാനുള്ള ദൈവത്തിന്റെ സ്വർഗ്ഗത്തിൽ നിന്നുള്ള തിരുപ്പുറപ്പാടാണ്. ദൈവം

മുൻകൂട്ടി നിശ്ചയിച്ചപ്രകാരം താൻ സ്ത്രീയുടെ സന്തതിയായി മനുഷ്യ കുലത്തിൽ വന്നു പിറക്കാൻ ഒരു കന്യകയെ തിരഞ്ഞെടുക്കുന്നു. അവ ളുടെ പേർ മറിയം എന്നായിരുന്നു. ദൈവസുതനേയും മാതാവിനേയും പരിപാലിക്കുന്നതിന് ഒരു പുരുഷനേയും ഒരുക്കി നിർത്തുന്നു. അദ്ദേഹ മാണ് യൗസേഫ്. പിന്നീട് ദൈവത്തിന്റെ മനുഷ്യാവതാരത്തെ സംബ ന്ധിച്ചുള്ള എല്ലാ കാര്യങ്ങളും സംഭവിക്കുന്നു (ലൂക്കോ. 2:1-20).

കന്യകമറിയാമിനോടുള്ള ഗബ്രിയേൽ മാലാഖയുടെ അഭിവാദനത്തോ ടുകൂടി അവളിൽ ദൈവാത്മാവു കടന്നുവരുന്നു. ഇങ്ങനെ ദൈവത്തിന്റെ പ്രാണൻ മനുഷ്യസ്ത്രീയിൽ വസിക്കുവാൻ തിരുമനസ്സാകുന്നു. കാലം തികഞ്ഞതോടെ ദൈവപുത്രന്റെ പിറവി ഗോശാലയിൽ സംഭവിക്കുന്നു. അവിടെ ദൈവതേജസ്സ് ആകാശത്തെ പ്രകാശമയമാക്കുന്നു. മാലാഖ മാർ ഭൂമിയിൽ ഇറങ്ങി വരുന്നു. പണ്ഡിതന്മാരുടെ രംഗപ്രവേശനം, ജനിച്ച ശിശു ഭൂലോകത്തിന്റെ രക്ഷകനെന്ന് സർവ്വലോകത്തേയും ബോദ്ധ്യപ്പെ ടുത്തുന്നു. നാട്ടുരാജാവ് പരിഭ്രമിക്കുന്നു; അയാളിലൂടെ പഴയ സർപ്പം ശിശുവിനെ കൊല്ലുവാൻ ശ്രമിക്കുന്നു. എന്നാൽ ദൈവം അത്ഭുതകര മായി ശിശുവിനേയും കുടുംബത്തേയും സംരക്ഷിച്ച് യഥാസ്ഥാനപ്പെടു ത്തുന്നു. ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം ക്രിസ്മസ്സ് ഭൂമിയിൽ തുടങ്ങുന്നത് നസ്രേത്തിലെ ബേത്ലഹേമിലാണ്; അവസാനിക്കുന്നത് യഹൂദിയായിലെ യറുശലേമിൽ. മാനവവർഗ്ഗത്തിന്റെ പാപപരിഹാരാ ർത്ഥം മനുഷ്യനായിത്തീർന്ന ഈ ദൈവത്തിന്റെ കാൽവറിയിൽ സംഭ വിച്ച കുരിശുമരണത്തോടു കൂടിയും.

ക്രിസ്തുയേശു, ദൈവത്തിൽ നിന്നുള്ള ദൈവവും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും ആകയാൽ യേശുവിന്റെ ജനനം ഒരിക്കലും ഭൂമു ഖത്ത് മനുഷ്യമനസ്സിൽ അവസാനിക്കുന്നില്ല; അവന്റെ പ്രവർത്തനങ്ങളും അവസാനിക്കുന്നില്ല. ഇവ രണ്ടും ലോകാവസാനത്തോളം നിരന്തരമായി ഭൂമിയിൽ മനുഷ്യമനസ്സിൽ കൂടുതലായി തന്റെ വിശ്വാസികളിൽ നടന്നു കൊണ്ടിരിക്കും. ഇക്കാരണത്താൽ ക്രിസ്മസ്സ് യഥാർത്ഥ വിശ്വാസികളെ സംബന്ധിച്ച് സംഭവിച്ചുതീർന്ന ഒരു കാര്യമല്ല. മാറാത്തവനായ ദൈവ ത്തിന്റെ ഇടപെടൽ മനുഷ്യഹൃദയങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്നി ടത്തോളം ക്രിസ്മസ്സ് ചിരംക്രിസ്മസ്സാണ്. മനുഷ്യന്റെ നിലവിളിക്ക് ദൈവ ത്തിന്റെ സ്നേഹം തന്റെ ഏകപുത്രനിലൂടെ ഉത്തരം കൊടുക്കുന്നതാണ് ക്രിസ്മസ്സ്.

ബേത്ലഹേമിലെ ഗോശാലയിൽ ജനിച്ച യേശു എന്ന ശിശു ദൈവ മാണ് എന്ന സത്യത്തെ പ്രസിദ്ധമാക്കുന്നതിന് പിൽക്കാലങ്ങളിൽ വിശു ദ്ധന്മാർ ഈ കുഞ്ഞിനെ പ്രസവിച്ച കന്യകമറിയാമിനെ ദൈവമാതാവ് എന്ന് നാമകരണം ചെയ്തു തുടങ്ങി. തോമസിനെ പ്രസവിച്ച സ്ത്രീ

തോമസിന്റെ അമ്മ എന്ന് അറിയപ്പെടുന്നുവല്ലോ; അങ്ങനെയെങ്കിൽ ദൈവത്തെ പ്രസവിച്ച സ്ത്രീ ദൈവമാതാവാണെന്ന് അറിയിക്കുന്നതിലൂടെ സർവ്വശക്തനായ ദൈവത്തിന് മാതാവും പിതാവും ഇല്ല എന്ന സത്യത്തിന് കളങ്കം വരുത്തുന്നില്ല. ബേത്‌ലഹേമിൽ കന്യകമറിയാം പ്രസവിച്ച അവളുടെ മകനായ യേശു, ദൈവം തന്നെയാണ് എന്ന സത്യം മാത്രമാണ് ഇതു പ്രസിദ്ധമാക്കുന്നത്.

## സന്ദേശമുഖങ്ങൾ

### I

### യേശുവിന്റെ മനുഷ്യാവതാര ഉദ്ദേശ്യങ്ങൾ

1. ലോകാരംഭം മുതൽ അദൃശ്യനായി കഴിയുന്ന ദൈവത്തെ മാനവവർഗ്ഗത്തിനു വെളിപ്പെടുത്തി കൊടുക്കുക (യോഹ. 1:18).
2. സ്വയം ബലിയായി സമർപ്പിച്ച് മനുഷ്യരുടെ പാപങ്ങൾക്കു പരിഹാരം ഉണ്ടാക്കുക (ഹീബ്രൂ. 2:9, 10:4, 5).
3. മനുഷ്യനെ ദൈവവുമായി നിരപ്പിക്കുക (2 കോരി. 5:19).
4. സാത്താനെയും അവന്റെ തിന്മയേയും തോൽപ്പിക്കുക (ഹീബ്രു. 2:14).
5. മനുഷ്യന് ആവശ്യമായ ആത്മിക ജീവൻ പകർന്നു കൊടുക്കുക (യോഹ. 10:10).

### തിരയുന്നു

1. നഷ്ടപ്പെട്ടു പോയതിനെ തിരഞ്ഞു രക്ഷിക്കുവാൻ (എങ്ങനെ എവിടെ നിന്നു നഷ്ടമായി).
2. മനുഷ്യൻ നഷ്ടപ്പെട്ട അവസ്ഥയിലാണ് ജീവിക്കുന്നത് (അവന് ഒരു രക്ഷകൻ ആവശ്യമാണ്).
3. അദ്ദേഹത്തിന്റെ തിരച്ചിലിനു അവസാനമില്ല.

### II

### ബേത്‌ലഹേമിൽ ഉദിച്ചുയർന്ന സമാധാനം

1. ദൈവത്തിൽ നിന്നുള്ള സമാധാനം.
2. ആത്മാവ് നിറഞ്ഞതും ജീവൻ നൽകുന്നതുമായ സമാധാനം.
3. മനുഷ്യസ്നേഹം നിറഞ്ഞ സമാധാനം.
4. പരിഹാരം നിർദ്ദേശിച്ചുകൊണ്ടുള്ള സമാധാനം.
5. ആത്മീയ പ്രബുദ്ധതയിൽ നയിക്കുന്ന സമാധാനം.

### III

### സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്ന ദിവ്യശിശു

1. പ്രാർത്ഥനകൾക്ക് ഉത്തരം നൽകുന്നവൻ.
2. വിപരീത പ്രശ്നങ്ങൾ അലിയിച്ചു കളയുന്നവൻ.
3. പരസ്പര സ്നേഹം ഊട്ടി പുലർത്തുന്നവൻ.

4. ശിശുസഹജമായ മനസ്സ് നൽകുന്നവൻ.
5. പാപങ്ങളുടെ പട്ടിക മനസ്സിൽ തിര്യപ്പെടുത്തുന്നവൻ.
6. പ്രത്യാശയും മനഃധൈര്യവും ഉറപ്പിക്കുന്നവൻ.
7. മരണാനന്തരം ആത്മാവിനു നിത്യശാന്തി നൽകുന്നവൻ.

## IV

### യേശുവിനെ ആരാധിക്കുന്ന കുടുംബങ്ങളിൽ

1. യേശു ആത്മീയ കാര്യങ്ങളിൽ വകതിരിവു നൽകുന്നു.
2. യേശു വ്യക്തികളുടെ കുറവു പരിഹരിക്കുന്നു.
3. യേശു രോഗങ്ങൾക്ക് വൈദ്യനായി ഭവിക്കുന്നു.
4. യേശു കുടുംബബന്ധങ്ങൾ പോഷിപ്പിക്കുന്നു.
5. യേശു പ്രശ്നങ്ങളിൽ വഴികാണിക്കുന്നു.

## V

### ബേത്‌ലഹേമിൽ ജനിച്ച ശിശു

1. സകലത്തിനും ആധാരമായവൻ (കൊലോസ്യ 1:17).
2. വിശേഷജ്ഞാനത്തിൽ, യോനയിലും ശലോമോനിലും വലിയവൻ (ലൂക്കോ. 11:31).
3. മരണത്തിന്റേയും പാതാളത്തിന്റേയും താക്കോൽ വഹിക്കുന്നവൻ (വെളി. 1:18).
4. ജീവന്റെ പുസ്തകം തുറക്കുവാൻ യോഗ്യനായവൻ (വെളി 5:3-5).
5. മനുഷ്യാത്മാവിന് ജീവനും സത്യവും വഴികാട്ടിയുമായി ഭവിക്കുന്നവൻ (യോഹ. 14:6).

## VI

### ശിശുവിനെ ആരാധിക്കേണ്ട വിധം

1. ദൈവവും ദൈവസുതനെന്നും അറിഞ്ഞുകൊണ്ട്.
2. രക്ഷകനെന്ന് അറിഞ്ഞുകൊണ്ട്.
3. വിശ്വസിച്ച് ആശ്രയിച്ചുകൊണ്ട്.
4. സത്യാനുതാപത്തോടെ.
5. നേർച്ചകാഴ്ചകളോടെ.
6. പരിഹാരക്രിയകളോടെ.
7. നമ്മുടെ പ്രാണൻ ഈ തമ്പുരാന്റേതാണെന്നറിഞ്ഞ്.

## VII

### ശിശുവിന്റെ മുമ്പിൽ നാം സമ്മതിച്ചു പറയേണ്ടവ

1. നമ്മുടെ പരിജ്ഞാനമില്ലായ്മ - നമ്മുടെ മനസ്സിൽ ഇരുട്ട് ഉണ്ട്.
2. നമ്മുടെ കൊള്ളരുതായ്മ - നാം സ്വഭാവത്തിൽ പൂർണ്ണരല്ല.

3. നമ്മുടെ കഴിവില്ലായ്മ - നമ്മിൽ ന്യൂനതകൾ വസിക്കുന്നു.
4. നമ്മുടെ നിരാശ്രയത്വം - നമുക്ക് ആശ്രയം അവനാണ്.
5. നമ്മുടെ ഉത്സാഹരാഹിത്യം - നമുക്ക് ഒരു പരിപോഷകൻ ആവശ്യമാണ്.
6. നമുക്ക് രക്ഷകനായി ജനിച്ചവൻ - ആത്മരക്ഷയ്ക്ക് ഒരു രക്ഷകൻ ആവശ്യമാണ്.
7. നമ്മുടെ ആത്മാവിന് ആഹാരമായവൻ - ആത്മാവ് ആഹാരം ഇച്ഛിക്കുന്നു.

# 10

# ക്രിസ്മസ്സിനു ശേഷം ഒന്നാം ഞായറാഴ്ച

### വേദഭാഗം വി. മത്തായി 2:9-23

**വാക്യം 9-10**

*"രാജാവ് പറഞ്ഞതുകേട്ട് അവർ പുറപ്പെട്ടു; അവർ കിഴക്കു കണ്ട നക്ഷത്രം ശിശു ഇരിക്കുന്ന സ്ഥലത്തിനു മീതെ വന്നു നിൽക്കുവോളം അവർക്കു മുമ്പായി പൊയ്ക്കൊണ്ടിരുന്നു. നക്ഷത്രം കണ്ടതുകൊണ്ട് അവർ അത്യന്തം സന്തോഷിച്ചു."*

യേശുവിന്റെ പിറവി പ്രകാശം പരത്തുന്ന ആത്മീയ സത്യത്തിന്റെ പ്രത്യക്ഷതയായിട്ടാണ് ലോകത്തിന് അനുഭവമായിരിക്കുന്നത്. ഈ സത്യ ത്തിന്റെ പ്രത്യക്ഷത അത്ഭുത നക്ഷത്രം മുഖാന്തരം മനസ്സിലാക്കിയ വിദ്വാന്മാർ ആ സത്യ രാജകുമാരനെ തിരക്കിയിറങ്ങുന്നു. ഇവരുടെ യാത്ര യിൽ അത്ഭുതകരമായ ദൈവിക നടത്തിപ്പ് ഉണ്ടായിരുന്നു. ഇവർക്കു ചെന്നുചേരേണ്ട ദിക്കിനെക്കുറിച്ചുള്ള അറിവ് യാത്രയിൽ നക്ഷത്രത്തിന്റെ പ്രത്യക്ഷത മുഖാന്തരം ലഭിച്ചുപോന്നു. നക്ഷത്രത്തിന്റെ പ്രത്യക്ഷത ഈ യാത്രക്കാരുടെ പ്രയാണത്തിൽ സന്തോഷകരമായി അനുഭവപ്പെട്ടത്, നക്ഷത്രത്തിന്റെ മഹത്വത്തെക്കുറിച്ചുള്ള അറിവല്ല വിദ്വാന്മാരിൽ ജനിപ്പി ച്ചത്, പ്രത്യുത ഇവരുടെ പ്രയാണത്തിന്റെ ഉദ്ദേശ്യം എത്രയും ശ്രേഷ്ഠവും ശുഭകരവുമാണെന്നുള്ള അറിവാണ്. ഇവർക്കു ലഭിച്ച ആത്മീയ ആന ന്ദവും ദൈവിക നടത്തിപ്പും ജനിച്ചിരിക്കുന്ന കുഞ്ഞിന്റെ മഹത്വം ശ്രേഷ്ഠത തുളുമ്പുന്നതാണെന്ന സൂചനയാണ് ബോദ്ധ്യമാക്കി കൊടു ത്തത്. ഇത് ആ കുഞ്ഞിനെക്കുറിച്ച് അതിശയപൂർവ്വം ചിന്തിക്കുന്നതിന് അവരെ പ്രേരിപ്പിച്ചു.

മനുഷ്യർ ആരു തന്നെയായിരുന്നാലും അവർ ദൈവത്തെ അന്വേഷി ക്കുന്നവരെങ്കിൽ ആ അന്വേഷണത്തിന്റെ നിവൃത്തിയ്ക്ക് ആവശ്യമായ എല്ലാ അനുഗ്രഹങ്ങളും കൊടുക്കുന്നവനാണ് ദൈവം. വിദ്വാന്മാർ എന്തുകൊണ്ട് നേരെ ഹേരോദാവ് രാജാവിന്റെ അരമനയോളം ചെന്നു, എന്തുകൊണ്ട് നേരിട്ട് ശിശു കിടന്നിരുന്ന സ്ഥലത്തേക്ക് എത്തിയില്ല എന്നത് ചിന്തിക്കാം. യേശുവിന്റെ ജീവിതത്തിൽ സംഭവിക്കേണ്ട ഉപദ്ര വങ്ങളിൽ നല്ലൊരു ഭാഗവും തന്റെ പൈതൽ പ്രായത്തിൽ തന്നെ സംഭ വിച്ചു തീരട്ടെ എന്നത് ദൈവഹിതമായിരിക്കാം. ഓരോ വ്യക്തിയുടേയും

ജീവിതത്തിൽ സംഭവിക്കേണ്ടത് പലതും സംഭവിക്കുമെങ്കിലും അവയിൽ ഉപദ്രവകരങ്ങളായ പലതിനേയും ദൈവസഹായത്താൽ നിവാരണം ചെയ്യുന്നതിനു കഴിയുന്നതാണ്. ഹേരോദാ രാജാവിന് ശിശുവിന്റെ ജനനത്തേക്കുറിച്ച് വിദ്വാന്മാരുടെ വരവിനു മുമ്പുതന്നെ വാർത്ത ലഭിച്ചിരുന്നുവെന്ന് നമുക്ക് അനുമാനിക്കാം. എന്നാൽ രാജാവിൽ നിന്നു ശക്തമായ നീക്കം ഉണ്ടാകുന്നത് വിദ്വാന്മാർ വന്ന് ശിശുവിനെ സന്ദർശിച്ചതിനു ശേഷമാണ്. ശിശുവിന്റെ ജനനവും വളർച്ചയും രാജാവിനു ദോഷകരമാകുമെന്ന വിശ്വാസം ശിശുവിനെ അന്വേഷിച്ച് കണ്ടുപിടിക്കുന്നതിനും കൊല്ലുന്നതിനും അയാളെ പ്രേരിപ്പിച്ചു. എന്നാൽ ശിശുവിനെ സന്ദർശിച്ചത് വിദ്വാന്മാരെ സംബന്ധിച്ചിടത്തോളം കൂടുതൽ ആത്മീയ അന്വേഷണം നടത്തുന്നതിനും അനുഗ്രഹം പ്രാപിക്കുന്നതിനും സഹായിച്ചു.

**വാക്യം 11-12**

*“ആ വീട്ടിൽ ചെന്ന് ശിശുവിനെ അമ്മയായ മറിയയോടു കൂടി കണ്ട് വീണ് അവനെ നമസ്കരിച്ചു. നിക്ഷേപപാത്രങ്ങളെ തുറന്ന് അവന് പൊന്നും മൂരും കുന്തിരിക്കവും കാഴ്ച വച്ചു. ഹേരോദാവിന്റെ അടുക്കൽ പോകരുത് എന്നു സ്വപ്നത്തിൽ അരുളപ്പാട് ഉണ്ടായിട്ട് വേറെ വഴിയായി സ്വദേശത്തേക്കു മടങ്ങിപ്പോയി.”*

ഈ യാത്രയിൽ അത്ഭുതകരമായി വിദ്വാന്മാരെ വഴി നടത്തിയ നക്ഷത്രം ശിശു ഇരുന്ന സ്ഥലത്തോളം അവരെ നയിച്ചു. ശിശുവിനേയും അമ്മയേയും കണ്ട വിദ്വാന്മാർ ശിശുവിന്റെ സന്നിധിയിൽ കാഴ്ചകൾ സമർപ്പിച്ച് വന്ദിച്ചു. ഹേരോദാവിൽ നിന്നു ശിശുവിനും മാതാവിനും എതിരായി ഒരു നീക്കം ഉണ്ടാകുമെന്ന് പരദേശികളും നിർമ്മലരുമായ വിദ്വാന്മാർ മനസ്സിലാക്കിയിരുന്നില്ല ; തന്മൂലം ഈ വിഷയത്തെക്കുറിച്ച് ദൈവം തന്നെ അവരെ വിവരം അറിയിക്കുകയാണുണ്ടായത്. ദൈവത്തിന്റെ വെളിപാട് അവർക്കുണ്ടാകുന്നത് മിക്കവാറും അവർ ശിശുവിനെ സന്ദർശിച്ച ശേഷം തിരികെ യാത്രയ്ക്ക് ഒരുങ്ങുമ്പോഴായിരിക്കണം. അതനുസരിച്ച് പ്രവർത്തിക്കുന്നതിന് ഈ പരദേശികൾക്കു തടസ്സമായി യാതൊന്നുമില്ലായിരുന്നുവെന്നു നമുക്ക് അനുമാനിക്കാം.

ശിശുവിന്റെ സന്നിധിയിൽ എത്തിയ വിദ്വാന്മാർ ശിശുവിനെ വീണു നമസ്ക്കരിച്ചുവെന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. അത്ഭുത ശിശുവിന്റെ വിവരം തിരക്കിയറിയാൻ പുറപ്പെട്ട ഈ ജ്ഞാനികൾ കുഞ്ഞിനെ കണ്ടു വീണു നമസ്ക്കരിപ്പാൻ ആലോചിച്ച് ഉറച്ചു വന്നവരാണെന്നു വിശ്വസിക്കുന്നത് യുക്തമല്ല. ശിശുവിനെ കണ്ട മാത്രയിൽ ശിശു ഇഹലോക രാജ്യങ്ങളിൽ വാഴുവാനായി ജനിച്ചവനല്ല, തികച്ചും സ്വർഗ്ഗീയ ശിശുവാണെന്നുള്ള ബോദ്ധ്യം അവരെ ഭരിച്ചതുകൊണ്ടാണ് അവർ വീണു

നമസ്ക്കരിച്ചത്. വീണു നമസ്കരിക്കുന്നത് യഹൂദന്മാരുടെ ഇടയിൽ ദൈവസന്നിധിയിൽ മാത്രം നടത്തുന്ന സംഗതിയായിരുന്നു (ദാനി. 3-7). വിദ്വാന്മാരുടെ ഈ നമസ്കാരം അവർ ഈശ്വരനെ കണ്ടെത്തിയെന്നുള്ള ആത്മബോധത്തിൽ നിന്നുണ്ടായതാകുന്നു. ദൈവസന്നിധിയിൽ എത്തിച്ചേരുന്ന ഓരോ വ്യക്തിക്കും അവിടെ ആദ്യമായി അർപ്പിപ്പാനുള്ളത് അവരുടെ നമസ്ക്കാരമായിരിക്കുമെന്നത് ദൈവത്തിന്റെ ശ്രേഷ്ഠതയെയാണ് സൂചിപ്പിക്കുന്നത്. ഒരിക്കലും ആരാധകന്റെ വിജ്ഞാനത്തെയല്ല അത് സൂചിപ്പിക്കുന്നത്. ശിശുവിനെ അമ്മയായ മറിയാം, വഴിയമ്പലത്തിൽ സ്ഥലം കിട്ടാതെ വന്നതുകൊണ്ട് ഗോശാലയിലാണു പ്രസവിച്ചത്. പിന്നീട് ശിശുവിനെ കാണാൻ വന്ന വിദ്വാന്മാരുടെ ആഗമന സമയം ആയപ്പോഴേക്ക് ശിശുവിനെ ഗോശാലയിൽ നിന്നു ഒരു ഭവനത്തിലേക്കു മാറ്റിയിരുന്നതായി നമുക്ക് അനുമാനിക്കാം (ലൂക്കോസ് 2:7).

പണ്ഡിതരായിരുന്ന വിദ്വാന്മാർ ദിവ്യ ശിശുവിന്റെ സന്നിധിയിൽ വീണു നമസ്ക്കരിച്ചതിനുശേഷം പൊന്ന്, മൂര്, കുന്തിരിക്കം ഇവ ശിശുവിനു കാഴ്ചയായി സമർപ്പിക്കുന്നു. യാക്കോബ് തന്റെ ജ്യേഷ്ഠനെ സ്വീകരിക്കുമ്പോഴും യാക്കോബിന്റെ പത്ത് മക്കൾ യൗസേഫിനെ കാണുമ്പോഴും ദേശത്തിലെ വിശിഷ്ട വസ്തുക്കൾ കാഴ്ച വസ്തുക്കളായി സമർപ്പിച്ചിരുന്നു (ഉൽപ്പ. 32:14, 43:11). ശിശുവായ യേശുവിനു സമർപ്പിച്ച കാഴ്ച വസ്തുക്കൾ ഈ ദിവ്യ ശിശുവിന്റെ രാജത്വം, മനുഷ്യത്വം അവന്റെ കഷ്ടപ്പാടുകൾ എന്നിവയെ യഥാക്രമം സൂചിപ്പിക്കുന്നതായി സഭാപിതാക്കന്മാർ ചൂണ്ടിക്കാണിക്കുന്നു. വേറെ ചിലർ ഇവ യേശുവിന്റെ രാജാവ്, പുരോഹിതൻ, പ്രവാചകൻ എന്നീ നിലകളെ സൂചിപ്പിക്കുന്നതായി വിശ്വസിക്കുന്നു. നമുക്ക് ഓരോരുത്തർക്കും ദൈവമാകുന്ന യേശുവിനെ നിത്യതയിൽ നിന്ന് അവനാൽ നാം ഭരിക്കപ്പെടുന്ന നിത്യരാജ്യത്തിലെ സൗഭാഗ്യകാലം വരെ അവനെ വന്ദിച്ചാരാധിക്കുന്നതിനുള്ള സൗഭാഗ്യം തരേണമേ എന്ന് പ്രാർത്ഥിക്കുന്നതോടൊപ്പം ഇഹലോകത്തിൽ നമുക്കുള്ള സർവ്വവും അവന് കാഴ്ചയായി അർപ്പിക്കുന്നതിനും കഴിയണം.

വിദ്വാന്മാരോടുള്ള ദൈവത്തിന്റെ നിർദേശം ശിശുവായ യേശുവിനെ ക്രൂരനായ രാജാവിന്റെ കൈയിൽ നിന്നു രക്ഷിക്കുന്നതിനുള്ള പോംവഴിയായിരുന്നു. ദൈവത്തിന്റെ ആജ്ഞ അനുസരിച്ച വിദ്വാന്മാർ രാജാവിനെ വീണ്ടും സന്ദർശിക്കാതെ വേറെ വഴിയായി സ്വദേശത്തേക്കു തിരിച്ചു പോകുന്നു. ദൈവത്തിന്റെ ആലോചനയെ കവിഞ്ഞ് മറ്റു പലതും ചെയ്തു നേട്ടങ്ങൾ കൊയ്യുവാൻ ശ്രമിച്ചവരുടെ ശോചനീയമായ ചരിത്രംകൊണ്ട് ലോകം നിറഞ്ഞിരിക്കെ അതേ ഉപായം നമ്മുടെ ജീവിതത്തിൽ നാം അനുഷ്ഠിക്കുന്നതിനു സംഗതിയാക്കരുത് എന്നുള്ളതിന് ഒരു മുന്നറിയിപ്പാണിത്. ദൈവം തന്റെ മക്കളെ എല്ലാ ആപത്തുകളിൽ നിന്നും രക്ഷിക്കു

ന്നതോടൊപ്പം താൻ തുടങ്ങിവയ്ക്കുന്ന കാര്യങ്ങളുടെ നടത്തിപ്പ് അവിടുന്നു പൂർത്തീകരിക്കുമെന്നുള്ള സത്യം ഉണ്ണിയേശുവിന്റെ ഈ ചരിത്രത്തിൽ നിന്നു നമുക്കു മനസ്സിലാക്കാം.

**വാക്യം 13-14**

*"അവർ പോയശേഷം കർത്താവിന്റെ ദൂതൻ യൗസേഫിന് സ്വപ്നത്തിൽ പ്രത്യക്ഷനായി. നീ എഴുന്നേറ്റ് ശിശുവിനേയും അമ്മയേയും കൂട്ടിക്കൊണ്ട് മിസ്രയിമിലേക്കു ഓടിപ്പോയി ഞാൻ നിന്നോട് പറയുംവരെ അവിടെ പാർക്കുക. ഹെരോദാവിന്റെ മരണത്തോളം അവിടെ പാർത്തു. മിസ്രയിമിൽ നിന്നു ഞാൻ എന്റെ മകനെ വിളിച്ചുവരുത്തി എന്ന് കർത്താവ് പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തതു നിവൃത്തിയാകാൻ സംഗതി വന്നു."*

വിദ്വാന്മാരുടെ മതിപ്പിന് പാത്രീഭൂതനായ ശിശുവിന്റെ നാശം രാജാവായ ഹേരോദാവ് ആഗ്രഹിക്കുന്നു. ഈ വിഷയത്തിൽ തന്നെ സന്ദർശിച്ച വിദ്വാന്മാരുടെ സഹായം തനിക്കു ലഭിക്കുമെന്ന് വിചാരിച്ച് സ്വൽപ്പം അയവു കാണിച്ച രാജാവ് പിന്നീട് തന്റെ നിലപാട് കർക്കശമാക്കുന്നു. രാജാവിന്റെ ഗൂഢാലോചനയെ പരാജയപ്പെടുത്തുവാൻ കഴിയുന്ന ദൈവം ഇതിന്നായി മറിയാമിനു വിവാഹം നിശ്ചയിക്കപ്പെട്ടിരുന്ന യൗസേഫിനെ ഉപയോഗിക്കുന്നു. ദൈവം യൗസേഫിനോട്, അമ്മയേയും ശിശുവിനേയും കൂട്ടിക്കൊണ്ട് രാത്രിതന്നെ മിസ്രയിം ദേശത്തേക്കു ഓടിപ്പോകുന്നതിനു സ്വപ്നത്തിൽ നിർദ്ദേശിച്ചു. ബേത്ലഹേമിൽ നിന്ന് ഏതാണ്ട് 250 കിലോമീറ്റർ ദൂരമുള്ള ഈ സ്ഥലത്തേക്കുള്ള പ്രയാണം ദൈവനിശ്ചയമായിരുന്നു എന്നത്, ശിശുവിന്റെ സംരക്ഷണം പിതാവായ ദൈവം ഏറ്റെടുത്തിരുന്നുവെന്നതിനു തെളിവാണ്. ഈ സംഭവത്തിനു ശേഷം യേശു സ്വജീവിതകാലത്ത് ഒരിക്കലും സ്വന്ത ദേശമായിരുന്ന പലസ്തീൻ ദേശം വിട്ട് മറ്റു ദേശങ്ങളിലേക്കു യാത്ര ചെയ്തായി വി. വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടില്ല.

യേശുക്കുഞ്ഞിന്റെ ഈ ഓടിപ്പോക്ക് ഒരു യാദൃച്ഛിക സംഭവമായി നമുക്കു ചിത്രീകരിക്കാൻ സാദ്ധ്യമല്ല. അത് അപ്രകാരം സംഭവിക്കുമെന്നത് പ്രവാചകന്മാരാൽ അരുളിച്ചെയ്തിരുന്നതാണ്. "യിസ്രയേൽ ബാലനായിരുന്നപ്പോൾ ഞാൻ അവനെ സ്നേഹിച്ചു. മിസ്രേമിൽ നിന്നു ഞാൻ അവനെ വിളിച്ചു" എന്ന ഹോശയാ പ്രവാചകന്റെ പ്രവചനം ഈ ദിവ്യശിശുവിനെക്കുറിച്ചായിരുന്നുവെന്ന് അനേകംപേരും വിശ്വസിക്കുന്നു. പൈതൽ പ്രായത്തിൽ യേശുവിനെ ജനിച്ച ഗ്രാമത്തിൽ നിന്നു വേറൊരു സ്ഥലത്തേക്കു മാറ്റുന്നതും അവിടെ വീണ്ടുമൊരു അരുളപ്പാട് ഉണ്ടാകുന്നതുവരെ താമസിക്കുന്നതിനു കല്പിച്ചതും ദൈവമാണ്. ദൈവ

ത്തിന്റെ പ്രത്യേക കാവലും സൂക്ഷിപ്പും മാതാപിതാക്കളായി വർത്തിച്ച യൗസേഫിനും മറിയാമിനും തങ്ങൾ പാലൂട്ടി വളർത്തുന്ന ശിശുവിനെ സംബന്ധിച്ച് സ്വർഗ്ഗീയ ചിന്തകൾ വളർത്തിയെടുക്കുന്നതിനു സഹായിച്ചു. ഒരിക്കൽ ദൈവജനം അധർമ്മികളും പൈശാചിക സേവയിൽ മുഴുകിയിരുന്നവരുമായ ജനമദ്ധ്യത്തിൽ നിന്ന് വിടുതൽ പ്രാപിക്കുവാനുള്ള ശ്രമത്തിൽ ഈജിപ്റ്റിൽ നിന്ന് പലസ്തീൻ ദേശത്തേയ്ക്കു പ്രയാണം ചെയ്തുവെങ്കിൽ ദൈവപുത്രനായ യേശു പ്രാണരക്ഷയെ പ്രതി പലസ്തീൻ ദേശത്തുനിന്ന് ഈജിപ്റ്റിലേക്ക് ഓടിപ്പോകുന്നു. ഈ രണ്ടു സന്ദർഭങ്ങളിലും അന്ധകാരശക്തികളുടെ മത്സരവും പ്രകാശത്തിന്റെ പ്രസരിപ്പുമാണ് പരസ്പരം യുദ്ധം ചെയ്തത്.

യേശുവിന്റെ ജീവിതത്തിൽ അവിടുന്നു നിർമ്മല കുഞ്ഞാടും, ദൈവപുരുഷനുമായിരിക്കെ ഓടിപ്പോകുകയും വീണ്ടും തിരിച്ചുവരികയും ചെയ്യുന്നു. യേശുവിന്റെ അനുഗാമികളെന്നു പറയുന്നവരിൽ പലരും ഓടിപ്പോകുന്നത് അവർ അധർമ്മത്തെ നിഷേധിക്കാതിരിക്കുന്നതുകൊണ്ടും ജീവിതസുഖത്തിൽ അമിതമായി മുങ്ങിപ്പോകുന്നതുകൊണ്ടുമാണ്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അവരവരുടെ ഓടിപ്പോക്കിന്റെ കാരണം കണ്ടുപിടിച്ച് ജീവിതപാത ശുദ്ധീകരിക്കണം. പിന്നെ ഓടിപ്പോകണമെങ്കിൽ യേശുവിനോടൊത്ത് ഓടിപ്പോകുന്നതിനു നിർബന്ധം പിടിക്കുകയും വേണം. അങ്ങനെയുള്ള ഓടിപ്പോക്ക് യേശുവിന്റെ പ്രയാണവും തിരിച്ചുവരവും ഒരു വിജയം ആയിരുന്നതുപോലെ വിജയിക്കുക തന്നെ ചെയ്യും. യേശുവിന്റെ ജീവിത സംഘർഷങ്ങളിൽ ദൈവം തുണയായിരുന്നതുപോലെ ഒരു സത്യവിശ്വാസിയുടെ ജീവിത സംഘർഷങ്ങളിലും ദൈവം തൂണും തുണയുമായി നിൽക്കുക തന്നെ ചെയ്യും.

ഈ ശിശുവിനെ ജനിച്ച സ്ഥലത്തു രാജാവിന്റെ മൂക്കിനു കീഴെ സംരക്ഷിക്കുവാൻ ദൈവത്തിനു കഴിയുമായിരുന്നു. എന്നാൽ ദൈവം ഇവിടെയും സ്വാഭാവികമായ ഒരു നടത്തിപ്പിനാണ് സംഗതിയാക്കിയത്. യൗസേഫിനു ലഭിച്ച ആജ്ഞ അദ്ദേഹം ആരോടും വെളിപ്പെടുത്താതെ രഹസ്യമായി നിർവഹിച്ചു. ഈ ഓടിപ്പോക്കിനെ സംബന്ധിച്ച് പല കഥകൾ പ്രചാരത്തിലുണ്ടെങ്കിലും അവയെല്ലാം സത്യമാകണമെന്നില്ല.

**വാക്യം 15-17**

*"വിദ്വാന്മാർ തന്നെ കളിയാക്കി എന്ന് ഹേരോദാവ് കണ്ടു വളരെ കോപിച്ചു. വിദ്വാന്മാരോട് ചോദിച്ചറിഞ്ഞ കാലത്തിന്നു ഒത്തവണ്ണം രണ്ടു വയസ്സിനു താഴെയുള്ള ആൺകുട്ടികളെ ഒക്കെയും ബേത്‌ലഹേമിലും അതിന്റെ എല്ലാ അതിരുകളിലും ആളയച്ചു കൊല്ലിച്ചു.*

*രാമയിൽ ഒരു ശബ്ദം കേട്ടു. കരച്ചിലും വലിയ നിലവിളിയും തന്നെ.*

*റാഹേൽ മക്കളെ ചൊല്ലി കരഞ്ഞു. അവർ ഇല്ലായ്കയാൽ ആശ്വാസം കൈക്കൊൾവാൻ മനസ്സ് ഇല്ലായിരുന്നു എന്ന് യിരമ്യാ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് നിവൃത്തിയായി."*

പിതാവായ ദൈവത്തിന്റെ ആത്മീയ പദ്ധതിയുടെ ഭാഗമായി യേശുകുഞ്ഞ് ക്രൂരനായ ഹേരോദാവിൽ നിന്നു രക്ഷപ്പെട്ട് ഈജിപ്റ്റിൽ മാതാപിതാക്കളുമായി ജീവിതം തുടർന്നെങ്കിലും ഹേരോദാവ് യേശുവിനെ വധിക്കുവാൻ തീരുമാനിച്ച പദ്ധതി അദ്ദേഹം നിർവഹിക്കുകയാണുണ്ടായത്. രാജാവ് രണ്ടു വയസ്സിനു താഴെയുള്ള ആൺകുട്ടികളെ ഒക്കെയും ബേത്‌ലഹേമിലും അതിന്റെ എല്ലാ അതിരുകളിലും ആളയച്ചു കൊല്ലിച്ചു. നിഷ്കളങ്കരായ ഈ ശിശുക്കളുടെ വധം യിരമ്യാ പ്രവാചകന്റെ കാലത്തു ബേത്‌ലഹേമിലും ചുറ്റുപാടുമുണ്ടായ അമ്മന്മാരുടെ ദുഃഖത്തെ അനുസ്മരിപ്പിക്കുന്നതും അതിന്റെ ആവർത്തനവുമാണെന്നു സുവിശേഷകർത്താവ് അനുസ്മരിക്കുന്നു (യിരമ്യ 31:15). യിരമ്യാ പ്രവാചകന്റെ കാലത്തു ബാബിലോണിലേക്ക് അടിമകളായി കൊണ്ടുപോകുവാൻ പിടിക്കപ്പെട്ട ദൈവജനത്തിന്റെ ബാബിലോണിലേക്കുണ്ടായ യാത്ര ആരംഭിച്ചത് രാമയിൽ വച്ചാണ്. ആ സ്ഥലത്ത് അന്നു കുഞ്ഞുങ്ങളെപ്രതി അമ്മമാർക്കുണ്ടായ ദുഃഖം മശിഹായെ ഉന്മൂലനം ചെയ്യുവാൻ ഹേരോദാവ് രാജാവ് നടത്തിയ ശിശുവധത്തിൽ ആവർത്തിച്ചത് ഒരു പ്രവാചക നിവൃത്തിയായി സുവിശേഷകർത്താവ് അറിയിക്കുന്നു.

ഒരിക്കൽ യിസ്രയേൽ ജനത്തെ ഈജിപ്റ്റിൽ നിന്നു വിളിച്ചുവരുത്തി വാഗ്ദത്ത ദേശത്തു പാർപ്പിച്ചപോലെ, യഹോവയായ ദൈവം പിന്നീട് സ്വപുത്രനേയും ഈജിപ്റ്റിൽ നിന്നു വിളിച്ചുവരുത്തി തിരുഹിതപ്രകാരം സ്വന്തദേശത്ത് പാർക്കുന്നതിനു സൗകര്യപ്പെടുത്തുന്നു. ദൈവം തന്റെ സ്വന്ത ജനത്തേയും സ്വന്തപുത്രനേയും ഒരേ അനുഭവത്തിലൂടെ കടത്തിക്കൊണ്ടു വന്നെങ്കിലും ദൈവപുത്രനെ ദൈവജനം അനുസരിച്ചില്ല. അവരുടെ രക്ഷയ്ക്കായി അവൻ കൊണ്ടുവന്ന രക്ഷാപദ്ധതി അവർ വിശ്വസിച്ചുമില്ല.

**വാക്യം 19-23**

എന്നാൽ ഹേരോദാവ് കഴിഞ്ഞുപോയശേഷം കർത്താവിന്റെ ദൂതൻ മിസ്രേമിൽ വച്ച് യൗസേഫിനു സ്വപ്നത്തിൽ പ്രത്യക്ഷനായി ശിശുവിനു പ്രാണഹാനി വരുത്തുവാൻ നോക്കിയവൻ മരിച്ചുപോയതുകൊണ്ട് യിസ്രയേൽ ദേശത്തേക്കു പോകുക എന്നറിയിച്ചു. അവൻ എഴുന്നേറ്റ് ശിശുവിനേയും കൂട്ടിക്കൊണ്ട് യിസ്രയേൽ ദേശത്തു വന്നു. എന്നാൽ യഹൂദയിൽ അർക്കലയോസ് തന്റെ അപ്പനായ ഹേരോദാവിനു പകരം വാഴുന്നു എന്ന് കേട്ടതുകൊണ്ട് അവിടെ പോകുവാൻ ഭയപ്പെട്ട് സ്വപ്ന

ത്തിൽ അരുളപ്പാട് ഉണ്ടായിട്ട് ഗലീലാ ദേശങ്ങളിലേക്കു മാറിപ്പോയി. അവൻ നസ്രായൻ എന്നും വിളിക്കപ്പെടും എന്നു പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് നിവൃത്തിയാകുവാൻ തക്കവണ്ണം നസ്രേത്ത് എന്ന ഗ്രാമത്തിൽ ചെന്നു പാർത്തു.

ശത്രുഭയത്തിന്റെ കാലം തിരുകുടുംബത്തെ സംബന്ധിച്ച് ഒഴിഞ്ഞു കിട്ടിയത് ഹേരോദേസ് രാജാവിന്റെ മരണശേഷമാണ്. രാജാവിന്റെ ദുഃഖകരമായ മരണം ദിവ്യശിശുവിന്റെ ജനനത്തിനുശേഷം ഏതാണ്ട് രണ്ടു വർഷം കഴിഞ്ഞു സംഭവിച്ചെന്ന് അനുമാനിക്കുന്നു. ഈജിപ്റ്റിലേക്കു കൊണ്ടുപോകുമ്പോൾ ശിശുവിന് ഏതാണ്ട് ഒരു വർഷം പ്രായം ഉണ്ടായിരുന്നതായി കണക്കാക്കുന്നു. ദൈവത്തിന്റെ നടത്തിപ്പ് വീണ്ടും ഉണ്ടായത് യൗസേഫിനോട് കുഞ്ഞും അമ്മയും തിരിച്ച് പലസ്തീൻ ദേശത്തേക്കു വരുവാൻ സ്വപ്നത്തിൽ ആവശ്യപ്പെട്ടുകൊണ്ടാണ്.

ഹേരോദാവ് രാജാവിന്റെ മരണശേഷം അയാളുടെ രാജ്യം തന്റെ മക്കളായിരുന്ന അർക്കലയോസ്, ഫിലിപ്പ്, അന്തിപ്പാസ് എന്നിവർ ഭാഗിച്ചു എടുത്തു. ഇവരിൽ അർക്കലയോസ് സ്വന്ത പിതാവിന്റെ ക്രൂരതയിൽ നിന്നു ഒട്ടും വ്യത്യസ്തനായിരുന്നില്ല എന്ന കാരണത്താൽ തിരുകുടുംബത്തിന് ഈ ഭരണാധികാരി ഭരിച്ചിരുന്ന പ്രദേശത്തേക്കു കടന്നു വന്നു താമസം ഉറപ്പിക്കുന്നതിനു ഭയം ഉണ്ടായി. ഈ ഭരണാധികാരി ഒരു പെസഹാ പെരുന്നാളിൽ ഒരു ചെറിയ കാരണം നിമിത്തം യെരുശലേമിൽ ഏതാണ്ട് മൂവായിരം യഹൂദന്മാരെ വധിക്കുന്നതിന് സംഗതിയാക്കിയവനായിരുന്നു. ഇയാളുടെ സ്വഭാവവും ക്രൂരതയും നിമിത്തമായി റോമാ ചക്രവർത്തി ഇയാളെ സ്പെയിനിലേക്കു നാടു കടത്തുകയും അവിടെ വച്ചു മരിക്കുകയുമാണുണ്ടായത്.

രാഷ്ട്രീയ പശ്ചാത്തലം വിലയിരുത്തിയ യൗസേഫ് തിരുകുടുംബവുമായി ഗലീല പ്രദേശത്തു ചെന്ന് അവിടെ നസ്രേത്ത് എന്ന ഗ്രാമത്തിൽ സ്ഥിരതാമസമാക്കുന്നു. ഈജിപ്റ്റിൽ നിന്നു തിരിച്ചുവന്ന തിരുകുടുംബത്തിന്റെ നസ്രേത്തിലെ താമസത്തെക്കുറിച്ച് സുവിശേഷകർത്താവിന്റെ അഭിപ്രായം, അവൻ നസ്രായൻ എന്നു വിളിക്കപ്പെടും എന്ന് പ്രവാകൻ മുഖാന്തരം അരുളിച്ചെയ്തത് നിവൃത്തിയാകുവാൻ തക്കവണ്ണം ഇപ്രകാരം സംഭവിച്ചു എന്നാണ് (വാക്യം 23). ഇപ്രകാരമുള്ള ഒരു പ്രവചനം വി. വേദത്തിൽ രേഖപ്പെടുത്തിയിട്ടില്ല. ഒരുപക്ഷേ ഇപ്രകാരം ഒരു പ്രവചനം ഉണ്ടായിരുന്നിട്ട്, അതിന് തക്ക പ്രചാരം ലഭിക്കാതെ വാമൊഴിയായി സമൂഹ മദ്ധ്യത്തിൽ ലയിച്ചുപോയിട്ടുള്ളതാവാം. തക്ക ആധികാരികതയില്ലാത്ത പ്രവചനങ്ങളേക്കുറിച്ചുള്ള പരാമർശങ്ങൾ വി. വേദപുസ്തകത്തിൽ വേറെയും നമുക്കു ലഭ്യമാണ് (യൂദ 1:15).

## സന്ദേശമുഖങ്ങൾ

## I

1. വിദ്വാന്മാർ എന്നപോലെ വിശ്വാസികൾ അവരുടെ ആത്മീയ ജീവിതത്തിൽ ക്രിസ്തുവിനെ അന്വേഷിക്കുക.
2. ശുഷ്കാന്തി നിറഞ്ഞ ആത്മീയ ജീവിതത്തെ ദൈവം അനുഗ്രഹിക്കുന്നു.
3. ആത്മീയ ജീവിതത്തിൽ ഹേരോദാവിനെ എതിർക്കേണ്ടിവരും.
4. മാർഗ്ഗനിർദ്ദേശങ്ങൾക്കായി ദൈവത്തിൽ ആശ്രയിക്കണം.
5. കൂടുതൽ നല്ലതായിട്ടുള്ളതിനെ എപ്പോഴും തിരഞ്ഞെടുക്കണം.

## II

## സാത്താന്റെ പരാജയം

1. ഹേരോദേസ് രാജാവിന്റെ വധശ്രമം പരാജയപ്പെടുന്നു.
2. വിദ്വാന്മാരെ ദൈവം ഉപയോഗിക്കുന്നു.
3. ഈജിപ്തിലും സാത്താൻ പരാജയപ്പെടുന്നു.
4. സാത്താൻ നമ്മെ തോൽപ്പിക്കരുത് (2 കൊരി. 2:11).
5. വിശ്വാസികൾ സാത്താനോട് എതിർപ്പാൻ കടപ്പെട്ടവരാണ് (എഫെ. 6:11).
6. അവൻ തന്ത്രപൂർവ്വം നമ്മെ തോൽപ്പിക്കും (2 കൊരി. 11:14).
7. യേശു സാത്താനെ ജയിച്ചിരിക്കുന്നു (ലൂക്കോ. 10:18).

## III

## ക്രിസ്ത്യാനിയുടെ വലിയ സന്തോഷം (വാക്യം 10)

1. പാപികൾ രക്ഷകനെ കണ്ടെത്തുമ്പോൾ (മത്താ. 2:20).
2. നല്ല ഇടയനു കാണാതെ പോയ തന്റെ ആടിനെ തിരിച്ചുകിട്ടുമ്പോൾ (ലൂക്കോ. 15:5).
3. സുവിശേഷം സമൂഹത്തിൽ കൂടുതലായി വളരുമ്പോൾ (പ്രവൃ. 8:8).
4. അനേകംപേർ മാനസാന്തരപ്പെട്ടു യേശുവിലേക്കു തിരിയുമ്പോൾ (പ്രവൃ. 15:3).
5. ആത്മീയ ജീവിതത്തിൽ നിത്യജീവന്റെ വഴി വെളിവായി വരുമ്പോൾ (സങ്കീ. 16:11).

## IV

## യേശു കുടുംബങ്ങളിൽ നായകനായി വരുമ്പോൾ

1. സാത്താനിൽ നിന്നു രക്ഷയുണ്ടാകുന്നു.

2. ദുഷ്ടനായ ഹേരോദേസിൽ നിന്നു രക്ഷയുണ്ടാകുന്നു.
3. ആശയും അനുഗ്രഹവും ലഭ്യമാകുന്നു.
4. യഥാസ്ഥാനപ്പെടുന്നു.

## V

## യേശുവിന്റെ ജനനം വിശ്വാസികളിൽ ഉണ്ടാകുന്നതിന്

1. വ്രതനിഷ്ഠയും ആത്മാവിൽ ദാരിദ്ര്യവും പാലിക്കുക (മത്താ. 5:3).
2. എല്ലാ കാര്യങ്ങളിലും ദൈവ കല്പനകൾ അനുഷ്ഠിക്കുക (യോഹ. 14:23).
3. ആത്മസ്വഭാവം ഉള്ളവരായി ജീവിക്കുക (റോമ. 8:9).
4. നാം ദൈവത്തിന്റെ മന്ദിരമെന്നറിയുക (1 കൊരി. 3:16).
5. സാത്താനോട് എതിർത്തു നിൽക്കുക (യാക്കോ. 4:7).

# 11

# ക്രിസ്മസ്സിന് ശേഷം രണ്ടാം ഞായറാഴ്ച

**ലൂക്കോസ് 2:40-52**

**വാക്യം: 40-52**

*"പൈതൽ വളർന്നു ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടു പോന്നു. ദൈവകൃപയും അവന്റെമേൽ ഉണ്ടായിരുന്നു.*

*അവന്റെ അമ്മയപ്പന്മാർ ആണ്ടുതോറും പെസഹാ പെരുനാളിനു യേരുശലേമിലേക്കു പോകും. അവന് പന്ത്രണ്ടു വയസ്സായപ്പോൾ അവർ പതിവുപോലെ പെരുനാളിനു പോയി. പെരുനാൾ കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ ബാലനായ യേശു യേരുശലേമിൽ താമസിച്ചു. അമ്മയപ്പന്മാരോ അറിഞ്ഞില്ല. സഹയാത്രക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കും എന്ന് അവർ ഊഹിച്ചിട്ട് ഒരു ദിവസത്തെ വഴിപോന്നു. പിന്നെ അവനെ ബന്ധുക്കളുടേയും പരിചയക്കാരുടെയും ഇടയിൽ തിരഞ്ഞു. കാണാഞ്ഞിട്ട് അവനെ അന്വേഷിച്ചുകൊണ്ട് യേരുശലേമിലേക്കു മടങ്ങിപ്പോയി. മൂന്നു നാൾ കഴിഞ്ഞശേഷം അവൻ ദേവാലയത്തിൽ ഉപദേഷ്ടാക്കന്മാരുടെ നടുവിൽ ഇരിക്കുന്നതും, അവരുടെ ഉപദേശം കേൾക്കുകയും അവരോട് ചോദിക്കുകയും ചെയ്യുന്നതും കണ്ട് അവന്റെ വാക്ക് കേട്ടവർക്കെല്ലാം അവന്റെ വിവേകത്തിലും ഉത്തരങ്ങളിലും വിസ്മയം തോന്നി. അവനെ കണ്ടിട്ട് അവർ അതിശയിച്ചു. അമ്മ അവനോട് മകനെ ഞങ്ങളോട് ഇങ്ങനെ ചെയ്തതു എന്ത്? നിന്റെ അപ്പനും ഞാനും വ്യസനിച്ചുകൊണ്ട് നിന്നെ തിരഞ്ഞു എന്ന് പറഞ്ഞു. അവൻ അവരോട് എന്നെ തിരഞ്ഞത് എന്തിന്? എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടതു എന്നു നിങ്ങൾ അറിയുന്നില്ലയോ എന്ന് പറഞ്ഞു. അവൻ തങ്ങളോട് പറഞ്ഞ വാക്ക് അവർ ഗ്രഹിച്ചില്ല, പിന്നെ അവൻ അവരോടുകൂടി ഇറങ്ങി നസ്രേത്തിൽ വന്നു അവർക്ക് കീഴടങ്ങിയിരുന്നു. ഈ കാര്യങ്ങൾ എല്ലാം അവന്റെ അമ്മ ഹൃദയത്തിൽ സംഗ്രഹിച്ചു."*

യേശുവിനു പന്ത്രണ്ടു വയസ്സായപ്പോൾ ഉണ്ടായ ഒരു സംഭവത്തിന്റെ വിവരണമാണ് ഈ വചനങ്ങളിലൂടെ വി. ലൂക്കോസ് നമുക്കു നൽകുന്നത്. യഹൂദന്മാരുടെ ഇടയിൽ ദൈവവിശ്വാസത്തിനു കുറവില്ലായിരുന്നു. എന്നാൽ അധികം തെറ്റുകളും വന്നുകൂടിയതു ദൈവവിശ്വാസത്തിന്റെ പരിധികളെ തേടി പുതിയ ഉപദേശങ്ങൾ ഉണ്ടാക്കിയതു മൂലവും, ഈ

വിഷയത്തിൽ അവർക്കുണ്ടായിരുന്ന സ്വാർത്ഥത മൂലവുമായിരുന്നു. യേശുവിന്റെ കാലഘട്ടത്തിൽ ദൈവവിശ്വാസം കൂടുതൽ കേന്ദ്രീകരിച്ചു വന്നത് ദേവാലയത്തിലൂടെ ആയിരുന്നു. ദേവാലയത്തിൽ ദൈവത്തിന്റെ സാന്നിദ്ധ്യം ഉണ്ടെന്ന് എല്ലാ യഹൂദന്മാരും വിശ്വസിച്ചുപോന്നു. ഓരോ യഹൂദനും ഒരു വർഷം മൂന്നു പ്രാവശ്യം എങ്കിലും ദേവാലയത്തിൽ പോയിരിക്കണമെന്ന നിയമവും നിലവിലുണ്ടായിരുന്നു (പുറ. 23:13). നസ്രേത്തിൽ യൗസേഫിന്റെയും മറിയയുടേയും കുടുംബത്തിൽ വളർന്നുവന്ന യേശുവിന് ഈ കാലഘട്ടത്തിൽ ഏതാണ്ട് പന്ത്രണ്ടു വയസ്സ് ഉണ്ടായിരുന്നു. ഒരു സാധാരണക്കാരനെന്നപോലെ വളർന്നുവന്ന യേശു എന്ന ഈ ബാലൻ സ്വർഗ്ഗത്തിൽ നിന്നുള്ള ദൈവം മനുഷ്യരൂപത്തിൽ ജീവിക്കുന്നവനാണെന്ന് ആരും ഗ്രഹിച്ചിരുന്നില്ല.

ഈ പ്രായത്തിൽ യേശു തന്റെ മാതാപിതാക്കളോടൊപ്പം യേരുശലേം ദേവാലയത്തിലേക്കു പോയത് ദേവാലയത്തിൽ പെസഹാ പെരുനാളിനോടനുബന്ധിച്ചായിരുന്നു. യഹൂദന്മാരുടെ ഇടയിൽ പെന്തിക്കോസ്തി പെരുനാൾ, കൂടാരപ്പെരുനാൾ എന്നിവയെക്കാൾ പെസഹാ പെരുനാളിന് ആയിരുന്നു അധികം പ്രാധാന്യം ലഭിച്ചിരുന്നത്. പെസഹാ പെരുനാളിന്റെ ആരംഭം, ദൈവജനത്തിന്റെ മിസ്രയിമിൽ നിന്നുള്ള വിമോചനത്തോടനുബന്ധിച്ചുള്ളതായിരുന്നു (പുറ. 23:16-17). സാധാരണ പെസഹാ പെരുനാൾ എട്ട് ദിവസത്തെ ഉത്സവമായിട്ടാണ് ആചരിച്ചുപോന്നത്. ഒന്നാം ദിവസം പെസഹാ കുഞ്ഞാടിനെ അറുക്കുന്നതും, തുടർന്ന് ഏഴു ദിവസം ഉത്സവദിനങ്ങളുമായിരുന്നു. ദേവാലയത്തിലെ പെരുനാൾ ദിവസങ്ങളിൽ ജനങ്ങൾ ഗ്രാമങ്ങളിൽ നിന്നു കൂട്ടംകൂട്ടമായി ദേവാലയത്തിലേക്കു സഞ്ചരിക്കും. കുട്ടികൾ അവരുടെ ഭക്ഷണം ഭാണ്ഡങ്ങളിൽ സൂക്ഷിച്ച് മുതിർന്നവരോടുകൂടി സഞ്ചരിച്ചുപോന്നു. ഈ പെരുന്നാളിൽ സംബന്ധിക്കുവാൻ യേശുവിന്റെ മാതാപിതാക്കൾക്ക് യേശുവിനേയും നടത്തി ഏതാണ്ടു തൊണ്ണൂറ് കിലോമീറ്റർ ദൂരം സഞ്ചരിക്കേണ്ടതുണ്ടായിരുന്നു.

പെസഹാ പെരുനാളിൽ സംബന്ധിക്കുവാനുള്ള യൗസേഫിന്റേയും കുടുംബത്തിന്റേയും തീരുമാനത്തിൽ യേശു എന്ന ദൈവപുത്രൻ അവരുടെ കുടുംബത്തിൽ വസിച്ചിരുന്നതുമൂലം അവർക്കു ലഭിച്ചുപോന്ന ഐശ്വര്യം തക്ക കാരണമായി ഭവിച്ചിരിക്കാം. യേശു നിമിത്തമായി യൗസേഫിന്റെ കൊച്ചു കുടുംബത്തിൽ അലയടിച്ചിരുന്ന ആത്മീയ തനിമ, സന്തോഷം, ദൈവിക കാവൽ ഇവ അവർ എത്രമാത്രം യേശുവുമായി ബന്ധപ്പെടുത്തി ചിന്തിച്ച് യേശുവിനു ശ്രേഷ്ഠസ്ഥാനം കൊടുത്തുപോന്നിരുന്നുവോ എന്നതിനെക്കുറിച്ച് നമുക്ക് സംശയം തോന്നാം. പലപ്പോഴും നാം കുടുംബത്തിൽ അനുഷ്ഠിക്കുന്ന, ഭക്തിസാഹചര്യവും ദൈവാശ്രയവുമാണ് നമ്മെ സ്വന്തദേശത്തും സഹോദരങ്ങളുടെ മദ്ധ്യേയും

സ്ഥാനവും മാനവുമുള്ളവരായി നിലനിർത്തുന്നത് എന്നതിനെക്കുറിച്ച് പലർക്കും അവബോധം ഇല്ലാതെയാണ് കഴിയുന്നത്. ഇത് ഭക്തിയുടെ ഉൾക്കാമ്പിന്റെ വില നാം മനസ്സിലാക്കുന്നതിൽ പരാജയപ്പെടുന്നതു കൊണ്ടു സംഭവിക്കുന്നതാണ്. യേശുവിന്റെ വീട്ടിൽ, യേശു, മറിയാമിന്റേയും യൗസേഫിന്റേയും ദൃഷ്ടിയിൽ മഹത്വമുള്ളതായ ഒരു നിധി, ദൈവത്തിൽ നിന്നുള്ള മകൻ, ദൈവപൈതൽ എന്ന നിലയിൽ അറിയപ്പെട്ടുപോന്നുവെങ്കിലും, ഈ സത്യം, എല്ലാ മിനിട്ടിലും ആ വീട്ടുകാർ യേശുവിനെക്കുറിച്ചറിഞ്ഞ് ആദരിച്ച് പോന്നിരുന്നുവോ എന്നും നമുക്ക് സംശയിക്കാം. ഇതിനെക്കുറിച്ചുള്ള വേറൊരു ചിന്ത, എല്ലാ മിനിട്ടിലും അപ്രകാരം അറിഞ്ഞ് യേശു എന്ന ബാലനെ ആദരിക്കണമെന്നുള്ളത് ദൈവഹിതമായിരുന്നുവോ എന്നുള്ളതാണ്. എന്തെന്നാൽ യേശു ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളണം എന്നു വിചാരിക്കാതെ, ദാസരൂപം എടുത്ത് മനുഷ്യ സാദൃശ്യത്തിലായി തന്നെത്തന്നെ ഒഴിച്ച് വേഷത്തിൽ മനുഷ്യനായി വിളങ്ങി വളർന്നു വന്നവനായിരുന്നു. തന്മൂലം യേശുവിനെ ഇടയ്ക്കു കാണാതെപോയി എന്നു വന്നാലോ, യേശുവിനെ ചെറിയ കുറ്റങ്ങൾക്കു കന്യകമറിയാമോ, യൗസേഫോ, ശിക്ഷിച്ചു എന്നു വന്നാലോ അവയെല്ലാം യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ഭാഗങ്ങളായിട്ടു വരുന്നതായി ഗണിക്കാവുന്നതാണ്. ഇവിടെയെല്ലാം യേശു തെറ്റ് ചെയ്തു എന്നല്ല വരുന്നത്. യേശു നിശ്ചയമായും തന്റെ ബാല്യകാലത്തിൽ മാതാപിതാക്കളാൽ പരിപാലിക്കപ്പെട്ടു എന്നതിലുപരി ദൈവത്താൽ പാലിക്കപ്പെട്ടു എന്നതിനു സംശയം ഇല്ല.

യഹൂദന്മാരുടെ ഇടയിൽ പന്ത്രണ്ടാമത്തെ വയസ്സ് എന്നത് ഓരോ യഹൂദ ബാലനും ആദ്യമായി ദേവാലയത്തിൽ പോയി ന്യായപ്രമാണത്തിന് താൻ സാക്ഷിയാണെന്നു തെളിയിക്കുന്ന പ്രായം ആയിരുന്നു എന്നുള്ള അഭിപ്രായം പണ്ഡിതരുടെ ഇടയിൽ നിലനിൽക്കുന്നു. ഈ നിലയിൽ യേശുവിനെയും കൂട്ടി മറിയാമും യൗസേഫും ദേവാലയത്തിലേക്ക് വന്നു എന്നതിൽ അവർക്കു ഒരു ഉദ്ദേശ്യവും, അതിനു സമൂഹത്തിൽ ഒരു വിലയും ഉണ്ടായിരുന്നതായി കണക്കാക്കാം.

പെരുനാൾ കഴിഞ്ഞു മടങ്ങുമ്പോൾ യേശു പരിചയക്കാരുടേയും ബന്ധുക്കളുടേയും കൂട്ടത്തിൽ ഉണ്ടായിരിക്കുമെന്ന ധാരണയിൽ മറിയാമും യൗസേഫും ബാലനെ തിരക്കി അവന്റെ സാന്നിദ്ധ്യം ബോദ്ധ്യമാക്കിയിരുന്നില്ല എന്നത് വി. വേദത്തിൽ നിന്നു നാം മനസ്സിലാക്കുന്നു. ഇപ്രകാരം സംഭവിച്ചതിൽ ദൈവത്തിനു ഒരു ഉദ്ദേശ്യവും നടത്തിപ്പും ഉണ്ടായിരുന്നുവെന്നത് നാം ആത്മീയ ദൃഷ്ടിയിൽ അറിയേണ്ടതാണ്. യേശുവിന്റെ പ്രായവും, നസ്രേത്തിൽ നിന്നു യേരുശലേമിലേക്കുള്ള ദൂരവും, യേശുവിനു ദേവാലയത്തിലേക്കു പല പ്രാവശ്യം പോകുന്നതിന് തടസ്സമായി

രുന്നു. ഇതിന്റെ വെളിച്ചത്തിൽ യേശു ആകെക്കൂടി പന്ത്രണ്ടാമത്തെ വയസ്സിൽ തന്റെ പിതാവിന്റെ ആലയത്തിൽ എത്തിയതിനെ വിസ്മയകരമായി പ്രയോജനപ്പെടുത്തണമെന്ന് പിതാവാംദൈവം ചിന്തിച്ചു എന്നുള്ള ദൈവിക നടത്തിപ്പ്, ഈ സംഭവത്തിന്റെ പിന്നിൽ നമുക്ക് ദർശിക്കാവുന്നതാണ്. ഈ സംഭവം മുഖാന്തരം, മറിയാമിനും യൗസേഫിനും വ്യസനം ഉണ്ടായി എന്നു വരികിലും യേശുവിന്റെ അത്ഭുതകരമായ വിജ്ഞാനവും വിവേകവും സമുദായ നേതാക്കൾക്കും മറ്റ് അനേകർക്കും വെളിപ്പെട്ടു എന്നത് അവർക്ക് അഭിമാനകരമായിരുന്നു. പെരുനാളിനു ശേഷം തിരിച്ച് നസ്രേത്തിലേക്കുള്ള യാത്രയിലാണ് ബാലനെ കാണാതാകുന്നത്. കന്യകമറിയാം തന്റെ മകനെ യരുശലേമിൽ നിന്നുള്ള യാത്രയുടെ തുടക്കത്തിൽ തിരക്കുകയും കുട്ടിയുടെ സാന്നിദ്ധ്യം ഉറപ്പാക്കുകയും വേണമായിരുന്നു.

ഈ സംഭവത്തിൽ ദൈവഹിതം മറ്റൊന്നായിരുന്നുവെന്നു വന്നാലോ? അതനുസരിച്ച് മറിയാമിന്റെ മനസ്സിൽ കുഞ്ഞിനെക്കുറിച്ചുള്ള ചിന്ത സ്വൽപ്പം മങ്ങുകയും കുഞ്ഞിനെക്കുറിച്ച് അവരുടെ തിരിച്ചുള്ള യാത്രയുടെ ആരംഭത്തിൽ നടത്തിയ അന്വേഷണത്തിൽ ആരോ പ്രിയപ്പെട്ടവരിൽ നിന്നു യേശു കൂട്ടത്തിൽ ഉണ്ടെന്നുള്ള അറിവ് ലഭിച്ചിരിക്കുകയും ചെയ്യാം. പിന്നീടു പിറ്റേദിവസമാണ് യേശുവിനെ കണ്ടു എന്നു പറഞ്ഞ വ്യക്തിയുടെ വാക്ക് ശരിയല്ലായിരുന്നു എന്നു മനസ്സിലാകുന്നത്. യേശുവിനെ യാത്രയുടെ ആരംഭത്തിൽ കൂട്ടത്തിൽ കണ്ടു എന്നു പറഞ്ഞ വ്യക്തിയെ ഒന്നുകൂടി ചോദ്യം ചെയ്തിട്ടായിരിക്കണം പിറ്റേ ദിവസം ഈ മാതാപിതാക്കൾ യേശുവിനെ തിരക്കി യേരുശലേമിലേക്കു യാത്ര തിരിച്ചത്. ഇപ്രകാരമല്ലാതെ യേശുവിനെക്കുറിച്ച് പിതാവായ ദൈവത്തിനുണ്ടായിരുന്ന ശ്രദ്ധയ്ക്ക് ഒരു പാളിച്ച ഉണ്ടായി ഇങ്ങനെ സംഭവിച്ചെന്നോ; യേശുവിനെ വേണ്ടവണ്ണം ശ്രദ്ധിച്ചില്ല എന്ന കുറ്റം, മറിയാമിന്റെ മേലും യൗസേഫിന്റെ മേലും ചുമത്തുന്നതോ, ശരിയായ ചിന്താഗതിയായിരിക്കുകയില്ല.

യേശുവിനെ ദേവാലയത്തിൽ കണ്ടെത്തിയ മാതാപിതാക്കന്മാർ യേശു അവിടെ മതപണ്ഡിതന്മാരുടേയും പരീശന്മാരുടേയും മദ്ധ്യേ പ്രകടിപ്പിച്ച യോഗ്യമായ പെരുമാറ്റം, പാണ്ഡിത്യം, ആത്മീയ തിളക്കം, ആത്മീയ കാര്യങ്ങളിലുള്ള അറിവ്, വിവേകം ഇവയിൽ സന്തോഷിക്കുകയും അഭിമാനിക്കുകയുമാണ് ചെയ്തത്. താൽക്കാലികമായി അവർ അനുഭവിച്ച പുത്ര നഷ്ടത്തേക്കുറിച്ചുള്ള വ്യസനം അവരിൽ ഇല്ലാതെയായി. ദേവാലയത്തിൽ മാതാപിതാക്കളെ കാണാതെ ദുഃഖിച്ച് എങ്ങനെ സ്വന്തം ഭവനത്തിൽ എത്തണമെന്ന് വിഷമിക്കുന്ന ഒരു ബാലനേയോ, മറ്റു ചിലരുടെ പെരുമാറ്റത്തിൽ ഭയം പൂണ്ട് പരിഭ്രമിക്കുന്ന ഒരു ബാലനായിട്ടോ

യേശുവിനെ, മറിയാമും യൗസേഫും കണ്ടെത്തിയില്ല. എന്നാൽ ഏതോ ഒരു അധികാരമുള്ളവനായ ബാലൻ തന്റെ സ്വന്ത ഭവനത്തിൽ കഴിയുന്നതുപോലെ ന്യായപ്രമാണങ്ങളെക്കുറിച്ചുള്ള അറിവിൽ തിളങ്ങി യോഗ്യമായ രീതിയിൽ ചോദ്യങ്ങൾ ചോദിക്കുകയും വിനയാന്വിതനായി പെരുമാറുകയും ചെയ്യുന്ന യേശുവിനെയാണ് അവർ കണ്ടെത്തിയത്.

പന്ത്രണ്ടാമത്തെ വയസ്സിൽ തന്നെ യേശുവിന്റെ പ്രഭാഷണം വിസ്മയം ജനിപ്പിക്കുന്നതായിരുന്നു. യേശു സംസാരം നിർത്തിക്കഴിഞ്ഞാൽ അതിനെക്കുറിച്ച് വേറൊരാൾക്കു കൂടുതൽ പറവാൻ ഒന്നും ഇല്ല. തന്റെ മുഖഭാവവും ദൃഷ്ടിയും വേറൊരാൾക്ക് തന്നെ ജയിക്കുന്നതിനു സാദ്ധ്യമല്ല എന്നുള്ള സൂചനയെ പ്രതിബിംബിച്ചിരുന്നതുകൊണ്ട് യേശുവിന്റെ വചനം കേട്ടവരിൽ അത് വിസ്മയം ഉളവാക്കി എന്നു നമുക്കു മനസ്സിലാക്കാവുന്നതാണ്. മാതാവായ കന്യകമറിയം യേശുവിനോട് അറിയിച്ചത് നിന്റെ അപ്പനും ഞാനും വ്യസനിച്ചുകൊണ്ട് നിന്നെ തിരഞ്ഞു എന്നാണ്. യൗസേഫിനെ യേശുവിന്റെ യഥാർത്ഥ അപ്പനായിട്ടാണ് മറിയാം അവതരിപ്പിച്ചത്.

യേശു ആകട്ടെ, മാതാവിന്റെ ഈ പ്രസ്താവനയെ നിരാകരിക്കാതെ തനിക്കദൃശ്യനായ ഈ ലോകത്തിലെ പിതാവിനുപരി സ്വർഗ്ഗത്തിൽ സ്വന്തമായ ഒരു പിതാവുണ്ടെന്ന് വ്യക്തമാക്കുന്നു. വെറും പന്ത്രണ്ടാമത്തെ വയസ്സിൽ തന്നെ യേശുവിനു തന്റെ സ്വർഗ്ഗീയ ഉത്ഭവത്തെക്കുറിച്ച് ശരിയായ അവബോധം ഉണ്ടായിരുന്നു. "എന്നെ തിരഞ്ഞത് എന്തിന്. എന്റെ പിതാവിന്റെ സന്നിധിയിൽ ഞാൻ ഇരിക്കേണ്ടതല്ലയോ'' എന്ന് ഉത്തരം പറഞ്ഞു. മാതാവായ മറിയ ഈ സന്ദർഭത്തിൽ തന്റെ മകൻ ദൈവിക പരിപാലനയിൽ സുരക്ഷിതനായിരിക്കുമെന്നു വിശ്വസിച്ച് ഉറച്ചിരിക്കേണ്ടവളായിരുന്നു. തന്റെ മകന് ദൈവം ഉദ്ദേശിച്ചിരിക്കുന്ന ഒരു വലിയ ജോലി ചെയ്തുതീർക്കാനുണ്ടെന്നും അവൻ ഭൗമികതലത്തിലുള്ള മാതാപിതാക്കളേക്കാൾ തന്റെ സ്വർഗ്ഗീയ പിതാവിന്റെ കല്പനകളെ അനുസരിച്ച് ആ പിതാവിനുള്ളതിൽ വസിക്കേണ്ടവനാണെന്നും അറിയേണ്ടതായിരുന്നു. ഈ വസ്തുതയാണ് യേശു തന്റെ മറുപടിയിലൂടെ സൂചിപ്പിച്ചത്. യേശു മാതാപിതാക്കളെ അറിയിച്ചത് താൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നവനാണ് എന്നുള്ള ആത്മീയ സത്യമായിരുന്നു.

യേശു വീണ്ടും പതിനെട്ടു വർഷം തന്റെ ആത്മീയ ദൗത്യത്തെ ഭൗമിക മണ്ഡലത്തിൽ ചുരുക്കിപ്പിടിച്ച് ഒരു മനുഷ്യഭവനത്തിൽ മനുഷ്യനായി കഴിഞ്ഞുകൂടി എന്നത് നമ്മുടെ ധ്യാന വിഷയമാക്കേണ്ടിയിരിക്കുന്നു. ഒരു പക്ഷേ യേശുവിനു തന്റെ രക്ഷാകരമായ ആത്മീയ ശുശ്രൂഷ താൻ മുപ്പതു വയസ്സു വരെ കാത്തിരിക്കാതെ ഇളം പ്രായത്തിലെ തുടങ്ങുവാൻ കഴിഞ്ഞില്ലല്ലോ എന്ന ചോദ്യത്തിനു പിതാവാംദൈവത്തിന്റെ നിർണ്ണയ

പ്രകാരം ഭൂമിയിൽ പുത്രൻ തന്റെ ഓരോ നിമിഷവും കഴിച്ചുകൂട്ടിയെന്നതാണ് ഉത്തരം. മനുഷ്യനു ദൈവിക വരങ്ങളുടേയും കൃപാനുഗ്രഹങ്ങളുടെയും ഫലമായി ലഭിക്കുന്ന സാമർത്ഥ്യങ്ങളുടേയും ശക്തിയുടേയും നടത്തിപ്പ് അവയെ ദാനമായി നൽകുന്ന ദൈവത്തിന്റെ കരുതലിൽ ഒതുക്കിയും, അനുവാദത്തിനും, അനുസരണത്തിനും വിധേയമായും നിവർത്തിക്കണമെന്നുള്ള കാര്യം മനുഷ്യൻ തന്നിൽത്തന്നെ ബലം പ്രയോഗിച്ച് പ്രായോഗികമാക്കേണ്ട കാര്യമാണ്. യേശു പിതാവായ ദൈവത്തിനു വിധേയനായി കഴിഞ്ഞതുപോലെ നാം എല്ലാവരും ഭൗമിക ലോകത്തിന്റെ ലൗകിക വ്യഗ്രതയിൽപ്പെട്ടു ഇഷ്ടം പോലെ ജീവിക്കുവാൻ പാടില്ലാത്തവരാണ്. ദൈവഹിതത്തിനു വിധേയരായി അതനുസരിച്ച് ജീവിക്കുവാൻ കടപ്പെട്ടവരാണ് നാം.

യേശു ദേവാലയത്തിൽ വച്ച് മാതാപിതാക്കന്മാരോട് പറഞ്ഞ ഈ വചനത്തിന് ഒരു പ്രാധാന്യം കൂടി ഉണ്ട്, അത് അവിടുന്ന് തന്റെ ഇളം പ്രായത്തിൽ സംസാരിച്ചതായി രേഖപ്പെടുത്തിയിരിക്കുന്ന ഒരേ ഒരു വചനം ആണ്. പിന്നീടുള്ള പതിനെട്ട് വർഷത്തെ വളർച്ചയിൽ താൻ എന്തെങ്കിലും പറഞ്ഞതായി വി. വേദത്തിൽ രേഖപ്പെടുത്തിയിട്ടില്ല. യേശു ഉച്ചരിച്ച ഈ വചനം യേശുവിന്റെ ജീവിതം പിതാവായ ദൈവത്തിൽ ഉറപ്പിച്ചിരിക്കുന്നു എന്ന് വ്യക്തമാക്കുന്നതോടൊപ്പം, തന്റെ ജീവിതത്തിന്റെ ഉദ്ദേശ്യം എന്താണെന്നു കൂടി ധരിപ്പിക്കുന്നു. യേശുവിന്റെ ഇഹലോക ജീവിതത്തിൽ അവിടുന്ന് അവസാനമായി ഉച്ചരിച്ച വചനം "പൂർത്തിയായി" എന്നുള്ളതാണ് (യോഹ. 19:30). തന്റെ മരണത്തോടുകൂടി ഇഹലോകത്തിൽ പിതാവിന്റെ ഭവനത്തിൽ തനിക്കു ചെയ്യുവാനുണ്ടായിരുന്ന കാര്യങ്ങൾ പൂർത്തീകരിച്ചു അഥവാ നിവർത്തിച്ചു എന്നാണ് അവസാനമായി ഉച്ചരിച്ചത്.

യേശുവിന്റെ സ്വന്ത പിതാവിനെക്കുറിച്ചുള്ള ഈ പ്രസ്താവന തന്റെ വളർത്തു പിതാവുമായി ഒരു തരത്തിലും ബന്ധപ്പെടുത്തിക്കൊണ്ടുള്ളതായിരുന്നില്ല. അവിടുന്നു അദൃശ്യനായ പിതാവിന്റെ ഭവനത്തിൽ കഴിഞ്ഞുകൂടേണ്ടതിന്റെ പ്രാധാന്യം ചെറുപ്പത്തിൽതന്നെ വെളിപ്പെടുത്തി. പിന്നീട് ആ പിതാവിന്റെ ഇഷ്ടം ചെയ്യുന്നതാണ് തന്റെ ആഹാരമെന്ന് അവിടുന്നു പരസ്യ ശുശ്രൂഷാകാലത്ത് പ്രഖ്യാപിച്ചു (യോഹ. 9:4, 4:34). ഇങ്ങനെ യേശു എന്ന ദൈവപുത്രൻ പിതാവായ ദൈവത്തിനുവേണ്ടി പ്രതിഷ്ഠിക്കപ്പെട്ടവനായി തന്നെത്തന്നെ സമർപ്പിച്ചിരുന്നു.

യേശുവിന്റെ പിതാവിനെക്കുറിച്ചുള്ള ഈ പ്രസ്താവന മറിയാമും യൗസേഫും വേണ്ടവണ്ണം ഗ്രഹിച്ചിരുന്നില്ല. യേശു ബാലനെങ്കിലും തനിക്ക് സ്വർഗ്ഗീയ പിതാവിനെക്കുറിച്ചു ചിന്തിക്കുന്നതിനും ധ്യാനിക്കുന്നതിനുമുള്ള ആത്മീയ ഉൾബോധം സ്വായത്തമായിരുന്നു; എന്നാൽ; ഈ

നൽവരം മറിയാമിനും യൗസേഫിനും ഇല്ലായിരുന്നു. അവർക്കു യേശുവും പിതാവാംദൈവവും തമ്മിലുണ്ടായിക്കൊണ്ടിരുന്ന ആത്മീയ സമ്പർക്കത്തിന്റെ ആകൃതിയും കഴമ്പും വ്യക്തമല്ലായിരുന്നു; തന്മൂലം യേശു തങ്ങളോടു പറഞ്ഞ വാക്ക് അവർ ഗ്രഹിച്ചില്ല. പിന്നീടുള്ള യേശുവിന്റെ പല വാക്കുകളും തന്റെ അപ്പോസ്തോലന്മാർക്കു മറവായി വന്നിരുന്നുവെന്നത് ചിന്തനീയമാണ് (ലൂക്കോസ് 9:45, യോഹ. 7:15). യേശു തന്റെ അദൃശ്യ കണ്ണുകൾ കൊണ്ട് കാര്യങ്ങളുടെ അദൃശ്യസ്ഥിതിയും ആദിയും അന്തവും, വർത്തമാനകാലത്തിൽ അതിന്റെ പൊരുളും മനസ്സിലാക്കിയിരുന്നപ്പോൾ സാധാരണക്കാർക്കു കാര്യങ്ങളുടെ ദൃശ്യസ്ഥിതിയും അതിനോടനുബന്ധിച്ച കാര്യങ്ങളും മാത്രമാണ് മനസ്സിലായത് എന്നുള്ളത് ഇവിടെ പ്രസ്താവയോഗ്യമാണ്. യൗസേഫും, മറിയാമും, യേശുവിനെ ഈ വിഷയത്തിൽ എത്രമാത്രം മതിച്ചിരുന്നുവെന്നത് നമുക്ക് കണക്കു കൂട്ടുവാൻ സാദ്ധ്യമല്ല. യൗസേഫിനേക്കാൾ മറിയാം യേശുവിന്റെ സ്വർഗ്ഗീയമായ ഉത്ഭവവും അതിനനുസരണമായ കുഞ്ഞിന്റെ വ്യക്തിത്വവും സംബന്ധിച്ചുള്ള അത്ഭുതങ്ങൾ അറിഞ്ഞിരുന്നതുകൊണ്ട് യേശുവിന്റെ ആത്മീയ വ്യക്തിത്വത്തിൽ അവൾ വിശ്വാസം ഉള്ളവളായിരുന്നിരിക്കണം. യേശുവിനെ സംബന്ധിച്ചുള്ള കാര്യങ്ങളുടെ പൊരുൾ മറിയാം ഒരിക്കലും ഭൗതിക ദൃഷ്ടിയിൽ വിലയിരുത്തിക്കൊണ്ടു പലരോടായി സംസാരിച്ചിരുന്നില്ല. ഈ ക്രിയ അവളിൽ നിന്നുണ്ടായില്ല എന്നുള്ളതാണു സത്യം. അവൾ അവയെ വിലയിരുത്തലിലും ധ്യാനത്തിനും വിഷയമാക്കി ഹൃദയത്തിൽ സംഗ്രഹിച്ചിരുന്നു. ഇതിനു വിപരീതമായി ഇങ്ങനെയുള്ള വിഷയങ്ങളെ ഭൗമികവേവിൽ എത്തിച്ച് ഭൗതിക ദൃഷ്ടിയുടെ ഇരുത്തലിൽ സംസാരിക്കുകയെന്നതു ആത്മീയ മനുഷ്യർക്കു അസാധ്യമായ കാര്യമാണ്. വി. ദാനിയേൽ പ്രവാചകൻ കണ്ട ദർശനങ്ങളുടെ പൊരുൾ അദ്ദേഹത്തിനു ഗ്രഹിക്കാൻ സാധിച്ചുവെങ്കിലും അവയെ തന്റെ ഹൃദയത്തിൽ സംഗ്രഹിച്ചു എന്നു നാം വായിക്കുന്നു (ദാനി. 7:28). വിപരീതമായാൽ മുത്തുകളെ പന്നിയുടെ മുമ്പിൽ ഇടുന്നതിനു സമം ആകാനാണു സാദ്ധ്യത. തന്മൂലം ദൈവ പൈതലായ യേശുവിനെ സംബന്ധിച്ചുള്ള കാര്യങ്ങൾ മറിയാം തന്റെ മനസ്സിൽ സംഗ്രഹിച്ചു.

യേശു ജ്ഞാനത്തിലും, വളർച്ചയിലും കൃപയിലും മുതിർന്നുവന്നു; യേശു ആത്മീയമായി മഹാൻ ആയിരുന്നിട്ടും തന്റെ ഭൗമിക മാതാപിതാക്കൾക്കു കീഴടങ്ങി സ്വന്ത ഭവനത്തിൽ വസിച്ചു. യേശുവിന്റെ ബാല്യകാലത്തെക്കുറിച്ചുള്ള അറിവ് ലോകത്തിലെ സകല കുഞ്ഞുങ്ങൾക്കും മാതൃകയായിട്ടുള്ളതാണ്. യേശു എന്ന കുട്ടിയിൽ പരിജ്ഞാനത്തിന്റെ നിറവ്, ആത്മീയ തിളക്കം, ദൈവകൃപ, ഭൗതിക കാര്യങ്ങളിലുള്ള അറിവ്, മാതാപിതാക്കന്മാരോടുള്ള അനുസരണം, സകല മനുഷ്യരോടും കാണി

ച്ചുപോന്ന ഇണക്കം, മുതിർന്നവരോടുണ്ടായിരുന്ന ബഹുമാനം ഇവ നിറഞ്ഞുനിന്നിരുന്നു. യേശു വളർന്ന് ആത്മാവിൽ ബലപ്പെട്ടുവെന്ന് നാം അറിയുന്നു (വാക്യം 52).

## സന്ദേശമുഖങ്ങൾ

### I

### യേശുവിന്റെ സ്വഭാവം

1. ദേവാലയത്തിൽ പോകുന്നതിനുള്ള ഉത്സാഹം യേശുവിൽ നാം ദർശിക്കുന്നു.
2. യേശുവിൽ ദൈവം തന്റെ പിതാവ് എന്ന അറിവ് നിലനിന്നിരുന്നു.
3. വചനങ്ങളിലും ന്യായപ്രമാണങ്ങളിലും അറിവുണ്ടായിരുന്നു.
4. ദേവാലയം തന്റെ പിതാവിന്റെ ഭവനം എന്നറിഞ്ഞിരുന്നു.
5. മനഃപൂർവ്വം മാതാപിതാക്കളെ ദുഃഖിപ്പിക്കാൻ ആഗ്രഹിച്ചില്ല.
6. ഉപദേശിക്കുന്നതിൽ സമർത്ഥനായിരുന്നു (വാക്യം 47).
7. തന്റെ ജീവിതദൗത്യം അറിഞ്ഞിരുന്നു (വാക്യം 49).

### II

### ക്രമമായി ദേവാലയത്തിൽ പോകുന്നത് ഉത്തമം

1. ദൈവവുമായുള്ള ആത്മീയ ബന്ധം ഉറപ്പിക്കുന്നു.
2. പ്രാർത്ഥന ജീവിതത്തെ സഹായിക്കുന്നു.
3. ദൈവിക നടത്തിപ്പിനു വിധേയമാകാൻ സഹായിക്കുന്നു.
4. നിരാശ, കുറ്റബോധം തുടങ്ങിയ മാനസിക പ്രശ്നങ്ങളിൽ നിന്നുള്ള മോചനം ഉണ്ടാകുന്നു.
5. സമൂഹത്തിൽ ഉത്തമരായി ജീവിക്കുന്നതിനുള്ള കൃപ ലഭിക്കുന്നു.

### III

### യേശു നമ്മുടെ ആത്മീയ ദൃഷ്ടിയിൽ

1. പിതാവാം ദൈവത്തിന്റെ മടിയിൽ (യോഹ. 1:18).
2. പുരോഹിതന്മാരുടെ നടുവിൽ (ലൂക്കോസ് 2:26).
3. ശിഷ്യന്മാരുടെ നടുവിൽ (മത്താ. 26:20).
4. അവിടുന്ന് കഴുതപ്പുറത്ത് (മത്താ. 21:7).
5. കുരിശുമരത്തിൽ (യോഹ. 19:18).
6. പിതാവിന്റെ വലത്തുഭാഗത്ത് (പ്രവൃ. 2:34).
7. നിത്യതയിൽ വിശ്വാസികളോടൊപ്പം (വെളി. 21:3).

## IV

## ബാലനായ യേശു

1. ഒരു മാതൃകാ ബാലൻ (വാക്യം 51).
2. ദൈവകൃപയിൽ നിറഞ്ഞവൻ (വാക്യം 52).
3. യഥാർത്ഥത്തിലുള്ള യഹൂദൻ (വാക്യം 41, 42).
4. ഉപദേഷ്ടാക്കളുടെ മദ്ധ്യേ പ്രമാണി (വാക്യം 46, 47).
5. ദൈവിക പിതാവിനെ തിരിച്ചറിഞ്ഞവൻ (വാക്യം 49).
6. മാതാപിതാക്കന്മാർക്കു വിധേയൻ (വാക്യം 51).

## V

## യാത്രയിൽ യേശുവിന്റെ അസാന്നിദ്ധ്യം അമ്മയപ്പന്മാർ അറിഞ്ഞില്ല

1. നമ്മുടെ വിലയേറിയ ജീവിതം യേശുവിനെ കൂടാതെ നയിക്കരുത്.
2. നമ്മുടെ അനാസ്ഥ നിമിത്തം യേശു നമുക്കു നഷ്ടമാകരുത്.
3. നമ്മുടെ അജ്ഞതയും സ്വാർത്ഥതയും നിമിത്തം ഇതു സംഭവിക്കരുത്.
4. ലോകവും പിശാചും ജഡവും ഈ വിഷയത്തിൽ നമ്മെ ചതിക്കുമെന്നറിയുക.
5. നമ്മുടെ അവിശ്വാസം മൂലം യേശു നമുക്ക് നഷ്ടം ആകരുത്.
6. നമ്മുടെ ജീവിതം ഉത്സവമെന്നപോലെ ആകരുത്.
7. യേശുവിനെ ജീവിതത്തിലുടനീളം ഉൾക്കൊള്ളണം.

# 12

# ദനഹായ്ക്കു ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: വി. മത്തായി 4:12-22**

**വാക്യം: 12-13**

*"യോഹന്നാൻ തടവിൽ ആയി എന്നു കേട്ടാറെ അവൻ ഗലീലയിലേക്കു വാങ്ങിപ്പോയി, നസ്രേത്ത് വിട്ട് സെബൂലൂന്റെയും നഫ്താലിയുടേയും അതിരുകളിൽ കടൽക്കരയുള്ള കഫർന്നഹൂമിൽ ചെന്നു പാർത്തു."*

യേശുക്രിസ്തുവും യോഹന്നാൻ സ്നാപകനും, ആത്മീയ രംഗത്ത് ഏതാണ്ട് ഒരേ ചിന്തയും കാഴ്ചപ്പാടും വച്ചുപുലർത്തിയവരായിരുന്നു. ഇവരുടെ മദ്ധ്യേ മാനുഷികബന്ധവും ദൈവിക ഇടപെടലും ഉണ്ടായിരുന്നതുകൊണ്ട് പരസ്പരം ബന്ധപ്പെട്ടവരായിരുന്നെങ്കിലും ഇവർ തങ്ങളുടെ ശുശ്രൂഷകൾ തുടങ്ങുന്നതിനു മുമ്പായി വളർന്നുവന്ന സാഹചര്യം വ്യത്യസ്തമായിരുന്നു. യോഹന്നാൻ സ്നാപകൻ തന്റെ ശുശ്രൂഷകൾ തുടങ്ങിയനാൾ മുതൽ, യേശുവിനെ അവന്റെ മഹത്വം വിലയിരുത്തുവാൻ എന്നോണം ഉറ്റുനോക്കിക്കൊണ്ടിരുന്നു. ഒന്നാം ദിവസം യേശുവിനെക്കുറിച്ച് യോഹന്നാൻ സ്നാപകൻ സാക്ഷിച്ചത് "എന്നാൽ നിങ്ങൾ അറിയാത്ത ഒരാൾ നിങ്ങളുടെ ഇടയിൽ നിൽപ്പുണ്ട്; അവന്റെ ചെരിപ്പിന്റെ വാർ അഴിപ്പാൻ ഞാൻ യോഗ്യനല്ല" എന്നുള്ളതായിരുന്നു (യോഹ. 1:27). രണ്ടാം ദിവസം സാക്ഷിച്ചത് "ഇതാ ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്" എന്നായിരുന്നു (യോഹ. 1:35, 37). യേശു സ്നാനം ഏൽക്കുന്നതിനു യോഹന്നാൻ സ്നാപകനെ സമീപിക്കുകയും അതു പിതാവിന്റെ ഇഷ്ടം എന്നറിഞ്ഞു യോഹന്നാൻ സ്നാപകൻ യേശുവിനു സ്നാനം നൽകുകയും ചെയ്യുന്നു. യോഹന്നാൻ സ്നാപകൻ യേശുവിനെക്കുറിച്ച് അറിഞ്ഞതിൽ കൂടുതലായി യേശു യോഹന്നാൻ സ്നാപകനെക്കുറിച്ച് അറിഞ്ഞിരുന്നു. യോഹന്നാൻ സ്നാപകന്റെ ദൗത്യം എന്താണെന്നും യേശു വളരെ വ്യക്തമായി അറിഞ്ഞിരുന്നു. യോഹന്നാൻ സ്നാപകന്റെ പ്രവർത്തനകാലം വളരെ ചുരുങ്ങിയതായിരുന്നു. യേശു തന്റെ പ്രവർത്തനം ആരംഭിച്ചതോടുകൂടി യോഹന്നാൻ സ്നാപകൻ കാരാഗൃഹത്തിലാകുകയും തുടർന്നു വധിക്കപ്പെടുകയുമാണുണ്ടായത്.

യോഹന്നാൻ സ്നാപകൻ തടവിലായി എന്ന വർത്തമാനം ലഭിച്ച

തോടെ, യേശു അന്നുവരെ പ്രവർത്തിച്ചുവന്ന നസ്രത്തു ദേശത്തുനിന്നു തന്റെ പ്രവർത്തനം ഗലീലാ ഭാഗത്തേക്കു നീക്കുന്നു. ഇപ്രകാരമൊരു സ്ഥലംമാറ്റത്തിന്റെ കാരണങ്ങൾ, എന്തൊക്കെയായിരുന്നു എന്നതിനെക്കുറിച്ചുള്ള വിവരങ്ങൾ, വി. വേദപുസ്തകത്തിൽ എഴുതിയിട്ടില്ലെങ്കിലും നമ്മുടെ ചിന്തയിൽ ചില കാരണങ്ങൾ രൂപവൽക്കരിക്കുവാൻ സാധിക്കും. യോഹന്നാൻ സ്നാപകന്റെ അഭാവം യേശുവിനെ ദുഃഖിപ്പിച്ചു എന്നതിനു സംശയം ഇല്ല. അദ്ദേഹത്തിന്റെ കാരാഗൃഹവാസത്തോടുകൂടി യേശുവിനു തിരഞ്ഞെടുക്കപ്പെട്ട ഒരു ശിഷ്യന്റെ പ്രവർത്തനമാണ് നഷ്ടപ്പെട്ടത്. യേശുവിനു സ്വന്തമായി ശിഷ്യന്മാർ ഉണ്ടായിരുന്നെങ്കിലും ആ സമയത്തു സ്വന്തശിഷ്യന്മാരുടെ യോഗ്യത യോഹന്നാൻ സ്നാപകന്റെ യോഗ്യതയുടെ അടുത്തെങ്ങും വരികയില്ലായിരുന്നു. യോഹന്നാൻ സ്നാപകന്റെ പ്രവർത്തനം നിലച്ചുപോയെങ്കിലും യോഹന്നാൻ സ്നാപകന്റെ പ്രവർത്തനത്തോടു വളരെയധികം സാമ്യമുള്ളതായിരുന്നു യേശുവിന്റെ പ്രവർത്തനം. ഈ വിവരം യോഹന്നാൻ സ്നാപകനെ തടവിലാക്കിയ അധികാരികൾ അറിഞ്ഞിരുന്നു എന്നത് യേശുവിന്റെ സ്ഥലം മാറ്റത്തിനു മറ്റൊരു കാരണമായിരിക്കാം. യോഹന്നാൻ സ്നാപകനെ കാരാഗൃഹത്തിലടച്ചവർ യേശുവിന്റെ നേരേ അടുത്ത നീക്കം നടത്തുകയില്ല എന്ന് ആർക്കും പറയാവുന്ന കാര്യമായിരുന്നില്ല. യേശു അധികാരവർഗ്ഗത്തെ തെല്ലും ഭയപ്പെട്ടിരുന്നില്ല എന്നു വരികിലും തന്റെ സമയം അടുക്കുന്നതിനു മുമ്പായി എതിർ പക്ഷവുമായുണ്ടാകാവുന്ന ഏറ്റുമുട്ടലുകളെ അവിടുന്ന് ഇഷ്ടപ്പെട്ടിരുന്നില്ല എന്നത് വ്യക്തമായിരുന്നു. യേശു തന്റെ ആരോഹണ സമയം അടുത്തുവരുന്നു എന്നുള്ള നില വന്നപ്പോൾ യോഹന്നാൻ സ്നാപകനേക്കാൾ കൂടുതലായി ഭരണവർഗ്ഗത്തേയും പരീശന്മാരേയും വിമർശിച്ചു സംസാരിക്കുന്നതിനു തയ്യാറായി (മത്തായി 26:1–36).

യേശുവിന്റെ ശുശ്രൂഷ അതിന്റെ ആരംഭഘട്ടത്തിൽ എല്ലാവരും സ്വീകരിച്ചുവെങ്കിലും, അവിടുന്ന് കർക്കശവും, ആത്മീയ കാര്യങ്ങളിൽ സമൂഹത്തിലെ ദോഷങ്ങളും അധികാരികളുടെ കുറ്റങ്ങളും വെളിപ്പെടുത്തി സംസാരിക്കുവാൻ തുടങ്ങിയപ്പോൾ, യേശുവിനെ ഗ്രാമത്തിൽ നിന്നു പുറത്താക്കുവാനും ജനങ്ങൾ തയ്യാറാകുന്നു (ലൂക്കോ. 4:23–27). യോഹന്നാൻ സ്നാപകന്റെ പ്രവർത്തനഫലമായി ഗലീലയും ചുറ്റുപാടും ആത്മീയമായ ഒരു നവകാന്തിയിൽ എത്തിച്ചേർന്നതും, അദ്ദേഹത്തിന്റെ അഭാവത്തിൽ അതു തുടർന്നുകൊണ്ടുപോകേണ്ടതും, ഒരു ആവശ്യമെന്ന് യേശു ഗണിച്ചതും യേശുവിന്റെ ഈ സ്ഥലംമാറ്റത്തിനു കാരണമായിരിക്കാം. ഗലീല പ്രദേശത്തെ അപേക്ഷിച്ച് യരുശലേമിലുണ്ടായിരുന്ന പരീശന്മാരുടെയും ശാസ്ത്രിമാരുടെയും സാന്നിദ്ധ്യം ഈ സ്ഥലംമാറ്റത്തിനു ഒരു

കാരണമാകാവുന്നതാണ്. യേശു, യോഹന്നാൻ സ്നാപകനേക്കാൾ കൂടുതൽ ആളുകളെ സ്നാനപ്പെടുത്തുന്നു എന്ന ഒരു ശ്രുതിയും പരീശന്മാർക്കു ലഭിച്ചിരുന്നു (യോഹ. 4:3). യേശു ദൈവപുത്രൻ എന്ന നിലയിൽ തനിക്കു ഇഷ്ടമുള്ള ഏതു സ്ഥലത്തും തന്റെ ദൈവിക പ്രഭാവവും ശക്തിയും ഹേതുവായിട്ട് പ്രവർത്തിക്കുവാൻ കഴിയുമായിരുന്നെങ്കിലും, താൻ മാനുഷികതലത്തിൽ ഇറങ്ങി വന്നു മനുഷ്യനായി കഴിഞ്ഞിരുന്ന സമയങ്ങളിൽ തന്റെ പ്രവർത്തനങ്ങളെ മാനുഷിക പരിധിയിൽ ഒതുക്കിനിർത്തിക്കൊണ്ട് നിർവ്വഹിക്കുന്നത് അവിടുത്തെ ഒരു ആവശ്യമായിരുന്നു.

ഗലീലാദേശം, ഗലീലാ കടലിന്റെ പടിഞ്ഞാറേ തീരത്തെയാണ് കുറിക്കുന്നത്. ഇതു തെക്കുവടക്ക് ഏതാണ്ട് 100 കിലോമീറ്റർ നീളവും 50 കിലോമീറ്റർ വീതിയും ഉള്ള പ്രദേശമാണ്. ഇവിടെ യേശുവിന്റെ കാലത്തു ജനങ്ങൾ തിങ്ങിപ്പാർത്തുവന്നു. അവർക്ക് അവരുടേതായ സംസാര രീതിയും ഉണ്ടായിരുന്നു (മത്താ. 26-73). യേശു കടന്നുവന്നു പാർത്ത കഫർന്നഹൂം ഗലീല കടലിന്റെ വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്തിരുന്നതും, ജനങ്ങൾ തിങ്ങിപ്പാർത്തിരുന്നതുമായ ഒരു പട്ടണം ആയിരുന്നു. ഈ പട്ടണത്തെ യേശു സ്വന്തം പട്ടണം എന്നു ഗണിച്ചുപോന്നു (മത്താ. 9:1). ഈ പട്ടണത്തെ സംബന്ധിച്ച് പഴയനിയമത്തിൽ ഒരു കാര്യവും എഴുതിയിട്ടില്ല. എന്നാൽ പുതിയനിയമത്തിൽ യേശു ഈ പട്ടണത്തിൽ വളരെനാൾ പാർത്തിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. ഗലീല പ്രദേശം യോശുവായുടെ കാലത്തു ആശേർ ഗോത്രത്തിനായി ദൈവം വീതിച്ചു കൊടുത്തിരുന്നു (യോശു. 14:10-39). പിന്നീടുള്ള കാലഘട്ടത്തിൽ ഈ പ്രദേശം ഉത്തര ഗലീല എന്നും, ദക്ഷിണ ഗലീലാ എന്നും, രണ്ടു ഭാഗമായി നിർണ്ണയിച്ചുപോന്നു. ഉത്തര ഗലീലയിൽ ജാതികളുടെ സംഖ്യ കൂടുതൽ ആയിരുന്നതുകൊണ്ടു ആ പ്രദേശം ജാതികളുടെ ഗലീലാ എന്നറിയപ്പെട്ടുപോന്നു. സെബുലൂൻ, നഫ്താലി ഈ രണ്ടു പദങ്ങളും രണ്ട് ഗോത്രങ്ങളെ കുറിക്കുന്ന പദങ്ങൾ ആണ്.

**വാക്യം 14-16**

*"സെബുലൂൻ ദേശവും നഫ്താലി ദേശവും കടൽക്കരയിലും യോർദ്ദാന്നക്കരയുള്ള നാടും, ജാതികളുടെ ഗലീലയും ഇങ്ങനെ ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയോരു വെളിച്ചം കണ്ടു, മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം ഉദിച്ചു എന്ന് യെശയ്യാ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് നിവൃത്തിയാകുവാൻ ഇടവന്നു."*

യേശു സെബുലൂൻ, നഫ്താലി ഗ്രാമങ്ങൾ ഉൾപ്പെട്ട ഗലീലാ ദേശത്ത് തന്റെ ശുശ്രൂഷ ആരംഭിച്ചതോടുകൂടി ആ പ്രദേശത്തുണ്ടായിരുന്ന

ജനങ്ങളെ അത് ആത്മീയ ബോധത്തിലേക്കും, ദൈവിക ജ്ഞാനത്തി ലേക്കും നയിച്ചു. യേശുവിന്റെ പ്രത്യക്ഷതയിൽ ഉദിച്ച ആത്മീയ പ്രകാശം അവരുടെ ഹൃദയങ്ങളിൽ വലിയ വെളിച്ചമായിട്ട് അനുഭവപ്പെട്ടു. ഹൃദയ ങ്ങളിൽ കുമിഞ്ഞു കൂടിയിരുന്ന ആത്മീയ ഇരുട്ട് നീങ്ങിപ്പോയി. യേശു വിന്റെ ശുശ്രൂഷ മുഖാന്തരമായി മരണ നിഴൽ അവരിൽ നിന്ന് അകന്നു പോയിട്ട് പുതിയ ജീവിത ദർശനവും ജീവിതവും കൈവന്നതായി പ്രസ്താവിക്കുന്നു. ഇത് യെശയ്യാ പ്രവാചകന്റെ പ്രവചന നിവൃത്തിയായി സുവിശേഷകർത്താവ് നമ്മെ ഓർമ്മിപ്പിക്കുന്നു. 'ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയോരു വെളിച്ചം കണ്ടു, മരണദേശത്തിന്റെ നിഴലിലും, ഇരിക്കുന്ന വർക്കു പ്രകാശം ഉദിച്ചു' എന്നതാകുന്നു പ്രവചനം (യെശ. 9:2). വയോ വൃദ്ധനായിരുന്ന ശീമോൻ യേശുവിനെക്കുറിച്ച് "യേശു ജാതികൾക്കു വെളിച്ചവും യിസ്രയേലിനു മഹത്വവും രക്ഷയും ആകും എന്നു പ്രവചി ച്ചിരുന്നു (ലൂക്കോ. 2:30). ഈ പ്രവചനത്തിന്റെ നിവൃത്തിയും ഗലീല പ്രദേശത്തു വച്ചുണ്ടായി.

മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു എന്ന് ഇവിടെ എഴുതിയിരിക്കുന്നു. നിഴൽ ഉണ്ടാകുന്നതു പ്രകാ ശത്തെ തടയുന്നതു മൂലമാണ്. സൂര്യന്റെ പ്രകാശം ഭൂമിയിൽ പതിക്കു ന്നതിനു തടസ്സമായി സൂര്യനും ഭൂമിക്കും മദ്ധ്യേ വേറൊന്ന് വന്നു ചേർ ന്നാൽ ഭൂമിയിൽ നിഴൽ ഉണ്ടാകും. ഇവിടെ സത്യ ദൈവത്തിനും ജന പദത്തിനും മദ്ധ്യേ നിലനിന്നിരുന്ന ദൈവത്തെക്കുറിച്ചുള്ള അജ്ഞത, പാപം, വിവരക്കേട് മുതലായവ നിമിത്തമായി ജനസഞ്ചയത്തിൽ ആത്മീയ ഇരുട്ട് ബാധിച്ചിരുന്നു. യേശു ദൈവത്തിനും ജനത്തിനും മദ്ധ്യേ ഉദിച്ചുയർന്നു കഴിഞ്ഞപ്പോൾ, ആത്മീയ ഇരുട്ടിൽ തപ്പിത്തടഞ്ഞ് അജ്ഞ തയുടേയും, അവിവേകത്തിന്റേയും പാതയിൽ വഷളായി കഴിഞ്ഞിരുന്ന ജനത്തിനു ദൈവികപ്രകാശം ഉദിച്ചു എന്ന നില സംജാതമായി. അവ രിൽ നിഴലിച്ചിരുന്ന മരണനിഴൽ ഓടി ഒളിച്ചു. സത്യദൈവം ആരാണ് മോക്ഷമാർഗ്ഗം ഏതാണ്, അത് എങ്ങനെ പ്രാപിക്കാം, ആത്മീയ ജീവൻ എവിടെ നിന്നു പ്രാപിക്കാം എന്നീ വക കാര്യങ്ങൾ യേശുവിൽ നിന്നു അവർ ഗ്രഹിക്കുകയും അറിയുകയും അനേകർക്കു അനുഭവപ്പെടുകയും ചെയ്തു. യേശുവിനോടു ബന്ധിച്ചുള്ള കാര്യങ്ങളുടേയും ആ വക വിഷ യങ്ങൾ സംബന്ധിച്ചുള്ളതുമായ സ്വർഗ്ഗീയ പ്രകാശം, അറിയുകയും അനു ഭവിക്കുകയും ചെയ്യുന്നവരിൽ, ഭൗമിക കാര്യങ്ങളോട് ബന്ധപ്പെട്ട ആത്മീയ ഇരുട്ട് അവരെ ബാധിക്കുന്നില്ല. ഇതു സ്വർഗ്ഗീയപാതയിൽ ഓരോ വിശ്വാസിയും കണ്ടെത്തേണ്ട ജീവപാതയാണ്. ഈ പ്രത്യേക അനുഭവം ക്രിസ്തീയ വെളിച്ചം എന്ന് അറിയപ്പെടുന്നു.

ഈ ക്രിസ്തീയ വെളിച്ചം വിശ്വാസികളിൽ ക്രിസ്തുവിലുള്ള അഗാ

ധമായ വിശ്വാസത്താലും, ആശ്രയം മുഖാന്തരവും രൂപപ്പെടുന്നു. ഈ പ്രതിഭാസം ഭാസുരമാക്കുന്ന വെളിച്ചത്തെയാണ് യേശു സെബുലൂൻ ദേശവും നഫ്താലി ദേശവും ഉൾക്കൊണ്ട ഗലീലാ പ്രദേശത്തു പ്രസരിപ്പിച്ചത്. നാം എവിടെ ആയിരുന്നാലും ആത്മീയ വെളിച്ചം ഉള്ളവരായി തീർന്നിട്ട്, അതു മുഖാന്തരം അജ്ഞതയിലും ആത്മീയ അന്ധകാരത്തിലും കഴിയുന്നവരെ ക്രിസ്തീയ വെളിച്ചത്തിലേക്കു കൊണ്ടുവരുന്നതിനു കടമയുണ്ട്, ഇതിനാണ് മിഷൻ എന്ന പേര് അന്വർത്ഥമാകുന്നത്.

**വാക്യം 17**

*"അന്നു മുതൽ യേശു, സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവീൻ എന്നു പ്രസംഗിച്ചു തുടങ്ങി."*

ഗലീലയും ചുറ്റുപാടും സെബുലൂൻ ദേശവും നഫ്താലി ദേശവും, യേശു എന്ന ദൈവപുത്രൻ മുഖാന്തരം ശോഭിച്ച പ്രകാശത്തിനു സാക്ഷ്യം വഹിച്ചു. ഈ പ്രകാശം മുഖാന്തരം ദൈവിക പരിജ്ഞാനവും ആത്മീയ ജീവനും സാധാരണജനങ്ങളിൽ അലയടിക്കുവാൻ തുടങ്ങി. പാപവും ദോഷവും മാഞ്ഞുപോകുവാൻ തുടങ്ങി. ആ സ്ഥാനത്തു പരിജ്ഞാനവും ആത്മീയബോധവും തിരിച്ചുവന്നു. യേശുവിലൂടെയുള്ള ഈ വീണ്ടെടുപ്പ് ആ പ്രദേശത്തുള്ള ജനങ്ങളുടെ ജീവിതവീക്ഷണത്തെ ഇളക്കിമറിച്ചു. സ്വാർത്ഥത കൊടികുത്തി വാണിരുന്നിടത്ത് ആത്മീയ അന്വേഷണം പൂവിരിഞ്ഞു. ശുഭകരമായ ഒരു മരണാനന്തര ജീവിതത്തെക്കുറിച്ചുള്ള ചിന്ത ജീവിതത്തിന്റെ ആത്മീയ ഉള്ളറകളിൽ ഒരു ജ്യോതിപോലെ മൊട്ടിട്ടു. അതു പ്രാപിക്കുവാനുള്ള ഉപായം യേശു വിളിച്ചറിയിച്ചു. "അതേ സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാൽ മാനസ്സാന്തരപ്പെടുവിൻ," അന്ധകാര പ്രവൃത്തികളിൽ നിന്നും മരണനിഴലുകളിൽ നിന്നും ഓടിമാറി ക്രിസ്തുവിന്റെ പ്രകാശത്തിലേക്കു കടന്നുവരിക എന്ന ആഹ്വാനം ആയിരുന്നു അത്. സമൂഹത്തിൽ അന്ധകാരത്തിനും മരണനിഴലിനും കാരണമായി ഭവിച്ചിരുന്ന ഭാവനകളും, പാപവും, അജ്ഞതയും മാറി മറിഞ്ഞേ മതിയാകൂ എന്ന നില വന്നുചേർന്നു. ദോഷവും പാപവും വിട്ടകലേണ്ടതിന്റെ ആവശ്യകത യേശു ബോദ്ധ്യപ്പെടുത്തി. അതിനുള്ള ഉപാധിയായിരുന്നു മാനസാന്തരം. യേശുവിന്റെ നിർദ്ദേശങ്ങളെ അനുസരിച്ച ശിഷ്യന്മാരുടെ കാലത്ത് മാനസാന്തര അനുഭവം വർദ്ധിച്ചുവന്നു. മാനസാന്തരപ്പെട്ടവരുടെ സംഘം മാനസാന്തരാനുഭവത്തെ ഉദ്ഘോഷിച്ചു തുടങ്ങി. ശിഷ്യന്മാരുടെ ആഹ്വാനം പിന്നീട് മാനസാന്തരപ്പെട്ട് പാപമോചനത്തിനായി യേശുവിന്റെ നാമത്തിൽ സ്നാനപ്പെടുവിൻ എന്നതായി വളർന്നു വന്നു. പരിജ്ഞാനത്തിന്റെ കാതൽ മാനസാന്തര ജീവിതത്തെ അണിഞ്ഞു വന്നിരുന്നതിനാൽ പരി

ജ്ഞാനവും മാനസാന്തരത്തിന്റെ ഫലമായി അനേകരിൽ വിളങ്ങി (2 തീമോ. 2:25).

സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവീൻ എന്ന വചനത്തിന്റെ ആന്തരിക അർത്ഥം പശ്ചാത്തപിച്ച് ദൈവത്തിലേക്ക് തിരിയുക എന്നതാണ്. ക്രിസ്തു മുഖാന്തരം പശ്ചാത്താപപ്പെട്ടു സ്വർഗ്ഗരാജ്യം അവകാശമാക്കുന്നത് എളുപ്പമാകുന്നുവെന്നും, ക്രിസ്തു മുഖാന്തരമുള്ള പശ്ചാത്താപം അതു പെട്ടെന്നു സംഭവിക്കുമെന്നും, ക്രിസ്തു തന്നിലേക്കും പൂർണ്ണമനസ്സോടെ തിരിഞ്ഞു പശ്ചാത്താപപ്പെടുന്നവർക്കു സ്വർഗ്ഗരാജ്യം വാഗ്ദാനം ചെയ്തിരിക്കുന്നുവെന്നും, സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്ന പ്രസ്താവനയിലൂടെ അർത്ഥമാക്കുന്നു. മാനസാന്തരം കൂടാതെ സ്വർഗ്ഗരാജ്യത്തിലേക്കു കടക്കുന്നതിനു മറ്റൊരു പോംവഴി ഇല്ല. അതിനാവശ്യമായ ദൈവിക ദാനം ക്രിസ്തുവിലൂടെ പിതാവായ ദൈവം ഒഴുക്കുന്നു. അത് സ്വീകരിച്ച് മനഃപൂർവ്വം ദൈവരാജ്യത്തിനു അർഹത സമ്പാദിക്കണമെന്നായിരുന്നു ഈ പ്രബോധനത്തിലൂടെ യേശു ചെയ്തത്.

**വാക്യം 18–20**

*"അവൻ ഗലീലക്കടൽപുറത്തു നടക്കുമ്പോൾ പത്രോസ് എന്നു പേരുള്ള ശീമോൻ, അവന്റെ സഹോദരനായ അന്ത്രെയോസ് എന്നിങ്ങനെ മീൻപിടിത്തക്കാരായ രണ്ടു സഹോദരന്മാർ കടലിൽ വല വീശുന്നതു കണ്ടു. 'എന്റെ പിന്നാലെ വരുവിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും' എന്ന് അവരോട് പറഞ്ഞു. ഉടനെ അവർ വല വിട്ടേച്ച് അവനെ അനുഗമിച്ചു."*

ഗലീലാ കടപ്പുറത്ത് വച്ച് യേശു തന്റെ ഇഹലോകത്തിലെ പ്രവർത്തനങ്ങൾക്കായി നാലു പേരെ സ്വന്ത ശിഷ്യന്മാരുടെ ഗണത്തിലേക്കു ചേർക്കുന്നു. ഗലീലക്കടൽ ഏതാണ്ട് ഇരുപത്തിയേഴു കിലോമീറ്റർ നീളവും ഏഴെട്ട് കിലോമീറ്റർ വീതിയുമുള്ള ഒരു തടാകമാണ്. മത്സ്യസമ്പത്തു നിറഞ്ഞിരിക്കുന്ന ഈ ജലാശയത്തിലേക്ക് യോർദ്ദാൻ നദി വടക്കു ഭാഗത്തു നിന്നു ഒഴുകിവീഴുന്നു. യേശുവിന്റെ കാലത്തു തിബ്ര്യാസ്, കഫർന്നഹൂം, ബത്സെയിദ, ഹിപ്പോ തുടങ്ങിയ ചെറിയ പട്ടണങ്ങൾ ഈ കടൽതീരത്തെ ജനപാർപ്പുള്ളതാക്കിത്തീർക്കുന്നതിൽ സുപ്രധാന പങ്ക് വഹിച്ചിരുന്നു. ഈ കടലിൽ വിവിധ രീതിയിൽ മീൻ പിടിക്കുന്നവരായി അനേകംപേർ ജോലി ചെയ്തിരുന്നു. മീൻ പിടിക്കുന്നവരിൽ, ഒരു തോണിയിൽ കയറി വലവീശുന്നവരും രണ്ടു തോണി കൂട്ടിയിണക്കി മദ്ധ്യഭാഗത്തേക്കു നീങ്ങി മീൻ പിടിക്കുന്നവരുമുണ്ടായിരുന്നു. യേശു ഈ കടലോരത്തുകൂടി നടക്കുമ്പോൾ ആണ് തന്റെ ശിഷ്യന്മാരായി പത്രോസ്, അന്ത്രെയോസ് എന്നിവരെ വിളിക്കുന്നത്. ഇവർ കടലോരത്ത് യാതൊരു

ജോലിയും ചെയ്യാതെ ഉദാസീനരായി കഴിയുന്നതു കണ്ടിട്ടായിരുന്നില്ല അവരെ വിളിച്ചത്; ഈ കാരണത്താൽ ഇവർക്കു അവരുടെ ജോലിയും ജോലിക്കുള്ള ഉപകരണങ്ങളായിട്ടുണ്ടായിരുന്ന വലയും വള്ളവും ഉപേക്ഷിട്ട് വേണമായിരുന്നു യേശുവിന്റെ വിളി അനുസരിച്ച് അവനെ അനുഗമിക്കേണ്ടിയിരുന്നത്. ഇവർ യേശുവിന്റെ വിളി അനുസരിച്ച് സ്വന്തമായി നോക്കിയിരുന്ന ജോലി ഉപേക്ഷിച്ചപ്പോൾ യേശുവിൽ നിന്നെന്തു പ്രതിഫലം ലഭിക്കുമെന്നു കൂടുതലായി ആലോചിച്ചില്ല. അവർ വലയും വള്ളവും ഉപേക്ഷിച്ച് യേശുവിനെ അനുഗമിച്ചു. യേശു അവർക്കു അപ്പോസ്തോലന്മാർ എന്നു പേരിട്ടു (ലൂക്കോ. 6:15).

ദൈവം തനിക്ക് ബോധിച്ചവരെ തന്റെ വിവിധ ജോലികൾക്കായി വിളിച്ചിട്ടുണ്ട്. അബ്രഹാം, മോശ, ഗിദയോൻ, എലീശ, യോന, പൗലോസ് എന്നിവരുടെ കാര്യത്തിൽ ഇതു വ്യക്തമാണ്. ഇവർ എല്ലാവരും ദൈവത്തിന്റെ കരങ്ങളിൽ വിളവ് കൊടുക്കുന്ന വൃക്ഷങ്ങൾ ആയിരുന്നു. യേശുവിന്റെ ഉദ്ദേശ്യം തന്റെ ശിഷ്യന്മാർ നല്ലവണ്ണം ഫലം കൊടുക്കുന്നവർ ആയിരിക്കണം എന്നുള്ളതാകുന്നു. ഈ കാര്യം സാധിക്കേണ്ടതു ദൈവപുത്രനായ തന്നോടുള്ള അഭേദ്യമായ ബന്ധത്തിലൂടെ ആയിരിക്കണമെന്ന് യേശു അറിയിച്ചു. എന്നെ വിട്ടിട്ട് നിങ്ങൾക്ക് ഒന്നും ചെയ്യുവാൻ കഴിയുകയില്ല. ഒരുത്തൻ എന്നിലും ഞാൻ അവനിലും വസിച്ചാൽ വളരെ ഫലം ഉണ്ടാകും. ഇപ്രകാരമുള്ള ഒരു ആത്മീയ ബന്ധത്തിനു ആവശ്യമായ ഒരുക്കം ശിഷ്യന്മാർ തങ്ങളിൽത്തന്നെ നടത്താത്തിടത്തോളം കാലം ഈ അഭേദ്യമായ ബന്ധവും പരസ്പര സഹവാസവും അസാദ്ധ്യമാണ്.

ജീവനുള്ള ദൈവിക ചൈതന്യം ജീവിക്കുന്ന ഓരോ ക്രിസ്ത്യാനിയിലും വസിക്കുന്നത് യാഥാർത്ഥ്യമാകാത്തടത്തോളം അവനു വിശ്രമിക്കുവാൻ അനുവാദം ഇല്ല. നോമ്പും, പ്രാർത്ഥനയും, സ്വയപരിശോധനയും ദാനധർമ്മങ്ങളും ഈ ലക്ഷ്യത്തെ പൂർത്തീകരിക്കുന്നതിനുള്ളതാണ്. ശിഷ്യന്മാർക്കു യേശുവിനോടുണ്ടായിരുന്ന അഭേദ്യബന്ധമായിരുന്നു അവരുടെ ജീവിതരംഗത്ത് അവരുടെ ബലത്തിന് ആധാരമായി ഭവിച്ചത്. ശിഷ്യന്മാർ എല്ലാം ഉപേക്ഷിച്ചു യേശുവിനെ അനുഗമിച്ചപ്പോൾ അവർക്കു എല്ലാറ്റിലും ശക്തിമത്തായ യേശുവിനെത്തന്നെയാണ് അവരുടെ ഉൾക്കാമ്പിൽ ലഭിച്ചത്. കർത്താവിലേയ്ക്കു ചേർന്ന ഈ ശിഷ്യന്മാരെക്കുറിച്ചു കർത്താവിനു വ്യക്തമായ പദ്ധതി ഉണ്ടായിരുന്നു.

യേശുവിന്റെ വിളി ബോധ്യമാകുന്നവർ അവന്റെ നാമത്തിൽ ഇറങ്ങിത്തിരിക്കാൻ മടിക്കരുത്. തുടർന്നുള്ള കാര്യങ്ങൾ അവൻ ശരിയായി നടത്തും, വിശ്വാസവും, വിശ്വസ്തതയും ആശ്രയവും നാം അവനിൽ വച്ചാൽ മതിയാകും; ഇതു ശിഷ്യന്മാർ പിൻതുടർന്ന പാതയാണ്.

**വാക്യം 21–22**

*“അവിടെ നിന്നു മുൻപോട്ട് പോയാറെ സെബദിയുടെ മകൻ യാക്കോബും അവന്റെ സഹോദരൻ യോഹന്നാനും എന്ന വേറെ രണ്ടു സഹോദരന്മാർ പടകിൽ ഇരുന്ന് അപ്പനായ സെബദിയുമായി വല നന്നാക്കുന്നതു കണ്ട് അവരെയും വിളിച്ചു. അവരും ഉടനെ പടകിനെയും അപ്പനെയും വിട്ട് അവനെ അനുഗമിച്ചു.”*

വിദ്യാഭ്യാസം സിദ്ധിച്ച പരീശന്മാരിൽ നിന്നോ തിളക്കമാർന്ന ഡിഗ്രി കരസ്ഥമാക്കിയിരുന്ന ശാസ്ത്രിമാരിൽ നിന്നോ യേശു തനിക്കു ശിഷ്യന്മാരെ തെരഞ്ഞെടുക്കാതെ കടൽപ്പുറത്തു കണ്ടെത്തിയ സെബദിയുടെ പുത്രന്മാരായ യാക്കോബിനേയും യോഹന്നാനേയും അവിടുന്നു തെരഞ്ഞെടുക്കുന്നു. യേശുവിന്റെ ശിഷ്യന്മാരെ യേശു തന്നെയാണ് തിരഞ്ഞെടുത്തത്. ഇവർ സാധാരണക്കാരും ലോകത്ത് സ്ഥാനമാനങ്ങൾ ലഭിച്ചു കാണുവാനുള്ള ആഗ്രഹമുള്ളവരുമായിരുന്നു. അവരിൽ ആരാണു ശ്രേഷ്ഠൻ എന്നുള്ള തർക്കം പലപ്പോഴും അവരിൽ ഉണ്ടായിരുന്നു. ഒരിക്കൽ അവർ പലർക്കു ഭക്ഷണം കൊടുക്കുന്ന ചുമതലയിൽ നിന്ന് ഒഴിഞ്ഞുമാറാൻ ശ്രമിച്ചു. മറ്റൊരിക്കൽ അവർ കുഞ്ഞുങ്ങളെ അവരുടെ ഗുരുവിനാൽ അനുഗ്രഹിക്കപ്പെടുവാൻ അനുവദിച്ചില്ല. ഏഴു പ്രാവശ്യം ക്ഷമിക്കുന്നതും ഒരു വലിയ കാര്യമായി അവർ ചിന്തിച്ചുപോന്നു. തങ്ങളുടെ ഗുരുവിന്റെ പീഡാനുഭവ സമയത്ത് അവർ ഉറക്കം തൂങ്ങുന്നവരായി കണ്ടു. എന്നിരുന്നാലും യേശു തന്റെ ശിഷ്യന്മാരെ ഉന്നതമായ ആത്മീയ പൂർണ്ണതയിലേക്ക്, തന്റെ അനുയായികളാകുന്നതിന് ആവശ്യമായ പരിശീലനവും അനുഗ്രഹവും അവർക്ക് കൊടുത്തു. യേശു അവരെ മനുഷ്യരെ പിടിക്കുന്നവരും മനുഷ്യരെ പിടിച്ചു ദൈവമക്കളാക്കി തന്റെ രാജ്യത്തിലെ പൗരന്മാരാക്കുന്നവരും ആക്കിത്തീർത്തു. മനുഷ്യരെ പിടിക്കുന്നതിനുള്ള യോഗ്യത ശിഷ്യന്മാർക്കു നൽകിയത് അവരെ ഗ്രാമറോ, ഗണിതമോ, കൂടുതലായി പഠിപ്പിച്ചുകൊണ്ടായിരുന്നില്ല. പിന്നെയോ ആത്മാവിലും സത്യത്തിലും തന്നോടു ചേർന്നുനിൽക്കുന്നതിന് അവരെ പഠിപ്പിച്ചുകൊണ്ടായിരുന്നു. യേശു മുന്തിരിവള്ളിയും അവർ കൊമ്പുകളുമാണ് എന്ന് അവരെ ബോദ്ധ്യപ്പെടുത്തി. അങ്ങനെ അവർ യേശുവിന്റെ ഇഷ്ടന്മാരായിത്തീർന്നു.

ഒരു നല്ല മീൻപിടുത്തക്കാരന് ആവശ്യമായ ക്ഷമ, സംയമനം, മീൻകൂട്ടത്തെ കണ്ടറിയാനുള്ള കഴിവ്, ആഴത്തിലേക്കു നീങ്ങി വലയിറക്കാനുള്ള ധൈര്യം, ഇവ ആത്മീയ വിഷയത്തിലും യേശു തന്റെ ശിഷ്യന്മാരെ പഠിപ്പിച്ചു. അങ്ങനെ അവർ ജനമദ്ധ്യത്തിലേക്കു കടന്നു സുവിശേഷം അറിയിക്കുകയും അനേകംപേരെ യേശുവിങ്കലേക്കു തിരിക്കു

കയും ചെയ്തു. അവർ ശത്രുക്കളെ കണ്ട് ഭയപ്പെടുന്നവരോ അവർ ശത്രുക്കളെ വിഷമിപ്പിക്കുന്നവരോ ആയിരുന്നില്ല, എന്നാൽ അവർ അവരോടൊത്തു നിന്ന് അവർക്കുവേണ്ടി വാദിച്ച് അവരെ യേശുവിങ്കലേക്കു തിരിപ്പിക്കുന്നവരായിരുന്നു. യേശുവിന്റെ ശിഷ്യന്മാർ യേശുവിനെക്കുറിച്ച് അവിടുന്ന് ഒന്നാമനും ഒടുക്കത്തവനും ആദിയും അന്തവുമെന്ന് അറിയുകയും പഠിക്കുകയും ചെയ്തു. അതിനാൽ അവർ നിത്യതയുടെ പാതയിലേക്കു അനേകം പേരെ ചേർക്കുന്നതിൽ വിജയിച്ചു.

## സന്ദേശമുഖങ്ങൾ

### I

1. പ്രവർത്തന മേഖല, സ്ഥലം ഇവ മാറുന്നത് ആവശ്യമായി വരാം.
2. യേശുവിന്റെ സുവിശേഷം മനുഷ്യ സമൂഹത്തിന് വെളിച്ചം പകരുന്നു.
3. അജ്ഞതയയും അന്ധകാരവും മനസ്സിൽ നിന്ന് ഇല്ലാതാകുന്നു.
4. മിഷൻ എന്നത് ആത്മാവിന്റെ പ്രകാശവും ജീവിത നവീകരണവുമാണ്.
5. ദേവാലയങ്ങൾ ലൗകികലാഭം ലക്ഷ്യമാക്കിയുള്ള സ്ഥാപനങ്ങൾ ആകരുത്.

### II

### ക്രിസ്തുവിലൂടെ ലഭിക്കുന്ന വലിയ വെളിച്ചം (4:15)

1. എല്ലാവരേയും യേശു ഈ വെളിച്ചത്തിലേക്കു സ്വാഗതം ചെയ്യുന്നു (മത്തായി 11:26).
2. ഏതു പാപിക്കും കടന്നുവരാം (ലൂക്കോ. 15:2).
3. കടന്നുവരുന്ന ആൾ തൃപ്തിപ്പെടും (യോഹ. 7:38).
4. അവനെ ഒരുനാളും അവിടുന്നു തള്ളിക്കളയില്ല (യോഹ. 6:37)
5. അവർക്കു ധാരാളമായി കുടിക്കാം (യോഹ. 7:37).

### III

### യേശുവിങ്കലേക്കു കടന്നുവരിക (വാക്യം 17)

1. യേശു നസ്രേത്തു വിട്ട് സെബൂലൂൻ പ്രദേശത്തേക്കു കടന്നുവന്നു. നാം പാപസ്വഭാവം വിട്ടകന്ന് ക്രിസ്തുവിങ്കലേക്കു കടന്നുവരിക.
2. യേശുവിങ്കലേക്കു കടന്നു വരാൻ നാം മാനസാന്തരപ്പെടണം.
3. യേശു ചെല്ലുന്നിടത്തു മരണനിഴലും പാപമോദങ്ങളും നീങ്ങുന്നു.
4. അവന്റെ ഹിതം നമുക്കു സ്വർഗ്ഗരാജ്യം നൽകുന്നതാണ്.
5. എല്ലാ കാര്യങ്ങളിലും നാം അവനോട് കൂറ് പ്രഖ്യാപിക്കുക.

## IV

## യേശുവിനാൽ വിളിക്കപ്പെടുന്നവർ

1. യേശുവിന്റെ വിളിക്കു നാം അർഹരാകണം.
2. വിളിയുടെ നില അനുസരിച്ച് അനുഗമിക്കണം.
3. ലൗകികലാഭം ലക്ഷ്യമായിരിക്കരുത്.
4. യേശുവിലൂടെയുള്ള ഐശ്വര്യം പ്രസരിപ്പിക്കപ്പെടണം.
5. വലയും വള്ളവും ഉപേക്ഷിക്കാൻ തയ്യാറാകണം.

## V

## ശിഷ്യത്വത്തിനുള്ള വ്യവസ്ഥകൾ

1. സ്വയ വർജ്ജനവും കുരിശു ചുമക്കലും (മത്തായി 16:24).
2. ആത്മ പരിത്യാഗം (ലൂക്കോ. 14:26).
3. സ്ഥിരതയോടെ നിൽക്കുക (യോഹ. 8:31).
4. ഫലം പുറപ്പെടുവിക്കുക (യോഹ. 15:1).
5. ദൈവം പ്രതിഫലം തരുന്നു (ലൂക്കോ. 18:29).

# 13

# ദനഹായ്ക്കുശേഷം രണ്ടാം ഞായറാഴ്ച

### വി. വേദഭാഗം: വി. യോഹന്നാൻ 1:43-51

**വാക്യം 43-44**

*"പിറ്റെന്നാൾ യേശു ഗലീലെക്കു പുറപ്പെടുവാൻ ഭാവിച്ചപ്പോൾ ഫിലിപ്പോസിനെ കണ്ട് എന്നെ അനുഗമിക്ക എന്നു അവനോടു പറഞ്ഞു. ഫിലിപ്പോസോ അന്ത്രയോസിന്റെയും പത്രോസിന്റെയും പട്ടണമായ ബേത്സയിദയിൽ നിന്നുള്ളവൻ ആയിരുന്നു."*

"പിറ്റെന്നാൾ യേശു ഗലീലക്കു പുറപ്പെടുവാൻ ഭാവിച്ചപ്പോൾ" എന്ന പ്രസ്താവന ഒരു പ്രത്യേക ദിവസത്തെ സൂചിപ്പിക്കുന്നു. ഈ അദ്ധ്യായത്തിലെ 19, 29, 35 എന്നീ വചനങ്ങൾ പരിശോധിക്കുമ്പോൾ ഈ ദിവസം യേശു യോഹന്നാൻ സ്നാപകനാൽ സാക്ഷീകരിക്കപ്പെട്ടതിന്റെ നാലാം ദിവസമാകുന്നുവെന്നു വ്യക്തം. ഈ ദിവസത്തിനു മുമ്പ് അന്ത്രയോസ്, പത്രോസ്, മറ്റൊരാൾ, എന്നിങ്ങനെ മൂന്നു പേർ യേശുവിനെ പരിചയപ്പെടുന്നതായും അവർക്കു യേശുവിനെ സംബന്ധിച്ച് തക്ക രീതിയിൽ മതിപ്പ് ഉണ്ടായതായും പ്രസ്താവിക്കുന്നു (വാക്യം 40). ഈ മൂന്നു പേർ ആ സമയത്തു യേശുവിന്റെ ശിഷ്യത്വം സ്വീകരിച്ചതായോ യേശു ശിഷ്യന്മാരായി അവരെ നിയമിച്ചതായോ സൂചനകൾ കാണുന്നില്ല. നാലാം ദിവസം ജൂഡിയായിൽ നിന്നു സ്വന്ത ഗ്രാമത്തിലേക്കു യേശു പുറപ്പെടുന്ന സമയത്താണ് ഫിലിപ്പോസിനെ കണ്ടുമുട്ടുന്നതും തന്നെ അനുഗമിക്കുവാൻ അയാളോട് ആജ്ഞാപിച്ചതും.

വി. മത്തായിയുടെ സുവിശേഷത്തിൽ, ഗലീലാ കടൽപുറത്തുവച്ച് യേശു പത്രോസ്, അന്ത്രയോസ്, യാക്കോബ് എന്നിവരെ വിളിക്കുന്നതായും അവർ സകലതും വിട്ട് യേശുവിനെ അനുഗമിക്കുന്നതായും നാം വായിക്കുന്നു (മത്തായി 4:18-21). വി. യോഹന്നാൻ ശ്ലീഹാ ഈ വേദഭാഗത്ത് ഈ ശിഷ്യന്മാർ യേശുവിനെ പരിചയപ്പെടുന്നതായി മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ, എന്നാൽ ഫിലിപ്പോസിനെ ഇവിടെ യേശു നേരിട്ട് വിളിക്കുന്നതായി വെളിവാക്കുന്നു. ഈ ഫിലിപ്പോസ് പിന്നീടൊരിക്കൽ യേശുവിനോട് "യേശുവേ പിതാവിനെ ഞങ്ങൾക്കു കാണിച്ചു തരണമേ" എന്ന് അപേക്ഷിക്കുകയും, യേശു ഇതിന് ഉത്തരമായി തന്റെ ദൈവത്വം യഥാർത്ഥമായി വെളിപ്പെടുത്തിക്കൊണ്ട് എന്നെ കാണുന്നവൻ പിതാവിനെ കാണുന്നു എന്ന് പ്രസ്താവിക്കുകയും ചെയ്തു (യോഹ.

14:8, 9). മറ്റൊരിക്കൽ ചില ഗ്രീക്കുകാർ വന്ന് യേശുവിനെ പരിചയപ്പെടുന്നത് ഫിലിപ്പോസ് എന്ന ഈ ശിഷ്യനിലൂടെയാണ് (യോഹ. 12:21-22).

വി. മർക്കോസ് എഴുതിയ സുവിശേഷത്തിൽ അന്ത്രയോസിന്റേയും പത്രോസിന്റെയും ഭവനം കഫർന്നഹോമിലാണെന്ന് സൂചന നൽകുമ്പോൾ, വി. യോഹന്നാൻ ഇവർ ബേത്ത്സയിദയിൽ നിന്നുള്ളവർ എന്നാണ് വെളിപ്പെടുത്തുന്നത് (മർക്കോസ് 1:21-29). ഒരു പക്ഷേ ഈ ശിഷ്യന്മാർ ഒരിക്കൽ ബേത്ത്സയിദയിലുള്ള ഭവനത്തിൽ താമസിക്കുകയും പിന്നീട് ഇവർ കഫർന്നഹോമിലേക്കു മാറി താമസിക്കുകയും ചെയ്തിരിക്കാം. ഈ വിധത്തിലുള്ള സ്ഥലംമാറ്റം യേശുവിന്റെ ജീവിതത്തിലും കാണപ്പെടുന്നു (മത്താ. 2:23, ലൂക്കോ. 1:20).

**വാക്യം 45-46**

*"ഫിലിപ്പോസ് നഥനയേലിനെ കണ്ട് അവനോട്: ന്യായപ്രമാണത്തിൽ മോശെയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവനെ കണ്ടെത്തിയിരിക്കുന്നു. അവൻ യൗസേഫിന്റെ പുത്രനായ യേശു എന്ന നസറെത്തുകാരൻ തന്നെ എന്നു പറഞ്ഞു. നഥനയേൽ അവനോട് നസറെത്തിൽ നിന്നു വല്ല നന്മയും വരുമോ എന്നു പറഞ്ഞു. ഫിലിപ്പോസ് അവനോട് വന്നു കാൺക എന്നു പറഞ്ഞു."*

യേശുവിനാൽ വിളിക്കപ്പെട്ട ഫിലിപ്പോസ് യേശുവിന്റെ സന്നിധിയിൽ എത്തുകയും, യേശു യഥാർത്ഥത്തിൽ യഹൂദ സമുദായം തങ്ങളുടെ രക്ഷയ്ക്കായി ജനിച്ച് ഉയർന്നു വരുമെന്നു പ്രതീക്ഷിച്ചിരുന്നവനും, മോശയുടെ പുസ്തകത്തിലും, പ്രചാചകന്മാരാലും എഴുതപ്പെട്ടവനുമായ മശിഹാ ആണ് എന്ന് ബോദ്ധ്യപ്പെടുകയും ചെയ്യുന്നു. യേശുവിനെ ഫിലിപ്പോസ് പിന്നീട് നഥനയേലിന് പരിചയപ്പെടുത്തുമ്പോൾ, യേശുവിനെപ്പറ്റി, യേശു നസറെത്തുകാരൻ യോസഫിന്റെ പുത്രൻ എന്ന മേൽവിലാസമാണുപയോഗിച്ചത്. ഈ സംഗതിയിൽ നിന്നു ഫിലിപ്പോസ് യേശുവിന്റെ ദൈവികമായ മനുഷ്യാവതാരത്തെക്കുറിച്ച് യാതൊന്നുമറിഞ്ഞിരുന്നില്ല എന്ന് വ്യക്തമാകുന്നു.

യേശുവിന്റെ ജനനത്തെ സംബന്ധിച്ചുണ്ടായ അത്ഭുതങ്ങൾ, കന്യക മറിയാമിന്റെ പുരുഷബന്ധം കൂടാതെയുള്ള ഗർഭധാരണം തുടങ്ങിയ ആത്മീയ രഹസ്യങ്ങൾ, പിതാവായ ദൈവത്തിന്റെ അറിവിലും വി. മാതാവിന്റെ അറിവിലുമല്ലാതെ ലോകപ്രകാരം സാധാരണജനങ്ങൾ അറിഞ്ഞിരുന്നില്ല എന്നത് ഈ കാര്യങ്ങളെക്കുറിച്ചുണ്ടായ ദൈവത്തിന്റെ നിശ്ചയമായിട്ടു വേണം നാം മനസ്സിലാക്കേണ്ടത്. ഫിലിപ്പോസ് യേശുവിനെ ആദ്യമായി കണ്ടുമുട്ടുമ്പോൾ തന്നെ യേശുവിന്റെ ദൈവികമായ ആളത്വം അദ്ദേഹം മനസ്സിലാക്കി എന്നുള്ള സംഗതി ശ്രേഷ്ഠമായ കാര്യമാണ്.

യേശു "മശിഹാ" ആണെന്ന് അദ്ദേഹത്തിനു മനസ്സിലായി. ഈ തിരിച്ച റിവ് ഫിലിപ്പോസിനു ലഭിച്ചത് അദ്ദേഹത്തിനു ദൈവം കൊടുത്ത ഒരു അനുഗ്രഹമെന്നല്ലാതെ ഫിലിപ്പോസിന്റെ സാമർത്ഥ്യം എന്നു നാം ധരി ക്കുന്നത് ശരിയല്ല. എങ്കിലും ഈ കാര്യത്തിൽ ഫിലിപ്പോസ് അനുമോദ നാർഹനാണ്.

യേശു നസറെത്തുകാരനാണ് എന്ന് ഫിലിപ്പോസിന്റെ വചനത്തിലൂടെ നഥനയേൽ അറിഞ്ഞപ്പോൾ അയാളുടെ പ്രതികരണം, നസറെത്തിൽ നിന്നു എന്തെങ്കിലും നന്മ ഉണ്ടാകുമോ എന്നുള്ള സംശയം ആയിരുന്നു. നഥനയേൽ ആകട്ടെ നസറെത്തിൽ നിന്ന് അധികം ദൂരെ അല്ലായിരുന്ന കാനാ ഗ്രാമക്കാരനായിരുന്നു (യോഹ. 21:2). യഹൂദന്മാരുടെ ദൃഷ്ടിയിൽ ഗലീല അത്ര ദൈവാനുഗ്രഹം നിറഞ്ഞ ഒരു പ്രദേശമായിരുന്നില്ല (7:52). ഇതിനുപരി നസറെത്തുകാരെ അവരിൽ നിന്നു കുറച്ചുകൂടി മോശപ്പെട്ട വർ എന്ന നിലയിലാണ് സാധാരണ യഹൂദന്മാർ വീക്ഷിച്ചിരുന്നത്. നഥ നയേലിൽ നിന്നുണ്ടായ നസറെത്തിനെക്കുറിച്ചുള്ള ഈ പ്രതികരണം പ്രാദേശികം എന്നതിൽ കുറഞ്ഞ് ഗ്രാമീണരുടെ ഇടയിൽ ഉണ്ടായിക്കൊ ണ്ടിരുന്ന അഭിപ്രായവ്യത്യാസത്തിൽ നിന്ന് ഉളവായതായിരിക്കണം എന്നു നാം ചിന്തിക്കേണ്ടിയിരിക്കുന്നു. മറ്റൊരുതരത്തിൽ ചിന്തിച്ചാൽ നഥനയേലിന്റെ ഈ അഭിപ്രായം സത്യത്തിൽ അധിഷ്ഠിതമായിരുന്നില്ല; സങ്കുചിത മനഃസ്ഥിതിയിൽ നിന്നു ഉണ്ടായതാണെന്നുള്ള നിഗമനത്തിൽ നാം എത്തണം. ഫിലിപ്പോസ് യേശു "മശിഹാ" തന്നെയാണ് എന്നു വിശ്വസിക്കുന്നവനായിരുന്നു. നഥനയേൽ ആകട്ടെ, ഈ വിഷയത്തിൽ "മശിഹാ" തിരുവെഴുത്തിൻപ്രകാരം ബേത്‌ലഹേമിൽ നിന്നാണല്ലോ ജനി ക്കുന്നത്, നസ്രേത്തിൽ നിന്നു വരുവാൻ സാദ്ധ്യത ഇല്ലല്ലോ എന്നു ചിന്തി ക്കുന്നു.

ഈ വിഷയത്തെക്കുറിച്ച് ഫിലിപ്പോസ് വിശ്വസിക്കുന്നു, നഥനയേൽ സംശയിക്കുന്നു. നഥനയേലിന്റെ സംശയം തീർക്കുവാൻ അയാളോട് വന്നു കണ്ട് ബോദ്ധ്യപ്പെടുക എന്ന് ഫിലിപ്പോസ് ആഹ്വാനം ചെയ്യുന്നു. ഫിലിപ്പോസിന്റെ ഈ നിലപാട് പരസ്പരം അഭിപ്രായ വ്യത്യാസം ഉണ്ടാ കുന്ന വേളകളിലും, ചില കാര്യങ്ങളിൽ നമുക്കു വിധി പ്രസ്താവിക്കേ ണ്ടതായി വരുന്ന അവസരത്തിലും, അതുപോലെ തന്നെ മറ്റുള്ളവരെ നമ്മുടെ അഭിപ്രായത്തിലേക്ക് ചായിക്കേണ്ടേ സന്ദർഭങ്ങളിലും അവരോ ടുള്ള നമ്മുടെ സമീപനത്തിൽ സ്വീകരിക്കാവുന്നതാണ്. സുവിശേഷസത്യ ങ്ങളെ മറ്റുള്ളവർക്കു മനസ്സിലാക്കി കൊടുക്കുന്നതിന് ഈ സമീപനം ഈ ആധുനിക കാലത്തും നമുക്ക് അനുകരണീയമാണ്.

**വാക്യം 47-48**

*"നഥനയേൽ തന്റെ അടുക്കൽ വരുന്നതു കണ്ട്: ഇതാ സാക്ഷാൽ യിസ്രായേല്യൻ; ഇവനിൽ കപടം ഇല്ല എന്ന് യേശു അവനെക്കുറിച്ച് പറഞ്ഞു. നഥനയേൽ അവനോട്: എന്നെ എവിടെവച്ച് അറിയും എന്നു ചോദിച്ചതിനു: ഫിലിപ്പോസ് നിന്നെ വിളിക്കും മുമ്പേ നീ അത്തിയുടെ കീഴിൽ ഇരിക്കുമ്പോൾ ഞാൻ നിന്നെ കണ്ടു എന്ന് യേശു ഉത്തരം പറഞ്ഞു."*

ഫിലിപ്പോസ് തനിക്കു പരിചയപ്പെടുത്താൻ ആഗ്രഹിച്ച മനുഷ്യൻ മശിഹാ ആയിരിക്കുമെന്നുള്ള ദൃഢവിശ്വാസം നഥനയേലിന് ഇല്ലായിരുന്നു. ദൈവവിശ്വാസി ആയിരുന്ന നഥനയേൽ അതു അപ്രകാരമോ എന്ന് അറിയണമെന്നുള്ള ആഗ്രഹത്താൽ, യേശുവിന്റെ സമീപത്തേക്കു പോകുന്നു.

നഥനയേൽ തന്റെ അടുക്കലേക്കു വരുന്നതു കണ്ട് യേശു ഇതാ സാക്ഷാൽ യിസ്രായേല്യൻ. ഇവനിൽ കപടം ഇല്ല എന്ന് നഥനയേലിനെക്കുറിച്ച് പ്രസ്താവിച്ചു. യേശുവിന്റെ ഈ വചനം സാധാരണ ഒരു അഭിപ്രായം മാത്രമായിരുന്നില്ല, സത്യമായിരുന്നു. മനുഷ്യരാണ് സാധാരണ അഭിപ്രായം പറയുന്നത്. സർവ്വജ്ഞനായ ദൈവം ഒരു വിഷയത്തിലും അഭിപ്രായം പറയുന്നില്ല. അഭിപ്രായത്തിന്റെ നാൽക്കവല കഴിഞ്ഞ് മുന്നോട്ടുചെന്നാൽ കിട്ടുന്ന സത്യം ദൈവം അറിയുന്നു. നഥനയേൽ പരിശുദ്ധനാണ് എന്ന് യേശു പറയുന്നില്ല. അവനിൽ കപടം ഇല്ല എന്നാണ് പറഞ്ഞത്. സൂത്രം, തട്ടിപ്പ്, വഞ്ചന, മുഖസ്തുതി, ഒന്നും ഇല്ലാത്ത നല്ല മനുഷ്യൻ; ദൈവപുത്രനായ യേശുവിന്റെ കണ്ടെത്തലാണ് ഇത് എന്നുള്ളതുകൊണ്ട് സത്യവുമാണ്.

ഏതൊരു വ്യക്തിയും പുറമേ കാണപ്പെടുന്ന പ്രകാരമോ, അറിയപ്പെടുന്നപ്രകാരമോ ആയിരിക്കണമെന്നില്ല. മനുഷ്യന്റെ ചിന്താഗതികൾ അഗാധമായിട്ടുള്ളവയാണ്, അതിന്റെ നിജസ്ഥിതി അറിയുന്നത് ദൈവം മാത്രമാണ്. പുറമേ യഹൂദനായിട്ടുള്ളവനല്ല യഹൂദൻ, അകമേ യഹൂദനായവനാണ് യഹൂദൻ, അക്ഷരത്തിലല്ല, ആത്മാവിലുള്ള പരിച്ഛേദന അത്രേ പരിച്ഛേദന എന്ന് വി. വേദം നമ്മെ പ്രബോധിപ്പിക്കുന്നു (റോമാ 2:28-29). അപ്രകാരം യിസ്രയേലിൽ നിന്നു ജനിച്ചവർ എല്ലാം യിസ്രയേല്യർ എന്നു വരുന്നില്ല എന്നു എഴുതിയിരിക്കുന്നു (റോമ. 9:6). ഓരോ ക്രിസ്ത്യാനിയും അവന്റെ പേരു കൊണ്ടാ, ആചാരാനുഷ്ഠാനം കൊണ്ടോ, യഥാർത്ഥ ക്രിസ്ത്യാനിയാകുന്നില്ല. ദൈവസന്നിധിയിൽ യഥാർത്ഥമതിയാകുക എന്നതായിരിക്കണം നമ്മുടെ ജീവിത ഉദ്ദേശ്യം. ഈ വിഷയത്തിൽ ആത്മികമായി മുന്നോട്ടുപോയി അവരവരുടെ ആത്മശുദ്ധീകരണത്തിനു

ആവശ്യമായ മാനസാന്തരം നമ്മിൽ ഉണ്ടാകണമെന്നതാണ് സുപ്രധാനം. യേശു നഥനയേലിനു കൊടുത്ത സാക്ഷ്യത്തിന്നും, നമ്മൾ അർഹരാകേണ്ടതുണ്ട്.

യേശുവിന്റെ വചനം നഥനയേലിന്റെ മനസ്സിൽ അത്ഭുതം ഉളവാക്കുന്നു. അയാൾ തന്നെക്കുറിച്ചുള്ള യേശുവിന്റെ അറിവിനു ആധാരമായി യേശു വളരെ മുമ്പേതന്നെ എങ്ങനെ എവിടെ വച്ച് അറിയുമെന്ന് യേശുവിനോട് ചോദിക്കുന്നു. ഫിലിപ്പോസ് നഥനയേലിനെ നേരത്തെ കണ്ടിരുന്നു. യേശു ആകട്ടെ, ഫിലിപ്പോസ് നഥനയേലിനെ കാണുന്നതിനു മുമ്പ് നഥനയേലിനെ കണ്ടിരുന്നുയെന്നറിയിക്കുന്നു. ഒരു പക്ഷേ, യേശു നഥനയേലിന്റെ ഭൂതകാല ജീവിതത്തിൽ നടന്നതോ നടന്നുകൊണ്ടിരിക്കുന്നതോ ആയ ചില കാര്യങ്ങളെ സ്മരിച്ചുകൊണ്ടാവണം അങ്ങനെ പറഞ്ഞത്. യഹൂദന്മാരുടെ ഇടയിൽ ആത്മിക ലാഞ്ഛനയുള്ളവർ മരങ്ങളുടെ ചുവട്ടിലും, പലപ്പോഴും വിജനസ്ഥലങ്ങളിലും പോയി ധ്യാനിക്കുക ഒരു നാട്ടുനടപ്പായിരുന്നു. യേശുതമ്പുരാൻ ധ്യാനനിരതനായി പ്രാർത്ഥനയിൽ അധികം സമയം കഴിച്ചുകൂട്ടിയിരുന്നു എന്നുള്ളതു ഒരു വസ്തുതയാണ്. നഥനയേലിന്റെ ജീവിതത്തിൽ ഇപ്രകാരം ഒരു സമയം ഉണ്ടായിരുന്നിട്ട് അത് സ്മരിച്ചുകൊണ്ടാവാം യേശു അപ്രകാരം സംസാരിച്ചത്. യേശു നമ്മുടെ രഹസ്യകാര്യങ്ങൾ കൂടി അറിയുന്നവനാണെന്നും പലപ്പോഴും നമ്മുടെ ഭൂതകാല സംഭവങ്ങൾ നമ്മിൽ വിസ്മൃതമായാലും യേശുവിന്റെ സ്മരണയിൽ അവ തെളിഞ്ഞു നിൽക്കും. നമ്മുടെ ആത്മീയ ജീവിതത്തിന്റെ എല്ലാ വശങ്ങളും അവിടുന്ന് അറിയുന്നു. അതനുസരിച്ച് അവിടുന്ന് നമ്മെ വിലയിരുത്തുമെന്നുള്ളതു നാം അറിഞ്ഞിരിക്കണം. യേശുവിന്റെ സന്നിധിയിൽ നാം ഓരോരുത്തരും അവരവരേക്കുറിച്ച് ഒരു അഭിപ്രായം പറയണമെന്നില്ല.

നഥനയേലിനെ അവന്റെ ജീവിതത്തിന്റെ ആദ്യഭാഗത്ത് മരച്ചുവട്ടിൽ ഇരിക്കുന്നതായി യേശു കണ്ടെത്തി. മറ്റൊരിക്കൽ യേശു സക്കായി എന്ന മനുഷ്യനെ അവന്റെ ജീവിതമദ്ധ്യത്തിൽ മരത്തിന്റെ മുകളിലായി കണ്ടെത്തി; അവനോട് മുൻപരിചയം ഇല്ലാഞ്ഞിട്ട് അവനെ പേർ ചൊല്ലി വിളിച്ച് അനുഗ്രഹിച്ചു. യേശു കുരിശുമരത്തിന്മേൽ മറ്റൊരു മനുഷ്യനെ കണ്ടെത്തി, അവനെ നിത്യജീവങ്കലേക്കു ആനയിച്ചു. ഓരോ വിശ്വാസിയുടേയും ജീവിതത്തിൽ യേശുവിനെ കണ്ടെത്താൻ സാധിക്കുന്നത് അഥവാ യേശു അവരെ കണ്ടെത്തുന്നതിന് സംഗതിയാകുന്നത്, അത് അവരുടെ ജീവിതം ധന്യമാക്കുന്നതിന് ഇടവരുത്തുന്നു. ഈ വിഷയത്തിൽ നമ്മുടെ പക്ഷത്തു നിന്നുമുണ്ടാകുന്ന ഉദാസീനത നമ്മെ ലോകമയന്മാരാക്കും എന്നല്ലാതെ നിത്യജീവങ്കലേക്കു അടുപ്പിക്കുകയില്ലയെന്നറിഞ്ഞ് ക്രിസ്തുവിനെ ജീവിതത്തിൽ സാക്ഷാൽക്കരിക്കുന്നതിന് ആവ

ശ്യമായ ആത്മീയ അന്വേഷണങ്ങൾ നാം നടത്തുക തന്നെ വേണം.

**വാക്യം 49-50**

*"നഥനയേൽ അവനോട് റബ്ബീ, നീ ദൈവപുത്രൻ, നീ യിസ്രയേലിന്റെ രാജാവ് എന്നു ഉത്തരം പറഞ്ഞു. യേശു അവനോട്: ഞാൻ നിന്നെ അത്തിയുടെ കീഴിൽ കണ്ടു എന്നു നിന്നോട് പറക കൊണ്ടു നീ വിശ്വസിക്കുന്നുവോ? നീ ഇതിനേക്കാൾ വലിയതു കാണുമെന്നു ഉത്തരം പറഞ്ഞു."*

തന്റെ ഭൂതകാലത്തേക്ക് ഇറങ്ങി വന്ന് തന്റെ ഹൃദയവികാരങ്ങളെ യഥാർത്ഥമായി വെളിപ്പെടുത്തിയ ഒരാൾ ഒരിക്കലും സാധാരണക്കാരൻ ആയിരിക്കുകയില്ലന്നറിഞ്ഞ് നഥനയേൽ യേശുവിനെ റബ്ബീ, ദൈവപുത്രൻ, യിസ്രായേലിന്റെ രാജാവ് എന്നീ നിലകളിൽ സംബോധന ചെയ്യുന്നു. റബ്ബീ എന്ന പദത്തിന് ഗുരു എന്നർത്ഥവും യിസ്രേലിന്റെ രാജാവ്, ദൈവപുത്രൻ എന്നീ സംബോധനകളിലൂടെ യേശു യഹൂദന്മാർ പ്രതീക്ഷിച്ചിരുന്ന "മശിഹാ" തന്നെയാണെന്നു നഥനയേൽ വിശ്വസിച്ചതായും സൂചന നൽകുന്നു. നഥനയേൽ യേശുവിനോടൊത്തു കഴിച്ചുകൂട്ടിയ ചില മിനിട്ടുകൾക്കുള്ളിൽ യേശുവിന്റെ ശ്രേഷ്ഠത, ദൈവത്വം ഇവ അയാൾക്കു ഗ്രഹിക്കുന്നതിനും വിശ്വസിക്കുന്നതിനും കഴിഞ്ഞു. ഇതോടൊപ്പം യേശു അവനോടായി നീ ഇതിനേക്കാൾ വലിയതു കാണുമെന്നുള്ള വാഗ്ദാനം ആണ് അവനു കൊടുത്തത്. യേശുവിനെ കർത്താവും രക്ഷിതാവുമായി ഏറ്റുപറഞ്ഞു വിശ്വസിക്കുന്നവർക്ക് കൂടുതലായി കാണുന്നതിനും അനുഭവപ്പെടുന്നതിനും സംഗതിയാകാവുന്ന ആത്മീയ കൃപയെക്കുറിച്ചാണു യേശു ഈ വാഗ്ദാനത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. ഈ വാഗ്ദാനമനുസരിച്ച് കർത്താവായ യേശുവിനോട് അടുത്തു വരുന്നവർക്കു കൂടുതലായ ആത്മീയ നിറവും, ജീവജലവും, നിത്യ ജീവങ്കലേക്കുള്ള അടുപ്പവും ലഭിക്കുന്നു. ഇവ യേശുവിനെ കണ്ടു പിന്മാറുന്നവർക്കു ലഭിക്കാതിരിക്കുന്നത് മറ്റൊരു അറിവും അനുഭവവും ആണ്.

**വാക്യം 51**

*"ആമേൻ, ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും എന്ന് അവനോട് പറഞ്ഞു."*

യേശു നഥനയേലിനു കൊടുക്കുന്ന വാഗ്ദാനം, സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നത് കാണുമെന്നുള്ളതാണ്. ഈ സത്യം യേശു വെളിപ്പെടുത്തുന്നത്, ആമേൻ, ആമേൻ എന്നു ഉച്ചരിച്ചുകൊണ്ടാണ്. ആമേൻ

എന്ന ഗ്രീക്ക് പദത്തിലൂടെ അർത്ഥമാകുന്നത്, സത്യമായും, നിശ്ചയമായും എന്നൊക്കെയാണ്. മറ്റൊരർത്ഥത്തിൽ ഇപ്രകാരം ഉച്ചരിച്ച് വെളിപ്പെടുത്തുന്ന വചനം ഒരിക്കലും വ്യർത്ഥം ആകുകയില്ല. അപ്രകാരം തന്നെ അതിനു അർത്ഥവും ഫലപ്രാപ്തിയും ഉണ്ടാകുമെന്ന സൂചന നൽകുന്നു. വിശ്വാസകണ്ണുകൾ കൊണ്ട് ആത്മീയ കാര്യങ്ങളും ആത്മീയ ഹൃദയം കൊണ്ട് ആത്മീയ സത്യങ്ങളും യഥാക്രമം ദർശിക്കുകയും അറിയുകയും ചെയ്യുന്നത് ദൈവാനുഗ്രഹം ആണ്. നഥനയേലിനു സ്വർഗ്ഗം തുറന്നിരിക്കുന്നതും, ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും കാണുന്നതിനുള്ള അനുഗ്രഹം യേശു കൊടുക്കുന്നു. ഇതിനുപരി നഥനയേൽ ആരെ ദൈവപുത്രനായും മശിഹാ ആയിട്ടും സാക്ഷിച്ചുവോ ആ യേശുവിനോട് ബന്ധപ്പെട്ട് ഈ സ്വർഗ്ഗീയ ദർശനം ദർശിക്കാം എന്ന പൊതുവായ സത്യവും ഈ വചനത്തിൽ അടങ്ങിയിട്ടുണ്ട്.

യേശുവിന്റെ പിന്നീടുള്ള ജീവിതത്തിൽ അവിടുന്നു വിജയിക്കുന്നു. യേശു ലോകത്തെയും, പിശാചിനേയും, പാപത്തേയും ജയിച്ചവനായിട്ട് തേജസ്സാർന്ന് സ്വർഗ്ഗാരോഹണം ചെയ്യുമ്പോൾ, ആ സമയത്തേക്കു ആത്മമയന്മാർ ആയിത്തീർന്ന അപ്പോസ്തോലന്മാർ ഈ ദൃശ്യം കാണുന്നു (പ്രവൃ. 1:10). പഴയനിയമ കാലത്തു പിതാവായ യാക്കോബ് ഇപ്രകാരമുള്ള ഒരു ദൃശ്യം കാണുന്നു (ഉൽപ്പ. 28:12). ആത്മീയ ജീവൻ നൽകുവാൻ കഴിയുന്ന ദൈവം തന്റെ ഏകപുത്രനിലേക്ക് പൂർണ്ണഹൃദയത്തോടും പൂർണ്ണ മനസ്സോടും കടന്നുവരുന്നവർക്ക് ഇത്തരം ദൈവിക ദർശനങ്ങൾ കൊടുക്കുന്നു; അവർ മാലാഖമാർ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങുകയും കയറുകയും ചെയ്യുന്ന ആത്മീയ ദർശനത്തിന് അർഹരാകുന്നു. യേശു പറയുന്നു, "എന്നെ സ്നേഹിക്കുന്നവർ എന്റെ വചനം പ്രമാണിക്കും. എന്റെ പിതാവ് അവനെ സ്നേഹിക്കുകയും ഞങ്ങൾ അവന്റെ അടുക്കൽ വന്ന് അവനോടു കൂടെ വസിക്കുകയും ചെയ്യും" (യോഹ. 14:23). ഇപ്രകാരം പരിശുദ്ധ ത്രിത്വം ആരിൽ കൂടുതലായി വസിക്കുന്നുവോ അവർ സ്വർഗ്ഗലോകത്തിന്റെ വേറൊരു പതിപ്പ് എന്നപോലെ സ്വയം ആത്മീയരാകുന്നു. ഈ നിലയിലെത്തുന്ന വിശുദ്ധർ സ്വർഗ്ഗീയ ദർശനങ്ങൾ കാണുന്നതിന് യോഗ്യരായി ഭവിക്കുന്നു. ആത്മീയ രംഗത്ത് ഇത് ക്രിസ്തുവിലൂടെ മാത്രം എത്തിപ്പിടിക്കാവുന്ന ആത്മീയ അനുഭവം ആണ്.

പുരാതനകാലത്തെ ഈശ്വരാന്വേഷകരായിരുന്ന മഹർഷിമാരോ, ഭാരതത്തിലെ ചൈതന്യമാർന്ന മതസ്ഥാപകരായിരുന്ന ശ്രീബുദ്ധനോ, മഹാവീരനോ, ആത്മീയ രംഗത്തു നടത്തിയ കഠിനാദ്ധ്വാനത്തിലൂടെ ഇപ്രകാരമുള്ള ഒരു ദർശനത്തിനോ; സ്വർഗ്ഗവും, സ്വർഗ്ഗീയ ദൂതന്മാരും ദൈവവും ഉണ്ടെന്നുള്ള വ്യക്തമായ തിരിച്ചറിവിനോ പാത്രീഭൂതരായില്ല. രണ്ടായിരം

വർഷങ്ങൾക്കു മുൻപ് യിസ്രയേലിൽ ഉദിച്ചുയർന്ന യേശു എന്ന ദൈവ പുത്രൻ മുഖാന്തരം ഈ വക കാര്യങ്ങൾ അറിയുകയും അനുഭവിക്കു കയും ചെയ്യാവുന്നതാണ്. യേശു ഭൂമിയും സ്വർഗ്ഗവും തമ്മിൽ ബന്ധിപ്പി ക്കുന്ന ഒരു ഏണിയാണ് എന്ന യേശുവിനെക്കുറിച്ചുള്ള ആത്മീയസത്യം നഥനയേലിനെ അറിയിക്കേണ്ട സ്ഥാനത്ത്, യേശു ചുരുക്കമായി സ്വർഗ്ഗം തുറന്നിരിക്കുന്നതും, ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും ചെയ്യു ന്നതും നിങ്ങൾ കാണും എന്നു നഥനയേലിനെ അറിയിക്കുന്നു. നഥന യേലിനു മാത്രമായി വാഗ്ദാനം ചെയ്തിരിക്കുന്ന ഒരു സ്വർഗ്ഗീയ സൗഭാ ഗ്യമല്ലയിത്. ക്രൈസ്തവമത വിശ്വാസത്തിലൂടെ വിശ്വാസികൾ ചെന്നു ചേരേണ്ട ആത്മീയ അവസ്ഥയെയാണ് ഇത് സൂചിപ്പിക്കുന്നത്. സ്വർഗ്ഗം തുറന്നിരിക്കുന്ന കാഴ്ച ഒരു നീച മനുഷ്യനു ലഭിക്കുന്നതല്ല. ഈ സത്യം ദൃശ്യമാകണമെങ്കിൽ അതു കാണുവാൻ അർഹരാകുന്ന വ്യക്തിയിൽ സ്വർഗ്ഗീയ അവസ്ഥ ഉണ്ടായിരിക്കണം. അഥവാ വിശുദ്ധി പരിലസിച്ചിരി ക്കണം. ഇതിലേക്കുതകുന്ന വിശ്വാസവും വിശുദ്ധീകരണവുമാണ് ക്രൈസ്തവസഭ പഠിപ്പിക്കുന്നതും മനുഷ്യൻ അനുകരിക്കുവാനായി, ആഹ്വാനം ചെയ്യുന്നതും.

## സന്ദേശമുഖങ്ങൾ

### I

1. രക്ഷകനായ യേശുവിനെക്കുറിച്ചുള്ള അറിവ്, വിശ്വാസം എന്നിവ നാം മറ്റുള്ളവരെ അറിയിക്കണം.
2. നഥനയേലും ഫിലിപ്പോസും അവരുടെ തലമുറയിൽ സത്യാന്വേഷ കർ ആയിരുന്നു.
3. ഫിലിപ്പോസിന്റെ സുവിശേഷ പ്രചരണം അനുകരണീയം ആണ്.
4. യേശു നഥനയേലിനേക്കുറിച്ചു മാത്രമല്ല എല്ലാവരേക്കുറിച്ചും എല്ലാം അറിയുന്നു.
5. നഥനയേലിന്റെ അവിശ്വാസം വിശ്വാസമായി വളർന്നു വാഗ്ദാനവും ലഭിക്കുന്നു.

### II

## യേശുവിനെ അനുഗമിക്കുന്നവർ (വാക്യം 43)

1. അനുസരണം ഉള്ളവരായി കല്പനകളെ പാലിക്കുക (യോഹ. 14:15).
2. പരിപൂർണ്ണമായ സമർപ്പണം ആവശ്യമാണ് (ലൂക്കോ. 14:26).
3. താഴ്മയുടെ ആത്മാവിനെ ധരിച്ചിരിക്കണം - വിനയം (മത്താ. 10:24).
4. തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടായിരിക്കണം (യോഹ. 13:35).
5. സകലവും വിട്ട് അനുഗമിക്കുക (മത്താ. 4:22).
6. ദിവ്യശബ്ദം കേട്ടനുഗമിക്കുക (യോഹ. 10:4).

7. കുരിശ് എടുത്തനുഗമിക്കുക (മാർക്കോസ് 8:34)

III

## യേശു സ്വർഗ്ഗത്തോളം എത്തുന്ന ഗോവണി (വാക്യം 51)

1. യാക്കോബ് ദർശിച്ച ഗോവണി (ഉൽപ്പ. 28:12).
2. യേശു നശിച്ചുപോകാതെ നിത്യതയിൽ എത്തിക്കുന്ന ഗോവണി (യോഹ. 3:16).
3. യേശു വീണ്ടും ജനനത്തിലൂടെ സ്വർഗ്ഗരാജ്യത്ത് എത്തിക്കുന്ന ഗോവണി (യോഹ. 3:3).
4. യേശു മാനസാന്തരത്തിലൂടെ സ്വർഗ്ഗാവകാശികളാക്കുന്ന ഗോവണി (ലൂക്കോ. 13:3).
5. യേശു ജീവിതത്തിൽ വഴിയും സത്യവും ജീവനുമായി അനുഭവപ്പെടുന്ന ഗോവണി (യോഹ. 14:6).
6. യേശു ശിശുചിത്തരാക്കി സ്വർഗ്ഗത്തിലെത്തിക്കുന്ന ഗോവണി (മത്താ. 18:3).
7. ഈ ഗോവണികൾ ബാബേലിൽ പണിതുയർത്തിയ ഗോവണി പോലെയല്ല (ഉൽപ്പ. 11:4)

IV

## ജീവിതത്തിൽ ക്രിസ്തുവിങ്കലേക്കു തിരിയുന്ന അനുഭവം

1. നഥനയേൽ (യോഹ. 1:49).
2. സക്കായി (ലൂക്കോ. 19:1-10).
3. വലത്തു ഭാഗത്തെ കള്ളൻ (ലൂക്കോ. 23:42).

V

## കപടം ഇല്ലാത്ത ഹൃദയം (വാക്യം 47)

1. ദൈവത്തെ അന്വേഷിക്കുന്ന ഹൃദയം (സങ്കീ. 119:2).
2. ദുരാലോചനകളിലേക്കു തിരിയാത്ത ഹൃദയം (സങ്കീ. 119:11).
3. യാചിക്കുന്ന ഹൃദയം (സങ്കീ. 119:43).
4. വചനത്തിൽ ആനന്ദിക്കുന്ന ഹൃദയം (സങ്കീ. 119:111).
5. ധ്യാനാത്മകമായ ഹൃദയം (സങ്കീ. 19:14).

# 14

# ദനഹായ്ക്കു ശേഷം മൂന്നാം ഞായറാഴ്ച

**വേദഭാഗം വി. യോഹന്നാൻ 3:1–15**

**വാക്യം 1–2**

*"പരീശന്മാരുടെ കൂട്ടത്തിൽ യഹൂദന്മാരുടെ ഒരു പ്രമാണിയായി നിക്കോദേമോസ് എന്ന പേരുള്ളൊരു മനുഷ്യൻ ഉണ്ടായിരുന്നു. അവൻ രാത്രിയിൽ അവന്റെ അടുക്കൽ വന്നു അവനോട് 'റബ്ബീ നീ ദൈവത്തിന്റെ അടുക്കൽ നിന്ന് ഉപദോഷ്ടാവായി വന്നിരിക്കുന്നു എന്ന് ഞങ്ങൾ അറിയുന്നു. ദൈവം തന്നോടു കൂടെ ഇല്ലെങ്കിൽ നീ ചെയ്യുന്ന ഈ അടയാളങ്ങളെ ചെയ്യുവാൻ ആർക്കും കഴിയുകയില്ല' എന്നു പറഞ്ഞു."*

നിക്കോദേമോസ് എന്ന യഹൂദ പ്രമാണിയായിരുന്ന, ഒരു പരീശനോടു യേശു നടത്തിയ സംഭാഷണം, പുതിയ ഒരു ജീവിതത്തിന്റെ ആവശ്യകത ഈ പരീശ പ്രമാണിയെ ബോധ്യമാക്കുന്നതിനു യേശു ഉപയോഗിക്കുന്നു. ഈ സംഭാഷണത്തിൽ, മനുഷ്യനിൽ മങ്ങിപ്പോയിരിക്കുന്ന ദൈവിക പ്രഭ പുതുക്കിയും സുലഭമാക്കിക്കൊണ്ടും അവന്റെ ജീവനെ ദൈവവുമായി ബന്ധിപ്പിക്കുന്നതിനുവേണ്ടി സ്വയം ദൈവത്തിനു വിധേയമാകാൻ യേശു നമ്മെ ആഹ്വാനം ചെയ്യുന്നു. ഈ പുതുക്കത്തെ ഒരു വീണ്ടും ജനനമായിട്ടാണു യേശു വിശദീകരിച്ചത്.

പഠനവും, പക്വതയും, സമൂഹത്തിൽ സ്ഥാനവുമുള്ള ഒരു വ്യക്തിയോടുള്ള സംഭാഷണത്തിനു ലഭിക്കുന്ന സന്ദർഭം എല്ലാവരും വിലയുള്ളതായി കരുതി ഉപയോഗിക്കുന്നു. യേശു ഇങ്ങനെയുള്ള ഒരു സന്ദർഭം രാഷ്ട്രീയം പറയുന്നതിനോ മറ്റുള്ളവരുടെ കുറ്റം പറയുന്നതിനോ തന്റെ തന്നെ സുരക്ഷിതത്തെക്കുറിച്ച് സംസാരിക്കുന്നതിനോ ഉപയോഗിക്കാതെ നിത്യ ജീവനിലൂടെ പ്രസക്തമായി വരുന്ന ആത്മരക്ഷയെക്കുറിച്ച് സംഭാഷണം നടത്തുന്നതിന് ഉപയോഗിക്കുന്നു. ഈ വേദഭാഗത്തു യോഹന്നാൻ ശ്ലീഹാ, വീണ്ടും ജനനത്തെക്കുറിച്ചുള്ള യേശുവിന്റെ പഠിപ്പിക്കൽ വളരെ വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നതിന്റെ പിന്നിലുള്ള ഉദ്ദേശ്യം, യേശു യഹൂദന്മാരുടെ പ്രതീക്ഷ ആയിരുന്ന 'മശിഹാ' ആണ് എന്നു വായനക്കാരെ ബോദ്ധ്യമാക്കുകയെന്നുള്ളതാണ്. ഒരു ശ്രേഷ്ഠ പുരോഹിതനുമായുള്ള യേശുവിന്റെ സംഭാഷണത്തിൽ "യേശു" യഥാർത്ഥത്തിലുള്ള മശിഹാ ആണെന്നുള്ള ഈ പുരോഹിതന്റെ അംഗീകാരം പുരോഹിത

വർഗ്ഗത്തെ മുഴുവൻ സ്വാധീനിക്കുവാൻ പര്യാപ്തമായിരിക്കുമെന്നുള്ള ചിന്താഗതി ആയിരിക്കും മറ്റൊരു ഉദ്ദേശ്യം. ഇവിടെ സംഭാഷണത്തിനായി യേശുവിനെ സമീപിച്ച നിക്കോദേമോസ് എന്ന പരീശൻ, വേദപുസ്തകത്തിൽ വേറെ രണ്ടു ഭാഗത്തു കൂടി പ്രത്യക്ഷനാകുന്നുണ്ട്. ഒരിക്കൽ യേശുവിന്റെ ഉപദേശത്തെ പിൻതാങ്ങിക്കൊണ്ട് മറ്റു പുരോഹിതന്മാരോട് സംസാരിക്കുന്നു (7:50). മറ്റൊരിക്കൽ കർത്താവിന്റെ മൃതശരീരം സംസ്ക്കരിക്കുന്ന കൃത്യത്തിൽ മറ്റു ഭക്തന്മാരോടു കൂടി ധൈര്യമായ ഒരു നിലപാടു സ്വീകരിച്ച് ആ പവിത്രകർമ്മം നിർവ്വഹിക്കുന്നു (യോഹ. 19:39).

ഈ പരീശന്റെ സന്ദർശനം വെറുതെ യേശുവിനെ ഒന്നു കണ്ടിട്ടു പോകുകയെന്നുള്ളതായിരുന്നില്ല. യേശുവിനെക്കുറിച്ച് തക്കരീതിയിൽ മതിപ്പ് ഉണ്ടായിട്ട് അവിടുത്തെ ഉപദേശങ്ങളെക്കുറിച്ച് കൂടുതലായി അറിയുകയെന്നുള്ളതായിരുന്നു. കൂടാതെ ഈ പരീശനു യേശു യഹൂദന്മാർ വരുമെന്നു പ്രതീക്ഷിച്ച മശിഹാ തന്നെയാണു എന്നുള്ള ബോദ്ധ്യവുമുണ്ടായിരുന്നതായി ഇവരുടെ സംഭാഷണത്തിൽ നിന്നു വ്യക്തമാണ്. ഇദ്ദേഹം യേശുവിനെ സന്ദർശിച്ച് ഉപദേശം ആരായുന്നതിന് തെരഞ്ഞെടുത്ത സമയം രാത്രിയായിരുന്നു. യേശുവിന്റെ സൗകര്യവും കൂടി പരിഗണിച്ച് പകൽ മുഴുവൻ അദ്ധ്വാനിക്കുന്ന യേശുവിനെ രാത്രിയിൽ വിശ്രമിക്കുന്ന സമയത്ത് വന്നു കാണുന്നതിനു തീരുമാനിച്ചതാകാൻ സാദ്ധ്യതയുണ്ട്. സമൂഹത്തിൽ ഉന്നതമായ സ്ഥാനം വഹിക്കുന്ന ഒരാൾ സമൂഹം സംശയദൃഷ്ടിയോടെ വീക്ഷിക്കുന്ന മറ്റൊരാളെ സൗകര്യംപോലെ സന്ദർശിച്ച് സമയം ചെലവാക്കുന്നതു ആ ആളിന്റെ നിലനിൽപ്പിനുതന്നെ പ്രശ്നം ഉണ്ടാക്കുന്ന കാര്യമാണെന്നുള്ളതും ഈ രാത്രി സന്ദർശനത്തിന് ഒരു കാരണമാകാം. ആദ്ധ്യാത്മിക ചിന്തകളിൽ തന്നെ, ആത്മാവിന്റെ നില, വില, നിത്യജീവൻ മുതലായ ഗഹനങ്ങളായ വിഷയങ്ങൾ ചർച്ച ചെയ്തു ഗ്രഹിക്കുന്നതിനു പകൽസമയം എന്നതിൽ കവിഞ്ഞു രാത്രി ഉത്തമമായ സമയമാണ് എന്നു ചിന്തിച്ചതു ഇതിനു കാരണമാകാം. ഈ പരീശൻ യേശുവിനെ രാത്രി സമയത്ത് സന്ദർശിച്ച് സംഭാഷണം നടത്തുന്നതിനു, തന്റെ സമയക്കുറവോ, ക്ഷീണമോ ഒരു തടസ്സമായി പരിഗണിച്ചില്ല എന്നതും ശ്രദ്ധേയമായ കാര്യമാണ്.

ഇദ്ദേഹം യേശുവിനെ 'റബ്ബീ' എന്നു സംബോധന ചെയ്യുന്നു. ഈ സംബോധന അർഹിക്കുന്നവർ സമൂഹത്തിൽ പണ്ഡിതരും മതപരമായ കാര്യങ്ങളിൽ വിജ്ഞാനികളും ആയിരിക്കും. ഈ പരീശന്റെ ദൃഷ്ടിയിൽ യേശു അപ്രകാരമുള്ള ഒരു വ്യക്തിയായി കരുതപ്പെട്ടുപോന്നു എന്നത് ഇത് തെളിയിക്കുന്നു. യേശുവിനെക്കുറിച്ചുള്ള നിക്കോദേമോസിന്റെ അഭിപ്രായം ഒരു ദിവസം കൊണ്ട് അയാൾ മനസ്സിലാക്കിയ കാര്യമായിരിക്കു

കയില്ല. യേശുവിന്റെ ഉപദേശങ്ങൾ, അത്ഭുതപ്രവർത്തനങ്ങൾ, ആത്മീയ വ്യക്തിത്വം ഇവ പലപ്രാവശ്യമായി പലയിടത്തുവച്ച് കണ്ടും കേട്ടും അറിഞ്ഞും മനസ്സിലാക്കിയ ഒരു വ്യക്തി ആയിരിക്കണം ഇദ്ദേഹം.

ഈ സംഭാഷണത്തിന്റെ ആരംഭത്തിൽ തന്നെ നിക്കോദേമോസ് യേശുവിനോട് 'നീ ദൈവത്തിന്റെ സന്നിധിയിൽ നിന്നു വന്നിരിക്കുന്നു' എന്ന് പ്രസ്താവിക്കുന്നത് യേശുവിന്റെ ദൈവത്വത്തെ, അദ്ദേഹം അംഗീകരിക്കുന്നു എന്നതിനു തെളിവാണ്. അതോടൊപ്പം യേശുവിൽ നിന്നു കൂടുതൽ കാര്യങ്ങൾ അറിയുന്നതിന് ആഗ്രഹിക്കുന്നവനാണ് അദ്ദേഹമെന്നും ഇത് വ്യക്തമാക്കുന്നു. യേശുവിനോടായി, 'ദൈവം നിന്നോടു കൂടെ ഇല്ലെങ്കിൽ നീ ചെയ്യുന്ന അടയാളങ്ങളെ ആർക്കും ചെയ്യുവാൻ കഴിയുകയില്ല' എന്ന പരീശന്റെ പ്രസ്താവന ഈ മനുഷ്യൻ യേശുവിനെ വേണ്ടവണ്ണം പഠിച്ചവനാണ് എന്നു വ്യക്തമാക്കുന്നു.

യേശു നടത്തുന്ന അത്ഭുതങ്ങൾ തികച്ചും ദൈവികമാണ്, ഒരു തിന്മയുടെ വക്താവിനെ സഹായിക്കുന്നതിന് പരിശുദ്ധനായ ദൈവം ഇപ്രകാരം, ഒരാൾക്ക് ശക്തി കൊടുക്കുകയില്ല എന്നു ദൈവവും യേശുവുമായുള്ള ബന്ധത്തെക്കുറിച്ച് ഇയാൾ ഉറച്ചിരുന്നെന്നത് ഈ സംഭാഷണത്തിൽ നിന്നു വ്യക്തമാകുന്നു. നിക്കോദേമോസിനെ സംബന്ധിച്ചിടത്തോളം യാഥാസ്ഥിതികരായിരുന്ന യഹൂദ പരീശന്മാരുടെ സ്വഭാവവും അവരുടെ യേശുവിനോടുള്ള സമീപനവും വളരെ വിഭിന്നമായിരുന്നു. അവർ പുതിയതായ ആത്മീയ കാഴ്ചപ്പാടിനെ സ്വീകരിക്കുന്നതിനോ, ഒരു പുതിയ ആത്മീയ ഉപദേശത്തെ അപലപിക്കാതിരിക്കുന്നതിനോ, ഒരു വ്യക്തമായ ദൈവാനുഗ്രഹത്തെ വകവച്ച് കൊടുക്കുന്നതിനു പോലും സമ്മതമുള്ളവർ ആയിരുന്നില്ല. ഇങ്ങനെയെങ്കിൽ യേശുവിനെ നിക്കോദേമോസ് സന്ദർശിച്ചത് അനുമോദനാർഹമാണ്. യഥാകാലങ്ങളിൽ ദൈവം തന്റെ കൃപയാൽ ലോകത്തിന്റെ പുരോഗതിക്കും, സഭയുടെ വികാസത്തിനും, വിശ്വാസികളുടെ ഉറപ്പിനുമായി വെളിവാക്കുന്ന നവീകരണ ചിന്തകളേയും നിർദ്ദേശങ്ങളേയും നാം പരിഗണിക്കുമ്പോൾ നമ്മുടെ യാഥാസ്ഥിതികത്വം നാം അഴിച്ചു വച്ചിരിക്കണം.

**വാക്യം 3**

*"യേശു അവനോട് ആമേൻ ആമേൻ ഞാൻ നിന്നോടു പറയുന്നു പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴിയുകയില്ല എന്നു ഉത്തരം പറഞ്ഞു."*

'ആമേൻ ആമേൻ ഞാൻ നിന്നോടു പറയുന്നു' എന്നുള്ള പ്രയോഗം, ഒരു സുപ്രധാന സത്യം ഉയർത്തി അർത്ഥം വ്യക്തമാക്കുന്നതിനു ഉപയോഗിക്കുന്നതാണ്. യേശു തന്റെ ജീവിതത്തിൽ ഒരു സത്യം, ആരുടെ

മുമ്പിൽ ആയിരുന്നാലും, അത് കേൾക്കുന്നവർക്ക് അപ്രീതി ഉണ്ടാകുമെന്ന് ഭയപ്പെട്ട് വ്യക്തമാക്കാതിരുന്നിട്ടില്ല; സമൂഹത്തിൽ സ്ഥാനവും മാനവും ഉണ്ടായിരുന്ന നിക്കോദേമോസിനോട് ഒരു സത്യം വെളിപ്പെടുത്തുമ്പോൾ അതു അയാളെ കോപിപ്പിക്കുന്നതിനോ പരിഭ്രമിപ്പിക്കുന്നതിനോ സംഗതിയാകുമെന്ന് വിചാരിച്ച് യേശു സത്യം സംസാരിക്കുന്നതിൽ നിന്നു വിമുഖനാകുന്നില്ല. 'പുതുതായി ജനിക്കുന്നില്ലെങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴിയുകയില്ല' എന്നുള്ള പ്രസ്താവനയിലൂടെ ലോകത്തു മനുഷ്യനായി പിറന്നവൻ, അവൻ ആരായിരുന്നാലും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കണമെങ്കിൽ അവനു വീണ്ടും ജനനം ആവശ്യമാണെന്ന് യേശു വ്യക്തമാക്കുന്നു.

പാപത്തിൽ മനുഷ്യൻ ഉത്ഭവിക്കുന്നു. എല്ലാവരും പാപം ചെയ്ത് ദൈവതേജസ്സ് നഷ്ടമാക്കി എന്നുള്ളതാണ് സകല മനുഷ്യരുടേയും ദൈവസന്നിധിയിലുള്ള അവസ്ഥ (റോമർ 1:29-39, 3:10). ദാവീദ് രാജാവിന്റെ അഭിപ്രായത്തിൽ മനുഷ്യന്റെ നില അന്യായത്തിൽ അവൻ ഉത്ഭവിച്ച് പാപത്തിൽ അവന്റെ മാതാവ് അവനെ ഗർഭം ധരിക്കുന്നു എന്നുള്ളതാണ്. ഇങ്ങനെയുള്ള മനുഷ്യന്റെ ജന്മനായുള്ള പാപാവസ്ഥ ഒരു നവീകരണ അവസ്ഥയെ പ്രാപിക്കണം എന്നുള്ളത് ഒരാവശ്യമാണ്. ഈ വിഷയത്തിൽ യേശുവിന്റെ ആവശ്യം, മനുഷ്യന്റെ ആദിമുതലുള്ള പാപാവസ്ഥയിൽ നിന്ന് ഒരു വീണ്ടും ജനനത്തിലൂടെ അവൻ പുതുമനുഷ്യനായിത്തീരണമെന്നുള്ളതാണ്. ഈ വീണ്ടും ജനനം, പുതുക്കം പ്രാപിച്ച ഒരു വ്യക്തിത്വത്തെയാണ് വിഭാവനം ചെയ്യുന്നത്. ഈ വ്യക്തിത്വം ദൈവത്തോടു വളരെ അടുത്തു പെരുമാറുന്ന ഒരു ആത്മീയ ജീവിതത്തെയുമാണ് സൂചിപ്പിക്കുന്നത്. ഇപ്രകാരമുള്ള ഒരു വ്യക്തി ഒരു പുതിയ സൃഷ്ടിയായിരിക്കുമെന്നു വി. പൗലൂസ് ശ്ലീഹാ പറയുന്നു (2 കൊരി. 5:17). ഓരോ ആത്മാവിനേയും സംബന്ധിച്ചിടത്തോളം വീണ്ടും ജനനത്തിലൂടെ ലഭ്യമാകുന്ന ഈ ആത്മീയ പുതുക്കം ദൈവരാജ്യത്തിലേക്കുള്ള പ്രവേശനത്തിനു ആവശ്യമാണെന്ന് യേശു പ്രസ്താവിക്കുന്നു.

**വാക്യം 4**

*"നിക്കോദേമോസ് അവനോട് മനുഷ്യൻ വൃദ്ധനായശേഷം ജനിക്കുന്നതു എങ്ങനെ? രണ്ടാമത് അമ്മയുടെ ഉദരത്തിൽ കടന്നു ജനിക്കുമോ എന്നു ചോദിച്ചു."*

യേശുവിനെ സന്ദർശിച്ച് ഉപദേശം തേടുവാൻ വന്ന നിക്കോദേമോസിനു യേശുവിന്റെ വിശദീകരണം മനസ്സിലായില്ല; വീണ്ടും ജനനം എന്നറിയിച്ചപ്പോൾ അത് എങ്ങനെ സാധിക്കുമെന്ന് ചിന്തിക്കുന്നു. നിക്കോദേമോസിന്റെ ചിന്തയിലും അറിവിലും, ഓരോ മനുഷ്യനും ഒരു ജനന

മാണുള്ളത്. വീണ്ടും ഒരു ജനനം സംഭവിക്കണമെങ്കിൽ ജീവിച്ചിരിക്കുന്ന ആളെ വേറൊരു മാതാവ് വിഴുങ്ങി വീണ്ടും ജനിക്കണം. ഇതു അസം ഭവ്യമാണ് എന്നും അദ്ദേഹം അറിഞ്ഞിരുന്നു. ശരീരത്തോടുകൂടിയ മനു ഷ്യന്റെ ആത്മീയ നില ശരീരത്തിൽ ആത്മീയ ജീവനായി നിലനിൽക്കു ന്നുവെന്നും, ഈ ആത്മീയ ജീവന്റെ അഭിവൃദ്ധിയും ദൈവികമായ വളർ ച്ചയും ശരീരത്തിൽ നിന്ന് ഒരു പ്രത്യേക രീതിയിൽ അകന്നതും വേർപെ ട്ടതുമാണെന്നു വരികിലും ഇതിന്റെ നവീകരണവും പുണ്യാവസ്ഥയും ശരീരത്തിലുള്ള അതിന്റെ സ്ഥിതിയിൽ വച്ചു തന്നെ നേടാവുന്നതാണ് എന്നുള്ള ആത്മീയ സത്യം, അക്കാലത്ത് സമൂഹത്തിൽ പ്രൊഫസർ സ്ഥാനവും ഉണ്ടായിരുന്ന പണ്ഡിതനായ നിക്കോദിമോസിനു അറിവില്ലാ യിരുന്നു. ഇപ്രകാരമുള്ള ആത്മീയ ശോഷിപ്പ് ലൗകികകാര്യത്തിൽ മാത്രം മുഴുകിക്കഴിയുന്ന ആത്മീയനേതാക്കന്മാർക്ക് ഈ കാലഘട്ടത്തിലും അനു ഭവമാണ്. ആത്മീയ രംഗത്തു സേവനം അനുഷ്ഠിക്കുവാൻ ഇന്നു നമുക്ക് ആവശ്യമായിട്ടുള്ളത് പണ്ഡിതനും പ്രൊഫസറുമായ നിക്കോദേമോസിനെ അല്ല വീണ്ടും ജനിച്ചവരെ തന്നെയാണ് എന്നുള്ളതും നാം വിസ്മരിക്ക രുത്.

**വാക്യം 5**

*"അതിനു യേശു ആമേൻ, ആമേൻ ഞാൻ നിന്നോട് പറയുന്നു; വെള്ള ത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല."*

വെള്ളത്തിന്റേയും ആത്മാവിന്റെയും പ്രവർത്തനം ആദിയിൽ സകല സൃഷ്ടികളുടേയും സൃഷ്ടിപ്പിനു മുമ്പ് ഉണ്ടായിരുന്നു (ഉൽപ്പ. 1:2). ആത്മാവും വെള്ളവും നിലനിന്നിരുന്ന സ്ഥലത്തു ദൈവം എല്ലാം സൃഷ്ടിച്ചു ഉണ്ടാക്കി (യോഹ. 1:3, ഉൽപ്പ. 1:3). പുതിയനിയമത്തിൽ ആത്മാവിനാലും, വെള്ളത്താലും പുതുതായി ജനിക്കണം എന്ന യേശു വിന്റെ ആശയം വി. ത്രിത്വത്തിൽ നിന്നുളവായി വന്ന സത്യമായിട്ട് നാം അംഗീകരിക്കുകയും വിശ്വസിക്കുകയും വേണം. കാരണം, ഈ സത്യം വെളിപ്പെടുത്തുന്നത് ത്രിത്വത്തിൽ രണ്ടാമനായ പുത്രൻതമ്പുരാനാണ്. അവിടുന്ന് ഈ വീണ്ടും ജനനത്തെക്കുറിച്ച് പ്രഖ്യാപിക്കുന്നത് ആത്മാ വിലൂടേയും വെള്ളത്തിലൂടെയുമുള്ള ഒരു വീണ്ടും ജനനമായിട്ടാണ്. യേശു മുഖാന്തരം കൃപയും സത്യവും വന്നു. ആ കൃപയും സത്യവും ഉൾക്കൊണ്ട് മനുഷ്യൻ രണ്ടാം ജനനത്തിനു തയ്യാറാകണമെന്നുമാണ് യേശു നമ്മെ അറിയിക്കുന്നത്. ആദിയിൽ ഉണ്ടായ ജനനത്തിൽ നിന്നു, അതിന്റെ സ്വഭാവങ്ങൾക്കു മാറ്റംവരുത്തിക്കൊണ്ടുള്ള ഒരു പുതിയ ജന നത്തെക്കുറിച്ച് യേശു സംസാരിക്കുന്നു. യേശുവിന്റെ നാമത്തിലുള്ള ഈ

വീണ്ടും ജനനം വിശുദ്ധ ത്രിത്വത്തിന്റെ നാമത്തിലാകുമ്പോൾ അതു ത്രീയേക ദൈവത്തിന്റെ എല്ലാ കൃപകളും വീണ്ടും ആദിയിലെന്നപോലെ, കൂടാതെ യേശുവിന്റെ മനുഷ്യാവതാരക്രിയ മുഖാന്തരമായിട്ടുളവായ എല്ലാ സൗജന്യങ്ങളും (കൃപകളും) ഉൾക്കൊണ്ടതായിരിക്കും. ഇപ്രകാരമുള്ള ഒരു വീണ്ടും ജനനം വെള്ളത്താലും ആത്മാവിനാലുമുള്ള വി. മാമോദീസാ എന്ന കൂദാശ വഴിയായി സഭയിൽ നിലനിൽക്കുന്നു. ഇതു കർത്താവിന്റെ കല്പനപ്രകാരവും ശിഷ്യന്മാരുടെ നിർദ്ദേശമനുസരിച്ചുള്ളതുമാണ്. ഇപ്രകാരമുള്ള ഒരു വീണ്ടും ജനനമില്ലെങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും സാധിക്കുകയില്ല എന്ന് യേശു അറിയിക്കുന്നു. മനുഷ്യരെ സംബന്ധിച്ച് "പുത്രനെ നോക്കിക്കൊണ്ട് അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ ഉണ്ടാകണമെന്ന" പിതാവിന്റെ ഇഷ്ടമാണ് ഈ വീണ്ടും ജനനം മൂലം ദൈവം സാധിക്കുന്നത് (യോഹ. 6:40).

**വാക്യം 6-8**

*"ജഡത്തിൽ നിന്ന് ജനിച്ചതു ജഡമാകുന്നു. ആത്മാവിനാൽ ജനിച്ചതു ആത്മാവുമാകുന്നു. നിങ്ങൾ പുതുതായി ജനിക്കേണം എന്നു ഞാൻ പറയുകയാൽ ആശ്ചര്യപ്പെടരുത്. കാറ്റ് ഇഷ്ടമുള്ളടത്ത് ഊതുന്നു. അതിന്റെ ശബ്ദം നീ കേൾക്കുന്നു. എങ്കിലും അതു എവിടെനിന്നു വരുന്നു, എവിടേക്കു പോകുന്നു എന്നറിയുന്നില്ല. ആത്മാവിനാൽ ജനിച്ചവൻ എല്ലാം അതുപോലെ ആകുന്നു എന്ന് ഉത്തരം പറഞ്ഞു."*

മനുഷ്യരിലുള്ള ജഡം, ആത്മാവ് എന്നീ രണ്ടു സജീവ സ്വഭാവങ്ങളെ അവഗണിച്ചുകൊണ്ട് മനുഷ്യരെക്കുറിച്ചു നടത്തുന്ന എല്ലാ വിലയിരുത്തലുകളും മനുഷ്യന്റെ സജീവ ആളത്വത്തെ പൂർണ്ണമാക്കുന്നില്ല. യേശു ഇവ രണ്ടിനേയും രണ്ടു വ്യത്യസ്ത അറകളിൽ നിന്നു നോക്കി അവയുടെ ഉപയോഗം ക്രമപ്പെടുത്തുവാൻ നമ്മെ ആഹ്വാനം ചെയ്യുന്നു. ജഡത്തിൽ നിന്നുളവായി വരുന്ന സ്വഭാവങ്ങൾ ജഡത്തിന്റെ ഇഷ്ടം നിറവേറ്റുന്നതിനു സഹായിക്കുന്നു; എന്നാൽ അതിനെ മുഴുവനായി ആത്മാവിനോട് ബന്ധിച്ചാൽ ആത്മാവിന്റെ ഹിതം മനുഷ്യനു പൂർണ്ണമായി നിറവേറ്റുവാൻ സാധിക്കാതെ വരും. കാരണം ജഡത്തിൽ നിന്നു ജനിച്ചത് ജഡവും ആത്മാവിൽ നിന്ന് ജനിച്ചത് ആത്മാവും ആകുന്നു. ആത്മാവിന്റെ നിലയും അതിന്റെ വളർച്ചയും, ആത്മീയ ജീവിതത്തെ പോഷിപ്പിക്കുകയല്ലാതെ ജഡത്തിന്റെ ഏതെങ്കിലും ഹീനമായ പ്രവർത്തനത്തിന് ഉപയോഗിക്കുന്നുവെങ്കിൽ അതു തെറ്റും ദൈവകോപത്തിന് ഇടയാക്കുന്നതുമാണ്. ജഡത്തിന്റെ ഇഷ്ടം തിരിച്ചറിഞ്ഞ് ആത്മാവിന്റെ ഇഷ്ടം മാത്രം ഫലവത്താക്കുന്നതിലൂടെ ആത്മചൈതന്യമാർന്ന ഒരു ജീവിതമാണ് മനുഷ്യനു ലഭിക്കുന്നത്. ഇതു വീണ്ടും ജനനത്തിലൂടെ ലഭ്യമാ

കുന്ന ജീവിതമാണ്. ഇതിനാവശ്യമായ ആത്മാവ് നമ്മിൽ പ്രതിഷ്ഠിക്കപ്പെടുക തന്നെ വേണം. ഈ കാര്യം സാദ്ധ്യമാകുന്നത് ദൈവകൃപമൂലമാണെന്നറിയുന്നുവെങ്കിൽ അതു വന്നുചേരുന്നത് ദൈവഹിതപ്രകാരവും ദൈവം ഇഷ്ടപ്പെടുന്ന നിലയിലും സാഹചര്യത്തിലുമായിരിക്കും. ഈ ആത്മീയ കൃപയെക്കുറിച്ച് യേശു പറയുന്നത് കാറ്റിന്റെ ഗുണവും ചലനവും ഹൃദയത്തിലെത്തി തിരിച്ചറിയാൻ കഴിയുന്നതുപോലെ ആത്മാവിന്റെ വരവിലൂടെ സാധിക്കുന്ന ഗുണവും മേന്മയും വിശ്വാസികൾക്കു തിരിച്ചറിയാൻ സാധിക്കുമെന്നാണ്.

പെന്തിക്കോസ്തിനാൾ വീണ്ടും ജനനം പ്രാപിച്ച വിശ്വാസികളുടെ ഇടയിൽ ആത്മാവിന്റെ ചലനം കൊടിയ കാറ്റ് അടിക്കുന്നതുപോലെയായിരുന്നു. ഇവിടെയാകട്ടെ ആത്മാവിന്റെ ചലനം കാറ്റിന്റെ ഗുണവും ചലനവും ഹൃദയത്തിൽ എത്തി തിരിച്ചറിയാൻ കഴിയുന്നതുപോലെയാണ്. മുടിയനായ പുത്രന്റെ വീണ്ടും ജനനത്തിലേക്കുള്ള ആരംഭം സുബോധം വന്നിട്ടുണ്ടായ മനംമാറ്റം ആയിരുന്നു (ലൂക്കോ. 15:17). ഈ മൂന്നു സംഗതികളിലും ദൈവത്തിന്റെ ആത്മാവ് ആണ് പരിവർത്തനം ചെയ്യുന്നതെന്ന് സ്മരിക്കുമ്പോൾ വീണ്ടും ജനനം എന്നു പറയുന്നത് വഴിയും സത്യവും ജീവനുമാകുന്ന ദൈവസുതന്റെ ആത്മീയ ശ്രേഷ്ഠത തിരിച്ചറിയുന്നതും അതിൽ നിലനിൽക്കുന്നതിനുള്ള കൃപ (ആത്മാവ്) പ്രാപിക്കുന്നതുമാണെന്ന് വ്യക്തമാണ്. ഇതിലേയ്ക്കുള്ള വിളിയും ഇതു ലഭ്യമാക്കുന്നതിനുള്ള ആത്മീയ നടത്തിപ്പുമാണ് സഭയിലൂടെ സഭാംഗങ്ങൾക്കു ലഭിക്കേണ്ടത്. വീണ്ടും ജനനത്തിന് ആവശ്യമായ ആത്മാവിന്റെ ഉത്ഭവവും അതിന്റെ നടത്തിപ്പും മൺമയനായ മനുഷ്യന്റെ നിലപാടിലൂടെ അവനു നിയന്ത്രിക്കുവാൻ കഴിയുന്നതല്ല. അതു ദൈവത്തിന്റെ കരങ്ങളിൽ നിന്നുള്ള നടത്തിപ്പിനും നിയന്ത്രണത്തിനു വിധേയമായിരിക്കുമെന്നു യേശു അറിയിക്കുന്നു.

**വാക്യം 9-12**

*"നിക്കോദേമോസ് അവനോട് ഇതു എങ്ങനെ സംഭവിക്കുമെന്നു ചോദിച്ചു. യേശു അവനോട് ഉത്തരം പറഞ്ഞു, നീ യിസ്രായേലിന്റെ ഉപദേഷ്ടാവായിരുന്നിട്ടും ഇതു അറിയുന്നില്ലയോ? ആമേൻ ആമേൻ ഞാൻ നിന്നോടു പറയുന്നു. ഞങ്ങൾ അറിയുന്നതു പ്രസ്താവിക്കുകയും കണ്ടതു സാക്ഷീകരിക്കുകയും ചെയ്യുന്നു. ഞങ്ങളുടെ സാക്ഷ്യം നിങ്ങൾ കൈക്കൊള്ളുന്നില്ല താനും. ഭൂമിയിൽ നിന്നുള്ളത് നിങ്ങളോട് പറഞ്ഞിട്ട് നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ സ്വർഗ്ഗത്തിലുള്ളത് നിങ്ങളോടു പറഞ്ഞാൽ എങ്ങനെ വിശ്വസിക്കും."*

യേശു സ്വന്തനാട്ടിലെ പ്രമാണിയും പണ്ഡിതനുമായ ഒരു മതപുരോ

ഹിതനുമായി നടത്തിയ സംഭാഷണ വിഷയം വീണ്ടും ജനനത്തെക്കുറിച്ചും അതിനോടനുബന്ധിച്ചുള്ള പുതിയ ജീവിതത്തെക്കുറിച്ചും; അതിന് ആധാരമായി പ്രവർത്തിക്കുന്ന ആത്മാവിന്റെ നിഗൂഢതയെക്കുറിച്ചുമായിരുന്നു. യേശുവിന്റെ സംഭാഷണത്തിൽ ആത്മാവ് എവിടെനിന്നു വരും എന്നതൊഴിച്ച്, എങ്ങനെ വരും, അതിന്റെ രുചിയും സ്വഭാവവും ക്ഷണത്തിൽ എങ്ങനെ ഇരിക്കുമെന്ന് അറിയിച്ചപ്പോൾ അദ്ദേഹത്തിന് ആ കാര്യം മനസ്സിലായി; എന്നാൽ അതു എങ്ങനെ സംഭവിക്കും എവിടെ നിന്ന് വരുന്നു എന്നതും ചോദ്യചിഹ്നമായി. ഇത് എങ്ങനെ സംഭവിക്കുമെന്ന സത്യം തിരിച്ചറിയണമെന്നുണ്ടെങ്കിൽ അത് എവിടെനിന്നു ഉത്ഭവിക്കുന്നു, ആര് നിയന്ത്രിക്കുന്നു, ആരാണ് അതിന്റെ ഉടമസ്ഥൻ എന്നീ കാര്യങ്ങൾ ചോദ്യകർത്താവിനു ലഭ്യമാകേണ്ടതുണ്ടായിരുന്നു.

വീണ്ടും ജനനം എന്ന ആത്മീയ സംഗതിയെക്കുറിച്ച് തികച്ചും ലൗകിക മനുഷ്യനായിരുന്ന ഈ പരീശപ്രമാണിയെ ഗ്രഹിപ്പിക്കുന്നതിനു അയാളെ ആത്മമയനാക്കേണ്ടത് ആവശ്യമാണെന്ന് യേശുവിനു മനസ്സിലായി. ഈ ആവശ്യത്തിലേക്കു തന്റെ വാസസ്ഥലത്തു ഒരു അതിഥിയായി കടന്നുവന്ന നിക്കോദേമോസിന് തന്നെക്കുറിച്ച് ഉണ്ടായിരുന്ന നല്ല അഭിപ്രായത്തിന്റെ ചുവടുപിടിച്ചു കാര്യങ്ങൾ അയാൾക്കു വിശദീകരിച്ചു കൊടുക്കുവാൻ യേശു ശ്രമിക്കുന്നു. യേശു ദൈവത്തിൽ നിന്നു വന്നവനാണ്. യേശുവിനോടുകൂടെ ദൈവം ഇല്ലെങ്കിൽ യേശു നടത്തുന്ന അടയാളങ്ങൾ യാതൊന്നും ആർക്കും നടത്തുവാൻ സാദ്ധ്യമല്ല എന്ന് സമ്മതിച്ച ഈ പരീശപ്രമാണി യേശുവിന്റെ ദൈവത്വത്തെ നേരത്തെ തന്നെ പ്രകീർത്തിച്ച് അംഗീകരിച്ചിരുന്നു. ഈ നിലയിൽ യേശു ആ പരീശന്റെ ദൃഷ്ടിയിൽ സ്വർഗ്ഗീയനും ദൈവത്തോടു കൂടെയുള്ളവനുമായിരുന്നു. ഇത് യേശുവിന് ആ പരീശനോടു ആത്മാർത്ഥതയോടെ ഹൃദയം തുറന്ന് സംസാരിക്കുന്നതിന് സന്തോഷം നൽകിയ സംഗതിയായിരിക്കണം. യേശു തുടർന്നു "ഞങ്ങൾ" സ്വർഗ്ഗത്തിൽ നിന്നുള്ളവ അറിയുകയും വിവേചിക്കുകയും ഭരിക്കുകയും ചെയ്യുന്നവരാണ്. അവയെ നിങ്ങളെ അറിയിക്കുകയും അവയെക്കുറിച്ച് നിങ്ങളോടു സാക്ഷ്യം പറയുന്നവരുമാണ്. പക്ഷേ അവ ഒന്നും തന്നെ നിങ്ങളിൽ വിശ്വാസത്തെ ഉണർത്തുവാനോ നിങ്ങളുടെ സംശയങ്ങൾക്കു പരിഹാരമാകുന്നതിനോ സാധിക്കുന്നില്ല. കൂടുതലായി ഞാൻ ഭൂമിയുടെ തലത്തിൽ നിലനിൽക്കുന്നതും പ്രസരിക്കുന്നതുമായ കാര്യങ്ങൾ നിങ്ങളോടു പറഞ്ഞിട്ട് അവയേയും നിങ്ങൾ വിശ്വസിക്കുകയും കൈക്കൊള്ളുകയും ചെയ്യുന്നില്ലെങ്കിൽ ഈ വിഷയത്തിൽ സ്വർഗ്ഗത്തിൽ നിലനിൽക്കുന്ന സ്വർഗ്ഗീയ രഹസ്യങ്ങളെക്കുറിച്ചുള്ള അറിവ് നിങ്ങളോട് അറിയിച്ചാൽ നിങ്ങൾ അത് എങ്ങനെ വിശ്വസിക്കുമെന്നു ചോദിക്കുന്നു.

യേശു തന്റെ ചോദ്യത്തിൽ ആത്മീയ സംഗതികൾ മനസ്സിലാക്കുന്നതിനുള്ള ഈ പരീശന്റെ വൈഷമ്യത്തെ ചൂണ്ടിക്കാണിക്കുന്നതോടൊപ്പം അവയെ മനസ്സിലാക്കാനും അംഗീകരിക്കുവാനും മനുഷ്യരുടെ പക്ഷത്തുള്ള പ്രയാസവും അവിടുന്നു കണക്കിലെടുക്കുന്നു. യേശു തന്റെ പ്രേഷിത ശുശ്രൂഷയിൽ ഭൂമിയിലുള്ള അനേക കാര്യങ്ങളുടെ സ്വർഗ്ഗീയ പൊരുൾ സാധാരണജനങ്ങളോട് അറിയിച്ചിട്ടും അതു ജനങ്ങൾക്കു മനസ്സിലാക്കാൻ കഴിയുന്നില്ല എന്ന തന്റെ പ്രേഷിതരംഗത്ത് ഉണ്ടായ അനുഭവം കൂടി ചേർത്തു ചിന്തിച്ചിട്ടാവണം ഇപ്രകാരം ചോദിച്ചത്. യേശു ചോദിച്ചു, "ഭൂമിയിലുള്ളത് നിങ്ങളോട് പറഞ്ഞിട്ട് നിങ്ങൾ വിശ്വസിക്കുന്നില്ലെങ്കിൽ സ്വർഗ്ഗത്തിലുള്ളവ നിങ്ങളോട് പറഞ്ഞാൽ എങ്ങനെ വിശ്വസിക്കും." പരീശപ്രമാണിക്ക് കാര്യങ്ങളെ വിശദീകരിച്ച് കൊടുക്കുന്നതിനുള്ള യേശുവിന്റെ ആത്മാർത്ഥതയ്ക്ക് ഒട്ടും ന്യൂനത ഇതുമൂലം നാം ഇവിടെ കാണുന്നില്ല.

ഈ പരീശപ്രമാണി തികച്ചും ഒരു ലൗകിക മനുഷ്യനായിരുന്നു എങ്കിലും അയാൾക്ക് കർത്താവിനെക്കുറിച്ചുണ്ടായിരുന്ന മതിപ്പും, യേശുവിനെ പ്രത്യേകം അറിഞ്ഞിട്ടുണ്ടായ വിശ്വാസവും, നിമിത്തമാണ് ആ രാത്രിയിൽ അയാൾ യേശുവിനെ പ്രത്യേകമായി സന്ദർശിച്ച് സത്യങ്ങൾ അറിയാൻ ശ്രമിച്ചത്. ഈ സന്ദർശനത്തിൽ യേശു നിക്കോദേമോസിനെ പല ആത്മീയ സംഗതികൾ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചു. എന്നാൽ യേശു പറഞ്ഞതായ എല്ലാ ആത്മീയ സത്യങ്ങളും മനസ്സിലാക്കുന്നതിനുള്ള ആകാംക്ഷ അയാളിൽ ഉണ്ടായിരുന്നുവോ എന്നു നാം സംശയിക്കണം. യേശുവാകട്ടെ വീണ്ടും ജനനം എന്ന ആത്മീയ വിഷയത്തിൽ അറിയേണ്ട കാര്യങ്ങൾ ഈ പരീശ പ്രമാണിയെ പറഞ്ഞു മനസ്സിലാക്കിയതിനു പുറമേ അവയുടെ കൂടുതൽ വിശദീകരണങ്ങളും നൽകുന്നു (വാക്യം 13-16).

**വാക്യം 13-15**

"സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്നവനായ സ്വർഗ്ഗത്തിൽ ഇരിക്കുന്നവനായ മനുഷ്യപുത്രൻ അല്ലാതെ ആരും സ്വർഗ്ഗത്തിൽ കയറിയിട്ടില്ല. മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനേയും ഉയർത്തേണ്ടതാകുന്നു. അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ പ്രാപിക്കേണ്ടതിനു തന്നെ."

നിക്കോദേമോസുമായുള്ള സംഭാഷണത്തിൽ യേശു, മനുഷ്യൻ വീണ്ടും ജനനം പ്രാപിക്കണമെന്നും ഈ വീണ്ടും ജനനത്തിനു ആവശ്യമായ അനുഗ്രഹം സ്വർഗ്ഗത്തിൽ നിന്നാണ് വരുന്നത് എന്നുമുള്ള സൂചനയും അറിയിച്ചിരുന്നു (വാക്യം 5). വീണ്ടും ജനനത്തിനാവശ്യമായ

ആത്മീയ കൃപകൾ സ്വർഗ്ഗത്തിൽ നിന്നാണുളവാകുന്നത് എന്നിരിക്കെ അവയെ സംബന്ധിച്ചുള്ള പൂർണ്ണമായ അറിവും അധികാരവും സ്വർഗ്ഗത്തിലുള്ളവർക്കു അറിയാമെന്ന നിലയിൽ യേശു ഇവയെല്ലാം അറിയുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ആൾ എന്നതിനു തെളിവായി താൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നവനാണ് എന്ന് അറിയിക്കുന്നു. അതറിയിച്ചതുകൊണ്ട് സ്വർഗ്ഗത്തിൽ യേശുവിന് ഈ വിഷയത്തിലുള്ള അധികാരം നിറഞ്ഞതും മറ്റാർക്കും ഇല്ലാത്തതുമായ പരിപൂർണ്ണ പ്രവർത്തനാധികാരം വ്യക്തമാകുന്നില്ല. അതോടൊപ്പം യേശു മാത്രമാണ് ഈ വിഷയത്തിൽ സ്വർഗ്ഗവുമായി ബന്ധപ്പെട്ടവൻ എന്നതിന്റെ സൂചനയായി, താൻ മാത്രം സ്വർഗ്ഗത്തിൽ കയറിയിട്ടുള്ളവൻ എന്നു വ്യക്തമാക്കുന്നു. ഈ വചനത്തിൽ താൻ സ്വർഗ്ഗത്തിനു ഉടമസ്ഥൻ എന്ന നിലയിൽ, സ്വർഗ്ഗത്തിലെ മുഴുവൻ വിവരങ്ങളുമറിയുന്നവൻ, സ്വർഗ്ഗം നിറഞ്ഞു നിൽക്കുന്നവൻ ആയിരിക്കെ താൻ മാത്രമാണ് ഈ അവസ്ഥയിൽ നിന്നു ഭൂമിയിൽ കാണപ്പെട്ടവൻ എന്നല്ലാതെ സ്വർഗ്ഗത്തിലേക്കു യേശു അല്ലാതെ ഒരുത്തരും എത്തിയിട്ടില്ല എന്ന അർത്ഥം ധരിക്കുന്നത് ശരിയല്ല.

സ്വർഗ്ഗവുമായി നിറഞ്ഞ ബന്ധത്തിൽ കഴിയുന്നവനും, സ്വർഗ്ഗം നിറഞ്ഞുനിൽക്കുന്നവനും, സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നവനുമായ താൻ തന്നിൽ വിശ്വസിക്കുന്നവർക്ക്, തന്നിൽ വിശ്വസിക്കുന്നതിന്റേയും ആശ്രയിക്കുന്നതിന്റേയും പൂർണ്ണമായ ഫലം എന്ന നിലയിൽ നൽകുന്ന വീണ്ടും ജനനം സ്ഥിരമായിട്ട് യാഥാർത്ഥ്യമാകുന്നതിനും, ഇതിനു തടസ്സമായി മനുഷ്യനിൽ വന്നുകൂടുന്ന, പാപത്തെയും ശാപത്തെയും അജ്ഞതയേയും ഉതിർത്തു കളയുന്നതിനും, മനുഷ്യനെ ഈ സ്വർഗ്ഗീയ അലങ്കാരം ധരിപ്പിക്കുന്നതിനും താൻ എന്താണ് ലോകത്തിൽ ചെയ്യുവാൻ പോകുന്നത് അഥവാ എന്താണു താൻ മുഖാന്തരം സംഭവിക്കുവാനിരിക്കുന്നത് എന്ന് യേശു തന്റെ സംഭാഷണത്തിൽ നിക്കോദേമോസിനോടു വ്യക്തമാക്കുന്നു. യേശു ചെയ്യുവാനിരിക്കുന്ന മഹത്തായ കർമ്മം തന്റെ മനുഷ്യാവതാര ഉദ്ദേശ്യം ആകയാൽ അതു നിക്കോദേമോസിനു വെളിപ്പെടുത്തിക്കൊടുക്കാതെ അയാളെ ആ രാത്രിയിൽ പറഞ്ഞുവിടുന്നത് ഒരിക്കലും പൂർണ്ണമായ ഒരു സംഗതിയല്ല എന്നും അറിഞ്ഞിരുന്നതുകൊണ്ടായിരിക്കണം, ആ കാര്യം കൂടി നമ്മുടെ രക്ഷകൻ വെളിപ്പെടുത്തി സംസാരിച്ചത്. യേശു പറഞ്ഞു, "മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനേയും ഉയർത്തേണ്ടതാകുന്നു. അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ പ്രാപിക്കേണ്ടതിനു തന്നെ."

ലോകത്തിൽ തന്റെ സ്വയ ബലിയർപ്പണത്തേയും അതുമൂലം പാപത്തിന്റേയും മരണത്തിന്റെയും പിടിയിൽ നിന്ന് അതിൽ വിശ്വാസപൂർവ്വം ശരണപ്പെടുന്നവർക്കുണ്ടാകുന്ന വിടുതലിനേയും മോചനത്തേയും കുറി

ച്ചാണ് യേശു സംസാരിച്ചത്. തന്നിലൂടെ താനായിട്ടു നടക്കുവാൻ പോകുന്ന ഈ മഹത്തായ കൃത്യം യേശു വിവരിക്കുമ്പോൾ പഴയനിയമ കാലത്തു ദൈവം മരുഭൂമിയിൽ വച്ച് യിസ്രായേൽ ജനത്തിന്റെ മരണം ഒഴിവാക്കാൻ ചെയ്ത സംഗതി കൂടുതലായി വെളിപ്പെടുത്തുന്നു (സംഖ്യ 21:19). താൻ എന്നേക്കുമായി മരണത്തെ നീക്കിക്കളയുന്നതിനും വിശ്വ സിക്കുന്നവർക്കു വീണ്ടും ജനനം യാഥാർത്ഥ്യമാകുന്നതിനുമായി അവി ടുന്ന് അനുഭവിപ്പാൻ പോകുന്ന തന്റെ കുരിശുമരണത്തെ ഈ സമയത്ത് നിക്കോദേമോസ് പുരോഹിതനു യേശു പരിചയപ്പെടുത്തിക്കൊടുക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

1. ആത്മീയ കാര്യങ്ങൾ അറിയുന്നതിനുള്ള നിക്കോദേമോസിന്റെ ആഗ്രഹം നമുക്ക് അനുകരണീയമാണ്.
2. വീണ്ടും ജനനത്തിന്റെ പൂർണ്ണ അവസ്ഥയ്ക്കായി നാം യേശുവിനോടു ചേർന്നു ജീവിക്കണം.
3. പരിപൂർണ്ണ വിശ്വാസവും ആശ്രയവുമാണ് ഇതിനാവശ്യമായിട്ടുള്ളത്.

### II

### വീണ്ടും ജനനത്തിന്റെ പാതയിൽ നമുക്ക് ഉണ്ടായിരിക്കേണ്ട യോഗ്യതകൾ

1. യേശുവിന്റെ മറുവിലയിൽ വിശ്വസിക്കുക (യോഹ. 3:16).
2. ഹൃദയശുദ്ധിയുള്ളവരായി വർത്തിക്കുക (മത്തായി 5:8).
3. പിൻതിരിയാതിരിക്കുക (ലൂക്കോ. 9:62).
4. അനേക കഷ്ടനഷ്ടങ്ങൾ സഹിക്കുക (പ്രവൃ. 14:22).
5. വിശ്വാസവും സ്നേഹവും നിലനിർത്തുക (യാക്കോ. 2:5).

### III

### വീണ്ടും ജനനം പ്രാപിച്ച മനസ്സ്

1. നിർമ്മല ഹൃദയം (സങ്കീ. 51:10).
2. ദൈവത്തിൽ ഊന്നിനിൽക്കുന്ന മനസ്സ് (1 ശമു. 2:1).
3. ഏകാഗ്ര ഹൃദയം (എഫെ. 5:6).
4. ദൈവം വസിക്കുന്ന മനസ്സ് (എഫെ. 3:17).
5. കൃതജ്ഞത അർപ്പിക്കുന്ന മനസ്സ് (എഫെ. 5:20).
6. നല്ലത് മാത്രം പുറപ്പെടുവിക്കുന്ന മനസ്സ് (മത്താ. 12:35).
7. പരമാർത്ഥതയുള്ള മനസ്സ് (പ്രവൃ. 2:46).

## IV

## വീണ്ടും ജനനത്തിന്റെ അനുഭവത്തിലേക്കുള്ള വളർച്ച

1. മാമോദീസായിൽ ആരംഭിക്കുക.
2. ദൈവവചനത്തിൽ ശ്രദ്ധിക്കുക.
3. യേശുവിന്റെ വ്യക്തിത്വത്തിന്റെ മഹത്വം ദർശിക്കുക.
4. ആത്മീയ ഉൾകാഴ്ച വളർത്തിയെടുക്കുക.
5. കൂദാശകളുടെ ആത്മീയ അനുഭവം സ്വീകരിക്കുക.
6. തിരുബലിയിൽ ആശ്രയിക്കുക, അനുഭവിക്കുക.
7. നിത്യജീവന്റെ രുചി ജീവിതത്തിൽ തിരിച്ചറിയുന്നത്.

## V

## വീണ്ടും ജനനത്തിന്റെ മുഖങ്ങൾ

1. നീതീകരിക്കപ്പെട്ടു എന്ന അറിവും അനുഭവവും (റോമാ. 3:24).
2. പാപമോചനം ലഭിച്ചു എന്ന അറിവ് (എഫെ. 1:7).
3. പുത്രത്വം പ്രാപിച്ചു ജീവിക്കുന്നു എന്ന വിശ്വാസം (ഗലാ. 4:5).

# 15

# ദനഹായ്ക്കു ശേഷം നാലാമത്തെ ഞായറാഴ്ച

### വേദഭാഗം മർക്കോസ് 6:1–6

**വാക്യം 1–6**

"അവൻ അവിടെനിന്നു പുറപ്പെട്ട് തന്റെ പിതൃനഗരത്തിൽ ചെന്നു. തന്റെ ശിഷ്യന്മാരും അനുഗമിച്ചു. ശബ്ബത്തായപ്പോൾ അവൻ പള്ളിയിൽ ഉപദേശിച്ചു തുടങ്ങി. പലരും കേട്ട് വിസ്മയിച്ചു. ഇവന് ഇവ എവിടെ നിന്ന്, ഇവനു കിട്ടിയ ഈ ജ്ഞാനവും ഇവന്റെ കൈയാൽ നടക്കുന്ന വീര്യപ്രവൃത്തികളും എന്ത്. ഇവൻ മറിയയുടെ മകനും, യാക്കോബ്, യോസെ, യൂദാ, ശീമോൻ എന്നിവരുടെ സഹോദരനുമായ തച്ചനല്ലയോ! ഇവന്റെ സഹോദരികളും ഇവിടെ നമ്മോടുകൂടെ ഇല്ലയോ എന്ന് പറഞ്ഞ് അവങ്കൽ ഇടറിപ്പോയി. യേശു അവരോട് ഒരു പ്രവാചകൻ തന്റെ പിതൃ നഗരത്തിലും ചാർച്ചക്കാരുടെ ഇടയിലും സ്വന്തം ഭവനത്തിലും അല്ലാതെ ബഹുമാനം ഇല്ലാത്തവൻ അല്ലായെന്ന് പറഞ്ഞു. ഏതാനും രോഗികളു ടെമേൽ കൈവച്ച് സൗഖ്യം വരുത്തിയതല്ലാതെ അവിടെ വീര്യപ്രവൃത്തി കൾ ചെയ്യുവാൻ കഴിഞ്ഞില്ല. അവരുടെ അവിശ്വാസം ഹേതുവായിട്ട് അവൻ ആശ്ചര്യപ്പെട്ടു."

യേശു തന്റെ പിതൃനഗരമായ നസ്രേത്തിൽ വരുന്നതായ ചിത്രമാണ് ഈ വേദഭാഗത്ത് നാം വായിക്കുന്നത്. യേശു ശിഷ്യന്മാരുമായിട്ടാണ് നഗ രത്തിൽ വന്നത്. എന്നാൽ അവിടെ യേശുവിനു താൻ അർഹിക്കുന്ന തായ ബഹുമാനമോ ഒരു പ്രവാചകനു ചേർന്ന ആതിഥ്യ മര്യാദയോ ലഭിച്ചില്ല. ഈ സന്ദർശനം ഒരു സ്വകാര്യ സന്ദർശനമായിരുന്നില്ല. കൂടെ ശിഷ്യന്മാർ ഉണ്ടായിരുന്നു, അവരോടൊന്നിച്ച് യേശു നഗരത്തിൽ ഉണ്ടാ യിരുന്ന പള്ളിയിൽ ആരാധനാസമയത്തു ചെന്നുചേരുകയുമാണുണ്ടാ യത്. ഈ സന്ദർശനം നടത്തുന്ന കാലയളവ് കൃത്യമായി പറയുന്നില്ലെ ങ്കിലും യേശു തന്റെ പ്രവർത്തനം തുടങ്ങിയിട്ട് അവിടുത്തെ നാമം ബഹു ജനങ്ങളുടെ ഇടയിൽ സുപരിചിതമായി വന്ന ഒരു കാലത്താണ് ഇതു സംഭവിച്ചതെന്ന് നമുക്കു അനുമാനിക്കാവുന്നതാണ്. നസ്രത്തുഗ്രാമം യേശുവിന്റെ സ്വന്തം ഗ്രാമമായിട്ട് വേണം കരുതുവാൻ. കാരണം ഈ ഗ്രാമത്തിലാണ് യേശുവിന്റെ ബാല്യകാലത്ത്, അവിടുന്ന് മാതാപിതാ ക്കളോടൊപ്പം ഈജിപ്തിൽ നിന്നു തിരിച്ചുവന്ന് താമസം തുടങ്ങിയത്

(മത്താ. 2:30). ഇതു കൂടാതെ യേശു പരസ്യ ശുശ്രൂഷയുടെ തുടക്കത്തിൽ തനിക്കു പരീക്ഷകളിലൂടെ കടന്നുപോകേണ്ടിവന്നപ്പോൾ അവയെ വിജയകരമായി നേരിട്ട് വിജയിച്ചതിന്റെശേഷം ഈ ഗ്രാമത്തിലേക്കാണ് ആദ്യമായി കടന്നുവന്ന് പ്രവർത്തനം ആരംഭിച്ചത് (ലൂക്കോ. 4:15-16).

അന്ന് ഒരു ശബത്ത് ദിവസമായിരുന്നു എന്ന് വി. മർക്കോസ് പ്രത്യേകം എഴുതിയിരിക്കുന്നു. ശബത്തു ദിവസങ്ങളിൽ യേശു പള്ളിയിൽ പോകുകയും തന്റെ പിതാവിന്റെ ശുശ്രൂഷ അവിടെ നിർവ്വഹിക്കുകയും ചെയ്യുന്നത് പതിവായിരുന്നു. യേശു ദേവാലയത്തെ തന്റെ പിതാവിന്റെ ആലയം എന്നാണ് സംബോധന ചെയ്തുവന്നത്. പാലസ്തീൻ ദേശത്ത് ആ കാലഘട്ടത്തിൽ യേശുവിനെപ്പോലെയുള്ളവർക്ക് പുരോഹിതന്റെ അനുവാദത്തോടെ ദേവാലയങ്ങളിൽ പ്രസംഗിക്കുന്നതിനും ശുശ്രൂഷ നിർവ്വഹിക്കുന്നതിനും സാധിക്കുമായിരുന്നു. യേശു ദേവാലയങ്ങളിൽ പ്രസംഗിച്ചുപോന്നു എന്ന് വി. വേദത്തിൽ പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നു (മത്തായി 4:23). ദേവാലയവും ദൈവവുമായി ബന്ധപ്പെട്ടവൻ എന്ന നിലയിൽ യേശു ദേവാലയങ്ങളിൽ പ്രവർത്തിച്ചുപോന്നു എന്നുള്ള സത്യം നാം ഓരോരുത്തരെ സംബന്ധിച്ച് നമ്മുടെ ജീവിതം, മതപരവും ദൈവിക നിർദ്ദേശങ്ങളുടെ നിഴലിലുമായി കഴിക്കണമെന്ന് നമ്മെ പ്രബോധിപ്പിക്കുന്നു. ഒരിക്കൽ യേശുവിന്റെ പ്രഭാഷണം നസ്രേത്തിലെ ജനങ്ങൾക്ക് അഹിതകരമായി തോന്നി യേശുവിനെ നിഗ്രഹിക്കുന്നതിനു കൂടി അവർ ശ്രമിച്ചതായി നാം വായിക്കുന്നു (ലൂക്കോ. 4:24-30).

യേശു നടത്തിയ ആത്മീയ പ്രബോധനങ്ങൾ സമൂഹത്തിൽ നിലവിലുണ്ടായിരുന്ന വഴക്കങ്ങൾക്കും അഭിരുചികൾക്കും എതിരായിട്ടുള്ളതായിരുന്നതുകൊണ്ടാവണം യേശുവിന് എതിർപ്പ് നേരിടേണ്ടിവന്നത്. യേശു തന്റെ വചനങ്ങളിലൂടെ ജനങ്ങൾ, അവർ പാപത്തിൽ നിന്നു വിരമിക്കണമെന്നും, പശ്ചാത്താപപ്പെടണമെന്നും, താൻ ദൈവസുതനാണെന്നും, അറിയിച്ചത്, ജനങ്ങളുടെ രോഷത്തിനു കാരണമായി. യേശു സ്വന്ത ഹിതപ്രകാരം ചില രോഗികളെ സൗഖ്യമാക്കുകയും നിലവിലുണ്ടായിരുന്ന സാമൂഹ്യ മര്യാദകളോട് കൂറു പുലർത്തുകയും ചെയ്തുകൊണ്ട് സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നുവെങ്കിൽ, ഒരുപക്ഷേ യഹൂദന്മാരുടെ പിൻതുണ അദ്ദേഹത്തിനു ലഭിക്കുമായിരുന്നു. യേശുവിനോടുണ്ടായ എതിർപ്പിനു കാരണമായ മറ്റൊരു വസ്തുത, അന്ന് ആ സമുദായത്തിൽ നിലനിന്നിരുന്ന പല ആചാരാനുഷ്ഠാനങ്ങളും തന്റെ പിതാവിന്റെ ഇഷ്ടം അല്ല എന്ന് യേശു പ്രസംഗിച്ചതായിരുന്നു. ആ കാലഘട്ടത്തിലെ എല്ലാ ജനങ്ങളും ദേവാലയങ്ങളും ദ്രവ്യാഗ്രഹികളും മനഃസാക്ഷി മുരടിച്ചിരുന്നവരുമായ പരീശന്മാരുടെയും ശാസ്ത്രികളുടേയും ഭരണ

ത്തിൻകീഴിലായിരുന്നു എന്ന വസ്തുതയും നമുക്ക് വിസ്മരിക്കാവുന്ന തല്ല.

യേശുവിന്റെ വചനശുശ്രൂഷ ആത്മീയ മുഴക്കം നിറഞ്ഞതും കേൾവിക്കാരുടെ അറിവിൽ നിന്നു വ്യത്യസ്തമായ ചിന്തകൾ അവരിൽ അങ്കുരിപ്പിക്കുന്നതുമായിരുന്നു. ഇതു കേൾവിക്കാരുടെ വിസ്മയത്തിനു കാരണമായി. തങ്ങളുടെ ഗ്രാമത്തിൽ സാധാരണക്കാരൻ എന്ന നിലയിൽ വളർന്നു വന്നവനും, ഒരു ആശാരിപ്പണിക്കന്റെ മകൻ എന്ന് അറിയപ്പെട്ട് ജീവിച്ചവനുമായ ഈ മനുഷ്യന് അവർ കേൾക്കുന്ന തരത്തിലുള്ള ഗഹനങ്ങളും അത്ഭുതമുളവാക്കുന്നതുമായ ആത്മീയ ജ്ഞാനം എവിടെ നിന്നു ലഭിച്ചു എന്ന ചോദ്യം അവരെ അലോസരപ്പെടുത്തി. അവർ പ്രതികാരഭാവത്തിൽ ചിന്തിച്ചു. ഇവന്റെ കൈകളാൽ നടക്കുന്ന വീര്യപ്രവൃത്തികൾ എന്ത്. ഇവൻ മറിയയുടെ മകനും, യാക്കോബ്, യോസാ, യൂദാ, ശീമോൻ എന്നിവരുടെ സഹോദരനുമായ തച്ചനല്ലയോ? അവർ യേശുവിന്റെ ജീവിതവും ചരിത്രവും, വ്യക്തിത്വവും അവരിൽ ഒരാളുടെ ചരിത്രവും, ജീവിതവും എന്നപോലെ ചിന്തിച്ച് ഇവൻ തച്ചനല്ലയോ ഇവന്റെ സഹോദരങ്ങളും അമ്മയും നമ്മോടുകൂടെ ഉണ്ടല്ലോ എന്ന് പ്രത്യേകം പറയുന്നു. വിശുദ്ധ മർക്കോസിന്റെ സുവിശേഷത്തിൽ 'ഇവൻ തച്ചനല്ലയോ' എന്നു ചോദിച്ച് ആശ്ചര്യപ്പെടുമ്പോൾ, വി. മത്തായിയുടെ സുവിശേഷത്തിൽ 'ഇവൻ തച്ചന്റെ മകൻ' അല്ലയോ എന്ന് ചോദിക്കുന്നു. അത്ഭുതത്തിൽ കവിഞ്ഞ ആക്ഷേപത്തിന്റെ സ്വരം ഇവിടെ പ്രകടമാകുന്നു.

യേശു സാധാരണ വിദ്യാഭ്യാസം ലഭിച്ചവൻ എന്നതിൽ കവിഞ്ഞ് ഉന്നതനായി, ആത്മീയ രംഗത്ത് സത്യദൈവത്തിൽ നിന്നുള്ള സത്യദൈവ പുരുഷൻ എന്നുള്ള അറിവ് ഇവർക്ക് ഇല്ലായിരുന്നു. യേശു തന്റെ തിരുവായ്മൊഴിഞ്ഞ് സംസാരിച്ച വചനങ്ങളിൽ ഇവർ അത്ഭുതപ്പെട്ടെങ്കിലും ആ അത്ഭുതം അവരിൽ യേശുവിനെക്കുറിച്ച് വിശ്വാസം ഉണ്ടാകുന്നതിന് ഇടയാക്കിയില്ല. യേശുവിന്റെ തിരുവചനങ്ങളിൽ അവർ അതിശയിച്ചെങ്കിലും ആ തിരുവചനങ്ങൾക്ക് അവർ വില കല്പിച്ചില്ല. ആത്മീയ കാര്യങ്ങളെ ഈ നിലയിൽ വീക്ഷിച്ച് ആത്മീയരായി കഴിയുന്ന ധാരാളം ജനങ്ങളെ നമുക്ക് ഈ തലമുറയിലും കാണാവുന്നതാണ്; ഇങ്ങനെയുള്ളവർ യേശുവിനെ കർത്താവായിട്ട് പറയുന്നുവെങ്കിലും, ഹൃദയത്തിൽ ഇവർ യേശുവിനെ വെറും തച്ചനായിട്ടാണ് കരുതുന്നത്. യേശുവിനെ അവിശ്വസിക്കുന്നതിന്റെ ദോഷം ഇവർ വ്യക്തമായി മനസ്സിലാക്കുന്നില്ലായെന്നതോടൊപ്പം അതിന്റെ ഫലം അനുഭവിക്കുന്നത് വെറും നിർഭാഗ്യമെന്ന് ഇവർ കരുതുന്നു. ലോകരക്ഷിതാവായ യേശുവിലുള്ള വിശ്വാസത്തിൽ നാം മുതിർന്നു വരേണ്ടത് മനുഷ്യന്റെ അടിസ്ഥാനപരമായ ഒരാവശ്യവും,

ആത്മീയ പുഷ്ടിക്ക് അത്യാവശ്യമായ ഒരു സംഗതിയുമാണ്.

നസ്രേത്ത് പള്ളിയിലെ ശ്രോതാക്കൾ യേശുവിനെ അധിക്ഷേപിക്കുവാൻ മുതിർന്നതും, തന്റെ ജീവദായകമായ പ്രഭാഷണവും ദൈവികശക്തിയുടെ പ്രകടനവും തന്റെ സ്വന്തം ജനങ്ങളിൽ അവിശ്വാസവും വിമർശനവുമാണ് ഉയർത്തിയത് എന്ന് അവിടുന്നു മനസ്സിലാക്കി. ഈ വസ്തുത യേശുവിന് അവിടെ പ്രവർത്തിക്കുവാനുണ്ടായിരുന്ന ആത്മാവിന്റെ നിലയേയും ഗുണത്തേയും ബാധിച്ചു. ഒരാളുടെ വ്യക്തിത്വത്തിന്റെ നിറത്തേയും ഗുണത്തേയും മറ്റുള്ളവർ ആക്ഷേപിച്ചു തുടങ്ങിയാൽ അങ്ങനെയുള്ള സന്ദർഭങ്ങളിലും, ഇടങ്ങളിലും, അയാൾക്ക് ഒന്നും പ്രവർത്തിക്കുവാൻ കഴിയുകയില്ല. കാരണം അത് ആ വ്യക്തിയുടെ വ്യക്തിത്വത്തെക്കുറിച്ചുള്ള അവിശ്വാസവും, വിമർശകരുടെ അഹങ്കാരവുമാണ് പുറത്തുകാണിക്കുന്നത്. നസ്രേത്തുകാർ യേശുവിനെ ഒരു തച്ചന്റെ മകൻ എന്ന് പ്രത്യേകം പറയുന്നതിൽ നിന്ന്, യേശു നസ്രേത്തിൽ തന്റെ ശുശ്രൂഷ തുടങ്ങുന്നതിനു മുമ്പ് താമസിച്ചിരുന്നു എന്നത് നിശ്ചയമാണ്.

യേശുവിന്റെ ജീവിതം ഒരു ദൈവിക സംഭവം ആണ് എന്ന് അവർ അറിഞ്ഞിരുന്നുവെങ്കിൽ യേശുവിന്റെ വചനങ്ങളിലോ കൃത്യങ്ങളിലോ അവർ ഇപ്രകാരം ശോചനീയമായി പരാജയപ്പെടുകയില്ലായിരുന്നു. യേശു വളർന്നുവന്ന കാലഘട്ടത്തിൽ അവിടുന്നു ഒരു സാധാരണക്കാരൻ എന്ന നിലയിൽ അല്ലാതെ കൂടുതലായി, യേശുവിനെക്കുറിച്ച് പുറത്തുള്ളവർ ഒന്നുംതന്നെ ഗ്രഹിച്ചില്ല എന്നുള്ളതായിരിക്കും സത്യം. അവിടുന്ന് ഒരു വിസ്മയനീയ വ്യക്തിയെന്ന് വളരെ വ്യക്തമായി വെളിപ്പെടുത്തിക്കൊണ്ടായിരുന്നില്ല ബാല്യ കൗമാര ഘട്ടങ്ങൾ കഴിച്ചുകൂട്ടിയത്. യേശു, ജനങ്ങൾക്ക് തന്നോടുണ്ടായ മോശമായ പ്രതികരണത്തെ അപലപിക്കുന്നില്ല. അവിടുന്ന് പള്ളിയേയോ, ജനത്തേയോ ശപിക്കുന്നില്ല. ഒരിക്കൽ ഇപ്രകാരം ഒരു സന്ദർഭത്തിൽ യേശു അവരുടെ ഇടയിലൂടെ കടന്നുപോയി എന്ന് നാം വായിക്കുന്നു (ലൂക്കോ. 3:40).

യേശുവിനെ ഒരു തച്ചുപണിക്കാരൻ എന്ന നിലയിൽ കണ്ടുവന്നവർ ആ തച്ചുപണിക്കാരനിൽ നിന്നു വിസ്മയമായ ഒരു വ്യക്തിത്വം ഉയർന്നുവരുന്നത് ദർശിച്ചില്ല. യേശു തച്ചുപണി ചെയ്തു ജീവിച്ചത് തന്റെ ഇഹലോക ജീവിതത്തിലെ പിന്നീടു നടത്തുവാനിരുന്ന രക്ഷാദായകമായ ശുശ്രൂഷയെ ഒട്ടും ദോഷമായി ബാധിച്ചില്ല; ദൈവം അപ്രകാരം ഗണിച്ചിരുന്നുമില്ല. മാന്യമായ ഒരു ജോലി എല്ലായിപ്പോഴും സ്വസ്ഥതയെ വർദ്ധിപ്പിക്കുന്നതും, പക്വതയെ സൃഷ്ടിക്കുന്നതുമാണ്. യഹൂദ സമുദായത്തിൽ ഒരു വ്യക്തി എത്ര ധനവാൻ ആയിരുന്നാലും യൗവന പ്രായമാകുമ്പോഴേക്ക് അവൻ ഒരു തൊഴിൽ പഠിച്ചിരിക്കണമെന്നത് നിർബന്ധമായിരുന്നു; വി. പൗലൂസ് കൂടാരപ്പണിയിൽ വിദഗ്ധനും, അതു നിവൃത്തിച്ചുപോന്ന

വനുമായിരുന്നു. ലോകരക്ഷയ്ക്കുവേണ്ടി പിറന്നു മനുഷ്യനായി ജീവിച്ച യേശു തന്റെ ജീവിതത്തിൽ ആശാരിവേല ചെയ്തിരുന്നുവെന്നത് അവിടുത്തെ ജീവിത ഉദ്ദേശ്യത്തെ സഫലമാക്കുന്നതിന് ഒട്ടും എതിരായി വന്നില്ല. യൗസേഫിന്റെ കുടുംബത്തിൽ കന്യകമറിയയുടെ മാതൃത്വത്തിന് എന്തെങ്കിലും ഭംഗമോ, കുറവോ ഉള്ളതായി ജനം ഗ്രഹിച്ചില്ല, സഹോദരങ്ങൾ യേശുവിന്റെ സഹോദരങ്ങൾ എന്നു കരുതിപ്പോന്നു.

യേശു കന്യകമറിയാമിന്റെ ഗർഭപാത്രത്തിൽ ദൈവശക്തിയാൽ ഉളവായതും മറിയയുടെ രക്തമാംസങ്ങൾക്കു മാത്രമേ യേശുവിന്റെ ജനനത്തിൽ പങ്ക് ഉണ്ടായിരുന്നൊള്ളൂ എന്നും കുടുംബനാഥന്റെ രക്തത്തിന് യേശുവിൽ പങ്കൊന്നും ഉണ്ടായിരുന്നില്ല എന്നും ആരും പൊതുവിൽ ചിന്തിച്ചിരുന്നില്ല. ഇപ്രകാരം യേശുവിനെ ചുറ്റിപ്പറ്റി നസ്രേത്തു ഗ്രാമത്തിൽ നിലനിന്നിരുന്ന അന്തരീക്ഷം, പിതാവാം ദൈവത്തിന്റെ പ്രവൃത്തിയെക്കുറിച്ചുള്ള അജ്ഞത സഫലമാക്കിക്കൊണ്ടുള്ളതായിരുന്നു. കാര്യങ്ങളുടെ കിടപ്പ് ഈ വിഷയത്തിൽ, ഇപ്രകാരമായിരുന്നുവെങ്കിൽ, “ഈ ലോകത്തിൽ ദൈവപ്രതിമയായ യേശുവിന്റെ സുവിശേഷത്തിന്റെ പ്രകാശം ശോഭിക്കാതിരിപ്പാൻ അവിശ്വാസികളുടെ മനസ്സ് ദൈവം കുരുടാക്കി” എന്ന പൗലൂസ് ശ്ലീഹായുടെ വചനം ഈ രീതിയിൽ നിവൃത്തിയാകുകയായിരുന്നു എന്ന് നമുക്ക് സ്മരിക്കാം (2 കൊരി. 4:14).

ഈ ശോഭനമല്ലാഞ്ഞ അവസ്ഥയെ വിശ്വാസത്തിന്റെ പൊതുശക്തിയാൽ പരിഹരിക്കാൻ സാധിക്കുമായിരുന്നു. പക്ഷേ, അതു തുടക്കത്തിലെ അപ്രകാരം സംഭവിച്ചില്ല. മനുഷ്യരുടെ മുൻവിധിയും, എളിമയോടെ ദൈവസന്നിധിയിൽ അടുത്തു വരുന്നതിനു വിരുദ്ധമായി അവനിൽ നിന്നു പുറപ്പെടുന്ന സ്വയത്തിന്റെ മുന്നേറ്റവും കാരണം യേശുവിനെ ആദരിക്കുന്നതിനോ മനസ്സിലാക്കുന്നതിനോ, വിശ്വസിക്കുന്നതിനോ നസ്രേത്തിലെ ജനങ്ങൾക്കു പൂർണ്ണമായി കഴിഞ്ഞില്ല, അവരുടെ മുൻവിധിയും അവിശ്വാസവും അവരെ സത്യത്തിൽ നിന്നു തിരിപ്പിച്ചുകളഞ്ഞു. യേശുവിൽ വിളങ്ങിയിരുന്ന അഭൗമികമായ ദൈവത്വം സാധാരണക്കാരന്റെ സാധാരണ ഭാവനയായിട്ടേ അവർക്കു മനസ്സിലാക്കാൻ കഴിഞ്ഞിരുന്നുള്ളൂ. തിന്മയെയും പാപത്തേയും അധിക്ഷേപിച്ചുകൊണ്ടുള്ള യേശുവിന്റെ വചനങ്ങൾ, യേശുവിൽ ഒരു ശത്രുവിനെ കാണുന്നതിന് സഹായിക്കുംവിധം, അതു നസ്രേത്തുകാരെ സഹായിച്ചു.

യേശുവിനെ ദൈവമായി മനസ്സിലാക്കുകയും വിശ്വസിക്കുകയും ചെയ്യാതെയുള്ള ഭൗമികമായ നിലപാടുകൊണ്ട് മനസ്സ് തൃപ്തിപ്പെട്ടു കഴിയുന്ന ലോകമനുഷ്യർ ഈ ആധുനിക കാലത്തു പെരുകി വരുന്നത് നാം അപലപിക്കേണ്ടിയിരിക്കുന്നു. ഇവർ തന്നെയാണ് നസ്രേത്തിലെ യേശുവിന്റെ വേല തടഞ്ഞത്; നിരാശരായ ഇവർക്ക് യെരുശലേം ദേവാലയ

ത്തിന്റെ പണിയും തടയുന്നതിനു സാധിച്ചു (നെഹ. 4:16). ഇവർ വിശ്വാസികളുടെ മദ്ധ്യേ കലഹം ഉണ്ടാക്കുന്നവരാണ്; ഇവർക്കു ക്രിസ്തുവിനെ പിൻപറ്റുവാൻ സാധിക്കുകയില്ല. വിശ്വാസത്തിന്റെ അഭാവവും അനുഗ്രഹക്കുറവും നമ്മുടെ ആത്മീയ ജീവിതത്തെ തടസ്സപ്പെടുത്തുമെന്നു നാം അറിയണം.

യേശുവിനു സ്വന്ത ഗ്രാമത്തിൽ നിന്നു ലഭിച്ച വിശ്വാസരഹിതമായ പെരുമാറ്റം അദ്ദേഹത്തെ ചിന്തിപ്പിക്കുന്നതിന് പര്യാപ്തമായിരുന്നു. ഒരു പ്രവാചകൻ സ്വന്ത ഗ്രാമത്തിലും ചാർച്ചക്കാരുടെ ഇടയിലും അല്ലാതെ ബഹുമാനം ഇല്ലാത്തവൻ അല്ല എന്ന് യേശു പ്രസ്താവിച്ചു. ഈ ആശയം ഒരു പഴമൊഴിയായി നിലനിന്നിരുന്നു എന്നും ഇതു യേശുവിന്റെ കാര്യത്തിൽ യഥാർത്ഥമായി എന്നും വേണം നാം ചിന്തിക്കേണ്ടത്. യേശുവിനോടുണ്ടായിരുന്ന നസ്രേത്തുകാരുടെ അവിശ്വാസം ഹേതുവായിട്ട് യേശുവിന് കൂടുതൽ വീര്യപ്രവൃത്തികൾ അവർക്കായി ചെയ്യുന്നതിനു കഴിഞ്ഞില്ല. യേശുവിൽ നിന്നുണ്ടായിവന്ന അത്ഭുതപ്രവൃത്തികൾ തന്നിൽ ജനങ്ങൾ അർപ്പിച്ചുവന്ന വിശ്വാസത്തിന് ഒരു മറുപടിയും കൂടിയായിരുന്നുയെന്നത് ഇത് സൂചിപ്പിക്കുന്നു.

വിശ്വാസം ഇല്ലാത്തിടത്ത് യേശുവിന്റെ അത്ഭുതപ്രവൃത്തികൾ നിയന്ത്രിതമായിരുന്നു. ആരു തന്നെ ആയാലും ശക്തിപ്പെടുത്തുവാൻ കഴിയുന്ന യേശുവിനാൽ സകലതും കഴിയുമെന്നുള്ള വിശ്വാസം ഇല്ലാത്തവർ, വിശ്വാസത്തിലൂടെ ഉണ്ടാകുന്ന നേട്ടത്തിനുവേണ്ടി പൂർണ്ണ ഹൃദയത്തോടെ പ്രാർത്ഥിക്കുകയോ അതിനുവേണ്ടി മിനക്കെടുകയോ ചെയ്യുന്നില്ല. അതിനാൽ സാധാരണജനങ്ങൾ വിശ്വാസം ഉണ്ട് എന്നു തൃപ്തിപ്പെടുന്നതിൽ തൃപ്തരാകരുത്. പരിപൂർണ്ണ വിശ്വാസം ആവശ്യമാണ്. കോഴി മൂന്നു പ്രാവശ്യം കൂകുന്നതിനു മുൻപ് നീ എന്നെ മൂന്ന് പ്രാവശ്യം തള്ളിപ്പറയുമെന്ന വചനം വിശ്വാസിയായിരുന്ന പത്രോസിന് വിശ്വസിക്കാൻ കഴിഞ്ഞില്ല. ഇതു പത്രോസിന് ഈ വിഷയത്തിലുണ്ടായിരുന്ന പരാജയമെന്നുവേണം ചിന്തിക്കുവാൻ. അവിശ്വാസം ദൈവകൃപയുടെ കടന്നുവരവിനെ വ്യക്തിയിലും കൂട്ടത്തിലും, ഒരു സമുദായത്തിലാണെങ്കിലും തടഞ്ഞുനിർത്തുന്നു. വിശ്വാസം ഉള്ളിടത്ത് പ്രത്യാശ വർദ്ധിക്കുകയും അതു ഫലം പുറപ്പെടുവിക്കുകയും ചെയ്യുന്നു. അവിശ്വാസി അദൃശ്യവും പൂർണ്ണവുമായവയെ നേടുന്നില്ല.

## സന്ദേശമുഖങ്ങൾ

### I

1. യേശു സ്വന്ത ഇടവകയിലും പള്ളിയിലും സേവനം അനുഷ്ഠിച്ചു.
2. പതിവായി ശബ്ബത്ത് ദിനത്തിൽ പള്ളിയിൽ പോയിരുന്നു.

3. സാധാരണ ജനങ്ങളുടെ ബലഹീനതകൾ സഹിച്ചുപോന്നു.
4. അവിശ്വാസികൾക്കു വേണ്ടിയും പ്രാർത്ഥിച്ചു.
5. തന്റെ ജ്ഞാനവും വിവേകവും മറച്ചു വച്ചില്ല.

## II

## നസ്രേത്ത് ഗ്രാമവാസികൾ യേശുവിന്റെ മഹത്വം ഗ്രഹിച്ചില്ല

1. യേശു നായകൻ പൂർത്തിവരുത്തുന്നവൻ (ഹീബ്രൂ 12:2).
2. യേശു മരണത്തെ നീക്കികളയുന്നവൻ (യോഹ. 3:14).
3. ജീവജലം നൽകുന്നവൻ (യോഹ. 4:14).
4. ജീവന്റെ അപ്പം (യോഹ. 6:51).
5. യേശു ദേവാലയത്തേക്കാൾ വലിയവൻ (മത്താ. 12:6).
6. യോനയേക്കാൾ വലിയവൻ (മത്താ. 12:41).
7. ശലോമോനേക്കാൾ വലിയവൻ (മത്താ. 12:42).

## III

## ക്രിസ്തുവിലുള്ള വിശ്വാസം നമ്മുടെ ഐശ്വര്യം

1. വിശ്വാസം ഇരുളിൽ നിന്നു പ്രകാശത്തിലേയ്ക്കു നയിക്കുന്നു (ഐശ്വര്യം). (പ്രവൃ. 26:18)
2. ക്രിസ്തുവിലുള്ള വിശ്വാസം നമ്മെ ദൈവത്തോട് നിരപ്പാക്കുന്നു (സമാധാനം). (റോമ. 5:1)
3. ക്രിസ്തുവിലുള്ള വിശ്വാസം രക്ഷയുടെ പാതയിലേക്കു നയിക്കുന്നു (ആത്മരക്ഷ). (എഫെ. 2:8)

## IV

## വിശ്വാസത്തിന്റെ വില

1. അബ്രഹാം വിശ്വസിച്ചു - വിശ്വാസികൾക്കു പിതാവായി (ഉൽപ്പ. 22:8).
2. യിസ്രയേൽ വിശ്വസിച്ചു - ചെങ്കടൽ കടന്നു (ഉൽപ്പ. 14:22).
3. നയമാൻ വിശ്വസിച്ചു - സൗഖ്യം പ്രാപിച്ചു (2 രാജാ. 5:14).
4. എബ്രായ ബാലന്മാർ വിശ്വസിച്ചു - അഗ്നിയിൽ നിന്നു രക്ഷപ്പെട്ടു (ദാനി. 3:16).
5. വിശ്വാസത്തിനു തടസ്സം - ദൈവത്തെ അവഗണിക്കുന്നത് (യോഹ. 5:40).

## V

## യേശുവിൽ വിശ്വാസം ഇല്ലാത്തവർ

1. ജീവനുള്ളവർ എങ്കിലും മരിച്ചവർ (വെളി. 3:1).
2. സന്മാർഗ്ഗത്തിൽ നിന്നു വീണവർ (1 തിമോ. 5:6).
3. പിതാവിൽ നിന്നു അകന്ന ധൂർത്തപുത്രൻ (ലൂക്കോ. 15:24).

# 16

# വാങ്ങിപ്പോയ വൈദികരുടെ ഞായറാഴ്ച

**വി. വേദഭാഗം: മത്തായി 24:42-51**

**വാക്യം 42**

*“നിങ്ങളുടെ കർത്താവ് ഏതു ദിവസത്തിൽ വരുന്നു എന്നു നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പീൻ.”*

യേശുവിന്റെ ഒന്നാമത്തെ വരവിങ്കൽ തന്നെ, തന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് ആവശ്യമായ വെളിപ്പെടുത്തലുകൾ നമുക്ക് നൽകിയിട്ടുണ്ട്. വി. വേദപുസ്തകത്തിൽ അവസാനഭാഗത്ത് യേശു വിശ്വാസികളോട് താൻ വേഗം വരുന്നു എന്നാണ് അറിയിച്ചിട്ടുള്ളത്. യേശു ഏത് സമയത്ത് രണ്ടാമത് വരുമെന്ന് അറിയാൻ വയ്യാത്തതുകൊണ്ട് സദാ സമയവും ഈ ആവശ്യത്തിലേക്കു ഉണർന്നിരിപ്പീൻ എന്നാണ് അവിടുന്ന് അരുളിച്ചെയ്തിരിക്കുന്നത്. യേശുവിന്റെ രണ്ടാമത്തെ വരവിന്റെ സമയം എപ്പോൾ ആണെന്ന് കൃത്യമായി മുൻകൂട്ടി വെളിപ്പെടുത്താത്തതുകൊണ്ട് അവിടുന്ന് ഏത് സമയത്തും രണ്ടാമത് വരാവുന്നതാണ്.

ഈ വരവിനെ സൂചിപ്പിക്കുന്ന അനേക ലക്ഷണങ്ങൾ അവിടുന്ന് അറിയിച്ചിട്ടുണ്ട്. ഈ സൂചനകൾ നമ്മുടെ ധ്യാനവിഷയമാകുന്നത് ഈ വിഷയത്തിൽ നമ്മുടെ ഉത്സാഹം ദൈവസന്നിധിയിൽ എത്തിക്കുന്നതിനു സഹായിക്കും. ഞാൻ ക്രിസ്തുവാണ് എന്നു പറഞ്ഞുകൊണ്ട് അനേകം പേർ എന്റെ പേര് എടുത്ത് എന്റെ നാമത്തിൽ വരും. യുദ്ധങ്ങളും യുദ്ധശ്രുതിയും ലോകത്ത് എമ്പാടും ഉണ്ടാകും. മനുഷ്യരുടെ സ്നേഹം തണുത്തുപോകും. അനേകംപേർ ചഞ്ചലപ്പെട്ടു നിരൂപിച്ചുകൊണ്ടിരിക്കും, ജാതി ജാതിയോടും വംശം വംശത്തോടും എതിർത്തു നിൽക്കും; ധർമ്മം ക്ഷയിച്ചു പോയിട്ട് വിശ്വാസത്യാഗികൾ പലർ ഉണ്ടാകും. പ്രകൃതികോപത്താൽ മനുഷ്യർക്ക് കഷ്ടതയും ഭയവും ഉണ്ടാവും. ആ കാലത്തിനു മുൻപായി യേശുവിനെക്കുറിച്ചുള്ള സുവാർത്ത (സുവിശേഷം) ലോകത്ത് എമ്പാടും ഘോഷിക്കപ്പെടും. ഈ വക ലക്ഷണങ്ങളും, സൂചനകളും യേശു നൽകിയിരുന്നത് തന്റെ രണ്ടാമത്തെ വരവിനായി നോക്കിപ്പാർത്തുകൊണ്ട് കഴിയുന്ന വിശ്വാസികളുടെ ഉറപ്പിനും ഉണർവിനുമായിട്ടാണ്. യേശു തന്റെ വിശ്വാസികളിൽ നിന്ന് പ്രതീക്ഷിക്കുന്ന ഉണർവ്വ് അവരിൽ കാണുന്നില്ലെങ്കിൽ അത് തന്റെ വരവിങ്കൽ അനേകംപേർ തന്റെ ഇടത്ത്

ഭാഗത്ത് ചേരുന്നതിനു സംഗതിയാക്കുമെന്ന് അവിടുന്ന് അറിയിക്കുന്നു. ഈ മഹത്വകരമായ സമയത്ത് യേശുവിന്റെ വലത്തുഭാഗത്ത് ചേർന്ന് അവനെ മഹത്വപ്പെടുത്തുവാൻ നാം ഉണർന്നിരിക്കുക തന്നെ വേണം. ലോകമയന്മാരായ ജനങ്ങളെ ദൈവവിശ്വാസ വിഷയത്തിൽ ഉണർത്തി, മരണാനന്തരം അവർ യേശു എന്ന ദൈവത്തിന്റെ വലത്തുഭാഗത്ത് ചേർന്നുകൊള്ളുവാൻ, അവരെ ഒരുക്കി നിർത്തേണ്ടവർ ആത്മീയ മനുഷ്യരായ വൈദികർ ആകുന്നു.

**വാക്യം 43-44**

*"കള്ളൻ വരുന്ന യാമം ഇന്നതെന്ന് വീട്ടുടയവൻ അറിഞ്ഞിരുന്നുവെങ്കിൽ അവൻ ഉണർന്നിരിക്കുകയും തന്റെ വീടു തുരക്കുവാൻ സമ്മതിക്കാതിരിക്കുകയും ചെയ്യും എന്ന് അറിയുന്നുവല്ലോ. അങ്ങനെ നിങ്ങൾ നിനയ്ക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ട് നിങ്ങളും ഒരുങ്ങിയിരിപ്പിൻ."*

കള്ളൻ വരുന്നതുപോലെ, നാം അറിയാത്ത നാഴികയിലും സമയത്തും യേശു വരുമെന്നുള്ളതുകൊണ്ട് ഉണർന്നിരിപ്പിൻ എന്ന് കർത്താവ് നമ്മെ ആഹ്വാനം ചെയ്യുന്നു. ഏതുതരത്തിലും വിധത്തിലുമാണ് വിശ്വാസികൾ ഒരുങ്ങിക്കഴിയേണ്ടതെന്നുള്ള കാര്യം വിശ്വാസികൾ നിവർത്തിക്കേണ്ട സംഗതിയാകുന്നു. യാതൊരു ഉണർച്ചയും ഇല്ലാതെ നാം കഴിഞ്ഞിരുന്നാൽ അവിടുന്ന് വരികയും കപടഭക്തിക്കാരോടുകൂടി നമുക്കു പങ്കും ലഭിക്കുമെന്നതായിരിക്കും ഫലം. യേശു മഹത്വത്തോടെ വരുമ്പോൾ ഒരുക്കമുള്ളവരായി വിശ്വാസികൾ യേശുവിനെ കാത്തുകൊണ്ട് കഴിയണം എന്ന പ്രസ്താവനയിൽ, വിശ്വാസികളുടെ "ഒരുക്കം" ഒരു പ്രത്യേക അടയാളമായി അവിടുന്ന് പരിഗണിക്കുമെന്നുള്ളത് നാം അറിയണം. ഈ ഒരുക്കത്തെ നിസ്സാരമായി തള്ളിക്കളയരുത്. ഓരോ വിശ്വാസിയും ഒരുക്കം എന്ന കല്യാണവസ്ത്രം ധരിച്ചിരിക്കണമെന്നതുകൊണ്ട് ഒരുക്കത്തെക്കുറിച്ചു ബോധമുള്ളവരോ ഒരുക്കത്തെക്കുറിച്ചു പരിജ്ഞാനം ഉള്ളവരായിട്ടോ മാത്രം കഴിഞ്ഞു കൂടുന്നതിൽ വലിയ അർത്ഥം ഉണ്ടാവില്ല. ഒരുക്കം ഒരു അടയാളമായി നമ്മിൽ ധരിക്കുവാൻ തക്കവണ്ണം ഒരുങ്ങിത്തന്നെ കാണപ്പെടണം (മത്തായി 22:11).

ഒരുക്കത്തിന്റെ തീവ്രത നാം നമ്മിൽ നിലനിർത്തേണ്ടത് അവനെക്കുറിച്ചുള്ള ഓർമ്മയും തീക്ഷ്ണതയും വിശ്വാസപൂർവ്വം നമ്മിൽ നിലനിർത്തുന്നതു മുഖാന്തരമാണ്. ഈ ആവശ്യത്തിന് നാം അവനിൽ നിന്ന് അകന്നുപോകാതെ ഇടവിടാതെ പ്രാർത്ഥിച്ചുകൊണ്ടിരിക്കണം. കള്ളൻ വരുമെന്നുള്ള ചിന്തയിൽ നാം സദാ സമയവും അവനെതിരായി ഒരുങ്ങിയിരിക്കുന്ന സ്വഭാവം തന്നെ ആയിരിക്കണം യേശുവിന്റെ വരവിൽ

അവനെ സ്വീകരിക്കാനുള്ള നമ്മുടെ പ്രാർത്ഥനാപൂർവ്വമായ ഒരുക്കവും എന്ന് യേശു ഓർമ്മിപ്പിക്കുന്നു. ഈ വിഷയം പരസ്പര സ്നേഹത്തോടും, വിശ്വാസത്തിലുറച്ച ആത്മീയ കല്പനകളുടെ പരിപൂർണ്ണമായ അനുസരണത്തോടും ആയിരിക്കണമെന്ന് വി. പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു (1 കൊരി. 4:5, 1 തെസ്സ. 5:13).

**വാക്യം 45-51**

*"എന്നാൽ യജമാനൻ തന്റെ വീട്ടുകാർക്ക് തത്സമയത്ത് ഭക്ഷണം കൊടുക്കേണ്ടതിനു അവരുടെമേൽ ആക്കിവച്ച വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ ആർ. യജമാനൻ വരുമ്പോൾ അങ്ങനെ ചെയ്തു കാണുന്ന ദാസൻ ഭാഗ്യവാൻ. അവൻ അവനെ തനിക്കുള്ള സകലത്തിന്മേലും യജമാനനാക്കി വയ്ക്കുമെന്നു ഞാൻ സത്യമായിട്ടും നിങ്ങളോട് പറയുന്നു. എന്നാൽ അവൻ ദുഷ്ടദാസനായി യജമാനൻ വരുവാൻ താമസിക്കുന്നു എന്നു ഹൃദയം കൊണ്ടു പറഞ്ഞ് കൂട്ടു ദാസന്മാരെ അടിപ്പാനും കുടിയന്മാരോടുകൂടി തിന്നു കുടിപ്പാനും തുടങ്ങിയാൽ ആ ദാസൻ നിരൂപിക്കാത്ത നാളിലും അറിയാത്ത നാഴികയിലും യജമാനൻ വന്ന് അവനെ ദണ്ഡിപ്പിച്ച് അവന് കപടഭക്തിക്കാരോട് കൂടി പങ്ക് കല്പിക്കും. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും."*

യേശുവിന്റെ രണ്ടാമത്തെ വരവ് സംബന്ധിച്ച് സർവ്വ സഭകളും വിശ്വാസികളും ഒരുങ്ങിയിരിക്കണമെന്നുള്ള തന്റെ ആജ്ഞയെ കൂടുതൽ ഉറപ്പിക്കാനെന്നോണം ഈ വിഷയം ഒരു ഉപമയിലൂടെ യേശു വ്യക്തമാക്കുന്നു. തക്കസമയത്ത് ഭക്ഷണം കൊടുക്കുന്നതിന് അവരുടെമേൽ ആക്കിവച്ച വിശ്വസ്തനും ബുദ്ധിമാനുമായ ദാസന്റെ ഒരുക്കവും എരിവും ഈ വിഷയത്തിൽ വിശ്വാസികൾക്ക് ഉണ്ടായിരിക്കണമെന്ന് അവിടുന്ന് ആഗ്രഹിക്കുന്നു. ദാസൻ യജമാനനു കൊടുക്കുന്ന ഭക്ഷണം മുഖാന്തരം യജമാനനു തൃപ്തി ഉണ്ടാകണം, രുചിയിലൂടെയാണ് തൃപ്തി കൊടുക്കേണ്ടത്. ആത്മീയ രുചിയിൽ കാര്യങ്ങൾ കണ്ടെത്താനും നടപ്പാക്കാനുമുള്ള അഭിവാഞ്ഛയാണ് യേശു നമ്മിൽ നിന്ന് ആഗ്രഹിക്കുന്നത്. നമ്മുടെ ചെയ്തികളിലൂടെ രുചികരമായ ആഹാരം നമ്മുടെ കർത്താവിനു കൊടുക്കണമെന്നറിഞ്ഞിട്ട് അതിന് ഒരുങ്ങാതെ ഉദാസീനരും, സ്വന്ത രുചി, അത് സ്വാർത്ഥതയിലും ലൗകിക മോദങ്ങളിലും മാത്രം തൃപ്തിപ്പെടുന്നവരും, ദൈവത്തിനു രുചികരമായ ഭക്ഷണം തക്ക സമയത്ത് കൊടുക്കുന്നവർ അല്ല. ഓരോ വ്യക്തിയും, വിശ്വാസം, സൽക്രിയ ഇവകളോടൊപ്പം മഹത്വകരമായ ഒരു ക്രിസ്തീയ ജീവിതം നയിക്കുവാൻ യേശു നമ്മോട് ആവശ്യപ്പെടുന്നു. പകരം നാമധേയ ക്രിസ്ത്യാനികളായി ജീവിതം നയിച്ചാൽ യേശുവിന്റെ രണ്ടാമത്തെ വരവിങ്കൽ കപട ഭക്തിക്കാർക്കുള്ള പങ്കിനു നാം അവകാശികളായിത്തീരുന്നതാണ്.

അവിടുന്ന് അറിയിക്കുന്നു, 'നിങ്ങളുടെ ഹൃദയം അതിഭക്ഷണത്താലും, മദ്യപാനത്താലും ഉപജീവന ചിന്തകളാലും ഭാരപ്പെട്ടിട്ട് ആ ദിവസം കണി പോലെ വരാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ' (ലൂക്കോ. 21:34). രാത്രി യുടെ എല്ലാ ക്രിയകളും ഉപേക്ഷിച്ചുകൊണ്ട് പകലിലെ വെളിച്ചത്തിൽ എന്നപോലെ മനസ്സ് വിശ്വാസത്തിലും, ഭക്തിയിലും, ജ്ഞാനത്തിലും നില നിർത്തണമെന്ന് പൗലൂസ് ശ്ലീഹായും നമ്മെ ഓർമ്മിപ്പിക്കുന്നു.

ഈ വേദഭാഗത്ത് വിശ്വസ്തനും ബുദ്ധിമാനുമായ ദാസൻ എന്ന വിശേ ഷണത്തിലൂടെ ദൈവത്തിന്റെ വേലക്കാർ എന്ന നിലയിലുള്ളവരെയാണ് പ്രത്യേകമായും ഉദ്ദേശിക്കുന്നത്. ഇവരിൽ സഭാദ്ധ്യക്ഷന്മാരും, പുരോ ഹിതന്മാരും, ഉപദേശികളും ഉൾപ്പെടുന്നു. ഇങ്ങനെയുള്ളവരിൽ നിന്ന് യേശു തന്റെ തിരുവചനഘോഷണത്തിന്റെ വളർച്ചയ്ക്കും നടത്തിപ്പിനും വലിയ കാര്യങ്ങളാണ് പ്രതീക്ഷിക്കുന്നത്. ഇവർ വിശ്വസ്തരും സ്വാർ ത്ഥത കുറഞ്ഞവരുമായിരിക്കണം. ഇവർ സ്വാർത്ഥമതികളും സ്ഥാനമോ ഹികളും, ലൗകികാദായം ഉണ്ടാക്കുന്നതിൽ മാത്രം ശ്രദ്ധയുള്ളവരുമെ ങ്കിൽ ദുഷ്ട ദാസന്മാരുടെ ഗണത്തിൽ എണ്ണപ്പെടുന്നതിനു അധികം സാദ്ധ്യത ഉണ്ട്. യേശുവിന്റെ രണ്ടാമത്തെ വരവു സംബന്ധിച്ച വി. ശ്ലീഹ ന്മാരുടേയും ആത്മീയമായി ഉൾശക്തി പ്രാപിച്ച പിതാക്കന്മാരുടേയും വച നങ്ങൾ അർത്ഥവത്തായി ഗ്രഹിച്ച് അതനുസരിച്ചുള്ള ഉത്തമ ക്രിസ്തീയ ജീവിതം നമ്മിൽ നിന്ന് ഉണ്ടാകണം (1 കൊരി. 1:7, ഫിലി. 3:20, യാക്കോ. 5:8, 1 പത്രോ. 4:7). വി. പത്രോസിനോട് യേശു തന്റെ കുഞ്ഞാടുകളെ മേയിക്ക എന്ന് കല്പിച്ചു. ഇതു മൂന്നു പ്രാവശ്യം ആവർത്തിച്ചു പറ ഞ്ഞുകൊണ്ടാണ്, ഈ വലിയ ഉത്തരവാദിത്വം യേശു ഇടയന്മാർക്ക് നൽ കിയിരിക്കുന്നത്.

ദുഷ്ടന്മാരും യജമാനന്റെ ഇഷ്ടം ചെയ്യാത്തവരുമായ ദാസന്മാരെ ശിക്ഷിക്കുവാൻ മാത്രമല്ല യേശു രണ്ടാമത് വരുന്നത്. തന്റെ രണ്ടാമത്തെ ആഗമനത്തിൽ അനേകം മഹത്വകരമായ സംഭവങ്ങൾ നടക്കുമെന്ന് അവി ടുന്ന് അറിയിക്കുന്നു. ലോകത്തെ പാപത്തിന്റെ നാശകരമായ വാഴ്ചയിൽ നിന്ന് രക്ഷിപ്പാൻ താൻ ഒന്നാമത് വന്നെങ്കിൽ രക്ഷയുടെ അനുഭവത്തിൽ ജീവിക്കുന്ന നീതിമാന്മാരെ തന്നിലേക്ക് ചേർക്കുവാൻ അവിടുന്ന് രണ്ടാ മതു വരുന്നു (യോഹ. 14:3). പാപത്തിന്റെ ഫലമായുണ്ടാകുന്ന മരണാ വസ്ഥയെ തോൽപ്പിക്കുവാൻ ക്രിസ്തു ഒന്നാമതു വന്നെങ്കിൽ ഈ മര ണത്തെ എന്നേക്കുമായി മനുഷ്യാത്മാക്കളിൽ തോൽപ്പിക്കുവാൻ അവി ടുന്ന് രണ്ടാമത് വരുന്നു (1 കൊരി. 15:25-26). യേശു ഈ സമയത്ത് തന്റെ വ്രതന്മാരെ കൂട്ടിച്ചേർക്കുമെന്നും എഴുതിയിരിക്കുന്നു (മത്താ. 25:31). യേശു ലോകരക്ഷകനായി ഒന്നാമതു വന്നെങ്കിൽ ലോകത്തെ വിധിപ്പാനായിട്ട് അവിടുന്നു രണ്ടാമതു വരുന്നു. ആ ന്യായവിധി കരുണയോടെ ആകുവാൻ

നാം പ്രാർത്ഥിക്കേണ്ടതുണ്ട്. വിശ്വാസികളെ തേജസ്ക്കരിക്കുന്നതിനും ഓരോരുത്തർക്കു പ്രവൃത്തിയനുസരിച്ചു പ്രതിഫലം കൊടുക്കുന്നതിനു മായി യേശു രണ്ടാമതു വരുന്നു (മത്താ. 16:27). ഇതിനുപരി യേശുവിന്റെ രണ്ടാമത്തെ വരവ് അവിടുത്തെ വാഗ്ദാനങ്ങളുടെ നിവൃത്തിയായിരിക്കു മെന്ന് നാം വിശ്വസിക്കണം (മത്താ. 25:31).

ഈ വേദഭാഗം, യേശു രണ്ടാമത് ഏതു സമയത്ത് വന്നാലും വിശ്വാ സികൾ ഒരുങ്ങിയിരിക്കണമെന്ന ആശയമാണ് നമുക്ക് നൽകുന്നത്. അതു വിശ്വാസികൾ ഉണർവ്വുള്ളവരായി, ജാഗ്രതയുള്ളവരായി, അവരവരുടെ താലന്തുകൾ വർദ്ധിപ്പിച്ചവരായി യേശുവിന്റെ രണ്ടാമത്തെ ആഗമനത്തെ കാത്തു കഴിയണമെന്നുള്ളതാണ് നമ്മെ ഓർമ്മിപ്പിക്കുന്നത്. കർത്താവ് രണ്ടാമത് എഴുന്നള്ളി വരുമ്പോൾ ഓരോരുത്തർക്കു അവർ അർഹിക്കുന്ന പ്രതിഫലം കൊടുക്കുമെന്നത് അവിടുന്ന് അറിയിച്ചിട്ടുള്ള കാര്യമാണ്. ഉത്തമന്മാരെ തനിക്കുള്ള സകലത്തിന്മേലും യജമാനന്മാരാക്കി വയ്ക്കു മെന്നും, തന്റെ ഹിതം അനുഷ്ഠിച്ചിട്ടുള്ളവരെ പറുദീസായിൽ ദൈവ ത്തിന്റെ മുന്തിരിത്തോപ്പിൽ ഇരുത്തുമെന്നും, താൻ അവർക്ക് അരകെട്ടി ശുശ്രൂഷ ചെയ്യുമെന്നും അരുളിച്ചെയ്തിരിക്കുന്നു (ലൂക്കോ. 12:37). തന്റെ വരവിൽ ഉണർവ്വുള്ളവരായ വിശ്വാസികളെ, പുതിയ ശരീരാത്മാവുള്ളവ രായി, സ്വർഗ്ഗീയ പൗരന്മാർ എന്ന നിലയിൽ വാടാത്ത കിരീടം ധരിപ്പി ക്കുകയും ചെയ്യുമെന്നു അരുളിച്ചെയ്തിരിക്കുന്നു (ഫിലി. 3:20, 1 പത്രോ. 5:4).

യേശുവിന്റെ രണ്ടാമത്തെ വരവിൽ ഉണർവില്ലാത്തവരും, യാതൊരു ഒരുക്കവും ഇല്ലാത്തവരുമായി അനേകംപേർ, ഉണ്ടായിരിക്കും. ഇവർ ദുഷ്ട ദാസന്മാരായി കൂട്ടുദാസന്മാരുമായി അടിപിടി കൂടിയവരും യജമാനന്റെ താലന്തുകളെ നശിപ്പിച്ചവരുമായിരിക്കും. ഇങ്ങനെയുള്ളവർ അറിയാത്ത ആ നാഴികയിൽ യജമാനൻ വരുമെന്നുള്ളതാണ് ഇവർക്കു ലഭിക്കുന്ന ആദ്യത്തെ ശിക്ഷ. അവരുടെ പങ്ക് അവിശ്വാസികളുടെ കൂട്ടത്തിലായിരി ക്കുമെന്നതിനാൽ അവർ ലജ്ജിച്ചു മാനഹാനി ഭവിച്ചവരായി നിൽക്കേ ണ്ടിവരും. തങ്ങളുടെ ജീവിതകാലത്ത് യേശുവിന്റെ നാമത്തെ ദുഷിച്ച വരും, സുവിശേഷത്തെ ധിക്കരിച്ചവരുമായവർ വിലാപത്തോടെ യേശു വിന്റെ മഹത്വസമയത്ത് എങ്ങോട്ട് പോകണമെന്നറിയാതെ ഭയചകിത രായി നിൽക്കും. ഇവരുടെ ഇടയിൽ നിന്നു മഹാ വിലാപമുണ്ടാകുമെന്ന് വി. വചനങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു (മർക്കോ. 3:38, മത്താ. 24:30, വെളി. 1:7).

യുഗാന്ത്യം വരേയും കർത്താവിനായി കാത്തിരിക്കണമെന്നുള്ളത് സകല യുഗങ്ങളേയും നിയന്ത്രിക്കുകയും നടത്തുകയും ചെയ്യുന്ന ദൈവ ത്തിന്റെ ആജ്ഞയാണ്. ഓരോ വ്യക്തിയേയും സൃഷ്ടിച്ച് നടത്തുന്നവ

നായ ദൈവം ഓരോ മനുഷ്യാത്മാവിനേയും ക്രിസ്തുവിങ്കലേക്ക് ചേർക്കുവാൻ ശാരീരിക മരണം ഏർപ്പെടുത്തി സ്ഥിരപ്പെടുത്തിയിട്ടുണ്ട്. ശാരീരിക മരണം മുഖാന്തരം ക്രിസ്തുവിലേക്ക് ചേരുവാനുള്ള ആത്മീയ പദ്ധതിയിൽ വിമുഖരാകാതെ പുണ്യകരമായ ജീവിതം നയിച്ച് ഈ ആത്മീയ ലക്ഷ്യം നേടുന്നതിന് ഓരോ ക്രിസ്ത്യാനിയും കടപ്പെട്ടവനാണ്.

രണ്ടാമതായി, ക്രിസ്തുവിൽ വിശ്വാസപൂർവ്വം ജീവിതം നയിക്കുന്ന ഓരോ വ്യക്തിക്കും അവന്റെ ആത്മീയ തീക്ഷ്ണത മുഖാന്തരവും, പശ്ചാത്താപത്തോടു കൂടിയ പ്രാർത്ഥന, പരിഹാരക്രിയകൾ മുഖാന്തരമായും യേശുവിന്റെ സാന്നിദ്ധ്യബോധം ആത്മാവിൽ ഫലപ്രദമാക്കാവുന്നതാണ്; ഇതിനാവശ്യമായ ദൈവികകൃപ യേശു മുഖാന്തരം ദൈവം എല്ലാ കാലഘട്ടത്തിലും ലോകത്തിലേക്ക് അയച്ചുകൊണ്ടാണ് ഇരിക്കുന്നത്. ദൈവോന്മുഖമായ ഈ ആത്മീയ ചലനങ്ങൾ ക്രിസ്തുവിങ്കലേക്ക് ചേരുന്ന നിലയെയാണ് നമ്മിൽ സൃഷ്ടിക്കുന്നത്.

മൂന്നാമതായി വി. സഭയിലെ കൂദാശകളോടുള്ള വിശ്വാസപൂർവ്വമായ ആത്മീയ സംസർഗ്ഗം വഴിയായി തിരുനാഥന്റെ ആത്മീയ സാന്നിദ്ധ്യബോധവും കൃപയും വിശ്വാസികളിൽ സഫലമായി വരുന്നതാണ്. ഇവയെല്ലാം തന്നെ യേശുവിനോടുള്ള സംസർഗ്ഗ മാധ്യമങ്ങളും കർത്താവിന്റെ വരവായിട്ടും വിശ്വാസികൾക്ക് വ്യക്തിഗതമായി അനുഭവപ്പെടുന്നവയാണ്. ഇപ്രകാരമുള്ള ആത്മീയ ഫലങ്ങളെ ആയുഷ്ക്കാലത്ത് കൊയ്ത് ആത്മീയ ജീവിതം പുലർത്തുന്നവർക്ക് കർത്താവിന്റെ രണ്ടാമത്തെ വരവ് സന്തോഷപ്രദമായിരിക്കും. വിശ്വാസികളെ ഈ മാർഗ്ഗങ്ങളിലായി കർത്താവിന്റെ സാന്നിദ്ധ്യബോധത്തിലേക്ക് നയിക്കുവാൻ കടപ്പെട്ടവരാണ് വൈദികർ; ഇവർ വിശ്വസ്തരും ബുദ്ധിമാന്മാരും ആയിരിക്കണമെന്ന് കർത്താവ് ആവശ്യപ്പെടുന്നു. ഇവരോടുള്ള നമ്മുടെ കൃതജ്ഞത നാം ഇവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും, ഇവരെ സ്മരിക്കുന്നതുമാണ്.

ഉണർന്നിരിപ്പാനും യേശുവിന്റെ കൂടെ നിത്യരാജ്യത്തിലേക്ക് പ്രവേശിക്കുവാനുള്ള ആഹ്വാനമാണ് ഈ വേദഭാഗം നമുക്ക് നൽകുന്നത്. ഉണർവ്വിനു പകരം ഉറക്കം നമ്മെ പിടികൂടാനും, ഉള്ള ഉണർവ്വ് വികലമായി ഭവിക്കുവാനും സാദ്ധ്യതകൾ കൂടതലാണെന്നുള്ളതുകൊണ്ട് കൂടെക്കൂടെയുള്ള സ്വയ പരിശോധനയും തിരിഞ്ഞുനോട്ടവും വ്യക്തികളായും കൂട്ടമായും വിശ്വാസികൾ നടത്തേണ്ടതുണ്ട്. മനുഷ്യന്റെ ആത്മീയ ഉണർവ്വിന് എതിരായി ലോകവും, ജഡവും, സാത്താനും കൈകോർത്ത്, അവനെ എതിർക്കുന്നതിനാൽ തള്ളപ്പെട്ട് പോകുന്നതിനുള്ള കാരണങ്ങൾ കൂടി നാം അറിഞ്ഞിരിക്കേണ്ടതാണ്. ഈ ആത്മീയ ആവശ്യം ബോദ്ധ്യമാകുന്നതിനും പിന്നീട് യാഥാർത്ഥ്യം ആകുന്നതിനും അവനിൽ തന്നെ

നാം ശരണപ്പെടണം. രോഗിക്ക് വൈദ്യനും, മുങ്ങിമരിക്കാൻ തുടങ്ങുന്ന വന് സഹായിയും, അപരാധിക്ക് വക്കീലും എന്നപോലെ ആത്മരക്ഷയ്ക്ക് ദൈവസഹായം എന്ന യേശുവിന്റെ പരിരക്ഷ ആവശ്യമാണ്. ലോകത്തോടുള്ള നമ്മുടെ ബന്ധത്തിൽ നാം ലൗകികതയിൽ മുഴുകി ദൈവത്തെ തിരിച്ചറിയാനും, അവനു മഹത്വം കൊടുക്കുവാനും കഴിയാത്ത നിലയിൽ ജീവിക്കുന്നുവെങ്കിൽ യേശുവിന്റെ രണ്ടാമത്തെ വരവിൽ നാം ലജ്ജിതരാകും. ദൈവത്തോടല്ല, അന്ധകാരശക്തിയോടാണ് നമ്മുടെ ബന്ധം എങ്കിൽ ആ വഴിക്ക് നാം പാപത്തെ സ്നേഹിച്ച് നമ്മുടെ നില ആപൽക്കരവും നമ്മുടെ ആത്മരക്ഷ അപകടകരവും ആകുന്നതാണ്.

യേശുവിന്റെ രണ്ടാമത്തെ വരവ് വി. വേദപുസ്തകത്തിൽ വ്യക്തമാക്കുന്നപ്രകാരം ഒരു നിശ്ചയമായ കാര്യമാണ്. അത് എങ്ങനെ സംഭവിക്കും, ഏത് സമയത്ത് ഉണ്ടാകുമെന്നതിനെക്കുറിച്ച് പല രൂപങ്ങളാണ് വി. വേദപുസ്തകത്തിൽ ചേർത്തിരിക്കുന്നത്. ഏതെങ്കിലും ഒരു ധാരണ വിശ്വാസപരമായി നമ്മിൽ നിലനിൽക്കുന്നതും വിശ്വസിക്കുന്നതും, ഭക്തിവർദ്ധനയ്ക്കും ആത്മീയ വിജയത്തിനും ആവശ്യമാണ്.

## സന്ദേശമുഖങ്ങൾ

### I

### രണ്ടാമത്തെ വരവ് സംബന്ധിച്ച് നമുക്ക് ഉണ്ടായിരിക്കേണ്ട സമീപനം

1. എപ്പോഴും തയ്യാറായിരിക്കണം.
2. താലന്തുകൾ വർദ്ധിപ്പിച്ചുകൊണ്ടിരിക്കണം.
3. ഭൗതികമോഹങ്ങളിൽ നിന്ന് അകന്നു ജീവിക്കണം.
4. പ്രാർത്ഥനയിലും ജാഗരണത്തിലും ഉറച്ച് നിൽക്കണം.
5. കാത്തിരിക്കുന്ന അനുഭവം വളർത്തണം.

### II

### വിശ്വാസികൾ എങ്ങനെ ഒരുങ്ങിയിരിക്കണം

1. ഉണർന്നിരിക്കുക (പ്രവൃ. 20:30, 31).
2. ദൈവത്തെ പ്രസാദിപ്പിക്കുന്നവരായിരിക്കുക (2 കൊരി. 5:9, 10).
3. ആത്മീയ വർദ്ധന ഉണ്ടായിരിക്കുക (1 തെസ്സ. 5:11).
4. മനസ്സ് ഉറപ്പിച്ച് നിർമ്മദരായി ജീവിക്കുക (1 പത്രോ. 1:13).
5. വിളിയും തിരഞ്ഞെടുപ്പും ഉറപ്പാക്കാൻ ശ്രമിക്കുക (2 പത്രോസ് 1:10).

## III

## യേശുവിന്റെ വരവിന്റെ ഉദ്ദേശ്യങ്ങൾ

1. തന്റെ വാഗ്ദത്തങ്ങളുടെ നിവൃത്തി (യോഹ. 14:3).
2. മരണത്തെ നീക്കുവാൻ (1 കൊരി. 15:25).
3. ലോകത്തെ വിധിക്കുവാൻ (മത്താ. 25:31-46).
4. തന്റെ വ്രതന്മാരെ കൂട്ടിച്ചേർക്കുവാൻ (മത്താ. 24:31).
5. ഓരോരുത്തനും പ്രതിഫലം കൊടുക്കുവാൻ (മത്താ. 16:27).

## IV

## രണ്ടാമത്തെ വരവിൽ വിശ്വാസികൾക്ക് ഉണ്ടാകുന്ന സന്തോഷം

1. കർത്താവിൽ നിന്നുള്ള ബഹുമതി (ലൂക്കോ. 12:37).
2. അവനോടുള്ള കൂട്ടായ്മ (യോഹ. 14:3).
3. അവനോടുള്ള തുല്യാവസ്ഥ (ഫിലി. 2:20-21).
4. വാടാത്ത കിരീടം (1 പത്രോ. 5:4).
5. സ്വർഗ്ഗീയ പൗരത്വം (ഫിലി. 3:20).

## V

## അവിടുത്തെ പ്രത്യക്ഷതയുടെ വിധങ്ങൾ

മത്തായി 24:27
2 തെസ്സ. 1:7, 8
മത്തായി 25:31
1 തെസ്സ. 5:2
മത്തായി 24:31

(

# 17

# സകല മരിച്ചുപോയവരുടെയും ഓർമ്മ

### വേദഭാഗം വി. ലൂക്കോസ് 12:32–48

**വാക്യം 32–34**

*“ചെറിയ ആട്ടിൻകൂട്ടമെ ഭയപ്പെടരുത്. നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്കു നൽകുവാൻ പ്രസാദിച്ചിരിക്കുന്നു. നിങ്ങൾക്കുള്ളത് വിറ്റു ഭിക്ഷ കൊടുപ്പിൻ. കള്ളൻ അടുക്കുകയോ പുഴു കെടുക്കുകയോ ചെയ്യാത്ത സ്വർഗ്ഗത്തിൽ പഴകിപ്പോകാത്ത മടിശീലകളും തീർന്നുപോകാത്ത നിക്ഷേപവും നിങ്ങൾക്കുണ്ടാക്കി കൊൾവിൻ. നിങ്ങളുടെ നിക്ഷേപം ഉള്ളേടത്ത് നിങ്ങളുടെ ഹൃദയവും ഇരിക്കും.”*

യേശു ചെറിയ ഒരു ആട്ടിൻകൂട്ടത്തെക്കുറിച്ച് പ്രസ്താവിക്കുന്നു. സകല മാനവരെയും സ്നേഹിക്കുന്നവനും സകല മനുഷ്യരെയും രക്ഷിക്കുന്നവനുമായി ഇറങ്ങിവന്ന യേശു തനിക്കായി ഒരു ചെറിയ ആട്ടിൻകൂട്ടം ഉണ്ടായിരിക്കുമെന്ന് കല്പിച്ച് അവരോടു നിങ്ങൾ ഭയപ്പെടരുതെന്നുള്ള ആശ്വാസവചനം പറയുന്നു. യേശുവിനെ സംബന്ധിച്ചിടത്തോളം തന്നിൽ വിശ്വാസം അർപ്പിക്കുന്ന ഓരോ വിശ്വാസിയോടും തനിക്ക് ഒരു പ്രത്യേക ബന്ധം ഉണ്ട്. ഈ ചെറിയ ആട്ടിൻകൂട്ടത്തിൽ തന്നിൽ പരിപൂർണ്ണമായി വിശ്വസിക്കുന്ന സകല മനുഷ്യരും ഉൾപ്പെടുന്നുണ്ട്. ഇങ്ങനെയുള്ളവർ ഭയപ്പെടാതെ തങ്ങളുടെ ജീവിതയാത്ര തന്നിൽ വിശ്വസിച്ചുകൊണ്ടുതന്നെ മുന്നേറണമെന്ന് അവിടുന്ന് ആഗ്രഹിക്കുന്നു. യേശുവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷവും ശ്ലീഹന്മാരുടെ കാലഘട്ടത്തിനു ശേഷവുമായിട്ട് ഈ കാലഘട്ടം വരെയും ഈ ചെറിയ ആട്ടിൻകൂട്ടത്തിന്റെ എണ്ണം വർദ്ധിച്ചുവരികയാണ്. ഈ ജഗത്തിൽ യേശുവിൽ വിശ്വസിച്ച് അവന്റെ സർവ്വശക്തിയിൽ ആശ്രയിച്ച് ജീവിക്കുന്നവരുടെ എല്ലാം പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാക്കാൻ കഴിയുന്നവനാണ് യേശു എന്നുള്ള സത്യമാണ് ഈ വചനത്തിലൂടെ പ്രകടമാകുന്നത്.

യേശു തന്നിൽ വിശ്വസിക്കുന്നവർക്ക് വഴിയും സത്യവും ജീവനുമായി പരിലസിക്കുന്നതിനാൽ അവർക്ക് വഴിതെറ്റിപ്പോയിട്ടോ സത്യം അറിയാഞ്ഞിട്ടോ ജീവൻ കുറഞ്ഞുപോയിട്ടോ ഉണ്ടാകാവുന്ന ന്യൂനതകളിൽ നിന്ന് അവൻ അവരെ താങ്ങുമെന്ന് വ്യക്തമാക്കുന്നു. ഈ ഇടയനും ആടുകളും തമ്മിലുള്ള ബന്ധത്തിൽ ആടുകൾ ഇടയനെ അറിഞ്ഞിരിക്കണമെന്ന

ആത്മീയബന്ധത്തിലൂടെയാണ് ആടുകൾ ഇടയനെ സ്വന്തമാക്കുന്നത്. മാത്രമല്ല ഇടയന്റെ ആടുകളെക്കുറിച്ചുള്ള അറിവും ധാരണയും കാവലും പൂർണ്ണമാകണമെങ്കിൽ ആടുകൾ ഇടയന്റെ സ്വരം തിരിച്ചറിയുന്നവരായിരിക്കണം. ഇപ്രകാരം വസിക്കുന്ന ആടുകൾക്ക് ഭയപ്പെടുന്നതിനു സംഗതി ഉണ്ടാവില്ല എന്ന് നല്ല ഇടയനായ യേശു കല്പിക്കുന്നു.

യേശുവിന്റെ "ഭയപ്പെടേണ്ട" എന്ന വചനത്തിന്റെ ധ്വനി, ഒരു പൂർണ്ണ വിശ്വാസിയുടെ ഹൃദയത്തിൽ ആവർത്തിച്ചു കേൾക്കപ്പെടുന്ന വിധത്തിൽ, ആ വ്യക്തിയും യേശുവും തമ്മിൽ ഒരു ബന്ധം രൂപാന്തരപ്പെട്ടു വരുമെന്നത് വിശ്വാസികളുടെ ഒരു അനുഭവമായിട്ട് കണ്ടുവരുന്നു. യേശു അരുളിച്ചെയ്ത ഈ വചനത്തിന്റെ നടത്തിപ്പ് അനുദിന ജീവിതത്തിൽ അനേകം വിശ്വാസികൾക്ക് അനുഭവമായി കടന്നുവരുന്നതിലൂടെ യേശുവിന്റെ ഉപദേശത്തിന്റെയും അവനെ സംബന്ധിച്ചുള്ള സത്യത്തിന്റെയും മഹത്വം എത്ര വലുതെന്ന് നാം അറിയുന്നു. യേശുവിന്റെ ആത്മാവ് ആരിലെല്ലാം വസിക്കുന്നുവോ അവരെല്ലാം യേശുവുമായി കൂടുതൽ ബന്ധപ്പെട്ടവരാണ്. അവരെ നിത്യജീവങ്കലേക്ക് നയിക്കുന്നത് യേശുവിലൂടെ ഉള്ള നടത്തിപ്പു മുഖാന്തരമാണ്. ഇങ്ങനെയുള്ളവർ ഭയപ്പെടരുതെന്നാണ് അവിടുന്ന് ഉദ്ദേശിക്കുന്നത്.

ഇഹലോകത്ത് വിശ്വാസികളായ നമ്മുടെ ഓരോരുത്തരുടെയും ജീവിതയാത്ര യേശുവിന്റെ നിത്യരാജ്യത്തിലേക്ക് ആയിരിക്കണം. മറ്റുദ്ദേശ്യത്തോടും ആ വിധത്തിലും ചിന്തിച്ച് പ്രവർത്തിച്ച് ഇഹലോകജീവിതം നയിക്കുന്നവർ ക്രിസ്തുമതത്തിന്റെ കാതൽ അറിയാനും വിശ്വസിക്കാനും കഴിയാത്തവരാണ്. അവരെ സംബന്ധിച്ചിടത്തോളം ഭയപ്പെടരുത്, പിതാവ് രാജ്യം നിങ്ങൾക്കു തരുവാൻ പ്രസാദിച്ചിരിക്കുന്നു എന്ന സുവിശേഷ സത്യം പൂർത്തീകരിക്കപ്പെടുന്നില്ല. ഈ വചനത്തിന്റെ പൊരുൾ, യേശുവിൽ വിശ്വസിക്കുന്ന ഭക്തി കുറഞ്ഞവരെ കൂടി ഭക്തിയിൽ ഉറപ്പിക്കുന്നതിനുള്ള ദൈവസ്നേഹത്തിൽ അധിഷ്ഠിതമാണ്.

യേശു പറയുന്നത്, എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു, ഞാൻ അവയെ അറിയുകയും അവ എന്നെ അനുഗമിക്കുകയും ചെയ്യുമെന്നാണ്. നമ്മുടെ സ്വയപരിശോധനയിൽ നാം ഈ ചെറിയ ആട്ടിൻകൂട്ടത്തിൽ ഉൾപ്പെട്ടവരാണോ എന്ന് തിരിച്ചറിയണം; ഇവർ ഭയപ്പെടുക വേണ്ട. ദൈവരാജ്യം ഇങ്ങനെയുള്ളവർക്കായി സജ്ജീകരിച്ചിട്ടുണ്ട്, കൂടാതെ ഇവർക്കു ദൈവരാജ്യത്തിന്റെ മുൻകൂട്ടിയുള്ള ആസ്വാദനം കൂടി യേശു ചിലപ്പോൾ ഒക്കെ നിർവ്വഹിച്ചുകൊടുക്കുന്നു. ക്രിസ്തുവിലൂടെ ദൈവികപരിജ്ഞാനം പ്രാപിച്ചവരും നിർമ്മല ഹൃദയമുള്ളവരും "ഭയപ്പെടേണ്ട" എന്ന വചനത്തിന്റെ ആത്മീയ അനുഭവം എപ്പോഴും അനുഭവിക്കുന്നവരാണ്. ഇങ്ങനെയുള്ളവർ ഭയരഹിതരായി ഇഹലോകത്തു ജീവിക്കുന്ന

തിനും ഇവരെ തന്റെ കഷ്ടാനുഭവവും മരണവും മൂലമുള്ള ഭാഗ്യാവ സ്ഥയിൽ പങ്കാളികളാക്കിക്കൊണ്ട് നിത്യരാജ്യത്തിൽ ചേർക്കുന്നതിനു മുള്ള ഏർപ്പാടുകൾ യേശു ചെയ്തിട്ടുണ്ട്. ഇവർക്കു വീഴ്ച ഉണ്ടാകുന്ന തിനുള്ള സാദ്ധ്യത കുറവാണ്. എന്തെന്നാൽ ഇത് പിതാവിന്റെ അംഗീ കാരത്തോടുകൂടി സംജാതമായിരിക്കുന്ന ഒരു വ്യവസ്ഥയാണ്. സഭ ഘോഷിക്കുന്ന മനുഷ്യരോടുള്ള ദൈവത്തിന്റെ പൂർത്തീകരിച്ച ബന്ധ മാണ്. യേശു ഈ വചനത്തിലൂടെ ഉദ്ദേശിക്കുന്ന മറ്റൊരു സംഗതി, തന്നെ അനുഗമിക്കുന്നവർ എല്ലാം നല്ല കാര്യങ്ങളിലും ധൈര്യമുള്ളവരായി ജീവി ക്കുവാൻ ആജ്ഞാപിക്കുന്നതാണ്.

“ഭയപ്പെടേണ്ട” എന്ന ആജ്ഞയിൽ ധൈര്യമായിരിക്കുക എന്ന അർത്ഥം അടങ്ങിയിട്ടുണ്ട്; ആത്മീയമായ ധൈര്യമാണ് ഇതിലൂടെ ദൈവം നമ്മളിൽനിന്ന് പ്രതീക്ഷിക്കുന്നത്. സാധാരണ ലൗകികമായ ധൈര്യം ശത്രുക്കളെ നേരിടാനും വേണ്ടവിധം കാര്യങ്ങൾ നേടിയെടുക്കാനും ചില പ്പോൾ തിന്മയെ സഹായിക്കുന്നതിനും ഉത്തേജനം നൽകുന്നതാണ്. ഇ വകളിൽ നിന്നു വ്യത്യസ്തമായ ഒരു ധൈര്യം ഉണ്ട്. അത് ദൈവപുത്ര നായ യേശുവിൽ പൂർണ്ണമായി വിശ്വസിക്കുക എന്നതാണ്. ഈ വിശ്വാ സത്തിന് ആധാരമായിട്ടുള്ള ധൈര്യം ദൃശ്യമായവയെ വിട്ട് അദൃശ്യമായ വയെ ആശ്ലേഷിക്കുന്നതാണ്. പിതാവായ ദൈവം നമുക്ക് പ്രസാദിച്ച് നൽകുവാൻ തീരുമാനിച്ചിരിക്കുന്ന രാജ്യത്തിൽ പങ്കുചേരുന്നതിനുള്ള പ്രയത്നത്തിൽ നമ്മളിൽനിന്നു ദൈവം പ്രതീക്ഷിക്കുന്ന ധൈര്യമാണിത്. ഇതിന്റെ പിന്നിലുള്ളത് വിശ്വാസവും പ്രത്യാശയുമാണ്. ഈ ധൈര്യം നമ്മെ പലപ്പോഴും പ്രബോധിപ്പിക്കുന്നത് നമുക്ക് ലോകത്തിലെ ഭൗതി കസ്വത്തുക്കൾ താൽക്കാലികമാണെന്നും, നിത്യരാജ്യമെന്ന സമ്പത്തി നു വേണ്ടി അവ വിറ്റു ദരിദ്രന്മാർക്ക് കൊടുക്കണമെന്നുമാണ്. ഈ നില യിൽ നമുക്ക് കൈവിട്ടുപോകുന്ന ലോകസമ്പത്തിനു പകരം പഴകിപ്പോ കാത്ത മടിശീലകളും തീർന്നുപോകാത്ത നിക്ഷേപങ്ങളും ദൈവം വാഗ്ദാനം ചെയ്തിരിക്കുന്നു.

പലപ്പോഴും നമുക്ക് മറ്റൊന്നിനെ കണ്ടുകൊണ്ട് അതിനെ സ്വന്തമാ ക്കുന്നതിനായി ഉള്ളതിനെ ഉപേക്ഷിക്കുന്നതിന് ധൈര്യം ഉണ്ട്. അമേരി ക്കയിലെ സുഖസൗകര്യങ്ങളും നിക്ഷേപത്തിന്റെ വലിപ്പവും കണ്ടു കൊണ്ട്, ജനിച്ചുവളർന്ന ഗൃഹവും പരിസരവും, ഗ്രാമവും, വയലും ഉപേ ക്ഷിക്കുന്നതിന് പലർക്കും ധൈര്യമുണ്ട്. ഇത് അവരെ സംബന്ധിച്ചിട ത്തോളം ഒരു ധൈര്യമായ നീക്കമാണ്. യേശു നമ്മോടറിയിക്കുന്നത് ദൃശ്യ മായ നിന്റെ ഇഹലോകത്തിലെ സമ്പത്തുപേക്ഷിച്ച് അദൃശ്യമായ ആത്മീ യരാജ്യം അവകാശമാക്കുവാൻ ഭയപ്പെടേണ്ടെന്നാണ്. അദൃശ്യമായ ആത്മീയരാജ്യത്തിലെ സമ്പത്ത് തീർന്നുപോകാത്ത നിക്ഷേപമാണെന്ന്

അറിയുന്നതും വിശ്വസിക്കുന്നതും, ദൈവം നമുക്കായി വിട്ടിരിക്കുന്നു.

സ്വർഗ്ഗരാജ്യത്തിലുള്ള അവകാശം ലഭ്യമാകുന്നതും, നരകത്തിലേക്കുള്ള നടപ്പ് വേഗമാകുന്നതും, മനുഷ്യന്റെ ഹൃദയത്തിൽ നിന്നു സ്വമനസ്സാലെ ചെയ്യുന്ന നീക്കത്തിന്റെ ഫലമായിട്ടാണ്. ഇവിടെ മനസ്സ് അഥവാ ഒരുവന്റെ നിശ്ചയം, പ്രവർത്തിക്കുകയും കാര്യങ്ങളെ സൂക്ഷ്മമായി പരിശോധിക്കുകയും ചെയ്യേണ്ടതാണ്. ഒരുവൻ ഏതുതരത്തിലുള്ള നിക്ഷേപത്തെ ആഗ്രഹിക്കുന്നു എന്നുള്ളത് ആ വ്യക്തി മാത്രം അറിയുന്നു. അയാൾ ആഗ്രഹിക്കുന്ന നിക്ഷേപത്തിന്റെ കാവലും കരുത്തുമായി അവന്റെ മനസ്സിനെ പ്രതിഷ്ഠിച്ചു കഴിഞ്ഞാൽ പിന്നെ ആ നിക്ഷേപം അവനുള്ളതാണ് എന്നുള്ള സത്യം സുപ്രധാനമാണ്. തുടർന്ന് അവന്റെ ഹൃദയവും അതിനോടു ചേർന്ന് കഴിയുന്നു. യേശു ഈ ആശയം വ്യക്തമാക്കുന്നത് ഇങ്ങനെയാണ്, "നിങ്ങളുടെ നിക്ഷേപം ഉള്ളിടത്ത് ഹൃദയവും ഇരിക്കും." നമ്മുടെ നിക്ഷേപം നീക്കിവക്കുന്നത് സ്വർഗ്ഗത്തിലാണെങ്കിൽ മനസ്സും അപ്രകാരം നീങ്ങുമെന്നതിന് തർക്കം ഇല്ല. "നിക്ഷേപത്തെ സ്വർഗ്ഗത്തിൽ സ്ഥിരപ്പെടുത്തിയവരെ, നിങ്ങൾ ഭാഗ്യവാന്മാർ. എന്തെന്നാൽ നിങ്ങളുടെ മനസ്സ് അവിടേക്ക് നീങ്ങിക്കൊള്ളും, ഇതോടൊപ്പം നിങ്ങൾ സ്വർഗ്ഗീയ ആസ്വാദനത്തിന് യോഗ്യരാകും എന്നു തിരിച്ചറിയും."

**വാക്യം 35-36**

*"നിങ്ങളുടെ അര കെട്ടിയും വിളക്ക് കത്തിക്കൊണ്ടുമിരിക്കട്ടെ. യജമാനൻ കല്ല്യാണത്തിനു പോയി വന്ന് മുട്ടിയാൽ ഉടനെ വാതിൽ തുറന്നു കൊടുക്കേണ്ടതിന് അവൻ എപ്പോൾ മടങ്ങിവരുമെന്ന് കാത്തുനിൽക്കുന്ന ആളുകളോട് നിങ്ങൾ തുല്യരായിരിപ്പിൻ."*

നിത്യരാജ്യം അവകാശമാക്കുന്നതിന് ലൗകികമായവയുടെ നേട്ടം ആത്മികസത്യങ്ങളുടേതിനേക്കാൾ കുറഞ്ഞതായി കാണുക മാത്രമല്ല ആത്മീയ ജാഗ്രത അഥവാ ഉണർവ്വ് ഉണ്ടായിരിക്കാമെന്നത് മറ്റൊരു ഘടകമാണ്. ഒരു തക്ക കാര്യം നേടുന്നതിനോ സമ്പാദിക്കുന്നതിനോ സാദ്ധ്യമാകണമെങ്കിൽ അതിനുവേണ്ടിയുള്ള ആഗ്രഹം, കഠിനാദ്ധ്വാനം, തീക്ഷ്ണത എന്നിവയുണ്ടായിരിക്കണം. ഇതുപോലെ ആത്മീയ വിഷയത്തിൽ യേശുവിനെ സന്തോഷത്തോടെ സ്വീകരിപ്പാനും, അവനോടു കൂടെ നിത്യരാജ്യത്തു പ്രവേശിക്കുന്ന അനുഭവം നമ്മിൽ ഉണ്ടാകുവാനും നമ്മുടെ അര കെട്ടിയും വിളക്ക് കത്തിക്കൊണ്ടും ഇരിക്കട്ടെ എന്ന പ്രബോധനം നമുക്കു യേശുവിൽനിന്നു ലഭിക്കുന്നു.

വിശ്വാസം നിറഞ്ഞ നല്ല ബോധ്യത്തോടെ ഈ ആത്മികകാര്യത്തിനുവേണ്ടി ഒരുങ്ങി കാണപ്പെടുന്ന ദാസന്മാരെ യജമാനൻ ഒരുക്കത്തോടും താല്പര്യത്തോടും കൂടിവന്ന് അരകെട്ടിക്കൊണ്ട് ശുശ്രൂഷിക്കുമെന്ന് ഈ

വേദഭാഗം വെളിപ്പെടുത്തുന്നു. ഇവിടെ വന്നുചേരുന്ന യജമാനൻ കല്ല്യാണത്തിനു പോയിട്ട് വരുന്ന യജമാനനാണെന്ന് സുവിശേഷം അറിയിക്കുന്നു. കല്ല്യാണത്തിനു പോകുന്ന യജമാനൻ അവിടെ അനേകം സ്നേഹിതന്മാരെയും പുതിയ അരമനകളുമാണ് സമ്പാദിച്ചു വച്ചിരിക്കുന്നത് (യോഹ. 14:1-13). ഈ പുതിയ അരമനയിലേക്കു അനേകം സ്നേഹിതന്മാരോടൊത്തുള്ള വാസത്തിനായി ഒരുക്കമുള്ളവരെ ചേർത്തുകൊണ്ടു പോകുന്നതിന് യജമാനനായ യേശു വരുമ്പോൾ നമ്മുടെ ഒരുക്കം പൂർത്തിയായോ, നമ്മുടെ യോഗ്യത സ്വീകാര്യയോഗ്യമാണോ എന്നുള്ളതായിരിക്കും നമ്മുടെ മുമ്പിലെ ചോദ്യചിഹ്നം. ഇതിനാവശ്യമായ ബുദ്ധിയും വിവേകവും നിർമ്മലതയും നമ്മിൽ പരിലസിച്ചിരിക്കണമെന്നത് യേശു നമ്മോട് ആവശ്യപ്പെടുന്ന കാര്യമാണ്. ഈ വിഷയത്തിൽ യോഗ്യരായവരോട് തുല്യരായിരിപ്പിൻ എന്നാണ് യേശുവിന്റെ പ്രബോധനം. ഇങ്ങനെയുള്ളവരെ ബുദ്ധിയുള്ള അഞ്ചു കന്യകമാരോട് അവിടുന്ന് ഉപമിച്ചിരിക്കുന്നു (മത്താ. 26:1-13).

നാം മനഃപൂർവ്വം അരകെട്ടി ജാഗ്രതയോടെ യേശുവിനായി കാത്തിരിക്കുന്നുവെങ്കിൽ യേശു ഒരുക്കത്തോടെ വന്ന് നമ്മെയും തന്റെ അരകെട്ടി ശുശ്രൂഷിക്കും.

**വാക്യം 12:37**

*"യജമാനൻ വരുന്നേരം ഉണർന്നിരിക്കുന്നവരായി കാണുന്ന ദാസന്മാർ ഭാഗ്യവാന്മാർ. അവൻ അരകെട്ടി അവരെ ഭക്ഷണത്തിനിരുത്തുകയും വന്ന് അവർക്കു ശുശ്രൂഷ ചെയ്യുകയും ചെയ്യും എന്ന് ഞാൻ സത്യമായും നിങ്ങളോട് പറയുന്നു."*

യേശുവിന് തന്റെ വാസസ്ഥലത്തേക്കു യോഗ്യരായിട്ടുള്ളവരെ കണ്ടുപിടിക്കുന്നതിന് ഒട്ടുംതന്നെ അദ്ധ്വാനം ആവശ്യമായി വരുന്നില്ല. യോഗ്യതയുള്ളവർ ഉണർന്നിരിക്കുന്നതിനാൽ യജമാനൻ വരുന്നതിനെക്കുറിച്ചുള്ള സൂചനകൾ യജമാനൻ അടുത്തു വരുന്നതിനു മുമ്പ് ഇവർക്കു ലഭിക്കുന്നു. യജമാനന്റെ കാലൊച്ച ഇവർക്ക് വളരെക്കാലമായി പരിചയപ്പെട്ട ധ്വനി ആയിരിക്കും; ഈ കാരണത്താൽതന്നെ അവർ ഉറക്കത്തിൽ നിന്നു ഉണർന്നുവരണം എന്ന സ്ഥിതിവിശേഷം യജമാനന്റെ വരവിങ്കൽ അവർക്കുണ്ടാകുന്നില്ല. യജമാനന്റെ ശബ്ദം കേൾക്കുമ്പോഴേ ഇവർ വാതിൽ തുറന്നു യജമാനനോടൊത്ത് സഞ്ചരിക്കാൻ തയ്യാറായിരിക്കും. യജമാനന് അവരെ വീണ്ടും ഒരുക്കുന്നതിനോ, ശാസിക്കുന്നതിനോ ആവശ്യമില്ല. അവർ എല്ലാവരും ആത്മാവിലും സത്യത്തിലും ഒരുങ്ങിയവർ ആയിരിക്കും. യജമാനനാകട്ടെ, അവർക്കുവേണ്ടി സ്നേഹവും സഹൃദയവും വിരുന്നുമാണ് സജ്ജമാക്കി വച്ചിരിക്കുന്നത്. ഈ വിരുന്നിൽ യേശു

ആതിഥേയനും വിശ്വാസികൾ അതിഥികളുമായിരിക്കുമെന്നാണ് വചനം സൂചിപ്പിക്കുന്നത്.

മനുഷ്യാവതാരകാലത്ത് യേശു സ്വയം തന്നെത്തന്നെ ഒഴിച്ച് ദാസ രൂപമെടുത്ത് മനുഷ്യനായി തന്നെത്തന്നെ താഴ്ത്തിയപ്രകാരം അവസാ നകാലത്തും തന്റെ മനുഷ്യാവതാരക്രിയയുടെ ഉപകാരങ്ങൾ അനുഭവിച്ച് അതുമൂലം തന്റെ വിശുദ്ധരാജ്യത്തിലെ വാസത്തിനു യോഗ്യരായിത്തീർ ന്നവരെ തന്റെ സന്നിധിയിലേക്കു ചേർത്തിട്ട്, വീണ്ടും ദാസരൂപമെടുത്ത വനായി നിന്നുകൊണ്ട് അരകെട്ടി ശുശ്രൂഷയ്ക്കു തയ്യാറായി നിൽക്കുന്ന ദാസനെന്ന നിലയിൽ ശുശ്രൂഷിക്കുന്ന ഒരു കാലം ഉണ്ടാകുമെന്ന് നമ്മെ അറിയിക്കുന്നു (12:37). ഇത് യേശുവിന്റെ ഒരു വാഗ്ദാനം ആണ്. യേശു ഇഹലോകജീവിതകാലത്ത് തന്റെ ശിഷ്യന്മാരെ ഈ ലോകത്തുവച്ച് അവ സാനത്തോളം സ്നേഹിച്ചു (യോഹ. 13:1-17). ഈ വേദഭാഗത്ത് യേശു തന്റെ ഹിതം അനുഷ്ഠിക്കുന്നവരെ പരലോകത്തിലും നിത്യമായി സ്നേഹിക്കുമെന്ന് വിശദമാക്കുന്നു.

ആഴമുള്ളതും സുദീർഘവും സുശക്തവുമായ ഈ കർത്തൃസ്നേഹ ത്തിൽ നിന്ന് ഒഴിഞ്ഞുമാറാനുള്ള നമ്മുടെ ശ്രമം, ആഴത്തിലേക്കും അഗാ ധതയിലേക്കും നമ്മെ നയിക്കുമെന്നുള്ളത് മറവായി വരരുത്. യേശു ഇന്ന് നമുക്ക് അദൃശ്യൻ എങ്കിലും അവൻ തന്റെ വിശ്വസ്തർക്കു വേണ്ടി പര ലോകത്തു വാസസ്ഥലം ഒരുക്കിക്കൊണ്ടാണ് ഇരിക്കുന്നത്. അവനോ ടൊത്ത് ആ വാസസ്ഥലത്ത് എത്തുന്നതിനുള്ള ഒരുക്കത്തിൽ നാം ജാഗ്ര തയുള്ളവരായിരിക്കണം. അവൻ ഏതു സമയത്തു വന്നാലും നാം ആത്മീ യമായി ഒരുങ്ങിയിരിക്കണം. ഇഹലോകത്തിൽ ലൗകികചിന്തയിൽ മാത്രം മുഴുകി ഇരിക്കുന്നവർ യേശുവിനുവേണ്ടി അരകെട്ടി കാത്തിരിക്കുന്നവ രല്ല. അവർ യേശു വന്നു മുട്ടിയാൽ അറിയുന്നവരോ തങ്ങളുടെ വാതിൽ തുറന്നുകൊടുക്കുവാൻ കഴിവുള്ളവരോ ആയിരിക്കുകയില്ല.

**വാക്യം 12:38-40**

*“അവൻ രണ്ടാം യാമത്തിൽ വന്നാലും മൂന്നാമതിൽ വന്നാലും അങ്ങനെ കണ്ടു എങ്കിൽ അവർ ഭാഗ്യവാന്മാർ. കള്ളൻ ഇന്ന നാഴിക വരുന്നു എന്നു വീട്ടുടമസ്ഥൻ അറിഞ്ഞിരുന്നെങ്കിൽ അവൻ ഉണർന്നി രുന്നു തന്റെ വീടു തുരപ്പാൻ സമ്മതിക്കുകയില്ല എന്നറിയുവിൻ. നിന ക്കാത്ത നാഴികയിൽ മനുഷ്യപുത്രൻ വരുന്നതുകൊണ്ട് നിങ്ങൾ ഒരുങ്ങി യിരിപ്പിൻ.”*

യേശുവിന്റെ രണ്ടാമത്തെ വരവ് സംബന്ധിച്ച് കൃത്യമായ ഒരു സമയം നിശ്ചയിച്ച് അറിയിച്ചിട്ടില്ല. ആ നാഴിക പിതാവ് അല്ലാതെ പുത്രൻ കൂടി അറിയുന്നില്ല (മത്താ. 24:36). യേശു ഈ വേദഭാഗത്ത് വിശ്വാസികൾ

എല്ലാ സമയങ്ങളിലും യാമങ്ങളിലും തന്റെ പ്രത്യക്ഷതയെ കാത്തു കൊണ്ട് ഉണർവ്വുള്ളവരായി കഴിഞ്ഞുകൂടാൻ ആഹ്വാനം ചെയ്യുന്നു. രണ്ടും മൂന്നും യാമങ്ങൾ അർദ്ധരാത്രിയുടെ മുമ്പും പിമ്പുമായി വരുന്ന മൂന്നു മണിക്കൂറുകൾ വീതം ഉള്ള സമയങ്ങൾ ആണ്. യേശുവിന്റെ വരവ് ഓരോ വ്യക്തിയെ സംബന്ധിച്ചിടത്തോളം അവന്റെ ചരിത്രത്തോടും ആത്മാവിന്റെ നിലയോടും ബന്ധപ്പെട്ടു കിടക്കുന്നു. ഓരോ വ്യക്തിയു ടേയും ഹൃദയവ്യാപാരങ്ങളിൽ വിശുദ്ധിയും സത്യവിശ്വാസവുമൊരുമിച്ച് ആന്തരികജീവിതത്തിലെ പോരായ്മകളും സംഘർഷങ്ങളും, വിശുദ്ധിക്കു നിരക്കാത്ത കാര്യങ്ങളും ഉണ്ടായിരിക്കും. ഈ പോരായ്മകൾ നിമിത്ത മായി ഒരു വിശ്വാസി ഒരിക്കലും യേശുവിനെ എതിരേല്ക്കുന്നതിൽ പരാ ജയപ്പെടരുതെന്ന് യേശുവിന് ആഗ്രഹം ഉണ്ട്. ഒരു വ്യക്തിയുടെ ആന്ത രികജീവിതത്തിലെ ദോഷവും പാപവും നിമിത്തമായി വരുന്ന കുറവു കളെ ദൈവം തന്റെ വലിയ കൃപയാൽ ദുരീകരിച്ച് അങ്ങനെയുള്ളവരേ ക്കൂടി രണ്ടാം യാമത്തിൽ തന്നെ എതിരേൽക്കാൻ വന്നവർ എന്ന നില യിൽ തന്നിലേക്ക് ആകർഷിക്കുന്നു. ഇത് ഒരു അംഗീകാരം അല്ല, പ്രത്യുത ബന്ധപ്പെട്ട കക്ഷികളുടെ പ്രാർത്ഥനാപൂർവ്വമായ കാത്തിരിപ്പി നുള്ള മറുപടിയാണ്, മുഴുവനായും ദൈവകൃപയാണ്.

മികച്ച അത്ലറ്റ് എപ്പോൾ വിളിച്ചാലും കളിക്കാനായി തയ്യാറായിരി ക്കണം. ഇതുപോലെ യേശു ഏതു യാമത്തിൽ വന്നാലും തന്നോടു ചേരു വാൻ വിശ്വാസി ഒരുങ്ങിയിരിക്കണമെന്നത് യേശുവിന്റെ മറ്റൊരു നിർബ ന്ധമാണ്. ഈ വ്യവസ്ഥയ്ക്കു ചില ഒഴിവുകൾ നൽകിക്കൊണ്ട് തന്റെ മുന്തിരിത്തോട്ടത്തിലേക്കു താമസിച്ചു വരുന്നവരേയും അവിടുന്ന് അംഗീ കരിക്കുന്നു; അവർക്കു ന്യായമായ കൂലിയും കൊടുക്കുന്നു. ദൈവം തന്റെ വിശ്വാസികൾ തന്നിലേക്കു ചേരുന്നതിൽ ഒരു സമയത്തു വീഴ്ച വരു ത്തിയാലും വീണ്ടും സന്ദർഭങ്ങൾ വരുത്തി തന്നിലേക്ക് അവരെ ചേർക്കു ന്നതിനും, അവർക്കായി തന്റെ അരമനയിൽ ഭവനം വേർതിരിച്ച് കൊടു ക്കുന്നതിനും ഇഷ്ടമുള്ള സ്നേഹസമ്പന്നനാണെന്ന് നാം അവനെക്കു റിച്ച് അറിയണം. പലപ്പോഴും പലരെയും സംബന്ധിച്ച് ഓരോ യാമവും ഓരോ വിശ്വാസിയുടെയും ജീവിതത്തിലെ ഓരോ ഘട്ടമായി അവർക്ക് അനുഭവപ്പെടാവുന്നതാണ്. തന്മൂലം, തക്കകാലത്ത് നാം യേശുവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണ ആത്മാവോടും സേവിക്കുവാൻ ഒരുങ്ങു ന്നതോടൊപ്പം, പരാജയത്തെ വിശ്വാസംകൊണ്ട് കീഴ്പെടുത്തി ജീവിത ത്തിന്റെ അടുത്ത യാമത്തിലാണെങ്കിലും ഓരോരുത്തരും കർത്താവായ യേശുവിനോടു നിരപ്പാകുന്നതിനും അവന്റെ മണവറയ്ക്ക് യോഗ്യരായി ഭവിക്കുന്നതിനും സംഗതിയാകേണ്ടതാണ്. യേശു എല്ലായ്പ്പോഴും നമ്മുടെ ഹൃദയവാതിലുകളിൽ മുട്ടുന്നവനാണ് എന്നത് വിസ്മരിക്കാവു ന്നതല്ല.

യേശുവിന്റെ രണ്ടാമത്തെ വരവിൽ വിശ്വാസികൾക്ക് അവരിൽനിന്നു മുൻകൂട്ടി മരണം മൂലം വാങ്ങിപ്പോയിരിക്കുന്നവരെ കണ്ടെത്താൻ സാധിക്കും. എന്നാൽ ഇവരുടെ സജീവമായ സാന്നിദ്ധ്യം ജീവിച്ചിരിക്കുന്നവരോടൊത്ത് ഈ ശുഭകരമായ സമയത്ത് ഉണ്ടാകുവാൻ ജീവിച്ചിരിക്കുന്നവർ അവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നത് ഒരു ആത്മീയ ആവശ്യമാണ്. നമ്മിൽനിന്ന് മരണംമൂലം വേർപെട്ടിരിക്കുന്ന ആത്മാക്കളെ നിത്യതയിൽ കണ്ടെത്താൻ സാദ്ധ്യമല്ലാത്തവരായി നമുക്ക് ചിന്തിക്കുവാൻ കഴിയുകയില്ല. എന്തെന്നാൽ ദൈവം മരിച്ചുപോയവരുടെയും ജീവിച്ചിരിക്കുന്നവരുടേയും ദൈവമാണ്. ജീവിച്ചിരിക്കുന്നവരുടെ സ്നേഹത്തിൽനിന്നു മരിച്ചുപോയവരെ അന്യരാക്കുന്ന ഒരു സ്നേഹമല്ല ദൈവപുത്രനിലൂടെ വിശ്വാസികൾ പ്രാപിക്കുന്ന ഒരുനാളും ഉതിർന്നുപോകാത്ത സ്നേഹം. ആ സ്നേഹത്തിന്റെ സമൃദ്ധിയിൽ മരിച്ചുപോയവരും ജീവിച്ചിരിക്കുന്നവരും സജീവരാണ്. അവർ അന്യരും വിസ്മൃതരുമല്ല. അവർക്കുവേണ്ടിയുള്ള പ്രാർത്ഥന ഈ രണ്ടു കൂട്ടരുടേയും മദ്ധ്യേ ദൈവം അനുഗ്രഹത്തിനും പാപമോചനത്തിനും ദൈവികകരുണയ്ക്കുമായി അംഗീകരിക്കുന്നു

**വാക്യം 41-48**

*"കർത്താവേ, ഈ ഉപമ പറയുന്നത് ഞങ്ങളോട് എല്ലാവരോടും കൂടയോ എന്നു പത്രോസ് ചോദിച്ചതിന് കർത്താവ് പറഞ്ഞത്: തക്ക സമയത്തു ആഹാരവീതം കൊടുക്കേണ്ടതിനു യജമാനൻ തന്റെ വേലക്കാരുടെമേൽ ആക്കുന്ന വിശ്വസ്തനും, ബുദ്ധിമാനുമായ ഗൃഹവിചാരകൻ ആർ? യജമാനൻ വരുമ്പോൾ അങ്ങനെ ചെയ്തു കാണുന്ന ദാസൻ ഭാഗ്യവാൻ. അവൻ തനിക്കുള്ള സകലത്തിനും അവനെ വിചാരകനാക്കിവക്കും എന്ന് ഞാൻ സത്യമായിട്ട് നിങ്ങളോടു പറയുന്നു. എന്നാൽ യജമാനൻ താമസിച്ചേ വരികയുള്ളൂ എന്ന് ദാസൻ ഹൃദയത്തിൽ പറഞ്ഞു ബാല്യക്കാരെയും ബാല്യക്കാരത്തികളേയും തല്ലുവാനും തിന്നു കുടിച്ചു മദിപ്പാനും തുടങ്ങിയാൽ അവൻ നോക്കിയിരിക്കാത്ത നാളിലും അറിയാത്ത നാഴികയിലും, ആ ദാസന്റെ യജമാനൻ വന്ന് അവനെ ദണ്ഡിപ്പിക്കുകയും അവനു അവിശ്വാസികളോടുകൂടെ പങ്ക് കല്പിക്കുകയും ചെയ്യും. യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ട് ഒരുങ്ങാതെയും അവന്റെ ഇഷ്ടം ചെയ്യാതെയും ഇരിക്കുന്ന ദാസന് വളരെ അടികൊള്ളും. അറിയാതെ കണ്ട് അടിക്കു യോഗ്യമായത് ചെയ്തവനോ കുറച്ചു അടികൊള്ളൂ; വളരെ ലഭിച്ചവനോട് വളരെ ആവശ്യപ്പെടും. അധികം ഏറ്റുവാങ്ങിയവനോട് അധികം ചോദിക്കും."*

നിനയ്ക്കാത്ത നാഴികയിൽ ഉണ്ടാകാവുന്ന യേശുവിന്റെ വരവിനെ, ഒരു വീട്ടുടമസ്ഥൻ നിനയ്ക്കാത്ത നാഴികയിൽ കള്ളൻ വന്നുചേർന്ന്

വീട് കൊള്ള ചെയ്തു കൊണ്ടുപോകുന്ന സംഭവത്തോട് ഉപമിച്ചിരിക്കുന്നു. ഈ ഉപമ എല്ലാവരോടോ എന്നു ചോദിക്കുമ്പോൾ വീണ്ടും ഒരു ഉപമ പറഞ്ഞ് കാര്യം കൂടുതൽ വിശദമാക്കുന്നു. നാം ഒരു പ്രത്യേകസമയത്ത് പ്രത്യേകമായ ഒരു നല്ല കാര്യം ചെയ്ത് ജീവിതം പൂർത്തീകരിക്കുന്നതിനെക്കുറിച്ചല്ല ഈ ഉപമ നമ്മെ ബോധവാന്മാരാക്കുന്നത്. ദൈവം നമ്മെ ആക്കിയിരിക്കുന്ന സ്ഥലത്തും, സമയത്തും ആയുസ്സുപര്യന്തം വിശ്വസ്തരായി കഴിയാനും ദൈവഹിതമനുഷ്ഠിച്ച് ആത്മീയഫലം ഉണ്ടാക്കുവാനുമാണ് ഈ ഉപമ നമ്മെ ഉപദേശിക്കുന്നത്.

കർത്തൃഹിതം ചെയ്ത് വേല തികയ്ക്കാൻ കടപ്പെട്ട ദാസൻ ദൈവത്തിന് ദാസനും വേലയ്ക്ക് യജമാനനുമാണ്. യജമാനന്റെ ഉദ്ദേശ്യം ദൈവഹിതം അനുസരിച്ച് വേല പൂർത്തീകരിക്കുന്നതായിരിക്കണം. ഇത് പരസ്പരമുള്ള സ്നേഹത്തോട് ഉതിർന്നുപോകാത്ത വിശ്വാസത്തിലൂടെയും ശക്തമായ അദ്ധ്വാനത്തിലൂടെയും നിർവ്വഹിക്കേണ്ടതാണ്. വേലയുടെ യജമാനൻ എന്ന ദൈവത്തിന്റെ ദാസൻ, തന്റെ വേലയുടെ കാര്യത്തിലും തനിക്ക് യജമാനനായിരിക്കുന്ന ദൈവത്തിന്റെ കാര്യത്തിലും ശുഷ്ക്കാന്തിയുള്ളവനായിരിക്കണം. അവന് സ്വന്തമായി അധികം ജോലി ചെയ്യുവാനില്ല. അവന്റെ യജമാനന്റെ ജോലി നിർവ്വഹിച്ച് യജമാനനെ പ്രസാദിപ്പിച്ചുകൊള്ളുന്നതാണ് അവന്റെ ജോലി. യജമാനന്റെ ജോലി തിരസ്കരിക്കുന്നത്, ധിക്കാരവും ദോഷവും, അവന് നാശവും ഉണ്ടാക്കും. വേലയുടെ യജമാനനായ ദാസൻ വേല ചെയ്തും, വേല ചെയ്യുന്ന മറ്റുള്ളവരെ പരിരക്ഷിച്ച് പ്രോത്സാഹിപ്പിച്ച് വേലയുടെയും വേലക്കാരുടെയും നന്മയിൽ സന്തോഷിക്കുന്നതിനു പകരം സ്വന്ത നന്മയിൽ പുളകം അണിഞ്ഞ്, അവൻ അവന്റെ യജമാനനായ ദൈവത്തിനു കൊടുക്കുവാനുള്ള ഭോഗം നിഷേധിച്ച്, എല്ലാം സ്വന്തം എന്ന് നിരൂപിച്ച് മുന്നോട്ട് നീങ്ങിയാൽ അവന്റെ വേലയുടെ പ്രതിഫലം ദൈവം അവന് കൊടുക്കുകയില്ല. പക്ഷേ, അവന്റെ വേലക്കാരെ ശിക്ഷയിൽനിന്ന് ഒഴിവാക്കിയാലും അവനെ ഒഴിവാക്കുകയില്ല. കാരണം, അവൻ കൂടുതൽ ദൈവത്തിൽനിന്നു സ്വീകരിച്ചവനാണ്. അവനെ അവന്റെ യജമാനൻ വളർത്തിയതാണ്. യജമാനൻ വളരെയധികം കാര്യങ്ങൾ അവനിൽനിന്നു പ്രതീക്ഷിച്ചിരുന്നു. പക്ഷേ, അവൻ തന്റെ യജമാനന്റെ ഇഷ്ടം പൂർണ്ണമായും ചെയ്യുന്നതിനു കൂട്ടാക്കിയില്ല. നിനയ്ക്കാത്ത സമയത്ത് യജമാനൻ വന്ന് അവന് അവിശ്വാസികളുടെ കൂടെ പങ്കു കല്പിക്കുകയും ചെയ്യും.

ഇങ്ങനെയുള്ളവർ രണ്ടു തരത്തിൽ പെട്ടവരായിരിക്കും. ഒരു വിഭാഗം യജമാനനെ വേണ്ടവണ്ണം അറിഞ്ഞവർ, തിരുഹിതം ഇന്നതെന്ന് ബോദ്ധ്യമായവർ, എന്നാൽ ദൈവഹിതം ചെയ്യുവാൻ സ്വയത്തിന്റെ സമ്മർദ്ദം മൂലം കഴിയാതെ പോയവർ. ഇവരുടെ ഉള്ളിൽ സ്വാർത്ഥത മന്ത്രിക്കുന്നതു

കൊണ്ട് നല്ലത് എന്നറിഞ്ഞിട്ടും, നല്ലത് എന്ന് വായിച്ചറിഞ്ഞിട്ടും ദൈവഹിതത്തിന് വിധേയരാകാൻ ഇഷ്ടപ്പെടാഞ്ഞവർ ആണ്. ഇവർ യജമാനന്റെ ഇഷ്ടം അറിഞ്ഞിട്ട് ഒരുങ്ങാതെയും അവന്റെ ഇഷ്ടം ചെയ്യാതെയും കഴിഞ്ഞു കൂടിയവരാണ്. ഇവരെ സംബന്ധിച്ച് ദൈവത്തിന്റെ തീരുമാനം ഇവർ കൂടുതൽ അടി ഏൽക്കണമെന്നതാണ്. മറ്റൊരു കൂട്ടർ അജ്ഞത മുഖാന്തരവും അനുഭവക്കുറവ് നിമിത്തവും, ശിക്ഷയ്ക്ക് യോഗ്യമായത് ചെയ്തവരാണ്; ഇവർ ചെറുപ്പം മുതലേ ദൈവത്തെക്കുറിച്ചു കാര്യമായ അറിവ് ലഭിക്കാത്തവരാണ്. ഇവരിൽ ചിലർ ദൈവത്തെക്കുറിച്ച് ദൈവികതലത്തിൽ അടങ്ങിയിരിക്കുന്ന സത്യം അറിയാൻ സന്ദർഭം ഉണ്ടായിട്ടും ഉപയോഗിക്കാൻ കൂട്ടാക്കാത്തവർ ആയിരിക്കും. ഇങ്ങനെയുള്ളവർ അധികം സ്വീകരിച്ചവരായി ദൈവത്തിന്റെ പട്ടികയിൽ ചേർക്കപ്പെട്ടവർ ആയിരിക്കുകയില്ല. എന്നാലും തെറ്റിന് ശിക്ഷ അനുഭവിക്കുന്നവർ തന്നെ. വളരെ ലഭിച്ചവനോട് വളരെ ചോദിക്കും. അധികം ഏറ്റുവാങ്ങിയവരോട് അധികം ചോദിക്കും.

നാം നമ്മെത്തന്നെ ആത്മീയ കണ്ണുകൊണ്ട് പരിശോധിച്ച് ആത്മീയ മനുഷ്യരായിത്തീരുവാൻ, യേശു നമ്മെ ആഹ്വാനം ചെയ്യുന്നു. നമുക്ക് എത്രമാത്രം ലഭിച്ചിട്ടുണ്ട് എന്നും അതനുസരിച്ച് നാം എത്രമാത്രം പ്രവർത്തിച്ചിട്ടുണ്ട് എന്നും വിലയിരുത്തുന്നതിനും ആത്മീയ കണ്ണുകൊണ്ടുള്ള പരിശോധന ആവശ്യമാണ്. നന്മ ചെയ്യുവാനുള്ള വ്യഗ്രത ദൈവത്തോടു ചോദിച്ച് വാങ്ങാൻ തയ്യാറുണ്ടെങ്കിൽ ആത്മീയമായി അനുഗ്രഹവും ഉണ്ടാകും. അതിന്റെ ഫലമായി നമ്മുടെ അനീതി ഒഴിവാകും, നീതി വർദ്ധിച്ചു വരും. അതോടൊപ്പം ദൈവരാജ്യത്തെക്കുറിച്ചുള്ള അറിവ് നമ്മിൽ വർദ്ധിച്ച് യേശുവിൽ വിശ്വസിക്കുന്ന ചെറിയ ആട്ടിൻകൂട്ടത്തിൽ അംഗങ്ങളാകാൻ സാധിക്കും.

## സന്ദേശമുഖങ്ങൾ

## I

### ഉണർവുള്ളവരായി നാം ഇഹലോകത്തു നിന്നു വാങ്ങിപ്പോകണം

1. ആത്മീയ ഉണർവ് ഉള്ളവരായിരിക്കണം.
2. ഹൃദയത്തിൽ പരിശുദ്ധാത്മാവ് അണഞ്ഞുപോകരുത്.
3. യേശുവിന്റെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുക.
4. അവൻ നമ്മെ അരകെട്ടി ശുശ്രൂഷിക്കും.
5. നമ്മിൽനിന്നു മുൻകൂട്ടി വാങ്ങിപ്പോയവർക്കായി പ്രാർത്ഥിക്കുക.

## II

### അമിതമായ ലൗകിക നിക്ഷേപം ആത്മനാശത്തിന് ഇടയാക്കും

1. ഭവനത്തിൽ നൊമ്പരങ്ങൾ വർദ്ധിക്കും (സദൃശ്യ 15:27).
2. ജീവിതത്തിൽ അരിഷ്ടത വർദ്ധിക്കും (യാക്കോ. 5:3).
3. ശക്തമായ പരീക്ഷ ഉണ്ടാകും (1 തിമോ. 6:9).
4. മടയത്തരം (യിര്യ 17:11).
5. നിക്ഷേപം സ്വർഗ്ഗത്തിലായിരിക്കട്ടെ (മത്താ. 6:19).

## III

### ചെറിയ ആട്ടിൻകൂട്ടത്തിൽ ഉൾപ്പെട്ടവരായി നാം ഇഹലോകത്തുനിന്നു കടന്നുപോകണം

1. അവർ ദൈവത്താൽ നടത്തപ്പെടും (സങ്കീ. 72:52).
2. അവർക്കു മുട്ടുണ്ടാകുകയില്ല (സങ്കീ. 23:2).
3. ദൈവത്താൽ സംരക്ഷിക്കപ്പെടും (ലൂക്കോ. 18:7).
4. പ്രകാശമുള്ള സ്വന്തജനമാകുന്നു (1 പത്രോ. 2:9).
5. പ്രകാശലോകത്തേക്ക് എടുക്കപ്പെടും (1 തെസ്സ. 3:13).

## IV

### ഒരുക്കം ഇല്ലാത്തവരുടെ ഗതി

1. അധികം അടി ലഭിക്കും (വാക്യം 46).
2. അവിശ്വാസികളോടു കൂടെ പങ്ക് (വാക്യം 47).
3. അറിയാത്ത സമയത്ത് ശിക്ഷ വരും (വാക്യം 46).
4. ദ്രവ്യാഗ്രഹികൾ ആയിരിക്കും (1 തിമോ. 6:10).
5. ന്യായം മറിച്ചുകളയുന്നവരായിരിക്കും (മിഖാ. 3:11).

# 18

# നോമ്പിൽ ഒന്നാം ഞായർ
# കൊത്ത്നെ ഞായറാഴ്ച

### വേദഭാഗം വി. യോഹന്നാൻ 2:1–12

**വാക്യം 2:1–12**

*"മൂന്നാംനാൾ ഗലീലയിലെ കാനാവിൽ ഒരു കല്യാണം ഉണ്ടായി. യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നു. യേശുവിനേയും ശിഷ്യന്മാരെയും കല്യാണത്തിനു ക്ഷണിച്ചിരുന്നു. വീഞ്ഞു പോരാതെ വരികയാൽ യേശുവിന്റെ അമ്മ അവനോട് അവർക്കു വീഞ്ഞില്ല എന്നു പറഞ്ഞു. യേശു അവളോട് 'സ്ത്രീയെ എനിക്കും നിനക്കും അതിൽ എന്ത്. എന്റെ നാഴിക ഇതുവരെ വന്നിട്ടില്ല' എന്നു പറഞ്ഞു. അവന്റെ അമ്മ ശുശ്രൂഷക്കാരോട് 'അവൻ നിങ്ങളോട് എന്തെങ്കിലും കല്പിച്ചാൽ അതു ചെയ്യുവീൻ' എന്നു പറഞ്ഞു. അവിടെ യഹൂദന്മാരുടെ ശുദ്ധീകരണ നിയമം അനുസരിച്ച് രണ്ടോ മൂന്നോ പറ വീതം കൊള്ളുന്ന ആറു കല്പാത്രം ഉണ്ടായിരുന്നു. യേശു അവരോട് ഈ കല്പാത്രങ്ങളിൽ വെള്ളം നിറപ്പീൻ എന്നു പറഞ്ഞു. അവർ വക്കോളവും നിറച്ചു. ഇപ്പോൾ കോരി വിരുന്നുവാഴിക്കു കൊണ്ടുപോയി കൊടുപ്പീൻ എന്ന് അവൻ പറഞ്ഞു. അവർ കൊണ്ടുപോയി കൊടുത്തു. അത് എവിടെനിന്നു എന്ന് വെള്ളം കോരിയ ശുശ്രൂഷക്കാരല്ലാതെ വിരുന്നുവാഴി അറിഞ്ഞില്ല. വീഞ്ഞായിത്തീർന്ന വെള്ളം വിരുന്നുവാഴി രുചി നോക്കിയാറെ മണവാളനെ വിളിച്ചു. എല്ലാവരും നല്ല വീഞ്ഞും ലഹരി പിടിച്ചശേഷം ഇളപ്പമായതും കൊടുക്കുമാറുണ്ട്. നീ നല്ല വീഞ്ഞ് ഇതുവരേയും സൂക്ഷിച്ചു വെച്ചുവല്ലോ എന്ന് അവനോട് പറഞ്ഞു. യേശു ഇതിനെ അടയാളങ്ങളുടെ ആരംഭമായി ഗലീലയിലെ കാനാവിൽ വച്ചു ചെയ്തത് തന്റെ മഹത്വം വെളിപ്പെടുത്തി അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിച്ചു."*

വി. യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷത്തിന്റെ പ്രാരംഭ ഭാഗത്ത് യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ തുടക്കത്തിൽ നടന്ന ഈ അത്ഭുത സംഭവം വിവരിച്ചിരിക്കുന്നു. ഈ അത്ഭുത പ്രവൃത്തി മുഖാന്തരം യേശു സാധാരണജനങ്ങളുടെ മദ്ധ്യേ താൻ ഒരു വിസ്മയനീയ വ്യക്തിയാണെന്നു തെളിയിച്ചു. ഗലീലാ പ്രദേശത്ത് കാനാ എന്ന ഗ്രാമത്തിൽ വച്ചാണ് യേശു ഈ അത്ഭുത പ്രവൃത്തി ചെയ്ത് തന്റെ മഹത്വം പ്രകടമാക്കിയത്. വി. യോഹന്നാൻ എഴുതിയ സുവിശേഷത്തിൽ യേശുതമ്പുരാൻ ചെയ്ത വിവിധങ്ങളായ എട്ട് അത്ഭുത കൃത്യങ്ങൾ വിവരിച്ചിട്ടുണ്ട്,

ഇവയിൽ പ്രഥമ സംഭവമാണ് ഇവിടെ വിവരിക്കുന്നത്.

ഈ അത്ഭുതക്രിയയിൽ ശുദ്ധജലത്തെ രുചികരമായ വീഞ്ഞായിട്ട് പരിവർത്തനം ചെയ്തത് സാധാരണ മനുഷ്യരാൽ അസാദ്ധ്യമായ പ്രവൃത്തിയാണ്. സാധാരണ വെള്ളത്തെ അതിന്റെ രുചിക്കും വസ്തുവിനും വ്യത്യാസം വരുത്തിക്കൊണ്ട് യഥാർത്ഥ വീഞ്ഞായിട്ട് പരിവർത്തനം ചെയ്ത്, അപ്പോൾ പാനം ചെയ്യുന്നതിന് യോഗ്യമാക്കിത്തീർത്തു. ഈ അത്ഭുതകരമായ മാറ്റം ജലത്തിൽ വരുത്തുന്നതിനു ഒരു മാനുഷിക ശക്തിയാലും സാദ്ധ്യമല്ലയെന്നതും, ഇതു യേശു പരസ്യമായി ചെയ്ത ആദ്യത്തെ അത്ഭുതകൃത്യമാണ് എന്നതും, നമ്മുടെ പ്രത്യേക പരിഗണനയിൽ വരേണ്ടതാണ്. ഈ അത്ഭുതം യേശു യഥാർത്ഥത്തിൽ ദൈവപുരുഷനാണെന്നുള്ളതിന്റെ തെളിവായി സ്വീകരിക്കാവുന്നതാണ്.

ഈ അത്ഭുതം നടന്നത് ഒരു വിവാഹ ഭവനത്തിൽ വിരുന്നിൽ ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന അനേകരുടെ മദ്ധ്യത്തിലാണ്. കാനാ എന്ന ഈ ചെറിയ ഗ്രാമം നസ്രേത്തു ഗ്രാമത്തിൽ നിന്ന് പതിനഞ്ച് കിലോമീറ്റർ വടക്കുമാറി സ്ഥിതിചെയ്യുന്നു. നഥനയേലിന്റെ ജന്മദേശമായിട്ട് ഈ ഗ്രാമത്തെക്കുറിച്ച് പരാമർശനം ഉണ്ട് (യോഹ. 21:2). പാലസ്തീൻ പ്രദേശത്ത് എഫ്രിയിമിന്റെ മക്കൾക്ക് യോശുവാ അവകാശമായി കൊടുത്ത ദേശത്തോട് ചേർന്ന് കാനാ എന്ന് അറിയപ്പെടുന്ന മറ്റൊരു ഗ്രാമം ഉള്ളതായി വി. ഗ്രന്ഥത്തിൽ ഉണ്ട് (യോശുവാ 19:28).

ഈ അത്ഭുതം നടന്ന ദിവസത്തെക്കുറിച്ച് "മൂന്നാം നാൾ" എന്ന പരാമർശനമാണ് നാം വായിക്കുന്നത്. ഇത് യേശുവിന്റെ നഥനയേലുമായി ഉണ്ടായ സംഭാഷണത്തിനു ശേഷം മൂന്നാംനാൾ ആയിരിക്കും. ഈ സംഭവം നടന്നത് യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ ഏതാണ്ടു പ്രാരംഭഘട്ടത്തിൽ യേശു തന്റെ ശിഷ്യന്മാരുടെ ദൃഷ്ടിയിൽ അവർ പ്രതീക്ഷിച്ചു വന്നിരുന്ന "മശിഹാ" തന്നെയാണ് എന്ന് അവർക്ക് ബോധ്യമായി വന്ന ഒരു സമയത്താണ്. ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം ഈ അത്ഭുതകാര്യം അവരുടെ ഗുരു യഥാർത്ഥത്തിൽ ഒരു ദൈവപുരുഷനാണെന്നറിയാനും അദ്ദേഹത്തിന്റെ ആത്മീയ പ്രഭയുടെ മഹത്വവും, ആഴവും, അവർക്കു മനസ്സിലാക്കുന്നതിനും ഉപകരിച്ചു. യേശുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരും ഈ സന്ദർഭത്തിൽ കല്യാണ ഭവനത്തിൽ ഉണ്ടായിരുന്നതായി തെളിവ് ഇല്ല. ഒന്നാം അദ്ധ്യായത്തിൽ പേരു പറഞ്ഞിരിക്കുന്ന അന്ത്രയോസ്, ശീമോൻ (പത്രോസ്), ഫിലിപ്പോസ്, നഥനയേൽ എന്നിവരും പേരു പറയാതെ യേശുവിന്റെ സംഘത്തിലേക്ക് കടന്നുവന്ന ശിഷ്യൻ, തീർച്ചയായും ഇദ്ദേഹം വി. യോഹന്നാനും ആയിരിക്കും. ഇവർ യേശുവിന്റെ സംഘത്തിൽ ഉണ്ടായിരുന്നു എന്ന് നമുക്ക് വിശ്വസിക്കാവുന്നതാണ്.

യേശുവിനേയും ശിഷ്യന്മാരേയും ക്ഷണിച്ചതിന്റെ പിന്നിൽ യേശുവിനെ തങ്ങളുടെ അഭിമാനം വിതറുന്ന ഒരു സ്വന്തപ്പെട്ടവൻ എന്ന നിലയിൽ ബഹുമാനിച്ചിരുന്ന ഒരു ഭവനത്തിലെ വിവാഹ വിരുന്നാണ് കാനായിൽ നടന്നത് എന്ന് നമുക്ക് ഊഹിക്കാം. ഈ ചാർച്ചക്കാർ യേശു ദൈവപുത്രനാണെന്നുള്ള അറിവ് സൂക്ഷ്മമായി മനസ്സിലാക്കിയവർ ആയിരുന്നില്ലെന്നു വേണം നാം ചിന്തിക്കേണ്ടത്. എന്തുതന്നെയായിരുന്നാലും യേശുവും മാതാവും ശിഷ്യന്മാരും ഈ വിവാഹ വിരുന്നിൽ സംബന്ധിച്ചിരുന്നു.

ദൈവം ആദ്യ പിതാവായ ആദാമിനുചിതമായ തുണയെ സൃഷ്ടിച്ചുകൊണ്ട് വിവാഹത്തിനു തുടക്കം കുറിച്ചത് ഏദൻതോട്ടത്തിൽ വച്ചാണ്. അന്നു മുതൽ തന്റെ സ്വന്ത സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ചിരിക്കുന്ന മാനവരുടെ മദ്ധ്യേ വിവാഹം വിശുദ്ധവും പവിത്രവുമായി ഗണിച്ച് ദൈവം അതിനെ ആശീർവദിക്കുന്നു. വിവാഹത്തിലൂടെ സംജാതമാകുന്ന ആത്മീയ ബന്ധത്തെ ദൈവം തന്റെ പുത്രനായ യേശുവും സഭയും തമ്മിലുള്ള ബന്ധത്തോട് ഉപമിച്ചിരിക്കുന്നു (എഫേ. 5:22-23). ഇതിന്റെ തുടർച്ചയായി അവസാന നാളിൽ സഭയെ യേശുവിന്റെ മണവാട്ടിയായി സ്വീകരിക്കുമെന്നും, ആ കല്യാണവിരുന്ന് തന്റെ സകല ഭക്തന്മാർക്കുമായി ദൈവം ആത്മീയ ലോകത്ത് ഒരുക്കുന്നതാണെന്നും വി. വേദം വെളിവാക്കുന്നു (വെളി. 19:6-7). ഏദൻതോട്ടത്തിൽ വച്ചു നടന്ന വിവാഹത്തിലൂടെ ഉണ്ടായ സന്താനങ്ങളുടെ വിശുദ്ധിയും, മഹത്വവും ദൈവത്തിന്റെ വിശുദ്ധിക്കും മഹത്വത്തിനും ഒത്തവിധത്തിൽ ഫലം പുറപ്പെടുവിക്കാതെ വന്നപ്പോൾ അതിന് ഒരു പരിഹാരമായിട്ടാണ് ദൈവം തന്റെ സ്വന്ത മകനെ സർവ്വ മനുഷ്യസന്താനങ്ങൾക്കും മണവാളനാകുന്നതിനു വേണ്ടി മനുഷ്യനായി ഭൂമിയിലേക്കു അയച്ചത്. ഇങ്ങനെ സഭയും ക്രിസ്തുവും തമ്മിലുള്ള വിവാഹം മറ്റൊരു വിവാഹ ജീവിതത്തിലേയ്ക്ക് വഴി ഒരുക്കുന്നു. ഈ ആത്മീയ വിവാഹ ജീവിതത്തിലെ ദൈവിക സ്പർശനം വിശ്വാസികൾ അവരുടെ ജീവിതത്തിൽ അനുഭവവേദ്യമാക്കുവാൻ കടപ്പെട്ടവരാണ്. ഈ മഹൽക്കാര്യത്തിനായി ഈ വരൻ തന്റെ മംസവും രക്തവും വിശ്വാസികൾക്കു ലഭ്യമാകുവാൻ ആവശ്യമായ ത്യാഗവും (sacrifice) ക്രമീകരണവും തന്റെ ജീവിതകാലത്തു ചെയ്തു (യോഹ. 19:30, ലൂക്കോ. 22:15-20).

കാനാ എന്ന ഊരിൽ നടന്ന വിവാഹാഘോഷം ഒരു സാധാരണ വിവാഹം ആയിരുന്നു. അതു ലോകപ്രകാരം നടത്തിയ ഒരു ആഘോഷമായിരുന്നെങ്കിലും ദൈവപുത്രനായ ക്രിസ്തു സാധാരണവും ലോകപ്രകാരവും നടത്തിയ ഈ ആഘോഷത്തിൽ വന്നു സംബന്ധിച്ചത് നമ്മുടെ പ്രത്യേക ശ്രദ്ധയ്ക്കു പാത്രമാകേണ്ടതാണ്. യേശു ഒരിക്കലും

മനുഷ്യർക്കായി ദൈവം നിശ്ചയിച്ചിട്ടുള്ള ഇഹലോക ജീവിതത്തെ അപലപിച്ചിരുന്നില്ല. അവിടുന്ന് ഇഹലോക ജീവിതത്തിൽ മനുഷ്യർ സൃഷ്ടിക്കുന്ന ദുഷിപ്പുകളെ മാത്രമേ അപലപിച്ചിട്ടുള്ളൂ. യഹൂദന്മാരുടെ മദ്ധ്യേ ആ കാലഘട്ടത്തിൽ നടക്കുന്ന വിവാഹ ആഘോഷം ഏതാണ്ട് ഒരാഴ്ച നീണ്ടുനിന്നിരുന്നു. യേശു ആകട്ടെ, ഈ ദിവസങ്ങളിൽ ഏതെങ്കിലും ഒരു ദിവസമായിരിക്കണം ഈ കല്യാണ ഭവനത്തിൽ എത്തിച്ചേർന്നത്. വിവാഹ സദ്യയിൽ, ആ നാട്ടിലെ അതിഥി മര്യാദ അനുസരിച്ച് ഭക്ഷണ സമയത്ത് വീഞ്ഞ് ഉപയോഗിച്ചിരുന്നു. ഇവർ വീഞ്ഞ് സമുദായമദ്ധ്യത്തിൽ സാധാരണ കുടിക്കുന്ന ഒരു പാനീയം എന്ന നിലയിലല്ലാതെ ലഹരി പദാർത്ഥമായി ഉപയോഗിച്ചിരുന്നില്ല. അത് ലഹരി പദാർത്ഥത്തിന്റെ പട്ടികയിൽ ഉൾപ്പെടുത്തിയിരുന്നില്ല.

യേശുവിന്റെ മാതാവായിരുന്ന കന്യകമറിയാം ആ കല്യാണവീട്ടിൽ സദ്യയ്ക്കു വിളമ്പുവാനുള്ള വീഞ്ഞ് തീർന്നുപോയ കാര്യം എന്തുകൊണ്ട് തന്റെ മകനെ അറിയിച്ചു? ഒരുപക്ഷേ വീഞ്ഞുള്ള സ്ഥാനത്തുനിന്നു വീഞ്ഞു കൊണ്ടുവരുന്നതിന് യേശുവിന്റെ ശിഷ്യന്മാരുടെ സഹകരണം ആവശ്യമെന്ന് ചിന്തിച്ചതുകൊണ്ടായിരിക്കുമോ? ഒരിക്കലുമല്ല; അങ്ങനെയെങ്കിൽ കന്യകമറിയാം ശുശ്രൂഷകരോടായി 'അവൻ നിങ്ങളോട് എന്തെങ്കിലും കല്പിച്ചാൽ അപ്രകാരം ചെയ്യുവീൻ' എന്ന് പറയുകയില്ലായിരുന്നു. ഇപ്രകാരം ഒരു ആജ്ഞ ശുശ്രൂഷകരോടായി കന്യകമറിയം പറഞ്ഞതിന്റെ പിന്നിൽ കന്യകമറിയാം യേശുവിനാൽ വീഞ്ഞ് ഇല്ലാത്ത അവസ്ഥയ്ക്കു പരിഹാരം ഉണ്ടാകുമെന്ന് വിശ്വസിച്ചവൾ ആയിരുന്നുവെന്ന് നമുക്ക് അനുമാനിക്കാം. യേശുവിനെ അന്നുവരെ വളരെ വ്യക്തമായി ആരെങ്കിലും അറിഞ്ഞിരുന്നെങ്കിൽ; ആ ആൾ, കന്യകമറിയാം മാത്രമായിരുന്നു. ആ കാലത്ത് അനേകരുടേയും യേശുവിനെക്കുറിച്ചുള്ള അറിവും വെറും മാനുഷികതലത്തിൽ മാത്രം ആയിരുന്നു. ദൈവികമായി യേശുവിന്റെ ഉത്ഭവവും ആത്മിക നിലയും അതിന്റെ വിശുദ്ധിയും ശരിയായി അറിഞ്ഞിരുന്ന ആൾ എന്ന നിലയിൽ ഈ സ്ത്രീ യേശുവിനാൽ കഴിയാത്ത കാര്യങ്ങൾ ഇല്ല എന്നുള്ള വിശ്വാസം ഉള്ളവളായിരുന്നു. യേശുവിന്റെ അത്ഭുതകരമായ കഴിവിനെ പരീക്ഷിക്കുന്നതിനായി കന്യകമറിയാം ഈ സന്ദർഭം ഉപയോഗിച്ചു എന്ന് ചിന്തിക്കുന്നതും ശരിയല്ല.

യേശുവിനോടും അവർക്കു വീഞ്ഞില്ല എന്ന കന്യകമറിയാമിന്റെ അറിയിപ്പിനുത്തരമായിട്ട് "സ്ത്രീയേ എനിക്കും നിനക്കും അതിൽ എന്ത്" എന്ന യേശുവിന്റെ ഉത്തരം മാതാവിനോടുള്ള ഒരു മകന്റെ കടപ്പാട് ഉണർത്തിക്കൊണ്ടുള്ളതായിരുന്നില്ല എന്ന പരാതി പലർക്കുമുണ്ട്. കർത്താവ് ഭൂമിയിലുള്ള തന്റെ ബന്ധുക്കളോടുള്ള ഈ സമീപനം ഒരിക്കൽ വ്യക്തമാക്കിക്കൊണ്ടു ചോദിക്കുന്നു. 'ആരാണ് എന്റെ അമ്മയും സഹോദര

ങ്ങളും!' ചുറ്റും നിൽക്കുന്നവരെ നോക്കിക്കൊണ്ട് അവൻ പറഞ്ഞു; "ദൈവത്തിന്റെ ഹിതം പ്രവർത്തിക്കുന്നവർ ആരോ അവരാണ് എന്റെ അമ്മയും സഹോദരങ്ങളും" (മർക്കോ. 3:31-35). ഈ പ്രയോഗം സാധാരണ ദൈവപുരുഷന്മാർ, മറ്റുള്ളവരിൽ നിന്നുപരിയായി വ്യാപരിക്കുന്ന അവരുടെ മനസ്സിന്റെ നിലപാട് വ്യക്തമാക്കുന്നതിന് ഉപയോഗിക്കാറുള്ളതാണ് (ന്യായ. 11:12, 2 ശമു. 16:10). ഈ വചനത്തിലൂടെ യേശു തന്റെ മാതാപിതാക്കളോ ബന്ധുജനങ്ങളോ തനിക്കു പ്രിയപ്പെട്ടവരല്ല എന്ന നിലപാടിൽ സംസാരിക്കുന്നില്ല. എന്നാൽ പിതാവായ ദൈവം തനിക്ക് ഏല്പിച്ചു തന്നിരിക്കുന്നതും, താൻ നിർവ്വഹിക്കേണ്ടതുമായ ദൗത്യത്തോടുള്ള തന്റെ കടപ്പാട് വെളിപ്പെടുത്തുകയാണ് ചെയ്യുന്നത്. പിതാവാം ദൈവത്തോടുള്ള തന്റെ കടപ്പാട് മനുഷ്യബന്ധങ്ങളുടെ സ്വാധീനവലയത്തിൽ ഉറപ്പിച്ചുകൊണ്ടുള്ളതായിരുന്നില്ല. പിന്നെയോ അത് തികച്ചും പിതാവാംദൈവത്തിന്റെ ഹിതവും തനി സ്വർഗ്ഗീയവുമായിരുന്നു. തന്റെ കൂറ് ആദ്യം അതിലേക്കാണു നീങ്ങിയത്, അതു നിർവ്വഹിച്ചശേഷമാണ് ബന്ധുജനങ്ങളോടുള്ള തന്റെ സമീപനം പരിഗണിച്ചിരുന്നത് എന്നുള്ള യേശുവിന്റെ നിലപാട് ആണ് ഈ വചനത്തിലൂടെ നമുക്കു വ്യക്തമാക്കുന്നത്. യേശു ഈ നിലപാട് തന്റെ അനുയായികളും നിഷ്കർഷിച്ചുകൊള്ളണമെന്ന് ആഗ്രഹിച്ച് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. "എന്റെ അടുക്കൽ വരികയും അപ്പനേയും അമ്മയേയും ഭാര്യയേയും മക്കളേയും സഹോദരന്മാരേയും സഹോദരികളേയും സ്വന്തജീവനെയും കൂടി പകയ്ക്കാതിരിക്കുകയും ചെയ്യുന്നവന് എന്റെ ശിഷ്യനായിരിപ്പാൻ കഴിയുകയില്ല" (ലൂക്കോ. 14:26).

ഒരു പരിശുദ്ധൻ തന്റെ ദേവാലയത്തിലേക്കു കടന്നുവന്ന സ്വന്ത സഹോദരിക്കു തിരിച്ചുപോകുന്നതിനുള്ള യാത്രാക്കൂലി തന്റെ സമൃദ്ധിയിൽ നിന്നു കൊടുക്കുന്നതിനു വിമുഖത പ്രകടിപ്പിച്ചതായി കേട്ടിട്ടുണ്ട്. വിശുദ്ധന്റെ ഈ പ്രവൃത്തിക്കു കാരണം അദ്ദേഹത്തിന്റെ കൈക്കീഴിൽ ഉണ്ടായിരുന്ന പണത്തിന്റെ വിനിയോഗത്തെക്കുറിച്ച് തീരുമാനം കൈക്കൊള്ളുന്നതിനുള്ള അവകാശം തനിക്കു തന്റെ ദൈവത്തോടുള്ള കടപ്പാടിൽ ഒതുങ്ങി നിന്നതുകൊണ്ടായിരുന്നു. ഇവിടെ സഹോദരിയോടുള്ള ബന്ധത്തിലുപരി ദൈവത്തോടുള്ള വിശുദ്ധന്റെ ബന്ധം അദ്ദേഹത്തിൽ തിളങ്ങി നിന്നതുകൊണ്ടായിരുന്നു ഇപ്രകാരം സംഭവിച്ചത്. പിന്നീട് സഹോദരിയുടെ സാമ്പത്തികനില ദൈവത്തിന്റെ കരുണയെ ഈ വിഷയത്തിൽ പ്രാപിക്കത്തക്കവണ്ണം ദയനീയമാണെന്നു വരികിൽ, വിശുദ്ധന്റെ മനസ്സ് അതു മനസ്സിലാക്കുകയും യാത്രക്കൂലി കൊടുക്കുവാൻ വിസമ്മതിക്കാതിരിക്കുകയും ചെയ്യുമെന്നതു വിസ്മരിക്കാവുന്നതല്ല. ഇങ്ങനെ വിശുദ്ധന്റെ സഹോദരിയോട് 'എനിക്കും നിനക്കും അതിൽ എന്ത്' എന്ന നിലപാടിനു അയവുണ്ടാകുന്നു.

'സ്ത്രീയേ എനിക്കും നിനക്കും അതിൽ എന്ത്' എന്നുള്ള വചനത്തിലൂടെ തനിക്കു ദൈവത്തോടുണ്ടായിരുന്ന കർത്തവ്യ നിർവ്വഹണത്തിലുള്ള കടപ്പാട് ചൂണ്ടിക്കാട്ടിയശേഷം ഈ വിഷയത്തിന്റെ വേറൊരു വശം കൂടി യേശു വ്യക്തമാക്കുന്നു, "സ്ത്രീയേ, എന്റെ നാഴിക ഇതുവരെ വന്നിട്ടില്ല." യേശു ദൈവത്തിന്റെ ഹിതം സൗകര്യംപോലെ ചെയ്യുവാൻ ഇറങ്ങി വന്നവനായിരുന്നില്ല. സ്വന്തപിതാവിന്റെ ഹിതം പിതാവ് ഇച്ഛിക്കുന്ന വിധത്തിലും നാഴികയിലും ചെയ്യുവാൻ അവതാരം ചെയ്തവനായിരുന്നു.

ഈ സത്യം യേശു തന്നെ പരസ്യ ശുശ്രൂഷയുടെ പല സമയങ്ങളിലും പ്രസ്താവിച്ചു കാണുന്നു (യോഹ. 7:30, 8:20, 12:23-27, 13:1, 17:1). യേശുവിന്റെ ലോകജീവിതം പിതാവാംദൈവത്തിന്റെ കാര്യപരിപാടി അനുസരിച്ച് അതിന്റേതായ സമയങ്ങളിൽ നിർവ്വഹിക്കപ്പെടേണ്ട ഒരു യാത്ര ആയിരുന്നു. യേശുവിന്റെ ജീവിതത്തിൽ വന്നു സംഭവിക്കേണ്ടവയ്ക്കും, തന്നാൽ നിർവ്വഹിക്കപ്പെടേണ്ടവയ്ക്കും, ഒരു നിശ്ചിത സമയം ഉണ്ടായിരുന്നു. ആ സമയത്തെക്കുറിച്ച് യേശുവിന് അറിവുണ്ടായിരുന്നുവെന്നതു വ്യക്തമാണ്. സാധാരണജീവിതത്തിൽ അനേകർക്കും തങ്ങളുടെ ജീവിതത്തിൽ സംഭവിക്കേണ്ട കാര്യങ്ങളെക്കുറിച്ച് ചില അറിവുകൾ ഉണ്ടായിരിക്കാം. എന്നാൽ മനുഷ്യരുടെ എല്ലാ അനുഭവങ്ങളും അതിന്റെ നാഴികയും ദൈവം മാത്രം അറിയുന്നു. നാഴിക വന്നില്ല എന്നുവച്ച് നല്ല കാര്യങ്ങളോടുള്ള നമ്മുടെ ഉത്സാഹക്കുറവും നാഴിക വരുന്നതല്ല എന്നു ചിന്തിച്ച് നിഷ്ക്രിയരായി കഴിയുന്നതും തെറ്റാണ്. ദൈവനിശ്ചിതമായ സമയങ്ങൾ നമ്മുടെ ജീവിത വിജയത്തിനായി ഉപയോഗിക്കുകയാണ് ഓരോരുത്തരുടേയും കടമ. കർത്താവായ യേശു തന്റെ നാഴിക ഇതുവരെ വന്നിട്ടില്ല എന്ന വാക്കുകൊണ്ട് അവിടുന്നു ഒരു പക്ഷേ ഉദ്ദേശിച്ചത് താൻ ഇടപെടേണ്ട സമയം ആയിട്ടില്ല എന്നോ, അഥവാ അവിടുത്തെ സജീവമായ അത്ഭുത പ്രവർത്തനങ്ങളുടെ സമയം ആയിട്ടില്ലെന്നോ, അഥവാ മാനവരുടെ മുക്തിക്ക് ആവശ്യവുമായ തന്റെ ഏറ്റവും വലിയ കർത്തവ്യം (തന്റെ പീഡാനുഭവവും മരണവും) നിർവ്വഹിക്കുന്നതിനുള്ള സമയം വന്നിട്ടില്ല എന്നുള്ളതാകാം.

യേശുവിനെക്കുറിച്ച് അമ്മയ്ക്കുണ്ടായിരുന്ന വിശ്വാസവും മതിപ്പും പ്രകടമാക്കുന്ന ഒരു പ്രതികരണമാണ് മാതാവിൽ നിന്ന് ഈ സമയത്തുണ്ടായത്. മാതാവ് ശുശ്രൂഷക്കാരോടായി "അവൻ നിങ്ങളോട് എന്തെങ്കിലും കല്പിച്ചാൽ അതു ചെയ്യുവീൻ" എന്നു പറഞ്ഞു. കഴിഞ്ഞ മുപ്പതു വർഷമായി ദൈവപുത്രനെ വളർത്തിയ ഈ അമ്മയ്ക്ക് അവന്റെ മഹത്വത്തെക്കുറിച്ച് വിവരം ഉണ്ടായിരുന്നു എന്നുള്ളതിന് ഈ വചനത്തിൽ കവിഞ്ഞ തെളിവ് ആവശ്യമില്ല. യേശുവിനു തന്റെ ദിവ്യശക്തി

ഉപയോഗിച്ച് വീഞ്ഞ് ഉൽപ്പാദിപ്പിക്കുന്നതിന്, വേണ്ട സാഹചര്യം ഒത്തു വന്നത് വളരെ പെട്ടെന്നായിരുന്നു. ആ വീട്ടിൽ തന്നെ ഉണ്ടായിരുന്ന ആറു കല്പാത്രങ്ങളാണ് ഈ കാര്യത്തിനായി ഉപയോഗിച്ചത്. യഹൂദന്മാരുടെ വീട്ടിലെ ശുദ്ധീകരണ ക്രിയകൾക്കായി കല്പാത്രങ്ങളിൽ വെള്ളം സൂക്ഷിക്കുക അവരുടെ ഒരു പതിവായിരുന്നു (മർക്കോ. 7:3-4). ഈ കല്പാത്രങ്ങൾ കർമ്മാനുഷ്ഠാനങ്ങളിൽകൂടി ശുദ്ധീകരണം ഉണ്ടാകുമെന്നു വിശ്വസിച്ചിരുന്ന യഹൂദ സമൂഹത്തെക്കുറിച്ചാണ് നമുക്ക് സൂചന നൽകുന്നത്. യേശു, അവിടുന്നു നിർവ്വഹിക്കുവാൻ ഇഷ്ടപ്പെട്ട അത്ഭുതകർമ്മത്തിന്റെ പ്രാരംഭമായി ആ കൽപാത്രങ്ങളിൽ വെള്ളം നിറയ്ക്കുന്ന കർമ്മം ആ ഭവനത്തിലെ ഭൃത്യന്മാർ ചെയ്തതിനാൽ ഈ കാര്യത്തിൽ യേശുവിനാകട്ടെ ശിഷ്യന്മാർക്കാകട്ടെ പങ്ക് ഇല്ലായിരുന്നുവെന്നത് വ്യക്തമാണ്. ഈ കൽപാത്രങ്ങൾ ആകട്ടെ മുമ്പ് ഒരിക്കലും വീഞ്ഞു നിറച്ച് വയ്ക്കുന്നതിന് ഉപയോഗിച്ചു വന്നതല്ല, തന്മൂലം അതിൽ നേരത്തെ തന്നെ വീഞ്ഞ് ഉണ്ടായിരുന്നുവെന്ന് ചിന്തിക്കുവാനും നിവൃത്തിയില്ല.

കൽപാത്രങ്ങളിൽ വെള്ളം വക്കോളം നിറഞ്ഞപ്പോൾ കോരി വിരുന്ന് വാഴിക്ക് കൊടുത്തുകൊൾവീൻ എന്നു പറഞ്ഞതിൽനിന്ന് ഈ അത്ഭുതം പെട്ടെന്നു സംഭവിച്ചതാണെന്നു തെളിയുന്നു. ദൈവപുത്രൻ തന്റെ ഹൃദയത്തിൽ അപ്രകാരം സംഭവിക്കട്ടെ എന്നു നിരൂപിച്ചപ്പോൾ വെള്ളം ഒന്നാംതരം വീഞ്ഞായി മാറിയെന്നത് സ്പഷ്ടമാണ്. യേശു കല്യാണത്തിനു ഉണ്ണുവാൻ വന്ന മനുഷ്യൻ. അനേകംപേരിൽ ഒരാൾ മാത്രം; നിറത്തിലോ, ശരീര പ്രകൃതിയിലോ വ്യത്യാസം ഇല്ലാത്തവൻ. ഈ മനുഷ്യൻ സർവ്വശക്തനായ ദൈവവും ദൈവത്തിന്റെ ശക്തി ധരിച്ചവനുമായിരുന്നുവെന്ന് ഇതിനാൽ വ്യക്തമാക്കുന്നു. ഈ അത്ഭുതം ഒരു യാഥാർത്ഥ്യമായിരുന്നു എന്നുള്ളതിന് വിരുന്നുവാഴിയുടെ സാക്ഷ്യം നമുക്കു സ്വീകരിക്കാം. അയാൾ വീഞ്ഞ് രുചിച്ചു നോക്കിയശേഷം പന്തിയിൽ നിന്നു മണവാളനെ വിളിച്ച് വീഞ്ഞിന്റെ മേൽത്തരാവസ്ഥയെക്കുറിച്ച് അഭിനന്ദനങ്ങൾ രേഖപ്പെടുത്തുന്നു. വീഞ്ഞ് എവിടെനിന്ന് എങ്ങനെ ഉണ്ടായി എന്നറിഞ്ഞതുകൊണ്ടല്ല അയാൾ വീഞ്ഞിന്റെ ഗുണത്തെ പ്രകീർത്തിച്ചത്. അയാളുടെ അഭിപ്രായ പ്രകടനം വളരെ സ്വതന്ത്രമായിരുന്നു. അത് യേശുവുമായി കക്ഷിപിടിച്ചു സംസാരിച്ചതാണെന്നുള്ളത് അവിശ്വസനീയമാണ്. വി. വേദത്തിൽ പ്രത്യേകം പറയുന്നു, "ആ വീഞ്ഞ് എവിടെനിന്ന് എന്ന് വെള്ളം കോരിയ ശുശ്രൂഷക്കാരല്ലാതെ വിരുന്നുവാഴി അറിഞ്ഞില്ല."

"എല്ലാവരും ആദ്യം നല്ല വീഞ്ഞും ലഹരി പിടിച്ചശേഷം ഇളപ്പമായതും കൊടുക്കാറുണ്ട്. നീ, നല്ല വീഞ്ഞ് ഇതുവരെയും സൂക്ഷിച്ചുവച്ചുവല്ലോ" എന്ന പ്രസ്താവനയെ അടിസ്ഥാനമാക്കി കാനായിലെ കല്യാ

ണവിരുന്നിൽ മദ്യം വിളമ്പി, എല്ലാവരും കുടിച്ചു എന്നുള്ള ഒരു ധാരണ ചിലർ തെറ്റായി ധരിച്ചു വയ്ക്കാറുണ്ട്. ഇവിടെ മദ്യപാനം നടന്നു എന്ന് ചിന്തിക്കുന്നത് ശരിയല്ല. “ആദ്യം നല്ല വീഞ്ഞും ലഹരി പിടിച്ചശേഷം ഇളപ്പമായതു കൊടുക്കാറുണ്ട്” എന്ന പ്രസ്താവന ആ വിവാഹവിരുന്നിൽ നടന്ന സംഭവത്തെ കുറിക്കുന്നില്ല. അപ്രകാരം സംഭവിക്കാറുണ്ട് എന്ന സംഗതിയെക്കുറിച്ച് പരാമർശിക്കുകയാണുണ്ടായത്. ലഹരി പിടിച്ച ശേഷം എന്നത് യേശുവിനെ ഉൾപ്പെടുത്തി അല്ല വിരുന്നുവാഴി പറഞ്ഞത്; അപ്രകാരം സമൂഹത്തിൽ നടന്നുവരാറുണ്ട് എന്നുള്ള സാധാരണ പതിവിനെക്കുറിച്ച് സംസാരിക്കുകയാണ് ചെയ്തത്. കാനായിലെ കല്യാണത്തിനു വന്നവർ ലഹരി പിടിക്കുന്നതുവരെ കുടിച്ചു എന്നോ ലഹരി പദാർത്ഥം വിളമ്പി എന്നോ ഇതിന് അർത്ഥമില്ല. ഇവിടെ ഉപയോഗിച്ചിരിക്കുന്ന “ലഹരി പിടിച്ചശേഷം” എന്ന പദത്തിന് ഇംഗ്ലീഷിൽ ഉപയോഗിച്ചിരിക്കുന്നത് well drink (വെൽ ഡ്രിങ്ക്) എന്നാണ്. ഇതു ജനം ‘ആവശ്യത്തിനു കുടിച്ചശേഷം’ എന്നല്ലാതെ ‘കുടിച്ചു മത്തരായി’ എന്നർത്ഥം സൂചിപ്പിക്കുന്നില്ല.

ഈ വേദഭാഗത്ത് വീഞ്ഞ് എന്ന നാമത്തിൽ പറയപ്പെടുന്ന പാനീയം ആ കാലത്ത് യഹൂദന്മാരുടെ ആഹാര പദാർത്ഥങ്ങളിൽ, സാധാരണ കുടിക്കുവാനായി വേർതിരിച്ച് സൂക്ഷിച്ചുപോന്നിരുന്ന മുന്തിരിച്ചാറിനെയാണ് ഉദ്ദേശിക്കുന്നത്. ഇത് മദ്യപാനം എന്ന മനുഷ്യരുടെ ചീത്ത വഴക്കത്തിന് ഉപയോഗിക്കുന്ന മദ്യത്തെ ആസ്പദമാക്കുന്നില്ല. നല്ല വീഞ്ഞ് പിന്നെ ഇളപ്പമായത് എന്നു സൂചിപ്പിച്ചിരിക്കുന്നത് കുടിച്ച് മത്തനാകുവാനുള്ള വീഞ്ഞ് പിന്നെ മോശമായ വീഞ്ഞ് എന്ന് രണ്ടു തരത്തിലുള്ള മദ്യത്തെ ഉദ്ദേശിച്ചല്ല ഇവിടെ സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നത്. മെച്ചമായ വീഞ്ഞ് പിന്നെ തികയാതെ വന്നാൽ ഗുണം കുറഞ്ഞ വീഞ്ഞ് എന്നു മാത്രമേ അർത്ഥമാകുന്നുള്ളൂ.

ഈ അത്ഭുതത്തോടു കൂടി അവന്റെ ശിഷ്യന്മാർ അവനിൽ വിശ്വസിച്ചു എന്ന് എഴുതിയിരിക്കുന്നതിൽ നിന്ന് ഇതിനു മുമ്പ് ശിഷ്യന്മാർ യേശുവിൽ വിശ്വസിച്ചിരുന്നില്ല എന്ന അർത്ഥം സൂചിപ്പിക്കുന്നില്ല. ഈ അത്ഭുതപ്രവൃത്തിയോടു കൂടി യേശുവിലുള്ള അവരുടെ വിശ്വാസം ഉറച്ചതായിത്തീർന്നു. ശിഷ്യന്മാർ കാണുകയും രുചിച്ചറിയുകയും ചെയ്ത ഈ അത്ഭുതം മുഖാന്തരം യേശു “മശിഹാ” തന്നെയാണ് എന്നതിന് അവർക്കു വിശ്വസനീയമായ ഉറപ്പ് ലഭിച്ചു. ശിഷ്യന്മാരിൽ ചിലർ യേശുവിനെക്കുറിച്ച് യോഹന്നാൻ സ്നാപകന്റെ സാക്ഷ്യം കേട്ട് യേശുവിനെ പിൻചെന്നവർ ആയിരുന്നു (യോഹ. 1:35-51). ഈ അത്ഭുതകൃത്യം നടന്നതോടെ അവർക്കും ബോധ്യമായി അവരുടെ ഗുരു സൃഷ്ടി നിർവ്വഹിക്കുവാൻ ശക്തിയുള്ള സ്രഷ്ടാവ് ആണെന്ന്, ഇതു വാസ്തവമായും ശിഷ്യന്മാരുടെ വിശ്വാസത്തെ വർദ്ധിപ്പിച്ചു.

ഈ വേദഭാഗത്ത് ഒരു വിവാഹ വിരുന്നിൽ യേശു നടത്തിയ അത്ഭുത കർമ്മമാണ് വിഷയമായി വിവരിക്കുന്നത്. അവിടുന്ന് ആ വധൂവരന്മാരെ വിളിച്ച് പ്രത്യേകമായി അനുഗ്രഹിച്ചുവോ എന്നു നമുക്ക് അറിയില്ല. എന്നാൽ നാം ആകട്ടെ യേശുവിനായി വിളിക്കപ്പെട്ടവരും, അവനു സ്വന്ത മായി നമ്മെ ഏൽപ്പിച്ചുകൊടുക്കുവാൻ കടപ്പെട്ടവരുമാണ്. നമ്മുടെ യഥാ ർത്ഥ മണവാളൻ യേശു തന്നെ (റോമ. 7:4). സഭാംഗങ്ങൾ എന്ന നിലയിൽ സഭയുടെ മണവാളൻ അവിടുന്നു തന്നെ (എഫെ. 5:3). അവസാനനാളിൽ ഈ കുഞ്ഞാട് നമുക്ക് കാന്തനായിരിക്കുമെന്ന് അവിടുന്ന് അറിയിക്കുന്നു (വെളി. 19:7).

## സന്ദേശ മുഖങ്ങൾ

### I

1. സാധാരണ ജലത്തെ വീഞ്ഞാക്കിയ യേശു മനുഷ്യാത്മാക്കളെ ശുദ്ധീ കരിക്കുന്നു.
2. സാമൂഹ്യ ചടങ്ങുകളിൽ ആത്മീയ ഘടകത്തിന് പ്രാധാന്യം കൊടു ക്കണം.
3. യേശു മനുഷ്യരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊള്ളുന്നവനാണ്.
4. മാതാവിന്റെ മദ്ധ്യസ്ഥത ഫലപ്രദമാണ്.
5. കല്യാണവീട്ടിൽ യേശുവിന്റെ ആജ്ഞ ശുശ്രൂഷകർ സ്വീകരിച്ചതു പോലെ ജീവിതത്തിൽ വിശ്വാസികൾ യേശുവിന്റെ ആജ്ഞ നടപ്പാ ക്കണം.

### II

1. പുതുവീഞ്ഞ് എന്നപോലെ യേശുവിലൂടെ നാം പുതു മനുഷ്യനെ ധരി ക്കണം (എഫേ. 4:23).
2. ദൈവഹിതം തിരിച്ചറിയണം (റോമ. 12:2).
3. ക്രിസ്തുവിൽ നിന്നുള്ള ആത്മീയ പ്രകാശത്തിൽ വസിക്കണം (കൊലോ. 3:10).

### III

## യേശു വിരുന്നുഭവനത്തിൽ പുതുവീഞ്ഞ് നൽകി

1. യേശു നമുക്ക് ജീവശ്വാസം നൽകുന്നു (ഉൽപ്പ. 1:14).
2. പരിശുദ്ധാത്മാവിനെ നൽകുന്നു (ലൂക്കോ. 11:13).
3. നിത്യജീവനെ നൽകുന്നു (റോമ. 6:23).
4. സമ്പത്ത് നൽകുന്നു (ആവ. 8:18).
5. വിശ്രമം നൽകുന്നു (മത്താ. 11:28).

6. അപേക്ഷകൾക്ക് ഉത്തരമരുളുന്നു (യോഹ. 14:14).
7. പരീക്ഷകളിൽ നിന്നു വിടുവിക്കുന്നു (എബ്രാ. 2:18).

## IV

## യേശു വെള്ളം വീഞ്ഞാക്കി

1. യേശു മനുഷ്യരെ ദൈവപുത്രന്മാരാക്കുന്നു (യോഹ. 1:14).
2. അധർമ്മങ്ങളിൽ നിന്നു വീണ്ടെടുക്കുന്നു (തീത്തോ. 2:14).
3. എല്ലാ ശിക്ഷയിൽ നിന്നും നമ്മെ ഒഴിവാക്കുന്നു (ഗലാ. 3:13).
4. യേശു ദോഷശക്തികളിൽ നിന്നു വിടുതൽ നൽകുന്നു (ലൂക്കോ. 4:18).
5. നിത്യജീവങ്കലേക്കു നമ്മെ വഴി നടത്തുന്നു (യോഹ. 17:2).

## V

## നമ്മുടെ ഭവനത്തിൽ

1. ക്രിസ്തുവിനെ വിളിക്കുക (ദൈവം).
2. മാതാവിനെ വിളിക്കുക (മദ്ധ്യസ്ഥത).
3. വൈദികരെ വിളിക്കുക (ക്രിസ്തു ശിഷ്യന്മാർ).
4. വിശ്വാസികളെ വിളിക്കുക (പ്രാർത്ഥനായോഗം)
5. നിർദ്ധനരെ വിളിക്കുക (ദാനധർമ്മം)

# 19

# നോമ്പിൽ രണ്ടാം ഞായറാഴ്ച

## (ഗർബോ ഞായർ)

**വേദഭാഗം: വി. ലൂക്കോസ് 5:12-16, 4:40-41**

**വാക്യം 12-16**

*"അവൻ ഒരു പട്ടണത്തിൽ ഇരിക്കുമ്പോൾ കുഷ്ഠം നിറഞ്ഞൊരു മനുഷ്യൻ യേശുവിനെ കണ്ടു കവിണ്ണു വീണ് "കർത്താവേ നിനക്കു മനസ്സ് ഉണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ കഴിയും" എന്ന് അവനോട് അപേക്ഷിച്ചു. യേശു കൈ നീട്ടി അവനെ തൊട്ടു. "എനിക്കു മനസ്സുണ്ട്. ശുദ്ധമാക" എന്നു പറഞ്ഞു. ഉടനെ കുഷ്ഠം അവനെ വിട്ടു മാറി. അവൻ അവനോട് "ഇത് ആരോടും പറയരുത്; എന്നാൽ പോയി നിന്നെത്തന്നെ പുരോഹിതനു കാണിച്ച് അവർക്ക് സാക്ഷ്യത്തിനായി മോശ കല്പിച്ചതു പോലെ നിന്റെ ശുദ്ധീകരണത്തിനുള്ള വഴിപാട് അർപ്പിക്ക" എന്ന് അവനോട് കല്പിച്ചു. എന്നാൽ അവനെക്കുറിച്ചുള്ള വർത്തമാനം അധികം പരന്നു. വളരെ പുരുഷാരം വചനം കേൾക്കേണ്ടതിനും തങ്ങളുടെ വ്യാധികൾക്കു സൗഖ്യം കിട്ടേണ്ടതിനും കൂടിവന്നു. അവനോ വിജനപ്രദേശത്തു വാങ്ങിപ്പോയി പ്രാർത്ഥിച്ചുകൊണ്ടിരുന്നു."*

കർത്താവായ യേശുക്രിസ്തു, വിശ്വാസപൂർവ്വം തന്നിൽ ആശ്രയിക്കുന്ന ഓരോ മനുഷ്യനേയും അനുകമ്പാപൂർവ്വം വീക്ഷിക്കുകയും അവരുടെ ന്യായമായ ആവശ്യങ്ങൾ നിർവ്വഹിച്ചുകൊടുക്കുകയും ചെയ്യുന്നവനാണ്. ഈ വേദഭാഗത്ത് വിശ്വാസപൂർവ്വം തന്റെ സന്നിധിയിലേക്കു കടന്നുവന്ന് തന്നോട് പ്രാർത്ഥിച്ച ഒരു കുഷ്ഠരോഗിയെ അവിടുന്ന് സൗഖ്യമാക്കുന്നു. വി. വേദത്തിൽ പല രോഗങ്ങളെക്കുറിച്ചുള്ള പരാമർശനങ്ങൾ ഉണ്ട്. ഇവയിൽ ഏറ്റവും കഠിനവും ഹീനവുമായ ഒരു രോഗമാണു കുഷ്ഠം. പുരാതനകാലം മുതലേ ഈ രോഗം ബാധിച്ചവരെ സമൂഹം വളരെ അറപ്പോടും വെറുപ്പോടും വീക്ഷിച്ചിരുന്നു. ഈ രോഗം മനുഷ്യരുടെ പാപം, ശാപം, ദുഷ്കൃത്യം മുതലായവയുടെ ഫലമായി വരുന്നതാണെന്ന് വിശ്വസിച്ചുപോന്നു. കുഷ്ഠരോഗം ബാധിക്കുന്നത് ശരീരഭാഗങ്ങളിലാണ്. ക്രമേണ ആ ശരീരഭാഗങ്ങൾ നിർജ്ജീവമായിത്തീർന്ന് അല്പാല്പമായി മരിക്കുന്നു. പഴയനിയമകാലത്ത് കുഷ്ഠരോഗിയോട് സമൂഹം ഏതുവിധം പെരുമാറണമെന്നുള്ള വിഷയത്തിൽ പ്രത്യേക നിയമങ്ങൾ ഉണ്ടായിരുന്നു.

പഴയനിയമം അനുസരിച്ച് കുഷ്ഠരോഗം ബാധിച്ചു എന്ന് ഒരാൾക്ക് അയാളെക്കുറിച്ച് ബോദ്ധ്യം ഉണ്ടായാൽ രോഗാവസ്ഥ പുരോഹിതനെ കാണിക്കുകയും ഉപദേശം കൈക്കൊള്ളുകയും വേണമായിരുന്നു. പുരോഹിതൻ പരിശോധിച്ച് കുഷ്ഠരോഗം യഥാർത്ഥമായി ഉണ്ട് എന്ന് ബോദ്ധ്യമായാൽ രോഗി മറ്റുള്ളവരിൽനിന്ന് വേർപെട്ട് താമസിക്കണം. വീണ്ടും പുരോഹിതൻ രോഗിയെ പരിശോധിക്കുമ്പോൾ രോഗലക്ഷണങ്ങൾ കാണുന്നില്ലെങ്കിൽ അവനെ ശുദ്ധനായി പ്രഖ്യാപിക്കുകയും, എന്നാൽ രോഗലക്ഷണങ്ങൾ അവനിൽ നിലനിൽക്കുന്നുവെങ്കിൽ അവനെ അശുദ്ധനായി പ്രഖ്യാപിക്കുകയും വേണമായിരുന്നു. പിന്നീട് ഈ രോഗിയുടെ വസ്ത്രം കീറിക്കളയണം, അവന്റെ തല മൂടാതിരിക്കണം, വായ് മൂടിക്കൊണ്ട് താൻ അശുദ്ധനെന്ന് വിളിച്ചറിയിക്കുകയും, അവൻ തനിച്ച് വസിക്കുകയും വേണമെന്നുള്ളത് നിയമങ്ങൾ ആയിരുന്നു. യേശു തന്റെ പരസ്യ ശുശ്രൂഷാസമയത്ത് അനേകം രോഗികളെ സൗഖ്യമാക്കിയ പരമ്പരയിൽ പല കുഷ്ഠരോഗികളെയും സൗഖ്യപ്പെടുത്തിയിരുന്നു (മത്താ. 4:23).

ഈ വേദഭാഗത്ത് വിവരിക്കുന്ന കുഷ്ഠരോഗിയുടെ ആഗമനം യേശു പട്ടണത്തിൽ ഇരിക്കുമ്പോൾ ഉണ്ടായി എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. വി. മത്തായിയുടെ സുവിശേഷത്തിൽ യേശു മലയിൽ നിന്ന് ഇറങ്ങി വന്നപ്പോൾ കുഷ്ഠരോഗി അവനെ സമീപിച്ചു എന്നാണ് നാം വായിക്കുന്നത്. ഈ കുഷ്ഠരോഗിയുടെ സമീപനം വിശദമായി പരിശോധിച്ചാൽ യേശുവിന്റെ രോഗം സൗഖ്യമാക്കാനുള്ള കഴിവിൽ പൂർണ്ണമായി വിശ്വാസമുള്ള ആളായിരുന്നു ഈ രോഗി എന്നു മനസ്സിലാകും. ഈ രോഗി പറയുന്നു, "കർത്താവേ നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയും." ഈ രോഗിയുടെ മനസ്സിൽ യേശുവിനു, തന്നെ ശുദ്ധനാക്കുവാനുള്ള സമ്മതം ഉണ്ടോ ഇല്ലയോ എന്നുള്ളതായിരുന്നു സംശയം. രോഗം സൗഖ്യമാക്കാനുള്ള യേശുവിന്റെ കഴിവിനെ രോഗി സംശയിക്കുന്നില്ല. യേശു സർവ്വശക്തനാണെന്നുള്ള വിശ്വാസം ഈ രോഗിയിൽ നല്ലവണ്ണം നിലനിന്നിരുന്നു.

മനുഷ്യരാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാണ് എന്നുള്ള യേശുവിന്റെ ആത്മീയ നിർദ്ദേശം ഉറച്ച രീതിയിൽ മനസ്സിലാക്കിയിരുന്ന ഒരു വ്യക്തിയായിരുന്നു ഈ രോഗി. ഈ രോഗിയുടെ ആഴമായ വിശ്വാസം നമുക്ക് അനുകരണീയമാണ്. ഈ രോഗിയുടെ സൗഖ്യത്തിനുവേണ്ടി യേശുവിനോടു നടത്തിയ അപേക്ഷയിൽ സൗഖ്യം കൊടുക്കുന്നതിനും കൊടുക്കാതിരിക്കുന്നതിനുമുള്ള യേശുവിന്റെ അധികാരത്തെ മാനിച്ചിരിക്കുന്നു. യേശു ഇതേ സമീപനം ആണ് തന്റെ ഗത്സമനത്തോട്ടത്തിലെ പ്രാർത്ഥനയിൽ സ്വീകരിച്ചത്. "പിതാവേ നിനക്കു മനസ്സുണ്ടെങ്കിൽ ഈ

പാനപാത്രം എങ്കൽ നിന്നു നീക്കണമേ. എങ്കിലും എന്റെ ഇഷ്ടം അല്ല, നിന്റെ ഇഷ്ടം തന്നെയാകട്ടെ'' എന്ന് അവിടുന്ന് പ്രാർത്ഥിച്ചു. വി. യാക്കോബ് ശ്ലീഹാ രോഗികൾക്കുവേണ്ടി സഭയിലെ മൂപ്പന്മാർ പ്രാർത്ഥിക്കണമെന്ന് കല്പിക്കുന്നു. എന്നാൽ അതിന്റെ ഫലം നിശ്ചയിക്കേണ്ടത് ദൈവമാണ് എന്നുള്ള സൂചനയാണ് നൽകുന്നത്. യേശുവിനെ സമീപിച്ച ഈ കുഷ്ഠരോഗി യേശുവിനെക്കുറിച്ച് നേരത്തെതന്നെ കൂടുതൽ അറിവുള്ളവൻ എന്ന നിലയിലാണ് സംസാരിക്കുന്നത്. യേശു എന്ന ഈ മഹാവൈദ്യൻ ഹീനരും രോഗികളുമായ മനുഷ്യരെ വെറുക്കുന്നവനല്ല എന്ന അറിവ് ഈ കുഷ്ഠരോഗിക്ക് നേരത്തെതന്നെ ലഭിച്ചിരുന്നിരിക്കണം. ഈ രോഗി യേശുവിനെ കണ്ടതോടെ യേശുവിന്റെ മുമ്പിൽ കവിണു വീണു എന്നതിൽനിന്ന് ഈ രോഗി യേശുവിനെ ഒരു നാട്ടുവൈദ്യൻ എന്ന രീതിയിലല്ല മനസ്സിലാക്കിയിരുന്നത്. 'കർത്താവേ' എന്ന് സംബോധന ചെയ്തതിൽ നിന്ന് യേശു അയാൾക്കു മഹാനായ ഒരു വ്യക്തിയായി തോന്നിച്ചിരുന്നുവെന്നത് വ്യക്തമാണ്.

ഭാരതത്തിലെ ഹിന്ദു ആചാരപ്രകാരം സ്വാമികളുടെ മുമ്പിൽ ഭക്തർ കവിണുവീണു പ്രണാമം അർപ്പിക്കാറുണ്ട്. ഇതു സ്വാമികൾ ദൈവമാണ് എന്നുള്ള ധാരണയിൽ അല്ല, അവർ ദൈവികമായ ബഹുമാനം അർഹിക്കുന്നവർ എന്നുള്ള ധാരണയിലാണ് ഇപ്രകാരം ചെയ്യുന്നത്.

ഈ കുഷ്ഠരോഗിക്ക് യേശുവിന്റെ ദൈവത്വത്തിൽ അസാധാരണമായ വിശ്വാസം ഉണ്ടായിരുന്നു എന്നതിനു തെളിവാണ് അയാൾ കവിണു വീണു, നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയും എന്ന വിശ്വാസപ്രഖ്യാപനം നടത്തിയത്. രോഗിയുടെ ഈ ഉറച്ച വിശ്വാസത്തോടുകൂടിയ സമീപനം യേശുവിനെ സ്പർശിച്ചതായിരിക്കണം യേശുവിൽ നിന്ന് ഉടനെ അനുകൂലമായ പ്രതികരണം ഉണ്ടായതിന്റെ കാരണം. യേശു ഈ രോഗിയെ കൂടുതൽ വിശ്വാസപരമായിട്ടോ, മതപരമായ ചിന്തയിലോ പരീക്ഷണവിധേയനാക്കാൻ ഒരുമ്പെടുന്നില്ല, അയാളുടെ വിശ്വാസത്തെ അവിടുന്ന് അംഗീകരിക്കുകയാണ് ചെയ്തത്.

ഈ രോഗി തന്റെ കഴിവ്, ധന്യത, യോഗ്യത ഒന്നും യേശുവിന്റെ സന്നിധിയിൽ നിരത്തിവയ്ക്കുന്നില്ല. തനിക്ക് സൗഖ്യം ലഭിക്കണമെന്ന ഒരാവശ്യം മാത്രമാണ് യേശുവിനോടു പറഞ്ഞത്. യേശുവിന്റെ ദൈവത്വത്തിന്റെ മഹിമ തിരിച്ചറിഞ്ഞിട്ടെന്നപോലെ, ആ സർവ്വശക്തിയെ നമിച്ചുകൊണ്ട് തന്റെ യാചന അർപ്പിക്കുകയാണ് ചെയ്തത്. ദൈവത്തിന്റെ മഹത്വമുള്ളതും കൃപ നിറഞ്ഞതുമായ അനുഗ്രഹത്താൽ അത്ഭുതകരമായ ആത്മീയ ചെയ്തികൾ നടത്തിയിട്ടുള്ള ദൈവദാസന്മാർ പലപ്പോഴും അവരുടെ വിജയം തങ്ങളുടെ യോഗ്യതയിൽനിന്നു വരുന്നതാണ് എന്ന ഭാവം പുറപ്പെടുവിക്കുമ്പോൾ യേശുവിന്റെ കരുണയിലും ശക്തിയിലും

മാത്രം ആശ്രയിച്ച് ആ ശക്തിയിൽ മാത്രം വിശ്വസിച്ച ഈ കുഷ്ഠരോഗി നമുക്കു ആദർശ പുരുഷനാണ്. ഈ കുഷ്ഠരോഗി യേശുവിനോടുള്ള അയാളുടെ സമീപനത്തിൽ പ്രകടമാക്കിയ വിശ്വാസം, വിനയം, ആശ്രയം, യേശുവിന്റെ കർത്തൃത്വത്തെ സംബന്ധിച്ചുള്ള ഉറപ്പ് ഇവ നമ്മുടെ വിശ്വാസ ജീവിതത്തിൽ നമുക്ക് യഥാർത്ഥമായി ഭവിക്കേണ്ടവയാണ്.

യേശു ഈ രോഗിയെ കൈ നീട്ടി തൊട്ട് സൗഖ്യപ്പെടുത്തുന്നു. യേശുവിന്റെ കൈ ദൈവത്തിന്റെ കൈയാണ്. അതു തന്റെ വിശ്വാസികളുടെ നേരെ നീട്ടുന്നുവെങ്കിൽ സർവ്വസൗഖ്യവും അനുഗ്രഹങ്ങളും വിടുതലുമാണ് ലഭിക്കുന്നത്. ആദാമിനെ മെനഞ്ഞ കൈകൊണ്ട് ഈ കുഷ്ഠരോഗിയെ സൗഖ്യപ്പെടുത്തിയതിൽ ദൈവദൂതന്മാരോ ആത്മീയസംഘങ്ങളിൽപ്പെട്ട ഈറയരോ അത്ഭുതപ്പെട്ടില്ല. എന്നാൽ ആത്മീയദൃഷ്ടി കുരുടായിപ്പോയ ബഹുഭൂരിപക്ഷം ജനങ്ങൾക്ക് അത് ഒരു അത്ഭുതമായിരുന്നു. യേശു കഷ്ടാനുഭവസമയത്ത് തന്റെ ശത്രുവായി വന്ന സൈനികന്റെ കാതു തൊട്ട് സൗഖ്യപ്പെടുത്തി (ലൂക്കോ. 22:51). തന്റെ അടുക്കൽ വന്ന ശിശുക്കളെ കൈ വച്ച് അനുഗ്രഹിച്ചു. അവിടുത്തെ കരങ്ങൾ കൊണ്ട് തൊടുന്നത് സൗഖ്യവും പാപനാശമായും ഭവിച്ചിരുന്നു. അവിടുന്ന് അത്രമാത്രം പരിശുദ്ധനും ദൈവത്തിൽ നിന്നുള്ള ദൈവവുമാകുന്നു.

മോശ മുഖാന്തരം യിസ്രയേൽ ജനത്തിനു കൈവന്ന ന്യായപ്രമാണം അനുസരിച്ച് അശുദ്ധനായ ഒരു മനുഷ്യനെ തൊടുന്നത് നിഷിദ്ധമായിരുന്നു. എന്നാൽ ഇവിടെ പാപം മൂലം മാനവവർഗ്ഗത്തിനു വന്നുചേരുന്ന സകല മാലിന്യങ്ങളും രോഗങ്ങളും ശാപങ്ങളും സ്വന്തശരീരത്തിലും ആത്മാവിലും വഹിച്ച് അവയുടെ ശക്തിയെ കെടുത്തിക്കളയുവാൻ വന്ന, ഇമ്മാനുവേൽ ഈ അശുദ്ധനെ തൊട്ട് സൗഖ്യപ്പെടുത്തുന്നു. യേശുവിന് ഇത് ഒരു വചനത്താൽ സാധിക്കാമായിരുന്നു. എന്നാൽ അവിടുന്നു തള്ളപ്പെട്ടവരേയും, ഗതിയറ്റവരേയും നിരാശരേയും ചേർത്തുകൊള്ളുന്നവൻ എന്ന നിലയ്ക്ക് തന്നെ സമീപിച്ച ഈ കുഷ്ഠരോഗിയെ തൊട്ടുകൊണ്ടാണ് സൗഖ്യപ്പെടുത്തിയത്. തൽക്ഷണം തന്നെ, വർഷങ്ങളായി കുഷ്ഠരോഗം മൂലം വികൃതമായിരുന്ന ശരീരം സൗന്ദര്യശ്രേഷ്ഠതയിൽ കിടപിടിക്കുന്ന ശരീരമായിത്തീർന്നു. പാപം ചെയ്തു എന്ന് തോന്നിച്ച ആ മനുഷ്യന്റെ മുഖത്ത് പ്രകാശം കളിയാടി. ഇതോടുകൂടി ഉറ്റവരും ഉടയവരും അയാളെ സ്നേഹിക്കുവാൻ മുന്നോട്ടുവന്നു കാണും. ഈ കുഷ്ഠരോഗിയെ സുഖപ്പെടുത്തിയവിധം എങ്ങനെയെന്ന് ചിന്തിച്ചാൽ മറ്റു പല രോഗികളെ യേശു സൗഖ്യപ്പെടുത്തിയ ക്രമം ഒന്നുംതന്നെ ഈ കാര്യത്തിൽ യേശു അനുവർത്തിച്ചില്ല എന്ന് മനസ്സിലാക്കാവുന്നതാണ് (മർക്കോസ് 8.22-26, യോഹ. 6:7). യേശു രോഗിയോടായി 'എനിക്കു മനസ്സുണ്ട്, ശുദ്ധമാക' എന്നു പറഞ്ഞതോടെ സൗഖ്യം ഉണ്ടായി. സൂര്യന്റെ പ്രഭയിൽ നികൃഷ്ട വസ്തു

കൂടി ശോഭയുള്ളതായിത്തീരുന്നു. എന്നാൽ നികൃഷ്ട വസ്തുവിന്റെ മാലിന്യം സൂര്യനെ സ്പർശിക്കുന്നില്ല എന്നതുപോലെ ഉദയസൂര്യനായ യേശു, കുഷ്ഠരോഗിയായിരുന്ന മനുഷ്യനോട് വീണ്ടും സംസാരിക്കുന്നതായി നാം വായിക്കുന്നു.

യേശുവിലുള്ള വിശ്വാസം മുഖാന്തരമായി സൗഖ്യം പ്രാപിച്ച ഈ കുഷ്ഠരോഗിയോട്, ഈ വിഷയത്തിൽ ന്യായപ്രമാണം അനുശാസിക്കുന്ന നിയമങ്ങൾ അനുസരിക്കുവാൻ യേശു ആജ്ഞാപിക്കുന്നു. മോശയുടെ കാലത്ത് മിരിയാം കുഷ്ഠരോഗിയായിട്ട് സൗഖ്യം പ്രാപിച്ചെങ്കിലും അന്ന് ന്യായപ്രമാണം പ്രാബല്യത്തിൽ ഉണ്ടായിരുന്നില്ല. സിറിയാക്കാരൻ നയമാൻ കുഷ്ഠരോഗത്തിൽ നിന്ന് വിമുക്തനായെങ്കിലും അയാൾ യിസ്രയേൽക്കാരനായിരുന്നില്ല. ഇവിടെ യേശു രോഗി ആയിരുന്നവനോട് നീ പോയി നിന്നെത്തന്നെ പുരോഹിതനു കാണിച്ച് അവർക്കു സാക്ഷ്യത്തിനായി മോശ കല്പിച്ചിരിക്കുംപ്രകാരം നിന്റെ ശുദ്ധീകരണത്തിനുള്ള വഴിപാട് അർപ്പിക്ക എന്ന് അരുളിച്ചെയ്യുന്നു. കൂടാതെ താൻ സൗഖ്യമാക്കിയ സംഗതിക്കു കൂടുതൽ പരസ്യം കൊടുക്കരുതെന്നും ആരോടും വെളിപ്പെടുത്തരുതെന്നും കല്പിച്ചു. യേശു ന്യായപ്രമാണത്തിന് എതിരായി വർത്തിക്കുന്നു എന്ന ഒരു ധാരണ മറ്റുള്ളവർക്ക് ഉണ്ടാകരുതെന്നതുകൊണ്ടായിരിക്കാം, സൗഖ്യം പ്രാപിച്ച മനുഷ്യനോട് ദേവാലയത്തിൽ പോകാനും വിവരം പുരോഹിതന്മാരെ അറിയിക്കുവാനും കാഴ്ചകൾ സമർപ്പിക്കുവാനും നിർദ്ദേശിച്ചത്.

യേശു നടത്തിയ ഈ അത്ഭുതപ്രവൃത്തി മറ്റുള്ളവരെ അറിയിക്കരുതെന്നു കല്പിച്ചതിന്റെ പിന്നിൽ അവിടുത്തെ ഉദ്ദേശ്യം തന്നെക്കുറിച്ച് അപ്രകാരം ഉണ്ടാകുന്ന കീർത്തി താൻ ജനമദ്ധ്യത്തിൽ നടത്തുന്ന ശുശ്രൂഷയ്ക്കു സഹായകരമല്ല എന്ന് അവിടുന്ന് ചിന്തിച്ചതുകൊണ്ടായിരിക്കാം. മറ്റൊരു കാരണം കുഷ്ഠരോഗി ശുദ്ധനായി എന്ന വിവരം അതിവേഗം പരീശന്മാർ മനസിലാക്കിയാൽ ആ കുഷ്ഠരോഗി ദേവാലയത്തിൽ പോയി തന്റെ കാണിക്ക അർപ്പിക്കുവാനും തന്റെ കുഷ്ഠരോഗം ഇല്ലാതായി എന്നു പ്രഖ്യാപനം ഉണ്ടാകുവാൻ ആവശ്യപ്പെടുമ്പോൾ മത്സരബുദ്ധികളായ പരീശന്മാർ ആ രോഗിയെ കൂട്ടത്തിൽ ചേർക്കാതെ നിഷേധഭാവത്തോടെ നിരാകരിക്കാനും അതു കാരണമായേക്കാം എന്ന് യേശു മനസ്സിലാക്കിയതാകും. പിന്നീടു സംഭവിച്ച കാര്യങ്ങൾ വിപരീതമായിരുന്നു. സൗഖ്യം പ്രാപിച്ച ആൾ തനിക്ക് അതിശയകരമായി ഉണ്ടായ സൗഖ്യത്തെക്കുറിച്ച് പട്ടണത്തിലും തെരുവീഥിയിലും അറിയിച്ചു. ഈ കാരണത്താൽ യേശുവിനു പരസ്യമായി പട്ടണത്തിൽ കടപ്പാൻ കഴിയാതെ വന്നിട്ട്, അവിടുന്ന് നിർജ്ജനസ്ഥലങ്ങളിൽപോയി പാർത്തു എന്ന് വി. മർക്കോസിന്റെ സുവിശേഷത്തിൽ വായിക്കുന്നു (മർക്കോ. 1:45).

കുഷ്ഠരോഗം നിമിത്തമായി ഒരു വ്യക്തിയുടെ ശരീരരൂപം വികൃതമാകുന്നു; ഇതേ വിധത്തിൽ പാപം നിമിത്തമായി മനുഷ്യാത്മാവും വികൃതമാകുന്നു, പലപ്പോഴും ക്ഷയിച്ചുപോകുന്നു. ഒരു കുഷ്ഠരോഗി തന്റെ രോഗം നിമിത്തമായി സമൂഹത്തിൽ നിന്ന് അകന്ന് ജീവിക്കുന്നതുപോലെ പാപം നിമിത്തമായി പാപിയായ മനുഷ്യാത്മാവും ദൈവത്തിൽനിന്ന് അകന്നു ജീവിക്കുന്നു. യേശു സുഖപ്പെടുത്തിയ ഈ കുഷ്ഠരോഗിയോട് സദൃശമായി ഓരോ വിശ്വാസിയും അവരുടെ പാപം എന്ന കുഷ്ഠരോഗത്തെക്കുറിച്ച് തിരിച്ചറിവുള്ളവരായിത്തീരണം, തുടർന്ന് സൗഖ്യദായകനായ യേശുവിന്റെ സന്നിധിയിൽ പാപങ്ങളെക്കുറിച്ച് പശ്ചാത്തപിച്ച് വിശ്വാസപൂർവ്വം ഏറ്റുപറയുന്നുവെങ്കിൽ പാപമോചനവും ശരീരസൗഖ്യവും പ്രാപിക്കാം. ശരീരപ്രകാരം നമ്മിൽ അനേകരും കുഷ്ഠരോഗികൾ അല്ലെന്ന് വരികിലും പാപം നിമിത്തമുണ്ടാകുന്ന ആത്മീയ അധഃപതനം, വിശുദ്ധാത്മാവിന്റെ നൊമ്പരം, ആത്മീയ ചൈതന്യത്തിന്റെ കുറവ്, ദൈവസന്നിധിയിൽ ആത്മികമായി സജീവ അവസ്ഥയിൽ നിലനിൽക്കേണ്ട ആത്മാവിന്റെ ചലനമറ്റ നില, നിരാശയുടെ ആഴം, ജീവിതത്തിൽ നിലനിൽക്കുന്ന വിവരക്കേട് ഇവയെല്ലാം നമ്മുടെ ജീവിതത്തിലെ കുഷ്ഠരോഗമാണെന്നു നാം അറിഞ്ഞിരിക്കണം.

കർത്താവായ യേശുവിന്റെ സന്നിധിയിൽ കവിണുവീണു യാചിച്ച് സൗഖ്യം പ്രാപിച്ചവനാണ് ഈ കുഷ്ഠരോഗി. യേശുവിന്റെ സന്നിധിയിൽ കവിണുവീണു ധന്യത പ്രാപിച്ചവരുടെ ഗണത്തിൽ വിദ്വാന്മാർ, ശിഷ്യന്മാർ, പള്ളിപ്രമാണി തുടങ്ങി വേറെയും ആളുകൾ ഉണ്ട്. സർവ്വമാനവരും ഈ തിരുനാമത്തിനു മുമ്പിൽ കവിണുവീണു നമസ്കരിക്കുന്നത് ലോകത്തെ ശാശ്വതശാന്തിയിലേക്കു നയിക്കും (ഫിലി. 2:10). തന്റെ മുമ്പിൽ കവിണുവീണവരേയും തന്നിൽ വിശ്വസിച്ചവരേയും സൗഖ്യമാക്കിയിരുന്ന യേശുവിനെ സംബന്ധിച്ചിടത്തോളം രോഗികളെ സൗഖ്യമാക്കുക എന്നതല്ലായിരുന്നു അവിടുത്തെ ശുശ്രൂഷയുടെ പ്രധാന ഉദ്ദേശ്യം, മനുഷ്യാത്മാക്കളുടെ പാപങ്ങൾക്കു പരിഹാരം ഉണ്ടാക്കി അവരെ സ്രഷ്ടാവായ ഏകദൈവത്തോടു നിരപ്പാക്കുക എന്നതായിരുന്നു അവിടുത്തെ മുഖ്യോദ്ദേശ്യം.

**വാക്യം 4:40-41**

*"സൂര്യൻ അസ്തമിക്കുമ്പോൾ നാനാവ്യാധികൾ പിടിച്ച ദീനക്കാരെ ഒക്കെയും അവരെ അവന്റെ അടുക്കൽ കൊണ്ടുവന്നു. അവൻ ഓരോരുത്തന്റെയും മേൽ കൈവെച്ച് അവരെ സൗഖ്യമാക്കി. പലരിൽനിന്നു ഭൂതങ്ങൾ "നീ ദൈവപുത്രനായ ക്രിസ്തു" എന്ന് നിലവിളിച്ചുകൊണ്ട് പുറപ്പെട്ടുപോയി. താൻ ക്രിസ്തു എന്ന് അവ അറികകൊണ്ട് മിണ്ടുവാൻ അവൻ സമ്മതിക്കാതെ അവയെ ശാസിച്ചു."*

യേശു ഭൂമിയിലേക്കു കടന്നുവന്നത് മനുഷ്യന്റെ ദുഃഖവും വേദനയും അകറ്റുവാനാണ്. പാപം മൂലവും മനുഷ്യന് ഇഷ്ടമില്ലാത്ത ദുഃഖവും വേദനയും വരുന്നു. ഇവകൾക്ക് മൂലകാരണമായിട്ടുള്ള തിന്മയുടെ ശക്തിയെ യേശു നിഷ്പ്രഭമാക്കുമെന്ന് തിന്മയുടെ ഉറവിടം വഹിച്ചുവരുന്ന സാത്താന്റെ ശക്തിക്ക് അറിവുള്ളതാണ്. ഇക്കാരണത്താൽ യേശുവിനു കൂടുതലായി ശുശ്രൂഷാസമയത്ത് ഇടപെടേണ്ടത് മനുഷ്യരോടല്ലായിരുന്നു. സ്വയമായിട്ടും മനുഷ്യരിലൂടെയും പ്രവർത്തിച്ചുപോന്ന പൈശാചികശക്തിയോടായിരുന്നു. യേശു തന്റെ കൈ രോഗികളുടെ മേൽ വച്ചു സൗഖ്യം കൊടുത്തുപോന്നു. അവിടുത്തെ ആത്മശരീരത്തിൽ നിന്നുള്ള പരിശുദ്ധാത്മശക്തി കൈപ്പത്തിയിലൂടെ രോഗികളിലേക്ക് ആവസിപ്പിച്ച് പെട്ടെന്ന് രോഗികൾ സൗഖ്യപ്പെട്ടുപോന്നു എന്നു നാം വായിക്കുന്നു. യേശുവിനെ അറിഞ്ഞ ഭൂതങ്ങൾ കൂടുതലായി മനുഷ്യരെ വേദനിപ്പിക്കുന്ന ജോലിയിൽ നിലനിന്നില്ല. യേശുവിന്റെ സാന്നിദ്ധ്യത്തിൽതന്നെ, അവ 'നീ ദൈവപുത്രനായ ക്രിസ്തു' എന്ന് വിളിച്ചുപറഞ്ഞുകൊണ്ട് പുറപ്പെട്ടുപോയി. അധികാരിയുടെ കൈക്കീഴിൽ കുടുങ്ങിവീഴുന്ന കുറ്റക്കാരനെ യാതൊന്നും പറയുവാൻ അനുവാദം കൊടുക്കാതെ കീഴ്പ്പെടുത്തുന്നത് അധികാരിയുടെ ചുമതലയാണ്. ഇവിടെ യേശുവെന്ന ദൈവപുത്രന്റെ സാന്നിദ്ധ്യത്തിൽ കുറ്റക്കാരനായ സാത്താനെ വിസ്തരിച്ചു ശിക്ഷിക്കേണ്ടിവന്നില്ല. സാത്താൻ തിന്മയുടെ പൂർണത നിറഞ്ഞവനാകകൊണ്ട് നന്മയിൽ സമ്പൂർണ്ണതയുടെ ഉടമസ്ഥനായ യേശുവിന്റെ കാഴ്ചയിൽതന്നെ അവ ഓടിമറഞ്ഞു. അവയെ സംസാരിക്കുവാൻ പോലും യേശു അനുവദിച്ചില്ല. ദൈവപുത്രന്റെ മഹത്വകരമായ ശക്തിയും സാത്താന്റെ നിസ്സാരതയും ഇവിടെ വളരെ വ്യക്തമാണ്.

സൂര്യൻ അസ്തമിക്കുമ്പോൾ നാനാവ്യാധികൾ പിടിച്ചവരെ ഒക്കെയും അവന്റെ അടുക്കൽ കൊണ്ടുവന്നു. പകൽ മുഴുവൻ യാത്ര ചെയ്ത് സന്ധ്യാസമയത്ത് തിരുസന്നിധിയിൽ എത്തിച്ചേരുന്നവർ ധാരാളമായിരുന്നു. ശബത്തു ദിനങ്ങളിൽ യേശു സാധാരണഗതിയിൽ സ്വസ്ഥനായി കഴിയുന്നവനായിരുന്നില്ല. സൂര്യാസ്തമനത്തോടുകൂടി ശബത്തിന്റെ നിയന്ത്രണം ഇല്ലാതാകുമെന്നുള്ളതിനാൽ ജനങ്ങൾ സമുദായത്തിൽ നിലവിലുണ്ടായിരുന്ന നിയമങ്ങൾക്കു ലംഘനം വരുത്താതെ, സന്ധ്യാസമയത്തു തങ്ങളുടെ പ്രിയപ്പെട്ടവരുടെ സൗഖ്യത്തിനായി തിരുസന്നിധിയെ സമീപിച്ചുപോന്നു എന്ന് നമുക്ക് അനുമാനിക്കാം.

തിരുസന്നിധിയിൽ എത്തുന്നവരെ ചില സമയത്ത് കൈ തൊട്ട്, സൗഖ്യപ്പെടുത്തി വന്നിരുന്നു എന്നതിനാൽ രോഗികൾ പെട്ടെന്നു കടന്നുവരികയും പെട്ടെന്നു തിരികെപ്പോരുകയും ചെയ്തുവന്നത് സന്ധ്യാസമയത്തെ തിരക്കിന് ഒരു കാരണമാകാം. മറ്റു ചിലർ യേശുവിന്റെ മധുര

വചനങ്ങളുടെ ഇമ്പം, കാതുകളിൽ മഹത്വം ധരിപ്പിച്ചുകൊണ്ടുള്ളവ ആയിരുന്നതിനാൽ, യേശുവിന്റെ സന്നിധാനം വിട്ടു അകലെ പോകുന്നതിനു വിസമ്മതിച്ചിരുന്നു, ഇവരുടെ സാന്നിധ്യം സന്ധ്യാസമയത്തെ തിരക്കിനു സംഗതിയാക്കിയെന്ന് നമുക്ക് ചിന്തിക്കാവുന്നതാണ്. സന്ധ്യാസമയം ഈശ്വരാനുഗ്രഹം ചൊരിയുന്ന മുഹൂർത്തമാണ് എന്ന ഭാരതീയ ചിന്തയ്ക്കു പിന്നിൽ നാം അറിയുന്ന ഈ വർത്തമാനം, സന്ധ്യാസമയത്ത് എല്ലാവരും ദൈവികമായ ചിന്തയിൽ സമയം ചിലവഴിക്കണം എന്നും സന്ധ്യസമയത്ത് ഭക്തിപൂർവ്വം ഭവനങ്ങളിൽ പ്രാർത്ഥന നടത്തി ദൈവകൃപ ഭവനങ്ങളിൽ തളിർപ്പിക്കണമെന്നും നമ്മെ ഓർമ്മിപ്പിക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

### യേശു എല്ലാ രോഗങ്ങളെയും സൗഖ്യമാക്കുന്നവൻ

1. വിശ്വസിച്ച കുഷ്ഠരോഗിയെ യേശു സുഖപ്പെടുത്തി.
2. സൗഖ്യപ്പെടുത്തിയത് തന്റെ കൈ തൊട്ടുകൊണ്ടായിരുന്നു.
3. യേശുവിനോടുള്ള വ്യക്തിപരമായ ബന്ധം സൗഖ്യദായകമാണ്.
4. നികൃഷ്ടനായ കുഷ്ഠരോഗിയെ യേശു സ്നേഹിച്ചു സുഖപ്പെടുത്തുന്നു.
5. ദേവാലയങ്ങളിൽ നടക്കുന്ന പ്രാർത്ഥനകളും ആത്മീയ ചടങ്ങുകളും രോഗികളെ ദൈവസന്നിധിയിൽ എത്തിക്കുന്നതിന് ഉതകണം.

### II

1. പാപം എന്ന കുഷ്ഠരോഗത്തെ നിവാരണം ചെയ്യുന്നവനാണ് യേശു.
2. നമ്മുടെ പാപരോഗങ്ങൾ നാം തിരിച്ചറിഞ്ഞു നിവാരണം ഉണ്ടാക്കണം.
3. പാപം നമ്മെ ദൈവത്തിൽനിന്ന് അകലത്താക്കുന്നു.
4. രോഗങ്ങൾ മനുഷ്യർക്ക് സ്രഷ്ടാവിങ്കലേക്ക് അടുത്തുവരുന്നതിനുള്ള ഉപാധിയായി ഭവിക്കണം.
5. ചെയ്തുപോകുന്ന പാപങ്ങളുടെ ഓർമ്മ വീണ്ടും പാപം ചെയ്യാതിരിക്കുന്നതിനുള്ള ചട്ടക്കൂടായിരിക്കണം.

### III

### കുഷ്ഠരോഗിയുടെ സമീപനം

1. കുഷ്ഠരോഗി തന്റെ രോഗാവസ്ഥയെക്കുറിച്ച് ബോധമുള്ളവനായിരുന്നു.
2. കുഷ്ഠരോഗി യേശുവിങ്കൽ സാഷ്ടാംഗം നമസ്ക്കാരം നടത്തി.
3. യേശുവിനോട് സൗഖ്യത്തിനായി അപേക്ഷിച്ചു.
4. യേശുവിന്റെ സർവ്വശക്തിയിൽ വിശ്വസിച്ചു.
5. യേശുവിന്റെ ആജ്ഞ കൈക്കൊള്ളുന്നു.

## IV

## സന്ധ്യാസമയത്ത് തിരുസന്നിധിയിൽ അടുത്തുചെല്ലുക

1. രോഗം ശമിപ്പിക്കും (ലൂക്കോസ് 4:40).
2. ആശ്വസിപ്പിക്കും (മത്തായി 11:28).
3. ദാഹം ശമിപ്പിക്കും (യെശ. 55:1).
4. അത്താഴവിരുന്ന് നൽകുന്നു (ലൂക്കോസ് 4:17).
5. പാപം മോചിക്കുന്നു (മർക്കോസ് 2:9).

## V

## യേശു തിരുക്കരങ്ങൾ നീട്ടി തൊട്ടാൽ

1. ശുദ്ധമാകുന്നു (ലൂക്കോസ് 5:13).
2. സൗഖ്യം ലഭിക്കുന്നു (മത്തായി 8:15).
3. ജീവൻ ലഭിക്കുന്നു (ലൂക്കോസ് 7:14).
4. നിവർന്നുവരുന്നു (ലൂക്കോസ് 13:13).
5. രക്ഷപ്പെടുന്നു (മത്തായി 14:31)
6. അനുഗ്രഹം ലഭിക്കുന്നു (മർക്കോസ് 10:16).
7. ബലം ലഭിക്കുന്നു (വെളിപാട് 1:17).

# 20

# നോമ്പിലെ മൂന്നാം ഞായറാഴ്ച

## (പക്ഷവാതക്കാരൻ)

**വി. വേദഭാഗം: മർക്കോസ് 2:1–12**

**വാക്യം 1–2**

*"ചില ദിവസം കഴിഞ്ഞശേഷം അവൻ പിന്നെയും കഫർന്നഹൂമിൽ ചെന്നു. അവൻ വീട്ടിൽ ഉണ്ടെന്നു ശ്രുതിയായി. ഉടനെ വാതിക്കൽ പോലും ഇടമില്ലാത്തവണ്ണം പലരും വന്നുകൂടി; അവൻ അവരോടു തിരുവചനം പ്രസ്താവിച്ചു."*

ഈ അത്ഭുത സംഭവം നടക്കുന്നത് കഫർന്നഹൂമിലാണ്. ചില ദിവസങ്ങൾക്കുശേഷം യേശു കഫർന്നഹൂമിൽ വന്നു പാർത്തു എന്നു നാം വായിക്കുന്നു. എത്ര നാളുകൾക്കു ശേഷമാണ് ഇതു സംഭവിച്ചത് എന്നുള്ളത് വ്യക്തമല്ല. യേശു തന്റെ പരസ്യശുശ്രൂഷയുടെ പ്രാരംഭസമയത്തു തന്നെ ഗലീല വിട്ട് കഫർന്നഹൂമിൽ വന്നു താമസിച്ചതായി നാം അറിയുന്നു (മത്താ. 4:13). ഈ സമയങ്ങളിൽ കർത്താവ് അവിടെ വസിച്ചുപോന്ന ഭവനം വി. പത്രോസിന്റേതായിരുന്നു എന്ന് ഒരു അഭിപ്രായം ഉണ്ട്. കഫർന്നഹൂമിലുണ്ടായ യേശുവിന്റെ ഈ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള വർത്തമാനം വളരെ പെട്ടെന്നാണ് ചുറ്റുമുള്ള പ്രദേശങ്ങളിൽ പരന്നത്. ഇതിൽനിന്ന് യേശുവിന്റെ വരവ് കാത്തുകൊണ്ട് അവനെ ഒന്നു കാണുന്നതിന് ഇച്ഛയുള്ളവരായി അനേകംപേർ ആ ദേശത്ത് ഉണ്ടായിരുന്നു എന്ന് വ്യക്തമാകുന്നു.

യേശുവിന്റെ പരസ്യശുശ്രൂഷയുടെ ഗുണം, സ്വർഗ്ഗീയ അനുഭവം അനേകംപേരെ തന്നിലേക്ക് ആകർഷിച്ചിരുന്നു എന്നതിന് ഉപരി യേശു അനേകംപേർക്ക് ഒരു ആവശ്യക്കാരനായി ഭവിച്ചിരുന്ന ഒരു സമയം കൂടിയായിരുന്നു ഇത് എന്ന് നമുക്ക് അനുമാനിക്കാവുന്നതാണ്. തന്റെ ആത്മീയ വചനങ്ങളുടെ കേൾവി മൂലമുണ്ടായ അനേകംപേരുടെ സംതൃപ്തിയും തന്റെ ആത്മീയശക്തിയുടെ പ്രവർത്തനംമൂലം അനേകം പേർക്കുണ്ടായ രോഗശാന്തി, ആത്മശാന്തി ഇവയും യേശുവിന്റെ പ്രശസ്തിക്കു കാരണങ്ങളായിരിക്കാം. യേശു കഫർന്നഹൂമിൽ പാർത്തിരുന്ന ഭവനത്തിലേക്കു ജനപ്രവാഹം ഉണ്ടായി. വാതിക്കൽ ഇടം ഇല്ലാതെ വരും വണ്ണം ജനം തിങ്ങിക്കൂടി. യേശു ആകട്ടെ ഈ ജനത്തോട് തന്റെ പിതാവിന്റെ വചനങ്ങളെ അറിയിച്ചു. യേശുവിന്റെ ജീവിതകാലത്ത് അവിടുന്നു നിർവ്വഹിച്ച എല്ലാ ശുശ്രൂഷയുടേയും ഉദ്ദേശ്യം പിതാവാം ദൈവത്തിന്റെ

ഇഷ്ടം പ്രവർത്തിക്കുകയെന്നതായിരുന്നു. യേശുവിന്റെ തിരുവചനസന്ദേശത്തിന്റെ സാരം മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിച്ച് പാപമോചനത്തിന് അർഹരായി നിത്യജീവൻ പ്രാപിക്കുക എന്നതായിരുന്നു.

ഈ വേദഭാഗത്ത് വിവരിക്കുന്ന അത്ഭുത സംഭവത്തിൽ രോഗിയായ ഒരു മനുഷ്യന് ആദ്യം പാപമോചനവും തുടർന്നു ശരീരസൗഖ്യവും കൊടുക്കുന്നു. പാപമോചനത്തിലൂടെ അനുഗ്രഹം പ്രാപിച്ച മനുഷ്യനാണ് ശരീരസൗഖ്യത്തിന് പാത്രമാകുന്നത് എന്നുള്ളത് പാപമോചനം ശരീരസൗഖ്യത്തിന് ഒരു അവശ്യഘടകമായി യേശു കണ്ടിരുന്നു എന്നുള്ളതിനു തെളിവാണ്. യേശു ഈ കൃത്യം ചെയ്തു തന്റെ ദൈവിക അധികാരം, തന്റെ ദൈവത്വം എന്നിവ പ്രകടമാക്കുന്നു. യേശു തന്റെ പരസ്യശുശ്രൂഷയിലൂടെ ദൈവരാജ്യത്തിന്റെ സ്വഭാവം സാധാരണജനങ്ങൾക്കു വ്യക്തമാക്കിക്കൊടുക്കുകയാണ് ചെയ്തത്. അതോടൊപ്പം അവരുടെ മദ്ധ്യേ പ്രബോധിപ്പിക്കുകയും സൗഖ്യം കൊടുക്കുകയും ചെയ്തുവന്ന താൻ ചിരകാലമായി യഹൂദന്മാർ പ്രതീക്ഷിച്ചുകൊണ്ടിരുന്ന 'മശിഹാ' ആണെന്നുള്ള സൂചന അവന്റെ ശുശ്രൂഷയിലൂടെ പ്രകടമാക്കിയിരുന്നു. യേശുവിന്റെ വചനങ്ങൾ സുവിശേഷത്തിന്റെ ജീവശക്തിയായി കേൾവിക്കാർക്ക് അനുഭവപ്പെട്ടിരുന്നതുകൊണ്ടും, അവന്റെ ഉപകാരങ്ങളുടെ സമൃദ്ധികൊണ്ടും ആയിരിക്കണം വാതിക്കൽപോലും ഇടം ഇല്ലാത്ത വണ്ണം ജനങ്ങൾ അവന്റെ പാർപ്പിടത്തിനു സമീപം തിങ്ങിക്കൂടിയത്.

**വാക്യം 3-5**

*"അപ്പോൾ നാലാൾ ഒരു പക്ഷവാതക്കാരനെ ചുമന്ന് അവന്റെ അടുക്കൽ കൊണ്ടുവന്നു. പുരുഷാരം നിമിത്തം അവരോട് സമീപിച്ചുകൂടായ്കയാൽ അവൻ ഇരുന്ന സ്ഥലത്തിന്റെ മേല്ക്കൂര പൊളിച്ചു തുറന്ന് പക്ഷവാതക്കാരനെ കിടക്കയോടെ ഇറക്കിവച്ചു. യേശു അവരുടെ വിശ്വാസം കണ്ടിട്ട് പക്ഷവാതക്കാരനോട് മകനെ നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നുവെന്ന് പറഞ്ഞു."*

പക്ഷവാതരോഗി സ്വയമേ നടക്കുവാൻ നിവൃത്തിയില്ലാത്തവനാണ്; അയാൾക്ക് ഒരു സ്ഥലത്തുനിന്ന് വേറൊരു സ്ഥലത്തേക്ക് നീങ്ങാൻ മറ്റുള്ളവരുടെ സഹായം ആവശ്യമാണ്. ഈ അത്ഭുതസംഭവത്തിൽ രോഗിയെ നാലു പേർ ചേർന്ന് ചുമന്നുകൊണ്ടു വരികയാണ് ചെയ്യുന്നത്. ഈ നാലു പേർ കൂലിക്കാർ എന്നു നിരൂപിച്ചാലും ഈ കൃത്യത്തിന്റെ പിന്നിൽ യേശുവിന്റെ കരങ്ങളിലൂടെ സൗഖ്യം ഉറപ്പാണെന്നു വിശ്വസിച്ചവർ ഉണ്ടായിരുന്നു എന്നുള്ളത് വളരെ വ്യക്തമാണ്. ഇവർ പക്ഷവാതരോഗിയും അയാളുടെ ബന്ധുക്കളും ആയിരിക്കണം. രോഗിയെ ചുമന്നുകൊണ്ട് വന്നവർക്ക്, യേശുവിന്റെ സന്നിധിയിൽ രോഗിയെ സമർപ്പിക്കുന്നതിനു കഴി

യാത്തവണ്ണം ചുറ്റും ജനങ്ങൾ കവിഞ്ഞു നിന്നിരുന്നതുകൊണ്ട് ഈ കാര്യം സാധിക്കുന്നതിന് അവർ വേറെ വഴി ആരായുന്നു. യേശുവിന്റെ സമീപത്തേക്കു രോഗിയെ ചുമന്നുകൊണ്ടു വന്നു എന്ന കൃത്യത്തിന്റെ വിശ്വാസ തീക്ഷ്ണതയേക്കാൾ കൂടുതൽ വിശ്വാസം കലർന്നു മറ്റൊരു കാര്യം സംഭവിച്ചത്, ഭവനത്തിന്റെ പിൻഭാഗത്തുള്ള ഗോവണി വഴി മേൽക്കൂര പൊളിച്ച് വിടവ് ഉണ്ടാക്കി രോഗിയെ കിടക്കയോടെ യേശു ഇരുന്ന സ്ഥാനത്ത് ഇറക്കിവച്ചു എന്നതാണ്.

ആധുനികകാലത്ത് എന്നപോലെ വീൽചെയറോ മറ്റു സൗകര്യങ്ങളോ ഇല്ലാത്ത ഒരു കാലത്ത് വളരെ ബദ്ധപ്പെട്ട് നടത്തിയ ഈ കൃത്യത്തിന്റെ പിന്നിലെ അദ്ധ്വാനവും അതിലേറെ വലുതായിരുന്ന അവരുടെ വിശ്വാസവും കണ്ടിട്ട് യേശു അതിനു പ്രതിഫലം നൽകുന്നു. വിശ്വാസം ഇല്ലാത്തവർക്കായി അത്ഭുതകാര്യങ്ങൾ നടത്തുന്നതിൽ വിമുഖത ഉണ്ടായിരുന്ന യേശു, ഈ പക്ഷവാതരോഗിയുടെയും കൂടെയുണ്ടായിരുന്നവരുടേയും വിശ്വാസത്തെ യഥായോഗ്യം വിലയിരുത്തി എന്നതിനു സംശയം ഇല്ല. പല സമയങ്ങളിലും വിശ്വാസമില്ലാത്തവർക്കായി യേശു അത്ഭുതങ്ങൾ നിർവ്വഹിച്ചിരുന്നില്ല എന്നത് സ്മരണീയമാണ് (മർക്കോ. 6:56). യേശുവിന്റെ വചനത്തിൽ വിശ്വസിച്ച പത്രോസിനു വെള്ളത്തിന്മേൽ നടക്കാൻ കഴിഞ്ഞു, എന്നാൽ സംശയം പത്രോസിന്റെ ഈ ക്രിയയെ അവതാളത്തിലാക്കി. വിശ്വാസം ഉള്ളവനു മാത്രമാണ് യേശുവിന്റെ ഉപദേശങ്ങളുടെ പൊരുൾ മനസ്സിലാക്കാൻ സാധിച്ചിരുന്നത്, വിശ്വാസം ഇല്ലാത്തവർക്ക് അവിടുത്തെ ഉപദേശങ്ങളുടെ ആധികാരികതയും അലംഘനീയതയും വിശ്വസിക്കാനോ അംഗീകരിക്കാനോ സാദ്ധ്യമല്ല. പലപ്പോഴും തന്നെത്തന്നെയും തന്റെ ദൗത്യത്തെയും വെളിപ്പെടുത്തുവാനും, ജനങ്ങളുടെ വിശ്വാസം ആർജ്ജിക്കാനുമായിട്ട് അവിടുന്ന് അത്ഭുതങ്ങൾ പ്രവർത്തിച്ചിരുന്നു. മരിച്ച ലാസറിനെ ഉയിർപ്പിച്ചുകൊണ്ട് ഒരിക്കൽ താൻ ജീവനും പുനരുത്ഥാനവുമാണെന്ന് അറിയിച്ചു (യോഹ. 11:25). മറ്റൊരിക്കൽ കുരുടനു കാഴ്ച നൽകിക്കൊണ്ട് അവിടുന്ന് ലോകത്തിന്റെ പ്രകാശമാണ് എന്നറിയിച്ചു. ആ കുരുടൻ തുടർന്നു താൻ വിശ്വസിക്കുന്നു എന്ന് ഉൽഘോഷിച്ചു (യോഹ. 9:38).

ഇവിടെ നടന്ന ഈ അതിശയകരമായ സംഭവത്തിൽ, രോഗിയെ രോഗം സൗഖ്യമാക്കാൻ കഴിയുന്ന ക്രിസ്തുവിന്റെ സന്നിധിയിലേക്ക് ഇറക്കിക്കൊണ്ടു വരുന്നതിനുള്ള ശ്രമത്തിന്റെ ഒരു ഭാഗമായിട്ടാണ് മേൽക്കൂരയുടെ ഒരു ചെറിയ ഭാഗം വെട്ടിപ്പൊളിക്കുന്നത്. അപ്രകാരം ചെയ്തതിന്റെ ഫലം അത്ഭുതകരമായിരുന്നു. പാപമോചനവും രോഗസൗഖ്യവും ആത്മീയ ഉണർവ്വും ദൈവികപ്രകാശവും സംഭവിച്ചു. സമൂഹത്തിൽ ക്രിസ്തുവുമായുള്ള ആത്മീയ സമ്പർക്കത്തിലേക്ക് കടന്നുവരാൻ

കഴിയാത്തവരായി അനേകംപേർ ഉണ്ട്. ഇവരുടെ അവിശ്വാസം, യാഥാസ്ഥിതിക മനോഭാവം, യുക്തിപരമായ വീക്ഷണം, മടി മുതലായവ ഇവരെ യേശുവുമായുള്ള സമ്പർക്കത്തിൽനിന്ന് വിരോധിക്കുന്നു. ഇങ്ങനെയുള്ളവർ ഇവരുടെ അവിശ്വാസ മനഃസ്ഥിതി വെട്ടിപ്പൊളിച്ച് യേശുവിങ്കലേക്കും അവനിൽനിന്നും പുറപ്പെടുന്ന ആത്മീയ ജീവങ്കലേക്കും, സ്വയം തിരിയേണ്ടതുണ്ട്. മനസ്സിൽ ഈ ഓപ്പറേഷനു വിധേയമാക്കേണ്ട ഭാഗം ഒരുപക്ഷേ കഠിന ഹൃദയമാകാം. ദുഃശീലങ്ങളിൽ തഴമ്പിച്ച മനസ്സും ആകാം, പാരമ്പര്യത്തെ മാത്രം ഉയർത്തിക്കൊണ്ട് ദുരഭിമാനം തുടിക്കുന്ന മനസ്സാകാം. പക്വത പ്രാപിക്കാത്ത കൂട്ടുകെട്ടാവാം. ഇങ്ങനെയുള്ളവയെ വെട്ടിപ്പൊളിക്കുന്നതിനു സമ്മതം ഉണ്ടാകുന്നില്ലെങ്കിൽ യേശുവിൽനിന്നു വേണ്ടത്ര അനുഗ്രഹം പ്രാപിപ്പാൻ ഇവർക്ക് കഴിയുന്നില്ല എന്നത് ഒരു സത്യമാണ്. ഇപ്രകാരമുള്ള മാനസിക പരിവർത്തനം യഥാകാലങ്ങളിൽ വ്യക്തികളിൽ മാത്രമല്ല, സമുദായഗാത്രത്തിലും സംഘടനകളുടെ വളർച്ചയിലും ആവശ്യമാണ്. മനുഷ്യർ തുറന്ന മനസ്സോടും നിഷ്കളങ്കഭാവത്തോടും യേശുവിനെ ജീവിതത്തിന്റെ ഉള്ളറകളിൽ സ്വീകരിക്കുമ്പോഴുണ്ടാകുന്ന സൗഖ്യം വർണ്ണനാതീതമായിരിക്കും.

എല്ലാ മനുഷ്യരുടെയും ആത്മശരീര വിവരങ്ങൾ അറിയുന്നവനായ യേശു ഈ രോഗിയെ കണ്ടമാത്രയിൽ കൂടുതൽ സമയമെടുത്ത് അയാളെക്കുറിച്ച് അധികമായി വിവരങ്ങൾ ആരായുന്നില്ല. യേശു ഈ രോഗിയുടെ ശാരീരികസ്ഥിതി മനസ്സിലാക്കുന്നു. പിന്നീട് ആത്മാവിനുള്ള ചികിത്സയാണ് ആദ്യം നടത്തിയത്. വി. മത്തായിയുടെ സുവിശേഷത്തിൽ ഈ പക്ഷവാതരോഗിയെ യേശു ധൈര്യപ്പെടുത്തുന്നുണ്ട്. ഈ രോഗി തന്റെ ശാരീരിക - ആത്മിക ക്ഷതം നിമിത്തമായി നിരാശയിൽ വീണു ധൈര്യഹീനനായി കാണപ്പെട്ടു എന്നതുകൊണ്ടായിരിക്കാം ഇപ്രകാരം ചെയ്തത്. യേശു ഈ രോഗിയെ കണ്ട് മകനേ എന്നു സംബോധന ചെയ്യുന്നതിൽനിന്ന്, ഇയാൾ അത്ര വലിയ പ്രായമുള്ള ആൾ ആയിരുന്നില്ലെന്ന് നമുക്ക് അനുമാനിക്കാവുന്നതാണ്; അയാളോടായി "മകനേ നിന്റെ പാപങ്ങൾ മോചിച്ചിരിക്കുന്നുവെന്ന്" യേശു കല്പിച്ചു.

ഈ രോഗി അനേക പാപങ്ങളിൽ ഉൾപ്പെട്ട് ജീവിച്ചതിന്റെ ഫലമായി ഇനിയും യേശു അയാളെ സ്വീകരിക്കുകയില്ല, അയാൾക്ക് യേശുവിന്റെ സന്നിധിയിൽ സ്ഥാനം ഉണ്ടാകുകയില്ല എന്നുള്ള നിരാശാഭാവത്തിൽ അയാൾ വീണിരുന്നുവെന്ന് യേശു അറിഞ്ഞിട്ടായിരിക്കാം ആദ്യമായി പാപമോചനം ലഭ്യമായിരിക്കുന്നു എന്നുള്ള ആശ്വാസവചനം അയാളെ കേൾപ്പിച്ചത്. ദൈവപുത്രനായ യേശു ലോകത്തിൽ മനുഷ്യരുടെ പാപങ്ങളെ ക്ഷമിക്കുവാൻ അധികാരമുള്ളവനാണെന്ന് ബഹുജനത്തെ ബോദ്ധ്യപ്പെടുത്തുക എന്നതായിരിക്കാം ഇതിനുള്ള മറ്റൊരു കാരണം.

രോഗിയുടെ പാപത്തിന്റെ ഫലമായി വന്ന രോഗം സൗഖ്യമാകണമെങ്കിൽ ആദ്യമായി പാപത്തിന്റെ കഠിനത അവനിൽനിന്നു മാഞ്ഞുപോകണമെന്നതായിരിക്കാം മറ്റൊരു കാരണം. യേശുവിന്റെ മനുഷ്യാവതാരത്തിന്റെ യഥാർത്ഥമായ ഉദ്ദേശ്യം തന്റെ മരണത്തിലൂടെ മനുഷ്യവംശത്തെ മൗലികകമായി പാപത്തിൽനിന്നു പിഴുതെടുക്കുകയും പിതാവിന്റെ പക്കലേക്കു തിരികെ കൊണ്ടുചെല്ലുകയുമായിരുന്നു.

ഈ ഉദ്ദേശ്യ നിർവ്വഹണത്തിന്റെ ആദ്യപടി എന്നവണ്ണം തന്റെ സന്നിധിയിലേക്കു കടന്നുവന്ന പാപിക്കു അവിടുന്നു പാപപരിഹാരം കൊടുത്തു എന്നും നമുക്ക് ചിന്തിക്കാവുന്നതാണ്. ഈ പക്ഷവാതരോഗിയോടുള്ള യേശുവിന്റെ സമീപനത്തിൽ, തന്നെ സമീപിക്കുന്നവരുടെ എല്ലാ അവശതകൾക്കും അവിടുന്ന് പരിഹാരം ഉണ്ടാക്കുന്നവനാണെന്ന സൂചനയും നൽകുന്നുണ്ട്. യേശു രോഗിയുടെ ആത്മാവിൽ പാപത്തിന്റെ ഭാരം നിറഞ്ഞുനിൽക്കുന്നത് അറിഞ്ഞിട്ടായിരിക്കണം, പാപപരിഹാരം ശരീരസൗഖ്യത്തിനു മുമ്പായി കൊടുത്തത്. ഈ വിഷയത്തിൽ യഹൂദമതസ്ഥരിൽ ഉണ്ടായിരുന്ന വിശ്വാസം പാപവും രോഗവും വളരെ ബന്ധപ്പെട്ടു കിടക്കുന്ന സംഗതികൾ ആണെന്നുള്ളതായിരുന്നു (യോഹ. 9:2, യാക്കോ. 5:14–15, യോഹ. 4:7). ഈ പക്ഷവാതരോഗിക്ക് തന്റെ പാപം നിമിത്തം തനിക്കു രോഗം ഉണ്ടായി എന്ന ചിന്താഗതിയുണ്ടായിരുന്നു. അത് യേശു അറിഞ്ഞ് അവന് ആദ്യമായി അവന്റെ ആത്മികരോഗത്തിനു പരിഹാരം ഉണ്ടാക്കിക്കൊടുത്തുകൊണ്ട് ശരീരസൗഖ്യവും പ്രദാനം ചെയ്യുന്നു.

**വാക്യം 6–7**

*“അവിടെ ചില ശാസ്ത്രിമാർ ഇരുന്നു ഇവൻ ഇങ്ങനെ ദൈവദൂഷണം പറയുന്നത് എന്ത്? ദൈവം ഒരുവൻ അല്ലാതെ പാപങ്ങളെ മോചിപ്പാൻ കഴിയുന്നവൻ ആർ എന്ന് ഹൃദയത്തിൽ ചിന്തിച്ചുകൊണ്ടിരുന്നു.”*

യേശുവിന്റെ പ്രവൃത്തി ആശ്ചര്യകരമായിട്ട് തോന്നിയ ചിലർ അവിടെ ഉണ്ടായിരുന്നു. അവർ യഹൂദമതത്തിലെ ശാസ്ത്രിമാർ ആയിരുന്നു. അവരുടെ ദൃഷ്ടിയിൽ യേശു ഒരു സാധാരണ മനുഷ്യൻ ആയിരുന്നു. യേശുവിന്റെ ദൈവത്വം അവർ അംഗീകരിച്ചില്ല. അവർക്ക് അതു മറവായി അനുഭവപ്പെട്ടുപോന്നു. ഈ കാരണത്താൽ യേശു പക്ഷവാതരോഗിക്ക് പാപമോചനം നൽകിയതിനെ അവർ അപലപിച്ചു. അവരുടെ അറിവും വിശ്വാസവുമനുസരിച്ച് പാപമോചനം കൊടുക്കുന്നത് ദൈവത്തിൽ നിന്നു മാത്രമായിട്ട് ഉണ്ടാകേണ്ട ഒരു സംഗതിയായിരുന്നു. ഇവരുടെ ഈ വിഷയത്തിലുള്ള നിലപാട് ശരിയുമായിരുന്നു (യെശ. 43:25, മീഖ 7:18–19).

പക്ഷവാതരോഗിയായി കർത്തൃസന്നിധിയിൽ അണഞ്ഞ രോഗി തന്റെ

കുറവുകളെക്കുറിച്ച് ബോദ്ധ്യമുള്ളവനും പാപബോധം നിറഞ്ഞവനുമായിരുന്നുവെങ്കിലും, അവിടെ സന്നിഹിതരായിരുന്ന ഈ ശാസ്ത്രിമാർ സ്വയം നീതിമാന്മാർ എന്നു ചിന്തിച്ചുപോന്നവർ ആയിരുന്നു. ഇവർ യേശു 'മശിഹാ' ആണെന്നതിനെക്കുറിച്ച് യാതൊരു വിവരവും ഉള്ളവരായിരുന്നില്ല. ഈ നിലയിൽ സാധാരണക്കാരനായിരുന്ന ഒരാൾ മറ്റൊരാൾക്ക് പാപമോചനം കൊടുക്കുന്നതിനെ അവർ രോഷത്തോടെ വീക്ഷിച്ചു, അപലപിച്ചു. അവരുടെ വിശ്വാസപ്രകാരം പാപമോചനം പ്രാപിക്കുന്നതിന് ന്യായപ്രമാണമനുസരിച്ച് ഒരു ക്രമം ഉണ്ടായിരുന്നു, ആ ക്രമം അനുസരിച്ചുവേണമായിരുന്നു പാപമോചനം പ്രാപിക്കേണ്ടത്.

യേശു ആര് എന്ന് അറിയുന്നതിൽ ഈ ശാസ്ത്രിമാർക്ക് വന്നുകൂടിയ അറിവുകേട് ആയിരുന്നു അവരുടെ ഈ വിഷയത്തിലുണ്ടായ പ്രതിഷേധങ്ങൾക്കു അടിസ്ഥാനമായിരുന്നത്. യേശു ദൈവവും ദൈവപുത്രനുമാണെന്നും അവനിലൂടെ ഇഹത്തിലും പരത്തിലും മാനവർക്ക് തേജസ്സേറിയ ഭാവിയുണ്ടെന്നും അവൻ ആത്മാക്കളുടെ രക്ഷകനും അവരെ നീതികരിക്കുന്നവനുമാണെന്നും ശാസ്ത്രിമാർക്ക് അറിവ് ഇല്ലായിരുന്നു (റോമ. 8:1). മകനേ നിന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു എന്ന വചനത്തിൽ അടങ്ങിയിരുന്ന അധികാരഭാവവും ആത്മീയ മുഴക്കവും അവിടെ കൂടിയിരുന്ന ശാസ്ത്രിമാരെ ഞെട്ടിക്കുകയാണുണ്ടായത്. യേശുവിന്റെ ഈ അനുഗ്രഹം പക്ഷവാതരോഗിയുടെ ഹൃദയത്തെ സ്പർശിക്കുന്നതായിരുന്നു; അവന് പാപമോചനം ഉണ്ടായി എന്ന അനുഭവം അവനിൽ തന്നെ പെട്ടെന്ന് പ്രകാശിച്ചുവന്നു. ദൈവസ്നേഹത്തിന്റെ ഓളം അവനെ സ്പർശിച്ചത് അവന് മനസ്സിലായി. ഈ സംഭവത്തിൽ പാപിയായിരുന്ന രോഗിയെ യേശു ശകാരിക്കുകയല്ലായിരുന്നു ചെയ്തത്. ആ മനുഷ്യനോട് സ്നേഹപൂർവ്വമായി മകനെ എന്നു വിളിച്ച് അവനോട് അവന്റെ സ്വർഗ്ഗീയ പിതാവായ ദൈവത്തിന് ഉണ്ടായിരുന്ന സ്നേഹം പ്രകടിപ്പിക്കുകയാണ് ചെയ്തത്. ഈ സംഭവം ആ രോഗിയുടെ ജീവിതത്തിലെ ഏറ്റവും മഹനീയ സന്ദർഭമായിട്ട് അവന് തോന്നിയെങ്കിൽ അത്ഭുതപ്പെടാനില്ല. ഇതിലൂടെ അവൻ ദൈവത്തിൽ നിന്നു പാപമോചനം പ്രാപിച്ചെന്ന് അവന്റെ മനസ്സാക്ഷി അവനെ വിപുലമായി അറിയിച്ചു, കൂടെ ശരീരസൗഖ്യവും ലഭിച്ചു.

കഫർന്നഹൂമിൽ വച്ച് നടന്ന ഈ ആത്മിക സംഗതികളെ വിമർശിച്ച ശാസ്ത്രിമാർ സമുദായത്തിലെ ആത്മീയശ്രേണികളിൽ ഇരുന്ന് ജനത്തെ ഭരിച്ചുപോന്നവർ ആയിരുന്നു. അവർ എന്നും നീതിമാന്മാർ എന്ന് അവരെക്കുറിച്ച് കരുതിപ്പോന്നു, അത് സമൂഹത്തിൽ അംഗീകരിക്കപ്പെടണമെന്ന് അവർ ആഗ്രഹിച്ചിരുന്നു. രക്ഷയ്ക്ക് ആവശ്യമായിട്ടുള്ള സ്വന്തം കുറ്റങ്ങളെ തിരിച്ചറിയുക, അവയിൽനിന്ന് മോചനം പ്രാപിക്കണമെന്നുള്ള

ആശ അതിനുവേണ്ടി ദൈവത്തോടു നടത്തേണ്ട യാചന എന്നിവ ഇവർ വിട്ടുകളഞ്ഞവർ ആയിരുന്നു. ഇത് ഇവരുടെ ഇരുട്ടിനു കാരണമായി ഭവിച്ചു. ആ ഇരുട്ട് നിമിത്തമായി പ്രകാശപുരുഷനായിരുന്ന യേശുവിനെ തിരിച്ചറിയുന്നതിനോ അവന്റെ ദൈവത്വത്തെ അംഗീകരിക്കുന്നതിനോ ഇവർക്കു കഴിഞ്ഞിരുന്നില്ല. ശാസ്ത്രിമാരായിരുന്ന ഇവർ ആ പക്ഷവാതരോഗി എന്നപോലെ ശാരീരികമായോ മറ്റു തരത്തിലോ രോഗഗ്രസ്ഥർ ആയിരുന്നില്ല. ഇത് അവർക്ക് യേശുവിനെ വിമർശിക്കുന്നതിനും എതിർക്കുന്നതിനുമുള്ള അനുകൂല അവസ്ഥയായിരുന്നു. ഇതിനുപരി അവർക്ക് യേശുവിനെക്കുറിച്ചുള്ള അറിവ് പല കേന്ദ്രങ്ങളിൽ നിന്നുമായി ലഭിച്ചിരുന്നു. അതിൽ യേശുവിന്റെ മഹത്വത്തേയും ശ്രേഷ്ഠതയേയും കുറിച്ചുള്ള സംഗതികൾ ഉൾപ്പെട്ടിരുന്നുവെങ്കിലും അവയേയും മനപൂർവ്വം തഴഞ്ഞുകൊണ്ട് യേശുവിനു വിരുദ്ധമായ നിലപാടാണ് അവർ സ്വീകരിച്ചുപോന്നത്.

**വാക്യം 8-12**

*“ഇങ്ങനെ അവർ ചിന്തിക്കുന്നത് യേശു ഉടനെ മനസിൽ ഗ്രഹിച്ചു അവരോട് നിങ്ങളുടെ ഹൃദയത്തിൽ ഇങ്ങനെ ചിന്തിക്കുന്നത് എന്ത്? പക്ഷവാതക്കാരനോട് നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു എന്നു പറയുന്നതോ എഴുന്നേറ്റ് കിടക്ക എടുത്തു നടക്ക എന്നു പറയുന്നതോ ഏതാകുന്നു എളുപ്പം എന്ന് ചോദിച്ചു. എന്നാൽ ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യപുത്രന് അധികാരം ഉണ്ട് എന്നു നിങ്ങൾ അറിയേണ്ടതിന് അവൻ പക്ഷവാതക്കാരനോട് എഴുന്നേറ്റ് കിടക്ക എടുത്തു വീട്ടിലേക്ക് പോക എന്ന് ഞാൻ നിന്നോട് പറയുന്നു എന്ന് പറഞ്ഞു. ഉടനെ അവൻ എഴുന്നേറ്റ് കിടക്ക എടുത്ത് എല്ലാവരും കാൺകെ പുറപ്പെട്ടു. അതുകണ്ട് എല്ലാവരും വിസ്മയിച്ചു. ഇങ്ങനെ ഒരുനാളും കണ്ടിട്ടില്ല എന്നു പറഞ്ഞ് ദൈവത്തെ മഹത്വപ്പെടുത്തി.”*

യേശുവിനു വിരുദ്ധമായി ശാസ്ത്രിമാർ ഉള്ളിൽ ചിന്തിക്കുന്നത് യേശു ഉടനേ മനസ്സിൽ ഗ്രഹിച്ച് അവരോട് ‘നിങ്ങൾ ഹൃദയത്തിൽ ഇങ്ങനെ ചിന്തിക്കുന്നത് എന്ത്’ എന്ന് ചോദിക്കുന്നു. യേശു ഭൂതഭാവി കാര്യങ്ങൾ മാത്രമല്ല മറ്റുള്ളവരുടെ ഹൃദയത്തിലൂടെ കടന്നുപോകുന്ന ചിന്തകളേയും തിരിച്ചറിയുന്നതിനു കഴിവുള്ളവനാകുന്നു. മനുഷ്യനിലുള്ളത് എന്ത് എന്ന് സ്വയമേ അറിഞ്ഞിരിക്കുകയാൽ തനിക്കു മനുഷ്യനെക്കുറിച്ച് യാതൊരുത്തന്റെയും സാക്ഷ്യം ആവശ്യമായിരുന്നില്ല (യോഹ. 2:25). നഥനയേൽ തന്റെ അടുക്കൽ വരുന്നതിനു മുമ്പ് അയാൾ എവിടെ ആയിരുന്നുവെന്ന് യേശു അറിഞ്ഞിരുന്നു (യോഹ. 1:48). പരീശന്മാരുടെ ഹൃദയവിചാരങ്ങൾ അറിഞ്ഞിരുന്നു (മത്താ. 12:25). ശമരിയ സ്ത്രീയുടെ പൂർവ്വചരിത്രം അവി

ടുന്ന് അറിഞ്ഞിരുന്നു (യോഹ. 4:29). യൂദാ സ്ക്കറിയോത്തായുടെ ഗൂഢ നീക്കങ്ങൾ യേശു അറിഞ്ഞിരുന്നു.

യഥാർത്ഥമായും ദൈവത്തിൽനിന്ന് നമ്മുടെ ഹൃദയവിചാരങ്ങളെ മറ ച്ചുവയ്ക്കുവാൻ നമുക്ക് സാദ്ധ്യമല്ല (1 ശമു. 16:7). അനന്യാസിന്റെയും സഫീറായുടെയും ഹൃദയവിചാരങ്ങളെ പത്രോസ് തിരിച്ചറിഞ്ഞുകൊണ്ട്, 'അനന്യാസേ പരിശുദ്ധാത്മാവിനോട് വ്യാജം കാണിപ്പാൻ സാത്താൻ നിന്റെ ഹൃദയം കൈവശമാക്കിയത് എന്ത്' എന്നു ചോദിക്കുന്നു. ഓരോ വിശ്വാസിയെ സംബന്ധിച്ച് അവർ നിഗൂഢമായി തങ്ങളുടെ ഹൃദയങ്ങളിൽ ഒരുക്കിനിർത്തിയിരിക്കുന്ന ദുരുദ്ദേശ്യങ്ങളോ തെറ്റായ ഭാവനകളോ, അത് അവർക്ക് ദോഷം ഉണ്ടാക്കും എന്നും ദൈവം ആ കാര്യം അറിഞ്ഞു കൊണ്ടാണിരിക്കുന്നത് എന്നും വിവേകപൂർവ്വം തിരിച്ചറിയുന്നത് ഒരു ദൈവാനുഗ്രഹമാണ്.

ശാസ്ത്രി-പരീശന്മാരുടെ ഹൃദയവിചാരങ്ങൾ യേശു അറിഞ്ഞിരുന്നു. അവരുടെ ഹൃദയവിചാരങ്ങളിൽ തനിക്ക് എതിരായി അവർ നിരൂപിച്ചി രുന്ന ദോഷവിചാരങ്ങളെ കണ്ടെത്തിയ യേശു അത് അവരെ നാണിപ്പി ക്കുന്നതിന് സംഗതിയാകണമെന്ന് ഉദ്ദേശിച്ച് അവർക്ക് ഉത്തരം കൊടു ക്കുന്നു. തന്റെ വചനത്തിനു സ്വൽപ്പം സാഹിത്യരുചി കൊടുത്തു കൊണ്ടാണ് ഇത് നിർവ്വഹിച്ചത്. "നിന്റെ പാപങ്ങൾ മോചിച്ചുതന്നിരി ക്കുന്നു എന്നു പറയുന്നതോ കിടക്ക എടുത്തു നടക്ക എന്നു പറയുന്നതോ ഏതാണ് എളുപ്പം" എന്ന് യേശു ചോദിച്ചു. കർത്താവായ യേശു സ്വർഗ്ഗ ത്തിൽനിന്ന് ഇറങ്ങിവന്നവനാണ് എന്ന് മറ്റുള്ളവർ അറിയട്ടെ എന്ന ഉദ്ദേ ശ്യവും ഈ ചോദ്യത്തിൽ നിഴലിച്ചിരിക്കുന്നുവെന്ന് നമുക്ക് ഗ്രഹിക്കാ വുന്നതാണ്. ദൈവത്തിനു മാത്രമാണ് പാപമോചന അധികാരം ഉള്ളത് എന്നുള്ള യഹൂദ മതചിന്തയെ യേശു എതിർക്കുന്നില്ല. എന്നാൽ താൻ പാപമോചനം കൊടുക്കുവാൻ കഴിയുന്ന ദൈവത്തിൽനിന്നു പുറപ്പെട്ടു വന്ന ദൈവപുത്രനാണെന്ന് തന്റെ വിമർശകർ തന്നെക്കുറിച്ച് അറിയാ തിരിക്കുന്നതിന് ഒരു പരിഹാരം ഉണ്ടാകണമെന്ന് അവിടുന്ന് ആഗ്രഹിച്ചു. പാപങ്ങൾ മോചിപ്പാൻ മനുഷ്യപുത്രനായി പിറന്ന ദൈവപുത്രന് അധി കാരം ഉണ്ടെന്ന് അവിടുന്ന് വ്യക്തമാക്കി. യേശു രോഗിയോട് കിടക്ക എടുത്തു വീട്ടിലേക്കു പോക എന്നു കല്പിച്ചു. ദീർഘകാലമായി പക്ഷ വാതരോഗിയായി എഴുന്നേറ്റ് നിൽക്കുവാൻ പോലും കഴിവില്ലാഞ്ഞ ആ രോഗി ഉടനെ എല്ലാവരും കാൺകെ എഴുന്നേറ്റ് കിടക്ക എടുത്തുകൊണ്ട് പുറപ്പെട്ടു പോയി.

യേശു ഈ അത്ഭുത കൃത്യത്തിൽ രോഗിക്ക് പാപമോചനം കൊടു ത്തുകൊണ്ട് ആത്മാവിനെ പാപത്തിന്റെ സ്വാധീനവലയത്തിൽ നിന്നു മോചിപ്പിച്ച ശേഷമാണ് ശാരീരികസൗഖ്യം പ്രദാനം ചെയ്യുന്നത്.

ശാരീരികസൗഖ്യം ഗോചരമായിട്ട് വന്നെങ്കിലും, ആത്മീയസൗഖ്യം അദൃശ്യമായിരുന്നു. ആത്മാവിനു ശരീരത്തോടും പാപത്തിനു രോഗത്തോടും രോഗസൗഖ്യത്തിന് പാപമോചനത്തോടും ബന്ധമുണ്ടെന്ന് ഈ സംഭവം തെളിയിക്കുന്നു. ഈ സംഭവത്തിൽ യേശു മാത്രമാണ് കാര്യങ്ങളുടെ ഗതിയിൽ സംസാരിക്കുന്നത്. പക്ഷവാതരോഗിയാകട്ടെ, ബന്ധുജനങ്ങളാകട്ടെ സംസാരിച്ചതായി സൂചിപ്പിക്കുന്നില്ല. ശാസ്ത്രിമാർ പ്രതിഷേധവും രോഷവും പ്രകടിപ്പിക്കുന്നുണ്ട്. അത്രമാത്രം ഈ അത്ഭുതപ്രവൃത്തിയിൽ രോഗിക്ക് സൗഖ്യം കൊടുക്കുന്നതിനായി യേശു പ്രത്യേകമായി ഒരു ക്രിയ ചെയ്യുന്നില്ല. പ്രത്യേകമായി ഒരു പ്രാർത്ഥന നടത്തുന്നില്ല. തന്റെ പാവനകരങ്ങൾ ഉയർത്തി പ്രത്യേകം ആശീർവദിക്കുന്നില്ല. എഴുന്നേറ്റ് കിടക്ക എടുത്തു വീട്ടിലേക്ക് പോക എന്ന ആജ്ഞ മാത്രമാണ് നടത്തിയത്. സൃഷ്ടിപ്പ് സമയത്ത് 'ഉണ്ടാകട്ടെ' എന്ന ദൈവവചനത്താൽ ആകാശവും ഭൂമിയും ഉളവായി എന്നതുപോലെ ദൈവപുത്രന്റെ ആജ്ഞ പുറപ്പെട്ടതോടെ രോഗിക്ക് സൗഖ്യം ഉണ്ടായി.

മനുഷ്യരുടെ ഇഹലോകജീവിതത്തിൽ സൃഷ്ടികർത്താവിനെ തിരിച്ചറിഞ്ഞ്, അവന്റെ ഇച്ഛയ്ക്കു വിധേയരായി ഭയഭക്തിയോടെ ജീവിക്കുന്നവർ അവന്റെ സ്നേഹത്തിൽ വസിക്കുന്നവർ ആണ്. അവരുടെ പുരോഗതിയും ദുഃഖനിവാരണവും അവർ അറിയാതെതന്നെ ദൈവിക ആജ്ഞയാൽ സംഭവിക്കുന്നു എന്നത് ഒരു ക്രിസ്തീയ അനുഭവമാണ്. ഇവിടെ യേശുവിന്റെ കടാക്ഷം കാംക്ഷിച്ച രോഗി അവന്റെ കൃപയാൽ സൗഖ്യമാകുന്നത് നാം ദർശിക്കുന്നു. ഈ അത്ഭുത സംഭവത്തിന് സാക്ഷികളായ പുരുഷാരം ഇതു കണ്ട് വിസ്മയിച്ചു എന്നും, ഭയപ്പെട്ടു എന്നും, യഥാക്രമം വി. മത്തായിയുടെ സുവിശേഷത്തിലും മർക്കോസിന്റെ സുവിശേഷത്തിലും രേഖപ്പെടുത്തിയിരിക്കുന്നു.

ദൈവിക സാന്നിദ്ധ്യത്തിലും ദൈവത്തിൽ നിന്നുള്ള ആത്മീയ അനുഭവത്തിലും മനുഷ്യരിൽ സംഭവിക്കുന്ന ഞടുക്കത്തോടുകൂടിയ ഭയത്തെയാണ് ഇത് കുറിക്കുന്നത്. വി. സുവിശേഷത്തിൽ കർത്താവ് വെള്ളത്തിലൂടെ നടന്നുവന്നപ്പോൾ ശിഷ്യന്മാർക്കും, നയിൻ പട്ടണത്തിൽ വിധവയുടെ മകനെ ഉയിർപ്പിക്കുന്ന അവസരത്തിലും, സഖറിയ പുരോഹിതനു ദൈവദൂതൻ പ്രത്യക്ഷപ്പെട്ട അവസരത്തിലും, യേശുവിന്റെ ഉയിർപ്പുദിനത്തിലും, പെന്തിക്കോസ്തി ദിനത്തിലും ഇപ്രകാരമുള്ള ഞെട്ടലോടുകൂടിയ ഭയം സംഭവിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. വിശ്വാസികൾ ഒന്നുചേരുമ്പോൾ, അവരുടെ കൂട്ടായ്മയുടെ മദ്ധ്യത്തിൽ നിലനിൽക്കേണ്ട ദൈവഭയം ഇപ്രകാരമുള്ളതല്ല. സഭയിൽ പൊതുവായി ജനങ്ങളുടെ മദ്ധ്യേ സമാധാനം, ആത്മികവർദ്ധന, ക്രിസ്തുവിനോടുള്ള ഭക്തി ഇവയാണ് നിലനിൽക്കേണ്ടത്. വിശ്വാസികളുടെ മദ്ധ്യേ അവർ ക്രിസ്തുവിന്റെ

ഭയത്തിൽ അന്യോന്യം കീഴ്പ്പെട്ട് ഇരിപ്പിൻ എന്നാണ് വി. പൗലൂസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നത് (എഫേ. 5:21, 1 തിമോ. 5:20).

വിശുദ്ധ മത്തായി എഴുതിയ സുവിശേഷത്തിൽ ഈ അത്ഭുതകാര്യം വിവരിക്കുമ്പോൾ യേശുവിന്റെ ഈ അത്ഭുതപ്രവൃത്തി പുരുഷാരം കണ്ടിട്ട് മനുഷ്യർക്ക് ഇങ്ങനെയുള്ള അധികാരം കൊടുത്ത ദൈവത്തെ മഹത്വപ്പെടുത്തി എന്ന് രേഖപ്പെടുത്തിയിരിക്കുന്നു (മത്താ. 9:7-8). ദൈവത്തിനു മാത്രം ചെയ്യുവാൻ കഴിയുന്ന ഈ അത്ഭുതം നല്ല പകൽ സമയത്ത് നടത്തിയിട്ടും ചുറ്റും കൂടിയിരുന്ന ജനത്തിന് യേശു ദൈവപുത്രനാണെന്ന് വിശ്വസിക്കുന്നതിന് കഴിയാതെ വന്നു. യേശുവിനെ പിന്നെയും ഒരു സാധാരണ മനുഷ്യനായിട്ട് അവർ കരുതി. യേശു ആകട്ടെ ദൈവപുത്രനും ദൈവവുമായിട്ട് ലോകത്തു പ്രത്യക്ഷപ്പെട്ടു. പക്ഷേ, അവൻ മനുഷ്യനും മനുഷ്യ സാദൃശ്യത്തിലുമായിട്ട് അവതരിച്ചവനായിരുന്നു. അവനിലൂടെ ഉണ്ടായ ദൈവിക വെളിപാടിന്റെ പ്രത്യക്ഷങ്ങളായ ഉപകാരങ്ങൾ പിന്നീട് യേശു തന്റെ സഭയ്ക്ക് താലന്തുകൾ ആയി നൽകി. അവയിൽ ചിലതാണ് സഭയിൽ പുരോഹിതന്മാരിലൂടെ ദൈവം നൽകുന്ന പാപമോചനം, പ്രാർത്ഥനാവരം, കർത്താവിന്റെ തന്നെ രക്തശരീരങ്ങൾ ഭക്ഷിക്കുന്നതിനുള്ള വിശ്വാസികളുടെ സൗഭാഗ്യം എന്നിവ.

## സന്ദേശമുഖങ്ങൾ

### I

### കഷ്ടതയിൽ നിപതിച്ച രോഗി

1. താങ്ങിക്കൊണ്ടു വന്നവരുടെ വിശ്വാസം അംഗീകരിക്കുന്നു.
2. ധൈര്യപ്പെടുത്തുന്നു.
3. പാപക്ഷമ കൊടുക്കുന്നു.
4. സൗഖ്യം കൊടുക്കുന്നു.
5. സാക്ഷ്യത്തിനായി കിടക്ക എടുത്തു നടത്തുന്നു.

### II

1. ദൈവം സൗഖ്യപ്രാപ്തിക്ക് പാപമോചനം ഇച്ഛിക്കുന്നു.
2. വിശ്വാസപൂർവ്വം സമീപിക്കണം.
3. തടസ്സങ്ങളെ തരണം ചെയ്യണം.
4. യേശു ആർക്കും തന്റെ സാമീപ്യം നിഷേധിക്കുന്നില്ല.
5. അവന്റെ ആജ്ഞയാൽ നിവൃത്തി ഉണ്ടാകുന്നു.

### III

## പാപപരിഹാരം മനുഷ്യർക്ക് ആവശ്യമാണ്

1. പാപത്തിന്റെ ഫലം മരണം (റോമ. 6:23).
2. പ്രഹരവും അപമാനവും (സദൃശ്യ 6:33).
3. പാപം രോഗമാണ് (യേശാ. 1:5).
4. ദൈവം വെറുക്കുന്നു (സെഖര്യ. 8:17).
5. നിത്യജീവൻ നഷ്ടമാകുന്നു (റോമ. 5:12).

### IV

## ഈ സൗഖ്യദാനം (ഒരു നിരീക്ഷണം)

1. ജനങ്ങളാൽ ചുറ്റപ്പെട്ട സ്വർഗ്ഗീയ വൈദ്യൻ (വാക്യം 2).
2. പാപമോചനം ലഭ്യമായ പാപി (വാക്യം 5).
3. പാപങ്ങളെ മോചിക്കുന്ന സ്വർഗ്ഗീയ പിതാവ് (വാക്യം 10).
4. വചനത്താൽ സൗഖ്യം ദാനം ചെയ്ത ദൈവപുത്രൻ (വാക്യം 11).
5. ജനങ്ങളാൽ പുകഴ്ത്തപ്പെട്ട യേശു (വാക്യം 12).

### V

## ശാസ്ത്രിമാരും പരീശന്മാരും യേശുവിൽ വിശ്വസിച്ചില്ല, നമുക്ക്?

1. സകലത്തിനും മുമ്പേയുള്ളവൻ (യോഹ. 1:1).
2. നമ്മുടെ ശിക്ഷാവിധി അകറ്റുന്നവൻ (റോമ. 8:1).
3. നീതീകരണം നിർവ്വഹിക്കുന്നവൻ (റോമ. 8:33).
4. ഉപേക്ഷിക്കാത്തവൻ (റോമ. 8:35).
5. തന്റെ ജീവനെ മറുവിലയായി കൊടുത്തവൻ (മത്താ. 20:28).
6. സർവ്വത്തിനും മീതേ വാഴ്ത്തപ്പെടുന്നവൻ (റോമ. 9:5).
7. ആദിയും അന്തവും, ഒന്നാമനും ഒടുക്കത്തവനും (വെളി. 22:13).

# 21

# വലിയനോമ്പിലെ 4-ാം ഞായറാഴ്ച

**വേദഭാഗം വി. മത്തായി 15:21-28**

**വാക്യം 21-22**

*"യേശു അവിടം വിട്ട് സോർ, സീദോൻ എന്നീ പ്രദേശങ്ങളിലേക്ക് വാങ്ങിപ്പോയി. ആ ദേശത്തു നിന്ന് ഒരു കനാന്യസ്ത്രീ വന്ന് അവനോട്: കർത്താവേ, ദാവീദുപുത്രാ, എന്നോട് കരുണ തോന്നേണമേ; എന്റെ മകൾക്കു ഭൂതോപദ്രവം കഠിനമായിരിക്കുന്നുവെന്ന് നിലവിളിച്ചു പറഞ്ഞു."*

യേശു തന്റെ പരസ്യ ശുശ്രൂഷയുടെ സമയത്ത് അനേകം അത്ഭുതങ്ങൾ നടത്തിയിട്ടുണ്ട്. അവയിൽ വിശ്വാസത്തിന്റെ ആഴങ്ങളെ അഭിനന്ദിക്കുകയും അതിനു തക്ക പ്രതിഫലം കൊടുക്കുകയും ചെയ്യുന്ന രണ്ടു അത്ഭുതസംഭവങ്ങളിൽ ഒന്നാണ് കനാന്യസ്ത്രീയുടെ മകൾക്കു രോഗസൗഖ്യം പ്രദാനം ചെയ്യുന്നത്. വിശ്വാസത്തെ അഭിനന്ദിച്ച്, കർത്താവു നടത്തിയ മറ്റൊരു അത്ഭുതം, കഫർന്നഹൂമിൽ വച്ച് ശതാധിപന്റെ ബാല്യക്കാരന് സൗഖ്യം കൊടുക്കുന്നതാണ്. ഈ രണ്ട് സംഭവങ്ങളിലും ബന്ധപ്പെട്ടവർ വിജാതിയിൽപ്പെട്ടവർ ആയിരുന്നു. ഈ പ്രത്യേക സംഭവം നടക്കുന്നത്, മെഡിറ്ററേനിയൻ കടലിന്റെ തീരത്തുവച്ചാണ്. വളരെ പുരാതനകാലം മുതൽ ഈ പ്രദേശങ്ങൾ കനാന്യരുടെ കൈവശമായിരുന്നു. ഇവർ ഫൊനീഷ്യന്മാർ എന്ന് പിൽക്കാലത്ത് അറിയപ്പെട്ടുപോന്നു. മഹാനായ അലക്സാണ്ടറുടെ കാലത്ത് ഈ പ്രദേശം ഗ്രീക്ക് ആധിപത്യത്തിൻ കീഴിൽ അമർന്നു. യേശുവിന്റെ കാലത്ത് ഇവ ഗ്രീക്കു പട്ടണങ്ങൾ ആയിട്ടാണ് അറിയപ്പെട്ടുപോന്നത്. ഇന്ന് ഈ പ്രദേശം ദക്ഷിണ ലബനോന്റെ ഭാഗമാണ്.

യേശുവിന്റെ പ്രശസ്തി വളരെയേറെ വലുതായിരുന്ന ഒരു കാലഘട്ടത്തിലാണ് ഈ സംഭവം നടന്നത്. യേശു അഞ്ചപ്പം കൊണ്ട് അയ്യായിരം പേർക്കു സമൃദ്ധിയായി ഭക്ഷണം കൊടുക്കുമ്പോഴും, അതുപോലെ തന്നെ യേശു നടത്തിയ അനേക അത്ഭുത കാര്യങ്ങൾ ദർശിച്ചപ്പോഴും ചിലർ യേശു, വരുവാനിരിക്കുന്ന മശിഹായെന്ന് വിശ്വസിച്ച് അവനെ പിടിച്ച് രാജാവാക്കാൻ ഇഷ്ടപ്പെട്ടു (യോഹ. 6:15). ജനമദ്ധ്യേ ഉണ്ടായ ഈ അഭിപ്രായം യേശുവിനെ സംബന്ധിച്ചിടത്തോളം ഒരു ദൂരയാത്ര ചെയ്യുന്നതിന് കാരണമായിരിക്കാം. യേശുവിനോടുള്ള ഹേരോദവ് രാജാ

വിന്റെ നിലപാട് ശോഭനമായിരുന്നില്ല. അദ്ദേഹം യേശുവിനെ സംശയദൃഷ്ടിയോടെ വീക്ഷിച്ചു. താൻ കൊല്ലിച്ച സ്നാപക യോഹന്നാൻ ഉയിർത്തു എഴുന്നേറ്റു വന്നിരിക്കുന്നവനല്ലയോ യേശു എന്ന് രാജാവ് സംശയിച്ചിരുന്നു. ഇതിനുപരി തന്റെ സമുദായത്തിലെ പരീശന്മാരുടെ സംഘവും പ്രമാണികളും യേശുവിനോട് ശത്രുതയിൽ വർത്തിച്ചുവന്നത് യേശുവിന്റെ ഈ ദൂരയാത്രയ്ക്കു കാരണമായിരിക്കാം. യേശു പരസ്യശുശ്രൂഷയുടെ സമയങ്ങളിൽ ശിഷ്യന്മാരുമായി വേറിട്ടു രാത്രി കഴിച്ചു കൂട്ടുന്നതിനു സമയം ചിലവഴിക്കാൻ ഇഷ്ടപ്പെട്ടിരുന്നു. ഇപ്രകാരം ഒരു ഉദ്ദേശ്യത്തോടുകൂടി അവിടുന്നു ഗലീലാ പ്രദേശം വിട്ട് ദൂരത്തേക്കു യാത്ര ചെയ്തെന്നു വരാവുന്നതാണ്. ഈ പ്രദേശത്തുവച്ച് തന്നെ ആരും അറിയരുതെന്ന് യേശു ഇഛിച്ചു എങ്കിലും മറഞ്ഞിരിപ്പാൻ കഴിഞ്ഞില്ല എന്ന് അറിയിച്ചിരിക്കുന്നതിനാൽ, ഈ യാത്രയിൽ മുഴുവൻ സമയവും അവിടുന്ന് ജനമദ്ധ്യേ ആത്മീയ വേല ചെയ്യുവാൻ ഉദ്ദേശിച്ചിരുന്നില്ല എന്ന് വ്യക്തമാകുന്നു (മർക്കോ. 7:24). തന്മൂലം യഥാർത്ഥത്തിലുള്ള ഒരു വിശ്രമം ഉദ്ദേശിച്ചാണ് അവിടുന്ന് സോർ, സീദോൻ പ്രദേശത്തേക്ക് കടന്നതെന്ന് ചിന്തിക്കാവുന്നതാണ്.

ഈ സംഭവത്തിൽ, സ്വന്തം മകളുടെ രോഗസൗഖ്യത്തിനായി വിലപിക്കുന്ന ഒരു സ്ത്രീയെ യേശു തുടക്കത്തിൽ നിരാശപ്പെടുത്തി അവളുടെ നിവേദനത്തിനു പരിഹാരം ഉണ്ടാക്കുന്നത് തന്റെ കർത്തവ്യം അല്ല എന്നു പറഞ്ഞ് ഒഴിയുന്നത് നാം വായിക്കുന്നു. ദൈവവും ദൈവപുത്രനുമായി ലോകത്തിലേക്കു കടന്നുവന്ന യേശു ഒരു സമയത്ത് ഇപ്രകാരമുള്ള ഒരു സമീപനം സ്വീകരിച്ചതിന്റെ പിന്നിൽ, യേശു ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട യഹൂദജനത്തെ, മാത്രം സേവിക്കുവാൻ വന്നവനാണെന്ന് നാം സംശയിക്കുന്നത് ശരിയല്ല. യേശുവിന്റെ സുവിശേഷം സർവ്വലോകത്തിനു വേണ്ടിയുള്ളതാണെന്ന് അവിടുന്ന് പ്രഖ്യാപിച്ചിരുന്നു. "നിങ്ങൾ പോയി എല്ലാ ജനതകളേയും ശിഷ്യപ്പെടുത്തുവിൻ" എന്നുള്ളതാണ് സുവിശേഷത്തെ സംബന്ധിച്ചുള്ള യേശുവിന്റെ നിലപാട്. ഒരു പക്ഷേ ഇത് ഈ പ്രത്യേക സന്ദർഭത്തിൽ ലോകത്ത് തനിക്ക് ചെയ്യുവാനുള്ള ദൗത്യം ദൈവജനമായിരുന്ന തന്റെ സ്വന്തജനങ്ങളുടെ മദ്ധ്യത്തിൽ ആദ്യമായി നിർവഹിക്കുക എന്നുള്ളത് പിതാവിന്റെ ഇഷ്ടമായിട്ട് അവിടുന്നു കരുതിയിരിക്കും. വി. പൗലൂസ് ശ്ലീഹാ പറയുന്നത്, 'സുവിശേഷം, അതു വിശ്വസിക്കുന്നവർക്ക്, ആദ്യം യഹൂദനും പിന്നെ യവനനും, അതു രക്ഷയ്ക്കായി ദൈവശക്തി നൽകുന്നുവല്ലോ' എന്നാണ് (റോമ. 1:16).

യേശുവിന്റെ കാലത്ത് പലസ്തീനു ചുറ്റുപാടുണ്ടായിരുന്ന, വിജാതീയരുടെ ആത്മീയനില ആശാവഹമായിരുന്നില്ല. അവർ ഉറച്ച ഒരു

സംസ്കാരം ഉൾക്കൊണ്ട് ജീവിച്ചു വന്നവരുമായിരുന്നില്ല. അവരുടെ ഇട യിൽ, യഹൂദന്മാരുടെ മദ്ധ്യേ എന്നപോലെ ദൈവിക വെളിപാടുകൾ ഇല്ലാ യിരുന്നു. അവരുടെ ജീവിതത്തിലുണ്ടായിരുന്ന ആത്മിക കാഴ്ച്ചപ്പാട്, സത്യദൈവത്തെ സ്വന്ത ജീവിതത്തിൽ യഥാർത്ഥമാക്കുവാൻ പര്യാപ്ത മായിരുന്നില്ല. യേശു ഇപ്രകാരം പറയുന്നു, "കോരസീനേ നിനക്കു കഷ്ടം, ബേത്സെയിദേ നിനക്കു ഹാ കഷ്ടം. നിങ്ങളിൽ നടന്ന വീര്യപ്രവൃത്തി കൾ സോരിലും സീദോനിലും നടന്നിരുന്നുവെങ്കിൽ, അവർ പണ്ടുതന്നെ രട്ടിലും വെണ്ണീരിലും കിടന്ന് മാനസാന്തരപ്പെടുമായിരുന്നു." യേശുവിന്റെ ഈ പ്രസ്താവനയിലൂടെ, ദൈവിക വെളിപാടുകൾ ലഭിച്ചിരുന്ന, യഹൂദ പട്ടണങ്ങളെ അപലപിക്കുകയും ദൈവിക വെളിപാടുകൾ ലഭിക്കാതി രുന്ന വിജാതീയ പട്ടണങ്ങളെ സാധൂകരിക്കുകയുമാണ് ചെയ്തിരുന്നത്.

ഈ യാത്രയിൽ യേശു ആത്മീയ അന്ധകാരം പൂണ്ട ഒരു പ്രദേശ ത്തേക്കാണ് വന്നിരുന്നതെങ്കിലും അവന്റെ ആത്മീയ പ്രകാശം, അറിഞ്ഞും കേട്ടും, കൂടുതൽ ആത്മീയ ദാഹമുള്ളവർ, അവന്റെ സന്നി ധിയിലേക്കു കടന്നുവന്നു, അവരിൽ ഒരാൾ മാത്രം ആകണം ഈ കനാന്യ സ്ത്രീ. ഈ സ്ത്രീയെ സംബന്ധിച്ചിടത്തോളം യേശു സൗഖ്യദായക നാണ്, അങ്ങനെ തന്റെ മകളുടെ രോഗത്തിന് പരിഹാരം ഉണ്ടാകും എന്ന തായിരുന്നു അവളുടെ വിശ്വാസം. സ്വപുത്രിയുടെ സൗഖ്യത്തിനുവേണ്ടി; അവൾക്കു ചെറുപ്പം മുതൽ പരിചയം ഉണ്ടായിരുന്ന ദൈവങ്ങളെ ഉപേ ക്ഷിച്ച് പുതിയ ആത്മീയ ദർശനത്തോടു കൂടി യേശുവിനെ ആശ്രയി ക്കുന്നതിന് അവൾ തീരുമാനിക്കുന്നു. യേശുവിൽ ഉറച്ച വിശ്വാസം അവൾ പ്രഖ്യാപിക്കുന്നു. മകൾക്ക് സൗഖ്യം കൊടുക്കുവാൻ കഴിയുന്ന വനാണ് യേശു എന്ന ബോധം അവളെ ഭരിച്ചതുകൊണ്ടാണ് അവൾ യേശുവിനോട് യാചിച്ചത്. ആ കനാന്യ സ്ത്രീയിൽ, അവളുടെ പൂർവ്വ ദൈവങ്ങളുമായുള്ള ബന്ധം ഫലം പുറപ്പെടുവിക്കുകയില്ല എന്ന ചിന്താ ഗതി വളർന്നു വന്നിരുന്നത് അവളുടെ യഥാർത്ഥമായ മാനസാന്തരത്തെ യാണ് സൂചിപ്പിക്കുന്നത്. അങ്ങനെ അവൾ യഥാർത്ഥമായ മാനസാന്തര ത്തിനു വിധേയമായി യേശുവിനെ സമീപിക്കുന്നു.

ഈ കനാന്യ സ്ത്രീയുടെ യാചന ഏതെങ്കിലും അവകാശവാദം ഉന്ന യിച്ചുകൊണ്ടായിരുന്നില്ല. മുൻ ഉപാധികൾ ഒന്നുമില്ലാതെ നടത്തിയ ഈ യാചനയിൽ നിന്നു നമുക്കു മനസ്സിലാകുന്ന ഒരു സംഗതി, അവളുടെ വിശ്വാസം അനുസരിച്ച് മകൾക്കു യേശുവിൽ നിന്നു സൗഖ്യം പ്രാപി ക്കുന്നതിനുള്ള യോഗ്യതയില്ലെന്ന് അവൾ ആദ്യമേ മനസ്സിലാക്കിയിരുന്നു എന്നതാണ്. അതോടൊപ്പം മകളുടെ രോഗസൗഖ്യത്തിന് ആവശ്യമായി രുന്ന ദൈവികശക്തി പുറപ്പെടുവിക്കുന്നതിന് കഴിവുള്ള ഒരു ദൈവപുരു ഷനാണ് യേശു എന്ന് അവൾ ഉറച്ചു വിശ്വസിച്ചിരുന്നു.

ദൈവകരുണയാണ് ദൈവത്തോടുള്ള ബന്ധം നിലനിർത്തുന്നതിന് മനുഷ്യനെ സഹായിക്കുന്നത്. ദൈവത്തിന്റെ കരുണ ഒരു ദൈവികദാനം ആണെങ്കിലും അതിനോട് മനുഷ്യൻ പ്രതികരിച്ചാൽ മാത്രമേ അതു മുഖാന്തരമുള്ള വിമോചനവും സൗഖ്യവും ലഭ്യമാകുകയുള്ളൂ. പഴയ നിയമകാലത്ത് സീനായി മലയിൽ വച്ച് ദൈവം തന്റെ കരുണയുടെ വലിപ്പത്തെക്കുറിച്ച് ഘോഷിച്ച് ഇപ്രകാരം പറയുന്നു. "ദൈവം കരുണയുള്ളവൻ, ദീർഘക്ഷമയും മഹാ ദയയും വിശ്വസ്തതയുള്ളവൻ. ആയിരം ആയിരത്തിനു ദയ പാലിക്കുന്നവൻ, അകൃത്യവും അതിക്രമവും ക്ഷമിക്കുന്നവൻ" (പുറ. 34:6, 7). ദാവീദ് രാജാവിൽ നിന്നുണ്ടായ പാപത്തിനു പരിഹാരമായി ദൈവ കരുണയെ യാചിക്കുന്ന ഈ രാജാവിന്റെ പ്രാർത്ഥന ക്രൈസ്തവരുടെ സുപ്രധാനമായ ഒരു പ്രാർത്ഥന ആയിട്ടാണ് എന്നും നിലനിൽക്കുന്നത്. പ്രാർത്ഥനയിൽ തന്നെ വിശ്വാസം ഊറി ഇറങ്ങാത്ത പ്രാർത്ഥനയെ, ദൈവം അംഗീകരിക്കുന്നില്ല. കനാന്യ സ്ത്രീയുടെ യാചന പശ്ചാത്താപത്തോടുകൂടിയ ഈ യാചനയെയാണ് യേശു ആദ്യം നിരസിക്കുന്നത്. പിന്നീട് അവളുടെ യാചന, വിശ്വാസം ഊറി ഇറങ്ങി എന്നതിൽ കവിഞ്ഞ്, വിശ്വാസം നിറഞ്ഞതാണ് എന്ന് ബോധ്യമായപ്പോൾ യേശുവിന് അതിനോട് പിൻതിരിഞ്ഞു നിൽക്കാനാവാതെ വന്നു.

ഈ സ്ത്രീ ദാവീദുപുത്രാ എന്നുള്ള പ്രത്യേക പേര് എടുത്തു വിളിച്ച് അപേക്ഷിച്ചതിൽ നിന്ന് യഹൂദന്മാരുടെ പക്ഷത്തു നിന്ന് ആത്മീയ ശക്തിയോടെ പുറപ്പെട്ടു വന്നിരിക്കുന്ന ഒരു ദൈവപുരുഷനോടാണ് അവൾ പ്രാർത്ഥിക്കുന്നതെന്ന് അവൾ അറിഞ്ഞിരുന്നു എന്നത് വ്യക്തമാകുന്നു. അവൾ ചെറുപ്പം മുതൽ യാചിച്ചു പരിചയിച്ചുവന്ന ദൈവങ്ങളുടെ ശക്തിയെ അസാധുവാക്കിക്കൊണ്ടാണ് ശക്തിയുള്ളവൻ എന്ന് അവൾ അറിഞ്ഞ യേശുവിനോട് ഈ പ്രാർത്ഥന നടത്തിയത്. അതുവഴി തന്റെ പുത്രിയുടെ രോഗശമനത്തിനു ശ്രമിച്ചതും.

യേശു ഈ സ്ത്രീയുടെ അപേക്ഷ കണക്കിലെടുക്കുന്നത്, വളരെ താമസിച്ചാണ്. അവളുടെ ആദ്യത്തെ മൂന്നു യാചനകളും യേശു നിരസിക്കുന്നു. ഈ കാര്യത്തിൽ, യേശു ആദ്യം മൗനം ദീക്ഷിക്കുകയാണ് ചെയ്തത്; പിന്നീട് പറയുന്ന രണ്ടുത്തരങ്ങളും അവളുടെ അപേക്ഷയെ നിരസിച്ചു തള്ളുന്നതായിരുന്നു. ഈ സ്ത്രീ വളരെക്കാലമായി സത്യദൈവത്തിന്റെ സ്ഥാനത്ത് ഭൂതങ്ങളെയും ഭൂതാത്മാക്കളെയും, പ്രതിഷ്ഠിച്ചു സേവിച്ചിരുന്നു എന്നതായിരിക്കാം യേശുവിന്റെ മൗനത്തിനു കാരണം. എന്നാൽ ഈ കനാന്യ സ്ത്രീയിലാകട്ടെ ഇപ്പോൾ പൂർണ്ണ വിശ്വാസം ഉണ്ടെന്നുള്ള അവളുടെ തുടർച്ചയായ വിശ്വാസത്തിന്റെ മുഴക്കം യേശുവിനു ബോധ്യമായി. യേശു എന്ന ഈ ദിവ്യ മനുഷ്യനിൽ അവൾ വിശ്വാസം കണ്ടെത്തി. തന്റെ മകൾക്കും ആ ദിവ്യപുരുഷന്റെ കരുണ

ലഭിച്ചാൽ ഉടനെ സൗഖ്യം ഉണ്ടാകുമെന്നും അവൾ ഉറച്ചു വിശ്വസിച്ചു. ഇതിലൂടെ സത്യദൈവത്തിലാണ് അവൾ എത്തിച്ചേർന്നത് എന്നുള്ളത് അവൾക്കുണ്ടായ മറ്റൊരു നേട്ടമാണ്.

**വാക്യം 23-24**

*"അവൻ അവളോട് ഒരു ഉത്തരവും പറഞ്ഞില്ല. അവന്റെ ശിഷ്യന്മാർ അടുക്കെ വന്ന് അവൾ നമ്മുടെ പിന്നാലെ നിലവിളിച്ചുകൊണ്ടു വരുന്നു, അവളെ പറഞ്ഞയക്കണമേ എന്ന് അവനോടപേക്ഷിച്ചു. അതിന് അവൻ യിസ്രയേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേയ്ക്കല്ലാതെ എന്നെ അയച്ചിട്ടില്ല എന്ന് ഉത്തരം പറഞ്ഞു."*

കനാന്യസ്ത്രീയുടെ യാചന യേശുവിന്റെ കരുണ പിടിച്ചുപറ്റുവാൻ പര്യാപ്തമാകുന്നില്ല എന്ന അവസ്ഥയിലാണ് അവളുടെ യാചന യേശുവിന്റെ ശിഷ്യന്മാരുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നത്. ഇത് മറ്റൊരു വഴിത്തിരിവിലേക്കാണ് കാര്യങ്ങളെ എത്തിച്ചത്, തങ്ങളുടെ പുറകെ വിലപിച്ചു വരുന്ന സ്ത്രീയോട് ഒരു ഉത്തരം പറയണമെന്ന് ശിഷ്യന്മാർ യേശുവിനോട് അപേക്ഷിക്കുന്നു. ഈ അപേക്ഷയ്ക്ക് യേശു യിസ്രായേൽ ഗൃഹത്തിലേ കാണാതെ പോയ ആടുകളുടെ അടുക്കലേക്ക് അല്ലാതെ എന്നെ അയച്ചിട്ടില്ല എന്ന് മറുപടി പറയുന്നു. കർത്താവായയേശു കനാന്യസ്ത്രീയുടെ നിലവിളിയും യാചനയും കേട്ടില്ല എന്ന് ഇവിടെപ്പറയുന്നില്ല. എന്നാൽ അതിന് അത്ര ശ്രദ്ധ കൊടുക്കാതെ താൻ മൗനം ദീക്ഷിച്ചു എന്നാണ് ഇവിടെ വ്യക്തമാക്കുന്നത്. പലപ്പോഴും മൗനം തന്നെ ഒരു ഉത്തരമായി ഗണിക്കാറുണ്ട്. യേശുവിന്റെ ഈ വിഷയത്തിലുള്ള മൗനം ഉത്തരം ആണെന്ന് ഗണിക്കുന്നുവെങ്കിൽ യേശു കനാന്യ സ്ത്രീയുടെ യാചന നിരാകരിച്ചെന്നു വേണം ചിന്തിക്കുവാൻ.

ഈ കനാന്യസ്ത്രീയെ സംബന്ധിച്ചിടത്തോളം, അവളുടെ യാചനയ്ക്ക് ഉത്തരം ഉണ്ടാകണമെന്ന ലക്ഷ്യം അവളിൽ തന്നെ ഉണ്ടായിരുന്നു. യേശുവിൽ നിന്നുണ്ടായ മൗനം തന്റെ ലക്ഷ്യത്തിലേക്കുള്ള യാത്രയിൽ ഒരു തടസ്സം എന്നല്ലാതെ, അതിലേയ്ക്കുള്ള പ്രയാണം നിറുത്തിവയ്ക്കുന്നതിന് ഒരു കാരണമായി അവൾ ഗണിച്ചില്ല. എല്ലാ നല്ല കാര്യങ്ങളുടേയും നടത്തിപ്പ്, നാം ഉദ്ദേശിക്കുന്ന വേഗത്തിൽ സംഭവിക്കുകയില്ല എന്നത് ഒരു പ്രകൃതി നിയമമായി കണ്ടുവരാറുണ്ട്. മഹത്തായ കാര്യങ്ങൾ നേടുന്നതിന് നാം ശ്രേഷ്ഠമായ കാര്യങ്ങൾ ചെയ്യണം. നീണ്ടു നിൽക്കുന്ന അനുഭവങ്ങൾക്കായി തുടർച്ചയായ പരിശ്രമം ആവശ്യമാണ്. യേശുവിന്റെ മൗനം ഇപ്രകാരമുള്ള ചിന്ത ആയിരിക്കണം ഈ കനാന്യസ്ത്രീയിൽ ഉണർത്തിയത്. തന്മൂലം അവൾ യേശുവിന്റെ മൗനത്തിൽ നിരാശപ്പെട്ടില്ല. തുടർന്ന് ഈ വിഷയത്തിൽ ശിഷ്യന്മാരുടെ സഹായവും അവൾക്കു ലഭിക്കുന്നു.

ശിഷ്യന്മാരുടെ സഹായം ഉണ്ടാകുന്നതിന് കാരണമായിട്ട്, ഈ സ്ത്രീ അവരുടെ ദൃഷ്ടിയിൽ നല്ലവളായിക്കണ്ടുവെന്നത് കൂടാതെ അവളുടെ ദയനീയസ്ഥിതിയിൽ അവർക്ക് അനുകമ്പ ഉണ്ടായെന്നതും പരിഗണിക്കാവുന്നതാണ്. ഈ സംഗതി മറ്റൊരു കാര്യം നമ്മെ ഓർമ്മപ്പെടുത്തുന്നത്, യേശുവിന്റെ ശിഷ്യന്മാർ താരതമ്യേന നല്ലവരും മനുഷ്യപ്പറ്റുള്ളവരുമായിരുന്നു എന്നുള്ളതാണ്. അവർ ബഹുജനത്തിന്റെ നൊമ്പരങ്ങളിൽ അലിവുള്ളവരും അതോടൊപ്പം യേശു ജനങ്ങൾക്കായി ചെയ്തുവന്ന ഉപകാരങ്ങളിൽ സന്തോഷം ഉള്ളവരുമായിരുന്നു. കനാന്യസ്ത്രീ തുടർച്ചയായി നിലവിളിക്കുകയും യേശു തന്റെ നിസംഗത്വം തുടർന്നതുമായ സാഹചര്യത്തിൽ; മൂന്നാമതൊരാളുടെ ഇടപെടൽ അവിടെ ആവശ്യമാണെന്ന് ബോദ്ധ്യമായതായിരിക്കണം ശിഷ്യന്മാർക്ക് ഈ കാര്യത്തിൽ ഇടപെടുന്നതിനുണ്ടായ മറ്റൊരു കാരണം. കനാന്യ സ്ത്രീയോടുണ്ടായ യേശുക്രിസ്തുവിന്റെ മൗനാവസ്ഥയ്ക്കു വിരാമം ഉണ്ടാക്കുകയല്ലായിരുന്നു ശിഷ്യന്മാരുടെ ഉദ്ദേശ്യം. അവൾക്ക് അവളുടെ കാര്യം സാധിപ്പിച്ചുകൊടുക്കുകയെന്നതായിരുന്നു അവരുടെ ഉദ്ദേശ്യം.

യേശു സർവ്വവും അറിയുന്നവൻ എന്ന നിലയിൽ ഈ അമ്മ രോഗിയായ മകൾക്കുവേണ്ടി നടത്തുന്ന യാചനയുടെ എല്ലാ വശങ്ങളും അവിടുന്ന് അറിഞ്ഞിരുന്നു. യേശുവിൽ നിന്നുണ്ടായ ഈ മൗനം താൻ ഒരു പ്രത്യേക ഉദ്ദേശ്യം ഇല്ലാതെ ഒന്നും ചെയ്യുന്നില്ല എന്നുള്ള ദൈവിക സ്വഭാവമായിരിക്കാനാണ് സാദ്ധ്യത. ഇവിടെ യേശുവിന്റെ ഉദ്ദേശ്യം ആ കനാന്യസ്ത്രീയുടെ വിശ്വാസം അളക്കുക, തന്നോടൊപ്പം ഉണ്ടായിരുന്ന ശിഷ്യന്മാർക്ക് വിശ്വാസത്തിന്റെ വില മനസ്സിലാക്കികൊടുക്കുക, ഇവയായിരിക്കാം.

വിശ്വാസികളെ സംബന്ധിച്ചിടത്തോളം അവരുടെ ആത്മീയ ജീവിതത്തിലുണ്ടാകുന്ന വിഘ്നങ്ങൾ അവരുടെ വിശ്വാസത്തെ ഉറപ്പിക്കുന്നതിനും, അതിലൂടെ അവരിൽ ഹൃദയശുദ്ധീകരണം ഉണ്ടാകുന്നതിനും ഇടയാകുന്നു. ഇതു തന്നെയാണ് ഈ വിഷയത്തിൽ ദൈവത്തിന്റെ ഉദ്ദേശ്യവും (മലാ. 3.3). അനേകരുടെ ജീവിതത്തിൽ തടസ്സങ്ങളാണ് അവരുടെ പ്രയത്നങ്ങളുടെ മാറ്റു വർദ്ധിക്കാനിടയാക്കുന്നത്. എന്നാൽ തടസ്സങ്ങളുടെയും പ്രശ്നങ്ങളുടെയും മുമ്പിൽ പിന്തിരിയുന്നവരും സാധാരണമാണ്. നിത്യജീവനെ പ്രാപിക്കുവാൻ ആഗ്രഹിച്ച് യേശുവിന്റെ അടുക്കൽ വന്ന യൗവനക്കാരൻ തന്റെ മുൻപിൽ ഉണ്ടായ തടസ്സങ്ങൾ കണ്ട് നിരാശപ്പെട്ടു പോകുന്നതും നാം വായിക്കുന്നു (മത്താ. 16:22). വിശ്വാസയാത്രയിൽ ഉണ്ടാകുന്ന തടസ്സങ്ങൾ, അത് ഒരുവനെ നിത്യജീവന്റെ വില എത്രയോ വലുതാണ് എന്നുള്ളത് ബോദ്ധ്യപ്പെടുത്തുന്നു.

സ്വന്തം മകളുടെ രോഗസൗഖ്യം ആവശ്യപ്പെട്ടുകൊണ്ടുള്ള കനാന്യ

സ്ത്രീയുടെ നിലവിളിക്ക് യേശു, യിസ്രയേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കലേക്കല്ലാതെ തന്നെ അയച്ചിട്ടില്ല എന്ന ഉത്തരമാണ് നൽകിയത്. യേശുവിന്റെ ഈ ഉത്തരം ശിഷ്യന്മാരുടെ ചിന്തയിൽ എങ്ങനെയുള്ള പ്രതികരണമാണ് സൃഷ്ടിച്ചത് എന്നുള്ളത് വ്യക്തമല്ല. പുറജാതിക്കാരനായിരുന്ന റോമാ ശതാധിപന്റെ വേലക്കാരനെ സുഖപ്പെടുത്തിയതും ശമര്യ സ്ത്രീയുടെ മാനസാന്തരത്തിനു ഇടയാക്കുന്നവിധം അവൾക്കായി തന്നെത്തന്നെ വ്യക്തമാക്കിക്കൊടുത്തതും ശിഷ്യന്മാർ കണ്ടറിഞ്ഞിട്ടുള്ള കാര്യമാണ്. എങ്കിൽ പിന്നെ ഈ കനാന്യസ്ത്രീയുടെ കാര്യത്തിൽ നിഷേധഭാവം കൈക്കൊണ്ടിരിക്കുന്നത് എന്തുകൊണ്ട് എന്ന് അവർ ആലോചിച്ചിരിക്കണം. യേശു തന്റെ മനുഷ്യാവതാരത്തിന്റെ പുഷ്പങ്ങളും പൂക്കുലകളും കായ്കളും ഒന്നാമതായി ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട ദൈവത്തിന്റെ സ്വന്ത ജനമായ യിസ്രയേൽ മക്കൾക്കായി വരട്ടെ എന്നും, തുടർന്ന് താൻ ദൈവമായതുകൊണ്ട് അതു സർവ്വലോകത്തിനും എന്നത് അപ്രകാരം സംഭവിക്കട്ടെ എന്നും ചിന്തിച്ചിരിക്കാം.

യേശു ഈ സമയത്ത് നിൽക്കുന്നത് യഹൂദന്മാരുടെ ദേശത്തല്ല. പ്രാദേശികമായി ഒരു വിദേശത്താണ്. അപ്പോൾ തന്റെ ദൗത്യത്തിന്റെ സ്വഭാവം ഒന്ന് വ്യക്തമാക്കുന്നുവെങ്കിൽ തന്റെ ദൗത്യത്തെക്കുറിച്ച് പഠനം നടത്തുന്നവർക്ക് ചിന്തിക്കാനുള്ള ഒരു ആശയമായി അതു ഭവിക്കുമെന്ന് യേശു ചിന്തിച്ചിരിക്കാം. യേശുവിന്റെ ഈ പ്രസ്താവനയെക്കുറിച്ച് കൂടുതൽ നിരീക്ഷിച്ചാൽ, ഒരു പ്രത്യേക സ്ഥലത്തുവച്ച് ഒരു താൽക്കാലിക കാര്യത്തെക്കുറിച്ച് അവിടുന്ന് ഒരു പ്രത്യേക അഭിപ്രായം പ്രകടിപ്പിച്ചതായിട്ടേ ഇതിനെ പരിഗണിക്കുവാൻ സാധിക്കുകയുള്ളൂ. യേശുവിന്റെ ഈ ഉത്തരം പ്രാദേശികവും മതപരവുമായ ഒരു പരിധിയിൽ നിന്നുകൊണ്ടു കാര്യങ്ങളെ നിരീക്ഷിച്ചു വിലയിരുത്തുവാൻ ആഗ്രഹിച്ചതിന്റെ ഫലമായി പുറത്തുവന്നതാവും. ഇപ്രകാരമുള്ള കുറഞ്ഞ രീതിയിലുള്ള വീക്ഷണം, പ്രാദേശിക മനോഭാവത്തിന്റെ തിളക്കവും, അധികാരവും വ്യക്തമാക്കുന്നതിന് ആവശ്യമായി വരാം. വി. പൗലോസ് ശ്ലീഹായും ഈ താരിപ്പ് തന്റെ എഴുത്തുകളിൽ ചേർത്തിട്ടുണ്ട്. "സന്തോഷവും ദുഃഖവും അവനവന്റെ പ്രവർത്തിക്കനുസരിച്ച് ആദ്യം യഹൂദനും പിന്നെ യവനനും എന്ന് രേഖപ്പെടുത്തിയിരിക്കുന്നു" (റോമ. 2:9-10).

**വാക്യം 25-28**

*"എന്നാൽ അവൾ വന്നു 'കർത്താവേ എന്നെ സഹായിക്കണമേ' എന്നു പറഞ്ഞ് അവനെ നമസ്കരിച്ചു. അവനോ 'മക്കളുടെ അപ്പം എടുത്തു നായ്ക്കുട്ടികൾക്കു ഇട്ടു കൊടുക്കുന്നതു നന്നല്ല' എന്ന് ഉത്തരം പറഞ്ഞു. അതിലും അവൾ 'അതേ കർത്താവേ, നായ്ക്കുട്ടികളും ഉടയവരുടെ മേശയിൽ നിന്നു വീഴുന്ന നുറുക്കുകൾ തിന്നുന്നുണ്ടല്ലോ' എന്നു പറഞ്ഞു.*

*യേശു അവളോട് 'സ്ത്രീയേ നിന്റെ വിശ്വാസം വലിയത്. നിന്റെ ഇഷ്ടം പോലെ നിനക്കു ഭവിക്കട്ടെ' എന്ന് ഉത്തരം പറഞ്ഞു. ആ നാഴിക മുതൽ അവളുടെ മകൾക്കു സൗഖ്യം വന്നു."*

ഒരിക്കൽ കർത്താവ് അരുളിച്ചെയ്തു; 'വിശുദ്ധമായത് നായ്ക്കൾക്ക് കൊടുക്കരുത്. അവ കാൽക്കൊണ്ട് അവയെ ചവിട്ടുകയും; തിരിഞ്ഞ് നിങ്ങളെ ചീന്തിക്കളയുകയും ചെയ്യും' (മത്താ. 7:6). അവിശ്വാസികളുടെ പക്കൽ വിശ്വാസത്തിന്റെ താലന്തുകൾ പകർന്നാൽ ഉണ്ടാകുന്ന വിപത്ത് ആണ് യേശു ഈ വചനത്തിലൂടെ വ്യക്തമാക്കുന്നത്. കനാന്യസ്ത്രീ യുടെ വിശ്വാസം തനിക്കു ബോദ്ധ്യമാകാത്തിടത്തോളം, അഥവാ അവ ളുടെ രക്ഷയെപ്രതി തനിക്ക് അവളുടെ വിശ്വാസം ബോദ്ധ്യമായിട്ടില്ലാ യെന്ന് അവളെ അറിയിക്കുവാൻ ഇച്ഛിക്കുന്നിടത്തോളം കാലം അവൾ യേശുവിന് നായെപ്പോലെ ആയിരുന്നു. എന്നാൽ വിശ്വാസത്തിന്റെ ആഴം അവളിൽ ഏറിവരുന്നതിന് യേശു അവളിൽ അനുഗ്രഹം കൂട്ടിക്കൊടു ക്കുന്നു. എന്തെന്നാൽ താൻ പാപികളെ സ്വന്തത്തിലേയ്ക്കു ചേർത്തു കൊള്ളുവാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന ഉടയവൻ ആണ്. അവി ടുന്നു നാവുകൊണ്ടു നായ് എന്നു വിളിച്ചു എങ്കിലും ഹൃദയംകൊണ്ട് അവളെക്കുറിച്ച് മകൾ എന്ന രീതിയിൽ കരുതി. അവളുടെ വിശ്വാസ ത്തിന്റെ പരിശോധനയിൽ ദൈവം അവളോടുകൂടെ ഉണ്ടായിരുന്നു. അത് അവൾക്ക് കൂരിരുൾ താഴ്‌വരയായിരുന്നെങ്കിലും യേശുവിന്റെ വടിയും കോലും അവളെ ധൈര്യപ്പെടുത്തുന്നുണ്ടായിരുന്നു. അവൾക്കു ഭാഗ്യ കാലം ഉദിച്ചു. 'കർത്താവേ നായ്ക്കുട്ടികളും ഉടയവരുടെ മേശയിൽ നിന്നു വീഴുന്ന നുറുക്കുകൾ തിന്നുന്നുണ്ടല്ലോ' എന്ന് അവൾ ഉച്ചരിച്ചതിലൂടെ ക്രിസ്തുവിലുള്ള അവളുടെ വിശ്വാസം പൂർണ്ണത പ്രാപിച്ചു. യേശു അത് അംഗീകരിച്ചു. അതോടെ അവനിൽ നിന്നു അനുഗ്രഹവും പുറപ്പെട്ട് ചെന്നു. യേശു അവളോട് 'സ്ത്രീയേ നിന്റെ വിശ്വാസം വലുത് നിന്റെ ഇഷ്ടംപോലെ ഭവിക്കട്ടെ' എന്നുത്തരം പറഞ്ഞു. ആ നാഴിക മുതൽ അവളുടെ മകൾക്ക് സൗഖ്യം വന്നു. കനാന്യസ്ത്രീയുടെ നിലവിളിയോട് യേശു ആദ്യമായി മൗനം ദീക്ഷിച്ചു. പിന്നീട് രണ്ടു തടസ്സങ്ങൾ ഉന്നയി ച്ചെങ്കിലും കനാന്യസ്ത്രീയാകട്ടെ അവളുടെ വിശ്വാസം ഈ തടസ്സങ്ങ ളുടെ നിഴലിൽ വർദ്ധിപ്പിക്കുകയാണ് ചെയ്തത്. അബ്രഹാം പിതാവ് വിശ്വാസത്തിൽ ക്ഷീണിച്ചില്ല എന്നെഴുതിയിരിക്കുന്നത് പോലെയും, യാക്കോബ് ദൈവത്തോട് 'നീ എന്നെ അനുഗ്രഹിച്ചല്ലാതെ നിന്നെ വിടു കയില്ല' എന്നു പറഞ്ഞ് ദൈവത്തിൽ നിന്ന് അനുഗ്രഹം പിടിച്ചുവാങ്ങി യതുപോലെയും, കനാന്യ സ്ത്രീ വിശ്വാസത്തിൽ ഉറച്ചുനിന്ന് അനു ഗ്രഹം വാങ്ങിച്ചു.

കനാന്യ സ്ത്രീ അവളുടെ സ്വന്തദേശത്തേയ്ക്കു കടന്നുവന്ന യേശു

വിനെ സമീപിച്ച് അവളുടെ മകൾക്കുണ്ടായ രോഗത്തിന് സൗഖ്യം നേടി. ഇരുപത്തിഒന്നാം നൂറ്റാണ്ടിൽ ജീവിക്കുന്ന ഒരു ക്രിസ്ത്യാനിയുടെ മുമ്പിൽ നിൽക്കുന്ന ക്രിസ്തു, മരിച്ചു ഉയിർത്ത്, സ്വർഗ്ഗത്തിൽ വസിക്കുന്നവനും രണ്ടാമത് മഹത്വത്തോടുകൂടി വരുവാനിരിക്കുന്നവനുമാണ്. നമ്മുടെ വിശ്വാസത്തിന്റെ ഗോവണിപ്പടി ഈ രക്ഷകനായ യേശുവിൽ തന്നെ ഉറപ്പിക്കണം.

## സന്ദേശമുഖങ്ങൾ

### I

1. പ്രാർത്ഥനയ്ക്ക് ഉത്തരം നൽകുന്ന ദൈവം.
2. പിൻവാങ്ങാതെ പ്രാർത്ഥിക്കുക.
3. പരാജയത്തിന്റെ അടിത്തട്ടിലും വിശ്വാസി ആയിരിക്കുക.
4. വിശ്വാസികളുടെ ദയനീയ അവസ്ഥ നന്മയ്ക്കായി ഭവിക്കും.
5. ദൈവത്തിന്റെ മൗനം വരുവാനിരിക്കുന്ന അനുഗ്രഹത്തിന്റെ മുന്നോടിയാണ്.

### II

### കനാന്യസ്ത്രീയെ യേശു നിരുത്സാഹപ്പെടുത്തുന്നു. ആത്മീയ പാതയിൽ മടുപ്പ് വരുമ്പോൾ

1. ദൈവത്തെ ഭയപ്പെടുക (എബ്രാ. 4:11).
2. ഉത്സാഹിക്കുക (എബ്രാ. 4:11).
3. മുറുകെപ്പിടിക്കുക (എബ്രാ. 10:23).
4. ദുർമനഃസാക്ഷി നീക്കുക (എബ്രാ. 10:22)
5. കൂടുതൽ ആശ്രയിക്കുക (സങ്കീ. 118:8).

### III

### കനാന്യ സ്ത്രീയുടെ വിശ്വാസം യേശു പരിശോധിക്കുന്നു. നമുക്കു വരാവുന്ന പരിശോധനയുടെ വിധങ്ങൾ

1. വലിയ ത്യാഗം ആവശ്യപ്പെട്ടുകൊണ്ട് (ഉൽപ്പ. 22:1).
2. പ്രയാസമുള്ള ജോലി നൽകിക്കൊണ്ട് (യോഹ. 6:5).
3. കഷ്ടം സഹിക്കാൻ സന്ദർഭം നൽകിക്കൊണ്ട് (പ്രവൃ. 16:23).
4. പ്രയാസമുള്ള വഴിയിലൂടെ നടത്തി (ആവ. 8:2).
5. പരീക്ഷകൾ അനുവദിച്ചുകൊണ്ട് (യാക്കോ. 1:2).

## IV

## കനാന്യസ്ത്രീയുടെ യാചന മൗനത്തിലൂടെ യേശു പ്രതികരിക്കുന്നു

1. മൗനം പ്രാർത്ഥനയുടെ ഭാഗമായി പാലിക്കുക.
2. കഷ്ടകാലത്ത് മൗനം ഉചിതമാണ് (സങ്കീ. 39:2).
3. ദൈവ ഭവനത്തിൽ (ഹബക്കൂ. 2:20).
4. പ്രതികൂല സാഹചര്യങ്ങളിൽ (സഭാ. പ്ര. 7:3).
5. ദൈവസന്നിധിയിൽ (സെഫ് 1:7).

## V

## കനാന്യസ്ത്രീ ബേർ സീദോനിലൂടെ യാത്ര ചെയ്ത യേശുവിൽ നിന്ന് അനുഗ്രഹം തേടി

1. നാം ക്രൂശിക്കപ്പെട്ടവനായ യേശുവിൽ നിന്ന് (യോഹ. 3:14, 15).
2. വിശ്വാസത്തിന്റെ നായകനും പൂർത്തി വരുത്തുന്നവനുമായ യേശുവിൽ നിന്ന് (എബ്രാ. 12:2).
3. വരുവാനിരിക്കുന്ന ക്രിസ്തുവിൽ നിന്ന് (ഫിലി. 3:20).

# 22

# നോമ്പിലെ അഞ്ചാം ഞായറാഴ്ച

**വേദഭാഗം ലൂക്കോസ് 13:10-17**

**വാക്യം 10-11**

*"ഒരു ശബ്ബത്തിൽ അവൻ ഒരു പള്ളിയിൽ ഉപദേശിച്ചുകൊണ്ടിരുന്നു. അവിടെ പതിനെട്ട് സംവത്സരമായി ഒരു രോഗാത്മാവ് ബാധിച്ചിട്ട് ഒട്ടും നിവരുവാൻ കഴിയാതെ കൂനിയായ ഒരു സ്ത്രീ ഉണ്ടായിരുന്നു."*

വി. ലൂക്കോസിന്റെ സുവിശേഷത്തിൽ വളരെ വ്യക്തമായി വിവരിക്കുന്ന ഈ അത്ഭുത സംഭവം, നടന്നതായി പറയുന്നതല്ലാതെ കാലം, നടന്ന സമയം, പ്രദേശം ഇവയേക്കുറിച്ചു യാതൊന്നും വെളിപ്പെടുത്തുന്നില്ല. അത് ഒരു ശബത്തു ദിവസവും പള്ളിയിൽ ആരാധനാസമയവും ആയിരുന്നു എന്നല്ലാതെ ഏതു പള്ളി എന്ന് പ്രത്യേകമായി സൂചന നൽകുന്നില്ല. സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നവനായ യേശു ഭൂമിയിൽ ദേവാലയങ്ങളെ തന്റെ പിതാവിന്റെ വാസസ്ഥലമായി കരുതി അവയ്ക്കു അതിന്റേതായ പ്രാധാന്യവും ഭക്തിയും കൊടുക്കുവാൻ ശ്രദ്ധിച്ചിരുന്നു. യേശു പലപ്പോഴും വ്യക്തിപരമായ ആത്മീയശക്തിക്കും പിതാവിനോടുള്ള സമ്പർക്കത്തിനുമായി പുരുഷാരത്തിൽനിന്ന് വേർപെട്ട് ഏകാന്ത സ്ഥലങ്ങളിൽ പോയി പ്രാർത്ഥിച്ചിരുന്നുവെങ്കിലും തന്റെ ജനങ്ങളുടെ മദ്ധ്യേ നടത്തിയ ഉപദേശങ്ങൾ, അത്ഭുതകൃത്യങ്ങൾ ആത്മീയ അനുഭവങ്ങൾ, ആത്മീയ ആശീർവാദങ്ങളിലൂടെയുള്ള അനുഗ്രഹം തുടങ്ങിയവ ദേവാലയത്തിൽ വച്ചു തന്നെ ചെയ്തുപോന്നു. ശബത്തു ദിനങ്ങൾ ആത്മീയരംഗങ്ങളിൽ പ്രവർത്തിക്കാനുള്ള സമയമായി യേശു ചിലവഴിച്ചതല്ലാതെ ശബത്തുദിനം മറ്റു കാര്യങ്ങൾക്ക് ഉപയോഗിച്ചതായി നാം വായിക്കുന്നില്ല.

യേശു ഉപദേശിച്ചുകൊണ്ടിരുന്ന സിനഗോഗിൽവച്ച് ഏതാണ്ട് പതിനെട്ട് വർഷമായി കൂനു നിവർക്കുവാൻ കഴിയാതെ വലഞ്ഞ ഒരു സ്ത്രീയെ കാണുന്നു. ഈ സ്ത്രീയുടെ അവശതയ്ക്ക് കാരണമായി, അവളെ ഏതോ രോഗാത്മാവ് ബാധിച്ചിരുന്നതായി ഈ വേദഭാഗത്ത് രേഖപ്പെടുത്തിയിരിക്കുന്നു. മനുഷ്യരെ കഷ്ടപ്പെടുത്തുന്ന ആത്മാക്കളുടെ പ്രവർത്തനം, മനുഷ്യരിൽ വിവിധ രീതിയിൽ പ്രവർത്തിക്കുകയും വിവിധങ്ങളായ രോഗങ്ങൾക്ക് ഇത് നിദാനമായി ഭവിക്കുകയും ചെയ്യുമെന്ന വിശ്വാസം എല്ലാ ജനവിഭാഗങ്ങളിലും കാണാവുന്നതാണ്. രോഗാത്മാവിന്റെ പ്രവർത്തനഫലമായി മനുഷ്യരിൽ ശരീരത്തിനും ആത്മാവിനും

കേട് സംഭവിക്കുന്നു എന്നുള്ള വസ്തുത വേദപുസ്തകത്തിൽ പല ഭാഗങ്ങളിലും നമുക്ക് ദർശിക്കാവുന്നതാണ്. ഈ വേദഭാഗത്ത് പതിനെട്ടു വർഷമായി രോഗാവസ്ഥയ്ക്കു വിധേയമായി കഴിഞ്ഞിരുന്ന ഒരു സ്ത്രീയുടെ രോഗമാണ് കർത്താവ് സുഖപ്പെടുത്തുന്നത്. ഈ കൂനിയായ സ്ത്രീ യേശുവിന് നേരത്തെ പരിചയമുള്ളവളായിരുന്നുവോ എന്നത് വ്യക്തമല്ല.

ഈ സ്ത്രീ പതിവിൻപ്രകാരം സിനഗോഗിൽ ആരാധനയ്ക്കു വന്നവളാണ്. ഈ പ്രത്യേക ദിവസം അവൾ സിനഗോഗിൽ വന്നില്ലായിരുന്നുവെങ്കിൽ അവൾക്ക് ആ ദിവസം സുഖപ്രാപ്തി ഉണ്ടാകുകയില്ല എന്നത് വ്യക്തമാണ്. ഇതുപോലെതന്നെ ആ പ്രത്യേക സിനഗോഗിൽ ആ ദിനം യേശു വരുമെന്നുള്ള ഉറപ്പു ലഭിച്ചിട്ട്; ഈ സ്ത്രീ സിനഗോഗിൽ വന്നു എന്നുള്ളതിന് തെളിവ് വി. വേദത്തിൽ നിന്നും നമുക്ക് ലഭിക്കുന്നില്ല. ഈ രോഗി ആരാധനാസമയത്തോ അതിനു മുമ്പോ രോഗസൗഖ്യത്തിനായി യേശുവിനോട് യാചിച്ചതായും നാം വായിക്കുന്നില്ല. യേശു ഈ രോഗിയെ സൗഖ്യമാക്കുന്നതിനായി മാത്രം സിനഗോഗിൽ വന്നു എന്നതും വിശ്വസനീയമല്ല. ഈ കാരണങ്ങളാൽ ആ സ്ത്രീ തനിക്ക് ആ ദിവസം സൗഖ്യം ഉണ്ടാകുമെന്നുള്ള പ്രതീക്ഷയിൽ കഴിഞ്ഞുകൂടിയവളല്ല എന്നത് വ്യക്തമാണ്.

**വാക്യം 12-13**

*"യേശു അവളെ കണ്ട് അടുക്കെ വിളിച്ചു 'സ്ത്രീയേ, നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു' എന്നു പറഞ്ഞു. അവളുടെ മേൽ കൈ വച്ചു. അവൾ ക്ഷണത്തിൽ നിവർന്ന് ദൈവത്തെ മഹത്വപ്പെടുത്തി."*

ദൈവപുത്രനായ യേശു ആ ദേവാലയത്തിൽ കടന്നുവന്നത് ഈ സ്ത്രീയുടെ രോഗസൗഖ്യത്തിനു കാരണമാകുന്നു. രോഗാവസ്ഥ കാര്യമാക്കാതെ ദേവാലയത്തിലേക്ക് ആരാധനയ്ക്കായി കടന്നുവന്ന ഈ സ്ത്രീക്ക് ദൈവം കൊടുത്ത സമ്മാനമായിട്ട് ഈ സൗഖ്യത്തെ കണക്കാക്കാവുന്നതാണ്. നല്ലവനായ ദൈവം തന്റെ ആരാധകരായി ദേവാലയത്തിലേക്കു കടന്നുവരുന്നവരെക്കുറിച്ച് കരുതലുള്ളവനും അവരുടെ ആവശ്യങ്ങളുടെ നിർവ്വഹണത്തിൽ തൽപരനുമാണ് എന്ന് ഇത് വ്യക്തമാക്കുന്നു. ജീവനുള്ളവനായ ദൈവത്തിന്റെ സാന്നിദ്ധ്യബോധം വിശ്വാസികളെ ഭക്തിയിലേക്കു നയിക്കുന്നു; അത് അവരെ ദേവാലയത്തിൽ വച്ച് കൂടുതൽ വിശ്വാസമുള്ളവരാക്കിത്തീർക്കുന്നു.

ഈ സംഭവത്തിൽ, യേശു ദേവാലയത്തിൽ ആ രോഗിയെ കണ്ടു. അവളിൽ നിന്നു സൗഖ്യത്തിനായുള്ള ഒരു യാചന തന്നിലേക്കു കടന്നുവരാതെ തന്നെ അവളുടെ ചിരകാല പ്രാർത്ഥനയ്ക്ക് ഉത്തരം കൊടുക്കുന്നു. പള്ളികളിലും പ്രാർത്ഥനാകൂട്ടങ്ങളിലും യേശുവിന്റെ അദൃശ്യ

മായ സാന്നിദ്ധ്യവും അത്ഭുതശക്തിയും ഉണ്ടാകുന്നില്ല എന്ന് ബലമായി സംശയിക്കുന്നവർ ക്രൈസ്തവരിൽ കൂടുതലായി ഉണ്ടാകുന്നത്, അവിശ്വാസ ജീവിതത്തിനും ധാർമ്മിക അധപതനത്തിനും വഴിതെളിക്കും. കൂനിയായ ഈ സ്ത്രീയുടെ രോഗാവസ്ഥ കണ്ട് അവളെ വിളിച്ച് രോഗശാന്തിക്ക് അർഹമാക്കിയ യേശുവിന്റെ അനുഗ്രഹസമൃദ്ധി, മനുഷ്യരുടെ വിവിധ ആവശ്യങ്ങൾക്കായി യേശുവിന്റെ നാമത്തിൽ നടത്തുന്ന പ്രാർത്ഥനാരംഗങ്ങളിലും ഈ കാലത്ത് പ്രസരിക്കുന്നുണ്ടെന്നുള്ളത് തർക്കമറ്റ കാര്യമാണ്. ഈ പ്രത്യേക സംഭവത്തിൽ യേശു തന്റെ പരിപാവനമായ കൈ സ്ത്രീയേ നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു എന്ന് പറഞ്ഞ് കൂനിയായ സ്ത്രീയുടെ മേൽ വയ്ക്കുകയാണ് ചെയ്തത്. അവൾ ആകട്ടെ ക്ഷണത്തിൽ നിവർന്നു ദൈവത്തെ മഹത്വപ്പെടുത്തി. നിവർന്നു ദൈവത്തെ മഹത്വപ്പെടുത്തിയതോടുകൂടി അവളിൽ ആത്മാവിന്റെ നിവർച്ചയുമുണ്ടായി എന്ന് നമുക്ക് വിശ്വസിക്കാം. പാപം നിമിത്തമുള്ള കൂന് മനുഷ്യരെ അധോന്മുഖരാക്കുന്നു. ഇത് മാനസികചിന്തയിലും മനസിന്റെ വിവിധങ്ങളായ ചിന്തയിലും മനുഷ്യരെ നിരുത്സാഹപ്പെടുത്തുന്നു. ഈ സ്ത്രീ തന്റെ രോഗത്തിനു സൗഖ്യം കിട്ടിയതോടെ ദൈവത്തെ മഹത്വപ്പെടുത്തി എന്നതിൽനിന്നും അവൾ ദൈവഭക്തയും വിശ്വാസിയുമായ ഒരു സ്ത്രീയായിരുന്നു എന്ന് തെളിയുന്നു. യേശു അവളെ സൗഖ്യമാക്കുന്നതിനു മുമ്പ് അവൾ രോഗാത്മാവിനു അടിമയായിരുന്നു എന്ന് പറയുന്നില്ല, രോഗാത്മാവിനാൽ കെട്ടപ്പെട്ടവൾ ആയിരുന്നു എന്നാണ് വി. വേദഭാഗം അറിയിക്കുന്നത്.

ആത്മീയദൃഷ്ടിയിൽ സ്വർഗ്ഗം മുകളിലായി സ്ഥിതി ചെയ്യുന്നു എന്നുള്ള ധാരണയും വിശ്വാസവുമാണ് മനുഷ്യരിലുള്ളത്. ഈ കാരണത്താൽ നിവർന്ന സ്ത്രീക്കു അവളുടെ സൗഖ്യപ്രാപ്തിയോടെ സ്വർഗ്ഗത്തിലേക്കുള്ള നോട്ടം എളുപ്പമായി എന്നു ചിന്തിക്കാം. നീചകാര്യങ്ങളിലും വക്രബുദ്ധിയിലും വ്യാപൃതനായിരിക്കുന്ന മനസ്സുള്ള മനുഷ്യൻ ശരീരപ്രകാരം മേലോട്ട് നോക്കിയാലും അവന്റെ മനസ് നീചകാര്യങ്ങളിൽ ഉൾപെട്ട് കീഴോട്ട് തന്നെ എത്തി നരകലോകത്തിലേക്കു ചരിഞ്ഞിരിക്കുമെന്നതുകൊണ്ട് അവൻ മേലോട്ട് നോക്കിയാലും ദൈവത്തെ മഹത്വപ്പെടുത്തുന്നില്ല. സ്വർഗ്ഗത്തിലിരിക്കുന്ന ഒരാൾക്ക് തന്റെ സ്വർഗ്ഗത്തിലെ നില ഉയർന്നതായിട്ടും പാതാളം അഥവാ നരകലോകം കീഴെ ആയിട്ടും അനുഭവപ്പെടുന്നു. ധനവാനായ മനുഷ്യൻ മരണശേഷം മേലോട്ട് നോക്കിയപ്പോഴാണ് സ്വർഗ്ഗത്തിലെ വിവരം മനസ്സിലായത് (ലൂക്കോ. 11:16). അയാൾ ശരീരത്തിൽ വസിച്ചുകൊണ്ടിരുന്നപ്പോൾ മേലോട്ട് നോക്കി ദൈവത്തെ മഹത്വപ്പെടുത്തുന്നതിനുള്ള ധന്യത പ്രാപിച്ചിരുന്നില്ല. യേശുവിന്റെ കരങ്ങളാൽ സൗഖ്യം പ്രാപിച്ച കൂനിയായിരുന്ന സ്ത്രീ

സ്വർഗ്ഗത്തിലേക്കു നോക്കി ദൈവത്തെ മഹത്വപ്പെടുത്തി. ഈ ആത്മിക നില എല്ലാ മനുഷ്യരിലും യാഥാർത്ഥ്യമാകണം. ഈ സ്ത്രീ യേശുവിനാൽ സൗഖ്യം പ്രാപിച്ചതോടെ അവളിൽ സ്വതന്ത്രചിന്തയുടെ പ്രകാശം ഏറിവന്നു. അവളിലുണ്ടായ വ്യത്യാസത്തെ സൂചിപ്പിച്ചുകൊണ്ട് 'സ്ത്രീയേ, നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു'വെന്ന് യേശു അവളെ അറിയിച്ചു.

ഈ സ്ത്രീ അവളുടെ രോഗത്തിൽനിന്നു മോചനം പ്രാപിച്ചതും ആത്മാവിൽ സ്വാതന്ത്ര്യം നേടിയതും അവൾ ദേവാലയത്തിൽ ആരാധനയിൽ സംബന്ധിച്ചതുകൊണ്ടാണ് എന്നുള്ളതും വിസ്മരിക്കാവുന്നതല്ല. ദേവാലയത്തിൽ വച്ച് യേശു അവളെ കണ്ടു; യേശുവിൽ നിന്നും അവൾ അനുഗ്രഹവും പ്രാപിച്ചു; പഴക്കമേറിയ അവളുടെ കേടിനു പരിഹാരം ഉണ്ടായി. അവളുടെ ആത്മീയ തീക്ഷ്ണത അവളെ രോഗവിമുക്തിയിലേക്കു നയിച്ചു.

**വാക്യം 14–17**

*"യേശു ശബത്തിൽ സൗഖ്യമാക്കിയതു കണ്ട് പള്ളി പ്രമാണി നീരസപ്പെട്ടു പുരുഷാരത്തോട് 'വേല ചെയ്യുവാൻ ആറു ദിവസമുണ്ടല്ലോ. അതിനകം വന്നു സൗഖ്യം വരുത്തിച്ചുകൊൾവിൻ. ശബത്തിൽ അരുത്' എന്നു പറഞ്ഞു. കർത്താവ് അവനോട് 'കപടഭക്തിക്കാരെ, നിങ്ങളിൽ ഓരോരുത്തൻ ശബത്തിൽ തന്റെ കാളയെയോ കഴുതയെയോ തൊട്ടിയിൽ നിന്നു അഴിച്ചുകൊണ്ടുപോയി വെള്ളം കുടുപ്പിക്കുന്നില്ലയോ? എന്നാൽ സാത്താൻ പതിനെട്ടു സംവത്സരമായി ബന്ധിച്ചിരുന്ന അബ്രഹാമിന്റെ മകളായ ഇവളെ ശബത്തുനാളിൽ ഈ ബന്ധനം അഴിച്ചുവിടേണ്ടതല്ലയോ എന്ന് ഉത്തരം പറഞ്ഞു. അവൻ ഇതു പറഞ്ഞപ്പോൾ അവന്റെ വിരോധികളെല്ലാം നാണിച്ചു. അവനാൽ നടക്കുന്ന സകല മഹിമകളാലും പുരുഷാരം ഒക്കെയും സന്തോഷിച്ചു."*

യേശു ദേവാലയത്തിൽ വച്ച് ഈ കൂനിയായ സ്ത്രീക്ക് സൗഖ്യം പ്രദാനം ചെയ്തത് ശബത്തു ദിവസമായിരുന്നു. ഇത് യഹൂദ സമുദായത്തിൽ നിലവിലിരുന്ന നിയമത്തിന് വിപരീതമായ കാര്യമായിരുന്നു. ശബത്തുദിവസം ചെയ്യുന്ന ക്രിയ ഒരു ഉപകാരമാണെങ്കിൽക്കൂടിയും അത് ശബത്തുദിവസം ചെയ്യരുതെന്നായിരുന്നു യഹൂദ സമുദായത്തിലെ നിഷ്കൃഷ്ട നിയമം. യേശു ഈ അത്ഭുതപ്രക്രിയയിലൂടെ നിയമം ലംഘിച്ചതായി പള്ളിപ്രമാണിക്ക് അറിവായി; അയാൾ പ്രതിഷേധിക്കുകയും ചെയ്യുന്നു. "വേല ചെയ്യുവാൻ ആറു ദിവസം ഉണ്ടല്ലോ. അതിനകം വന്നു സൗഖ്യം വരുത്തികൊൾവിൻ. ശബത്തിൽ അരുത്" എന്ന് പള്ളിപ്രമാണി പ്രസ്താവിച്ചു. പള്ളിപ്രമാണിയുടെ അഭിപ്രായപ്രകാരം മോശ മുഖാന്തരം

ദൈവം നൽകിയ പത്തു കൽപ്പനകളിൽ നാലാമത്തെ കല്പനയുടെ ലംഘനമായിരുന്നു യേശു ചെയ്തത്. ശബത്തു ദിവസം യേശു ദേവാല യത്തിൽവച്ചു ചെയ്ത ഈ അത്ഭുതപ്രവൃത്തി കാരുണ്യം നിറഞ്ഞതാ യിരുന്നു. യേശു ചൊരിഞ്ഞ കാരുണ്യവും മനസ്സലിവും മുഖാന്തരം എന്തു സംഭവിച്ചു! അതിന്റെ ഫലമായി എത്ര മനോഹരമായ കാര്യമാണ് നട ന്നത് എന്നല്ലായിരുന്നു പള്ളിപ്രമാണിയുടെ ചിന്ത.

കാനോൻപ്രകാരം യേശു നിയമം ലംഘിച്ചു എന്നതായിരുന്നു അയാളെ കോപിപ്പിച്ചത്. കാരുണ്യം നിറഞ്ഞ യേശുവിന്റെ ഉപകാരപ്രവൃ ത്തിയുടെ പിന്നിലെ ഉദ്ദേശ്യവും ആ പ്രവർത്തനത്തെ അപലപിച്ച പള്ളി പ്രമാണിയുടെ ചിന്തയും രണ്ടും വ്യത്യസ്ത വീക്ഷണങ്ങളെയാണ് പ്രതി നിധാനം ചെയ്യുന്നത്. സമുദായത്തിൽ നിലനിൽക്കുന്ന അച്ചടക്കം പാലി ക്കപ്പെടണം. അത് അടുത്ത തലമുറയ്ക്ക് വള്ളിപുള്ളി വ്യത്യാസം കൂടാതെ കൈമാറണം എന്നതായിരുന്നു പള്ളിപ്രമാണിയുടെ ചിന്തയുടെ ആധാരം. നിയമങ്ങളും ഇപ്രകാരമുള്ള കർക്കശ നിലപാടും നിമിത്തമാണ് തന്റെയും തന്നെപ്പോലെയുള്ള സ്ഥാനികളുടെയും സമൂഹത്തിലെ നില ഭദ്രമാകുന്നത് എന്ന് അയാൾ ചിന്തിച്ചിരിക്കാം. യേശു ഈ വിഷയത്തിൽ തന്റേതായ നിലപാട് വ്യക്തമാക്കുന്നതിനു ശ്രമിക്കുകയാണ് ചെയ്തത്. യേശു പറഞ്ഞു, "നിങ്ങളിൽ ഒരുത്തൻ ശബത്തിൽ തന്റെ കാളയെയോ കഴുതയെയോ തൊട്ടിയിൽനിന്ന് അഴിച്ചുകൊണ്ടുപോയി വെള്ളം കുടി പ്പിക്കുന്നില്ലയോ? അത് ശബത്തുദിവസം കുഴിയിൽ വീണാൽ പിടിച്ചു കയറ്റുകയില്ലയോ (മത്താ. 12:11). യഹൂദന്മാർ സ്വന്തം ലാഭത്തിനും സ്വാർ ത്ഥതയ്ക്കുമായി അവരുടെ മതപരമായ ന്യായങ്ങൾ മാറ്റിമറിക്കുക പതി വായിരുന്നു. ഇതിനാവശ്യമായ പഴുതും നിയമത്തിൽ സൃഷ്ടിച്ചിരുന്നു. ഇവിടെ ദൈവികഛായയിൽ സൃഷ്ടിച്ചിരുന്ന ഒരു മനുഷ്യാത്മാവിന്റെ മോചനത്തിനാവശ്യമായിരുന്ന ക്രിയ ചെയ്തത് പള്ളിപ്രമാണി അപല പിക്കുന്നു. യേശു, ദൈവസൃഷ്ടിയിൽ ഏറ്റവും മഹത്തായ സൃഷ്ടിയാ കുന്ന മനുഷ്യന്റെ പൂർണ്ണ സൗഖ്യവും എല്ലാ അരിഷ്ടതകളിൽ നിന്നു മുള്ള വിമോചനവും ആഗ്രഹിക്കുന്നു. ഈ ആഗ്രഹ നിർവ്വഹണത്തിന് എതിരായി യാതൊരു ദൈവിക കല്പനയും നിലനിൽക്കുന്നില്ലെന്ന് അവി ടുന്ന് ചൂണ്ടിക്കാണിക്കുന്നു. യേശു പറയുന്നു, ശബത്തിൽ മൃഗങ്ങളെ ആപത്തിൽ നിന്നു രക്ഷിപ്പാൻ മനസ്സുള്ള സമൂഹമേ - മനുഷ്യർ മൃഗങ്ങ ളേക്കാൾ ഏറെ വിശേഷതയുള്ളവർ, ആകയാൽ ശബത്തിൽ നന്മ ചെയ്യു ന്നത് വിഹിതം തന്നെ (മത്താ. 12:12). തുടർന്ന് അവിടുന്നു കല്പിക്കുന്ന "ശബത്തു മനുഷ്യനു വേണ്ടിയാണ്, മനുഷ്യൻ ശബത്തിനു വേണ്ടിയുള്ള തല്ല" (മർക്കോസ് 2:27).

മനുഷ്യൻ ദൈവകല്പനകൾ ആചരിക്കുന്നതും അനുഷ്ഠിക്കുന്നതും

ഒരു ഉന്നതമായ ലക്ഷ്യം നിറവേറ്റാനായിട്ടാണ്. അത് ദൈവത്തിന് എതിരായിട്ടോ മനുഷ്യന് ദോഷം ഉണ്ടാകുന്നവിധത്തിലോ ആകരുത്. പ്രത്യുത ദൈവം മനുഷ്യനിൽ ഉണ്ടായിക്കാണുവാൻ ആഗ്രഹിക്കുന്ന സൗഖ്യം തന്റെ കല്പനകൾ മുഖാന്തരം ഉണ്ടായിക്കാണുവാൻ ദൈവം ആഗ്രഹിക്കുന്നുവെന്ന് യേശു വ്യക്തമാക്കുന്നു.

പള്ളിപ്രമാണിയുടെ നിലപാട് അപലപനീയമാണ്. അത് സഹോദരസ്നേഹത്തിൽ ഉറച്ചതായിരുന്നില്ല. സഹോദരസ്നേഹം ദൈവഭക്തിയിൽ നിന്നും ഉളവായി വരുന്നതാവണം. ഇവിടെയാകട്ടെ, സഹോദരസ്നേഹത്തിനു സ്ഥാനം ഇല്ലാതെ ദൈവകല്പനകളെ സ്വന്തം താല്പര്യത്തിനുവേണ്ടി മുഴിപ്പിച്ച് കാണിക്കുകയാണ് ചെയ്യുന്നത്. ഇത് യേശു നിരസിച്ചതായി നമുക്ക് മനസിലാക്കാം. യേശുവിന്റെ ആദർശപ്രകാരം, ദൈവം, മനുഷ്യന്റെ ആത്മികവും ലൗകികവുമായ ഉയർച്ചയും ഉന്നതിയും മാത്രമല്ല ആഗ്രഹിക്കുന്നത്, അവനിൽ ദൈവം ചലിച്ചുണ്ടാകുന്ന ആത്മീയ സന്തോഷത്തിനും സ്വാതന്ത്ര്യത്തിനും അവൻ അർഹനാകണമെന്ന് അവിടുന്ന് ആഗ്രഹിക്കുന്നു (യോഹ. 17:13). ശബത്തു ദിവസം യേശു സൗഖ്യം കൊടുത്തതായ സ്ത്രീയിൽ സംഭവിച്ചത് അവളുടെ ആത്മാവിന്റെയും ശരീരത്തിന്റെയും സമ്പൂർണ്ണ വിമോചനമാണ്. അത് ദൈവം ആ ശബത്തു ദിവസം അവൾക്കു ദാനം ചെയ്തു. ഈ സംഭവത്തിലൂടെ ശബത്ത് ആചരണം നല്ല കാര്യങ്ങൾക്ക് ഉപകരണമാക്കാൻ യേശു നമ്മെ പഠിപ്പിക്കുന്നു. നിയമങ്ങൾ കാരുണ്യത്തിനും നീതിക്കും വഴി തുറക്കുന്നതായിരിക്കണം. നിയമം മൂലം ഇവ അടയുവാനോ ഇല്ലാതാകുവാനോ സംഗതിയാകരുത്. യേശു തന്റെ സ്നേഹം നിമിത്തം ഈ സ്ത്രീക്കു ഉപകാരം ചെയ്തു. അത് ആ സ്ത്രീയുടെ സൗഖ്യത്തിനും വിമോചനത്തിനും കാരണമായി. ദൈവം എല്ലായ്പ്പോഴും മനുഷ്യരെക്കുറിച്ചാഗ്രഹിക്കുന്നത്, മനുഷ്യൻ ദൈവിക ലക്ഷ്യത്തിലേക്കു നടത്തുന്ന പ്രയാണത്തിൽ അവൻ സ്വതന്ത്രനായിരിക്കണമെന്നാണ്. ഈ സ്വാതന്ത്ര്യമാണ് യേശു ഈ കൂനിയായിരുന്ന സ്ത്രീക്കു നൽകിയത്. അവളുടെ ബന്ധനം അഴിഞ്ഞിരിക്കുന്നതായി യേശു പ്രഖ്യാപിച്ചു.

യേശുവിന്റെ കാലത്തു ജീവിച്ചിരുന്ന യഹൂദ മതാചാര്യന്മാരിൽ ഭൂരിപക്ഷവും സഹോദരസ്നേഹം കലർന്നിട്ടുള്ളവർ ആയിരുന്നില്ല. അവരുടെ സ്വാർത്ഥത നിറഞ്ഞ നിയമങ്ങൾ അവരുടെ നിലനിൽപിന്റെ മൂടും വേരുമായി നിലനിന്നിരുന്നു. സ്വാർത്ഥതയുടെ തിമിരമായിരുന്നു അവരെ യേശുവിനോടു വിയോജിപ്പിച്ചു വന്നത്. ഇത് ദൈവസ്നേഹത്തിന്റെ മറുകരയിൽ ഉരുകിപ്പോകുന്നില്ലെങ്കിൽ ക്രിസ്ത്യാനികൾക്ക് അവരുടെ ജീവിതത്തിൽ യേശു കാണിച്ച സ്നേഹത്തിന് സാക്ഷികളാവാൻ സാദ്ധ്യമല്ല. ക്രിസ്തുവിലൂടെ ക്രിസ്തുമതത്തിന് അനുയായികളായി ജീവിക്കുന്ന

അനേകരുടെ സ്നേഹപരമായ പ്രയത്നങ്ങളും അവരുടെ സംഘടിത പ്രവർത്തനങ്ങളും ഇന്നു ലോകത്തു പ്രകാശം പരത്തിക്കൊണ്ടിരിക്കുകയാണ്. ഇത് ഇതര മതസ്ഥർക്കു സാദ്ധ്യമാകാതെയാണ് ഇരിക്കുന്നത്. കാരണം, അവർക്ക് യേശുവിന്റെ നിറഞ്ഞ ആത്മാവിൽ വർത്തിക്കുവാൻ കഴിയാതെ വരുന്നു.

യേശു ദേവാലയത്തിൽ കണ്ടെത്തിയ സ്ത്രീയുടെ പരാധീനത പെട്ടെന്നു മനസ്സിലാക്കി അവളെ സൗഖ്യപ്പെടുത്തി വിമോചിപ്പിച്ചു. ഇത് അവളുടെ യാചനയ്ക്കു ഉത്തരമായി ചെയ്തതല്ല, പിന്നെയോ അത് അവളെ സംബന്ധിച്ച് ആവശ്യമാണ് എന്ന് യേശു അറിഞ്ഞതുകൊണ്ടാണ്. ആവശ്യക്കാരുടെ മുമ്പിൽ പിൻതിരിയുന്നതല്ല നമ്മുടെ കടമ, പിന്നെയോ അത് നിർവ്വഹിക്കുക തന്നെ വേണം. ഇത് ഒരു സമൂഹത്തെ സംബന്ധിച്ചതാകട്ടെ, ഒരു വ്യക്തിയെ സംബന്ധിച്ചതാകട്ടെ, ഒരു ദോഷിയെ സംബന്ധിച്ചതാകട്ടെ നാം നിർവ്വഹിക്കണം. പ്രശ്നങ്ങൾ പല തരത്തിലുള്ളതാകാം. അവയെല്ലാം കൂനുകളായി നാം മനസ്സിലാക്കേണ്ടതാണ്. ഇവ ആപത്ത്, അജ്ഞത, അടിമത്തം, അസൗകര്യം, അനാചാരം, അവിവേകം, അഹന്ത തുടങ്ങിയവയാകാം, അവയിൽനിന്നു മോചനം ഉണ്ടാകണം.

യേശുവിനാൽ ദേവാലയത്തിൽ വച്ചുണ്ടായ അത്ഭുതപ്രവൃത്തിയിൽ സന്തോഷിച്ചവരായി ജനങ്ങൾ ദേവാലയത്തിൽ നിന്നു പോയപ്പോൾ യേശുവിന്റെ വിരോധികളായവർ നാണിച്ചു പോയതായി രേഖപ്പെടുത്തിയിരിക്കുന്നു. യേശുവിനു വിരോധികളായി ഉണ്ടായിരുന്നവർ പള്ളിപ്രമാണിയുടെ അദർശങ്ങളെ അനുകൂലിച്ചവർ ആയിരിക്കും; ഇവർ യേശുവിന്റെ ഉയർച്ചയിലും പ്രശസ്തിയിലും അസൂയ പൂണ്ടവർ ആയിരിക്കും. കൂടാതെ ഇവർ പള്ളിപ്രമാണിയും ഭരണകർത്താക്കളുമായി ശുദ്ധമല്ലാത്ത ബന്ധം പുലർത്തിവന്നവരും ആയിരിക്കും. സന്തോഷിച്ച് ആരാധനയിൽ പങ്കുകൊണ്ട് ഭവനങ്ങളിലേക്കു പോയവർ സാധാരണക്കാരായ മനുഷ്യർ ആയിരിക്കും.

## സന്ദേശമുഖങ്ങൾ

## I

1. മതജീവിതത്തിൽ കൂട്ടായുള്ള ആരാധന ആവശ്യമാണ്.
2. ജീവിതപ്രശ്നങ്ങളിൽ നിന്നുളവാകുന്ന നൊമ്പരങ്ങൾ ദൈവം പരിഹരിക്കും.
3. ശബത്തുദിവസം നിസ്വാർത്ഥങ്ങളായ ഉപകാരക്രിയകൾ ചെയ്യാം.
4. നമ്മുടെ കൂന്, രോഗമോ സ്വഭാവദൂഷ്യമോ ആകാം.
5. ക്രിസ്തുവിന്റെ സ്പർശനത്തിനു നാം വിധേയരാകണം.

ശുദ്ധമാകും (മത്താ. 8:3).
സൗഖ്യമാകും (മത്താ. 8:15).
കാഴ്ച നൽകും (മത്താ. 9:29)

## II

1. യഹോവയായ ദൈവം ആദിയിൽ ശബത്ത് ആചരിച്ച് മാതൃക കാണിച്ചു (ഉൽ. 2:2, 3).
2. പത്തു കല്പനകളിൽ ഒന്നായി ശബത്ത് ആചരിക്കാൻ ദൈവം കല്പിച്ചു (ആവ. 5:14).
3. ശബത്തു ദിവസം ഉൽകൃഷ്ടമായി ആചരിച്ച് യേശു മാതൃക കാണിച്ചു (ലൂക്കോ. 13:14-17).
4. ക്രിസ്ത്യാനികൾ ആഴ്ചയുടെ ഒന്നാം ദിവസം ശബത്തു ദിനമായി ആചരിച്ചുവന്നു (പ്രവൃ. 20:7).
5. ശബത്ത് ആചരിക്കുന്ന മനുഷ്യനെ ദൈവം അനുഗ്രഹിക്കും (പുറ. 16:29).

## III

## ഇടവകജീവിതത്തിലെ കൂനു നിവരണം

1. അവിശ്വാസം.
2. പ്രാർത്ഥനാജീവിതത്തിന്റെ കുറവ്.
3. ലൗകിക ആഡംബരങ്ങൾ നൈമിഷികമായ ആഘോഷങ്ങൾ.
4. സ്വാർത്ഥതയുടെ മുന്നേറ്റം.
5. ആത്മിക ഉൽകൃഷത്തിന് എതിരായി ഉണ്ടാകുന്ന മുരടിപ്പ്.

## IV

## യേശു ദേവാലയത്തിൽ വന്നപ്പോൾരോഗസൗഖ്യം ഉണ്ടായി. യേശു നമ്മുടെ ആന്തരിക ജീവിതത്തിൽ യഥാർത്ഥ്യമാകുമ്പോൾ

1. ജീവൻ ലഭിക്കുന്നു. മരണം നീങ്ങുന്നു (യോഹ. 10:10, യോഹ. 5:25).
2. ഇരുട്ടിൽ പ്രകാശം ഉദിക്കുന്നു (യേശ. 62:2, സങ്കീ. 119:130).
3. ബന്ധനങ്ങൾ അഴിയുന്നു. സാന്ത്വനം ലഭിക്കുന്നു (ലൂക്കോ. 4:18, യോഹ. 8:36).

## V

## ദേവാലയങ്ങൾ

1. യേശു പള്ളിയിൽ പ്രസംഗിച്ചു (വരം ലഭിച്ചവർ സുവിശേഷവേല പ്രത്യേകമായി ചെയ്യുക).

2. യേശുവിന്റെ ദൃഷ്ടി രോഗിയിലേക്കു ചാഞ്ഞു (വിശ്വാസികളുടെ പ്രശ്നങ്ങളിലേക്ക് പള്ളി കടന്നുവരണം).
3. യേശു രോഗിയെ രക്ഷിച്ചു (പള്ളി അവശരേയും അനാഥരേയും സംരക്ഷിക്കണം).
4. യേശു പള്ളിപ്രമാണിയുടെ സമീപനത്തെ അപലപിച്ചു (പള്ളിയിലെ കുറവുകളെ നാം പരിഹരിക്കണം).
5. യേശുവിനെ പുരുഷാരം ശ്ലാഘിച്ചു (നല്ല കാര്യങ്ങളെ നാം പ്രോത്സാഹിപ്പിക്കണം).

(

# 23

# നോമ്പിലെ 6–ാം ഞായറാഴ്ച

### വേദഭാഗം: വി. യോഹന്നാൻ 9:1–41

**വാക്യം 1–3**

*“അവൻ കടന്നുപോകുമ്പോൾ പിറവിയിലെ കുരുടനായൊരു മനുഷ്യനെ കണ്ടു. അവന്റെ ശിഷ്യന്മാർ അവനോട് ഇവൻ കുരുടനായി പിറക്കത്തക്കവണ്ണം ആർ പാപം ചെയ്തു? ഇവനോ ഇവന്റെ അമ്മയപ്പന്മാരോ എന്ന് ചോദിച്ചു. അതിനു യേശു അവൻ എങ്കിലും അവന്റെ അമ്മയപ്പന്മാരെങ്കിലും പാപം ചെയ്തിട്ടല്ല, ദൈവപ്രവൃത്തി അവങ്കൽ വെളിവാകേണ്ടതിനത്രേ.”*

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്ന സംഭവം സ്മരിക്കാം, അത് യേശു യഹൂദന്മാരുമായി ഒരു സംവാദം നടത്തുന്നതും തുടർന്ന് ജനം അദ്ദേഹത്തെ കല്ലെറിയുന്നതിനു തുനിയുന്നതുമാണ്. യേശു പിന്നീട് ആ സ്ഥലം വിട്ട് യാത്ര തിരിക്കുമ്പോൾ വഴിയിൽ വച്ച് കുരുടനായി ജനിച്ചു വളർന്ന ഒരു മനുഷ്യനെ കാണുന്നു. ഈ മനുഷ്യന് സാധാരണ കാഴ്ച ശക്തിയോടു കൂടിയ കണ്ണുകൾ യേശു തന്റെ ദിവ്യശക്തിയാൽ കൊടുക്കുന്നു. ഈ അത്ഭുത സംഗതി യോഹന്നാന്റെ സുവിശേഷത്തിൽ മാത്രമാണ് വിവരിച്ചിരിക്കുന്നത്. ലോകത്തിന് യേശു പ്രകാശമാണ് എന്നു വിവരിച്ചിട്ട് അധികനാൾ കഴിയുന്നതിനു മുമ്പ് താൻ ലോകത്തിന്റെ ഐശ്വര്യത്തിനും ധാർമ്മിക പുരോഗതിക്കും മാത്രമല്ല പ്രകാശമായിട്ട് വന്നിരിക്കുന്നത്; മനുഷ്യാത്മാവിന്റെ വെളിച്ചവും സ്രഷ്ടാവിനെക്കുറിച്ച് അറിയുന്നതിന് പരിശ്രമിക്കുമ്പോൾ ലഭ്യമാകുന്ന വെളിച്ചവും, തന്റെ ദാനം എന്ന പോലെ, ശരീരത്തിൽ സ്ഥിതിചെയ്യുന്ന കണ്ണിന്റെ കാഴ്ചശക്തിയെ പ്രദാനം ചെയ്യുന്നതിനും, താൻ ലോകത്തിൽ വെളിച്ചമായിട്ട് വന്നിരിക്കുന്നുവെന്ന് അവിടുന്നു തെളിയിച്ചു.

യേശു ശിഷ്യന്മാരുമായി കടന്നുപോകുന്ന വഴിയിൽ പിറവിയിലേ കുരുടനായ ഒരു വ്യക്തിയെ കണ്ടിട്ട്, ആ കുരുടൻ അപ്രകാരം ജനിക്കുന്നതിനു കാരണമായിട്ട് ആരു പാപം ചെയ്തു എന്ന് യേശുവിനോട് ശിഷ്യന്മാർ ചോദിക്കുന്നു. പാപത്തിന്റെ ഫലമായി ദുഃഖവും രോഗവും ഉണ്ടാകുമെന്നുള്ളത് ശിഷ്യന്മാരുടെ ഒരു പ്രത്യേക അഭിപ്രായം അല്ലായിരുന്നു (യോഹ. 9:4). ഈ ചിന്താഗതി യഹൂദന്മാരുടെ ഇടയിൽ മാത്രമായിരുന്നില്ല, മറ്റനേക ജനപഥങ്ങളിലും നിലനിന്നിരുന്നു. ഒരിക്കൽ വി. പൗലോസ് ശ്ലീഹായുടെ കൈയേൽ കയറിപ്പിടിച്ച അണലിയെ കണ്ടിട്ട്,

ഈ മനുഷ്യൻ ഒരു കൊലപാതകി എന്നാണ് ആ നാട്ടുകാർ വി. പൗലോസ് ശ്ലീഹായെക്കുറിച്ച് അഭിപ്രായപ്പെട്ടത് (പ്രവൃ. 28:4). ഭാരത ദേശത്തു വസിക്കുന്ന ഹിന്ദു ജനസമൂഹം ഓരോ വ്യക്തിയുടേയും പാപം അവരുടെ പുനർജന്മങ്ങളിലൂടെ പരിഹരിക്കപ്പെടുന്നു എന്ന് വിശ്വസിക്കുന്നു. മാതാപിതാക്കളുടെ പാപം മക്കളെ സാരമായി ബാധിക്കുമെന്ന വിശ്വാസം വി. വേദപുസ്തകത്തിലും പരാമർശിക്കുന്നുണ്ട് (പുറ. 34:7).

ശിഷ്യന്മാരുടെ ഈ ചോദ്യത്തിന് ഉത്തരമായിട്ട്, ഈ ദയനീയ അവസ്ഥയ്ക്ക് ആ പിറവിക്കുരുടനോ അവന്റെ അമ്മയപ്പന്മാരോ പാപം ചെയ്തിട്ടില്ല എന്ന് യേശു പ്രഖ്യാപിക്കുന്നില്ല. കഷ്ടവും ദുഃഖവും മരണവും പാപത്തിന്റെ ഫലമായി ഉണ്ടാകുകയില്ല എന്നു പഠിപ്പിച്ചിട്ടുമില്ല. യേശു മനുഷ്യന്റെ പാപം അവന്റെ രോഗത്തിനും ദുഃഖത്തിനും കാരണമാകാം എന്ന സൂചന വളരെ വ്യക്തമായി നല്കിയിട്ടുണ്ട്. പക്ഷവാത രോഗിയെ സൗഖ്യപ്പെടുത്തിയശേഷം യേശു അവനോടായി, "നോക്കൂ നിനക്കു സൗഖ്യമായല്ലോ. അധികം തിന്മ ഭവിപ്പാതിരിപ്പാൻ ഇനിയും പാപം ചെയ്യരുത്" എന്ന് അരുളിച്ചെയ്തു (യോഹ. 5:14). പ്രത്യക്ഷമായ പാപത്തിന്റെ ഫലമായി പലരും ബലഹീനരും രോഗികളും അനേകരും നിദ്ര കൊള്ളുന്നു എന്നും വി. പൗലോസ് ശ്ലീഹാ ചിന്തിക്കുന്നു (2 കൊരി. 11:10).

ഇയ്യോബ് നിഷ്കളങ്കനും ദൈവഭക്തനും ദോഷം വിട്ടകന്നവനും ആയിരുന്നുവെങ്കിലും അദ്ദേഹം അധിക യാതനകൾ അനുഭവിച്ചതായി നാം വായിക്കുന്നു. ആത്യന്തികമായ പരിശോധനയിൽ നമുക്ക് വന്നുചേരുന്ന കഷ്ടനഷ്ടങ്ങൾ വേദനകൾ ദൈവത്തിന്റെ പരമാധികാരത്തിൽപ്പെട്ടവ തന്നെ. ചിലപ്പോൾ നമ്മുടെ വേദനകൾ നമ്മുടെ അപരാധങ്ങളുടെ ഫലമായിട്ടുള്ള ശിക്ഷയാകാം, പരിശോധനയുടെ ഭാഗവും, പലപ്പോഴും നമ്മെ ദൈവത്തോടടുപ്പിക്കുന്നതിനുള്ള ഉപാധിയായിട്ടും സംഭവിക്കുന്നു.

ഈ പിറവിക്കുരുടന്റെ കാര്യത്തിൽ യേശു അത് ആരുടെയെങ്കിലും പാപം മുഖാന്തരമായി സംഭവിച്ചു എന്ന് പറയുന്നില്ല, ദൈവത്തിന്റെ പ്രവൃത്തികൾ ആ ആൾ മുഖാന്തരം വെളിപ്പെടുത്തുന്നതിനു അയാൾക്ക് ഇത് സംഭവിച്ചു എന്ന് പറയുന്നു. ദൈവത്തിന്റെ പ്രവൃത്തി കണ്ണിനു കാഴ്ച കൊടുക്കുന്നു എന്ന ഒരു ക്രിയയിൽ മാത്രം ഒതുങ്ങി നിൽക്കുന്നില്ല; കണ്ണില്ലാത്ത അവസ്ഥയിൽ അയാൾ ജനിച്ചതും കുരുടനായി ജീവിച്ചതും പിന്നീട് യേശു എന്ന ദൈവത്തിന്റെ ദിവ്യശക്തിയുടെ പ്രവർത്തനഫലമായി കണ്ണുള്ളവനായിട്ടു തീർന്നു കാഴ്ച പ്രാപിക്കുന്നതും ദൈവത്തിന്റെ പ്രവൃത്തിയിൽ ഉൾപ്പെടുന്നുണ്ട്. ഈ ലോകത്തിൽ സംഭവിക്കുന്നതായ എല്ലാ കാര്യങ്ങളും ദൈവം അറിയുന്നു. എല്ലാവിധത്തിലും അവകളുടെ

മേൽ ദൈവത്തിന് ആധിപത്യവും അധികാരവും ഉണ്ടെന്നുള്ളത് നാം മനസ്സിലാക്കണം. ഈ മനുഷ്യൻ കുരുടനായിപ്പിറന്നതു തൊട്ട് അവനു സംഭവിച്ചതെല്ലാം ദൈവത്തിന്റെ പ്രവൃത്തിയാണ് എന്ന് യേശു വ്യക്തമാക്കുന്നു.

**വാക്യം 4-5**

*"എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളിടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിച്ചുകൂടാത്ത രാത്രി വരുന്നു. ഞാൻ ലോകത്തിൽ ഇരിക്കുമ്പോൾ ലോകത്തിന്റെ വെളിച്ചം ആകുന്നു എന്ന് ഉത്തരം പറഞ്ഞു."*

യേശുവിന്റെ ജീവിതോദ്ദേശ്യം പിതാവിന്റെ പ്രവൃത്തി ചെയ്ത് പൂർത്തീകരിക്കുക എന്നുള്ളതായിരുന്നു. പകൽ ഉള്ളിടത്തോളം അതു താൻ പ്രവർത്തിക്കുമെന്നു പറയുന്നു; അതുപോലെ തനിക്കു പ്രവർത്തിക്കുവാൻ കഴിയാത്ത ഒരു സമയം തന്റെ ജീവിതത്തിൽ ഉണ്ടാകുമെന്ന് അവിടുന്നു വെളിപ്പെടുത്തുന്നു. ഇതു തുടർന്നു വരുന്ന യേശുവിന്റെ പീഡാനുഭവങ്ങളെക്കുറിച്ചുള്ള ഒരു സൂചന നൽകുന്നു. യേശു ഈ അത്ഭുത പ്രവൃത്തി ചെയ്തത് ഒരു ശബത്തു ദിവസമായിരുന്നു. യേശുവിന്റെ പ്രവർത്തനകാലത്തു ശബത്തു ദിവസം ഉപകാരങ്ങൾ ചെയ്തിട്ട് അതു നിമിത്തമായി തന്റെ ജീവിതത്തിനു തന്നെ അപകടം വരുത്തിവച്ച സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇങ്ങനെയുള്ള സമയങ്ങളിൽ തന്നോടുകൂടെ വെളിച്ചവും, താൻ തന്നെ വെളിച്ചവുമായി വർത്തിച്ചിരുന്നതുകൊണ്ട് യേശു അധികാരത്തോടു കൂടെത്തന്നെ പ്രവൃത്തികൾ ചെയ്തുപോന്നു. ഈ പ്രത്യേക ദിവസത്തിലും യേശു വെളിച്ചമായിട്ട്, വെളിച്ചത്തിലും വസിക്കുന്നു എന്നതുകൊണ്ട് താൻ തന്റെ പ്രവൃത്തി ചെയ്യേണ്ടതാണ് എന്ന് പ്രസ്താവിക്കുന്നു.

യേശു വെളിച്ചം ഉള്ളിടത്തോളം പ്രവർത്തിക്കും എന്നറിയിച്ചിട്ട് രാത്രിയെക്കുറിച്ച് അവിടുന്നു വിവരം നല്കുന്നു; രാത്രിയിൽ പ്രവർത്തനം അസാദ്ധ്യമാണ്. പകൽ വെളിച്ചം ഉള്ളതുകൊണ്ട് പ്രവർത്തിക്കാൻ കഴിയുന്നു. യേശു പകൽ എന്നുദ്ദേശിക്കുന്നത് അവിടുന്ന് പൊതുജനമദ്ധ്യേ പ്രവർത്തിച്ചിരുന്ന സമയം ആകുന്നു. ആ സമയവും അവസാനിക്കുമെന്നും എന്നാൽ അവസാന സമയം ആകുന്നതുവരെ താൻ തന്റെ പിതാവ് തന്നെ ഏൽപിച്ചിരുന്ന ശുശ്രൂഷ നിർവ്വഹിക്കുമെന്നും അവിടുന്നു സൂചിപ്പിക്കുന്നു. യേശുവിന്റെ ജീവിതകാലത്തു നടക്കേണ്ടതും തന്നാൽ നിർവ്വഹിക്കപ്പെട്ടിരുന്നതുമായ സംഗതികളേക്കുറിച്ചുമുള്ള യേശുവിന്റെ ദൃഢനിശ്ചയം നമ്മെ ചില കാര്യങ്ങൾ ഓർമ്മിപ്പിക്കുന്നു. ഓരോ വിശ്വാസിയുടേയും ജീവിതകാലത്ത് വെളിച്ചത്തിന്റെയും രാത്രിയുടേയും

ഘട്ടങ്ങൾ പ്രത്യേകം പ്രത്യേകം ഉണ്ടായിരിക്കും; ഈ സത്യമറിഞ്ഞ് വെളിച്ചത്തിന്റെയും അനുഗ്രഹത്തിന്റെയും കാലഘട്ടത്തിൽ വെളിച്ചത്തിന്റെ ഉടമസ്ഥനായ ദൈവത്തെ അറിഞ്ഞു വെളിച്ചത്തിന്റെ പ്രവൃത്തികൾ ചെയ്തു ഓരോരുത്തരും അവരവർക്കുവേണ്ടി സ്വർഗ്ഗത്തിൽ നിക്ഷേപം ഒരുക്കേണ്ടതാണ്. ഓരോരുത്തരെ സംബന്ധിച്ച് ദൈവഹിതം അറിഞ്ഞും വിവേചിച്ചും നിർവ്വഹിക്കുക എന്നതാണ് വെളിച്ചസമയത്ത് ചെയ്യേണ്ട കർത്തവ്യം. ഇത് യഥാസമയം ബുദ്ധിമാനായ ദാസനായി നിർവ്വഹിക്കണം. വെളിച്ചത്തിന്റെ കുറവ് അനുഭവപ്പെട്ടിട്ട് നന്മ കുറഞ്ഞ് പോകുന്നതിനു ഇടയാകാതെ അനുതാപമനസ്സു സംഭരിക്കുന്നത് ഏതൊരു ക്രിസ്ത്യാനിയുടേയും ആത്മീയവിജയത്തിന് ആവശ്യമാണ്.

ഓരോ വിശ്വാസിയും ദൃഢനിശ്ചയത്തോടെ വെളിച്ചത്തിലും, രാത്രിയിലും, ദൈവകൃപയിൽ കഴിയുന്നതിനാവശ്യമായ വിശ്വാസവും ആത്മീയ ഒരുക്കവും സംഭരിക്കേണ്ടതാണ്. യേശു ലോകത്തിൽ ഇരിക്കുന്നിടത്തോളം സമയം അവിടുന്ന് ലോകത്തിന് വെളിച്ചമാണ് എന്ന് പ്രസ്താവിക്കുന്നു. ലോകത്തിൽ അവിടുത്തെ സാന്നിദ്ധ്യം ഉള്ളിടത്തോളം കാലം അതു ജീവനും ഉന്മേഷവും ആനന്ദവും നിറഞ്ഞതായിരിക്കും. യേശു തന്റെ സാന്നിദ്ധ്യം പിൻവലിക്കുന്ന സമയങ്ങളിലും, ഇടങ്ങളിലും തികഞ്ഞ നിരാശയും കൈപ്പേറിയ അനുഭവങ്ങളും ഉണ്ടാകും. ക്രിസ്തീയ ജീവിതത്തിൽ ഓരോ വ്യക്തിയുടേയും ആത്മാവിൽ യേശുവിന്റെ വെളിച്ചത്തോടുകൂടിയ തുടിപ്പ് പരിലസിക്കുക തന്നെ വേണം, അത് ജീവിത ചൈതന്യവും ആത്മാവിന്റെ തിളക്കവുമാണ്, അതു ഭക്ഷണമോ പാനീയമോ അല്ല; സ്നേഹവും പരിശുദ്ധാത്മാവിലുള്ള സന്തോഷവും ആണ്.

**വാക്യം 6-7**

*“ഇങ്ങനെ പറഞ്ഞിട്ട് നിലത്തു തുപ്പി തുപ്പൽ കൊണ്ടു ചേറുണ്ടാക്കി ചേറ് അവന്റെ കണ്ണിൻമേൽ പൂശി നീ ചെന്ന് ശീലോഹാം കുളത്തിൽ കഴുകുക എന്ന് അവനോടു പറഞ്ഞു. ശീലോഹാം എന്നതിനു അയക്കപ്പെട്ടവൻ എന്നർത്ഥം. അവൻ പോയി കഴുകി കണ്ണു കാണുന്നവനായി മടങ്ങിവന്നു.”*

ആദിയിൽ മനുഷ്യനെ മണ്ണു കൊണ്ട് മെനഞ്ഞുണ്ടാക്കിയ ദൈവം (ഉൽപ്പ. 2:7) ഈ കുരുടനു കണ്ണില്ലാത്തിടത്ത് കണ്ണു ഉണ്ടാക്കുന്നതിനായി ഭൂമിയിലെ മണ്ണ് തന്നെ ഉപയോഗിക്കുന്നു. പിറവിക്കുരുടന്റെ മുഖത്ത് അടഞ്ഞുപോയ ഒരു കണ്ണുണ്ടായിരുന്നുവെങ്കിൽ യേശുവിനു അത് തുറന്നു കൊടുക്കേണ്ട ആവശ്യമേ ഉണ്ടാകുമായിരുന്നുള്ളൂ. ഈ കർമ്മത്തിൽ സൃഷ്ടിപ്പ് എന്ന കൃത്യം യേശുവിന് നിർവ്വഹിക്കേണ്ടതുണ്ടായിരുന്നു എന്ന കാരണത്താലായിരിക്കണം; താൻ മണ്ണുപയോഗിച്ച് കണ്ണു

കുരുടനിൽ സൃഷ്ടിച്ചത്. ഈ ആവശ്യത്തിന് എത്രമാത്രം മണ്ണു കുഴയ്ക്കേണ്ടിവന്നു എന്നത് വ്യക്തമല്ല. ലോകത്തിലെ മുഴുവൻ മണ്ണിന് ഉടമസ്ഥനായവൻ സ്വൽപ്പം മണ്ണു മാത്രം ഈ കാര്യത്തിൽ വിനിയോഗിച്ചു എന്ന് നമുക്ക് വിശ്വസിക്കാം. യേശുവിന്റെ ചികിത്സാവിധികൾ, പലപ്പോഴും വിവിധ രീതിയിൽ കണ്ടുവന്നിരുന്നു; അത് ശാരീരിക അവസ്ഥയെ മാത്രം ഉദ്ദേശിച്ചുകൊണ്ടായിരുന്നില്ല (മർക്കോ. 7:33, 8:23).

പുരാതനകാലത്ത് പ്രവാചകന്മാർ ദൃശ്യമായ ഒരു കൃത്യം ചെയ്യുന്നതിലൂടെ അദൃശ്യമായ ആത്മീയശക്തിയുടെ പ്രകടനം ഫലവത്താക്കാറുണ്ടായിരുന്നു. എലീശാ പ്രവാചകൻ ഒരു ബാലനെ ജീവിപ്പിക്കുന്നതിനായി ആ ബാലന്റെ മേൽ തന്റെ വടി വെയ്ക്കുവാൻ ആവശ്യപ്പെടുന്നതു നാം വായിക്കുന്നു (2 രാജാ. 4:9). ഇപ്രകാരമുള്ള കൃത്യങ്ങൾ ദൈവികശക്തി അവരിൽനിന്നു സുഖപ്പെടേണ്ട വ്യക്തികളിലേയ്ക്കു പ്രവഹിക്കുന്നു എന്ന സത്യത്തിന്റെ ബഹിർപ്രകടനമാകുന്നു. കൂദാശകളുടെ കാര്യത്തിലും ദൃശ്യമായ കാര്യങ്ങളുടെ നിർവ്വഹണത്തിലൂടെ അദൃശ്യമായ അനുഗ്രഹം വന്നുചേരുന്നു. യേശു കണ്ണു ഉണ്ടാകേണ്ട സ്ഥലത്തു മണ്ണു കുഴച്ചു പിടിപ്പിച്ചശേഷം അയക്കപ്പെട്ടവൻ എന്നർത്ഥമുള്ള ശീലോഹാം എന്ന കുളത്തിൽ പോയി കഴുകുവാൻ ആജ്ഞാപിക്കുന്നു. യെരുശലേമിനു തെക്കുകിഴക്കായി പട്ടണവാതിലിനോട് ചേർന്നുള്ള ഒരു കുളമായിരുന്നു ഇത്. ഗീഹോൻ എന്ന ഉറവയിൽ നിന്നു പുറപ്പെടുന്ന വെള്ളം, പാറയിലൂടെ ഉണ്ടായ തുരങ്കത്തിൽകൂടെ കടത്തിക്കൊണ്ടു വന്നു ഈ കുളത്തിൽ കെട്ടി നിർത്തിയിട്ട് ഉണ്ടായ ചെറിയ ജലാശയമായിരുന്നു ഇത്. അയക്കപ്പെട്ടവൻ എന്ന സൂചകനാമം യേശുവിനു പഴയനിയമകാലത്തു തന്നെ ലഭിച്ചിട്ടുള്ളതാണ് (ഉൽപ്പ. 49:10). യേശു താൻ അയക്കപ്പെട്ടവൻ എന്ന നിലയിൽ ആ നാമം സ്വീകരിച്ച് സംസാരിച്ചിട്ടുണ്ട് (യോഹ. 3:17-34, 5:36-38).

**വാക്യം 8-12**

*"അയൽക്കാരും അവനെ മുമ്പേ ഇരക്കുന്നവനായി കണ്ടവരും ഇവനല്ലയോ അവിടെ ഇരുന്നു ഭിക്ഷ യാചിച്ചവൻ എന്നു പറഞ്ഞു. അവൻ തന്നെ എന്നു ചിലരും അല്ല അവനെപ്പോലെയുള്ളവൻ എന്നു മറ്റു ചിലരും പറഞ്ഞു. അവർ അവനോട് നിന്റെ കണ്ണു തുറന്നത് എങ്ങനെ എന്ന ചോദ്യത്തിന് അവൻ 'യേശു എന്നു പേരുള്ള മനുഷ്യൻ ചേറ് ഉണ്ടാക്കി എന്റെ കണ്ണിന്മേൽ പൂശി ശീലോഹാം കുളത്തിൽ കഴുകുക എന്ന് എന്നോട് പറഞ്ഞു.' അവൻ എവിടെ എന്ന് അവർ അവനോട് ചോദിച്ചതിനു ഞാൻ അറിയുന്നില്ല എന്ന് ഉത്തരം പറഞ്ഞു."*

ഈ കുരുടന്റെ മുഖത്തു ദിവ്യനാഥനായ യേശുവിന്റെ ശക്തിയാൽ

ഉണ്ടായ കണ്ണ് ദർശിച്ച് കുരുടനെ നേരത്തെമുതൽ അറിയാമായിരുന്ന ജനങ്ങളിൽ വിസ്മയം ഉളവായി. ചിലർ സംശയിച്ചു; ചിലർ മാത്രം കണ്ണു ലഭിച്ച കുരുടൻ, കുരുടനായിരുന്ന പഴയ പിറവിക്കുരുടൻ എന്നു മനസ്സിലാക്കി. ജനങ്ങളുടെ ഈ സംശയം യേശുവിനാൽ ഉണ്ടായ പുതിയ കണ്ണ് പൂർണ്ണമായും സാധാരണത്വം പൂണ്ടതായിരുന്നു എന്നുള്ളതു സ്പഷ്ടമാക്കുന്നു. മുൻപ് അയാൾ കുരുടനായിരുന്നു എന്നു പ്രസ്താവിക്കുവാൻ കഴിയാത്തവണ്ണം ഉണ്ടായ സൗഖ്യം അത്ര മാത്രം കുറ്റമറ്റതായിരുന്നു. ചിലർ, സൗഖ്യം പ്രാപിച്ച് പുതുതായി കണ്ണു ലഭിച്ച ഈ മനുഷ്യൻ പഴയ കുരുടൻ തന്നെ എന്നു വിശ്വസിക്കുന്നതിൽ പരാജയപ്പെട്ടു. ഈ വിഷയത്തെക്കുറിച്ച് അവനോട് സംസാരിച്ചപ്പോൾ മാത്രമാണ് അവരുടെ അവിശ്വാസത്തിനു സ്വൽപം ശമനം ഉണ്ടായത്. അവർ വിസ്മയഭരിതരായി കുരുടനായ മനുഷ്യനെ അവരുടെ സമുദായത്തിന്റെ ആത്മീയ നേതൃത്വം വഹിച്ചിരുന്ന പരീശന്മാരുടെ അടുക്കലേക്കു ആനയിക്കുന്നു.

**വാക്യം 13-17**

*"കുരുടനായിരുന്നവനെ അവർ പരീശന്മാരുടെ അടുക്കലേക്കു കൊണ്ടുപോയി. യേശു ചേറുണ്ടാക്കി അവന്റെ കണ്ണു തുറന്നത് ശബത്തു നാളിൽ ആയിരുന്നു. അവൻ കാഴ്ച പ്രാപിച്ചത് എങ്ങനെയെന്ന് പരീശന്മാരും അവനോടു ചോദിച്ചു. അവൻ അവരോട് അവൻ എന്റെ കണ്ണിന്മേൽ ചേറ് തേച്ചു ഞാൻ കഴുകി കാഴ്ച പ്രാപിച്ചിരിക്കുന്നു എന്ന് പറഞ്ഞു. പരീശന്മാരിൽ ചിലർ ഈ മനുഷ്യൻ ശബത്തു പ്രമാണിക്കായ്കകൊണ്ട് ദൈവത്തിന്റെ സന്നിധിയിൽ നിന്നു വന്നവനല്ല എന്നു പറഞ്ഞു. അങ്ങനെ അവരുടെ ഇടയിൽ ഒരു ഭിന്നതയുണ്ടായി. അവർ പിന്നേയും കുരുടനോട് നിന്റെ കണ്ണു തുറന്നതുകൊണ്ട് നീ അവനെക്കുറിച്ച് എന്തു പറയുന്നു എന്ന് ചോദിച്ചതിന് അവൻ ഒരു പ്രവാചകൻ എന്ന് അവൻ പറഞ്ഞു."*

പരീശന്മാരുടെ സന്നിധിയിൽ എത്തിയ കുരുടനെ പരീശന്മാർ വേണ്ടവണ്ണം ചോദ്യം ചെയ്ത്, ഉണ്ടായ കാര്യങ്ങളുടെ നിജാവസ്ഥ മനസ്സിലാക്കുന്നു. അവർ കുരുടനോട് കാഴ്ച ലഭിച്ചത് എങ്ങനെ എന്നു ചോദിച്ച് അവനു ലഭിച്ച പുതിയ കണ്ണിന്റെ കാഴ്ചശക്തി ബോദ്ധ്യപ്പെടുന്നു. ഈ അത്ഭുതകൃത്യം നടന്നത് ശബത്തു ദിവസം ആയിരുന്നതിനാൽ ശബത്തു ദിവസത്തെ അവൻ ആദരിച്ചിരുന്നില്ല എന്ന കുറ്റം അവർ യേശുവിൽ ചുമത്തുന്നു. ഈ കാരണത്താൽ യേശു ഒരു ദൈവിക മനുഷ്യനല്ല എന്ന് പ്രഖ്യാപിക്കുന്നു. യേശുവിന്റെ മഹത്വം ഗ്രഹിക്കുന്നതിന് ഒരു പരിശ്രമം പരീശന്മാരിൽ നിന്ന് ഉണ്ടായില്ല. യേശു ദൈവത്താൽ അയക്കപ്പെട്ടവനോ എന്ന് നിഷ്പക്ഷമായി പരിശോധിക്കുന്നതിന് പകരം, സാധാരണ പറയുവാൻ സാധിക്കുന്ന കാരണങ്ങൾ ചൂണ്ടിക്കാണിച്ച് യേശുവിനെ അവ

ഗണിക്കുകയാണ് അവർ ചെയ്തത്. പരീശന്മാരിൽതന്നെ പലരും യേശു ചെയ്ത ഈ അത്ഭുതപ്രവൃത്തിയുടെ മഹത്വം ഗ്രഹിച്ച് പാപിയായ ഒരു മനുഷ്യന് ഇപ്രകാരമുള്ള അത്ഭുതകൃത്യങ്ങൾ ചെയ്യുന്നതിനു സാധിക്കു കയില്ല എന്ന അഭിപ്രായവും പ്രസ്താവിച്ചു. പിന്നീട് ഈ വിഷയത്തിൽ പരീശന്മാർ കുരുടനായിട്ട് ഇരുന്ന് ഇപ്പോൾ കണ്ണു കാണുന്നവനായി ഭവിച്ച ആ മനുഷ്യന്റെ അഭിപ്രായം കൂടി ചോദിച്ചറിയുന്നു. പിറവിയിലെ കുരുട നായിരുന്ന ആ മനുഷ്യൻ തനിക്കു ലഭിച്ച അത്ഭുതകരമായ അനുഭവം രുചിച്ചറിഞ്ഞിട്ട് തനിക്ക് കാഴ്ച കൊടുത്ത യേശു യഥാർത്ഥത്തിൽ ഒരു പ്രവാചകൻ ആണ് എന്നുള്ള സാക്ഷ്യം അറിയിച്ചു. എന്നാൽ ഈ സാക്ഷ്യം യാഥാസ്ഥിതികരായ പരീശന്മാർ തള്ളിക്കളയുകയാണ് ഉണ്ടാ യത്.

**വാക്യം 18–23**

*"കാഴ്ച പ്രാപിച്ചവന്റെ അമ്മയപ്പന്മാരെ വിളിച്ച് ചോദിക്കുവോളം അവൻ കുരുടനായിരുന്നു എന്നും, കാഴ്ച പ്രാപിച്ചു എന്നും യഹൂദന്മാർ വിശ്വസിച്ചില്ല. കുരുടനായി ജനിച്ചു എന്ന് നിങ്ങൾ പറയുന്ന നിങ്ങളുടെ മകൻ ഇവൻ തന്നെയോ? എന്നാൽ അവനു ഇപ്പോൾ കണ്ണു കാണു ന്നത് എങ്ങനെ എന്ന് അവർ അവരോട് ചോദിച്ചു. അവന്റെ അമ്മയപ്പ ന്മാർ ഇവൻ ഞങ്ങളുടെ മകൻ എന്നും കുരുടനായി ജനിച്ചവൻ എന്നും ഞങ്ങൾ അറിയുന്നു. എന്നാൽ കണ്ണു കാണുന്നതു എങ്ങനെ എന്നു അറി യുന്നില്ല. അവന്റെ കണ്ണു ആർ തുറന്നു എന്ന് അറിയുന്നില്ല. അവനോട് ചോദിപ്പിൻ, അവനു പ്രായമുണ്ടല്ലോ, അവൻ തന്നെ പറയും എന്നു ഉത്തരം പറഞ്ഞു. യഹൂദന്മാരെ ഭയപ്പെട്ടതുകൊണ്ടത്രേ അവന്റെ അമ്മ യപ്പന്മാർ ഇങ്ങനെ പറഞ്ഞത്. അവനെ ക്രിസ്തു എന്ന് ഏറ്റുപറയുന്ന വൻ പള്ളി ഭ്രഷ്ടനാകണം എന്ന് യഹൂദന്മാർ തമ്മിൽ പറഞ്ഞിരുന്നു. അതുകൊണ്ടത്രേ അവന്റെ അമ്മയപ്പന്മാർ അവനു പ്രായം ഉണ്ടല്ലോ അവനോട് ചോദിപ്പിൻ എന്ന് പറഞ്ഞത്."*

കുരുടനായി പിറന്നിട്ട് യേശുവിന്റെ അത്ഭുതപ്രവൃത്തിയാൽ കണ്ണു കാണുന്നവനായിത്തീർന്ന മനുഷ്യന്റെ സാക്ഷ്യം; പരീശന്മാർ പൂർണ്ണ മായി സ്വീകരിക്കുന്നതിനു തയ്യാറാകാതെ അവർ കുരുടനായിരുന്ന മനു ഷ്യന്റെ മാതാപിതാക്കളെ വിളിച്ച് ഈ കാര്യത്തെക്കുറിച്ച് അന്വേഷി ക്കുന്നു. ഈ മാതാപിതാക്കൾ ആകട്ടെ, അവരുടെ മകനു യേശുവിൽ നിന്നു ലഭിച്ച സൗഖ്യത്തെക്കുറിച്ച് പൂർണ്ണ ബോദ്ധ്യമുള്ളവർ ആയിരു ന്നെങ്കിലും ആ സത്യം പരസ്യമായി പറയുന്നതിൽ സന്തോഷം കാണി ച്ചില്ല. സത്യം വെളിപ്പെടുത്തുന്ന ചുമതല സൗഖ്യത്തിനു പാത്രീഭൂത നായ മകന്റെ ഇഷ്ടത്തിനു വിട്ടുകൊടുക്കുകയാണ് അവർ ചെയ്തത്. അവൻ ഞങ്ങളുടെ മകൻ തന്നെ, അവൻ കുരുടനായിരുന്നു. എന്നാൽ

അവനു സൗഖ്യം ലഭിച്ചത് എങ്ങനെ എന്ന് അറിയുന്നില്ല എന്നുള്ളതായിരുന്നു മാതാപിതാക്കളുടെ പ്രതികരണം. മാതാപിതാക്കളുടെ ഇപ്രകാരമുള്ള പ്രതികരണത്തിന് കാരണം, യേശുവിനെ ക്രിസ്തുവായി അംഗീകരിക്കുന്നവരെ സമുദായത്തിൽ നിന്നു ബഹിഷ്കരിക്കുന്നതിനുള്ള തീരുമാനം അവരുടെ സമുദായത്തിൽതന്നെ നിലവിലിരിക്കുന്നത് ഈ മാതാപിതാക്കൾ അറിഞ്ഞിരുന്നതുകൊണ്ടാണ്. പിറവിയിലെ കുരുടനായിരുന്ന ഈ മനുഷ്യന്റെ മാതാപിതാക്കന്മാർ യാതൊരു നിരോധനവും, സ്വന്തം സമുദായത്തിൽനിന്നും തങ്ങൾക്ക് ഉണ്ടാകരുതെന്ന് ആഗ്രഹിച്ചിരുന്നു. അതോടൊപ്പം സ്വന്തം മകനു കണ്ണും കാഴ്ചയും ലഭിച്ചതിൽ ഇവർ അതിയായി സന്തോഷിച്ചിരിക്കണം. ദൈവത്തെ പ്രതിഫലം കൂടാതെ സ്നേഹിക്കുന്നതിന്റെ ഗുണം അവന്റെ അനുഗ്രഹം ആയിരിക്കെ ദൃശ്യമായ ഒരു പ്രതിഫലം ലഭിച്ചിട്ടും ഈ വിഷയത്തിൽ വിമുഖത പ്രകടിപ്പിച്ച ഈ മാതാപിതാക്കളുടെ സ്വഭാവവും കുബുദ്ധിയും ആത്മീയ അന്ധത നിറഞ്ഞതാണ്; ഇങ്ങനെയുള്ളവർ യേശുവിനുവേണ്ടി യാതൊന്നും സഹിക്കുവാൻ മനസ്സില്ലാത്തവരാണ്.

വാക്യം 24-34

*"കുരുടനായിരുന്ന മനുഷ്യനെ അവർ രണ്ടാമതും വിളിച്ചു ദൈവത്തിനു മഹത്വം കൊടുക്ക; ആ മനുഷ്യൻ പാപി എന്നു ഞങ്ങൾ അറിയുന്നു എന്നു പറഞ്ഞു. അതിനു അവൻ 'അവൻ പാപിയോ അല്ലയോ എന്ന് ഞാൻ അറിയുന്നില്ല. ഒന്നു അറിയുന്നു. ഞാൻ കുരുടനായിരുന്നു. ഇപ്പോൾ കണ്ണു കാണുന്നു' എന്നു ഉത്തരം പറഞ്ഞു. അവർ അവനോട് അവൻ നിനക്കായി എന്തു ചെയ്തു. നിന്റെ കണ്ണു എങ്ങനെ തുറന്നു എന്ന് ചോദിച്ചു. അതിനു അവൻ ഞാൻ നിങ്ങളോട് പറഞ്ഞുവല്ലോ. നിങ്ങൾ ശ്രദ്ധിച്ചില്ല. വീണ്ടും കേൾപ്പാൻ ഇച്ഛിക്കുന്നത് എന്ത്? നിങ്ങൾക്ക് അവന്റെ ശിഷ്യന്മാർ ആകുവാൻ മനസ്സുണ്ടോ എന്നു ഉത്തരം പറഞ്ഞു. അപ്പോൾ അവർ അവനെ ശകാരിച്ചു. നീ അവന്റെ ശിഷ്യൻ, ഞങ്ങൾ മോശയുടെ ശിഷ്യന്മാർ. മോശയോടു ദൈവം സംസാരിച്ചു എന്ന് ഞങ്ങൾ അറിയുന്നു. ഇവനോ എവിടെ നിന്ന് എന്ന് അറിയുന്നില്ല എന്ന് പറഞ്ഞു. ആ മനുഷ്യൻ അവരോട് എന്റെ കണ്ണു തുറന്നിട്ട് അവൻ എവിടെ നിന്ന് എന്ന് നിങ്ങൾ അറിയാത്തത് ആശ്ചര്യം. പാപികളുടെ പ്രാർത്ഥന ദൈവം കേൾക്കുന്നില്ല എന്നും ദൈവഭക്തനായിരുന്ന അവന്റെ ഇഷ്ടം ചെയ്യുന്നവന്റെ പ്രാർത്ഥന കേൾക്കുന്നു എന്നും നാം അറിയുന്നു. കുരുടനായിപ്പിറന്നവന്റെ കണ്ണ് ആരെങ്കിലും തുറന്നപ്രകാരം ലോകം ഉണ്ടായതു മുതൽ കേട്ടിട്ടില്ല. ദൈവത്തിന്റെ അടുക്കൽ നിന്നു വന്നവൻ അല്ലെങ്കിൽ അവനു ഒന്നും ചെയ്യുവാൻ കഴിയുകയില്ല എന്ന് ഉത്തരം പറഞ്ഞു. അവർ അവനോട് നീ മുഴുവൻ പാപത്തിൽ പിറന്നവൻ. നീ ഞങ്ങളെ ഉപദേശി*

*ക്കുന്നുവോ എന്ന് പറഞ്ഞ് അവനെ പുറത്താക്കിക്കളഞ്ഞു."*

കുരുടനായിപ്പിറന്ന മനുഷ്യന്റെ മാതാപിതാക്കന്മാരോട് സംസാരിച്ച് യേശുവിൽ കുറ്റം ചാർത്തുന്നതിലും, യേശുവിന്റെ അത്ഭുതപ്രവൃത്തിയെ അപലപിക്കുന്നതിലും, പരാജയപ്പെട്ട പരീശന്മാർ വീണ്ടും കുരുടനായി പ്പിറന്നവനോട് തർക്കത്തിനൊരുങ്ങുന്നു (24-34). ആദ്യമായി ദൈവത്തിനു മഹത്വം കൊടുക്കുക എന്ന വചനത്തിലൂടെ സൗഖ്യം പ്രാപിച്ച ആളെ തങ്ങളുടെ പക്ഷത്തേക്ക് ഉയർത്തി ആകർഷിക്കുകയാണ് അവർ ചെയ്തത്. യേശു പാപിയാണെന്ന് അയാളെ ബോദ്ധ്യപ്പെടുത്തുന്നതി നുള്ള ഒരു തന്ത്രം എന്ന നിലയിലാണ് ഇപ്രകാരം സംസാരിച്ചത്. ആ മനുഷ്യൻ പാപി എന്നു ഞങ്ങൾ അറിയുന്നു എന്നുള്ള പരീശന്മാരുടെ കൂട്ടായ അഭിപ്രായം, യേശുവിനെക്കുറിച്ചുള്ള അവരുടെ മുൻവിധിയായി രുന്നു. യേശു ഒരു പാപിയാണെന്നുള്ള തീരുമാനം സമ്മതിക്കുന്നതിലൂടെ നീ ദൈവത്തിനു മഹത്വം കൊടുക്കുകയാണ് ചെയ്യുന്നത് എന്നുള്ള പരീ ശപക്ഷത്തിന്റെ ഈ പഠിപ്പിക്കൽ, സൗഖ്യം പ്രാപിച്ച ആ മനുഷ്യനെ അവരുടെ പക്ഷത്തേക്കു വശീകരിക്കുന്നതിനുള്ള ഒരു തന്ത്രവും, അതി ലേക്കുള്ള ആജ്ഞയുമായിരുന്നു. ഈ പ്രയോഗം യോശുവാ കുറ്റത്തിൽ പിടിക്കപ്പെട്ട ആഖാനോട് അയാൾ കുറ്റക്കാരനാണെന്ന് ബോദ്ധ്യപ്പെട്ട പ്പോൾ അയാളെ ആ കാര്യം വ്യക്തമാക്കുന്നതിനു ഉപയോഗിക്കുന്നു (യോശു. 7:19). ഈ സന്ദർഭത്തിൽ ദൈവപുത്രനായ യേശുവിനാൽ കാഴ്ച പ്രാപിച്ച മനുഷ്യൻ തനിക്കുണ്ടായ മഹത്തായ അനുഗ്രഹത്തെ അവഗ ണിക്കുന്നതിനോ, ഉയർത്തിക്കാണിക്കാതിരിക്കുന്നതിനോ സമ്മതിക്കു ന്നില്ല. അയാളുടെ ഈ നിലപാട് അഭിനന്ദനീയമാണ്.

അനേകംപേർ മനുഷ്യരെ വെറുപ്പിക്കാതിരിക്കുന്നതിനും സമൂഹത്തി ലുള്ള ഭൗതിക മാനദണ്ഡങ്ങളോടുള്ള ആദരം കാണിക്കുന്നതിനും ചില പ്പോൾ ഭയം നിമിത്തമായും യേശുവിനെ ഏറ്റുപറയുന്നതിനും അവനോ ടുള്ള കൂറും സ്നേഹവും പ്രകടിപ്പിക്കുന്നതിനും വിസമ്മതിക്കാറുണ്ട്. എന്നാൽ കുരുടനായിരുന്ന ഈ മനുഷ്യൻ ഈ പ്രത്യേക വിഷയത്തിൽ വിജയിക്കുകയാണ് ഉണ്ടായത്.

ഈ മനുഷ്യന് പറയാനുണ്ടായിരുന്നത് യേശുവിന് സമൂഹത്തിൽ എത്ര മാത്രം സ്ഥാനം ഉണ്ട് എന്നോ, അവനെ ആരെങ്കിലും ആദരിക്കുന്നുണ്ടോ എന്ന വിഷയം ആയിരുന്നില്ല. യേശു മുഖാന്തരം അവനു ലഭിച്ച അനു ഗ്രഹത്തെക്കുറിച്ചായിരുന്നു. യേശുവിനെക്കുറിച്ച് അയാൾ കേട്ടിരുന്ന സകല ആക്ഷേപങ്ങളും നിരസിച്ചുകൊണ്ട് യേശു ഒരു ദൈവമനുഷ്യ നാണെന്നുള്ള പ്രഖ്യാപനമായിരുന്നു അയാളുടെ മനസ്സിൽ നിറഞ്ഞു നിന്നത്. തനിക്കു കണ്ണു തന്ന യേശുവിനെക്കുറിച്ച് കുരുടന്റെ മനസിൽ ഉണ്ടായ മതിപ്പ് അവന്റെ ദൈവികനിലയെ സൂചിപ്പിച്ചുകൊണ്ടുള്ളതായി

രുന്നു. യേശു എന്ന മനുഷ്യന്റെ അത്ഭുതപ്രവൃത്തി, തന്റെ കണ്ണിനു കാഴ്ച നൽകുന്നതിന് ഇടയാക്കി. ആ കൃത്യം നടന്നു കഴിഞ്ഞപ്പോൾ ലോകത്തിൽ അന്നുവരെ കുരുടനായി ജീവിച്ച ആ മനുഷ്യന് യേശുവിനെക്കുറിച്ച് യേശു ഒരു പ്രവാചകൻ എന്നും ദൈവത്തിന്റെ അടുക്കൽ നിന്നു വന്നിരിക്കുന്ന ദൈവമനുഷ്യൻ എന്നും മനസ്സിലാകുന്നു. അത് യേശുവിന്റെ വിരോധികളോട് പരസ്യമായിട്ട് ഏറ്റുപറയുകയും ചെയ്തു.

ഓരോ വിശ്വാസിയുടെയും വ്യക്തിജീവിതത്തിൽ യേശു അവന് ആര് എന്നുള്ള വിഷയം അവനെ സ്വർഗ്ഗത്തിലേക്കും നരകത്തിലേക്കും നയിക്കും. യേശു മുഖാന്തരം നാം ആത്മീയലോകത്തു സ്ഥാനവും സൗഖ്യവും നിത്യജീവനും കണ്ടെത്തുന്നില്ലെങ്കിൽ നാം ഇഹലോകത്തിൽ മാത്രം ജീവിക്കുന്നവരായിരിക്കും. യേശുവും കുരുടനുമായുണ്ടായ ബന്ധത്തെ തരംതാഴ്ത്തിക്കാണിക്കുന്നതിനും അതു മുഖാന്തരം യേശു വെറുക്കപ്പെട്ടവനാണ് എന്ന് അനേകരെ മനസ്സിലാക്കിക്കൊടുക്കുന്നതിനായിട്ട് പരീശന്മാർ കുരുടനോട് അവൻ നിനക്കു എന്തു ചെയ്തു, നിന്റെ കണ്ണ് എങ്ങനെ തുറന്നു എന്നു ചോദിക്കുന്നു. ഈ ചോദ്യത്തിന് ഉത്തരമായി ഈ കുരുടനായിരുന്ന മനുഷ്യൻ യേശുവിന്റെ മഹത്വത്തെക്കുറിച്ചാണ് സംസാരിച്ചത്. തുടർന്ന് അവർക്ക് യേശുവിന്റെ ശിഷ്യന്മാരാകുന്നതിനു മനസ്സുണ്ടോ എന്ന് അയാൾ ചോദിക്കുന്നു.

സംഭാഷണം ഈ ഘട്ടത്തിൽ എത്തുമ്പോൾ പരീശന്മാർ കുരുടനായിരുന്ന മനുഷ്യൻ യേശുവിന്റെ ശിഷ്യനായിത്തീർന്നു എന്ന് മനസ്സിലാക്കി. തുടർന്ന് പരീശന്മാർ അവരുടെയെല്ലാവരുടേയും ഗുരുവും പ്രവാചകനുമായിരുന്ന മോശയെക്കുറിച്ച് സംസാരിപ്പാൻ തുടങ്ങുന്നു. പരീശന്മാർ മോശയുടെ മഹത്വത്തെക്കുറിച്ച് വളരെ വിശദമായി അയാളെപ്പറഞ്ഞറിയിക്കുന്നു. മോശയുമായി യേശുവിനെ താരതമ്യപ്പെടുത്തിയിട്ട് യേശു ആരുമല്ല എന്ന് സമർത്ഥിക്കുന്നു. യേശു ന്യായപ്രമാണത്തെ ലംഘിച്ചുകൊണ്ട് ജീവിക്കുന്നവനാണെന്നും അവൻ എവിടെനിന്നു വന്നു എന്ന് അറിയുന്നില്ല എന്നും പ്രസ്താവിച്ചു. യേശുവിനെക്കുറിച്ചുള്ള അപവാദങ്ങൾ പിറവിക്കുരുടനായിരുന്ന മനുഷ്യനെ ഒട്ടും കുലുക്കിയില്ല. അയാൾ യേശുവിന്റെ ശ്രേഷ്ഠതയെക്കുറിച്ചു തന്നെ വാദിച്ചു. പിറവിക്കുരുടനായിരുന്ന അയാളുടെ കണ്ണിന് കാഴ്ച കൊടുത്തവനെ ദൈവപുരുഷൻ എന്ന നിലയിൽ അറിഞ്ഞു വിശ്വസിക്കാതിരുന്നത് ആശ്ചര്യകരം എന്നു പ്രസ്താവിക്കുന്നതോടൊപ്പം; ദൈവം യേശുവിന്റെ പ്രാർത്ഥന കേട്ടിട്ട് ഈ കാര്യം സംഭവിച്ചിരിക്കുന്നതിനാൽ, തന്നോടു യേശുവിനെക്കുറിച്ച് അപഹാസ്യമായി സംസാരിച്ച പരീശന്മാരെ അയാൾ പരിഹസിക്കുന്നു.

യേശു മഹത്വവാനാണെന്ന് അറിയിക്കുന്നതിനു ഈ പിറവിക്കുരുടൻ

യഹൂദന്മാരുടെ ഇടയിൽ നിലനിന്നിരുന്ന ഒരു വിശ്വാസം - പാപികളുടെ പ്രാർത്ഥന ദൈവം കൈക്കൊള്ളുകയില്ല എന്നും ഭക്തന്മാരുടെ പ്രാർത്ഥന ദൈവം കൈക്കൊള്ളുന്നു എന്നുമുള്ള തത്വം - പരീശന്മാരോടായി പ്രസ്താവിക്കുന്നു. ഈ വിശ്വാസം അനുസരിച്ച് കള്ള പ്രവാചകന്മാർ, കപടഭക്തർ, വിശ്വാസഹീനർ ഇങ്ങനെയുള്ളവരുടെ പ്രാർത്ഥന ദൈവം കേൾക്കുന്നില്ല. എന്നാൽ യേശുവിന്റെ പ്രാർത്ഥന ദൈവം കേട്ടു. അതിന്റെ ഫലമായി തനിക്കു കണ്ണും കാഴ്ചയും ഫലവത്തായി. ലോകം ഉണ്ടായ തുമുതൽ സംഭവിച്ചിട്ടില്ലാത്ത കാര്യമാണ് സംഭവിച്ചിരിക്കുന്നത്; ഇപ്രകാരമായിരുന്നു കുരുടനായിപ്പിറന്ന, പരീശന്മാരോടൊപ്പം വിദ്യ അഭ്യസിച്ചിട്ടില്ലാത്ത പിറവിക്കുരുടന്റെ വാദഗതി. ഈ പിറവിക്കുരുടൻ വാദിച്ചു സമർത്ഥിച്ചത് യേശു ദൈവത്തിൽ നിന്നു വന്നവൻ തന്നെ എന്നുള്ളതായിരുന്നു (വാക്യം 33).

ഈ സംവാദത്തിൽ തങ്ങൾ തോറ്റുപോകുന്നു എന്ന് ചിന്തിച്ചവരായ പരീശന്മാർ അവരുടെ ശകാരം വഴിയായി സൗഖ്യം പ്രാപിച്ച മനുഷ്യനോട് പക തീർക്കുന്നു. പിറവിക്കുരുടൻ, കുരുടനായി ജനിച്ചതിനുള്ള കാരണം അവന്റേയും അവന്റെ മാതാപിതാക്കളുടേയും പാപമാണെന്നറിയിച്ചും, അവൻ സമൂലം പാപത്തിൽ ജനിച്ചവൻ എന്ന് മുദ്രയടിച്ചും പരീശന്മാർ സ്വയം തങ്ങളെത്തന്നെ നീതീകരിച്ച് രംഗം അവസാനിപ്പിക്കുന്നു.

**വാക്യം 35-38**

*"അവനെപ്പുറത്താക്കിയെന്ന് യേശു കേട്ട് അവനെക്കണ്ടപ്പോൾ നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ എന്നു ചോദിച്ചു. അതിന് അവൻ യജമാനനെ അവൻ ആരാകുന്നു ഞാൻ അവനിൽ വിശ്വസിക്കാം എന്ന് ഉത്തരം പറഞ്ഞു. യേശു അവനോട് നീ അവനെ കണ്ടിട്ടുണ്ട്. നിന്നോടു സംസാരിക്കുന്നവൻ അവൻ തന്നെ എന്ന് പറഞ്ഞു. ഉടനേ അവൻ കർത്താവേ, ഞാൻ വിശ്വസിക്കുന്നു എന്നു പറഞ്ഞു നമസ്കരിച്ചു."*

പരീശന്മാരുടെ മുമ്പിൽനിന്നു പുറത്താക്കപ്പെട്ട ആ മനുഷ്യനെ കണ്ണു കാണുന്നവനായി യേശു കണ്ടുമുട്ടി അവനുമായി പിന്നീട് സംസാരിക്കുന്നു. യേശു അവനോട് ഒരു ചോദ്യം ചോദിക്കുന്നു. നീ ദൈവപുത്രനിൽ വിശ്വസിക്കുന്നുവോ? ഈ ചോദ്യത്തിനു കുരുടനായിരുന്ന മനുഷ്യൻ സമ്പൂർണ്ണമായ ഒരു ഉത്തരമാണ് നൽകിയത്. കുരുടനായിരുന്നവന്റെ ഉത്തരം സമ്പൂർണ്ണമായിരുന്നുവെങ്കിലും ചോദിച്ച മാത്രയിൽ യേശു ദൈവപുത്രനാണെന്ന് അയാൾക്ക് മനസ്സിലായിരുന്നില്ല; തന്മൂലം കുരുടനായ ഈ മനുഷ്യൻ, ദൈവപുത്രൻ ആരാണെന്നുള്ള ഒരു അന്വേഷണമാണ് നടത്തിയത്. തനിക്കു കണ്ണും കാഴ്ചയും നൽകിയവൻ ദൈവപുത്രൻ

തന്നെ ആകുന്നു എന്നുള്ള അയാളുടെ അന്തരംഗത്തിലെ സത്യം പ്രകാശമയമാകുവാൻ, യേശു, താൻ തന്നെയാണ് ദൈവപുത്രൻ എന്ന് അവനോട് വ്യക്തമായി വെളിപ്പെടുത്തുന്നു. യേശുവിന്റെ താഴ്മയും ബലഹീനരോടുള്ള അവിടുത്തെ സ്നേഹവുമാണ് ഇത് വ്യക്തമാക്കുന്നത്. യേശുവിന്റെ വെളിപ്പെടുത്തൽ അയാളിൽ പൂർണ്ണ വിശ്വാസം സൃഷ്ടിച്ചു. അയാൾ യേശുവിനെ നമസ്കരിച്ച് യേശു കർത്താവും ദൈവപുത്രനുമാണ് എന്ന് അംഗീകരിച്ചു.

**വാക്യം 39-41**

*"കാണാത്തവർ കാണാനും കാണുന്നവർ കുരുടർ ആകുവാനും ഇങ്ങനെ ന്യായവിധിക്കായി ഞാൻ ഇഹലോകത്തിൽ വന്നു എന്ന് യേശു പറഞ്ഞു. അവനോടു കൂടെയുള്ള ചില പരീശന്മാർ ഇതു കേട്ടിട്ടു ഞങ്ങളും കുരുടന്മാരോ എന്നു ചോദിച്ചു. യേശു അവരോട് നിങ്ങൾ കുരുടർ ആയിരുന്നുവെങ്കിൽ നിങ്ങൾക്കു പാപം ഇല്ലായിരുന്നു. എന്നാൽ ഞങ്ങൾ കാണുന്നു എന്ന് നിങ്ങൾ പറയുന്നതുകൊണ്ട് നിങ്ങളുടെ പാപം നിൽക്കുന്നുയെന്നു പറഞ്ഞു."*

അവസാനമായി യേശു പരീശന്മാരോട് സംസാരിക്കുന്നു, മനുഷ്യരുടെ കുരുടത്വം ആയിരുന്നു വിഷയം. കാണുന്നവർ കണ്ട് അവിശ്വാസ രേഖയെ അവലംബിച്ച് കുരുടന്മാർ ആകുന്നു. കാണാത്തവർ മുഴു ഹൃദയത്തോടെ സത്യത്തെ സ്വീകരിക്കുവാൻ തയ്യാറാകുന്നതുകൊണ്ട് അവരുടെ കാഴ്ച യാഥാർത്ഥ്യമാകാൻ സംഗതിയാകുന്നു എന്ന് യേശു പ്രസ്താവിച്ചു. ഇപ്രകാരമുള്ള ആത്മീയ പ്രതിഭാസം സംഭവിച്ചുകൊണ്ടിരിക്കുന്ന ലോകത്തു ന്യായവിധി നടത്താനാണ് അവിടുന്ന് വന്നിരിക്കുന്നതെന്ന് പ്രസ്താവിച്ചു. ന്യായവിധിക്കാധാരമായി വരുന്നത് ദൈവഹിതം അറിയുകയും പ്രവർത്തിക്കുകയും ചെയ്യുന്നതാകുന്നു. യേശുവിന്റെ ആഗമനവും അതിലൂടെ വെളിവായി വന്നിരിക്കുന്ന സത്യവും കൈക്കൊള്ളുന്നവർ പൂർണ്ണമായും കാണുന്നവരുടെ ഗണത്തിൽ ഉൾപ്പെട്ടുവരികയും, അതിനെ കൈക്കൊള്ളാൻ മനസ്സില്ലാത്തവരും സ്വീകരിച്ചിട്ട് തള്ളിക്കളയുന്നവരുമായവർ കുരുടന്മാരുടെ ഗണത്തിൽ ഉൾപ്പെടുന്നതിനു സംഗതിയാകുമെന്നും അവിടുന്നു സൂചിപ്പിച്ചു. കാണുന്നവരായി ഭവിക്കുന്നതിനു ആധാരമായി വരുന്നതു യേശുവിന്റെ വ്യക്തിത്വം തിരിച്ചറിയുകയും അവന്റെ ഇഷ്ടം ചെയ്യുന്നതിനാവശ്യമായ മികവ് സംഭരിക്കുന്നതിലുമാണ്. ഈ മികവ് ലഭ്യമല്ലാതെ പോകുന്നത് തീർച്ചയായും യേശുവിന്റെ വെളിച്ചം ഒരുവനിൽ കടന്നു വന്നിട്ടും അവന്റെ ആദർശം ദോഷമുള്ളതാകയാൽ അവൻ യേശുവിന്റെ ആദർശത്തേക്കാൾ സ്വന്തം ആദർശങ്ങളെ അവലംബിക്കുന്നതുകൊണ്ടാകുമെന്നും, ഈ മത്സരത്തിൽ ചിലർ വിജയിക്കുകയും ചിലർ പരാജയപ്പെടുകയും ചെയ്യുമെന്നും, യേശു വെളിപ്പെടുത്തി. പരാജയപ്പെടുന്നവർ

നിശ്ചയമായും കുരുടന്മാർ ആയിരിക്കും എന്ന് യേശു കല്പിച്ചു. തുടർന്ന് പരീശന്മാർ തങ്ങളും കുരുടന്മാരോ എന്ന സംശയം ഉന്നയിക്കുന്നു. പാപം ചെയ്യുന്നവർ കാണുന്നു എന്നു പറയുകയും സത്യത്തെ അവഗണിക്കുകയും ചെയ്യുന്നവരാണ് കുരുടന്മാർ. എന്നാൽ ചിലരുണ്ട്, അവർ കാണുന്നു എന്ന് അവകാശപ്പെടുന്നില്ല. അവർ കുരുടന്മാർ തന്നെ, അങ്ങനെയുള്ളവർ കാണുന്നു എന്ന് പറയുകയും കുരുടന്റെ പ്രവൃത്തി ചെയ്യുന്ന പരീശന്മാരോളം കുരുടർ അല്ല എന്ന് യേശു അറിയിച്ചു. ഈ നിലയിൽ കാണുന്നു എന്നവകാശപ്പെടുന്ന പരീശന്മാരുടെ പാപം നിലനിൽക്കുന്നു എന്ന് യേശു കല്പിച്ചു.

## സന്ദേശ മുഖങ്ങൾ

### I

1. യേശുവിന്റെ ആജ്ഞ നാം അനുസരിക്കണം.
2. ഈ വിഷയത്തിൽ ലൗകിക മാനദണ്ഡം ശരിയല്ല.
3. കുരുടന്റെ മാതാപിതാക്കന്മാരുടെ സാക്ഷ്യം ആദരണീയമല്ല.
4. കുരുടന്റെ സാക്ഷ്യം മാതൃകാപരമാണ്.
5. വിശ്വാസികൾ സുവിശേഷ സത്യത്തിലൂടെ അവരുടെ ആത്മീയ അന്ധതയ്ക്ക് പരിഹാരം ഉണ്ടാക്കണം.

### II

## യേശുവിനോടുള്ള സമീപനം

*എ. പരീശന്മാർ*

1. ദൈവത്തിൽ നിന്നുള്ളവനല്ല (വാക്യം 16).
2. പാപിയാണ് (വാക്യം 24).
3. അവനെക്കുറിച്ച് അറിഞ്ഞുകൂടാ (വാക്യം 29).

*ബി. കുരുടൻ*

1. യേശു എന്ന പേരുള്ള മനുഷ്യൻ (വാക്യം 11).
2. അവൻ ഒരു പ്രവാചകൻ (വാക്യം 17).
3. അവൻ ദൈവത്തിൽ നിന്നുള്ളവൻ (വാക്യം 33).
4. അവൻ കർത്താവ് (വാക്യം 38).
5. വീണ് നമസ്കരിക്കുന്നു (വാക്യം 38).

*സി. വിശ്വാസികൾ*

വിശ്വാസികളുടെ ജീവിത വിജയം അവരുടെ ക്രിസ്തുവിനോടുള്ള സമീപനത്തെ ആശ്രയിച്ചിരിക്കും.

## III

## നമ്മിൽ കുരുടത്തം വിലസുന്ന വിഷയങ്ങൾ

1. ദൈവിക അരുളപ്പാടിനെക്കുറിച്ച് (റോമ. 3:2).
2. യഹോവയുടെ വലതുകരത്തേക്കുറിച്ച് (യേശാ. 5:1).
3. ആത്മീയ വിഷയങ്ങളേക്കുറിച്ച് (1 കോരി. 2:14).
4. വീണ്ടും ജനനത്തേക്കുറിച്ച് (യോഹ. 3:7).
5. ദൈവാത്മാവ് നമ്മോട് സംസാരിക്കുന്നത് (വെളി. 3:8).
6. ദിവ്യസ്വഭാവങ്ങളുടെ അഭാവം (2 പത്രോസ് 1:5-9).
7. സഹോദര സ്നേഹത്തിന്റെ അഭാവം (1 യോഹ. 2:9).

## IV

## ദൈവവേല (വാക്യം 4)

1. വേലയുടെ മഹത്വം - ദൈവത്തിന്റെ ആജ്ഞയാണിത്.
2. വേല ചെയ്യുന്നത് - നമ്മുടെ ഉത്തരവാദിത്വം.
3. വേല ചെയ്യുന്നതിനുള്ള അവസരം - പകൽ ഉള്ളിടത്തോളം.
4. വേലയുടെ അവസാനം - രാത്രി വരുന്നത്.
5. വേലയുടെ കൂലി - ദൈവത്തിൽ നിന്നു മാത്രം.

## V

## ദൈവശിക്ഷ (രോഗം)

1. പാപത്തിന്റെ ഫലമായിട്ട് (യോഹ. 5:14).
2. മാനസാന്തരപ്പെടാഞ്ഞാൽ (ലൂക്കോ. 13:1-4).
3. ദൈവമഹത്വത്തിനായിട്ട് (യോഹ. 11:4).

# 24

# ഓശാന ഞായറാഴ്ച

**വേദഭാഗം: വി. മത്തായി 21:1–17**

**വാക്യം 1–13**

*"അനന്തരം അവർ യെരുശലേമിനോട് സമീപിച്ച് ഒലിവു മലയരികെ ബേത്തു ഫാഗയിൽ എത്തിയപ്പോൾ യേശു രണ്ട് ശിഷ്യന്മാരെ അയച്ചു. നിങ്ങൾ എതിരെയുള്ള ഗ്രാമത്തിൽ ചെല്ലുവീൻ. അവിടെ കെട്ടിയിരിക്കുന്ന ഒരു പെൺ കഴുതയേയും അതിന്റെ കുട്ടിയേയും നിങ്ങൾ ഉടനെ കാണും. അതിനെ അഴിച്ചുകൊണ്ടു വരുവിൻ. നിങ്ങളോട് ആരാനും വല്ലതും പറഞ്ഞാൽ കർത്താവിന് ഇതിനെക്കൊണ്ടു അവശ്യമുണ്ട് എന്നു പറവീൻ. തൽക്ഷണം അവൻ അവയെ അയയ്ക്കും എന്ന് പറഞ്ഞു. "സീയോൻ പുത്രിയോട് ഇതാ നിന്റെ രാജാവ് സൗമ്യനായി കഴുതപ്പുറത്തു വാഹന മൃഗത്തിന്റെ കുട്ടിയുടെ പുറത്തു കയറി നിന്റെ അടുക്കൽ വരുന്നു എന്നു പറവീൻ" എന്നിങ്ങനെ പ്രവാചകൻ മുഖാന്തരം അരുളിച്ചെയ്തത് നിവർത്തി വരുത്തുവാൻ ഇതു സംഭവിച്ചു. ശിഷ്യന്മാർ പുറപ്പെട്ട് യേശു പറഞ്ഞതുപോലെ ചെയ്തു. കഴുതയേയും കുട്ടിയേയും കൊണ്ടുവന്നു തങ്ങളുടെ വസ്ത്രം വഴിയിൽ വിരിച്ചു. മറ്റു ചിലർ വൃക്ഷങ്ങളിൽ നിന്ന് കൊമ്പ് വെട്ടി വഴിയിൽ വിതറി. മുന്നും പിന്നും നടന്ന പുരുഷന്മാരും ദാവീദു പുത്രനു ഹോശന്നാ, കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ. അത്യുന്നതങ്ങളിൽ ഹോശന്നാ എന്ന് ആർത്തുകൊണ്ടിരുന്നു. അവൻ യെരുശലേമിൽ കടന്നപ്പോൾ നഗരം മുഴുവനും ഇളകി ഇവൻ ആർ എന്നു പറഞ്ഞു. ഇവൻ ഗലീലയിലെ നസറത്തിൽ നിന്നുള്ള പ്രവാചകനെന്നു പുരുഷാരം പറഞ്ഞു.*

*യേശു ദേവാലയത്തിൽ ചെന്നു അവിടെ വിൽക്കുന്നവരേയും കൊള്ളുന്നവരേയും എല്ലാം പുറത്താക്കി. പൊൻവാണിഭക്കാരുടെ മേശകളെയും പ്രാവുകളെ വിൽക്കുന്നവരുടെ പീഠങ്ങളേയും മറിച്ചുകളഞ്ഞു. അവരോട് എന്റെ ആലയം പ്രാർത്ഥനാലയം എന്നു വിളിക്കപ്പെടും എന്ന് എഴുതിയിരിക്കുന്നു. നിങ്ങളോ അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർക്കുന്നു എന്ന് പറഞ്ഞു."*

യേശുക്രിസ്തു തന്റെ പരസ്യ ശുശ്രൂഷയുടെ അവസാന സമയത്തായി പങ്കെടുത്ത ഒരു പൊതു ചടങ്ങായി ഈ വേദഭാഗത്ത് വിവരിക്കുന്ന സംഭവത്തെ നമുക്കു ദർശിക്കാവുന്നതാണ്. യേശു എന്ന ദൈവ പുത്രനു ഭൂലോകത്തു വച്ചു ലഭിച്ച ഒരു സ്വീകരണമാണിത്. സർവ്വ ലോക

ത്തിന്റെയും രാജാവ് എന്നതിൽ കവിഞ്ഞ് കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സകലത്തിന്റെയും സ്രഷ്ടാവും നായകനുമായവനു സ്ഥലത്ത് വന്നുചേർന്ന മനുഷ്യരുടെ ഭൂരിഭാഗംപേരും ചേർന്നു നൽകിയ ഒരു സ്വീകരണമായിട്ടുവേണം ഇതിനെ ലോകം കാണേണ്ടത്. ഈ ആഘോഷത്തിൽ സംബന്ധിച്ചവർ യേശു യഥാർത്ഥത്തിൽ ദൈവപുത്രനും, രാജാധിരാജനും സർവ്വ മാനവർക്കും വഴിയും സത്യവും ജീവനുമാണ് എന്ന് അറിഞ്ഞിരുന്നുവോ എന്നത് തർക്കമുള്ള കാര്യമാണ്. യേശുവിന് യെരുശലേം പുരവാസികൾ കൊടുത്ത ഈ സ്വീകരണം പെസഹാ ദിവസങ്ങളിൽ ഒരു ദിനം ആയിരുന്നതുകൊണ്ട് ഒരു വലിയ ജനസഞ്ചയം ഇതിൽ പങ്കുകൊണ്ടു എന്നുള്ളത് സ്മരണീയമാണ്. ഈ മഹത്തായ സംഭവത്തിന് ഏകദേശം ഒരാഴ്ച മുമ്പ് യേശു ബഥാന്യയിൽ വന്നു താമസിച്ചിരുന്നു. ഇവിടെ വച്ച് മറിയ എന്ന സ്ത്രീ യേശുവിന്റെ കാലിൽ പരിമളതൈലം പൂശുകയും തലമുടി കൊണ്ട് തുവർത്തുകയും ചെയ്തു (യോഹ. 12:3).

മരിച്ചിട്ട് മൂന്ന് ദിനം കബറിൽ വയ്ക്കപ്പെട്ടവനായിരുന്ന ലാസർ എന്ന മനുഷ്യന്റെ ശവം ഉയിർപ്പിച്ചു ജീവൻ കൊടുത്ത യേശു എന്ന ദൈവസദൃശ്യനായ മനുഷ്യനെ കാണുവാൻ ബഥാന്യയിലെ മറിയയുടെ ഈ ഗൃഹത്തിലേക്ക് അനേകം യഹൂദന്മാർ ഈ സന്ദർഭത്തിൽ പ്രവഹിച്ചു. ഈ സംഭവം യേശുവിനോടുള്ള യഹൂദന്മാരുടെ വൈരാഗ്യം വർദ്ധിക്കുന്നതിനാണ് സംഗതിയാക്കിയത്. യേശുവിനെ മാത്രമല്ല ലാസറിനേയും കൂടി അപായപ്പെടുത്തണമെന്ന് അവർ ആലോചിച്ചു (യോഹ. 12:9-12).

യേശുവിന്റെ സന്നിധിയിലേക്കുണ്ടായ ജനപ്രവാഹം ഞായറാഴ്ചയായിരുന്നുവെങ്കിൽ, സീയോൻ പട്ടണനിവാസികൾ യേശുവിനെ സ്വീകരിച്ചത് മറു ദിനം തിങ്കളാഴ്ചയായിരിക്കണം. പഴയനിയമപ്രകാരം പെസഹാ കുഞ്ഞാടിനെ അറുക്കുന്നതിനായി ഭവനത്തിൽ അതിനെ അംഗീകരിച്ച് വേർതിരിച്ച് നിറുത്തുന്നത് പത്താം തീയതിയായിരുന്നു (പുറ. 12:26). ലോകത്തിന്റെ പാപത്തെ വഹിച്ചുകൊണ്ട് ഭൂമിയിൽ കാണപ്പെട്ട യേശു എന്ന കുഞ്ഞാടിനേയും തിങ്കളാഴ്ച ഓശാന ദിവസം ആഘോഷത്തോടെ യഹൂദന്മാർ അംഗീകരിച്ച് വെള്ളിയാഴ്ച കൊന്നു എന്നു ഗ്രഹിക്കുന്നുവെങ്കിൽ, ആ സംഭവം മോശയുടെ കാലം മുതൽ യഹൂദന്മാർ ആചരിച്ചുവന്ന പഴയ പെസഹയുടെ സ്ഥാനത്തു യേശുവെന്ന ലോകത്തിന്റെ മുഴുവൻ പാപത്തേയും വഹിക്കുന്ന കുഞ്ഞാടിനെ തിങ്കളാഴ്ച പത്താം തീയതി സ്വീകരിക്കുകയും വെള്ളിയാഴ്ച പതിനാലാം തീയതി അറുക്കുകയുമായിരുന്നു സംഭവിച്ചിരുന്നത്. ഇപ്രകാരം പഴയനിയമ കാലത്തെ പെസഹായുടെ സ്ഥാനത്ത് യേശു എന്ന കുഞ്ഞാട് അറുക്കപ്പെട്ട പുതിയതും, രക്ഷാകരവുമായ പെസഹാ കൂടുതൽ അർത്ഥവത്തായി എന്ന് നമുക്ക് ഗ്രഹിക്കാവുന്നതാണ്.

യെറുശലേം പട്ടണനിവാസികളാണ് യേശുവിനെ ആർപ്പുവിളിയോടെ സ്വീകരിച്ചതെങ്കിലും ഈ സ്വീകരണ സംഭവത്തിൽ യേശുവിന് സ്വന്ത മായ ഒരു സ്വാധീനമുണ്ടായിരുന്നു. യേശുതമ്പുരാൻ ബേത്തുഫാഗയിൽ എത്തുമ്പോൾ ശിഷ്യന്മാരിൽ രണ്ടുപേരെ തനിക്കു യാത്ര ചെയ്യുവാനുള്ള മൃഗവാഹനം സജ്ജമാക്കുന്നതിന് എതിരെയുള്ള ഗ്രാമത്തിലേക്കയ ക്കുന്നു. യേശു ഇവരോടായി ഗ്രാമത്തിൽ കടന്നു അവിടെയുള്ള പെൺ കഴുതയെ മാത്രമല്ല, അതിന്റെ കുട്ടിയേയും അഴിച്ചുകൊണ്ടു വരുവിൻ എന്ന് ആജ്ഞാപിക്കുന്നു. ഈ കാര്യത്തിൽ കഴുതയുടെ ഉടമസ്ഥൻ എന്തെങ്കിലും തടസ്സം ഉന്നയിച്ചെങ്കിൽ എന്ത് ഉത്തരം പറയണമെന്നു കൂടി ശിഷ്യന്മാരെ ഓർമ്മപ്പെടുത്തിക്കൊണ്ടാണ് മൃഗവാഹനത്തെ അഴിച്ചു കൊണ്ടു വരുന്നതിനുള്ള ക്രമീകരണം യേശു ചെയ്തത്. കർത്താവിന് ഇതിനെക്കൊണ്ട് ആവശ്യമുണ്ടെന്നു പറയണമെന്നു ശിഷ്യന്മാരോട് പ്രത്യേകം കൽപ്പിച്ചു. ഈ വിഷയത്തിൽ യേശുവിന് ആ കഴുതയുടെ ഉടമസ്ഥനുമായി എന്തെങ്കിലും ബന്ധം ഉണ്ടായിരുന്നുവെന്നു നാം ചിന്തി ക്കേണ്ടിയിരിക്കുന്നു. ഒരു പക്ഷേ ഈ കഴുതയുടെ ഉടമസ്ഥൻ യേശു വിന്റെ ഒരു ഉറ്റ വിശ്വാസി, അഥവാ യേശുവിൽ നിന്നു തക്ക ഉപകാരം സ്വീകരിച്ചിട്ടുള്ളവനായിരിക്കാം. വി. മർക്കോസ് എഴുതിയ സുവിശേഷ ത്തിൽ ഈ കഴുത മറ്റാരും കയറിയിട്ടില്ലാത്ത ഒന്നായിരുന്നു എന്ന് എഴു തിയിരിക്കുന്നതിൽ നിന്ന് ഈ മൃഗം മഹത്തായ ഒരു കാര്യത്തിനായി പ്രത്യേകം ഒരുക്കപ്പെട്ടതായിരുന്നു എന്ന് വ്യക്തമാകുന്നു.

യേശുവിന്റെ കാലഘട്ടത്തിൽ പാലസ്തീൻ ദേശത്തു കുതിരകളെ യുദ്ധാവശ്യത്തിന് മാത്രം ഉപയോഗിച്ചിരുന്നു. ഒട്ടകങ്ങളെയും കഴുതക ളെയും യാത്രാമൃഗങ്ങളായും ഉപയോഗിച്ചിരുന്നു. രാജാവും മശിഹായു മായിരുന്ന യേശുവിന്റെ ഈ യാത്രയെക്കുറിച്ച് ഈ സംഭവത്തിന് ഏതാണ്ട് അഞ്ഞൂറ് വർഷങ്ങൾക്കു മുമ്പ് സഖറിയ പ്രവാചകൻ ഇപ്ര കാരം ദീർഘദർശനം നടത്തിയിരുന്നു: “സീയോൻ പുത്രിയേ ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക, യെറുശലേം പുത്രിയേ ആർപ്പിടുക: ഇതാ, നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു” (സെഖ. 9:9). യെരുശലേം പുത്രി മാരേ എന്നുള്ള പദം യെറുശലേം നിവാസികളെയാണ് അർത്ഥമാക്കു ന്നത്. സീയോൻ എന്നത് യെറുശലേം പട്ടണത്തിൽ സ്ഥിതിചെയ്തിരുന്ന പ്രധാന കുന്നിന്റെ പേരാണ്. യേശു രാജാവാകുവാനല്ല ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി ബലിയായി സമർപ്പിക്കപ്പെടുന്നതിനുമായിട്ട് ഭൂമിയിൽ അവതരിച്ചു എന്നുള്ളത്, സത്യമായിരിക്കെ തന്റെ താഴ്മയെ മറ്റുള്ളവർക്കു വെളിപ്പെടുത്തുന്നതിനു, ഈ ഘോഷയാത്രയിൽ ഒരു രഥമോ രാജകീയ മഞ്ചമോ അവിടുന്ന് ഉപയോഗിക്കാതെ, ഒരു മൃഗവാഹനത്തെ അവിടുന്ന് ഉപയോഗിക്കുന്നു. ഈ ആഘോഷ സ്വീകരണത്തിൽ നടക്കുവാൻ

പോകുന്ന കാര്യങ്ങളുടെ മഹത്വത്തെ സംബന്ധിച്ച് കഴുതയെ വിട്ടു കൊണ്ടുവരുവാൻ ചുമതലപ്പെടുത്തിയ ശിഷ്യന്മാർക്കു തക്ക വിവരം ഇല്ലാ യിരുന്നു. അവർ കൽപ്പനയനുസരിച്ച് കാര്യം നടത്തുകയാണ് ചെയ്തത്. യേശുവിന്റെ തേജസ്ക്കരണത്തിനു ശേഷമാണ് ശിഷ്യന്മാരും സാധാ രണജനങ്ങളും ചേർന്ന് യേശുവിനു നല്കിയ ഈ സ്വീകരണത്തിന്റെ മഹത്വം ഗ്രഹിച്ചത് (യോഹ. 12:16).

യേശുവിനും ആ ദിനം യെറുശലേമിൽ ലഭിച്ച സ്വീകരണം ആഘോ ഷപൂർവ്വവും മധുരമുള്ളതുമായിരുന്നു. ജനങ്ങളുടെ സന്തോഷം സൂചി പ്പിക്കുന്നതിനായി അവർ തങ്ങളുടെ വസ്ത്രങ്ങൾ തന്നെ വഴിയിൽ വിരിച്ചു; അനേകംപേർ മരങ്ങളുടെ ശിഖരങ്ങൾ വെട്ടി ദാവീദു പുത്രനെ എതിരേറ്റു. പുരാതനകാലങ്ങളിൽ രാജാക്കന്മാർ യുദ്ധത്തിൽ ജയശാലി കളായി മുന്നേറി വരുമ്പോഴും ഈ വിധത്തിലുള്ള സ്വീകരണം കൊടു ത്തിരുന്നു. മഹാനായ അലക്സാണ്ടറിനേയും, അഗ്രിപ്പാ രാജാവിനേയും യെറുശലേമിൽ ഇപ്രകാരം സ്വീകരിച്ചതായി ചരിത്രകാരനായ ജോസ് ഫിസ് രേഖപ്പെടുത്തിയിട്ടുണ്ട്. പനവർഗ്ഗത്തിൽപ്പെട്ട മരങ്ങളുടെ ഓല സമാ ധാനത്തേയും വിജയത്തേയും, സൂചിപ്പിക്കുന്നതിന് ഉയർത്തി ആഘോ ഷിക്കുന്നത് പഴയ കാലങ്ങളിലെ ഒരു സമ്പ്രദായമായിരുന്നു (1 മക്കാബി. 13:51, വെളി. 7:9). യേശുവിനെ സ്വീകരിച്ചത് മുമ്പിൽ നിന്നുള്ള ആർപ്പു വിളിയോടു കൂടിയായിരിക്കാം. വി. മർക്കോസിന്റെ സുവിശേഷത്തിൽ ഹോശന്നാ കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ, പിതാവായ ദാവീദിന്റെ രാജ്യം വാഴ്ത്തപ്പെടുമാറാകട്ടെ എന്നു ജനം ആർത്തു പറഞ്ഞതായി വിവരിക്കുമ്പോൾ വി. ലൂക്കോസിന്റെ സുവിശേ ഷത്തിൽ കർത്താവിന്റെ നാമത്തിൽ വരുന്ന രാജാവ് വാഴ്ത്തപ്പെട്ടവൻ സ്വർഗ്ഗത്തിൽ സമാധാനവും അത്യുന്നതങ്ങളിൽ മഹത്വവും എന്നു പറ ഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്നു. ഹോശന്ന എന്ന വാക്കിനു സ്തുതി, മഹത്വം ഇപ്പോൾ രക്ഷിക്കുക തുടങ്ങിയ അർത്ഥമാണ് ഉള്ളത്.

ഈ സംഭവത്തിൽ യേശുവിനെ ദാവീദുപുത്രൻ എന്ന സംബോധന യോടുകൂടി ജനങ്ങൾ സ്വീകരിച്ചപ്പോൾ അവരിൽ അധികം ജനങ്ങളിലും ഈ ദാവീദുപുത്രൻ അവരുടെ രാജാവും നായകനുമായിട്ടു വരുമെന്ന ചിന്തയാണ് ഉണ്ടായിരുന്നത്. യഹൂദജനങ്ങൾ വരുമെന്ന് പ്രതീക്ഷിച്ചി രുന്ന മശിഹാ അവർക്ക് രാജാവും നായകനും അവരുടെ രാജ്യത്തെ അടിമത്വത്തിൽ നിന്നു വിടുവിക്കുന്നവനുമായിരുന്നു. ഈവിധ ഗുണങ്ങൾ താൽക്കാലികമായിട്ടെങ്കിലും യേശുവിൽ അനേകർ ദർശിച്ചിട്ട് യേശുവിന് സ്വീകരണം കൊടുത്തു എന്നുള്ളത് വിശ്വസനീയമാണ്. യേശു എന്ന കർത്താവ് ആകട്ടെ, ഒരിക്കലും റോമാ സാമ്രാജ്യത്തെ ആക്രമിച്ചു കീഴ്പ്പെ ടുത്തുന്നവനായിട്ടോ യഹൂദരാജ്യത്തെ വിദേശ ആധിപത്യത്തിൽ നിന്നു

വിമോചിപ്പിക്കുന്നതിനുള്ള ഒരു നായകനായിട്ടോ പ്രവർത്തിച്ചവനായിരുന്നില്ല. അവൻ മനുഷ്യരുടെ ആത്മാക്കളെ അപകടപ്പെടുത്തുന്ന സാത്താന്റെ ശക്തിയെ തോൽപ്പിക്കുവാനും, പാപം മൂലമുണ്ടാകുന്ന മരണാവസ്ഥ ദൂരീകരിക്കുവാനുമായിട്ട് സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്നവനായിരുന്നു.

യേശുവിന്റെ യെറുശലേമിലേക്കുള്ള എഴുന്നള്ളത്ത് പട്ടണത്തെ മുഴുവൻ ഇളക്കുന്നതിനു പര്യാപ്തമായിരുന്നു. ജനം ആഘോഷിച്ചു പറഞ്ഞതുപോലെ യേശു രാജാവും നായകനുമായിരുന്നു. എന്നാൽ ഈ രാജാവിന്റെ രാജ്യത്തിലെ പൗരത്വം എപ്രകാരം ഉള്ളത് എന്നും, സ്വാതന്ത്ര്യം എങ്ങനെയുള്ളതെന്നും അവർ മനസ്സിലാക്കിയിരുന്നില്ല. യേശുവിനെക്കുറിച്ചുണ്ടായിരുന്ന ജനങ്ങളുടെ അഭിപ്രായവും, പ്രതീക്ഷയും അസ്ഥാനത്താക്കിക്കൊണ്ട് അവനിൽ നിന്നുള്ള പ്രവർത്തനങ്ങളെ, സംശയത്തോടും അസൂയയോടും വീക്ഷിച്ച യഹൂദ മതാധികാരികൾ ആണ് യേശുവിനെ ഉടൻതന്നെ വധിക്കുന്നതിന് തീരുമാനിച്ചത്. യേശുവിന്റെ ദർശനങ്ങളെക്കുറിച്ച് അറിവില്ലാതിരുന്ന അനേകം ജനങ്ങൾ യേശുവിന് ഈ ദിവസം ഓശാന പാടിയെങ്കിലും പിന്നീട് അവർ അതിനെ അസാധുവാക്കുന്നതിന് മടിച്ചില്ല. ആത്മീയ ചൈതന്യത്തിലും അറിവിലും ജീവിക്കുവാൻ കടപ്പെട്ടവരായ മനുഷ്യർ ലൗകിക കാര്യങ്ങളോടു മാത്രം ഉണ്ടാകുന്ന താൽപ്പര്യവും ആസക്തിയും മുഖാന്തരം സ്വയം ആത്മീയതയിൽ ഉണങ്ങി വരണ്ട് പോകുന്നത് ഈ കാലഘട്ടത്തിൽ അതിന്റെ എല്ലാം സീമകളെയും ഭേദിച്ചുകൊണ്ടാണ് മുന്നേറുന്നത്. ഈ നിലയിലുള്ള ന്യൂനതയ്ക്കും ധാർമ്മിക അധഃപ്പതനത്തിനും ഉടമസ്ഥരായിരുന്ന യഹൂദജനമാണ് യേശുവിനെ ബഹുമാന്യമായ രീതിയിൽ സ്വീകരിച്ചതിനു തൊട്ടുപിന്നാലെ അവനെ മരണത്തിന് ഏൽപ്പിച്ചു കൊടുക്കുവാൻ തയ്യാറായത്.

യേശു ദേവാലയത്തിൽ കടന്ന് അവിടെ നടന്നുവന്നിരുന്ന ദൈവരഹിതമായ നടപടികളെ അപലപിക്കുന്നതിനു മുമ്പായി, യേശു ബഥാന്യയിലേക്കു തിരിച്ചുപോയതായി വി. മർക്കോസിന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു (11:11). മറുദിനം യേശു പട്ടണത്തിലേക്കു വരികയും ദേവാലയത്തിൽ പ്രവേശിക്കുകയും ചെയ്യുന്നു. ബഥാന്യയിൽ നിന്നു യെറുശലേമിലേക്കു വരുന്നവഴിയിൽ അവിടുന്ന് ഒരു അത്തിവൃക്ഷത്തിൽ ഫലം തിരയുകയും, ഫലം കാണായ്കയാൽ വൃക്ഷത്തെ ശപിക്കുകയും ചെയ്തതായി എഴുതപ്പെട്ടിരിക്കുന്നു.

യറുശലേം ദേവാലത്തിലേക്കു കടന്നുവന്ന യേശു അവിടെ നടന്നുവന്നിരുന്ന ദോഷകാര്യങ്ങളെ അപലപിക്കുന്നതിനും, അതിനു ബന്ധപ്പെട്ടവരെ ശിക്ഷിക്കുന്നതിനും തയ്യാറാകുന്നു. ദൈവഹിതം ഒഴിച്ചു മറ്റു യാതൊന്നും ദേവാലയത്തിൽ നടക്കരുതെന്നുള്ളതായിരുന്നു യേശുവിന്റെ

ഈ വിഷയത്തിലുണ്ടായിരുന്ന നിർബന്ധം. ഈ കാരണത്താൽ തന്നെ യേശു ദേവാലയത്തിലെ കച്ചവടക്കാരെ അടിച്ചു പുറത്താക്കുന്നതിനു സന്നദ്ധനായി. യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ ആദ്യഘട്ടത്തിൽ ദേവാലയത്തിലെ ഭക്തിരഹിതമായ കാര്യങ്ങളേയും, ഭൗമിക ലാഭത്തിനു വേണ്ടി നടത്തിയിരുന്ന വാണിഭങ്ങളേയും അവിടുന്ന് അപലപിച്ച് ശിക്ഷാർഹമായ കാര്യമെന്നു വ്യക്തമാക്കിയിരുന്നു. യേശു ഈ സമയത്തു ദേവാലയത്തിൽ കണ്ടതു പകൽക്കൊള്ള നടത്തുന്നവരെയാണ്. ഇവർ ഈ കൃത്യം സ്ഥിരമായി നടത്തി ദേവാലയത്തെ അവരുടെ ഗുഹയാക്കിയതായി അവിടുന്നു മനസ്സിലാക്കി. ഇവർ ദേവാലയത്തിൽ നിന്നു ആത്മിക ദാഹം തീർക്കുന്നതിനു പകരം ലൗകികമോദം അവിടെനിന്നു കുഴിച്ചെടുത്തു വന്നു.

ഭക്തി തീക്ഷ്ണതയുള്ള യഹൂദന്മാർക്ക് ദേവാലയം എങ്ങനെ സൂക്ഷിക്കണമെന്നും അവിടെ എന്തൊക്കെയാണ് നടക്കുന്നതെന്നും അറിയാമായിരുന്നു. ശലോമോൻ രാജാവു ദേവാലയത്തിൽ എന്താണു നടക്കേണ്ടത് എന്നു വ്യക്തമാക്കുന്നുണ്ട് (1 രാജാ. 8:28-30). ഹന്നാ ദേവാലയത്തിൽ വന്നു നെടുവീർപ്പിട്ടു കരഞ്ഞു അനുഗ്രഹം പ്രാപിച്ചു തിരിച്ചുപോകുന്നു. ദാവീദ് ദേവാലയം ദൈവ മഹത്വത്തെ സംബന്ധിച്ച് ധ്യാനിക്കുന്ന സ്ഥലമായിട്ട് കാണുന്നു. പാപിയായ മനുഷ്യൻ ദേവാലയത്തിൽ വന്നു വിലപിച്ച് നീതീകരണം പ്രാപിച്ച് പോകുന്നു. ഈ നിലയിലുള്ള ആത്മീയ കർമ്മങ്ങൾ അല്ല യേശു തന്റെ സന്ദർശനത്തിൽ യെരുശലേം ദേവാലയത്തിൽ കണ്ടത്. ദേവാലയത്തിലെ അനീതി കണ്ടിട്ട് അവിടുത്തെ വ്യാപാരികളെ യേശു അടിക്കുവാനും മേശകളെ മറിച്ചിടുവാനും തുടങ്ങിയതായി നാം വായിക്കുന്നു.

ഈ സന്ദർഭത്തിൽ യേശുവിന് എതിരായി ഒരു വിരൽപോലും അനക്കുന്നതിന് ഭൗതികവാദികളായിരുന്ന കച്ചവടക്കാർക്കോ, ദേവാലയ അധികാരികൾക്കോ കഴിഞ്ഞില്ല. യേശുതമ്പുരാന്റെ സാന്നിദ്ധ്യത്തിൽ ഈ കൂട്ടർക്ക് ഉണ്ടായ അനുഭവം, ദാനിയേലിന്റെ സമീപത്ത് സിംഹങ്ങൾക്കു ഉണ്ടായ സ്ഥിതിയായിരുന്നു. ദേവാലയത്തെക്കുറിച്ചുള്ള യേശുവിന്റെ ചിന്തയും ഉപദേശവും, ലോകം നിലനിൽക്കുന്നിടത്തോളം പ്രസക്തമാണെന്നുള്ളതിനു സംശയമില്ല. കാരണം ഈ ഉപദേശങ്ങൾ നൽകിയിരിക്കുന്നത് ദേവാലയത്തിന്റെ ഉടമസ്ഥനും, ദേവാലയത്തിൽ ആർക്കുവേണ്ടി ബലികളും പൂജകളും സമർപ്പിക്കുന്നുവോ ആ ആത്മീയ ശക്തിയുമാകുന്നു.

**വാക്യം 14-17**

*"കുരുടന്മാരും മുടന്തന്മാരും ദേവാലയത്തിൽ അവന്റെ അടുക്കൽ*

*വന്നു. അവൻ അവരെ സൗഖ്യമാക്കി. എന്നാൽ മഹാപുരോഹിതന്മാരും ശാസ്ത്രിമാരും അവൻ ചെയ്ത അത്ഭുതങ്ങളെയും ദാവീദുപുത്രനു ഹോശന്നാ, എന്നു ദേവാലയത്തിൽ ആർക്കുന്ന ബാലന്മാരെയും കണ്ട് നീരസപ്പെട്ടിട്ടു, ഇവൻ പറയുന്നതു കേൾക്കുന്നുവോ എന്ന് അവനോട് ചോദിച്ചു. യേശു അവരോട് ഉവ്വ്, ശിശുക്കളുടേയും മുലകുടിക്കുന്നവരു ടേയും വായിൽ നിന്നു നീ പുകഴ്ച ഒരുക്കിയിരിക്കുന്നു എന്നുള്ളത് നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയോ എന്ന് ചോദിച്ചു. പിന്നെ അവരെ വിട്ട് നഗരത്തിൽ നിന്ന് പുറപ്പെട്ട് ബഥാന്യയിൽ ചെന്ന് അവിടെ രാത്രി പാർത്തു."*

ദേവാലയത്തിൽ വച്ച് യേശുവിന്റെ അടുത്തേക്കു കടന്നുവന്ന ആലം ബഹീനരും മുടന്തരും കുരുടരും യേശുവിൽ നിന്ന് അനുഗ്രഹം പ്രാപി ക്കുന്നതിനായി അവന്റെ ചുറ്റും കൂടി. യേശുവിനെ സംബന്ധിച്ചിടത്തോളം ബലഹീനരും, എളിയവരും രോഗികളുമായവർ തന്റെ പിതാവിന്റെ സ്വന്തം മക്കൾ ആയിരുന്നു. ദേവാലയത്തിന്റെ നടത്തിപ്പുകാരായിരുന്ന പരീശ ന്മാരുടെയും ശാസ്ത്രിമാരുടെയും ദൃഷ്ടിയിൽ ഇവർ പാപികളും സ്വന്തം പാപത്തിന്റെ ഫലമായി അവശതയനുഭവിക്കുന്നവരും ആയിരുന്നു. പരീ ശന്മാർ ഈ ഗണത്തിൽപ്പെട്ടവരെ സാധാരണ മനുഷ്യരുടെ ഗണത്തിൽ നിന്ന് വേർതിരിച്ച് കാണുകയും അവരോട് ധിക്കാരത്തോടെ പെരുമാറു കയും ചെയ്തുവന്നിരുന്നു. എന്നാൽ യേശു ഒരു പിതാവെന്ന നിലയിൽ, ഈ രോഗികളേയും ആലംബഹീനരേയും തന്റെ തണലിലേക്ക് ആകർ ഷിച്ച് അവർക്കും സൗഖ്യവും സന്തോഷവും പ്രദാനം ചെയ്തു. യേശു വിനു പാപത്തിന്റെ ചരിത്രം കേൾക്കുന്നതിൽ താൽപര്യം ഇല്ലായിരുന്നു. അവിടുന്നു പാപ സ്വഭാവം മനുഷ്യമനസ്സിൽ, അതിനെക്കുറിച്ചുള്ള മനഃ സ്ഥാപത്തിൽ കലർന്നു കണ്ടാൽ മനസ്സലിയുന്ന മഹാപുരോഹിതനാ യിരുന്നു. യേശു പാപികളുടെ സ്നേഹിതൻ എന്ന നിലയിലും രോഗിക ളുടെ ഉത്തമ വൈദ്യൻ എന്ന നിലയിലും ആണ് അവരോട് ഇടപെട്ടത്. അവിടുന്ന് ഈ കൃത്യം തന്റെ പരസ്യ ശുശ്രൂഷയുടെ അവസാന നാൾ വരെ ചെയ്തുപോന്നു.

യേശുവിന്റെ കൃപാകടാക്ഷം ദീനരിലേക്കും രോഗികളിലേക്കും ഒഴുകി വരുന്നതനുസരിച്ച് അവർക്കു സൗഖ്യവും സന്തോഷവും ഉണ്ടായി. അതോടൊപ്പം യേശുവിനോട് കൂടുതൽ മമതയും വർദ്ധിച്ചു. യേശുവി നോട് ഇങ്ങനെയുള്ളവർ കാണിച്ച ഭക്തിയും, സന്തോഷവും, ആർപ്പുവി ളികളും അസൂയാലുക്കളായ പരീശന്മാരെ കൂടുതൽ നിരാശയിലേക്കു നയിച്ചു. അവർ ജനത്തെ നിയന്ത്രിക്കുവാൻ യേശുവിനോട് ആവശ്യപ്പെട്ടു. യേശു ഈ സന്ദർഭത്തിൽ തനിക്കു ലഭിക്കുന്ന ആദരവും കീർത്തിയും ഒരു സാധാരണ സംഭവമല്ലെന്നും അത് ദൈവത്താൽ നിശ്ചയിക്കപ്പെട്ട

തെന്നും അറിയിക്കുന്നു. യേശു സങ്കീർത്തനം 82 ഉദ്ധരിക്കുന്നു. “നീ ശിശുക്കളുടേയും മുല കുടിക്കുന്നവരുടെയും വായിൽ നിന്ന് ബലം നിയമിച്ചിരിക്കുന്നു.” ഈ പ്രസ്താവനയിലൂടെ യേശു എതിരാളികളായിരുന്നവരെ തന്റെ ആത്മിക വ്യക്തിത്വം മനസ്സിലാക്കി കൊടുക്കുന്നതിനാണ് ശ്രമിച്ചത്.

യേശു സർവ്വലോകത്തിനും രക്ഷകനായിരിക്കെ അവിടുന്നു നമ്മുടെ കൂടെ ആത്മാവിൽ ചലിക്കുന്നുണ്ടോ എന്നുള്ളത് ഓരോ ക്രൈസ്തവനും അവരവരുടെ ആത്മീയ വീക്ഷണത്തിൽ ഉറപ്പു വരുത്തേണ്ടതാണ്. യെറുശലേമിലേക്കുണ്ടായ യേശുവിന്റെ എഴുന്നള്ളത്ത് യേശുവിനെ യഹൂദന്മാർ അംഗീകരിച്ചു എന്നുള്ളതിന്റെ തെളിവാണ്; എന്നാൽ അവരിൽ അനേകരിൽ നിലനിന്നിരുന്ന പാപം ഈ നന്മയെ സ്ഥിരപ്പെടുത്തുന്നതിന് സംഗതിയാക്കുന്നില്ല. തന്മൂലം യേശു സ്വന്ത ജനത്താൽ രഹസ്യമായി പിടിക്കപ്പെട്ട് പരസ്യമായി വധിക്കപ്പെട്ടു. ഈ സംഭവം ഇന്ന് അനേകം നാമധേയ ക്രിസ്ത്യാനികളുടെ ജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നു; അവർ ക്രിസ്ത്യാനികൾ എന്നു പറയുന്നുവെങ്കിലും ജീവിത സാഹചര്യങ്ങളിൽ അവനെ തള്ളിപ്പറയുന്നു, എതിർക്കുന്നു, പീഡിപ്പിക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

### ക്രിസ്തുവിന് സ്വീകരണം

1. വാഹനമൃഗത്തിന്റെ പുറത്ത് - താഴ്മയോടെ.
2. കുരുത്തോലകൾ പിടിച്ച് - വിജയവിശ്വാസത്തോടെ.
3. കൊമ്പുകൾ നിരത്തി - സൽപ്രവൃത്തികളോടെ.
4. വസ്ത്രങ്ങൾ വിരിച്ച് - ബലികാഴ്ചകളോടെ.
5. കുഞ്ഞുങ്ങളും പ്രായമുള്ളവരും - സർവ്വതിന്മകൾക്കും എതിരായി
6. ആർപ്പ് വിളിയോടെ - പൂർണ്ണ ഹൃദയത്തോടെ.

### II

### യേശുവിന്റെ താഴ്മ

1. കഴുതക്കുട്ടിയുടെ പുറത്ത് സഞ്ചരിച്ചവൻ (മത്താ. 21:2).
2. ഗോശാലയിൽ പിറന്നവൻ - (ലൂക്കോ 2:7).
3. ശുശ്രൂഷിപ്പാൻ വന്നവൻ (മത്താ. 20:28).
4. ശിഷ്യന്മാരുടെ കാൽ കഴുകിയവൻ (യോഹ. 13:4-5).
5. വേഷത്തിൽ മനുഷ്യനായി വന്ന ദൈവം (ഫിലി. 2:7).

## III

## ഓശാനയുടെ മുഖങ്ങൾ

1. വിശ്വാസവും അനുഗ്രഹവും നിറഞ്ഞവരായി ജീവിതത്തിൽ യേശുവിനെ എതിരേൽക്കുക.
2. മാനസാന്തരപ്പെട്ട് അവനു കഴുതയായി അവന്റെ ഹിതത്തിനു നമ്മെ ഏൽപ്പിച്ചു കൊടുക്കുക.
3. ഹൃദയം ആത്മീയ വ്യാപാരത്തിനു വിട്ടുകൊടുത്ത് അതിനെ അവന്റെ ആലയമാക്കുക.

## IV

## ഓശാന സ്വീകരിച്ച യേശു

1. മനുഷ്യരുടെ പാപങ്ങളെ ഏറ്റെടുത്തു നീക്കുന്നവൻ (1 പത്രോ. 2:24).
2. ജീവനുള്ള അടിസ്ഥാനക്കല്ല് (1 പത്രോ. 2:4).
3. നാം അനുഗമിക്കേണ്ട ഇടയൻ (യോഹ. 10:27).
4. ജീവൻ ഉളവാക്കുന്നവൻ (യോഹ. 1:4).
5. ബന്ധിതരെ വിടുവിക്കുന്നവൻ (ലൂക്കോ. 4:18).

## V

## നമ്മുടെ ദേവാലയങ്ങൾ

1. ദൈവം വസിക്കുന്ന ഇടമാണ്.
2. അതു വാണിഭശാലയാക്കരുത്.
3. പശ്ചാത്താപം, മാനസാന്തരം ഇവ പ്രസരിപ്പിക്കുന്ന ഇടം.
4. നിത്യജീവനെക്കുറിച്ചുള്ള അറിവ് നൽകുന്ന സ്ഥലം.
5. ദൈവം മനുഷ്യരുടെ പിതാവ് ആണെന്നു വിളംബരം ചെയ്യുന്ന സ്ഥലം.

# 25

# പെസഹാ

**വേദഭാഗം: വി. ലൂക്കോസ് 22:14-30**
**വി. മത്തായി 26:17-34**
**വി. മർക്കോസ് 14:12-24**

യിസ്രയേൽ മക്കൾ അവരുടെ ഒന്നാമത്തെ പെസഹാ ആചരിച്ചത് വിമോചന നിബിയായിരുന്ന മോശയുടെ കാലത്ത്, ജീവനുള്ള ദൈവമായ യഹോവയുടെ പ്രത്യേക ഇടപെടൽ മുഖാന്തരം, യിസ്രയേൽ മക്കൾ അവരുടെ അടിമവീടായ ഈജിപ്തിൽ നിന്നു പലസ്തീൻ ദേശത്തേക്കു പുറപ്പെട്ടുവരുന്ന സമയത്താണ്. തുടർന്നുള്ള കാലഘട്ടങ്ങളിൽ ഈ പെസഹാ ഒരു പെരുന്നാളായി യിസ്രയേൽ ജനം ആചരിച്ചുപോന്നു. പെന്തിക്കോസ്തി പെരുനാൾ, കാഹളനാദ ഉത്സവം, കൂടാരപ്പെരുന്നാൾ പ്രതിഷ്ഠോത്സവം, പുരീം പെരുന്നാൾ ഇവ യഹൂദന്മാരുടെ മറ്റു പെരുന്നാളുകൾ ആണ്. പെസഹാ പെരുനാളിലെ സുപ്രധാന ചടങ്ങ്, പെസഹാ കുഞ്ഞാടിനെ അറുത്ത് അത് മതാചാരപ്രകാരം പാകം ചെയ്തു ഭക്ഷിക്കുക, ദൈവത്തിനു സ്തോത്രം അർപ്പിക്കുക എന്നിവയായിരുന്നു.

പെസഹാ പെരുന്നാൾ, പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുനാളിനോട് അഭേദ്യമായി ബന്ധപ്പെട്ടിരുന്നതുകൊണ്ട് ഇവ ഒന്നിച്ച് ആചരിച്ചു. ഇതിനായി സാധാരണ എട്ടു ദിവസം ഉത്സവമായി ആചരിച്ചുപോന്നു. നീസാൻ മാസം 14-നു പെസഹാ പെരുനാളാഘോഷിച്ച് 21-നു അവസാനിപ്പിച്ചിരുന്നു. പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുനാൾ യിസ്രയേൽക്കാർ മിസ്രയിം രാജ്യം വിട്ടുപോകുന്ന ദിവസം ഭക്ഷിച്ച അപ്പത്തോട് ബന്ധപ്പെടുത്തിയാണ് ഓർമ്മിച്ചിരിക്കുന്നത്. സാധാരണ ആ കാലഘട്ടങ്ങളിൽ പുളിപ്പുള്ള അപ്പമാണ് വീടുകളിൽ ഉപയോഗിച്ചിരുന്നത്. എന്നാൽ വിടുതലിന്റെ ദിവസമായിരുന്ന ഈ പ്രത്യേക ദിവസം പുളിപ്പില്ലാത്ത അപ്പം പെസഹാ കുഞ്ഞാടിന്റെ മാംസത്തോട് ചേർത്ത് ഭക്ഷിച്ച്, അടിമവീടായിരുന്ന മിസ്രയിം ദേശത്തു നിന്നു പുറപ്പെടണമെന്നതായിരുന്നു ദൈവിക നിർദ്ദേശം. ഈ പെരുന്നാൾ പിൻതലമുറക്കാർ ആഘോഷിച്ചു വന്നതിന്റെ ഉദ്ദേശ്യം, ഈജിപ്തിൽ നിന്നുണ്ടായ വിമോചനത്തെ ഓർക്കുക എന്നതായിരുന്നു (പുറ. 12). പുളിപ്പുള്ള അപ്പം എന്നതിൽ കവിഞ്ഞ് പുളിപ്പില്ലാത്ത അപ്പത്തെ, പുതുക്കത്തിന്റെ ഒരു സൂചനയായി കണ്ടുകൊണ്ടായിരിക്കണം പുളിപ്പില്ലാത്ത അപ്പം ഈ പ്രത്യേക ദിവസം തിന്നുവാൻ ദൈവം ആജ്ഞാപിച്ചത്. ഈജിപ്തിലെ അടിമാവസ്ഥ, തെറ്റായിരുന്ന ആചാരാനുഷ്ഠാനം, നൊമ്പരങ്ങൾ, തേങ്ങൽ തുടങ്ങിയ പഴയ പുളിപ്പ്

അവിടെത്തന്നെ ഉപേക്ഷിച്ച് പുതിയ ജീവിതത്തിന്റെ നാന്ദി കുറിക്കുന്ന തിനാകണം പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുവാൻ ദൈവഹിതം അവരെ നിർബന്ധിച്ചത്.

പെസഹാ ദിവസം കൊന്നു ഭക്ഷിക്കേണ്ട കുഞ്ഞാട് ഊനം ഇല്ലാ ത്തതും, നാലു ദിവസം മുമ്പേ ആ പ്രത്യേക ആവശ്യത്തിനായി വേർതി രിച്ച് നിർത്തിയതുമായിരിക്കണം എന്ന നിയമം ഉണ്ടായിരുന്നു. ഊനമി ല്ലാത്ത ഈ ആടിനെ നീസാൻ മാസം പത്താം ദിവസം വേർതിരിച്ചു നിർത്തുകയും പതിനാലാം തീയതി സന്ധ്യയ്ക്ക് അതിനെ കൊല്ലുകയും ചെയ്യണം എന്നുള്ളതായിരുന്നു നിയമം. രാത്രിയിൽ തന്നെ ഭോജനം ആരംഭിക്കുകയും കുടുംബം മുഴുവൻ അതിൽ ഒരുക്കത്തോടുകൂടി സംബ ന്ധിക്കുകയും ഭക്ഷണം കഴിക്കുകയും ചെയ്യണമെന്ന് നിയമം അനുശാ സിച്ചിരുന്നു. ഈ വിരുന്നിൽ കുറഞ്ഞപക്ഷം പത്തു പേർ സംബന്ധിച്ചി രിക്കണമെന്നതും, പത്തു പേർ ഒരു കുടുംബത്തിൽ ഇല്ലെങ്കിൽ അയൽ ക്കാരെക്കൂടി വിളിച്ച് ചടങ്ങു നടത്തിയിരിക്കണമെന്നതും ആചാരമായി രുന്നു. പെസഹാ പെരുന്നാളിന്റെ തുടർച്ചയായുള്ള ഏഴ് ദിവസങ്ങളിൽ പുളിപ്പില്ലാത്ത അപ്പം തന്നെ ഭക്ഷിക്കണമെന്ന നിയമം ഉണ്ടായിരുന്നു (പുറ. 34:18). പെസഹാ പെരുന്നാളിൽ സുപ്രധാനമായി പുളിപ്പില്ലാത്ത അപ്പം ഭക്ഷിക്കുന്നതിന് ഉപരിയായി പെസഹാ കുഞ്ഞാടിന്റെ മാംസം തിന്നണം എന്നതായിരുന്നു നിയമം. ക്രിസ്തുവിലൂടെ ഉണ്ടായ രക്ഷാക രമായ വീണ്ടെടുപ്പിനു ശേഷം പഴയ പെസഹാ കുഞ്ഞാടിനെ അനുസ്മ രിച്ചുകൊണ്ട് പൗലോസ് ശ്ലീഹാ ഇപ്രകാരം എഴുതി: "നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; അതു ക്രിസ്തു തന്നെ (1 കൊരി. 5:7)."

യഹൂദന്മാരുടെ ഇടയിൽ പെസഹാ പെരുന്നാൾ എല്ലാ യഹൂദന്മാരു ടേയും പെരുന്നാൾ എന്ന നിലയിലാണ് ആചരിച്ചു പോന്നത്. ഈ കാര ണത്താൽ യേശുവിന്റെ ശിഷ്യന്മാർ പെസഹാ ആചരിക്കുന്നതിനെക്കു റിച്ച് യേശുവിനോട് ചോദിക്കുന്നു. യേശുവിന്റെ ചിന്തയിലാകട്ടെ ആ വർഷത്തെ പെസഹാ തന്റെ ഇഹലോക ജീവിതകാലത്ത് അവസാന മായി ആചരിക്കുവാൻ പോകുന്ന പെസഹായാണെന്നും ആ പെരുന്നാ ളിൽ ദൈവപുത്രനായ താൻ സ്വയം തന്നെത്തന്നെ പെസഹാ കുഞ്ഞാ ടായി അർപ്പിച്ചിട്ട് പിതാവായ ദൈവത്തിന്റെ തിരുഹിതം സംഭവിക്കണ മെന്നും അറിയാമായിരുന്നു. ഈ മഹത് കാര്യത്തെക്കുറിച്ച് അദ്ദേഹം ഇപ്രകാരം കൽപ്പിച്ചു: "ഞാൻ കഷ്ടം അനുഭവിക്കും മുമ്പേ ഈ പെസഹാ നിങ്ങളോടുകൂടെ കഴിപ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചു." സർവ്വജ്ഞാനിയായിരുന്ന കർത്താവ് ഇത് എപ്പോൾ എങ്ങനെ നടക്കണ മെന്ന് അറിവുള്ളവനായിരുന്നു. യേശു തന്റെ ശിഷ്യന്മാരുമായി ഭക്ഷി

ക്കാനായി വിഭാവനം ചെയ്ത ഈ പെസഹായിൽ ശിഷ്യന്മാരാൽ ഒരുക്കപ്പെട്ട അപ്പവും വീഞ്ഞുമാണ് ഉപയോഗിക്കുന്നതിനായി നിശ്ചയിച്ചിരുന്നതെങ്കിലും, അതിനെ പിതാവായ ദൈവം തന്റെ ഏകപുത്രന്റെ മാംസരക്തങ്ങളുടെ പെരുന്നാളായി തീർച്ചപ്പെടുത്തിയിരുന്നു.

യേശു ശിഷ്യന്മാരുമായി തനിക്കു ഭക്ഷണം ഒരുക്കുന്നതിനു തന്റെ രണ്ടു ശിഷ്യന്മാരെ ചുമതലപ്പെടുത്തുന്നു. ഈ ശിഷ്യന്മാർ പെസഹാ അവർക്കുവേണ്ടിയും അവരുടെ ഗുരുവിനു വേണ്ടിയും എവിടെ ഒരുക്കണമെന്നു ചോദിക്കുന്നു. ഇതിന് ഉത്തരമായി അവരോട് നിങ്ങൾ പട്ടണത്തിലേക്കു കടന്നുചെല്ലുമ്പോൾ ഒരു കുടം വെള്ളം ചുമന്നുകൊണ്ട് ഒരു മനുഷ്യൻ നിങ്ങൾക്ക് എതിർപ്പെടും, അവൻ കടക്കുന്ന വീട്ടിലേക്കു നിങ്ങളും കടന്നുചെന്ന്, ആ വീട്ടുടമസ്ഥനോട് ചോദിച്ച് കാര്യങ്ങൾ മനസ്സിലാക്കി, അവൻ നിർദ്ദേശിക്കുന്ന സ്ഥലത്ത് പെസഹാ ഒരുക്കുവിൻ എന്ന് യേശു ആജ്ഞാപിച്ചു.

യേശു തന്റെ ദിവ്യജ്ഞാനത്താൽ എല്ലാം അറിഞ്ഞിരുന്നു. അഥവാ തനിക്കു തന്റെ മനുഷ്യാവതാര കാലത്ത് വളരെ ശ്രദ്ധയോടെ ചെയ്തു തീർക്കേണ്ട ഈ അതി മഹത്തായ സംഭവം എങ്ങനെ നടക്കണമെന്നറിഞ്ഞിട്ട് അതിനെക്കുറിച്ച് തന്റെ സുഹൃത്തോ ആരാധകരോ ആയ ഒരാളുമായി ഇതിനാവശ്യമായ സജ്ജീകരണം ചെയ്യുന്നതിന് നേരത്തെ തന്നെ ഏർപ്പാടു ചെയ്തിരുന്നു എന്ന് ഇതിനെക്കുറിച്ച് നമുക്ക് ചിന്തിക്കാവുന്നതാണ്. അങ്ങനെയെങ്കിൽ കുടവുമായി ശിഷ്യന്മാർക്ക് എതിർപ്പെട്ടുവന്ന ആൾ ആ മനുഷ്യന്റെ വേലക്കാരനായിരിക്കാം. ഇയാളുടെ ആകൃതി, നിറം, പേര് ഒന്നും യേശു തന്റെ ശിഷ്യന്മാർക്ക് പരിചയപ്പെടുത്തി കൊടുക്കുന്നില്ല. കൽപ്പിച്ചപ്രകാരം കാര്യങ്ങൾ നടന്നുയെന്നതിൽ നിന്ന് ആ വർഷത്തെ യേശുവിന്റെ പെസഹാ ഭക്ഷണത്തിന് അതിന്റേതായ ഒരു രഹസ്യ സ്വഭാവം ഉണ്ടായിരുന്നു എന്നത് വ്യക്തമാണ്. യേശു തന്റെ ശിഷ്യന്മാരോടായി വീട്ടുടമസ്ഥനെ കണ്ടുമുട്ടിയാൽ അയാളോട് എന്തു സംസാരിക്കണം എന്നു കൂടി ചുമതലപ്പെടുത്തുന്നത് താൻ നിർവഹിക്കാൻ പോകുന്ന പെസഹായുടെ രഹസ്യ സ്വഭാവം വെളിവാക്കുന്നു.

യേശു അവസാനമായി പങ്കെടുക്കുന്നതും, തന്റെ എല്ലാ ശിഷ്യന്മാരുമൊത്തു നിർവഹിക്കപ്പെടേണ്ടതുമായ ഈ കർമ്മം യഥാവിധി നടക്കുന്നതിനു മുമ്പ് അവിടുന്നു ശത്രുക്കളാൽ പിടിക്കപ്പെടുകയോ വേറൊരാളാൽ കെണിയിൽപ്പെടുകയോ, ഉണ്ടാകരുത് എന്നുള്ളതായിരിക്കാം ഈ പെസഹാ ഇത്ര അവധാനതയോടെ നിർവഹിക്കുവാൻ യേശുവിനെ പ്രേരിപ്പിച്ചത് എന്നു നമുക്കു ചിന്തിക്കാവുന്നതാണ്. യേശുവിന് ഈ പെസഹാ പെരുനാളിൽ പഴയ ഉടമ്പടി സ്ഥാനത്തു തന്റെ സ്വന്തം ജീവനും, രക്തവും സമർപ്പിച്ച്, പുതിയ ഉടമ്പടി സ്ഥാപിക്കേണ്ടതുണ്ടാ

യിരുന്നു. അതുപോലെ തന്നെ ശിഷ്യന്മാരുമായി അവസാനമായി സമ്മേളിച്ച് അവർക്കാവശ്യമായ നിർദ്ദേശങ്ങൾ നൽകുന്നതിന് ഇത് ഒരു സന്ദർഭവും എന്ന് അവിടുന്ന് അറിഞ്ഞിരുന്നു. ഈ രണ്ടു കാര്യങ്ങളും അവിടുന്ന് ആ സന്ദർഭത്തിൽ നിവർത്തിക്കുന്നതായി നാം വായിക്കുന്നു.

യേശുവിനാൽ നിയോഗിക്കപ്പെട്ട തന്റെ ശിഷ്യന്മാർ, നഗരത്തിൽ എത്തുകയും കുടിവെള്ളവുമായി അവർക്കു എതിർപ്പെട്ട മനുഷ്യനോട് ഒത്തു ചെന്ന് മാളിക കണ്ടെത്തി അവിടെ പെസഹാ ഒരുക്കുകയും ചെയ്തു. ഈ ഭവനം മർക്കോസിന്റെ ഭവനം ആയിരുന്നു എന്നു പാരമ്പര്യം നമ്മെ അറിയിക്കുന്നു. യേശു ശിഷ്യന്മാരുമായി ഭക്ഷിച്ച പെസഹായുടെ സമയം എപ്പോൾ ആയിരുന്നു എന്നതിനെക്കുറിച്ച് ശക്തമായ അഭിപ്രായ വ്യത്യാസം നിലവിലുണ്ട്. വി. യോഹന്നാന്റെ വിവരണം അനുസരിച്ച്, യേശു സന്ധ്യാസമയത്ത് ശിഷ്യന്മാരുമൊത്ത് പെസഹാ ഭക്ഷിക്കുകയും, തുടർന്ന് ഗത്സമനേ തോട്ടത്തിലേക്കു നീങ്ങുകയും, അവിടെ പ്രാർത്ഥന അർപ്പിച്ചു തീർന്നതോടെ ശത്രുക്കളാൽ വലയം ചെയ്തു പിടിക്കപ്പെടുകയും ചെയ്യുന്നു. പിറ്റേദിവസം പുലർച്ചയ്ക്കു തന്നെ ന്യായാധിപന്മാരുടെ മുമ്പിൽ ഹാജരാക്കപ്പെട്ടു. സന്ധ്യാസമയത്തിനു മുമ്പായി താൻ മരിച്ചു എന്നും വായിക്കുന്നു. യേശു പിടിക്കപ്പെടുകയും മരിക്കുകയും ചെയ്തത്, ഒരു വെള്ളിയാഴ്ചയായിരുന്നു എന്നതു വളരെ വ്യക്തമാകയാൽ, അവിടുന്നു വ്യാഴാഴ്ച സന്ധ്യയ്ക്കു പെസഹാ തന്റെ ശിഷ്യന്മാരുമായി ഭക്ഷിച്ചു എന്നു നാം മനസ്സിലാക്കണം.

വിശുദ്ധ യോഹന്നാന്റെ സുവിശേഷപ്രകാരം പിറ്റേദിവസം വെള്ളിയാഴ്ച യഹൂദന്മാർക്കു പെസഹാ ഭക്ഷിക്കേണ്ടതുണ്ടായിരുന്നു എന്ന് എഴുതിയിരിക്കുന്നു (യോഹ. 18:28). ഈ പ്രസ്താവനയിൽ നിന്നു യേശു ശിഷ്യന്മാരുമായി പെസഹാ ദിവസം തുടങ്ങുന്നതിനു മുമ്പ് സന്ധ്യാസമയത്ത് പെസഹാ ഭക്ഷിച്ചുവോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. യേശുവിന്റെ കാലത്ത് പലസ്തീൻ ദേശത്ത് ദിവസത്തിന്റെ ആരംഭവും, അവസാനവും കുറിക്കുന്നത് രണ്ടു രീതിയിൽ നിലനിന്നിരുന്നതായി ചിലർ ചൂണ്ടിക്കാണിക്കുന്നു. ദേശത്ത് തെക്കുഭാഗത്ത് വസിച്ചിരുന്നവർക്ക് ദിവസം ആരംഭിച്ചിരുന്നത് സൂര്യോദയം മുതൽ മറുദിവസം സൂര്യോദയം വരെ ആയിരുന്നുവെങ്കിൽ, വടക്കുഭാഗത്ത് വസിച്ചിരുന്നവർക്ക് ഇതു സൂര്യാസ്തമനം മുതൽ മറുദിവസം സൂര്യാസ്തമനം വരെയായിരുന്നു. ഈ വിവരം ചരിത്ര പണ്ഡിതനായിരുന്ന ജോസഫിസിന്റെ എഴുത്തുകളിലും മിഷ്നാ എന്ന പുരാതന ഗ്രന്ഥത്തിലും വെളിപ്പെടുത്തിയിട്ടുണ്ട്.

യേശുവും ശിഷ്യന്മാരിൽ ഭൂരിപക്ഷവും വടക്കേ പലസ്തീൻ ദേശത്തു നിന്നുള്ളവർ എന്ന നിലയിൽ, അവർ വ്യാഴാഴ്ച സന്ധ്യയ്ക്ക് അവരുടെ പെസഹാ ഭോജനം നടത്തി എങ്കിൽ അവർക്ക് അതിന് ന്യായീകരണം

ഉണ്ടായിരുന്നു. യേശു പെസഹാ ദിവസം കൊല്ലപ്പെട്ടു എന്നും, അത് ഒരു വെള്ളിയാഴ്ചയായിരുന്നു എന്നും വി. യോഹന്നാൻ ശ്ലീഹാ വ്യക്തമാക്കിയിരിക്കുന്നതു നമ്മുടെ ധ്യാനവിഷയം ആകുമ്പോൾ, ദൈവത്തിന്റെ ഏകസുതനായ നമ്മുടെ തിരുനാഥന്റെ കൊല സംഭവിച്ചുണ്ടാകുന്ന പുതിയനിയമ പെസഹാ പഴയ പെസഹാ പെരുനാളിൽ തന്നെ സംഭവിക്കണമെന്ന് ഉണ്ടായിരുന്നത് പിതാവായ ദൈവത്തിന്റെ തിരുവിഷ്ടമായിരുന്നു എന്ന് നമുക്ക് ചിന്തിക്കാം.

മോശയുടെ കാലത്തു പെസഹാ ഭക്ഷിക്കുന്നതു, നിന്നുകൊണ്ട് അരകെട്ടി തിടുക്കത്തോടെ ആയിരിക്കണമെന്ന് അനുശാസിക്കുന്നുണ്ട്, എന്നാൽ ഇവിടെ യേശു അദ്ധ്യക്ഷസ്ഥാനത്ത് ഇരുന്ന് ശിഷ്യന്മാരോടൊന്നിച്ച് പെസഹാ ഭക്ഷിച്ചതായി നാം മനസ്സിലാക്കുന്നു. സാധാരണ ഭക്ഷണം കഴിക്കുന്നതിൽ കവിഞ്ഞു, വിടുതലിന്റേയും സ്വാതന്ത്ര്യത്തിന്റേയും സൂചനകൾ ഹൃദയത്തിൽ പതിക്കുവാൻ എന്നതിനും, പാരമ്പര്യത്തിനു കോട്ടം വരാതെയുള്ള ഒരു ക്രമമായിരുന്നു, യഹൂദന്മാർ ഈ വിഷയത്തിൽ ആചരിച്ചുപോന്നത്. പെസഹാ ഭോജനത്തിൽ ആദ്യമായി ഒരു കപ്പു ചുവന്ന നിറത്തിലുള്ള വൈൻ കൊടുക്കുക പതിവായിരുന്നു. ഈ പാനീയം കൂടുതലായി വെള്ളം കലർത്തി യാതൊരു ലഹരിയുമില്ലാത്ത നിലയിൽ ഉപയോഗിച്ചുപോന്നു, പിന്നീടാണ് പെസഹായുടെ മുഖ്യ ആഹാരം കഴിച്ചിരുന്നത്. ഇതിനു മുമ്പായി കൈ കഴുകി വെടിപ്പാക്കണം എന്നതു നിർബന്ധമായിരുന്നു. ഇത് അടിമത്തത്തിൽ നിന്നും, ഭാരത്തിൽ നിന്നുമുള്ള യഥാർത്ഥ മോചനത്തെ സൂചിപ്പിച്ചുകൊണ്ട് നിർവഹിക്കുന്ന ഒരു കർമ്മമായിരുന്നു. പിന്നീട് ഈജിപ്തിൽ അനുഭവിച്ച യാതനകളുടെ സ്മരണയെ അനുസ്മരിപ്പിക്കുന്നതിനായി കയ്പ് ചീര ഭക്ഷിക്കുന്നു; തുടർന്നു പല കായ്കനികൾ ചേർത്തു നിർമ്മിക്കുന്ന കറികൾ വിളമ്പുന്നു, അതോടൊപ്പം പുളിപ്പില്ലാത്ത അപ്പവും പെസഹാ കുഞ്ഞാടിന്റെ മാംസവും ഭക്ഷിക്കണമെന്നതായിരുന്നു നിയമം.

പെസഹാ ഭോജനത്തിന്റെ അവസാന ഭാഗമായിട്ട് ഓരോ കപ്പ് വീഞ്ഞ് കുടിക്കുന്നു. ഇതോടെ ഭക്ഷണക്രമം അവസാനിക്കുകയും എല്ലാവരും ഹാലൽ (Hallel) എന്ന സങ്കീർത്തനം ആലപിച്ച് പിരിഞ്ഞു പോവുകയും ചെയ്തുവന്നു. ഹാലൽ എന്ന വാക്കിൽ നിന്നാണ് പിന്നീട് ഹല്ലേലുയ്യ എന്ന സ്തുതിവചനം രൂപപ്പെട്ടത്. ഈ സമയത്ത് ഉപയോഗിച്ചുവന്ന സങ്കീർത്തനഭാഗം കൂടുതലായും 113 മുതൽ 118 വരെയുള്ളവയായിരുന്നു. യേശുതമ്പുരാൻ ശിഷ്യന്മാരുമായി നടത്തിയ അവസാന പെസഹായിൽ ഭോജനത്തിന്റെ അവസാന ഘടകമായി കൊടുത്ത പാനീയം ഉയർത്തിക്കൊണ്ടാവണം ഇത് എന്റെ രക്തം എന്ന് അവിടുന്ന് കല്പിച്ചരുളിയത്.

യേശു പെസഹാ ഭോജന സമയത്തു വെളിപ്പെടുത്തിയ മറ്റൊരു

സംഗതി, താൻ തന്റെ സംഘത്തിൽപ്പെട്ട മറ്റൊരാളിനാൽ ഒറ്റിക്കൊടുക്കപ്പെടുമെന്നും അതു സംഭവിക്കാൻ പോകുന്നു എന്നുമുള്ളതായിരുന്നു. യേശു പലപ്പോഴും തന്റെ പീഡാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും ശിഷ്യന്മാർക്ക് അറിവ് കൊടുത്തിട്ടുണ്ടായിരുന്നുവെങ്കിലും ഇപ്രകാരം അവരിൽ ഒരാളിൽ നിന്നു ചതിവ് ഉണ്ടാകുമെന്നു വ്യക്തമാക്കിയിരുന്നില്ല; ഈ കാരണത്താൽ യേശുവിന്റെ ശിഷ്യന്മാർ ഈ സംഗതി കേട്ട മാത്രയിൽ പരിഭ്രമിച്ചു പരസ്പരം നോക്കുന്നതിന് ഇടയായി (യോഹ. 13:22).

പൗരസ്ത്യ ദേശത്ത് ഒന്നിച്ചു ഭക്ഷണം കഴിക്കുന്നത് ആത്മാർത്ഥതയുടേയും സൗഹൃദബന്ധത്തിന്റേയും ലക്ഷണമായിരുന്നു. യേശുവിന്റെ ഈ പെസഹായുടെ സമയത്ത് ഗുരുവും ശിഷ്യന്മാരുമെന്ന ബന്ധത്തെ ഉറപ്പിച്ചുകൊണ്ട് അനേകം നാളുകൾ കഴിഞ്ഞശേഷം ആ ബന്ധത്തിന് ഇപ്രകാരമൊരു ന്യൂനത ഉണ്ടാകുമെന്നറിഞ്ഞത് ഗുരുവിനും ശിഷ്യന്മാർക്കും ഹൃദയഭേദകമായിരുന്നു. ദാവീദ് രാജാവിന് ഇപ്രകാരമൊരനുഭവം ഉണ്ടായപ്പോൾ അദ്ദേഹം ആ സംഗതി വിവരിക്കുന്നത് ഇപ്രകാരമാണ്. "എന്നെ നിന്ദിച്ചതു ഒരു ശത്രുവല്ല, അങ്ങനെയെങ്കിൽ ഞാൻ സഹിക്കുമായിരുന്നു" (സങ്കീ. 55:12-13).

യൂദായുടെ വഞ്ചനയെക്കുറിച്ചുള്ള അറിവ് യേശു നേരിടുന്നത് തന്നെത്തന്നെ തന്റെ പിതാവിന്റെ ഇഷ്ടത്തിന് സമർപ്പിച്ചുകൊണ്ടാണ്; യേശു 'ആ മനുഷ്യനു ഹാ കഷ്ടം' എന്നറിയിച്ചു. മാനവരുടെ ആത്മരക്ഷയ്ക്ക് യേശുവിന്റെ കുരിശുമരണം ആവശ്യമായിരിക്കെ അതിനു കളമൊരുക്കിയ മനുഷ്യനെ എത്രമാത്രം പഴിക്കണമെന്നത് ദൈവം നമ്മിൽ ആന്തരികമായി എത്തിച്ചുതരേണ്ട ഉത്തരമാണ്. ശരിക്കും യൂദ ഈസ്ക്കറിയോത്താ കുറ്റക്കാരൻ തന്നെ. അവന്റെ കുറ്റം അവൻ ഉൾപ്പെട്ട ജാതിയുടെ കുറ്റത്തിന്റെ ഒരംശം എന്ന നിലയിൽ നാം കാണണം; എങ്കിൽ അവൻ സ്വന്തമായിട്ട് ആ കുറ്റം മുഴുവനായി വഹിക്കുന്നത് നീതിയായിരിക്കുകയില്ല.

യേശു കാര്യങ്ങളുടെ കിടപ്പ് മനസ്സിലാക്കി 'നീ ചെയ്യുന്നത് വേഗം ചെയ്യുക' എന്ന് അവനോട് ആവശ്യപ്പെടുന്നു. യൂദ തന്നെ വഞ്ചകൻ എന്നു യോഹന്നാൻ ശ്ലീഹായും യേശുവും മാത്രം അറിയുന്നു. മറ്റു പത്തുപേർക്കും യേശു യൂദായെ വേറെ ഏതോ കാര്യത്തിനു അയക്കുന്നുവെന്ന തോന്നലാണ് ലഭിച്ചത്.

യൂദാ ഈസ്ക്കറിയോത്താ എന്ന ശിഷ്യൻ സ്ഥലം വിട്ടുപോയശേഷം തന്നോടൊത്തുണ്ടായിരുന്ന പതിനൊന്നു ശിഷ്യന്മാരുടെ സാന്നിദ്ധ്യത്തിൽ പഴയനിയമ കാലത്ത് നിലനിന്നിരുന്ന പഴയനിയമ മൃഗബലി അവസാനിപ്പിച്ചുകൊണ്ട് യേശു തന്നിൽ നിന്നും, താനായിട്ട് തന്നെത്തന്നെ സമർപ്പിച്ചുകൊണ്ടും പുതിയനിയമ പെസഹാ ബലി ആരംഭിച്ചു. അതിന്റെ

യഥാർത്ഥ വില എന്താണെന്നും, എങ്ങനെയാണെന്നും വിശദീകരിച്ചു. യേശു വളരെ വാഞ്ഛയോടെ കാത്തിരുന്ന്, ലോകരക്ഷയ്ക്കു മുഖാന്തരമായിട്ട് സമർപ്പിക്കപ്പെട്ട തന്റെ രക്തശരീരങ്ങളുടെ പെസഹാ, തന്റെ ലോകത്തിലെ അവസാന വർഷത്തിൽ നടത്തിയ പെസഹാ ഭക്ഷണത്തിൽ നിർവഹിച്ചു. യേശു അപ്പം എടുത്തു വാഴ്ത്തി നുറുക്കി ശിഷ്യന്മാർക്കു കൊടുത്തു. 'വാങ്ങി ഭക്ഷിപ്പിൻ, ഇത് എന്റെ ശരീരമെന്നു' പറഞ്ഞു. പിന്നെ പാനപാത്രം എടുത്തു സ്തോത്രം ചെയ്തു അവർക്കു കൊടുത്തു. 'എല്ലാവരും ഇതിൽനിന്നു കുടിപ്പിൻ. ഇത് അനേകർക്കു വേണ്ടി പാപമോചനത്തിനും നിത്യജീവനുമായി പുതിയനിയമത്തിൽ നിന്നുള്ള എന്റെ രക്തം. എന്റെ പിതാവിന്റെ രാജ്യത്തിൽ പുതുതായിക്കുടിക്കും നാൾ വരെ ഞാൻ മുന്തിരിവള്ളിയുടെ അനുഭവത്തിൽ നിന്നു കുടിക്കുകയില്ല എന്ന് അവിടുന്നു കൽപ്പിച്ചു (മത്താ. 26:26-29).

യേശു മാനവർക്കായി തന്റെ ശിഷ്യന്മാരുമായി നിർവഹിച്ച പെസഹാ ദൈവരാജ്യത്തിൽ നിവർത്തിയാകുന്നതിനു തനിക്കു തന്റെ ശരീരവും രക്തവും പ്രാണനുമായിട്ട് വീണ്ടും വിഷമതയേറിയ പാതയിലൂടെ മണിക്കൂറുകളോളം യാത്ര ചെയ്യേണ്ടതുണ്ടായിരുന്നു. യേശുവിനു മരണത്തിലൂടെ പിതാവിന്റെ രാജ്യത്തിലേക്കു കരേറി താൻ ശിഷ്യന്മാരുമായിട്ട് മാനുഷികമായതലത്തിൽ നിർവഹിച്ച പെസഹാ, ദൈവരാജ്യത്തിൽ നിവർത്തിയാക്കേണ്ട ജോലിയായിരുന്നു ഇത്. യേശുവിന്റെ ശിഷ്യരുമായി നടത്തിയ പെസഹാ സ്വർഗ്ഗരാജ്യത്തിൽ നിവർത്തിയായത് താൻ കുരിശുമരണം അനുഭവിച്ച് തന്റെ മരണത്തിലൂടെ നിർവഹിക്കുവാൻ പിതാവ് തന്നിൽ ഏൽപ്പിച്ചിരുന്ന കൃത്യം നിർവഹിച്ചു കഴിഞ്ഞപ്പോൾ ആണ്. ആ സമയത്ത് അതു നിവൃത്തിയായി എന്ന് അവൻ അരുളിച്ചെയ്തു. ഇതോടൊപ്പം യേശുവിനെക്കുറിച്ച് പ്രവാചക പുസ്തകങ്ങളിലും ദൈവം നേരിട്ടും അരുളിച്ചെയ്തിരുന്ന തന്റെ രക്ഷാകരമായ ദൗത്യത്തെക്കുറിച്ചുള്ള എല്ലാ പ്രവചനങ്ങളും നിവർത്തിയായി.

ഈ സമയം മുതൽ പെസഹായുടെ അനുഭവം വിശ്വാസിയെ സ്വർഗ്ഗരാജ്യത്തിലെത്തിക്കുന്നതിന് പര്യാപ്തമാക്കുന്നു (യോഹ. 19:30). യേശു തന്റെ കുരിശുമരണം എന്ന ബലിയിലൂടെ, അവിടുന്ന് ശിഷ്യന്മാരുമായി നിർവഹിച്ചതും സ്ഥാപിച്ചതുമായ പെസഹായെ തന്റെ രക്തശരീരങ്ങളുടെ വിശ്വാസികൾക്കായിട്ടുള്ള ദാനം ചെയ്യൽ ആയി പൂർത്തീകരിക്കുകയാണ് ചെയ്തത്. യേശു ആകട്ടെ തന്റെ കുരിശുമരണത്തിലൂടെ കൂടുതൽ മഹത്വം ധരിച്ചവനായി തന്റെ പിതാവിന്റെ രാജ്യത്ത് കൂടുതൽ ആത്മീയ സ്വാതന്ത്ര്യത്തോടെ എത്തിയശേഷവും തനിക്കും തിന്നുവാനും കുടിക്കുവാനും കഴിയുമെന്ന് അറിയിച്ചുകൊണ്ട്, താൻ ജീവിക്കുന്ന വ്യക്തിയാണ് എന്ന് തെളിയിച്ചു (യോഹ. 21:13).

യേശുതമ്പുരാൻ പരസ്യശുശ്രൂഷയുടെ സമയത്ത് തന്റെ യഥാർത്ഥമായ ദൈവത്വത്തെ പ്രകടമാക്കിക്കൊണ്ട് സംസാരിച്ചപ്പോൾ തന്നിൽ നിന്നു ദൈവിക ജീവനും പാപമോചനവും മനുഷ്യാത്മാക്കളിലേക്കു പകരുമെന്ന് വെളിപ്പെടുത്തിയിരുന്നു (യോഹ. 6:48, 51, 55, 57, 58, 59). ഈ ദിവ്യാത്മശക്തിയുടെ സജീവ സംസർഗ്ഗം; തലമുറതലമുറകളിൽ യഥാർത്ഥമാകുന്നതിന് അവിടുന്നു ദൈവം എന്ന നിലയിൽ ഭൂമിയിൽ വച്ച് നിർവഹിക്കേണ്ടിയിരുന്ന ആത്മീയ രഹസ്യമായിരുന്നു യേശു മർക്കോസിന്റെ മാളികയിൽ വച്ച് നിർവഹിച്ചത്.

ദൈവരാജ്യത്തിൽ ഉണ്ടാകേണ്ടിയിരുന്ന നിവൃത്തി തന്റെ മരണം മൂലവും പൂർത്തിയാക്കി. ഈ മരണത്തിന്റെ സൗരഭ്യവാസന പിതാവാം ദൈവത്തിന്റെ സന്നിധിയിൽ എത്തിയപ്പോൾ ഇത് പരിപൂർണ്ണമായി. ആ സൗരഭ്യവാസന നിറഞ്ഞുനിൽക്കുന്ന പിതാവിന്റെ സന്നിധിയിൽ നിന്നാണ് യേശു സ്ഥാപിച്ച വിശുദ്ധ ബലിയുടെ ആവർത്തനം ഭൂമിയിൽ നിവർത്തിക്കുമ്പോൾ വി. ത്രോണോസിൽ, വി. കുർബാനയിൽ, അതു പൂർത്തിയാകുന്നത്.

സ്വർഗ്ഗത്തിൽ നിന്നു പരിശുദ്ധാത്മാവ് മുഖാന്തരമുള്ള സംസർഗ്ഗം വി. പെസഹാ രഹസ്യത്തിൽ അടങ്ങിയിരിക്കുന്നു. ഇതു വിശുദ്ധ കുർബ്ബാനയെ മാത്രമല്ല സഭയുടെ എല്ലാ കൂദാശകളെയും വിശുദ്ധീകരിക്കുന്നു. ഈ കൂദാശകളുടെ അനുഭവം മൂലം വിശ്വാസികളിലേക്ക് ദിവ്യശക്തി അനുഗ്രഹപ്രദമായി കടന്നുവരുന്നു. ഇത് വ്യക്തികളുടെ ആത്മശരീരങ്ങളെ മാത്രമല്ല ജീവിതരംഗങ്ങളിൽ അവർക്കുണ്ടാകുന്ന വളർച്ചയേയും പവിത്രീകരിക്കുകയും ഫലവത്താക്കുകയും ചെയ്യുന്നു. ഈ കാരണത്താൽ വിശുദ്ധ കൂദാശകളിൽ വിശ്വസിക്കുകയും അതു ക്രമമായി അനുഭവിക്കുകയും ചെയ്യുന്നവരുടെ ലൗകിക ജീവിത സരണികളും അഭിവൃദ്ധി പ്രാപിച്ചുവരുന്നത് പലപ്പോഴും നമുക്ക് ദർശിക്കാവുന്നതാണ്.

യേശു ദൈവമാണ് എന്നു വിശ്വസിക്കുന്ന സകല വിശ്വാസികളും ഇതു നിർവഹിക്കുമ്പോൾ, അനുഭവിക്കുമ്പോൾ, യേശുവിന്റെ ഓർമ്മ അവരെ നിത്യജീവന്റെ പാതയിൽ ദൃഢപ്പെടുത്തുകയാണ് ചെയ്യുന്നത്. നിത്യജീവൻ ആത്മാവിന്റെ നിര്യാണം ഇല്ലാത്ത ദൈവസന്നിധിയിലുള്ള സജീവാവസ്ഥയെ കുറിക്കുന്നതുകൊണ്ട്, അതു ഓർമ്മയ്ക്കായി കഴിച്ചാലും അതു നിത്യജീവനെ പ്രദാനം ചെയ്യുന്ന ദിവ്യഔഷധം ആകയാൽ അതിന്റെ യോഗ്യമായ വിനിയോഗം ആത്മാവിനെ ദൃഢപ്പെടുത്തുക എന്ന ഉപകാരമാണ് നിർവഹിക്കുന്നത്. ഒരിക്കലും അത് മനസ്സിൽ യേശുവിനെക്കുറിച്ചുള്ള ഓർമ്മയെ മാത്രമല്ല നമ്മെ ഓർമ്മപ്പെടുത്തുന്നത്. ഇക്കാരണത്താൽ വിശ്വാസി യേശുവിന്റെ ശരീരമാണ് ഭക്ഷിക്കുന്നത്, രക്തമാണ് കുടിക്കുന്നത്. ഇത് യേശു നമുക്കായി നിർവഹിച്ച് തന്നിട്ടു

ള്ളതാണ്. പിന്നീട് അതിന്റെ ദുർവിനിയോഗത്തെക്കുറിച്ച് മാത്രമേ ചിന്തിക്കേണ്ടതുള്ളൂ, യേശുവിന്റെ വെറും ഒരു ഓർമ്മയ്ക്കായി ചെയ്യുന്ന ചടങ്ങായി ഇത് വില കുറഞ്ഞു പോകുന്നില്ല.

ഈ രഹസ്യം എന്റെ ഓർമ്മയ്ക്കായി ചെയ്യുവീൻ എന്നുള്ള ആജ്ഞയിൽ, ആത്മാവിനേക്കൂടി വികസിപ്പിക്കുന്ന ഒരു ക്രിയ നിർവഹിക്കപ്പെടുന്നുണ്ട് എന്നുള്ളതുകൊണ്ട് യേശുവിന്റെ ഓർമ്മ ഇതിൽ കൂടുതലായി കടന്നുവരുന്നു എന്നുള്ളത് സത്യമാണ്. പക്ഷേ, അതു ഓർമ്മ പുതുക്കുന്നതിനു മാത്രമായിട്ടല്ല അതിന്റെ ക്രിയ ഉപയുക്തമാക്കുന്നതെന്നുള്ളത് നമ്മിൽ ആഴമായി പതിയേണ്ടതുണ്ട്. അതിന്റെ ക്രിയ നമ്മിൽ യേശു അരുളിച്ചെയ്തിരിക്കുന്ന ആത്മീയ ക്രിയകൾക്കു നിദാനമായി വരുന്നു. യേശു അരുളിച്ചെയ്തത് ശ്രദ്ധിക്കുക - എന്റെ മാംസം സാക്ഷാൽ ഭക്ഷണവും, എന്റെ രക്തം സാക്ഷാൽ പാനീയവുമാകുന്നു; ഈ അപ്പം ലോകത്തിനു ജീവനെ കൊടുക്കുന്ന എന്റെ മാംസം ആകുന്നു. മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കുള്ളിൽ ജീവൻ ഇല്ല (യോഹ. 6:54, 55-58). ഈ വക കാര്യങ്ങളുടെ അനുഭവം ഓർമ്മയല്ല നമ്മിൽ സൃഷ്ടിക്കുന്നത്; ആത്മീയ അനുഭവമാണ് ഉണ്ടാകുന്നത്. ആത്മീയ അനുഭവം ഓർമ്മയിൽ ഒതുങ്ങി നിൽക്കുന്നില്ല, ക്രിയയിൽ പൂർത്തീകരിച്ചുകൊണ്ടുള്ളതാണ്; തന്മൂലം ഭക്ഷിക്കുന്നത് യേശുവിന്റെ ശരീരവും രക്തവുമാണെന്നുള്ള സത്യം യഥാർത്ഥമായി വരുന്നു.

യേശു സ്ഥാപിച്ച ഈ ആത്മീയ രഹസ്യം യേശുവിന്റെ വെറും ഓർമ്മ മാത്രമാണ് എന്ന് ശഠിക്കുന്നവർ ഈ ക്രിയയെ അവിശ്വാസം നിമിത്തം അവഗണിക്കുന്നവർ ആണ്. ഇവർ ക്രിസ്തുവിൽ കൂടുതലായി വളരുവാൻ തക്കതായ വേറെ ആത്മീയ അദ്ധ്വാനത്തിന് വിധേയരാകേണ്ടി വരും.

## സന്ദേശമുഖങ്ങൾ

### I

1. പെസഹായിൽ ദൈവപുത്രന്റെ ശരീരരക്തങ്ങൾ അനുഭവിക്കുന്നു.
2. ഇത് പാപമോചനത്തിലേക്കു നയിക്കുന്നു.
3. ആത്മീയ മുറിവുകൾ പരിഹരിക്കപ്പെടുന്നു.
4. നിത്യജീവനു കാരണമാകുന്നു.
5. മനുഷ്യമനസ്സിലെ ദോഷശക്തികളുടെ തല തകർക്കപ്പെടുന്നു.

## II

## പെസഹാ

**പഴയനിയമ പെസഹാ**

1. ഫറവോനിൽ നിന്നു വിടുവിക്കപ്പെടുന്നു.
2. ചെങ്കടലിലൂടെ വഴി നടത്തുന്നു.
3. ജീവിത മരുഭൂമിയിൽ കുടിപ്പിക്കുന്നു.
4. ഈജിപ്തിൽ നിന്നു സ്വാതന്ത്ര്യം.
5. ഭൗമിക പോഷണം.

**പുതിയനിയമ പെസഹാ**

1. പാപത്തിൽ നിന്നും വിടുവിക്കപ്പെടുന്നു.
2. നീതിപാതകളിൽ നടത്തുന്നു.
3. ജീവ ജലം കുടിപ്പിക്കുന്നു.
4. ദൈവരാജ്യത്തിലേക്കുള്ള സ്വാതന്ത്ര്യം.
5. ആത്മീയ പോഷണം (നിത്യജീവൻ).

## III

## പെസഹായ്ക്കുള്ള ഒരുക്കം

1. ആത്മീയ പരിജ്ഞാനം.
2. വിശ്വാസം.
3. പശ്ചാത്താപം.
4. മാനസാന്തരം.
5. കുമ്പസാരം.

## IV

## പെസഹായിലെ രക്തം

1. ദൈവകുഞ്ഞാടിന്റെ രക്തം (മർക്കോസ് 14:20).
2. നവീന ഉടമ്പടിയുടെ രക്തം (ലൂക്കോസ് 22:20).
3. പാപമോചനം നൽകുന്ന രക്തം (മത്തായി 26:28).
4. നിത്യജീവങ്കലേയ്ക്കു നയിക്കുന്ന രക്തം (യോഹ. 6:53).
5. നമ്മെ ദൈവത്തോട് നിരപ്പാക്കുന്ന രക്തം (യോഹ. 6:54).

## V

## പെസഹായുടെ ചട്ടങ്ങൾ പുതിയനിയമത്തിൽ
## പുറപ്പാട് 12

1. അറുക്കപ്പെട്ട കുഞ്ഞാടിന്റെ മാംസം (വാക്യം 12:8) - അറുക്കപ്പെട്ട ദൈവപുത്രന്റെ മാംസം (1 കോരി. 5:7).
2. കയ്പ്ചീര (12:8) - അനുതപിക്കുന്ന ആത്മാവ് (ലൂക്കോസ് 15:10).
3. പുളിപ്പില്ലാത്ത അപ്പം (12:8) - വിശുദ്ധിയുടെ പരിമളം ഇച്ഛിക്കുന്ന മനസ്സ് (1 കോരി. 5:8).
4. അരയ്ക്കുള്ള കെട്ട് (12:11) - ക്രിസ്തുവിലുള്ള ഉറച്ച വിശ്വാസം (1 പത്രോ. 1:13).
5. കാലിലെ ചെരിപ്പ് (12:11) - സുവിശേഷത്തിലുള്ള തീക്ഷ്ണത (എഫേ. 6:15).
6. കൈയിലെ വടി (12:11) - ജഡമോഹങ്ങളോടുള്ള വൈരം (1 പത്രോസ് 2:11).
7. ധൃതിയിലുള്ള കഴിപ്പ് (12:11) - വേഗം വരുവാനിരിക്കുന്ന യേശുവിനെ ഓർക്കുന്നത് (വെളി. 22:20).

# 26

# ദുഃഖവെള്ളിയാഴ്ച

## (A) യേശുക്രിസ്തുവിന്റെ കുരിശുമരണം രക്ഷാകരമായ ബലി

ക്രിസ്തുമതം അറിയിക്കുന്നതും പഠിപ്പിക്കുന്നതുമായ മനുഷ്യരുടെ ഭാവി ക്ഷേമകരവും പ്രകാശം നിറഞ്ഞതുമാണ്. ഈ അറിവ് നാം പൂർണ്ണമായി ഗ്രഹിക്കണമെങ്കിൽ ആ മതത്തെ മാനവവർഗ്ഗത്തിനു പ്രദാനം ചെയ്ത യേശു എന്ന മഹാത്മാവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിൽ നാം നിറഞ്ഞിരിക്കണം. യേശു ഒരു മനുഷ്യൻ എന്ന നിലയിൽ ഭൂമിയിൽ ജനിച്ചു ജീവിച്ചു എങ്കിലും അദ്ദേഹം ആകാശവും ഭൂമിയും പ്രപഞ്ചം മുഴുവനും സൃഷ്ടിച്ച ദൈവത്തിൽ നിന്നുള്ള ദൈവം ആയിരുന്നു. ഈ സത്യം, അഥവാ യേശു ദൈവമായിരിക്കെ മനുഷ്യനായി ഭൂമിയിൽ ജീവിച്ചുയെന്ന് നാം എത്രമാത്രം ഗൗരവത്തോടെ മനസ്സിലാക്കുന്നുവോ അത്ര ഗഹനമായി, യേശുവിന്റെ ജീവിതത്തിൽ അദ്ദേഹം അനുഭവിച്ച പീഡാനുഭവവും മരണവും വിശ്വാസിയുടെ ജീവിതത്തിൽ രക്ഷാകരവും ജീവൻ നൽകുന്നതുമായി അനുഭവപ്പെടുന്നു (യോഹ. 8:24).

മഹാത്മാക്കളുടെ ജീവചരിത്രം വിവരിക്കുമ്പോൾ, അവരുടെ ജനനം, വളർച്ച, ഉപദേശങ്ങൾ, പ്രവർത്തനങ്ങൾ തുടർന്ന് മരണവും കൂടി വിവരിച്ചശേഷം ഉപസംഗ്രഹിക്കുന്നു. ഒരു സുഹൃത്തിന്റെ കാര്യത്തിലും ഈ രീതിയിലായിരിക്കും ജീവചരിത്ര വിവരണം. എന്നാൽ യേശുവിന്റെ ജീവചരിത്രം അദ്ദേഹത്തിന്റെ മരണത്തോടുകൂടി അവസാനിക്കുന്നില്ല. യേശുവിന്റെ ജീവചരിത്രം വായിച്ചു പഠിക്കുന്നവർക്ക് അതു കൂടുതൽ ആത്മനിറവിനായി അനുഭവപ്പെടുന്നത് അദ്ദേഹത്തിന്റെ പീഡാനുഭവവും മരണവും മരണാനന്തരമുണ്ടായ ആത്മീയ സംഗതികളിലൂടെയാണ്. യേശുവിന്റെ മരണവും മരണാനന്തര കാര്യങ്ങളും പ്രകാശപൂർണ്ണമായ ഒരു ആത്മീയ ലോകത്തേക്കാണ് നമ്മെ നയിക്കുന്നത്. ഈ അവസരത്തിൽ ചരിത്രത്തിന്റെ മണ്ഡലം വിട്ട് വർത്തമാനകാലാനുഭവങ്ങളിൽ അവ നമ്മെ സഹായിക്കുന്നു. ഇവിടെ യേശു ജീവിക്കുന്നവനായും മനുഷ്യാത്മാക്കളെ സന്ദർശിക്കുകയും സഹായിക്കുകയും ചെയ്യുന്ന ദൈവമായും അനുഭവപ്പെടുന്നു.

ഒരു സുഹൃത്തോ മഹാത്മാവോ അന്യായമായ പീഡകൾ ഏറ്റോ അയാൾ അർഹിക്കാത്ത യാതനകൾ ഏറ്റോ മരിച്ചാൽ ആ സംഭവത്തെ മുഴുവനായും അപലപിക്കുകയും പീഡകളേറ്റ മനുഷ്യനെക്കുറിച്ച് വിലപിക്കുകയും; അപ്രകാരം ഒരു അനുഭവം മറ്റൊരാൾക്ക് സംഭവിക്കരുതെന്ന്

ആഗ്രഹിക്കുകയും ചെയ്യുന്നത് സ്വാഭാവികമാണ്. ദുഃഖവെള്ളിയാഴ്ച യേശുവിനുണ്ടായ പീഡാനുഭവങ്ങളേയും മരണത്തേയും മനുഷ്യവർഗ്ഗം കാണുന്നത് ഈവിധം അല്ല. യേശു എന്ന ദൈവപുത്രന്റെ കഷ്ടാനുഭവ ങ്ങളും അവിടുന്ന് സഹിച്ച കുരിശുമരണവും രക്ഷയുടെ മാർഗ്ഗവും വിജ യത്തിന്റെ അടയാളവുമായിട്ടാണ് നാം വിശ്വസിക്കുന്നതും നമുക്ക് അനു ഭവപ്പെടുന്നതും. അതു മനുഷ്യനെ ദൈവത്തോടു കൂടുതലായി അടുപ്പി ക്കുന്നതിനു സഹായിക്കുന്നുവെന്നത്, യേശു സാധാരണ വ്യക്തിയല്ലെന്നു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

യേശു കുരിശിൽ മരിച്ചുവെന്ന കാരണത്താൽ കുരിശ് വിശ്വാസി കൾക്കു മഹത്തായ ആത്മിക അഭയമായി അവരുടെ അന്തരംഗത്തിൽ അനുഭവപ്പെടുന്നു. ഇതു കുരിശിനെ ദൈവമാക്കി കാണുന്നതുകൊണ്ടല്ല, പിന്നെയോ കുരിശിൽ നിഷ്കളങ്കതയുടെ പരിചരണത്തിൽ മരണം അനു ഭവിച്ച ദൈവപുത്രന്റെ ദൈവിക അരൂപി കുരിശിലൂടെ വിശ്വാസികളെ ആശീർവദിക്കുന്നതു മൂലമാണ്. കൂടാതെ ക്രൈസ്തവർ കുരിശിൽ, സ്രഷ്ടാവായ ദൈവത്തിന്റെ മാനവർക്കുവേണ്ടി ഉണ്ടായ മരണവേദന ദർശിക്കുന്നു. അത് അവരെ കുരിശിനെ ആരാധിക്കുന്നതിനും വന്ദിക്കു ന്നതിനും ഉത്സുകരാക്കുന്നു. കുരിശിൽ മരിച്ച യേശുവിന്റെ ജീവൻ വിശ്വാ സികൾക്ക് ഉപകാരമായിട്ടനുഭവപ്പെടുന്നത്, ഈ ജീവൻ കുരിശുമരണ ത്തിലൂടെ ലോകത്തുള്ള സർവ്വ മനുഷ്യരുടേയും ഭാവിജീവിതം നിത്യത യോളം പരിരക്ഷിക്കാൻ കഴിയുന്ന ദൈവത്തിന്റെ ജീവനായതു കൊ ണ്ടാണ്. സാധാരണ ഒരു മനുഷ്യന്റെ മരണംമൂലമോ രക്തസാക്ഷിത്വം മൂലമോ ഇവ ഇപ്രകാരം സംഭവിക്കുന്നതല്ല.

ഒരാൾ അനുഭവിക്കുന്ന മരണം മറ്റൊരാളുടെ രക്ഷയ്ക്കെങ്കിൽ മരണം ഏറ്റെടുത്തനുഭവിച്ച ആൾ മറ്റൊരാളുടെ രക്ഷകനെന്ന് അറിയപ്പെടണം. ഇയാൾ സ്വന്തം മരണം മൂലം മറ്റൊരാളെ രക്ഷിച്ചുവല്ലോ! ഒരാളെ മാത്ര മല്ല മനുഷ്യവർഗ്ഗത്തെ മുഴുവൻ രക്ഷിപ്പാൻ മനുഷ്യവർഗ്ഗത്തോട് ബന്ധ പ്പെട്ട ഒരാൾ ഉണ്ടെങ്കിൽ അയാളുടെ യോഗ്യത എന്തായിരിക്കണം! അദ്ദേഹം തീർച്ചയായും ദൈവമായിരിക്കണം. ദൈവത്തിനു മാത്രമാണ് മനുഷ്യവർഗ്ഗത്തിന്റെ മൊത്തമായുള്ള ഉത്തരവാദിത്വം. മനുഷ്യവർഗ്ഗം ദൈവത്താൽ ഉരുവായി, അവനാൽ പരിരക്ഷിക്കപ്പെട്ടു പോരുന്നു എന്ന ദൈവത്തിന്റെ ശ്രേഷ്ഠത സകല മതസ്ഥരും സമ്മതിക്കുന്ന കാര്യമാണ്.

ഒരിക്കൽ ഒരു ബാലൻ മുഖാന്തരം ഒരു ഗ്രാമത്തിലുണ്ടായ അപരാധം - ഇതിനു വേണ്ടിയുള്ള ശിക്ഷ ആ ബാലനു വേണ്ടി അനുഭവിച്ച് പ്രസ്തുത ബാലനെ ശിക്ഷയിൽ നിന്നു വിമുക്തനാക്കുന്നതിനു മറ്റൊ രാൾ കടന്നുവന്നപ്പോൾ, അതു ഗ്രാമവാസികൾക്കു സ്വീകാര്യമല്ലാതെ വന്നതിന്റ പിന്നിൽ ഗ്രാമവാസികൾ പറഞ്ഞ ന്യായം ശിക്ഷ സ്വീകരിച്ചു

പരിഹാരം ഉണ്ടാക്കുവാൻ വന്നയാൾ ബാലനോട് ഉത്തരവാദിത്വപ്പെട്ട ആൾ അല്ലായിരുന്നുവെന്നാണ്. പിന്നീട് ഒരു സമയത്ത് ശിക്ഷയ്ക്ക് അർഹനായിരുന്ന ബാലന്റെ പിതാവ് ബാലന്റെ കുറ്റത്തിനുള്ള ശിക്ഷ കൈപ്പറ്റി ബാലനെ ശിക്ഷയിൽ നിന്നു വിമുക്തനാക്കിയപ്പോൾ ആ കൃത്യം ശരിയെന്നു ഗ്രാമവാസികളെല്ലാം സമ്മതിച്ചു. ഈ കാര്യം പിതാവിന്റെ കടമ ആയിരുന്നില്ല. പക്ഷേ, പിതാവ് പരിഹാരം ഉണ്ടാക്കിയെങ്കിലേ ഇത് അംഗീകാരയോഗ്യമാകുകയുള്ളുയെന്നത് എല്ലാവരും സമ്മതിക്കുന്ന കാര്യമാണ്. ഈശ്വര നിശ്ചയം, തന്റെ സൃഷ്ടിയായ മനുഷ്യവർഗ്ഗത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിക്കണമെന്നതാണെങ്കിൽ, സ്രഷ്ടാവ് തന്നെ വന്ന് രക്ഷാപദ്ധതി സൃഷ്ടിക്കേണ്ടതാണ്. ഇപ്രകാരമുള്ള ഒരു രക്ഷാപദ്ധതി മനുഷ്യവർഗ്ഗത്തിനായി ഒരുക്കുവാൻ ദൈവം തന്നെ ഭൂമിയിൽ വന്നു ശിക്ഷ കൈപ്പറ്റി മനുഷ്യരെ അവരുടെ പാപത്തിൽ നിന്നു രക്ഷിച്ച ദിവസമാണ് ദുഃഖവെള്ളിയാഴ്ച.

മനുഷ്യൻ തെറ്റ് ചെയ്യുമ്പോൾ അവൻ ശിക്ഷിക്കപ്പെടണമെന്നത് മനുഷ്യരോടുള്ള ദൈവത്തിന്റെ സ്നേഹക്കുറവല്ല സൂചിപ്പിക്കുന്നത്. പ്രസ്തുത ദൈവത്തിന്റെ പരിശുദ്ധതയെയാണ് അത് പ്രഖ്യാപിക്കുന്നത്. എന്നാൽ മനുഷ്യൻ അവന്റെ തെറ്റിന് കഠിനമായി ശിക്ഷിക്കപ്പെടണമെന്ന സാത്താന്റെ ആവശ്യം മനുഷ്യനിൽ തെറ്റ് രൂപവൽക്കരിക്കുന്നതിൽ ഒരു പങ്ക് വഹിച്ച ശേഷം അവൻ ആവശ്യപ്പെടുന്ന സംഗതിയാകുന്നു. ഈ ശിക്ഷയിലൂടെ മനുഷ്യൻ ദൈവത്തിൽ നിന്ന് അകന്നു നാശയോഗ്യനാകുമെന്നതും നാശയോഗ്യനാകണമെന്നതും സാത്താന്റെ ലക്ഷ്യമാണ്. ഒന്ന് നീതിയുടെ നടത്തിപ്പിന്നായിട്ടാണെങ്കിൽ മറ്റേത് കുറ്റം ചെയ്തവന്റെ അഥവാ പാപിയുടെ സർവ്വനാശത്തിനായിട്ടാണ്.

മനുഷ്യനിൽ അവന്റെ പാപം മൂലം വരുന്ന ശിക്ഷ നോക്കിക്കണ്ട്, അത് അവൻ അനുഭവിച്ച് കഴിഞ്ഞിട്ട് ദൈവത്തിനു തന്റെ സ്നേഹം നിറഞ്ഞ ന്യായവിധിയിലൂടെ അവനെ മരണത്തിൽനിന്ന് രക്ഷിക്കുവാൻ കഴിയുമെന്നത് ഒരു സാധാരണ ചിന്തയാണ്. എന്നാൽ മനുഷ്യ സ്നേഹിയായ ദൈവം മനുഷ്യനിൽ പാപം നിമിത്തമായി വന്നുകൂടുന്ന ശിക്ഷ സ്വയം ഏറ്റെടുത്ത് മനുഷ്യനെ വിമോചിപ്പിക്കുവാനാണ് ഇഷ്ടപ്പെട്ടത്; എക്കാലവും ഇഷ്ടപ്പെടുന്നതും (യോഹ. 3:16). ഇത് ദൈവം സ്നേഹമാണെന്ന സത്യം നമ്മിൽ തിര്യപ്പെടുത്തുന്നു. കൂടാതെ ഇത് ദൈവത്തിന്റെ പക്ഷത്തുനിന്ന് ഉളവാകുന്ന ത്യാഗോജ്വലമായ കൃത്യവുമാണ്. ഇത് ചരിത്രത്തിൽ ഒരിക്കലായി സംഭവിച്ചതാണ് ദുഃഖവെള്ളിയാഴ്ചത്തെ യേശുവിന്റെ കുരിശുമരണം. ഇവിടെ ദൈവം തന്നെ ബലിവസ്തുവും ബലി സ്വീകരിക്കുന്ന ആളുമായി വർത്തിക്കുകയാണ് ഉണ്ടായത്. ഈ തിരുബലിയിൽ അഭയപ്പെട്ടു വിശ്വസിച്ച് പാപമോചനവും നിത്യരക്ഷയും പ്രാപി

ക്കണമെന്നുള്ളവർ ഈ തിരുബലിയുടെ മഹത്വം വേണ്ടവണ്ണം തിരിച്ചറിയണം. അതോടൊപ്പം തങ്ങളിൽ നിന്നുണ്ടായിരിക്കുന്ന പാപക്കറകളുടെ ഗൗരവം അഥവാ പാപഭാരം വ്യസനത്തോടെ ദൈവസന്നിധിയിൽ അറിയിക്കേണ്ടതും ആവശ്യമാണ്. ഉദാഹരണമായി ദുഃഖവെള്ളിയാഴ്ച ഉണ്ടായ ഈ തിരുബലി വീക്ഷിച്ച രണ്ടു മനുഷ്യരിൽ ഒരാൾ മാത്രമേ ഈ വിഷയത്തിൽ വിജയിച്ചുള്ളു എന്നത് സകല വിശ്വാസികളും അറിഞ്ഞിരിക്കേണ്ട വസ്തുതയാണ്. കള്ളന്മാരുടെ വിഷയത്തിൽ രക്ഷകനായ യേശുവിന് പക്ഷപാതം ഉണ്ടായിട്ടല്ല ഇങ്ങനെ സംഭവിച്ചത്. ഒന്നാമതായി ഇടതുവശത്തെ കള്ളന് യേശുവിനെ രക്ഷകനായി ദർശിച്ച് വിശ്വസിക്കുന്നതിനു മനസ്സില്ലായിരുന്നു. രണ്ടാമതായി അവനിൽ ഉണ്ടായിരുന്ന പാപഭാരത്തെ ആത്മീയനിലയിൽ മനസ്സിലാക്കാൻ അവനു കഴിയാതെ വന്നു. വി. പൗലൂസ് ശ്ലീഹാ ഈ നിർഭാഗ്യാവസ്ഥയെക്കുറിച്ച് ഇപ്രകാരം ഗലാത്യരോട് ചോദിക്കുന്നു. "ഹാ: ബുദ്ധിയില്ലാത്ത ഗലാത്യരെ, ക്രിസ്തു ക്രൂശിക്കപ്പെട്ടവനായി നിങ്ങളുടെ കണ്ണിനു മുമ്പിൽ വരച്ച് കിട്ടിയിരിക്കെ നിങ്ങളെ ക്ഷുദ്രം ചെയ്തു മയക്കിയത് ആർ" (ഗലാ. 3:1).

ഇടതുവശത്തെ കള്ളനെ സംബന്ധിച്ചുണ്ടായ ഈ രണ്ടു രോഗങ്ങളും ഇന്ന് അനേകരെ ബാധിച്ചുകൊണ്ടിരിക്കുന്ന ആത്മീയ രോഗമായി മാറിയിരിക്കുന്നു. അത്യാധുനിക മൊബൈൽ ലോകം ഈ രോഗത്തിന്നാവശ്യമായ അണുക്കളെ വിശ്വാസികളുടെ ചിന്താധാരയിൽ വർദ്ധിപ്പിച്ചുകൊടുക്കുന്നു. മനുഷ്യനിലുള്ള ആത്മബോധത്തെ അവൻ തഴഞ്ഞ് വിശ്വാസജീവിതത്തിന്റെ ആഴങ്ങളെ സ്പർശിക്കാതെ പ്രാർത്ഥന നാമമാത്രമാക്കി സമ്പത്തിന് ഭൗമിക സുഖസൗകര്യങ്ങൾക്കുമായി മാത്രം ഓടി നടക്കുന്നവർ ഇടതുവശത്തെ കള്ളന്റെ അനുഭവം ആർജ്ജിക്കുന്നു. ഇത് ദുഃഖവെള്ളിയാഴ്ചയിലെ കുരിശുമരണത്തിലൂടെ പ്രത്യക്ഷപ്പെട്ട ദൈവപുത്രന്റെ ദിവ്യസ്നേഹം പണിമുടക്കുന്നതുകൊണ്ടല്ല സംഭവിക്കുന്നത്. ആ ദിവ്യസ്നേഹത്തെ ആഴമായി തിരിച്ചറിഞ്ഞ് വിശ്വാസപൂർവ്വം അതിൽ അഭയപ്പെടുന്നതിന്നു അനേകർക്കു സാധിക്കാതെ പോകുന്നതുകൊണ്ടാണ്.

ദുഃഖവെള്ളിയാഴ്ച സംഭവിച്ച യേശുവിന്റെ തിരുബലി മനുഷ്യനെ ദൈവത്തോട് അടുപ്പിക്കുന്നു (എഫേ. 2:13). ഇതു മൂലം പാപികളായ മനുഷ്യരോട് ദൈവം നിരപ്പാകുന്നു (റോമ. 5:10). ഇത് വിശ്വാസികളുടെ ആത്മീയ ശുദ്ധീകരണത്തിനുതകുന്നു (1 യോഹ. 1:7). ഇത് ദൈവകോപം മനുഷ്യനിൽ ശമിപ്പിക്കുന്നു (റോമ. 5:7). ഇത് മനുഷ്യനിൽ സംഭവിക്കുന്ന പാപഭീതിയിൽ നിന്ന് അവരെ രക്ഷിക്കുന്നു (എബ്രാ. 2:14). ഇത് മനുഷ്യനിൽ ഉണ്ടാകുന്ന സകല നൊമ്പരങ്ങൾക്കും പരിഹാരം ഉണ്ടാക്കുന്നു. ഈ തിരുബലിയിൽ വിശ്വസിക്കുന്ന അനുതാപികളുടെ പാപം ദൈവം പൊറുക്കുന്നു. ഈ തിരുബലിയിലുള്ള പൂർണ്ണമായ വിശ്വാസം ഒരു വിശ്വാസിയെ നിത്യജീവന് അർഹനാക്കുന്നു.

യേശുവിന്റെ മനുഷ്യാവതാരവും തുടർന്ന് അവന്റെ ആയുഷ്ക്കാലത്ത് ദൈവപുത്രനു സഹിക്കേണ്ടിവന്ന പീഡാനുഭവവും മരണവും മുഖാന്ത രമായി ദൈവം മനുഷ്യരോട് കൂടുതൽ അടുത്തുവരുന്നു. പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ട് സ്തുതിക്ക പ്പെടുന്ന പരിശുദ്ധ റൂഹാ മുഖാന്തരമാണ് ഈ സാമീപ്യം വിശ്വാസി കൾക്കു അനുഭവപ്പെടുന്നത്. പരിശുദ്ധ റൂഹായെക്കുറിച്ച് യേശു വെളി പ്പെടുത്തിയ ഒരു സത്യം "ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങ ളുടെ അടുക്കൽ വരികയില്ല എന്നും ഞാൻ പോയാൽ അവനെ നിങ്ങ ളുടെ അടുക്കൽ അയയ്ക്കുമെന്നുമാണ്" (യോഹ. 16:7). ഈ വാഗ്ദാന ത്തിന്റെ നിവൃത്തിയെന്നോണം യേശുവിന്റെ കുരിശുമരണവും ഉയിർത്തെ ഴുന്നേൽപ്പും കഴിഞ്ഞ് ഏതാനും മണിക്കൂറുകൾക്കു ശേഷം അവിടുന്ന് തന്റെ ശിഷ്യന്മാരെ സന്ദർശിക്കുകയും അവരുടെമേൽ ഊതി, ഈ കാര്യ സ്ഥനെ അവരിൽ നിവേശിപ്പിക്കുകയും ചെയ്തു (യോഹ. 20:22). യേശു വിന്റെ കുരിശുമരണം ഒരു പരിഹാരബലിയാകുകയും അത് മുഖാന്തരം പിതാവായ ദൈവം ലോകത്തോട് നിരപ്പാകുകയും ചെയ്തതിന്റെ അന ന്തരഫലമായിട്ടാണ് പരിശുദ്ധ റൂഹായുടെ പുതിയനിയമ കാലഘട്ടത്തിലെ കൃപാപൂർവ്വകമായ രംഗപ്രവേശനവും സഭയിലുള്ള ഈ ദൈവശക്തി യുടെ കൂടുതലായ പ്രവർത്തനവും. ഇപ്രകാരം ദുഃഖവെള്ളിയാഴ്ച ഉണ്ടായ ദൈവപുത്രന്റെ കുരിശുമരണം ദൈവത്തിന്റെ മനുഷ്യരോടൊ ത്തുള്ള വാസവും കൂട്ടായ്മയുമാണ് ഫലവത്താക്കിയിരിക്കുന്നത്. ഈ കൃപ നിറഞ്ഞ അവസ്ഥ ദൈവത്തിന്റെ മനുഷ്യാവതാരം മൂലം സംഭവി ക്കാൻ പോകുന്നതാണെന്ന് ദൈവം തന്റെ മാലാഖ മുഖാന്തരം മുൻകൂട്ടി അറിയിച്ചിരുന്ന സത്യമാണ് (മത്താ. 1:21).

തന്റെ കുരിശുമരണം സംഭവിച്ചു കഴിഞ്ഞാൽ തന്നിലേക്ക് സർവ്വ രേയും ആകർഷിക്കുമെന്ന് യേശു മുൻകൂട്ടി അരുളിച്ചെയ്തിരുന്നു (യോഹ. 12:32). യേശുവിന്റെ കുരിശുമരണം മറ്റുള്ളവരെ ആകർഷി ക്കുന്നതും അത് രക്ഷാകരവും ആനന്ദപ്രദവുമായി അനുഭവപ്പെടുന്നതും പരിശുദ്ധ റൂഹാ മുഖാന്തരമുള്ളതുമാണ്. യേശുവിന്റെ കുരിശുമരണ ത്തിൽ വിശ്വസിച്ച് അതിനെ ഏറ്റുപറയുന്ന സകലരേയും, അത് ദൈവ കൃപയ്ക്ക് അധീനരാക്കാൻ പോരുന്നതാണ്. കൂടാതെ ഇത് നമ്മെ ബോധ്യപ്പെടുത്തുന്നത് - സത്യദൈവത്തിൽ വിശ്വസിക്കുന്നവർക്ക് ദൈവ വുമായി ഉണ്ടാകേണ്ട ആത്മീയ ബന്ധം പരിപുഷ്ടമാകുന്നതിനു യേശു വിന്റെ കുരിശുമരണത്തിൽ വിശ്വാസം ഉണ്ടായിരിക്കണമെന്നതാണ്. ഈ വിശ്വാസം ദുഃഖവെള്ളിയാഴ്ച നമ്മെ ആത്മീയ കുളിർമ്മയാണ് അണി യിക്കുന്നത്. അതോടൊപ്പം ഈ ആത്മീയ സംതൃപ്തി വിശ്വാസികളിൽ കൂടുതലായ ജീവനും ഉളവാക്കുന്നു. ഈ വിഷയത്തിൽ യേശു അരുളി

ചെയ്തിരിക്കുന്നത് വിശ്വാസികൾക്കു ജീവനുണ്ടാകാനും അത് അവർക്ക് സമൃദ്ധിയായി ഉണ്ടാകുവാനുമായി താൻ ഭൂമിയിൽ അവതരിച്ചു എന്നുള്ളതാണ് (യോഹ. 10:10). ഈ കാരണത്താലാണ് നമ്മുടെ പ്രാർത്ഥനകളുടേയും ബലികളുടേയും ആരംഭത്തിൽ ദുഃഖവെള്ളിയാഴ്ച ഉണ്ടായ യേശുവിന്റെ കുരിശുമരണത്തെ നമിച്ച് ആരാധിച്ച് അവ ആരംഭിക്കുന്നത്.

യേശു തന്റെ പൊതു പ്രവർത്തന സമയത്ത് ലോകത്തെ അറിയിച്ച സുപ്രധാനമായ ഒരു ആത്മീയ രഹസ്യം തന്റെ ശരീരം രക്ഷാകരവും ജീവൻ നൽകുന്നതുമായ സ്വർഗ്ഗീയ അപ്പം ആകുന്നുവെന്നും തന്റെ രക്തം പാപമോചനത്തിനുള്ള പാനീയമാണെന്നുമാണ്. വിശ്വാസികൾ ഇത് ഭക്ഷിക്കുകയും പാനം ചെയ്യുകയും വേണമെന്ന് അവിടുന്ന് അറിയിച്ചു. യേശു എന്ന ദൈവം മനുഷ്യരോടുള്ള തന്റെ സ്നേഹത്തിന്റെ ആഴമേറിയ പ്രകടനമായിട്ടാണ് ഈ സത്യം അറിയിച്ചതും പിന്നീട് അത് തന്റെ ദുഃഖവെള്ളിയാഴ്ച ഉണ്ടായ കുരിശുമരണത്തിലൂടെ ഫലവത്താക്കിയതും. യേശു ദൈവപുത്രനാണെന്നും അവിടുത്തെ മരണം ഒരു പാപപരിഹാര യാഗമായിരിക്കുമെന്നും, അത് ജീവൻ പുറപ്പെടുവിക്കുന്നതായിരിക്കുമെന്നും മുൻകൂട്ടി അവിടുന്ന് അറിയിച്ചിരുന്നതാണ് (യോഹ. 10:10, 8:24). ഈ ജീവബലി തനിക്കും തന്റെ മനുഷ്യസ്നേഹത്തിനും മദ്ധ്യേ ലോകാവസാനത്തോളം നിലനിൽക്കുന്നു (വെളി. 5:6). ജീവനുള്ളത്, ജീവന്റെ തുടിപ്പ് പ്രകടിപ്പിച്ചുകൊണ്ടിരിക്കുമെന്നതിനാൽ സ്വർഗ്ഗത്തിൽ, പിതാവായ ദൈവത്തിന്റെ സന്നിധിയിൽ പരിമളധൂപമായി സ്വീകരിക്കപ്പെട്ട ഈ ദിവ്യബലി തലമുറതലമുറയായി നിത്യജീവന്റെ രശ്മിയായി അതിന്റെ ഉൽകൃഷ്ടാവസ്ഥയിൽ (രക്തശരീരമായി) അതിന്റെ ആവർത്തനം ഭൂമിയിൽ നിർവഹിക്കുമ്പോൾ (വി. കുർബ്ബാനയിൽ) അനുഭവവേദ്യമാകുന്നു.

ദുഃഖവെള്ളിയാഴ്ച സംഭവിച്ച ദൈവപുത്രന്റെ കുരിശുമരണമാണ് അദ്ദേഹത്തിന്റെ ശരീരരക്തങ്ങളുടെ ദാനം മനുഷ്യർക്കായി നൽകിയത്. രക്ഷാസരണിയിൽ ദൈവപുത്രന്റെ ശരീരരക്തങ്ങളുടെ ദാനം അത്ഭുതകരവും വിസ്മയിക്കത്തക്കതുമാണ്. ഇതിൽ മറഞ്ഞിരിക്കുന്ന മറ്റൊരു ആത്മീയ രഹസ്യം മനുഷ്യരുടെ വിശ്വാസപരിധിയിൽ ഇതിനെ കൈവരിച്ചെടുക്കുന്നത് അവന്റെ ബുദ്ധിക്കും ശക്തിക്കും നിഗമനശക്തിക്കും അതീതമാണെന്നുള്ളതാണ് (യോഹ. 6:41, 42, 52, 60). ഈ ആവശ്യത്തിലേക്ക് ഇതിനെ ഉറ്റുനോക്കുന്നവർ കൂടുതൽ ഭോഷന്മാരാകേണ്ടതുണ്ട്. നിഷ്കളങ്കതയിൽ പൊതിഞ്ഞ യേശുവിലുള്ള ആഴമായ വിശ്വാസമാണ് ഈ ഭോഷത്വംകൊണ്ട് ഉദ്ദേശിക്കുന്നത്. ഇന്ന് ഭൂമുഖത്ത് ഈ വിഷയത്തിലുള്ള സത്യവിശ്വാസം ഓർത്തഡോക്സ് കത്തോലിക്കാ സഭകളിൽ സജീവമായി നിലനിൽക്കുന്നു.

## (B) യേശുവിനുണ്ടായ പീഡാനുഭവം

വി. സുവിശേഷങ്ങളിൽ നാം വായിക്കുന്നതനുസരിച്ച് പെസഹാ അത്താഴം കഴിഞ്ഞ യേശു ശിഷ്യന്മാരൊടൊത്ത് ഗത്സേമൻ (ഒലിവ്) തോട്ടത്തിലേക്കു യാത്രയാകുന്നു. ആസന്നമായ തന്റെ പീഡാനുഭവം മനസ്സിൽ കടന്നുവന്നിട്ട് അവർണ്ണനീയമായ മാനസിക ശാരീരിക വ്യഥ അനുഭവപ്പെടുന്നു. അപ്പോഴുണ്ടായ വേദനയുടെ കാഠിന്യം നിമിത്തമായി രക്തത്തുള്ളികൾ വിയർപ്പുകണികകളായി ശരീരത്തിൽ നിന്നു പുറപ്പെടുന്നു. ഈ സമയത്ത് മാനവകുലത്തിന്റെ പാപനിവാരണത്തിനാവശ്യമായിരുന്ന ദൈവപുത്രന്റെ പീഡാനുഭവവും മരണവും തന്റെ പിതാവിന്റെ തിരുവിഷ്ടമാണെന്ന് അറിഞ്ഞ് അതിനെ തന്നിൽ പൂർത്തിയാക്കുവാൻ യേശു അതിവേദന അനുഭവിക്കുന്നു. തന്റെ പ്രിയ ശിഷ്യന്മാർ ഈ സമയത്ത് പ്രലോഭനത്തിന്റെ അടിമകളായിത്തീരാതിരിപ്പാൻ അവരോട് പ്രാർത്ഥിക്കുവാൻ അഭ്യർത്ഥിക്കുന്നു; എങ്കിലും അവർ നിദ്രയ്ക്കു അടിമയാകുന്നു. തന്റെ വേദനയുടെ മൂർദ്ധന്യാവസ്ഥയിൽ അവിടുന്ന് ഇപ്രകാരം പ്രാർത്ഥിക്കുന്നു: "പിതാവേ, കഴിയുമെങ്കിൽ ഈ കാസാ എന്നിൽ നിന്നു നീങ്ങിപ്പോകണമേ; എങ്കിലും ഞാൻ ഇച്ഛിക്കുന്നപോലെയല്ല നീ ഇച്ഛിക്കുന്നതുപോലെ ആകട്ടെ." ആ സമയം ഒരു മാലാഖ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന് യേശുവിനെ ആശ്വസിപ്പിക്കുന്നു. മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ രക്ഷയ്ക്കുമായി പീഡാനുഭവവും മരണവും കൈക്കൊള്ളണമെന്ന തന്നെക്കുറിച്ചുള്ള പിതാവിന്റെ ഇഷ്ടം അപ്രകാരം ആയിക്കൊള്ളുവാൻ ഗത്സേമൻ തോട്ടത്തിൽ വച്ച് യേശു സമ്മതിക്കുന്നു.

ഈ സമയമെല്ലാം തന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരുവനായ സ്ക്കറിയോത്താ ഗുരുവിനെ ഒറ്റിക്കൊടുക്കുവാൻ തന്ത്രങ്ങൾ മെനയുകയായിരുന്നു. പന്തം, കുന്തം, വടിവാൾ, മറ്റു സാമഗ്രികൾ എന്നിവ വഹിക്കുന്ന ഭടന്മാരെയും നയിച്ചുകൊണ്ട് യൂദാസ് ഗത്സേമൻ തോട്ടത്തിലേക്ക് വരുന്നു. 'റബ്ബീ വന്ദന'മെന്ന് പറഞ്ഞ് അയാൾ യേശുവിനെ ചുംബിക്കുന്നു. ഭടന്മാർ യേശുവിനെ ബന്ധിക്കുന്നു, ഉപദ്രവിക്കുന്നു. ശത്രുഭടനെ വെട്ടിയ പത്രോസിനെ യേശു ശാസിക്കുന്നു. യേശു ആകട്ടെ ശത്രുക്കളുടെ അക്രമങ്ങളെ ചെറുത്തുനിൽക്കാതെ മാനവവർഗ്ഗത്തിന്റെ പരിത്രാണാർത്ഥം ഈ വിഷയത്തിൽ പിതാവാംദൈവത്തിന്റെ ഹിതം നിറവേറ്റുന്നതിന് തന്നെത്തന്നെ ശത്രുക്കൾക്കായി ഏൽപിച്ചുകൊടുക്കുന്നു. നമ്മുടെ സമാധാനത്തിനുള്ള ശിക്ഷ അവന്റെമേൽ ആയി (യേശ. 53:5) എന്ന പ്രവചനത്തെ അവിടുന്ന് ഈവിധം അന്വർത്ഥമാക്കി.

അനന്തരം യേശുവിനെ പിടിച്ചവർ അദ്ദേഹത്തെ ആ വർഷത്തെ മഹാപുരോഹിതനായിരുന്ന കയ്യാഫാവിന്റെ അമ്മായിഅപ്പൻ ഹന്നാവിന്റെ അടുക്കലേക്കു കൊണ്ടുപോകുന്നു (യോഹ. 18:12-14, 19-24). ഹന്നാവ്

യേശുവിന്റെ ഉപദേശങ്ങളെക്കുറിച്ച് ചോദിക്കുന്നു. യേശു താൻ പരസ്യ മായാണ് സംസാരിച്ചതെന്നും കേട്ടവരോടു ചോദിക്കുകയെന്നും ഉത്തരം പറഞ്ഞു. ഇവിടെവച്ച് യേശുവിന്റെ കരണത്ത് ഒരു ഭടൻ അടിച്ചതായി നാം വായിക്കുന്നു.

രണ്ടാമതായി, യേശുവിനെ പടയാളികൾ കെട്ടപ്പെട്ടവനായി മഹാ പുരോഹിതനായ കയ്യാഫായുടെ സന്നിധിയിൽ എത്തിക്കുന്നു. (മത്താ. 26:57, മർക്കോസ് 14:53-72, ലൂക്കോസ് 22:54-71, യോഹ. 18:15-18). യേശു വിനെ പുരോഹിതന്മാരും മൂപ്പന്മാരും കൂടി ചേർന്ന് വിസ്തരിക്കുകയും അവിടുന്ന് താൻ ദൈവപുത്രനാണെന്ന് മൊഴി നൽകുകയും അവർ അത് സ്വീകരിച്ച് ദൈവദൂഷണമെന്ന് വിധിച്ച് യേശുവിനെ കുറ്റക്കാരനാക്കു കയും ചെയ്യുന്നു.

മൂന്നാമതായി, യേശുവിനെ വിസ്തരിച്ചത് മഹാപുരോഹിതന്മാരും ശാസ്ത്രിമാരും അടങ്ങിയ സന്നിദ്രിംസംഘമാണ് (ലൂക്കോസ് 22:66-23:1, മർക്കോസ് 15:1, മത്താ. 27:1). ഇവർ യേശുവിന്റെ ദൈവത്വത്തെ ചോദ്യം ചെയ്യുകയും, യേശു, "താൻ ക്രിസ്തു ആണ്" എന്നുള്ള മറുപടിയിൽ അസംതൃപ്തരായി യേശു ശിക്ഷായോഗ്യനെന്ന് വിധിക്കുകയും ചെയ്തു.

നാലാമതായി, യേശുവിനെ യഹൂദന്മാർ ഒന്നായി ചേർന്ന് പീലാത്തോ സിനാൽ വിസ്തരിക്കപ്പെടുന്നതിനായി ഏൽപ്പിച്ചുകൊടുക്കുന്നു (മത്താ. 27:2, 11-14, മർക്കോസ് 15:1-5, ലൂക്കോസ് 23:1-6, യോഹ. 18:28-38). പീലാ ത്തോസ് യേശുവിനോട് അവിടുന്ന് യഹൂദന്മാരുടെ രാജാവോയെന്ന് ചോദി ക്കുന്നു. താൻ തന്നെയാകുന്നുയെന്ന് ഉത്തരം പറഞ്ഞു. യേശുവിൽ ഒരു കുറ്റവും കാണുന്നതിന് പീലാത്തോസിനു കഴിഞ്ഞില്ല.

അഞ്ചാമതായി, യേശു ഹേരോദാവിനാൽ ചോദ്യം ചെയ്യപ്പെടുന്നു (ലൂക്കോസ് 23:7-12). ഹേറോദേസിന്റെ ചോദ്യങ്ങൾക്ക് ഒന്നും യേശു ഉത്തരം പറയുന്നില്ല. ആ മനുഷ്യൻ യേശുവിനെ പരിഹസിച്ച് ശുഭ്ര വസ്ത്രം ധരിപ്പിച്ച് പീലാത്തോസിന്റെ അടുക്കലേക്കു മടക്കിയയ്ക്കുന്നു. ആ ദിനം മുതൽ പീലാത്തോസും ഹേരോദേസ് രാജാവും തമ്മിൽ സ്നേഹബന്ധത്തിലാകുന്നു.

ആറാമതായി, യേശു വീണ്ടും പീലാത്തോസിനാൽ വിസ്തരിക്കപ്പെ ടുന്നു (മത്തായി 27:15-26, മർക്കോസ് 15:6-15). രണ്ടാമത് പീലാത്തോ സിന്റെ മുമ്പാകെ ഹാജരാക്കപ്പെട്ട യേശുവിനെക്കുറിച്ച് പീലാത്തോസ് താനോ ഹേരോദേസോ യേശുവിൽ കുറ്റം കാണുന്നില്ലയെന്ന് യഹൂദ ന്മാരെ അറിയിക്കുന്നു. തുടർന്ന് ഉത്സവത്തിൽ ഒരു തടവുകാരനെ വിട്ടയയ്ക്കുന്ന പതിവനുസരിച്ച് യേശുവിനെ വിട്ടയയ്ക്കാം എന്ന് അറിയി ക്കുന്നു. എന്നാൽ യഹൂദന്മാർ യേശുവിനെ ക്രൂശിക്കണമെന്ന് ആക്രോ

ശിക്കുന്നു. എന്നിട്ടും പീലാത്തോസ് യേശുവിനെ വിട്ടയയ്ക്കുവാൻ ഇഷ്ട പ്പെടുന്നു. അദ്ദേഹം യേശുവിൽ ഒരു കുറ്റവും കാണുന്നില്ലയെന്ന് മൂന്നാമതും അറിയിക്കുന്നു. ഇതിനിടയിൽ പീലാത്തോസിന്റെ ഭാര്യ എഴുത്തു വഴിയായി അയാളെ യേശുവിന്റെ ശ്രേഷ്ടതയെക്കുറിച്ച് ബോധിപ്പിക്കുന്നു. പീലാത്തോസ് യേശുവിനേയും കൊലപ്പുള്ളിയായ ബറബാസിനെയും ചൂണ്ടിക്കാണിച്ചുകൊണ്ട് ഒരാളെ നിർദോഷിയെന്നവിധം വിട്ടുകൊടുക്കുവാൻ സമ്മതമെന്നറിയിക്കുന്നു. എന്നാൽ യഹൂദന്മാരാകട്ടെ യേശുവിനെ തൂക്കികൊല്ലുവാൻ ഇഷ്ടപ്പെടുന്നു.

പീലാത്തോസ് ഈ വിഷയത്തിൽ യഹൂദന്മാരെ പ്രീണിപ്പിക്കാനെന്ന പോലെ യേശുവിനെക്കൊണ്ടുപോയി വാറുകൊണ്ട് അടിപ്പിച്ച് പടയാളികളാൽ മുൾക്കിരീടവും ധൂമവസ്ത്രവും ധരിപ്പിച്ച് യഹൂദന്മാരുടെ മുമ്പിൽ ഹാജരാക്കി. ആ മനുഷ്യൻ ഇതാ എന്നറിയിച്ചു. എന്നാൽ ഈ സമയത്തും യഹൂദന്മാർ യേശുവിനെ ക്രൂശിക്കേണ്ടതിന്നു നിർബന്ധിക്കുകയാണു ണ്ടായത്. തുടർന്ന് പീലാത്തോസ് യേശുവിനോടായി തനിക്ക് യേശുവിനെ കൊല്ലുവാനും വെറുതെ വിടുവാനും അധികാരം ഉണ്ടെന്ന് അറിയിക്കുന്നു. യഹൂദന്മാർ ആകട്ടെ, പീലാത്തോസിനോട് നീ യേശുവിനെ വെറുതെ വിടുന്നുവെങ്കിൽ കൈസറുടെ സ്നേഹിതനല്ലെന്ന് അറിയിക്കുന്നു. സന്ദർഭം വഷളാകുന്നതും തനിക്ക് ഒന്നും സാധിക്കുന്നില്ലായെന്നും ബോദ്ധ്യമായ നാടുവാഴി തന്റെ കൈ ബഹുജനം കാൺകെ വെള്ളത്തിൽ കഴുകി 'ഈ നീതിമാന്റെ രക്തത്തിൽ എനിക്ക് കുറ്റം ഇല്ല, നിങ്ങൾ തന്നെ നോക്കി കൊൾവീൻ' എന്നറിയിച്ചു. യഹൂദന്മാർ അവന്റെ രക്തം ഞങ്ങളുടെ മേലും ഞങ്ങളുടെ മക്കളുടെമേലും വരട്ടെയെന്ന് പ്രത്യുത്തരിച്ചു. ഇതോടെ യേശുവിനെ കുരിശിൽ തറച്ച് കൊല്ലുന്നതിന് യഹൂദസമുദായ പ്രമാണികൾക്ക് പൂർണ്ണമായ അനുവാദം ഉണ്ടായി.

കുരിശിൽ തറച്ചു കൊല്ലുന്നതിനായി യഹൂദന്മാർക്ക് അനുവാദം കിട്ടിയ യേശുവിനെ അവർ നീചമായി പീഡിപ്പിച്ചു, യേശുവിന്റെ കരണത്തടിച്ചു, കണ്ണു കെട്ടി തല്ലി, മുഷ്ടി ചുരുട്ടി കുത്തി, ചമ്മട്ടി കൊണ്ടടിച്ചു, തുപ്പി, കോലു കൊണ്ടു തലയിലടിച്ചു, കൂടാതെ മുള്ളുകൊണ്ടു മെടഞ്ഞ ഒരു മുൾക്കിരീടവും തലയിൽ വച്ചു (യോഹ. 18:22, ലൂക്കോ. 22:64, മത്താ. 26:67, മത്താ. 27:26, 27:29, 27:30). യേശുവിനെ പരിഹസിച്ചവരുടെ കൂട്ടത്തിൽ, കാഴ്ചക്കാരായ ജനങ്ങൾ, പ്രധാന പുരോഹിതർ, റോമാ പട്ടാളക്കാർ, കൂടെ ക്രൂശിക്കപ്പെട്ട കള്ളന്മാർ എന്നിവരുമുണ്ടായിരുന്നു. അവസാനമായി യേശുവിനെ അവർ ക്രൂശിച്ചു. ലോകത്തിൽ മനുഷ്യവർഗ്ഗത്തിന്റെ പാപം വഹിച്ചുകൊണ്ട് രണ്ടു കള്ളന്മാരുടെ നടുവിൽ മനുഷ്യാവതാരം ചെയ്ത യേശു തൂക്കപ്പെട്ട് മരിച്ച് പറുദീസായിലെ ആനന്ദത്തിലേക്ക് പ്രവേശിച്ചപ്പോൾ ഇടതുവശത്തെ കള്ളൻ തന്റെ പാപങ്ങൾ വഹിച്ച്

പാപിയായി നരകത്തിലേക്കു മറഞ്ഞു. വലതുവശത്തെ കള്ളൻ തന്റെ പാപം മുഴുവനായി ദൈവപുത്രനിലുള്ള വിശ്വാസത്തിൽ അലിയിച്ച് വിശുദ്ധനായി പറുദീസായിലെ ആനന്ദത്തിലേക്ക് കരേറി.

യേശു കുരിശിൽ കിടന്ന് മരണവേദന അനുഭവിച്ചപ്പോൾ ലോകത്ത് ഉണ്ടായ അത്ഭുത സംഗതികൾ അവിടുന്ന് ദൈവപുത്രനെന്ന് സകലർക്കും അറിയുന്നതിന് പര്യാപ്തമായിരുന്നു. സംഭവങ്ങളെ നിരീക്ഷിച്ചു കൊണ്ടിരുന്ന ശതാധിപൻ യേശു സത്യമായും ദൈവപുത്രനെന്ന് അലറിയറിയിച്ചു. ഭൂമി കുലുങ്ങി, രാജ്യമെങ്ങും ഇരുട്ട് നിഴലിട്ടു, ദേവാലയത്തിലെ മറ രണ്ടായി ചീന്തി, ശവക്കല്ലറകൾ തുറന്നു, വിശുദ്ധന്മാർ ഉയിർത്തെഴുന്നേറ്റ് പട്ടണത്തിൽ പ്രത്യക്ഷരായി. ശതാധിപൻ വീണ്ടും യേശു ദൈവപുത്രനായിരുന്നുയെന്ന് വിളിച്ചറിയിച്ചു. യേശുവിന്റെ മരണം ദൂരത്തുനിന്ന് നോക്കിക്കണ്ടവർ വിസ്മയവും ദുഃഖവും നിറഞ്ഞവരായി വീടുകളിലേയ്ക്ക് തിരിച്ചുപോയി.

ശരീരങ്ങൾ ശബത്ത് ദിവസം കുരിശിൽ ഇരിക്കുന്നത് വിഹിതമല്ലെന്ന് ഒരു പക്ഷം യഹൂദന്മാർ വിലയിരുത്തിയതിനാൽ അവർ യേശുവിന്റെയും അവനോടുകൂടി കുരിശിക്കപ്പെട്ടവരുടെയും കാൽ ഒടിച്ച് കുരിശിൽ നിന്ന് ഇറക്കണമെന്ന് തീരുമാനിച്ചു. ഇതിനാവശ്യമായ അനുവാദം നാടുവാഴിയിൽ നിന്നു വാങ്ങി. ഈ സമയം ആയപ്പോഴേക്ക് യേശു മരിച്ചിരുന്നതിനാൽ പടയാളികളിൽ ഒരുവൻ യേശുവിന്റെ വിലാവിൽ കുത്തുകയും തൽസമയം വിലാവിൽ നിന്നു രക്തവും വെള്ളവും ഒഴുകുകയും ചെയ്തു.

ധനവാനും നീതിമാനും സന്നിദ്രിംസംഘത്തിലെ ഒരു അംഗവും എന്നാൽ യേശുവിന്റെ ആരാധകനും യേശുവിനോടുണ്ടായ യഹൂദന്മാരുടെ പൈശാചിക സമീപനത്തോട് സംഘം ചേരാഞ്ഞവനുമായ അരിമത്യയിലെ ജോസഫ് യേശുവിന്റെ മൃതശരീരം പീലാത്തോസിനോട് ചോദിച്ചു വാങ്ങുന്നതിനു തയ്യാറാകുന്നു. പീലാത്തോസ്, ശതാധിപനിൽ നിന്ന് യേശു മരിച്ചെന്ന് സൂക്ഷ്മമായി അറിഞ്ഞശേഷം ശരീരം സംസ്കരിക്കുന്നതിനായി ജോസഫിനു വിട്ടുകൊടുക്കുന്നു. ജോസഫ് യേശുവിന്റെ മറ്റൊരു രഹസ്യ ശിഷ്യനായിരുന്ന നിക്കോദിമോസും കൂടി നൂറു റാത്തൽ മൂറും അകിലും കൊണ്ടുള്ള കൂട്ടു കൊണ്ടുവന്ന് സുഗന്ധവർഗ്ഗത്തോടുകൂടി നിർമ്മലശീലയാൽ യേശുവിന്റെ മൃതശരീരം പൊതിഞ്ഞ് പുതുതായി വെട്ടിയിരുന്നതും ആരെയും അതുവരെയും അടക്കാത്തതുമായ കല്ലറയിൽ സംസ്ക്കരിച്ചു. കല്ലറവാതുക്കൽ ഒരു വലിയ കല്ലും ഉരുട്ടിവച്ചു. കല്ലറവാതിക്കൽ മഗ്ദലക്കാരത്തി മറിയയും വേറൊരു മറിയയും (യേശുവിന്റെ മാതാവായിരിക്കാം) അധികസമയം തങ്ങിനിന്നിരുന്നു. യേശുവിന്റെ ശവസംസ്ക്കാരത്തെക്കുറിച്ച് “അവന്റെ മരണത്തിൽ അവൻ സമ്പന്ന

ന്മാരോടുകൂടെയായിരുന്നു" എന്ന പ്രവചനം ഇപ്രകാരം നിവൃത്തിയായി (യേശ. 53:9).

## സന്ദേശമുഖങ്ങൾ

## I

## യേശു ഗത്സേമനിയിൽ

1. ലോകമനുഷ്യരുടെ മുഴുവൻ പാപഭാരവും വഹിച്ചുകൊണ്ടുള്ള തന്റെ മരണത്തിന്നായുള്ള ഒരുക്കത്തിൽ ആ പാപഭാരം അവിടുത്തേക്ക് വേദനാജനകമായി മാറുന്ന സമയം (മത്താ. 26:37, യേശ. 53:4).
2. ലോകത്തിന്റെ പാപഭാരം വഹിച്ച് അതിൽ നിമഗ്നനായി ആകുലപ്പെട്ടപ്പോൾ. തന്നോടൊത്ത് ഉണർന്നിരിപ്പാൻ ആരും ഇല്ലാത്ത സമയം (മത്താ. 26:38, സങ്കീ. 69:20).
3. മനുഷ്യവർഗ്ഗത്തിന്റെ കൃപാധീനമായ രക്ഷയ്ക്കു താൻ ബലിവസ്തു ആയിക്കൊള്ളാമെന്ന് സമ്മതിച്ച സമയം (മത്താ. 26:39).
4. ഈ വിഷയത്തിൽ തന്റെ ഇഷ്ടത്തിന്നു ഉപരി പിതാവിന്റെ ഇഷ്ടം നടക്കട്ടെ എന്ന് സമ്മതിച്ച സമയം (മത്താ. 26:39).
5. പാപമരണത്തിലാണ്ടിരുന്ന മനുഷ്യവർഗ്ഗത്തെ ഉദ്ധരിക്കാൻ മരണത്തോളം വേദന അനുഭവിക്കുന്ന സമയം (മത്താ. 26:39, യേശ. 53:6).
6. ആശ്വാസദായകനായി മാലാഖ പ്രത്യക്ഷപ്പെട്ട സമയം (മത്താ. 26:46).

## II

## കുരിശുമരണം, ഒരു അനുസ്മരണ

### (A) മരിച്ചവിധം

1. നഗരവാതിലിനു പുറത്ത് (നഗരത്തിൽ മരിപ്പാൻ അയോഗ്യനായി).
2. തലയോടിടം എന്ന സ്ഥലത്ത് (നീചന്മാരെ വധിക്കുന്ന സ്ഥലം).
3. കുരിശിൽ (അടിമകളെ വധിക്കുന്ന വിധം).

### (B) കൊലയാളികൾ

1. യഹൂദപ്രമാണികൾ (മത്താ. 26:47, 50).
2. പുരോഹിതന്മാർ (മത്താ. 26:57, 68).
3. നാടുവാഴി (മത്താ. 27:24, 26).
4. റോമാ പടയാളികൾ (മത്താ. 27:27).

### (C) മരണവിധം

1. ശത്രുക്കളുടെ മദ്ധ്യേ ഉപേക്ഷിക്കപ്പെട്ടവനായി.
2. സുഹൃത്തുക്കളും ബന്ധുക്കളും ദൂരത്തായിരുന്നു.
3. ദൈവത്താൽ ഉപേക്ഷിക്കപ്പെട്ടവനായി.

### (D) ശവസംസ്ക്കാരം

1. റീത്തും ബൊക്കയും കൂടാതെ.
2. അന്യന്റെ ആറടി മണ്ണിൽ,
3. ഉറ്റ ശിഷ്യന്മാരെ കൂടാതെ.
4. മാതാവും മറ്റൊരു സ്ത്രീയും പങ്കെടുത്തു.

### (E) മരിച്ചയാൾ

ജഗദീശ്വരൻ ആത്മാക്കളെ രക്ഷിപ്പാൻ.

## III

## യേശുവിന്റെ കുരിശുമരണം, ഒരു ചിന്ത

### (എ) യേശു രക്ഷിതാവായി ഭൂമിയിൽ കടന്നുവന്നപ്പോൾ

1. കള്ളന്മാരുടെ മദ്ധ്യേ പാപരഹിതനായി മരിച്ചു.
2. ഇടതുവശത്തെ കള്ളൻ പാപിയായി മരിക്കുന്നു.
3. വലതുവശത്തെ കള്ളൻ വിശ്വസിച്ചു രക്ഷപ്രാപിച്ച് മരിക്കുന്നു.

### (ബി) യേശു രണ്ടാമതു വരുമ്പോൾ

1. ആത്മാക്കളുടെ മദ്ധ്യേ രാജാവായി വരുന്നു.
2. ഇടതുവശത്ത് പാപികൾ തങ്ങിനിൽക്കും.
3. വലതുവശത്ത് നീതിമാന്മാർ ചേർന്നുനിൽക്കും.

### (സി) നമ്മുടെ ആഗ്രഹം വലതുവശത്തേക്ക് ആയിരിക്കട്ടെ.

## IV

## യേശു കുരിശിൽ മരിച്ചതിന്റെ പിന്നിൽ

1. മനുഷ്യരിൽ പാപം ഇല്ലാതാക്കാനായി യേശു ഒരിക്കലായിട്ട് ലോകത്തു പ്രത്യക്ഷനായി മരിച്ചു (എബ്രാ. 9:26).
2. യേശു മനുഷ്യരെ ദൈവത്തിങ്കലേക്കു തിരിച്ച് തന്നോട് നിരപ്പാക്കുന്നതിനു കുരിശിൽ മരിച്ചു (പത്രോ. 3:18).
3. യേശു ശാപഗ്രസ്തരായ മനുഷ്യരെ രക്ഷിപ്പാൻ മരിച്ചു (ഗലാ. 3:13).
4. മനുഷ്യരെ ആത്മമയരാക്കാൻ മരിച്ചു (1 യോഹ. 3:16).
5. മനുഷ്യരെ ലോകദോഷങ്ങളിൽ നിന്ന് വീണ്ടെടുത്ത് രക്ഷിപ്പാൻ (പത്രോ. 1:19).

## V

## ദുഃഖവെള്ളിയല്ല സ്മരണയിൽ തങ്ങിനിൽക്കേണ്ട വിഷയങ്ങൾ

1. മനുഷ്യർ പാപികൾ ആകുന്നു (റോമ. 3:23).
2. എല്ലാവർക്കും മരണവും പിന്നെ ന്യായവിധിയും ഉണ്ട് (ഹീബ്രു. 9:27).

3. അത് എപ്രകാരമെന്നറിയിച്ചിട്ടുണ്ട് (റോമ. 6:23).
4. രക്ഷകനിൽ വിശ്വസിച്ചു രക്ഷപ്പെടുന്നവിധം അറിയിച്ചിട്ടുണ്ട് (1 പത്രോ. 2:24).
5. രക്ഷപ്പെടുന്നവർക്കുള്ള സമ്മാനം അറിയിച്ചിരിക്കുന്നു (യോഹ. 3:16).
6. ഇവയെ അവഗണിക്കുന്നവർക്ക് ശിക്ഷയുണ്ട് (യോഹ. 3:36).
7. ഈ രക്ഷകൻ വീണ്ടും വരുമെന്നറിയിച്ചിട്ടുണ്ട്. (വെളി. 1:7).

# 27

# ഉയിർപ്പ് ഞായറാഴ്ച

**വേദഭാഗങ്ങൾ: മർക്കോ. 16:9-11, ലൂക്കോ. 24:12, യോഹ. 20:1-18, മത്താ. 28:2-4**

**വേദഭാഗ സംഗ്രഹം**

കർത്താവായ യേശു കബറടക്കപ്പെട്ടതിനു ശേഷം മൂന്നാം ദിവസം അവിടുന്നു ശരീരത്തോടെ ഉയിർത്തു എഴുന്നേറ്റു എന്നുള്ള സത്യം നാലു സുവിശേഷങ്ങളിലും പ്രത്യേകമായി രേഖപ്പെടുത്തിയിരിക്കുന്നു. യേശുവിന്റെ ഉയിർപ്പ് ഉണ്ടായത് അവിടുത്തെ മരണത്തിനും കബറടക്കത്തിനും ശേഷം മൂന്നാം ദിവസം പ്രഭാതസമയത്ത് ആയിരുന്നു എന്ന് വളരെ വ്യക്തമായി സുവിശേഷം ഘോഷിക്കുന്നു.

യേശുവിന്റെ കബർ സ്ഥിതിചെയ്തിരുന്ന സ്ഥലത്ത് പ്രഭാതസമയത്തു ഭൂകമ്പം ഉണ്ടാകുകയും ഉടുപ്പ് ഹിമം പോലെ വെളുത്തിട്ട് മിന്നലിനൊപ്പം തിളക്കത്തോടു കൂടിയ ദൈവദൂതൻ അവിടെ പ്രത്യക്ഷനാകുകയും ചെയ്തു. ഈ ദൈവദൂതൻ കബറിനെ മൂടിയിരുന്ന കല്ലു ഉരുട്ടി നീക്കി അതിന്മേൽ ഇരുന്നിരുന്നു എന്നു വ്യക്തമായി പറയുന്നു. യേശുവിന്റെ കബറടക്കത്തിൽ കാവൽക്കാരായി നിയമിക്കപ്പെട്ടിരുന്ന ഭടന്മാർ ഈ ഭൂകമ്പവും അത്ഭുതകരമായ ഉയിർപ്പും ദർശിച്ച് ഭയചകിതരായി, അവർ ഈ മഹൽകാര്യത്തിനു സാക്ഷികളാകുകയും ചെയ്തു.

യേശുവിന്റെ ഉയിർപ്പിനു സാക്ഷി ആകുവാൻ വേണ്ടി സംഭവസ്ഥലത്ത് ആദ്യമായി എത്തിച്ചേർന്ന വ്യക്തി യേശുവിന്റെ ശരീരം സുഗന്ധതൈലം പൂശുവാനായി സുഗന്ധവർഗ്ഗവുമായി കബറിങ്കൽ എത്തിച്ചേർന്ന മഗ്ദലക്കാരത്തി മറിയാം ആയിരുന്നു. മഗ്ദലക്കാരത്തി മറിയാം പ്രഭാതത്തിൽ കല്ലറയ്ക്കൽ എത്തിച്ചേർന്നപ്പോൾ കബറിൽനിന്നു കല്ല് ഉരുട്ടി മാറ്റിയിരിക്കുന്നു. കബറിൽ യേശുവിന്റെ ശരീരം ഇല്ല എന്ന് മനസ്സിലാക്കിയിട്ട് ആ അത്ഭുതവിവരം യേശുവിന്റെ ശിഷ്യന്മാരായ പത്രോസിനോടും യോഹന്നാനോടും അറിയിക്കുവാൻ പുറപ്പെട്ടു. അവൾക്ക് യേശുവിന്റെ ശരീരത്തെക്കുറിച്ച് വിവരം ഇല്ലാതിരിക്കെ അതു ശത്രുക്കൾ ആരോ എടുത്തു കൊണ്ടുപോയി എന്നുള്ള ധാരണയായിരുന്നു ഉണ്ടായിരുന്നത്. അവൾ ആ വിവരം ശിഷ്യന്മാരെ അറിയിക്കുന്നു. പത്രോസും യോഹന്നാനും കൂടി വേഗത്തിൽ കബറിങ്കലേക്കു തിരിച്ചു. യോഹന്നാൻ, പത്രോസിനേക്കാൾ വേഗത്തിൽ ഓടി കബറിടത്തിൽ എത്തുകയും അവിടെ യേശു

വിന്റെ ശരീരം പൊതിഞ്ഞിരുന്ന ശീലകൾ മാത്രം കാണുകയും ചെയ്തു. ഒപ്പം ഓടി എത്തിയ പത്രോസ് ശീലകൾ കിടക്കുന്നതും യേശുവിന്റെ തലയിൽ ചുറ്റിയിരുന്ന റൂമാൽ ശീലകളോടു കൂടെ കിടക്കാതെ വേറിട്ട് ഒരിടത്തു ചുരുട്ടി വച്ചിരിക്കുന്നതും കണ്ടു.

മഗ്ദലക്കാരത്തി മറിയാം കല്ലറയ്ക്കൽ നിന്നു ദൂരെ പോകാതെ കല്ലറയുടെ പുറത്തുനിന്നു കരഞ്ഞുകൊണ്ടിരുന്നു. കരയുന്നതിനിടയിൽ അവൾ കല്ലറയുടെ ഉള്ളിലേക്കു കുനിഞ്ഞുനോക്കുമ്പോൾ തലയ്ക്കും കാൽക്കലുമായി രണ്ടു മാലാഖമാരെ അവൾ കാണുന്നു. മാലാഖമാർ അവളോട് സ്ത്രീയെ നീ എന്തിനു കരയുന്നു എന്നു ചോദിച്ചു. അതിനു ഉത്തരമായി, അവർ എന്റെ കർത്താവിനെ എടുത്തുകൊണ്ടുപോയി അവനെ എവിടെ വച്ചു എന്നറിയുന്നില്ല എന്ന് പറഞ്ഞു. ഇതു പറഞ്ഞ് അവൾ പിന്നോട്ടു തിരിഞ്ഞപ്പോൾ അവൾ യേശുവിനെ സമീപത്തായി ദർശിച്ചു. പക്ഷേ അവൾക്കു അത് യേശുക്രിസ്തു ആണെന്ന ബോദ്ധ്യം കിട്ടാതെ തോട്ടക്കാരൻ എന്ന ചിന്തയാണ് അവളിൽ ഉണ്ടായത്. ഈ സന്ദർഭത്തിൽ യേശു ആകട്ടെ 'സ്ത്രീയെ നീ കരയുന്നത് എന്തു' എന്ന് അവളോട് ചോദിച്ചു. അവൾ ഉത്തരമായിട്ട് യജമാനനെ നീ അവനെ എടുത്തുകൊണ്ടുപോയി എങ്കിൽ അവനെ എവിടെ വച്ചു എന്നു പറഞ്ഞു തരിക, ഞാൻ അവനെ എടുത്തുകൊണ്ട് പൊയ്ക്കൊള്ളാം എന്ന് പറഞ്ഞു. യേശു ഉത്തരമായിട്ട് 'മറിയേ' എന്നു വിളിച്ചു. അവൾ 'ഗുരുവേ' എന്നു പ്രതികരിച്ചു. യേശു അവളോട് 'എന്നെ തൊടരുത്. ഞാൻ ഇതുവരേയും പിതാവിന്റെ അടുക്കൽ കരേറി പോയിട്ടില്ല; എങ്കിലും നീ എന്റെ സഹോദരന്മാരുടെ അടുക്കൽ ചെന്ന് നിങ്ങളുടെ പിതാവ് എന്റെ ദൈവവും നിങ്ങളുടെ ദൈവവുമായവന്റെ അടുക്കൽ ഞാൻ കയറിപ്പോകുന്നു' എന്ന് അവരോടു പറയുക എന്ന് പറഞ്ഞു.

യേശുവിന്റെ കുരിശുമരണത്തിന് സാക്ഷികളായി തന്റെ കുരിശിനു സമീപത്തായി നിന്നിരുന്ന സ്ത്രീകൾ ഞായറാഴ്ച രാവിലെ കർത്താവിന്റെ ശരീരം പൂശേണ്ടതിനു സുഗന്ധവർഗ്ഗം ഒരുക്കി അവന്റെ കബറിങ്കൽ എത്തുന്നു. പോകുന്ന വഴിക്കു കല്ലറയുടെ വാതുക്കൽ വച്ചിരിക്കുന്ന കല്ല് തങ്ങൾക്കുവേണ്ടി ആര് ഉരുട്ടി നീക്കിത്തരും എന്ന് അവർ പരസ്പരം പറഞ്ഞു. എന്നാൽ അവർ കബറിങ്കൽ എത്തിക്കഴിഞ്ഞപ്പോൾ കബർ തുറന്നിരുന്നു. കബറിൽ നിന്ന രണ്ട് മാലാഖമാർ അവരോടായി നിങ്ങൾ ജീവനുള്ളവനെ മരിച്ചവരുടെ ഇടയിൽ അന്വേഷിക്കുന്നതു എന്ത്? അവൻ ഇവിടെ ഇല്ല. ഉയിർത്തെഴുന്നേറ്റിരിക്കുന്നു, മുമ്പേ ഗലീലയിൽ ഇരിക്കുമ്പോൾ തന്നെ അവൻ നിങ്ങളോട് മനുഷ്യപുത്രനെ പാപികളായ മനുഷ്യരുടെ കൈയിൽ ഏൽപിച്ച് ക്രൂശിക്കുകയും അവൻ മൂന്നാംനാൾ ഉയിർത്തെഴുന്നേൽക്കുകയും വേണം എന്നു പറഞ്ഞത് ഓർത്തു

കൊൾവിൻ എന്ന് പറഞ്ഞു. നിങ്ങൾ പോയി അവന്റെ ശിഷ്യന്മാരോടും പത്രോസിനോടും അവൻ നിങ്ങൾക്കു മുൻപേ ഗലീലയ്ക്കു പോകുന്നു എന്ന് പറവീൻ എന്ന് അറിയിച്ചു. അവർ തിടുക്കത്തിൽ ഭ്രമവും വിറയലും പിടിച്ചു പോകുന്ന വഴിക്കു യേശു അവരെ എതിരേറ്റു നിങ്ങൾക്ക് വന്ദനം എന്നു പറഞ്ഞു. അവർ അടുത്തുചെന്ന് കാൽ പിടിച്ച് അവനെ നമസ്കരിച്ചു. സ്ത്രീകൾ അവരുടെ യാത്ര തുടർന്നു; ശിഷ്യന്മാരുടെ അടുക്കൽ ചെന്നു വിവരം അറിയിച്ചു. ശിഷ്യന്മാരോ അത് വിശ്വസിച്ചില്ല.

കാവൽകൂട്ടത്തിൽ ഉണ്ടായിരുന്ന ചിലർ യേശുവിന്റെ ഉയിർപ്പിനെക്കുറിച്ചുള്ള വിവരം യറുശലേമിലെ ദേവാലയത്തിൽ അറിയിച്ചു. അവരുടെ പരീശന്മാരും മതത്തിന്റെ പ്രമാണികളും കാവൽക്കാർക്ക് പണം കൊടുത്തിട്ട് സംഭവിച്ച കാര്യങ്ങളുടെ സത്യാവസ്ഥ മറച്ച് പിടിച്ചുകൊണ്ട്, യേശുവിന്റെ ശരീരം യേശുവിന്റെ ശിഷ്യന്മാർ, കാവൽക്കാർ ഉറങ്ങിയ സമയത്ത് മോഷ്ടിച്ചുകൊണ്ടുപോയി എന്ന വിശദീകരണം പൊതുവായി അറിയിക്കുവാൻ അവരോട് ആവശ്യപ്പെട്ടു. കൂടാതെ ഈ വിഷയത്തിൽ കാവൽക്കാർക്ക് എതിരായി ഒരു നടപടിയും ഉണ്ടാകുകയില്ല എന്ന വാഗ്ദാനവും നൽകി.

## യേശുവിന്റെ പുനരുത്ഥാനം വിശ്വാസികളുടെ വിജയമുദ്ര

വെള്ളിയാഴ്ച ദിവസം മരിച്ച് കബറിൽ വയ്ക്കപ്പെട്ട യേശുവിന്റെ പുനരുത്ഥാനം ഞായറാഴ്ച പ്രഭാതസമയത്ത് ഉണ്ടായതായി വി. വേദപുസ്തകം സാക്ഷിക്കുന്നു. മരണശേഷം ഉണ്ടായ പുനരുത്ഥാനത്തിൽ യേശുവിന്റെ മരിച്ച അതേ ശരീരമാണ് ഉയിർത്തതെന്ന് വി. വേദം സാക്ഷിക്കുന്നു (യോഹ. 20:20, 27). ലോകത്ത് അന്നുവരെ ഉണ്ടാകാത്തതും പിന്നീട് ഒരിക്കലും സംഭവിച്ചിട്ടില്ലാത്തതുമായ ഒരു സംഗതിയാണിത്. യേശുവിന്റെ മരണശേഷം ഉണ്ടായ ഉയിർത്തെഴുന്നേൽപാണ് അദ്ദേഹത്തെ ശരിക്കും കർത്താവും ദൈവവുമെന്ന് തന്റെ ശിഷ്യന്മാർ അംഗീകരിക്കാൻ കാരണം. നസ്രായനായ യേശുവിന്റെ മൃതശരീരം ജീവനുള്ളതായി ഉയിർത്തെഴുന്നേറ്റു എന്ന സത്യം അവിടുന്നു സത്യമായും ദൈവമാണെന്ന് വിളംബരം ചെയ്തു. ഈ വിഷയത്തിൽ യേശുവിനെ പിതാവായ ദൈവമാണ് ഉയിർപ്പിച്ചതെന്ന് ദൈവവചനം വ്യക്തമാക്കുന്നു (പ്രവൃ. 13:30, റോമ. 6:4).

യേശു, കർത്താവും ദൈവവുമാണെന്ന് പത്രോസ് ശ്ലീഹാ പ്രഖ്യാപിച്ചത് മരണശേഷം ഉയിർത്തെഴുന്നേറ്റ യേശുവിനെ യഹൂദന്മാരുടെ മദ്ധ്യേ ഉയർത്തിക്കാട്ടിക്കൊണ്ടാണ് (പ്രവൃ. 2:36). യേശു ശിഷ്യന്മാരെ, താൻ കർത്താവും ദൈവമാണെന്ന് അറിയിക്കുന്നതിനുവേണ്ടി മാത്രം ഉയിർ

ത്തെഴുന്നേറ്റു എന്ന് ആരും പറയുന്നില്ല. എന്നാൽ യേശു എന്ന ദൈവത്തിൽ നിന്നുള്ള ദൈവം ലോകത്തേയും പാപത്തേയും സാത്താനേയും തന്റെ കുരിശുമരണം മൂലം തോൽപ്പിച്ചുകൊണ്ട് മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർത്തെഴുന്നേറ്റു എന്നാണ് വി. വേദപുസ്തകം ചരിത്രസാക്ഷ്യത്തോടെ പ്രഖ്യാപിക്കുന്നത്.

പഴയനിയമ കാലത്ത് യിസ്രായേൽക്കാരുടെ ഇടയിൽ അവരുടെ പൂർവപിതാക്കന്മാർ, ദൈവം മരിച്ചവരെ ഉയിർപ്പിക്കുവാൻ ശക്തനാണെന്ന് വിശ്വസിച്ചിരുന്നു (എബ്രാ. 11:19, സങ്കീ. 49:15, യേശാ. 26:19). ദാനിയേൽ പ്രവാചകൻ മുഖാന്തരം മനുഷ്യൻ മരിച്ചിട്ട് ജീവിക്കുമെന്നും, ഹോശയാ പ്രവാചകൻ മുഖാന്തരം ദൈവം മനുഷ്യനെ സൗഖ്യമാക്കി ജീവിപ്പിക്കുമെന്നും അറിയിക്കുന്നു (ദാനി. 12:2, ഹോശ. 6:2). ഇയ്യോബ് താൻ നശിച്ച് ഇല്ലാതായിട്ട് വീണ്ടും ദൈവത്തെ കാണുമെന്ന് വിശ്വസിച്ചിരുന്നു (ഇയ്യോബ് 19:25-26). അബ്രഹാം പിതാവ് തന്റെ മകനെ മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കുവാൻ ദൈവത്തിനു കഴിയുമെന്ന വിശ്വാസത്തോടെ അവനെ ദൈവത്തിനു യാഗമായി അർപ്പിക്കുവാൻ തയ്യാറായി (എബ്രാ. 11:19). മരിച്ചവരുടെ ഇടയിൽ നിന്നുണ്ടായ യേശുവിന്റെ ഉയിർപ്പ് ഒരു ആകസ്മിക സംഭവമായിരുന്നില്ല. അവിടുന്ന് ഈ വിഷയം സംബന്ധിച്ച് മുൻകൂട്ടി ഇപ്രകാരം അരുളിച്ചെയ്തിരുന്നു: "മനുഷ്യപുത്രൻ ഏൽപ്പിക്കപ്പെടുവാൻ സമയം ആയിരിക്കുന്നു. അവർ അവനെ കൊല്ലുകയും മൂന്നാംനാൾ അവൻ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും." കൂടുതലായി യേശു ഇതു സംബന്ധിച്ച് അറിയിച്ചിരിക്കുന്നത് മത്താ: 12:38-40, 16:21, 20:19 മർക്കോസ് 9:9, യോഹ. 2:19 വചനങ്ങളിൽ നിന്നു മനസ്സിലാക്കാവുന്നതാണ്.

യേശു എന്ന പേരിന്റെ അർത്ഥം ദൈവം രക്ഷിക്കുമെന്നാണ്. അവിടുന്നു തന്റെ ജീവനെ അനേകർക്കുവേണ്ടി മറുവിലയായി കൊടുത്തുകൊണ്ടാണു മനുഷ്യരെ പാപങ്ങളിൽ നിന്നു രക്ഷിച്ചത്. യേശു പ്രസ്താവിച്ചു: "തന്റെ ജീവനെ വീണ്ടും പ്രാപിക്കേണ്ടതിനു ഞാൻ അതിനെ കൊടുക്കുന്നതുകൊണ്ട് പിതാവ് എന്നെ സ്നേഹിക്കുന്നു. ഞാൻ അതിനെ കൊടുക്കുന്നു. അതിനെ കൊടുപ്പാൻ എനിക്കു അധികാരം ഉണ്ട്. വീണ്ടും പ്രാപിപ്പാനും അധികാരം ഉണ്ട്" (യോഹ. 10:17-18). ഈ വചനങ്ങളിൽ നിന്നു നാം മനസ്സിലാക്കേണ്ടത് യേശു മനുഷ്യരെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിപ്പാൻ മരിക്കുമെന്നും മരണശേഷം ഉയിർക്കുമെന്നും അവിടുന്നു അറിഞ്ഞിരുന്നു എന്നതാണ്.

യേശു പലസ്തീൻ ദേശത്തു ഒരു മനുഷ്യവ്യക്തിയായി ജീവിച്ചിരുന്നപ്പോൾ തന്റെ ദൗത്യത്തെക്കുറിച്ചും ദൈവത്വത്തെക്കുറിച്ചും പല കാര്യങ്ങൾ ലോകത്തെ അറിയിച്ചിരുന്നത് ലോകപ്രസിദ്ധമാണ്. ഇവ അദ്ദേഹത്തിന്റെ ദൈവത്വത്തെ ഉരച്ചു നോക്കുന്നതിനും ഉചിതമായ പ്രസ്താവന

കളാണ്. ഇവയിൽ ചിലത് താഴെ പ്രസ്താവിക്കുംപോലെ ആണ്. "ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു; എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും. ഞാൻ അബ്രഹാമിനു മുമ്പേ ഉണ്ട്; എന്നിൽ വിശ്വസിക്കുന്ന വനു തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദി ഒഴുകും; ഞാൻ വാതിൽ ആകുന്നു; എന്നിലൂടെ കടക്കുന്നവൻ രക്ഷിക്കപ്പെടും; ഞാൻ വഴിയും സത്യവും ജീവനുമാണ്. ഞാൻ ലോകത്തിന്റെ പ്രകാശം ആകുന്നു. ഞാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന അപ്പം ആണ്; എന്റെ ശരീരം നിങ്ങൾ ഭക്ഷിക്കുകയും എന്റെ രക്തം നിങ്ങൾ കുടിക്കുകയും വേണം. എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും." യേശുവിന്റെ പുനരുത്ഥാനത്തോടു കൂടിയാണ് അവിടുന്നു തന്നെക്കുറിച്ച് നടത്തിയ ഈവക അവകാശവാദങ്ങൾ ശരിയാണെന്ന് തെളിഞ്ഞത്. യേശുവിന്റെ പുനരുത്ഥാനം സംഭവിച്ചില്ലായിരുന്നുവെങ്കിൽ ഈ പ്രസ്താവനകളിൽ ക്കൂടി താൻ തന്നെക്കുറിച്ച് വെളിപ്പെടുത്തിയ - താൻ ദൈവമാണെന്നുള്ള അറിവ് - വ്യാജമായിത്തീരുമായിരുന്നു. മാത്രമല്ല അദ്ദേഹം മരിച്ചവരിൽ നിന്ന് മഹിമയോടെ എഴുന്നേറ്റു വരാതിരുന്നുവെങ്കിൽ അവിടുന്ന് യഹൂ ദ്യയിലും ഗലീലയിലുമായി നടത്തിയ അനേകം അത്ഭുതപ്രവൃത്തിക ളേയും ദിവ്യോപദേശങ്ങളേയും പിൽക്കാലത്തുള്ളവർ ചോദ്യം ചെയ്യു വാൻ ഇടയാകുമായിരുന്നു. ഇതിന് ഉപരി യേശുവിനേക്കുറിച്ച് വിശ്വാസി കൾക്കുള്ള ഇന്നത്തെ അറിവും വിശ്വാസവും - യേശു അനാദികാലം മുതലേ ദൈവമായിരിക്കെ മനുഷ്യരുടെ രക്ഷയെപ്രതി നരവംശത്തിൽ ദൈവസുതനായി ജനിച്ച് വളർന്ന് തന്നിലൂടെ മനുഷ്യരെ ദൈവപക്ഷ ത്തേക്ക് രക്ഷിച്ചു ചേർത്തിരിക്കുന്നു എന്ന സത്യം - അവിശ്വാസയോഗ്യ മാകുമായിരുന്നു.

ദൈവത്തിന് മനുഷ്യരോട് കൂട്ടായ ഉത്തരവാദിത്വം ഉണ്ടായിരിക്കുന്നു എന്നത്, സർവ്വസൃഷ്ടികളുടെയും ദൈവം താനാണെന്ന് വെളിപ്പെടുത്തു ന്നതിലൂടെയാണ് സാധിക്കുന്നത്. ഈ വെളിപ്പെടുത്തലിന്റെ നെടും തൂണായി നിൽക്കുന്നത് അവിടുത്തെ മനുഷ്യാവതാര ജീവിതവും അതിന്റെ അവസാനനാളുകളിൽ അദ്ദേഹത്തിന് സംഭവിച്ച നൊമ്പരം നിറഞ്ഞ മരണവും, തുടർന്നു സംഭവിച്ച ഉയിർപ്പുമാണ്. യേശുവിന്റെ ഉയിർത്തെഴുന്നേൽപ്പ് ദൈവപുത്രന്റെ മരണത്തിൽ നിന്നുള്ള ഉയിർപ്പായി കാണാതെ യേശു എന്ന വ്യക്തിയുടെ മൃതശരീരം ഉയിർത്തു എന്നു നിനയ്ക്കുന്നിടത്തോളം അത് ഒരു മനുഷ്യന്റെ ശരീരം ഉയിർത്തുവന്ന തായേ അർത്ഥമാകുന്നുള്ളു. യേശുവിന്റെ ഉയിർപ്പിനെക്കുറിച്ച്, സ്രഷ്ടാ വായ ദൈവം മനുഷ്യനായിത്തീർന്നിട്ട് മനുഷ്യവർഗ്ഗത്തിന്റെ രക്ഷയെ പ്രതി പീഡാനുഭവങ്ങളിലൂടെ കടന്ന് മരിച്ചിട്ട് മരണശേഷം മൂന്നാംദിവസം മരണത്തിന് ആധാരമായി വരുന്ന പാപക്ഷതങ്ങളെ തൂത്തുവാരി മാറ്റിനിർത്തിക്കൊണ്ടുള്ള ഉയിർപ്പായി നാം കാണുമ്പോൾ, ആ ഉയിർപ്പ്

മരണകാരണമായ പാപത്തിന്റെ ശക്തിയെ അസാധുവാക്കിക്കൊണ്ട് ദൈവപുത്രനായ യേശു ഉയിർത്ത് വന്നതായി നാം മനസ്സിലാക്കുകയും വിശ്വസിക്കുകയുമാണ് ചെയ്യുന്നത്. യേശുവിന്റെ മരണാനന്തരം ഉണ്ടായ ഈ പുനരുത്ഥാനം ഇപ്രകാരമുള്ളതാകയാൽ ഈ ഉത്ഥാനത്തിന് ആത്മീയ ലോകത്തിലും സ്വർഗ്ഗത്തിലും ഒരു ഉത്സവപ്രതീതിയാണ് ലഭിച്ചിരിക്കുന്നത്.

യേശുവിന്റെ ഉയിർപ്പിനേക്കുറിച്ച് - യേശു മരണാനന്തരം ജീവിക്കുന്നു എന്നു മാത്രം അറിഞ്ഞാൽ അത് മനുഷ്യരുടെമേൽ വന്നുകൂടുന്ന മരണശക്തിയെ കെടുത്തിയും മരണഭീതിയെ തോൽപ്പിച്ചും ലോകത്തിലുള്ള സകല മനുഷ്യർക്കും ജീവൻ ദാനം ചെയ്യുവാൻ കഴിയുന്ന ദൈവപുത്രന്റെ മരണാനന്തരമുള്ള ഉയിർപ്പായി വരുന്നില്ല. യേശുവിന്റെ കുരിശുമരണം - ഉടയവനായ ദൈവം മനുഷ്യരുടെ പാപപരിഹാരാർത്ഥം നടത്തിയ ബലി ആണ്. ആ മരണശേഷം ഉണ്ടായ പുനരുത്ഥാനം ആ മരണത്തിലും പുനരുത്ഥാനത്തിലും വിശ്വസിച്ച് ഏറ്റുപറയുന്ന സകല മനുഷ്യാത്മാക്കളിലും ജീവൻ പകർന്നു കൊടുക്കുന്നതും, അവരിലും ജീവൻ വന്ന് അവർക്ക് മരണത്തിൽ നിന്ന് ഉയിർക്കുവാനുള്ള ശക്തിയെ പ്രദാനം ചെയ്യുന്നതുമാണ്. ഈ നിലയിലാണ് സ്വർഗ്ഗത്തിൽ നിന്നു ഭൂമിയിൽ ഇറങ്ങിവന്ന് നമുക്ക് പ്രത്യക്ഷപ്പെട്ട ദൈവപുത്രനായ യേശുവിന്റെ പുനരുത്ഥാനത്തെ നാം അറിയുകയും വിശ്വസിക്കുകയും ചെയ്യേണ്ടത്.

ഈ രക്ഷാകരമായ അറിവ് പൂർണ്ണമാകുന്നത്, സുവിശേഷത്തിലും സുവിശേഷം ആരംഭിക്കുന്നത് ക്രിസ്തുവിലൂടെ ലോകത്തുണ്ടായ ദൈവത്തിന്റെ പ്രത്യക്ഷതയെ വെളിപ്പെടുത്തിയിട്ട്, തുടർന്ന് പാപത്തിന്റെ ശക്തി മനുഷ്യനിലേക്ക് കടന്നുവന്നിട്ട് അത് അവനെ നശിപ്പിക്കുന്നിടത്തും, ക്രിസ്തു പാപത്തിന്റെ ശക്തിയെ തന്റെ കുരിശുമരണം മൂലം ഇല്ലാതാക്കിയിട്ട് ആ പാപമരണശക്തിമേൽ ആധിപത്യം സ്ഥാപിച്ചിരിക്കുന്നിടത്തുമാണ് (കൊലോസ്യ 1:20, 2:12-15).

ദൈവപുത്രനായ യേശുവിന്റെ കുരിശുമരണം പാപത്തെ നീക്കുവാൻ ശക്തിയുള്ളതെന്നു വിശ്വസിക്കുന്നവർക്ക് പുതുജീവൻ പകർന്നു കിട്ടുന്നതിനുള്ള യോഗ്യത നിറഞ്ഞതാകകൊണ്ട് അവിടുന്ന് കുരിശുമരണശേഷം വീണ്ടും ജീവൻ പ്രാപിച്ച് ഉയിർത്തെഴുന്നേറ്റു എന്നതാണ് നമ്മുടെ വിശ്വാസരേഖ. യേശുവിന്റെ ഈ പുനരുത്ഥാനം ഓരോ വ്യക്തിയുടേയും മരണത്തിന് മുമ്പ് അവനുണ്ടാകുന്ന ഭൂമിയിലെ വാസത്തെയും മരണശേഷം അവനുണ്ടാകുന്ന ആത്മലോകത്തുള്ള വാസത്തേയും അനേക മടങ്ങ് ദൈവോന്മുഖമായി ശക്തിപ്പെടുത്തുന്നതിന് പര്യാപ്തമാണ്. ഇതിന്റെ ശക്തിയെക്കുറിച്ച് വി. പൗലൂസ് അപ്പോസ്തോലൻ പറയുന്നത് "യേശുക്രിസ്തു ഉയിർത്തിട്ടില്ലെങ്കിൽ നിങ്ങളുടെ വിശ്വാസം

വ്യർത്ഥം. നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു." ക്രിസ്തുവിൽ നിദ്ര കൊണ്ടവരും നശിച്ചുപോകുന്നവരാകുമെന്ന് അവിടുന്നു കൂട്ടിച്ചേർത്തു പറയുന്നു (1 കോരി. 15:17-18).

ക്രിസ്തുവിന്റെ പുനരുത്ഥാനം വിശ്വാസികളുടെ ആത്മീയ ജീവിതത്തെ പുതുക്കുന്നതും അവർക്കു നിത്യമായി ജീവിക്കുവാൻ അർഹതയുണ്ടെന്നു വിളംബരം ചെയ്യുന്നതുമാണ്. ഈ അർഹത ഓരോ വിശ്വാസിയെ സംബന്ധിച്ചും അവൻ മനുഷ്യാവതാരം ചെയ്ത യേശുവിന്റെ രക്ഷാകരമായ മനുഷ്യാവതാര ക്രിയയിലും പീഡാനുഭവത്തിലും തുടർന്നുണ്ടായ മരണത്തിലും ഉയിർത്തെഴുന്നേൽപ്പിലും വിശ്വസിച്ച് ഏറ്റുപറയുന്നതിലൂടെയാണ് സ്വായത്തമാക്കുന്നത്.

## സന്ദേശമുഖങ്ങൾ

### I

### യേശുവിന്റെ പുനരുത്ഥാനം

1. സുവിശേഷത്തിന്റെ മർമ്മം (2 തിമോ. 2:8).
2. രക്ഷയെ ഉറപ്പാക്കുന്ന സംഭവം (റോമ. 10:9).
3. മരിച്ചവരുടെ ശരണം (1 തെസ്സ. 4:13, 14).
4. ആത്മീയശക്തിയുടെ വിജയം (എഫേ. 1:19, 20).
5. നവജീവന്റെ കളിയാട്ടം (റോമ. 5:4).

### II

### യേശുവിന്റെ പുനരുത്ഥാനശക്തി

1. ദൈവം യേശുവിന്റെ പുനരുത്ഥാനശക്തിയിലേക്കു നമ്മെ ക്ഷണിക്കുന്നു.
2. നമ്മെ സ്പർശിക്കുന്ന പാപങ്ങളുടെ മേലുള്ള വിജയം.
3. പാപത്തിന്റെ വിഷമുള്ള് തകർക്കപ്പെടുന്നു.
4. വിശ്വാസികളിൽ ആത്മബോധം വർദ്ധിപ്പിക്കുന്നു.
5. യേശുവിന്റെ രണ്ടാമത്തെ വരവിനെ ഉറപ്പിക്കുന്നു.

### III

### യേശുവിലെ പുനരുത്ഥാനജീവൻ

1. യേശുവിന്റെ പുനരുത്ഥാനം യേശു ദൈവപുത്രനാകുന്നുവെന്ന് വെളിവാക്കുന്നു.
2. താൻ ജീവിക്കുന്നവൻ, വീണ്ടും വരുന്നവൻ എന്നു നമ്മെ അറിയിക്കുന്നു.
3. ഉയിർപ്പിൽ പ്രകടമായ ജീവൻ മനുഷ്യനെ ആത്മമയനാക്കുന്നു.

4. ഇതു വിശ്വാസികളിൽ യേശുവിനെ കാണുവാനുള്ള ആഗ്രഹം വർദ്ധിപ്പിക്കുന്നു.
5. ഇതു മരണത്തെ തോൽപിച്ചുകൊണ്ടുള്ള വിജയവുമായി ബന്ധപ്പെട്ടിരിക്കുന്നു.
6. ഇതു സ്വർഗ്ഗവുമായി ബന്ധപ്പെട്ടിരിക്കുന്നു.
7. ഇതു പാപത്തിന്റെ തകർച്ചയുമായി ബന്ധപ്പെട്ടിരിക്കുന്നു.

## IV

## പുനരുത്ഥാനത്തിനു ശേഷം

1. കരയുന്ന മഗ്ദലമറിയം - വിരഹദുഃഖം (യോഹ. 20:11).
2. നിരാശയുടെ വീഥിയിൽ - ക്ലെയോപ്പാവ് (ലൂക്കോ. 24:21).
3. ഭയചകിതർ - ശിഷ്യന്മാർ (യോഹ. 20:19).
4. സംശയം വി. തോമസ് - കാണാതെ വിശ്വസിക്കില്ല (യോഹ. 20:25).
5. പിൻമാറ്റം - വി. പത്രോസ്. ഞാൻ മീൻ പിടിക്കാൻ പോകുന്നു (യോഹ. 21:3).
6. ദൈവപുത്രന്റെ ആജ്ഞ - പ്രസംഗിച്ച് സ്നാനപ്പെടുത്തുവിൻ (മത്താ. 28:19).
7. അനുഗ്രഹം - കൈ ഉയർത്തി അനുഗ്രഹിക്കുന്നു (ലൂക്കോ. 24:50).

## V

## ആശ്വസിപ്പിക്കുന്ന യേശു

1. കരയുന്ന മഗ്ദലമറിയയെ (യോഹ. 20:16)
2. ഭയപ്പെട്ടിരുന്ന ശിഷ്യന്മാരെ (യോഹ. 20:19).
3. സംശയിക്കുന്ന തോമസിനെ (യോഹ. 20:27).

# 28

# പുതു ഞായറാഴ്ച

**വേദഭാഗം: 20:19-13**

**വാക്യം 19-20**

*"ആഴ്ചവട്ടത്തിന്റെ ഒന്നാം നാളായ ആ ദിവസം നേരം വൈകിയപ്പോൾ ശിഷ്യന്മാർ ഇരുന്ന സ്ഥലത്ത് യഹൂദന്മാരെ പേടിച്ച് വാതിൽ അടഞ്ഞിരിക്കെ യേശു വന്നു നടുവിൽ നിന്നുകൊണ്ട് 'നിങ്ങൾക്ക് സമാധാനം' എന്ന് അവരോട് പറഞ്ഞു. ഇതു പറഞ്ഞിട്ട് അവൻ കൈയും വിലാപ്പുറവും അവരെ കാണിച്ചു. കർത്താവിനെ കണ്ടിട്ട് ശിഷ്യന്മാർ സന്തോഷിച്ചു."*

യേശു കുരിശിൽ മരിക്കുകയും തുടർന്നുണ്ടായ കബറടക്കത്തിനു ശേഷം സംഭവിച്ച യേശുവിന്റെ ഉയിർത്തെഴുന്നേൽപ്പ് എന്നിവ ശിഷ്യന്മാർക്ക് യേശുവിന്റെ കുരിശുമരണത്തോടെ ഉണ്ടായ നിരാശയെ ഇല്ലാതാക്കുന്നതിനും ജീവിതത്തിൽ ആത്മീയ പ്രസരിപ്പ് ഉളവാക്കുന്നതിനും സഹായിച്ചു. പിന്നീട് ക്രൈസ്തവമതം രൂപവൽക്കരിക്കപ്പെടുന്നത് ഉയിർത്തെഴുന്നേറ്റ യേശുവിന്റെ തേജസ്സുറ്റ വ്യക്തിപ്രഭാവത്തിന്റെ അടിസ്ഥാനത്തിലാകുന്നു. ശിഷ്യന്മാരിൽ ചിലർ യേശുവിന്റെ ഉയിർപ്പ് സത്യമെന്ന് മൃതദേഹം സംസ്കരിച്ച സ്ഥലത്തു പോയി വിശ്വസനീയമായി തിരിച്ചറിഞ്ഞു. അതേദിവസം സന്ധ്യാസമയം യേശുവിന്റെ ശിഷ്യന്മാർ ഒരു സ്ഥലത്ത് ഒന്നിച്ചു കൂടിയിരിക്കുമ്പോൾ യേശു അവരുടെ മദ്ധ്യത്തിൽ പ്രത്യക്ഷനാകുന്നു.

ആ ദിവസത്തെ ശിഷ്യന്മാരുടെ ഈ കൂടിവരവിന്റെ ഉദ്ദേശ്യം വ്യക്തമായും നമുക്ക് അറിവില്ലെങ്കിലും അവർ സംശയാലുക്കളും ദുഃഖിതരുമായിരുന്നുയെന്നതിനു സംശയം ഇല്ല. ഈ സന്ധ്യാസമയത്തെ കൂടിവരവ് ഒരു പ്രാർത്ഥനായോഗമായിരിപ്പാൻ സാദ്ധ്യതയില്ല. അതുപോലെ ദുഃഖം പങ്കുവയ്ക്കാനായിട്ടായിരുന്നുവെന്നും ചിന്തിക്കുവാൻ നിവൃത്തിയില്ല. എന്തെന്നാൽ രാവിലെതന്നെ യേശു ഉയിർത്തെഴുന്നേറ്റു എന്ന കാര്യം ബോദ്ധ്യമായിരുന്നു.

ശിഷ്യന്മാർ കൂടിയിരുന്ന മുറിയുടെ വാതിൽ അടച്ചിരുന്നതിന്റെ കാരണം അവർ യഹൂദന്മാരെ ഭയപ്പെട്ടിരുന്നുവെന്നതാവാം. യേശുവിനെ കൊല്ലുവാൻ സംഗതിയാക്കിയവർ തീർച്ചയായും യേശുവിന്റെ ഉറ്റ സ്നേഹിതന്മാരായിരുന്ന ശിഷ്യന്മാരെയും ഏതെങ്കിലുംവിധത്തിൽ കുടുക്കിലാക്കുന്നതിനു ശ്രമിക്കുമെന്ന് ശിഷ്യന്മാർ കരുതിയിരിക്കണം. യേശു

വിന്റെ ഈ പ്രത്യക്ഷതയിൽ ശിഷ്യന്മാർ കൂടിയിരുന്ന മുറിയിലേക്ക് അവിടുന്ന് പെട്ടെന്നു കടന്നുവരികയായിരുന്നു. തുടർന്ന് സമാധാനം അരുളിച്ചെയ്യുന്നു. മാനവവർഗ്ഗത്തിന് മുഴുവൻ സമാധാനം ഉണ്ടാകുവാൻ യേശു വഹിച്ച തന്റെ കുരിശുമരണം അതിൽതന്നെ ആത്മീയമായി പൂർണ്ണത പ്രാപിച്ചിരുന്നതുകൊണ്ട് യേശു നൽകിയ ഈ സമാധാനം ദൈവത്തിന്റെ പൂർണ്ണ സമാധാനമായിരുന്നുവെന്നു നമുക്കു ചിന്തിക്കാം. യേശുവിന്റെ മരണം മൂലം മനുഷ്യരുടേയും ദൈവത്തിന്റേയും മദ്ധ്യേ ഉണ്ടായ രമ്യത ശിഷ്യന്മാർക്കു അറിയിച്ചുകൊടുക്കുന്നതിനും യേശു എന്ന അവരുടെ ഗുരു മരിച്ചിട്ടില്ല പ്രത്യുത പിതാവാംദൈവത്തിന്റെ മുൻകൂട്ടിയുള്ള കാര്യപരിപാടി മാത്രമാണിതെന്ന് സൂചിപ്പിക്കുന്നതിനും അവരെ അറിയിക്കുന്നതിനുമായി ഈ സമാധാനം ആശംസിച്ചതാവാം. യേശുവിന്റെ ഈ സമാധാനത്തിൽ രമ്യതയുടെ സാക്ഷാൽക്കാരം മാത്രമല്ല അടങ്ങിയിരുന്നത്. അതിൽ സ്നേഹം, ത്യാഗം, പരസ്പര കരുതൽ, പൂർണ്ണമായ ക്ഷമ, അനുസ്യൂതമായ സഹായം, ദൈവിക ചൈതന്യം, നിത്യജീവങ്കലേയ്ക്കുള്ള നീർച്ചാൽ ഇവയും അടങ്ങിയിരുന്നു.

കഴിഞ്ഞ ഒരാഴ്ചയായി യേശുവിന്റെ പേരിൽ ശിഷ്യന്മാർ അനുഭവിച്ചു പോന്ന വേദനയും നിരാശയും അതോടൊപ്പം അവരിൽ ഉണ്ടായ മാനസ്സിക പിരിമുറുക്കവും ഈ ജീവദായകമായ സമാധാനത്തോടെ ഇല്ലാതാകുന്നു. യേശു ഈ സമയം ആയപ്പോഴേയ്ക്ക് തന്റെ പിതാവ് ഏൽപ്പിച്ചിരുന്ന ജീവദായകമായ തിരുവിഷ്ടം പൂർത്തീകരിച്ചിരുന്നതിനാൽ ദൈവത്തിൽ നിന്ന് കൂടുതലായി പുറപ്പെടുന്ന ആത്മീയ ജീവനുംകൂടി ഈ സമാധാന ആശീർവാദത്തോടെ ശിഷ്യന്മാർക്കു ലഭിച്ചിരിക്കാം. ശിഷ്യന്മാരുമായുള്ള ഈ കൂടിക്കാഴ്ചയിൽ യേശു ആദ്ധ്യാത്മിക തത്വങ്ങൾ ഒന്നും കൂടുതലായി വിശദീകരിച്ച് കൊടുക്കുന്നില്ല. എന്നാൽ യാതൊരു മാറ്റത്തിനും വിധേയമാകാത്ത തന്റെ ആത്മിക ശരീരവും പാടുകൾ ഏറ്റ കൈയും വിലാപ്പുറവും അവർക്കു കാണിച്ചു കൊടുക്കുന്നു. ഇതിലൂടെ അവർക്കു ലഭിച്ച സന്തോഷം ആയിരുന്നു ശിഷ്യന്മാർക്കു ലഭിച്ച ഈസ്റ്റർ സമ്മാനം. ശിഷ്യന്മാരുടെ ദൃഷ്ടിയിൽ യേശു കൊല്ലപ്പെട്ടവനും മരിച്ച് അടക്കപ്പെട്ടവനുമാണെങ്കിലും താൻ ഒരു ഭൂതമോ പ്രേതമോ എന്ന നിലയിലല്ല അവരുടെ സമീപത്ത് നിൽക്കുന്നത് എന്ന് ശിഷ്യന്മാർ പൂർണ്ണമായി ഗ്രഹിക്കണമെന്ന് അവിടുന്ന് ആഗ്രഹിച്ചു.

**വാക്യം 21-23**

*"യേശു പിന്നെയും അവരോട് നിങ്ങൾക്ക് സമാധാനം. പിതാവ് എന്നെ അയച്ചപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെ മേൽ ഊതി അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചി*

*ക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു. ആരുടെ പാപങ്ങൾ നിർ ത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്ന് പറഞ്ഞു."*

ഈ സന്ദർഭത്തിൽ യേശു തന്റെ സ്വർഗ്ഗീയ സമാധാനം ശിഷ്യന്മാർക്ക് കൊടുക്കുന്നതോടൊപ്പം അവരുടെമേൽ ഊതി പരിശുദ്ധാത്മാവിനേയും കൊടുക്കുന്നു. ആദിയിൽ മനുഷ്യന്റെ മൂക്കിൽ ഊതി അവനിൽ ജീവൻ പ്രവേശിപ്പിച്ചു എന്നതുപോലെ യേശു തന്റെ ശിഷ്യന്മാരുടെമേൽ ഊതി അവർക്കു ദിവ്യാത്മശക്തി പകർന്നു കൊടുത്തു.

പാപമാണ് യേശുവിന്റെ മിഷൻ വയലിലെ ഏറ്റവും വലിയ ശത്രു എന്ന് യേശു അറിഞ്ഞിരുന്നു. യേശുവിനാൽ പ്രത്യേകം അയക്കപ്പെട്ടവ രുടെമേലും സകല വിശ്വാസികളിലും വിവിധ രംഗങ്ങളിലും തരം കിട്ടു മ്പോഴും തരം കിട്ടുന്നിടത്തും പാപം കറുത്ത കൊടിനാട്ടി അതിന്റെ കുഴി യിലേക്ക് അനേകരെ വീഴിക്കുന്നു. അതു മനുഷ്യാത്മാക്കളെ ദൈവത്തിൽ നിന്നു അകറ്റുന്നു. അവരുടെ സൽക്രിയാ ശക്തിയെ നിർവീര്യമാക്കുന്നു. ഈ കാരണത്താൽ തന്നെ രക്ഷകനായ യേശു ശിഷ്യന്മാരുടെ മദ്ധ്യേ പാപപരിഹാരത്തിനുള്ള ഒരു വ്യവസ്ഥ കൂടി ഏർപ്പാടു ചെയ്യുന്നതായി നാം ഇവിടെ വായിക്കുന്നു.

'നിങ്ങൾ ആരുടെ പാപങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിച്ചിരി ക്കുന്നു. ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരി ക്കുന്നു' എന്ന് പറഞ്ഞ് യേശു പാപമോചനത്തിനുള്ള അധികാരം ശിഷ്യ ന്മാർക്ക് നൽകുന്നു. എന്നാൽ ഈ പാപമോചന അധികാരം എങ്ങനെ നിർവഹിക്കണമെന്ന് പ്രത്യേകം പറയുന്നില്ല. ശിക്ഷ കുറച്ചെങ്കിലും അനു ഭവിച്ചിട്ട് പാപമോചനം കൊടുത്താൽ മതിയോ അഥവാ ശിഷ്യന്മാർക്ക് ഇഷ്ടമുള്ളവർക്ക് ഇഷ്ടംപോലെ പാപമോചനം കൊടുക്കാമോ എന്ന് വ്യക്തമാക്കിയില്ല. പിന്നീടുള്ള കാലഘട്ടത്തിൽ പാപമോചനം യാഥാർ ത്ഥ്യമാക്കുന്നതിന് ചെയ്തുപോയ പാപത്തെക്കുറിച്ച് ഏറ്റുപറയണമെ ന്നുള്ള ആത്മീയ നില പ്രായോഗികപഥത്തിൽ വന്നുചേർന്നു. ഏറ്റുപറ ച്ചിലിലൂടെ പാപിക്ക് ലഭ്യമായി വരുന്ന പാപമോചന സൗഖ്യം അത് ആസ്വദിക്കുന്ന മനുഷ്യന് അത് ദൈവത്തിന്റെ ദാനം എന്നായി ബോദ്ധ്യം വരുന്നതുകൊണ്ട് കുമ്പസാരം മുഖാന്തരം ഈ കാലഘട്ടത്തിലും ദൈവ തിരുനാമം മഹത്വപ്പെട്ട് വരുന്നു.

**വാക്യം 24-29**

*"എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടു കൂടെ ഉണ്ടായിരുന്നില്ല. മറ്റെ ശിഷ്യന്മാർ അവ നോട് 'ഞങ്ങൾ കർത്താവിനെ കണ്ടു' എന്ന് പറഞ്ഞാറെ, 'ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും ആണിപ്പഴുതിൽ വിരൽ*

*ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കുകയില്ല എന്ന് അവൻ പറഞ്ഞു. എട്ടു ദിവസം കഴിഞ്ഞിട്ട് ശിഷ്യന്മാർ പിന്നെയും അകത്തു കൂടിയിരിക്കുമ്പോൾ തോമസും ഉണ്ടായിരുന്നു. വാതിൽ അടച്ചിരിക്കെ യേശു വന്ന് നടുവിൽ നിന്നുകൊണ്ട് നിങ്ങൾക്കു സമാധാനം എന്നു പറഞ്ഞു. പിന്നെ തോമസിനോട് 'നിന്റെ വിരൽ ഇങ്ങോട്ട് നീട്ടി എന്റെ കൈകളെ കാണുക. നിന്റെ കൈ നീട്ടി എന്റെ വിലാപ്പുറത്ത് ഇടുക. അവിശ്വാസി ആകാതെ വിശ്വാസി ആയിരിക്ക എന്നു പറഞ്ഞു. തോമസ് അവനോട് 'എന്റെ കർത്താവും എന്റെ ദൈവവും ആയുള്ളോവേ എന്ന് ഉത്തരം പറഞ്ഞു. യേശു അവനോട് 'നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ' എന്നു പറഞ്ഞു."*

കഴിഞ്ഞ വാക്യങ്ങളിൽ വിവരിക്കുന്ന യേശുവിന്റെ പ്രത്യക്ഷതയുടെ സമയത്ത് മറ്റു ശിഷ്യന്മാരോടൊത്ത് ഇന്ത്യയുടെ അപ്പോസ്തോലനായി പിന്നീട് നിയമിക്കപ്പെട്ട തോമസ് ഉണ്ടായിരുന്നില്ല. ഈ അസാന്നിദ്ധ്യം നിമിത്തമായി ഈ അപ്പോസ്തോലന് ആ സമയത്ത് നടന്ന ശ്രേഷ്ഠകരമായ കാര്യങ്ങൾക്ക് സാക്ഷിയാകാൻ കഴിഞ്ഞില്ല. ഈ അസാന്നിദ്ധ്യം മറ്റു ശിഷ്യന്മാർക്ക് ദുഃഖത്തിന് കാരണമായെന്നിരിക്കാം. യേശുവിന്റെ പീഡാനുഭവവും മരണവും തോമസിന്റെ ഹൃദയത്തിൽ വലുതായ വേദനയും നിരാശയുമുണ്ടാക്കിയെന്നത് ഈ അസാന്നിദ്ധ്യത്തിന്ന് ഒരു കാരണമായി പലരും ചൂണ്ടിക്കാണിക്കുന്നു. തോമസിന്റെ മനസ്സിൽ ഉണ്ടായ ദുഃഖത്തിന്റെ ഓളങ്ങളെ നീക്കിക്കളയുന്നതിനു പിന്നീട് യേശു ശ്രമിക്കുന്നതായി നാം വായിക്കുന്നു.

മറ്റു ശിഷ്യന്മാർ, ഗുരുവായിരുന്ന യേശു മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റ് പ്രത്യക്ഷനായിയെന്നു വി. തോമസിനോട് പറഞ്ഞിട്ട് ആ സത്യം വിശ്വസിക്കുന്നതിന് അദ്ദേഹം തയ്യാറാകുന്നില്ല. തോമസിന്റെ പ്രതികരണം "ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും അണിപ്പഴുതുകളിൽ വിരൽ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കുകയില്ലെന്നുള്ളതായിരുന്നു." ശിഷ്യന്മാരുടെ ഇടയിൽ ഇങ്ങനെയൊരു അഭിപ്രായവ്യത്യാസം ഉണ്ടായത് വ്യക്തമാക്കുന്നത് യേശു ഉയിർത്തെഴുന്നേറ്റ സത്യം ശിഷ്യന്മാർക്കു ബോദ്ധ്യമായിട്ട്, അവർ അതു ഒറ്റക്കെട്ടായി നിന്ന് മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്തുവാൻ ഒരു ശ്രമം നടത്തിയില്ലെന്നുള്ളതാണ്. വീണ്ടും എട്ടു ദിവസങ്ങൾ കഴിഞ്ഞ് ശിഷ്യന്മാർ എല്ലാവരും, വിശേഷിച്ച് തോമസും ഒന്നിച്ചിരിക്കുമ്പോൾ യേശു അവരുടെ മദ്ധ്യത്തിൽ പ്രത്യക്ഷനാകുന്നു. ഈ പ്രത്യക്ഷത തോമസിന്റെ അവിശ്വാസം വിശ്വാസമായി ഉറപ്പിക്കുന്നതോടൊപ്പം, നാം വിശ്വാസത്തിൽ ബലഹീനരായവരെ എങ്ങനെ ആ കാര്യത്തിൽ ഉറപ്പിക്കണമെന്നും നമ്മെ ബോദ്ധ്യമാക്കുന്നു.

ഈ സമയത്ത് യേശു പഴയതുപോലെ ആദ്യമായി ശിഷ്യന്മാർക്ക്

സമാധാനം ആശംസിച്ചു. പിന്നീട് തോമസ് അപ്പോസ്തോലന്റെ നേരെ തിരിഞ്ഞ് നിന്റെ വിരൽ ഇങ്ങോട്ട് നീട്ടി എന്റെ വിലാപ്പുറത്ത് ഇടുക. അവിശ്വാസി ആകാതെ വിശ്വാസി ആയിരിക്കയെന്നു പറഞ്ഞു. യേശുവിന്റെ ആദ്യത്തെ പ്രത്യക്ഷതയെക്കുറിച്ച് തോമസിൽ ഉണ്ടായ സംശയാസ്പദമായ നിലപാട് ആത്മലോകത്ത് യേശു അറിഞ്ഞു എന്നതാണ് ഇത് വ്യക്തമാക്കുന്നത്. തോമ്മാ ശ്ലീഹാ ശിഷ്യന്മാരുടെ പന്തിയിൽ തോറ്റു പോകുന്നതിന് യേശു അനുവദിക്കുന്നില്ല. അദ്ദേഹത്തിന്റെ അവിശ്വാസത്തെ ശാസിച്ചുയെങ്കിലും വിശ്വാസിയാകുന്നതിന് ആവശ്യമായതെല്ലാം അവിടുന്നു ചെയ്തുകൊടുക്കുന്നു. ഈ സമയത്ത് തോമ്മാ ശ്ലീഹായുടെ ഹൃദയവിചാരങ്ങൾ യേശുവിങ്കലേക്കല്ല തന്റെ ദൈവത്തിങ്കലേക്കാണ് തിരിഞ്ഞത്; യേശുവിൽ സത്യദൈവത്തെ തോമ്മാ ശ്ലീഹാ കണ്ടു. ഇനിയും താൻ മരിക്കുകയില്ല എന്നാൽ ഈ ദൈവത്തിനു വേണ്ടി താൻ മരിക്കുമെന്ന ചിന്തയുടെ തള്ളലിൽ 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന് മുറയിട്ട് വിളിച്ചു പറഞ്ഞു.

മക്കൾ സ്വന്ത പിതാവിനെ ദൈവം എന്നു വിളിക്കുകയില്ല. ദാസൻ യജമാനനെയോ തൊഴിലാളി മുതലാളിയെയോ ഇപ്രകാരം സംബോധന ചെയ്യുകയില്ല. എന്നാൽ തോമസ് യേശുവിനെ സത്യദൈവമെന്ന് അറിഞ്ഞ് അത് പ്രഖ്യാപിക്കുകയാണ് ഉണ്ടായത്. ഈ പ്രഖ്യാപനത്തെ സംബന്ധിച്ച് ഈജിപ്റ്റിലെ കോപ്റ്റിക്ക് സഭാംഗങ്ങളുടെ ഇടയിൽ ഒരു പാരമ്പര്യ കഥ നിലവിലുണ്ട്. അത് ഇപ്രകാരമാണ്. "ആദിയിൽ ഏദൻ തോട്ടത്തിൽ വച്ച് ആദമിനെ ദൈവം മണ്ണു കൊണ്ടു മെനഞ്ഞു. എന്നാൽ അത് തന്റെ രൂപത്തിലും സാദൃശ്യത്തിലുമുള്ള ഒരു മനുഷ്യനായിത്തീരുന്നതിനായി അവനിൽ ജീവശ്വാസം ഊതുന്നതിന് അവിടുന്നു വിസ്സമ്മതിച്ചില്ല, കാരണം ആദാം മനുഷ്യനായി തീർന്നു കഴിഞ്ഞാൽ അവൻ പാപത്താലുള്ള ഹേമം മുഖാന്തരം, വീണു പോകുമെന്നുള്ള മുന്നറിവ് പിതാവാം ദൈവത്തെ ഭരിച്ചിരുന്നു. ഇത്തരുണത്തിൽ പുത്രൻതമ്പുരാൻ പിതാവിന്റെ സഹായത്തിനായി എത്തുന്നു. അവിടുന്നു മനുഷ്യൻ വീണുപോയാൽ താൻ തന്റെ ജീവൻ മറുവിലയായി കൊടുത്ത് അവനെ രക്ഷിച്ചുകൊള്ളാമെന്നു വാഗ്ദാനം ചെയ്യുന്നു. പുത്രന്റെ വാഗ്ദാനം 'സ്വീകരിച്ചുകൊണ്ട്' മണ്ണിനാൽ മെനയപ്പെട്ട ആദമിന്റെ മൂക്കിലേയ്ക്കു ജീവശ്വാസം ദൈവം ഊതുന്നു. ഇതു സംഭവിച്ചത് ആദാം മണ്ണുകൊണ്ടു മെനയപ്പെട്ടതിനുശേഷം നാൽപ്പത് ദിവസം കഴിഞ്ഞാണ്. പിതാവാം ദൈവത്തിങ്കൽ നിന്നുള്ള ജീവശ്വാസം സ്വീകരിച്ചുകൊണ്ട് ആദാം തറയിൽ നിന്ന് എഴുന്നേൽക്കുന്നു. ക്ഷണത്തിൽതന്നെ ആദാം പിതാവായ ദൈവത്തിന്റെ തിരുമുഖത്തേയ്ക്കു നോക്കി ഇപ്രകാരം സംബോധന ചെയ്തു. "എന്റെ ദൈവവും എന്റെ കർത്താവുമേ" (BOOK OF THE CAVE OF TREA-

SURES BY WALLIS BUDGE, LONDON, 1927). പിതാവായ ദൈവത്തിന്റെ നിഗമനം ശരിയായിരുന്നു. ഏദൻതോട്ടത്തിൽ വച്ച് മനുഷ്യൻ വീഴുക തന്നെ ചെയ്തു. തലമുറകൾ പിന്നിട്ടു, അവന് പാപം മൂലം പാതാളം പരിചയമായി! അവിടെനിന്ന് ഉദ്ധരിക്കാൻ പുത്രൻ മനുഷ്യാവതാരം ചെയ്ത് ഇറങ്ങിവന്നു. അവന്റെ ദൗത്യം പൂർത്തിയായി കഴിഞ്ഞപ്പോൾ ആ ദൈവത്തിന്റെ തിരുമുഖത്തേക്കു നോക്കിക്കൊണ്ട് ആദമിന്റെ സ്ഥാനത്തു മാനവ വർഗ്ഗത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് ദൈവത്തെ ദൈവമായി അഭിസംബോധന ചെയ്യുവാൻ ഇന്ത്യയുടെ അപ്പോസ്തോലനു ഭാഗ്യം ഉണ്ടായി എന്നത് നമുക്കു ഭക്തിദായകമാണ്. രോമാഞ്ചമണിയിക്കുന്ന കഥയാണിത്.

യേശു തോമസിനോട് 'നീ എന്നെ കണ്ടതുകൊണ്ട് വിശ്വസിച്ചു. കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ എന്നു പറഞ്ഞു. ഈ വചനം യേശുവിനെ കാണാതെ വിശ്വസിക്കുവാനായി വിധിക്കപ്പെട്ടിരിക്കുന്ന കോടിക്കണക്കിനാളുകളെ ഉദ്ദേശിച്ചാവണം അവിടുന്ന് ഉച്ചരിച്ചത്. വിശ്വസിക്കാനുള്ള ആത്മീയ ജ്വാല സകല മനുഷ്യരിലും ദൈവം നിക്ഷേപിച്ചിട്ടുള്ളതാണ്. ഇതു സർവ്വരും വേണ്ടവണ്ണം ഉപയോഗിക്കണമെന്ന് യേശു ആഗ്രഹിക്കുന്നു. ഇതിന്റെ വില കുറഞ്ഞ ഉപയോഗം മനുഷ്യനെ ഈശ്വരനിൽ നിന്നു ദൂരെയാക്കുന്നു. അത് ആർക്കും സംഭവിക്കരുതേ എന്നുള്ളതാണു ദൈവഹിതം. കണ്ടു വിശ്വസിച്ച അപ്പോസ്തോലന്മാരേക്കാൾ ഒട്ടും പിന്നിലല്ല കാണാതെ വിശ്വസിച്ചു പുണ്യപദത്തിൽ എത്തിയിട്ടുള്ള സാധാരണ വിശ്വാസികളിൽ പലരുമെന്നത് നാം സ്മരണയിൽ നിർത്തേണ്ട സത്യമാണ്. സകല വിശ്വാസികളും ദൈവത്തെ കാണാതെ വിശ്വസിക്കാനും അനുഗമിക്കാനും വിധിക്കപ്പെട്ടരാണ്. വിശ്വസിക്കാൻ വിസമ്മതിച്ച തോമസിനോടുള്ള യേശുവിന്റെ സമീപനം അവിശ്വാസികളോടും നാമധേയ ക്രിസ്ത്യാനികളോടും ഈ വിഷയത്തിൽ നമുക്കുണ്ടായിരിക്കേണ്ട താൽപ്പര്യം എപ്രകാരമായിരിക്കണമെന്നു കൂടി നമ്മെ ഓർപ്പിക്കുന്നു. ഒരിക്കലും അവർ ആയിരിക്കുന്ന അവിശ്വാസ അവസ്ഥയിൽ അവരെ കൈവിടുകയല്ല, അവരുടെ വിശ്വാസ ദൃഢീകരണത്തിന് ആവശ്യമായവ വിശ്വാസികളുടെ പക്ഷത്തുനിന്നു യഥാസമയങ്ങളിൽ ഉണ്ടാവണം.

**വാക്യം 30-31**

*"ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്നതല്ലാതെ മറ്റനേക അടയാളങ്ങളും യേശു തന്റെ ശിഷ്യന്മാർ കാൺകെ ചെയ്തു. എന്നാൽ യേശു, ദൈവപുത്രനായ ക്രിസ്തു എന്ന് നിങ്ങൾ വിശ്വസിക്കേണ്ടതിനും വിശ്വസിച്ചിട്ട് അവന്റെ നാമത്തിൽ നിങ്ങൾക്കു ജീവൻ ഉണ്ടാകേണ്ടതിനും ഇതു എഴുതിയിരിക്കുന്നു."*

ഈ വചനങ്ങളിൽക്കൂടി യോഹന്നാൻ ശ്ലീഹാ ഈ സുവിശേഷ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം വ്യക്തമാക്കിയിരിക്കുന്നു. യേശു ആരാണെന്ന് അവന്റെ അത്ഭുതപ്രവൃത്തികളോടുകൂടി എല്ലാവരും അറിയണമെന്ന് ഇവിടെ സുവിശേഷ കർത്താവും ആഗ്രഹിക്കുന്നു. അതോടൊപ്പം യേശു ഇസ്രായേൽ ജനത്തിന്റെ വീണ്ടെടുപ്പിനായി ദൈവത്താൽ അയക്കപ്പെടുമെന്ന് അവർ പ്രതീക്ഷിച്ചിരുന്ന ക്രിസ്തു ആണെന്ന് വ്യക്തമാക്കുന്നു. യഹൂദന്മാരുടെ ഇടയിൽ ജനിച്ചു വളർന്ന് അവരുടെ കൈയാൽ കൊല്ലപ്പെട്ട യേശു ഇപ്പോൾ അവൻ നിമിത്തമായി അവനിൽ വിശ്വസിക്കുന്നവർക്ക് "ജീവൻ" സമൃദ്ധിയായി കൊടുക്കുന്ന ദൈവശക്തിയാണെന്ന് സർവ്വരും അറിയുന്നതിന് സുവിശേഷ കർത്താവ് ആഗ്രഹിക്കുന്നു. യേശു സാധാരണക്കാരനല്ലയെന്ന് മറ്റുള്ളവരെ അറിയിക്കുകയാണ് ഈ സുവിശേഷ രചനയുടെ ഉദ്ദേശ്യം. അസാധാരണക്കാരനായ യേശുവിൽ അവന്റെ അസാധാരണത്വം തിരിച്ചറിഞ്ഞ് സകലരും വിശ്വസിക്കണമെന്ന് ഗ്രന്ഥകർത്താവ് നമ്മെ ഓർമ്മിപ്പിക്കുന്നു.

ദൈവപുത്രനായ യേശുവിലുള്ള വിശ്വാസം നിമിത്തമായി ലഭിക്കുന്ന ദൈവിക ജീവൻ എല്ലാവരിലുമുണ്ടാകണമെങ്കിൽ എല്ലാവരും അവനിൽ വിശ്വസിക്കണം. സർവ്വരും യേശുവിങ്കലേക്കുള്ള വിശ്വാസത്തിൽ കടന്നുവരുന്നതിനും മറ്റുള്ളവരെ തന്റെ അത്ഭുതപ്രവർത്തനത്തോടുകൂടി അറിയിക്കുന്നതിനുമുള്ള ഉദ്യമത്തിൽ എഴുതിയ പുസ്തകമാണിത്. വെറും കേട്ടുകേൾവി കൊണ്ടും ചിലരുടെ പ്രസംഗം കൊണ്ടുമുള്ള അറിവും, താൽക്കാലികമായിരിക്കുമ്പോൾ രേഖപ്പെടുത്തിയിരിക്കുന്ന അറിവ് തലമുറയായി നിലനിൽക്കുന്നതും കാലങ്ങളോളം അതിന്റെ പ്രസിദ്ധി മുന്നോട്ടു പോകുന്നതുമാണ്. യേശുവിനെക്കുറിച്ചുള്ള അറിവും വിശ്വാസവും എന്നേയ്ക്കും നിലനിൽക്കണമെന്നും അത് മുഖാന്തരം ലഭിക്കുന്ന ജീവൻ സകലരിലും കടന്നുവന്നിട്ട് ലോകം ദൈവിക ചൈതന്യത്തിൽ പ്രശോഭിതമാകണമെന്നുമുള്ള ആഗ്രഹമാണ് ഗ്രന്ഥകർത്താവ് ഇവിടെ പ്രസ്താവിക്കുന്നത്.

യേശുവിൽ വിശ്വസിച്ച് അവനിൽ നിന്നുള്ള ജീവൻ പ്രാപിക്കുകയെന്ന ഉദ്ദേശ്യം വിട്ട് യേശുവിനെക്കുറിച്ചുള്ള വർത്തമാനം അറിയുന്നതിന് മാത്രം ഈ പുസ്തകം ഉപയോഗിക്കുന്നത് വില കുറഞ്ഞ സംഗതിയായിരിക്കും. യേശുവിൽ നിന്നുള്ള ജീവൻ ഇഹത്തിൽ ശാന്തിയും പരലോകത്ത് നിത്യജീവനുമാണ്. അത് അദൃശ്യവും ആത്മീയ ചൈതന്യവുമാണെന്നറിഞ്ഞ് അതിനെ പ്രാപിക്കുവാനുള്ള ഉദ്യമത്തിൽ ഈ പുസ്തകം വായിക്കണം. സകല മനുഷ്യരും നിത്യജീവൻ പ്രാപിക്കണമെന്ന ഉദ്ദേശ്യം ഈ പുസ്തക രചനയിലുണ്ട്. വി. യോഹന്നാൻ, യേശു വഴിയും സത്യവും ജീവനുമാണെന്ന വിജ്ഞാനം പ്രസ്താവിച്ചിരിക്കെ, യേശു വഴിയും

സത്യവും ജീവനുമായിട്ട് വിശ്വാസികളിൽ യാഥാർത്ഥ്യമാകുന്ന പുണ്യ ഫലം ആണ് ഈ പുസ്തക പാരായണം മൂലമായിട്ട് എല്ലാവർക്കും സിദ്ധി ക്കേണ്ടത്.

പരിശുദ്ധനായ യോഹന്നാൻ ശ്ലീഹാ ഈ പുസ്തകത്തിലുടനീളം യേശുവിന്റെ ദൈവത്വം വിവരിക്കുന്നു. യേശു ദൈവപുത്രനായ ദൈവ മാണെന്നറിയിക്കുന്നതോടൊപ്പം അവിടുന്ന് സത്യദൈവത്തിൽ നിന്നുള്ള സത്യദൈവമാണെന്നും (1:3), അവനിലേക്കു അവൻ സകല മാനവരേയും ആകർഷിക്കുന്നുണ്ടെന്നും (12:32), അവനെ നിരാകരിക്കുന്നതും അവനെ തിരായി പാപം ചെയ്യുന്നതും മനുഷ്യർക്കു വിട്ടിരിക്കുന്ന കാര്യമാണെന്നും (13:8), അതോടൊപ്പം അവനിലൂടെ ഈശ്വരനിൽ എത്താനുള്ള വഴി തുറ ന്നിരിക്കുന്നുവെന്നും (14:6), അവനെക്കൂടാതെയുള്ള ജീവിത ദർശന മെല്ലാം പരാജയമായിരിക്കുമെന്നും (15:5), അവനിൽ നിന്നു ഉൽഭൂതമാ കുന്ന സമാധാനം മനുഷ്യാത്മാവിന്റെ പൂർണ്ണതയെക്കുറിക്കുന്നതോ ടൊപ്പം അത് അവനെ സ്വർഗ്ഗത്തിൽ എത്തിക്കുമെന്നും (16:35, 17:24) ഈ പുസ്തകം നമ്മെ അറിയിക്കുന്നു.

## സന്ദേശ മുഖങ്ങൾ

### I

### യേശുവിന്റെ ശിഷ്യന്മാരോടുണ്ടായ സമീപനം

1. യേശുവിന്റെ സമാധാനം ശിഷ്യന്മാർക്ക് ജീവനായി പരിണമിച്ചു.
2. യേശു തന്നെ ഉപേക്ഷിച്ച ശിഷ്യന്മാരേയും ആശ്ലേഷിക്കുന്നു.
3. യേശു തന്റെ ഉയിർപ്പിന്റെ രഹസ്യം വെളിവാക്കുന്നു.
4. തക്കസമയത്ത് ഇല്ലാതിരുന്ന ശിഷ്യനുവേണ്ടി വീണ്ടും വരുന്നു.
5. ശിഷ്യന്മാരെ തന്റെ വേലയ്ക്കായി അയയ്ക്കുന്നു.

### II

### ശിഷ്യന്മാരുടെ നേട്ടങ്ങൾ

1. യേശുവിന്റെ ദൃശ്യമായ സാന്നിദ്ധ്യം അനുഭവിച്ചു.
2. അദൃശ്യമായ സമാധാനം കൊണ്ട് അവർ നിറഞ്ഞു.
3. മനുഷ്യരെ സഹായിക്കാൻ പാപമോചന അധികാരം ലഭിച്ചു.
4. സംശയങ്ങൾക്കു നിവാരണം ഉണ്ടായി.
5. പരിശുദ്ധാത്മ ശക്തി അവർക്കായി ലഭിച്ചു.
6. യേശുവിന്റെ വേലയ്ക്കായി അവർ അയക്കപ്പെട്ടു.
7. യേശു ദൈവമാണെന്നറിയുന്നതിനുള്ള കൃപ ലഭിച്ചു.

## III

## യോഹന്നാന്റെ സുവിശേഷം

1. കൂടുതൽ ഭക്തിദായകമാണ്.
2. ആത്മീയ വർദ്ധനയ്ക്കായി എഴുതിയിരിക്കുന്നു.
3. വചനങ്ങൾ ജീവൻ തുടിക്കുന്നതാണ്.
4. നിത്യജീവങ്കലേയ്ക്കുള്ള വചനങ്ങളായി പരിലസിക്കുന്നു.
5. യേശു സ്നേഹിതനും സംരക്ഷകനുമായ ദൈവമെന്ന അറിവു പകരുന്നു.

## IV

## യേശു നമ്മുടെ ദൈവം (എന്റെ കർത്താവും ദൈവവുമേ)

1. വചനം ജഡമായി (യോഹ. 1:14).
2. ശിഷ്യന്മാരുടെ മദ്ധ്യേ പാർത്തു (യോഹ. 1:14).
3. അവൻ മരിച്ച് ഉയിർത്തു (പ്രവൃ. 2:24).
4. തോമ്മാ ശ്ലീഹാ അവൻ ദൈവമെന്നു പ്രഖ്യാപിച്ചു (യോഹ. 20:28).
5. അവനിൽ നിന്നു കൃപയും സത്യവും ഉതിർന്നു വരുന്നു (യോഹ. 1:16).
6. സഭ അത് അംഗീകരിച്ചു (വിശ്വാസപ്രമാണം).
7. അവൻ വീണ്ടു വരും (വെളി. 22:20).

## V

## യേശുവിന്റെ സമാധാനം

1. ലോകം തരുന്നതല്ലാതെയുള്ള സമാധാനം (യോഹ. 14:27).
2. ന്യായപ്രമാണങ്ങളേയും കല്പനകളേയും വെല്ലുന്നത് (എഫേ. 2:14).
3. നമ്മെ ശാന്തിയിൽ നടത്തുന്ന സമാധാനം (ലൂക്കോ. 1:79).
4. സകല ഭയവും ദൂരെത്താക്കുന്ന സമാധാനം (യോഹ. 20:19-20).
5. യേശു തന്നെ 'സമാധാന പ്രഭു' എന്നു വിളിക്കപ്പെടുന്നു (യേശാ. 9:6).

# 29

# പുതു ഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: വി. യോഹന്നാൻ 21:1-14**

**വാക്യം 1-5**

*"അതിന്റെ ശേഷം യേശു പിന്നെയും തിബെര്യോസ് കടല്ക്കരയിൽ വച്ച് ശിഷ്യന്മാർക്കു പ്രത്യക്ഷനായി. പ്രത്യക്ഷനായതു ഈ വിധം ആയിരുന്നു. ശീമോൻ പത്രോസും ദിദിമോസ് എന്ന തോമസും ഗലീലയിലുള്ള കാനയിലെ നഥനയേലും സെബദി മക്കളും അവന്റെ ശിഷ്യന്മാരിൽ വേറെ രണ്ടു പേരും ഒരുമിച്ചു കൂടിയിരുന്നു. ശീമോൻ പത്രോസ് അവരോട് ഞാൻ മീൻ പിടിപ്പാൻ പോകുന്നു എന്നു പറഞ്ഞു. ഞങ്ങളും പോരുന്നു എന്ന് അവർ പറഞ്ഞു. അവർ പുറപ്പെട്ട് പടകു കയറിപ്പോയി. ആ രാത്രിയിൽ ഒന്നും പിടിച്ചില്ല."*

ഈ വേദഭാഗത്ത് പ്രസ്താവിച്ചിരിക്കുന്ന തിബെര്യോസ് എന്ന കടൽ, ഗലീലാ കടൽ തന്നെ ആണ്. യേശു പുനരുത്ഥാനത്തിനു ശേഷം താൻ ഗലീലയിൽ ശിഷ്യന്മാരുമായി സന്ധിക്കുമെന്ന അവിടുത്തെ വാഗ്ദാന പ്രകാരം ആയിരിക്കണം ഈ സന്ദർഭത്തിൽ ശിഷ്യന്മാർക്കു ഇവിടെ വച്ച് പ്രത്യക്ഷനാകുന്നത് (മർക്കോ. 14:28). യേശുവിന്റെ പുനരുത്ഥാനത്തിനു ശേഷം ഉണ്ടായ ഓരോ പ്രത്യക്ഷതയിലും അവിടുന്ന് ഒരു സജീവമായ വ്യക്തി എന്ന നിലയിലാണ് ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ടത്. ഒരിക്കലും ഇത് ഒരു ആത്മാവ് എന്ന നിലയിലായിരുന്നില്ല.

ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം ഈ സന്ദർഭങ്ങളിൽ ഉയിർത്തെഴുന്നേറ്റ യേശു അവരുടെ കൂടെ അനേകനാളുകൾ സഞ്ചരിച്ചുപോന്ന ഗുരു ആണെന്ന ബോദ്ധ്യം അവർക്ക് ലഭിച്ചിരുന്നു. ശിഷ്യന്മാർക്ക് യേശുവിന്റെ പുനരുത്ഥാനം തികച്ചും അത്ഭുതമായിരുന്നെങ്കിലും ആ അത്ഭുതം അവരുടെ സാധാരണ ജീവിത ചിന്തയെ കുഴപ്പത്തിലാക്കുന്ന വിധമായിരുന്നില്ല. യേശുവിന്റെ ഉയിർത്തെഴുന്നേൽപിനെ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും സൂഷ്മമായും യഥാർത്ഥമായും അവർ മനസ്സിലാക്കി; അതിനെക്കുറിച്ചു കൂടുതലായി അത്ഭുതപ്പെട്ടു, ചിന്തിച്ചു സമയം കളയുന്നതിന് ആവശ്യമില്ല എന്ന അവസ്ഥയിലായിരുന്നു അവരുടെ മനസാക്ഷി. ശിഷ്യന്മാർക്ക് അവരുടെ പതിവുപ്രകാരം, തങ്ങൾ ശീലിച്ചിരുന്ന മീൻ പിടിക്കുക എന്ന ജോലി തുടർന്നു ചെയ്യുന്നതിനും അവരുടെ ഗുരുവായി

രുന്ന യേശുവിനു സംഭവിച്ച ആത്മീയ അനുഭവങ്ങൾ ഒരു വിഘാതമാ യിരുന്നില്ല. ആത്മീയ ദർശനം, സുവിശേഷപരമായ കാര്യങ്ങൾ ചെയ്യു ന്നവർക്കു അവരുടെ ജീവിതമാർഗ്ഗമായ മറ്റൊരു ജോലി തുടരുന്നത് ഒരു വിഘ്നമായി വരുന്നില്ല. ഈ വേദഭാഗത്തു വിവരിക്കുന്ന മീൻപിടുത്ത ത്തിനു വി. പത്രോസ് മുന്നോട്ടുവരികയും മറ്റു ശിഷ്യന്മാർ അതിനു സഹ കരിക്കുകയും ചെയ്യുന്നു. സ്ഥലത്ത് ഉണ്ടായിരുന്ന യേശുവിന്റെ ശിഷ്യ ന്മാർ ഒത്തൊരുമിച്ചു നടത്തിയ ഈ ജോലിക്കു തക്ക ഫലം അതിന്റെ പ്രാരംഭഘട്ടത്തിൽ ലഭിക്കുന്നില്ല എന്നതു ശ്രദ്ധാർഹമാണ്. വേലയുടെ അവസാന നിമിഷത്തിലും അതിൽ നിന്നു ഫലം ഒന്നും ലഭിക്കുന്നില്ല എന്ന് ചിന്തിച്ച് വിഷമിച്ചിരിക്കുന്ന ശിഷ്യന്മാർക്കു യേശുവിന്റെ പ്രത്യക്ഷ തയും ഉപദേശവും സന്തോഷജനകമായും ഫലസമൃദ്ധവുമായും അനു ഭവപ്പെടുന്നു. പിന്നീട് ആ സംഭവത്തെക്കുറിച്ച് യേശു വരുന്നതുവരെ ഒന്നും പിടിച്ചില്ല എന്ന അനുഭവം അവർക്ക് എന്നും സ്മരിക്കുവാൻ തക്ക വണ്ണം ഒരു പാഠമായിരുന്നു. എന്നെ പിരിഞ്ഞു നിങ്ങൾക്ക് ഒന്നും ചെയ്യു വാൻ കഴിയുകയില്ല എന്ന യേശുനാഥന്റെ വചനമാണ് ഈ സംഭവം നമ്മെ പഠിപ്പിക്കുന്നത്.

എല്ലാ കാലഘട്ടത്തിലും പലരുടേയും ജീവിതാരംഭത്തിൽ കഷ്ടപ്പാടും ദാരിദ്ര്യവും നഷ്ടവും വർദ്ധിച്ചു വരുമെങ്കിലും ദൈവകൃപയോടെ അദ്ധ്വാ നിച്ച് വളർന്ന് അവരുടെ ജീവിത സായാഹ്നത്തിൽ മഹത്തായ ഐശ്വ ര്യവും സ്വത്തുക്കളുടെ വർദ്ധനയും ഉണ്ടാകുന്നതു സർവ്വസാധാരണ മാണ്. ശിഷ്യന്മാർ രാത്രി മുഴുവൻ കടലിൽ അദ്ധ്വാനിച്ചിട്ട് ഒന്നും ലഭി ച്ചില്ല എന്ന അവസ്ഥയ്ക്കു പരിഹാരം ഉണ്ടാകുവാൻ യേശു തന്നെ അവിടെ പ്രത്യക്ഷനാകുന്നു. ശിഷ്യന്മാർ എവിടെ എന്തു ചെയ്യുന്നു, അവ രുടെ അനുഭവം എന്ത്, എന്ന് മാത്രമല്ല അവർ എന്തു വിചാരിക്കുന്നു എന്നുകൂടി യേശു അറിഞ്ഞിരുന്നു. ഈ മീൻ പിടിക്കുന്ന ജോലിയിൽ ശിഷ്യന്മാരായ ഏഴു പേർ ആണ് പങ്കെടുത്തത്. അതിൽ ഇന്ത്യയുടെ അപ്പോസ്തോലനാകുന്ന തോമസും ഉണ്ടായിരുന്നുവെന്നത് ഭാരതീയ ർക്കു ഭക്തിജനകമായ കാര്യമാണ്.

**വാക്യം 4-5**

*"പുലർച്ചെ ആയപ്പോൾ യേശു കരയിൽ നിന്നിരുന്നു. യേശു ആകുന്നു എന്ന് ശിഷ്യന്മാർ അറിഞ്ഞില്ല. യേശു അവരോട് കുഞ്ഞുങ്ങളേ കൂട്ടു വാൻ വല്ലതും ഉണ്ടോ എന്നു ചോദിച്ചു. ഇല്ല എന്ന് അവർ ഉത്തരം പറ ഞ്ഞു."*

മീൻ പിടിച്ചുകൊണ്ടിരുന്ന ശിഷ്യന്മാർക്ക് കടൽക്കരയിൽ തേജോമയ നായ ദൈവമാണ് പ്രത്യക്ഷപ്പെട്ടതെങ്കിലും അവർക്ക് അവനെ തിരിച്ചറി

യാൻ സാധിച്ചില്ല. യേശുവിൽ നിന്നുള്ള തേജസ്സ് തന്റെ ശിഷ്യന്മാർക്ക് ഗോചരമാകുന്ന രീതിയിലായിരുന്നില്ല അവിടുന്നു പ്രത്യക്ഷപ്പെട്ടത്. ചില നാളുകൾക്ക് മുമ്പ് അവരോടൊത്തു നടക്കുകയും പ്രവർത്തിക്കുകയും ചെയ്ത അവരുടെ ഗുരുവായിരുന്ന നസ്രായനായ യേശു ഒരു സാധാരണക്കാരൻ എന്ന നിലയിലാണ് ഈ സമയത്ത് ശിഷ്യന്മാരുടെ അടുക്കൽ എത്തിച്ചേർന്നത്.

ചില ദിവസങ്ങൾക്കു മുമ്പ് യെരുശലേമിൽ നിന്നു എമ്മാവൂസ് എന്ന ഗ്രാമത്തിലേക്കു നടന്നുപോയ രണ്ടു ശിഷ്യന്മാരുടെ കൂടെ യേശു വളരെ ദൂരം നടന്നിട്ടും ആ ശിഷ്യന്മാർക്ക് യേശുവിനെ തിരിച്ചറിയാൻ സാധിച്ചില്ല (ലൂക്കോ. 24:16). യേശു തന്റെ ഭക്തന്മാരുടെയും തന്നെ വിളിച്ചപേക്ഷിക്കുന്നവരുടേയും തന്റെ ശത്രുക്കളായി വർത്തിക്കുന്നവരുടേയും സാന്നിദ്ധ്യത്തിലും ഏതു രൂപത്തിലും ഭാവത്തിലും പ്രത്യക്ഷപ്പെടുമെന്നുള്ളത് ഒരു സത്യമാണ്. പ്രകാശം കൂടാതെയോ, ചില സന്ദർഭങ്ങളിൽ ഒരു യാചകനായോ യേശു പ്രത്യക്ഷപ്പെട്ട സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ യേശുവിന്റെ ഭക്തന്മാർക്കും വിശ്വാസികൾക്കും തങ്ങൾക്കു കാണപ്പെട്ടത് യേശു തന്നെയാണ് എന്നുള്ളതിനു പ്രത്യേകമായ അറിയിപ്പ് ആവശ്യമില്ല.

സാധു സുന്ദരസിങ്ങ്, ദൈവാന്വേഷണ തീക്ഷ്ണതയിൽ ദൈവത്തെ അന്വേഷിച്ചു പ്രാർത്ഥിച്ചപ്പോൾ അദ്ദേഹത്തിനു യേശു പ്രത്യക്ഷനായി. തനിക്കു പ്രത്യക്ഷനായ ആത്മീയ പുരുഷൻ യേശു തന്നെയാണെന്നുള്ള സത്യം അന്നേവരെ യേശുവിനെ കണ്ടിട്ടില്ലാത്തവനും ഒരിക്കലും യേശുവിനോടായോ യേശുവിന്റെ നാമത്തിലോ പ്രാർത്ഥിക്കാതിരുന്നവനുമായ ആ വ്യക്തിക്കു മനസ്സിലായി. യേശുവിന്റെ പ്രത്യക്ഷതയിൽ നീ ആര് എന്നു സാധു സുന്ദർസിങ്ങിനു പ്രത്യേകം ചോദിച്ചു മനസ്സിലാക്കേണ്ടതായി വന്നില്ല. പുനരുത്ഥാനത്തോടുകൂടി ഭൂമിയിലെ ശാരീരിക ആവശ്യങ്ങളിൽ നിന്നെല്ലാം യേശു വിമോചിക്കപ്പെട്ട് സ്വർഗ്ഗീയ തേജസ്സ് അതിന്റെ പൂർണ്ണരൂപത്തിൽ അവനിൽ പരിലസിക്കാൻ തുടങ്ങിയിട്ടും അവിടുന്നു തന്റെ ശിഷ്യന്മാരുടെ മുമ്പിൽ ഒരു സാധാരണ മനുഷ്യനെപ്പോലെ പ്രത്യക്ഷപ്പെടുന്നു. ഈ പ്രത്യേക അവസരത്തിൽ അവർക്കു യേശുവാണ് കടൽക്കരയിൽ നിൽക്കുന്നത് എന്നു ക്ഷണത്തിൽ മനസ്സിലായില്ല.

യേശുവിനു ശാരീരികമായ ഭക്ഷണം ആവശ്യമില്ലാഞ്ഞിട്ടും ശാരീരിക ആവശ്യത്തിനു വേണ്ടിയുള്ള പരിശ്രമത്തിൽ അദ്ധ്വാനിച്ചുപോന്ന തന്റെ ശിഷ്യന്മാരോടു സദൃശ്യപ്പെട്ട് അവിടുന്ന് അവരുടെ ശാരീരിക ആവശ്യത്തിൽ പങ്കുകൊള്ളുന്നതിൽ ഇഷ്ടപ്പെട്ടവനായി ചോദിച്ചത് "കുഞ്ഞുങ്ങളേ കൂട്ടുവാൻ വല്ലതും ഉണ്ടോ?" എന്നാണ്. കുഞ്ഞുങ്ങളേ (Children)

എന്നുള്ള വിളി, വിശന്നിരിക്കുന്ന മക്കളുടെ മുമ്പിൽ അവരോട് സ്നേഹത്തോടെ പെരുമാറുന്നതിന് പൂർണ്ണ മനസ്സും, അദ്ധ്വാനവും നടത്തുന്ന ഒരു പിതാവിന്റെ ഭാവം ആണ്. തങ്ങളോടു ചോദിക്കുന്ന ആൾ ആരാണ് എന്ന് തിരിച്ചറിയുന്നതിനു ശ്രമിക്കാതെ സൗമ്യതയോടെ ശിഷ്യന്മാർ ഉത്തരം കൊടുത്തു എന്നത് അവരുടെ പക്വതയും അവരുടെമേൽ ഉണ്ടായിരുന്ന ദൈവാനുഗ്രഹവുമാണ് സൂചിപ്പിക്കുന്നത്. അവരുടെ ഉത്തരം നിരാശയോ പഴയ മനുഷ്യന്റെ സ്വഭാവമാകുന്ന കോപമോ ചേർന്നുവരാതെ സൗമ്യഭാഷയിൽ സത്യം സ്ഫുരിപ്പിക്കുന്നതായിരുന്നു. അവർ "ഇല്ല" എന്ന് അതിന് ഉത്തരം പറഞ്ഞു. വ്യക്തികളിൽ സൗഭാഗ്യകാലം തുടരുമ്പോൾ അവരുടെ എല്ലാ കൃത്യങ്ങളും വാക്കുകൾ പോലും രുചി കലർന്നതും ദൈവാനുഗ്രഹം ചേർന്നതുമായിരിക്കും. കയ്പ് നിറഞ്ഞ കാലങ്ങളിൽ, പലരുടേയും കൃത്യങ്ങളും വചനങ്ങളും പ്രേരണയും ശാന്തി കൈവരുത്തുന്നതുമായിരിക്കുകയില്ല. യേശുവിനാൽ നിയന്ത്രിക്കപ്പെടുന്നവരിൽ ഈ ഭാവഭേദത്തിനു സ്ഥാനം ഇല്ല എന്നതു യഥാർത്ഥമാണ്.

'കുഞ്ഞുങ്ങളേ കൂട്ടുവാൻ വല്ലതും ഉണ്ടോ' എന്നുള്ള ചോദ്യം തന്റെ ശിഷ്യന്മാരോട് ഉയിർത്തെഴുന്നേറ്റ യേശു ചോദിച്ചതാണ്. ഈ യേശു അവസാനനാളിൽ വേറൊരു ചോദ്യം നാം ഓരോരുത്തരോടും ചോദിക്കാതിരിക്കില്ല. അതിന് ഉത്തരമായി നാം നമ്മുടെ നന്മതിന്മകളുടെ കണക്ക് അദ്ദേഹത്തിനു കൊടുക്കേണ്ടതായി വരും.

**വാക്യം: 6-11**

*"പടകിന്റെ വലതു ഭാഗത്ത് വല വീശുവിൻ എന്നാൽ നിങ്ങൾക്കു കിട്ടും എന്ന് അവൻ അവരോടു പറഞ്ഞു. അവർ വല വീശി. മീനിന്റെ പെരുപ്പം ഹേതുവായി അതു വലിപ്പാൻ കഴിഞ്ഞില്ല. യേശു സ്നേഹിച്ച ശിഷ്യൻ പത്രോസിനോട് അതു കർത്താവ് ആകുന്നു എന്നു പറഞ്ഞു. കർത്താവ് ആകുന്നു എന്നു ശീമോൻ പത്രോസ് കേട്ടിട്ട് അവൻ നഗ്നനാകയാൽ അങ്കി അരയിൽ ചുറ്റി കടലിൽ ചാടി. ശേഷം ശിഷ്യന്മാർ കരയിൽനിന്ന് ഏകദേശം ഇരുനൂറു മുഴത്തിൽ അധികം ദൂരത്തല്ലായ്കയാൽ മീൻ നിറഞ്ഞ വല ഇഴച്ചുകൊണ്ട് ചെറിയ പടകിൽ വന്നു. കരയ്ക്ക് ഇറങ്ങിയപ്പോൾ അവർ തീക്കനലും അതിന്മേൽ മീൻ വച്ചിരിക്കുന്നതും അപ്പവും കണ്ടു. യേശു അവരോട് ഇപ്പോൾ പിടിച്ച മീൻ ചിലത് കൊണ്ടുവരുവീൻ എന്നു പറഞ്ഞു. ശീമോൻ പത്രോസ് കയറി നൂറ്റിഅമ്പത്തിമൂന്ന് വലിയ മീൻ നിറഞ്ഞ വല കരയ്ക്കു വലിച്ച് കയറ്റി. അതു വളരെ ഉണ്ടായിരുന്നിട്ടും വല കീറിയില്ല."*

കുഞ്ഞുങ്ങളേ എന്നു വിളിച്ച് ശിഷ്യന്മാരെ തന്നിലേക്കു അടുപ്പിക്കുവാൻ ശ്രമിച്ച യേശു തീരത്ത് എത്തിയ ഉടനെ തന്റെ കാര്യസാദ്ധ്യ

ത്തിനുതകുന്ന ഒരു ക്രിയയും അവരോടൊത്തു ചെയ്യുവാൻ ശ്രമിക്കുന്നില്ല. യേശുവിന് ആ സമയത്തു ശിഷ്യന്മാരോടൊത്തു തന്റെ ഭാവി പ്രവർത്തനത്തിനുവേണ്ടി ഉറച്ച തീരുമാനങ്ങൾ എടുക്കാമായിരുന്നു. എന്നാൽ യേശു ശിഷ്യന്മാർ ചെയ്തുകൊണ്ടിരുന്ന പ്രവൃത്തി വിജയകരമായി പൂർത്തിയാക്കുവാൻ അവരെ സഹായിക്കുകയാണ് ചെയ്തത്. അവരുടെ മീൻപിടിത്തം വിജയിപ്പിക്കുന്നതിനു സഹായിക്കുന്നു.

പടകിന്റെ വലതുഭാഗത്ത് വല വീശുവീൻ, എന്നാൽ നിങ്ങൾക്കു ധാരാളം മീൻ കിട്ടുമെന്ന് അവർക്കു വെളിപ്പെടുത്തി. പിതാവിന്റെ വലതുവശത്തു മഹത്വത്തോടെ സ്ഥിതിചെയ്തിരുന്ന ദൈവപുത്രൻ സകല സൃഷ്ടികളേയും സ്രഷ്ടാവിനോട് ചേർക്കുവാൻ ആ വലത്തുവശം വിട്ട് ഭൂമിയിലേക്കു ഇറങ്ങിവന്നു. അവിടുത്തെ വരവിലും അവിടുന്നു വലത്തുവശത്തിനടുത്ത കാര്യങ്ങളെക്കുറിച്ചാണ് സംസാരിച്ചത്. ഇടത്തുവശത്തേക്കു നോക്കുവാൻപോലും അവിടുന്നു ശിഷ്യന്മാരെ അനുവദിച്ചിരുന്നില്ല. ശിഷ്യന്മാർ തങ്ങളുടെ വയറ്റിപ്പിഴപ്പിനുവേണ്ടി അദ്ധ്വാനിക്കുമ്പോൾ, അതും വലത്തുവശത്തേക്കുള്ള ആത്മീയരുചിയിൽ ചെയ്യണമെന്ന് അവിടുന്ന് പഠിപ്പിക്കുന്നു.

യേശുവിന്റെ ആരാധകരായവർ അവരുടെ ജീവിതാദ്ധ്വാനത്തിൽ വലത്തുവശത്ത് അദ്ധ്വാനിക്കുന്നതിനാണ് ശ്രദ്ധ കൊടുക്കേണ്ടത്. അവിടെ അഴിമതിക്കോ, കൈക്കൂലിക്കോ സ്ഥാനം ഇല്ല. ദൈവഹിതപ്രകാരമുള്ള അദ്ധ്വാനവും ദൈവാനുഗ്രഹത്താലുള്ള സമ്പാദ്യവുമാണ് ലഭിക്കുന്നത്. അതിൽ കൂടുതൽ ആഗ്രഹിക്കുന്നവർ ഇടതുവശത്തേക്കായിരിക്കും അദ്ധ്വാനം ചെലുത്തുന്നതെന്ന് യേശു തന്റെ മനുഷ്യാവതാരകാലത്തു വ്യക്തമാക്കി. അങ്ങനെയുള്ളവർ സ്വാർത്ഥതയ്ക്കും ദുരാശകൾക്കുമാണ് പ്രാധാന്യം കൊടുക്കുന്നത്. അവർ ഒരിക്കലും യേശുവിന്റെ വലത്തുവശത്തെ സ്ഥാനങ്ങൾക്കു യോഗ്യരാകുന്നില്ല. യേശുവിന്റെ യഥാർത്ഥ ആരാധകരും ഭക്തന്മാരും അന്ത്യകാലത്തു തന്റെ വലത്തുഭാഗത്തു സ്ഥിതി ചെയ്യുമെന്നാണ് അവിടുന്ന് അവർക്കു വാഗ്ദാനം നൽകിയിരിക്കുന്നത്.

വലത്തുവശത്തു വല ഇറക്കുവീൻ എന്ന യേശുവിന്റെ ആജ്ഞ സ്വീകരിപ്പാൻ ശിഷ്യന്മാരെ പ്രേരിപ്പിച്ചത് ഒരുപക്ഷെ അത് തീരത്തോടു വളരെ അടുത്ത സ്ഥലം ആയിരിക്കുകയും അവിടെ മീൻ ധാരാളമായി ഉണ്ടായിരിക്കുകയും ചെയ്യും എന്ന ഒരു തോന്നൽ ലഭിച്ചതുകൊണ്ടാവാം. ആജ്ഞാപിച്ച ആൾ തങ്ങളേക്കാൾ ഈ വിഷയത്തിൽ പരിചയമുള്ള ആൾ എന്ന തോന്നലും അവർക്ക് ലഭിച്ചിരിക്കാം. യേശുവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭകാലത്ത് ഒരിക്കൽ പത്രോസിനോടായി ആഴത്തിലേക്കു നീക്കി വല ഇറക്കുക എന്നുള്ള യേശുവിന്റെ ആജ്ഞ പത്രോസ് അനുസരി

ച്ചതും പത്രോസിനു പെരുത്ത മീൻകൂട്ടം ലഭിച്ചതും അയാൾ ഈ സമയത്തു സ്മരിച്ചുവോ എന്നത് വ്യക്തമല്ല (ലൂക്കോ. 5:6–7). ദൈവത്തിന്റെ ആജ്ഞ അനുദിന ജീവിതത്തിൽ അനുസരിക്കുന്നതാണ് വിശ്വാസികളുടെ ജീവിതസരണി സംപുഷ്ടമാക്കുന്നത്. ഇതിനാവശ്യമായ ഭക്തിയും പരിശീലനവും നമുക്ക് ആത്മീയ ജീവിതത്തിൽ ഉണ്ടായിരിക്കേണ്ടതാണ്. ഇത് അന്തരാത്മാവിൽ യേശുവിനെ സംസാരിക്കാൻ അനുവദിക്കുന്നതിലൂടെയും അവിടുത്തെ വാസത്തിനായി ഹൃദയം ഒരുക്കിക്കൊടുത്ത് അതു സ്ഥിരമാകാൻ സ്വന്ത ഹൃദയത്തിനു വിശ്വാസി കാവൽക്കാരനായി വർത്തിച്ചുകൊണ്ട് ജീവിക്കുന്നതിലൂടെയുമാണ് സാധിക്കേണ്ടത്.

രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും ലഭിക്കാതിരുന്ന നിരാശയ്ക്ക് പരിഹാരം ഉണ്ടാക്കിക്കൊണ്ട് അവർക്കു പെരുത്ത മീൻകൂട്ടമാണ് ലഭിച്ചത്. അതു പൊക്കിഎടുക്കുന്നതിനു വളരെ പണിപ്പെട്ടു. ഈ വലിയ ആദായം അവരെ തങ്ങളോടു ആജ്ഞാപിച്ച ആൾ യേശു ആണ് എന്ന തോന്നലിനു സഹായിച്ചിരിക്കും. പലപ്പോഴും നമ്മുടെ അറിവുകേടിലും അവതാളത്തിലും അവശതയിലും അവിശ്വാസത്തിൽ പോലും ദൈവം നമ്മളെ സഹായിക്കുന്നു എന്നത് സ്മരിക്കേണ്ടതും ദൈവം നമ്മളെ ഉപേക്ഷിക്കുന്നില്ല എന്നത് നാം അറിയേണ്ടതുമായ വസ്തുതയാണ്. നമ്മുടെ വിശ്വാസമാണ് നമ്മെ ദൈവവുമായി ബന്ധിപ്പിക്കുന്നത്. വിശ്വാസത്തിന്റെ വ്യാകരണവും കൃത്യങ്ങളുടെ വ്യാകരണവും തമ്മിൽ വലിയ വ്യത്യാസം ഉണ്ട്. കൃത്യങ്ങളെ തൂക്കി നോക്കാവുന്നതാണ്, എന്നാൽ വിശ്വാസത്തിന്റെ കാര്യത്തിൽ ഇത് അസാദ്ധ്യമാണ്.

കരയിൽ നിന്ന് തങ്ങൾക്കു ആജ്ഞ തന്ന ആൾ യേശു തന്നെയാണ് എന്നുള്ള പ്രകാശപൂർണ്ണമായ അറിവ് വി. യോഹന്നാൻ ആണ് പത്രോസ് ശ്ലീഹായെ അറിയിക്കുന്നത്. ഈ ശിഷ്യൻ അദ്ദേഹത്തെക്കുറിച്ചുള്ള ഒരു വിശേഷണമായിട്ട് 'യേശു അധികം സ്നേഹിച്ച ശിഷ്യൻ' എന്നു പറയുന്നുണ്ടെങ്കിലും ഈ അവകാശവാദത്തിന് ഉറപ്പ് ലഭിക്കുന്ന ഒരു തെളിവും യേശുവിൽ നിന്ന് നമുക്ക് ലഭിക്കുന്നില്ല (യോഹ. 13:23, 2:2). യേശുവിനു യോഹന്നാനോട് ശിഷ്യന്മാരിൽ ഏറ്റവും പ്രായം കുറഞ്ഞ ആൾ എന്ന നിലയിൽ വാത്സല്യം ഉണ്ടായിരുന്നു എന്നല്ലാതെ അതിൽ കവിഞ്ഞ ഒരു പ്രത്യേക സ്നേഹം യേശു അദ്ദേഹത്തോടു കാണിച്ചുപോന്നു എന്നുള്ളത് ഒരു അവകാശവാദമായി പരിഗണിക്കാൻ നിവൃത്തിയില്ല.

വി. പത്രോസ് യേശുവിന്റെ സാന്നിദ്ധ്യം അറിഞ്ഞു കഴിഞ്ഞപ്പോൾ തന്റെ ജോലി നിർത്തിവച്ച് യേശുവിന്റെ സന്നിധിയിൽ എത്തുവാൻ തത്രപ്പെടുന്നു. അവരുടെ തോണി കരയിൽനിന്നു കഷ്ടിച്ച് 300 അടി അകലത്തിലായിരുന്നു. പത്രോസ് തന്റെ വഞ്ചിയും വലയും വിട്ട് ഈ സമയത്ത് യേശുവിങ്കലേക്കു ഓടി അണഞ്ഞു എന്ന സംഭവം പത്രോസ് മീൻപിടു

ത്തത്തിനു ഇറങ്ങിത്തിരിച്ചത് അദ്ദേഹത്തിനു യേശുവിന്റെ വഴിയിൽ നിരാശയോ അരാചകത്വമോ അനുഭവപ്പെട്ടിട്ട് അദ്ദേഹം നടത്തിയ ഒരു വഴിത്തിരിവും ആയിരുന്നില്ല, പകരം അതു തനിക്കു അറിയാവുന്ന ജോലി വിശ്രമസമയത്തു ചെയ്തു എന്നത് സൂചിപ്പിക്കുന്നു. ശിഷ്യന്മാർ കരയ്ക്ക് ഇറങ്ങിവന്നപ്പോൾ അവർ തീക്കനലും അതിന്മേൽ മീൻ വച്ചിരിക്കുന്നതും കണ്ടു. രണ്ടു മീനിൽ നിന്നും അധികം മീൻ വർദ്ധിപ്പിച്ച യേശുവിനു മീൻ എവിടെനിന്നു ലഭിച്ചു എന്നതിനെക്കുറിച്ച് മറ്റുള്ളവർ ചോദിച്ചിട്ട് കാര്യമില്ല. ഒരുപക്ഷേ തീ ലഭിച്ചത് അടുത്തുള്ള മുക്കുവക്കുടിയിൽ നിന്നായിരിക്കാം. യേശു ഈശ്വരപുത്രൻ എന്ന നിലയിൽ ഒന്നും ഇല്ലായ്മയിൽ നിന്ന് എല്ലാം സൃഷ്ടിക്കുവാൻ കഴിവുള്ളവനാണ് എന്നതും അവിടുത്തെ മഹത്വം വിളിച്ചറിയിക്കുന്നു.

**വാക്യം: 12-14**

*"യേശു അവരോട് വന്ന് പ്രാതൽ കഴിച്ചുകൊൾവിൻ എന്നു പറഞ്ഞു. കർത്താവ് ആകുന്നു എന്നറിഞ്ഞിട്ട് ശിഷ്യന്മാരിൽ ഒരുത്തനും നീ ആർ എന്നു ചോദിക്കാൻ തുനിഞ്ഞില്ല. യേശു വന്ന് അപ്പം എടുത്ത് അവർക്കു കൊടുത്തു. മീനും അങ്ങനെ തന്നെ. യേശു മരിച്ചവരിൽ നിന്നു ഉയിർത്തെഴുന്നേറ്റതിനുശേഷം ഇങ്ങനെ മൂന്നു പ്രാവശ്യം ശിഷ്യന്മാർക്കു പ്രത്യക്ഷനായി."*

യേശുതമ്പുരാൻ തന്റെ പീഡാനുഭവ നാളുകളിൽ തൃക്കയ്യിൽ അപ്പവും വീഞ്ഞും എടുത്തു വാഴ്ത്തി ശിഷ്യന്മാർക്കു കൊടുത്തുകൊണ്ട് അവരെ ശരീരരക്തങ്ങൾക്കു പങ്കാളിയാക്കിയവിധത്തിലും ഉദ്ദേശ്യത്തിലുമല്ല യേശു ഈ സമയത്ത് ശിഷ്യന്മാർക്കായി അപ്പവും മീനും ഒരുക്കിയത്. യേശു താൻ ജീവിക്കുന്നവനാണ് എന്ന് അറിയിക്കുകയാണ് ഈ സമയത്ത് അപ്പവും മീനും തയ്യാറാക്കി ശിഷ്യന്മാർക്കു കൊടുത്തതിന്റെ പിന്നിലുള്ള ഉദ്ദേശ്യം. അതു ദൈവത്തോടുകൂടി മനുഷ്യരുടെ ഭോജനവുമായിരുന്നു. യേശു ഇവിടെ ശിഷ്യന്മാരുടെ അദ്ധ്വാനഫലം അവർക്കു ഭക്ഷണവുമായി വിരിച്ചൊരുക്കി അവരിൽ സംതൃപ്തി പകർന്നുകൊടുക്കുന്നു. യേശു ശാരീരിക തൃപ്തിക്കു പ്രാധാന്യം കൊടുത്തു എങ്കിലും തന്നിൽനിന്ന് ഇതിലൂടെ ആത്മീയ സംതൃപ്തി ശിഷ്യന്മാരിലേക്കു പകർന്നില്ല എന്നു നമുക്കു പറയുവാൻ നിവൃത്തിയില്ല.

യേശു പറയുന്നു, 'ഞാൻ വാതിൽക്കൽ മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് ഞാൻ അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും' (വെളി. 3:20). നമ്മുടെ എല്ലാ പ്രവർത്തനങ്ങളിലും ക്രിയകളിലും ഒരു ആത്മീയ ലക്ഷ്യം കലർത്തിക്കൊണ്ടു ജീവിച്ച് നമ്മുടെ ജീവിതം ആത്മീയ തരംഗ

ത്തിൽ ലയിപ്പിക്കുവാൻ സാധിക്കുന്നുവെങ്കിൽ അതു നമ്മുടെ ജീവിത വിജയം തന്നെയാണ്. സുവിശേഷപ്രവർത്തനം മാത്രമല്ല, ദൈവസഹായത്താൽ നമ്മുടെ എല്ലാ പ്രവൃത്തികളും ക്രിയകളും ആത്മീയ ലക്ഷ്യത്തോടെ ആയിരിക്കേണ്ടത് ഓരോ ക്രിസ്ത്യാനിയുടേയും കടമയും ജീവിതരീതിയും ആയിരിക്കണം. ക്രിസ്തു നമ്മോട് പങ്കുകൊണ്ടുള്ള പ്രവർത്തനവും ജീവിതരീതിയും വഴി അതു നമ്മെ എല്ലായ്പ്പോഴും ക്രിസ്തു എന്ന കേന്ദ്രബിന്ദുവിലേക്കു തിരിപ്പിച്ചുകൊണ്ടിരിക്കും. ഇതു സാധ്യമാകുന്നതിനു ക്രിസ്തു എന്ന ദൈവവുമായുള്ള സംസർഗ്ഗം നാം പ്രാർത്ഥന മുഖാന്തരവും സൽപ്രവൃത്തികളോടുള്ള എരിവു മുഖാന്തരമായിട്ടും നിലനിർത്തേണ്ടതാകുന്നു.

ശീമോൻ പത്രോസ് കയറി നൂറ്റിഅമ്പത്തിമൂന്നു വലിയ മീൻ നിറഞ്ഞ വല കരയ്ക്ക് വലിച്ചുകയറ്റി. അതിശയകരമായ ഒരു മീൻപിടുത്തമാണ് അവിടെ ഉണ്ടായത്. മീനിന്റെ പെരുപ്പം നിമിത്തം വല വലിപ്പാൻ കഴിഞ്ഞില്ല എന്ന ഒരു ഘട്ടവും അവിടെയുണ്ടായി. സാധാരണ വലിയ മീനുകൾ ആയിരുന്നു അതിലുണ്ടായിരുന്നത്. നൂറ്റിഅമ്പത്തിമൂന്നു മത്സ്യങ്ങൾ ഉണ്ടായിരുന്നതായി വ്യക്തമാക്കപ്പെട്ടു. ജീവനുള്ള ഭാരം ഇത്രയും താങ്ങിയിട്ടും വല കീറിയില്ല എന്നത് അത്ഭുതമായിരുന്നു.

ഈ മീൻപിടിത്തത്തിന്റെ മറ്റൊരു ദൃശ്യം അത് എവിടെനിന്ന് ആരംഭിച്ചു എവിടെ അവസാനിച്ചു എന്നുള്ളതാണ്. പത്രോസ് എന്ന മനുഷ്യന്റെ നേതൃത്വത്തിൽ നീങ്ങിയ മീൻപിടിത്തം രാത്രി മുഴുവൻ ശ്രമിച്ചിട്ടും ഒന്നും പിടിച്ചില്ല. അതു പത്രോസിന്റെ സ്വന്ത ഇഷ്ടത്തിൽ നിന്നുള്ള ശ്രമമായിരുന്നു. പദ്ധതിയുടെ അമരത്തു പത്രോസ് എന്ന മനുഷ്യനും അയാളുടെ ആലോചനയുമാണ് ഭരിച്ചുകൊണ്ടിരുന്നത്. ഫലം എന്തായിരുന്നു? രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും അവർക്ക് ഒന്നും ലഭിച്ചില്ല. പുലർകാലമാകുമ്പോൾ ദൈവപുത്രൻ അവിടെ ആഗതനാകുന്നു. അവിടുത്തെ ഇഷ്ടം ശിഷ്യന്മാർക്ക് വെളിപ്പെടുത്തുന്നു. പദ്ധതിയുടെ അമരത്ത് യേശു നിന്നു നിർദ്ദേശം കൊടുക്കുന്നു. ഫലം അത്ഭുതകരമായി ഭവിക്കുന്നു. പിന്നിൽ പതിച്ച നിരാശ നീങ്ങുന്നു. ഫലം തൃപ്തികരമാകുന്നു. അളവില്ലാതെയും വലിപ്പത്തിൽ കുറവില്ലാതെയും, ഇറക്കിയ മുതലു കേടില്ലാതെയും കാര്യങ്ങൾ ശുഭകരമായി സന്തോഷകരമായി സംഭവിക്കുന്നു.

യേശു അമരത്ത് എത്തുന്നതിനു കാലതാമസം വരുത്തുന്ന നമ്മുടെ ജീവിതം; വല കീറുന്നതിനും മീൻ കുറഞ്ഞുപോകുന്നതിനുമാണ് ഇടയാക്കുന്നത്. പണമോഹവും ലോകമഹിമയും അമരത്തുവരാതെ സൂക്ഷിക്കുക. നമ്മുടെ യുക്തിയും ബുദ്ധിയുമല്ല യേശു തന്നെ അമരത്തു നിന്നു നിർദ്ദേശം കൊടുക്കുന്നതാവണം നമ്മുടെ ജീവിതനൗക.

തങ്ങൾക്കുവേണ്ടി പ്രാതൽ ഒരുക്കിയ അവരുടെ പ്രിയപ്പെട്ട യേശു എന്ന ഗുരു ആരാണെന്നതും അവരുടെ ഗുരു മരിച്ചിട്ട് ഉയിർത്തെഴുന്നേറ്റതും അവരുടെ അറിവിൽ തുടിച്ചുനിന്നിട്ടും താൻ ആര് എന്ന് കിഴിച്ച് ചോദിക്കുന്നതിനു ശിഷ്യന്മാരിൽ ആരും തയ്യാറായില്ലെന്നതും സ്മരണീയമാണ്. യേശുവിന്റെ ആത്മികവും സ്വർഗ്ഗീയവുമായ ഉയിർത്തെഴുന്നേൽപ്പ് ശിഷ്യന്മാരിൽ അത്ഭുതഭാവം ഉണർത്തിയിരുന്നെങ്കിലും അതിന്റെ യാഥാർത്ഥ്യം അവരിൽ വീണ്ടും സംശയം ഉളവാക്കുന്ന രീതിയിൽ, പരിപൂർണ്ണതയ്ക്കു ന്യൂനത സൃഷ്ടിച്ചുകൊണ്ടുള്ളതായിരുന്നില്ല. തന്മൂലം ഈ വിഷയത്തെക്കുറിച്ച് യേശുവിനോടു വീണ്ടും ചോദിക്കുന്നത് അവർക്ക് ഗുരുവിലുള്ള വിശ്വാസത്തിന്റെ ന്യൂനത ആയിരിക്കുമെന്ന് യേശു മനസ്സിലാക്കുമെന്ന് ശിഷ്യന്മാർ ചിന്തിച്ച്, താൻ ആര് എന്ന് ശിഷ്യന്മാർ യേശുവിനോടു ചോദിച്ചില്ല. ഈ ഉറച്ച സത്യം ശിഷ്യന്മാർ പിന്നീടു സർവ്വജനത്തോടും പ്രസ്താവിക്കുന്നു (പ്രവൃ. 10:41).

യേശു ഉയിർത്തെഴുന്നേറ്റതിനു ശേഷം മൂന്നാം പ്രാവശ്യം ശിഷ്യന്മാർക്കു പ്രത്യക്ഷനായി എന്ന പ്രസ്താവന ഈ സുവിശേഷ വിവരണമനുസരിച്ചുള്ളതാണ്. യേശു ഉയിർത്തെഴുന്നേറ്റതിനുശേഷം പതിനൊന്നു പ്രാവശ്യം പലർക്കായി പ്രത്യക്ഷനായി എന്ന വിവരം വി. വേദപുസ്തകം നമുക്ക് നൽകുന്നു (യോഹ. 20:14, മത്താ. 28:9, 1 കൊരി 15:5, ലൂക്കോ. 24:13, യോഹ. 20:26, 21:1-14, മത്താ. 28:16, 1 കൊരി. 15:6, 1 കൊരി. 15:7, പ്രവൃ. 1:9-10, 1 കൊരി. 15:8).

## സന്ദേശമുഖങ്ങൾ

### I

1. യേശു മാർഗ്ഗദർശനം നൽകുന്നു.
2. അവിടുന്നു പ്രാർത്ഥന സ്ഥലത്തു മാത്രമല്ല, വേലസ്ഥലത്തും എത്തുന്നു.
3. നിസ്സഹായ അവസ്ഥയിൽ തുണയായി വരുന്നു.
4. അവിടുന്നു തന്നെത്തന്നെ കൂടുതലായി വെളിപ്പെടുത്തുന്നു.
5. അവന്റെ ഇടപെടൽ അനുഗൃഹീതമാണ്.

### II

### ജീവിതപന്ഥാവിൽ നാം ഇടത്തോട്ട് തിരിയാതിരിക്കുക

1. അതു വിശുദ്ധമല്ല.
2. കഷ്ടനഷ്ടങ്ങൾ കൂടുതൽ ഉണ്ടാകും.
3. ശോഭനമായ ഭാവി പ്രദാനം ചെയ്യുകില്ല.

## III

## ജീവിതസരണിയിൽ (ആന്തരിക ജീവിതത്തിൽ) യേശുവിന്റെ ആജ്ഞ സ്വീകരിക്കുക

1. പലപ്പോഴും " ഞാൻ" എന്ന തോന്നുന്ന ഇച്ഛ ജഡം (സ്വാർത്ഥത, ദോഷം, കുബുദ്ധി മുതലായവ) കലർന്നിരിക്കും.
2. ആത്മാവിന്റെ ഇഷ്ടം വ്യക്തമാകുമാറ് പ്രാർത്ഥനാജീവിതം ഉണ്ടായിരിക്കുക.
3. യേശു ഇല്ലാത്തിടത്ത് പോകാതിരിക്കുക.
4. യേശു ബലപ്പെടുത്തുമെന്നു വിശ്വസിക്കുക.
5. വിശ്വാസപൂർവ്വം പിൻചെല്ലുക.

## IV

## ക്രിസ്തീയ പ്രവർത്തനങ്ങൾ കൂട്ടായി ചെയ്യുക

1. ഒരുമയോടെ പ്രവർത്തിക്കുക (ശിഷ്യന്മാർ).
2. നിർത്താതിരിക്കുക.
3. യേശുവിനായി കാത്തിരിക്കുക.
4 യേശുവിന്റെ വരവ് തിരിച്ചറിയുക.
5. അവന്റെ ആജ്ഞ അനുസരിക്കുക.

## V

## പത്രോസിന്റെ മീൻപിടിത്തം

1. രാത്രിയിൽ ഒന്നും പിടിച്ചില്ല (വാക്യം 3) - പരാജയം, നിരാശ.
2. യേശു തീരത്തു കാണപ്പെടുന്നു (വാക്യം 4) - സ്വർഗ്ഗീയ സഹായം യേശുവിലൂടെ.
3. വലത്തു ഭാഗത്തു വല വീശുക (വാക്യം 6) - ആത്മീയ നിർദ്ദേശം.
4. പെരുത്ത മീൻകൂട്ടം വലയിൽ പെടുന്നു (വാക്യം 6) - നിറഞ്ഞ ദൈവാനുഗ്രഹം.
5. വന്നു പ്രാതൽ കഴിച്ചുകൊള്ളുക (വാക്യം 12) - ആത്മീയ നിർവൃതി, കൂട്ടായ്മ.

# 30

# പുതു ഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച

**വേദഭാഗം: വി. യോഹന്നാൻ 21:15-19**

**വാക്യം 15-17**

*"അവർ പ്രാതൽ കഴിഞ്ഞശേഷം ശീമോൻ പത്രോസിനോട് യോഹന്നാന്റെ ശീമോനേ നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ എന്നു ചോദിച്ചു. അതിന് അവൻ ഉവ്വ് കർത്താവേ എനിക്കു നിന്നോടു പ്രിയം ഉണ്ടു എന്നു നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു. എന്റെ കുഞ്ഞാടുകളെ മേയിക്ക എന്നു അവൻ അവനോട് പറഞ്ഞു. രണ്ടാമത് അവനോട് യോഹന്നാന്റെ മകനായ ശീമോനെ നീ എന്നെ സ്നേഹിക്കുന്നുവോ എന്നു ചോദിച്ചു. അതിനു അവൻ ഉവ്വ് കർത്താവേ എനിക്കു നിന്നോടു പ്രിയം ഉണ്ട് എന്ന് നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു. എന്റെ ആടുകളെ പാലിക്ക എന്നു അവനോട് പറഞ്ഞു. മൂന്നാമത് അവനോട് യോഹന്നാന്റെ മകനായ ശീമോനേ നിനക്കു എന്നോടു പ്രിയമുണ്ടോ എന്ന് ചോദിച്ചു. എന്നോട് പ്രിയമുണ്ടോ എന്നു മൂന്നാമതും ചോദിക്കയാൽ പത്രോസ് ദുഃഖിച്ച് കർത്താവേ നീ സകലവും അറിയുന്നു. എനിക്കു നിന്നോടു പ്രിയം ഉണ്ട് എന്നു നീ അറിയുന്നു എന്ന് അവനോടു പറഞ്ഞു. യേശു അവനോടു എന്റെ ആടുകളെ മേയിക്ക."*

ഉയിർത്തെഴുന്നേറ്റശേഷം യേശു ശിഷ്യന്മാർക്കു പല പ്രാവശ്യം പ്രത്യക്ഷനായി. ഇവിടെ വിവരിക്കുന്ന പ്രത്യക്ഷത നടക്കുന്നത് തിബ്ബര്യോസ് കടൽക്കരയിൽ വച്ചാണ്. യേശു പ്രാതൽ കഴിഞ്ഞശേഷം പത്രോസിനെ പ്രത്യേകം വിളിച്ച് സംസാരിക്കുന്നതാണ് രംഗം. പത്രോസിനോടു മാത്രമായിട്ട് ഇപ്രകാരം സംസാരിച്ചതിന്റെ ഉദ്ദേശ്യം പത്രോസിനു തന്നോടുള്ള സ്നേഹം വിലയിരുത്തുന്നതിനും, യേശുവിന്റെ ഭാവി പ്രവർത്തനങ്ങളിൽ പത്രോസിന് ഒരു വലിയ പങ്ക് വഹിക്കുവാനുണ്ട് എന്ന് അവിടുന്നു അറിഞ്ഞിരുന്നതുകൊണ്ടുമാകുന്നു. അഥവാ പത്രോസിനെ താൻ ഏൽപിക്കുവാൻ പോകുന്ന ചുമതല പത്രോസ് വേണ്ടവണ്ണം നിർവ്വഹിക്കുന്നതിന് ഇപ്രകാരമുള്ള ഒരു ഉറപ്പ് പത്രോസിൽ നിന്നു യേശുവിനു ലഭിച്ചിരിക്കണമെന്ന യേശുവിന്റെ ആഗ്രഹമായിരിക്കാം. മറ്റൊരു ഉദ്ദേശ്യം, യേശുവിനെ പൂർണ്ണ മനസ്സോടെ സ്നേഹിക്കുവാൻ കഴിയാത്തവനു തന്റെ ഉത്തമ ശിഷ്യനായി ലോകത്ത് ആത്മീയ ജോലി ചെയ്യുവാൻ കഴിയുകയില്ല എന്ന് പലർക്കും മനസ്സിലാക്കി കൊടുക്കുക എന്നതായിരിക്കാം.

ചില നാളുകൾക്കു മുമ്പ് യേശു അനുഭവിക്കാൻ പോകുന്ന കഷ്ടാനുഭവങ്ങളെ ശിഷ്യന്മാരോടറിയിക്കുന്ന സമയത്ത് പത്രോസ് തന്നെ തള്ളിപ്പറയുമെന്ന് യേശു അദ്ദേഹത്തിനു മുന്നറിയിപ്പ് കൊടുത്തിരുന്നതാണ് (മത്താ. 26:33-35). ഇതിനുത്തരമായി പത്രോസ് തന്റെ ജീവനെപ്പോലും യജമാനനുവേണ്ടി സമർപ്പിച്ചുകളയും എന്ന ധൈര്യ വചനം ഉച്ചരിച്ചുവെങ്കിലും തക്കസമയത്ത് അദ്ദേഹം ദയനീയമായി പരാജയപ്പെടുകയാണുണ്ടായത്. പത്രോസിന്റെ ഈ പരാജയം തന്റെ ഈ അരുമ ശിഷ്യനിൽ എന്തൊക്കെ ചിന്തകളാണു വരുത്തിക്കൂട്ടിയിരിക്കുന്നത് എന്ന് യേശു അറിഞ്ഞിരുന്നു. വീണ്ടും പത്രോസ് ഗുരുവിന്റെ മുഖത്തു നോക്കുന്നതിനു പ്രയാസമുള്ളവനായി കഴിയുന്നു എന്ന കാര്യവും യേശു അറിഞ്ഞിരിക്കാം. ആ സമയത്ത് വി. പത്രോസിനോടൊപ്പം മറ്റു ശിഷ്യന്മാരും അവർ യേശുവിങ്കൽ ഇടറുകയില്ല എന്നു പ്രഖ്യാപിച്ചിരുന്നു.

യേശു പത്രോസിനോട് ചോദിക്കുന്നു, നീ ഇവരിൽ എല്ലാവരേക്കാൾ അധികം എന്നെ സ്നേഹിക്കുന്നുവോ? യേശു ഈ ചോദ്യം മൂന്നു പ്രാവശ്യം ചോദിച്ചു. ഉത്തരം കേട്ടിട്ട് പത്രോസിനെ അവന്റെ ഉത്തരവാദിത്വം എന്താണെന്നറിയിച്ച് അത് അവനെ ബോദ്ധ്യപ്പെടുത്തുകയാണ് ചെയ്യുന്നത്. യേശു പത്രോസിനെ ഏൽപിച്ച ഉത്തരവാദിത്വം തന്റെ വിശ്വാസികളെ വഴി നടത്തുകയെന്നതായിരുന്നു. യേശു പന്ത്രണ്ട് ശിഷ്യന്മാരേയും തെരഞ്ഞെടുത്തു പരിശീലിപ്പിച്ച് അവരെ ഭരമേൽപ്പിച്ചുകൊടുത്ത ജോലി ഇതു തന്നെയായിരുന്നു. പിന്നീട് അവിടുന്ന് എല്ലാ ശിഷ്യന്മാരേയും തന്റെ സഭ പണിത് ഉയർത്തുന്നതിനാണ് നിയോഗിച്ചത്. യേശുവിന്റെ ശിഷ്യന്മാരിലൂടെ നടക്കേണ്ടിയിരുന്ന ഈ ലക്ഷ്യം നേടുന്നതിനു ശക്തികേന്ദ്രമായും ആധാരമായും ഉണ്ടാകേണ്ടിയിരുന്ന അവിടുത്തെ മരണവും കഷ്ടാനുഭവങ്ങളും ശിഷ്യന്മാരെ ചിതറിച്ചെങ്കിൽ അതിന്റെ ആഴവും ശക്തിയും മനസ്സിലാക്കി കൊടുത്ത് അവരെ യഥാസ്ഥാനപ്പെടുത്തേണ്ടത് യേശുവിന്റെ ചുമതലയായിരുന്നു. ശിഷ്യന്മാരുടെ പ്രതീക്ഷയ്ക്കും ആഗ്രഹത്തിനും വിപരീതമായി യേശുവിനു സംഭവിച്ച പീഡാനുഭവവും മരണവും അവരിൽ വലിയ തകർച്ച ഉണ്ടാക്കി. ഒരു ശിഷ്യൻ ഗുരുവിനെ തള്ളിപ്പറഞ്ഞു ചിലർ ആത്മീയ വഴി വിട്ട് ചിന്തിക്കുവാൻ തുടങ്ങി, ചിലരുടെ വിശ്വാസം കുറഞ്ഞുപോയി. ഇവയെല്ലാം തിരിച്ചറിഞ്ഞു ശിഷ്യന്മാരെ തന്നിൽ ഉറപ്പിക്കുക എന്ന ഉദ്ദേശ്യത്തോടു കൂടി പത്രോസിനോടു ഇപ്രകാരം യേശു സംസാരിച്ചതാവാം.

വിശുദ്ധ പത്രോസിനെക്കുറിച്ചു മാത്രം ചിന്തിച്ചാൽ, വന്ന തോൽവി അദ്ദേഹത്തിൽ ഒരു അപകർഷതാബോധം സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ അതിനെ ദൂരീകരിക്കുവാൻ യേശുവിന്റെ പക്ഷത്തുനിന്നു അയാളെ സ്നേഹത്തോടെ തന്നിലേക്കു ക്ഷണിച്ച്, അദ്ദേഹത്തിന്റെ ഉത്തരവാദിത്വത്തെ

ക്കുറിച്ച് സംസാരിച്ച് ആവക കാര്യങ്ങൾ അദ്ദേഹത്തെ ഭരമേൽപിക്കേണ്ടതു യേശുവിന് ഒരവശ്യ സംഗതിയാവാം. ഈ സംഭാഷണം യേശുവിനു ശിഷ്യനോടുള്ള വാത്സല്യം അറിയിക്കുവാനും, ശിഷ്യനു തന്നോടുള്ള ബന്ധത്തിൽ ഉണ്ടായ പരാജയം, ആ ഗുരുശിഷ്യ ബന്ധത്തെ ശക്തിപ്പെടുത്തുന്നതല്ലാതെ ഒരു ന്യൂനത വരുത്തുന്നതിനു ഇടയാക്കിയിട്ടില്ല എന്നു പരസ്പരം അറിയുന്നതിനും സഹായിച്ചിരിക്കണം.

ചില നാളുകൾക്കു മുൻപ് യേശു പത്രോസിനെ ശിഷ്യന്മാർക്കു മുമ്പനായി നിയമിച്ചിരുന്നു (മത്താ. 16:18). ഈ നിയമനത്തോട് ബന്ധപ്പെട്ട ചുമതല പത്രോസിനു നിർവ്വഹിക്കുന്നതിനും അവരുടെ ഗുരു ശിഷ്യ ബന്ധത്തിൽ വന്ന പാളിച്ച ഒരു വിഘ്നമായി തീരരുതെന്ന ആഗ്രഹവും ഈ സംഭാഷണത്തിന്റെ പിന്നിൽ ഉണ്ട്. ഈ സംഭാഷണത്തിലൂടെ പത്രോസിനെ തന്റെ സ്നേഹവാത്സല്യത്തിൽ അവിടുന്ന് ഉറപ്പിച്ച് പത്രോസിൽ നിന്നു ഉറച്ച വാഗ്ദാനം ആവശ്യപ്പെടുന്നു. യേശുവിനെ പത്രോസ് മൂന്നു പ്രാവശ്യമാണ് തള്ളിപ്പറഞ്ഞത്, ഇവിടെ മൂന്നു പ്രാവശ്യം പത്രോസ് യേശുവിനെ അതിയായി സ്നേഹിക്കുന്നു എന്നുള്ളതിനു യേശു ഉറപ്പ് വാങ്ങുന്നു.

പത്രോസിനെ സംബന്ധിച്ച് ഗുരു തനിക്കു ഏൽപ്പിച്ചുതന്ന പഴയ തസ്തികയിൽ അദ്ദേഹത്തെ തുടർന്നു നിലനിർത്തുന്നു എന്നു അറിഞ്ഞപ്പോൾ, ഇനിയും ഗുരുവിനുവേണ്ടി ജീവൻ വച്ച് മുന്നേറാം എന്ന ചിന്തയ്ക്ക് മാറ്റു കൂടി. ഉയിർത്തെഴുന്നേറ്റ യേശുവിന്റെ ഭാവി പ്രവർത്തനത്തിനു ആവശ്യമായ ഒരു സംഗതിയായിരുന്നു ഇത്. യേശുതമ്പുരാനാൽ നിശ്ചയിക്കപ്പെടുന്ന വേലക്കാരുടെ യോഗ്യതയോടൊത്തുള്ള അയോഗ്യത അവിടുന്നു കണക്കിടാതെ തന്റെ സ്നേഹത്തിന്റെ ഉൾക്കരുത്ത് അവരിലേക്കു ചൊരിഞ്ഞ്, യേശു തന്റെ വേലക്കാരെ ശക്തിപ്പെടുത്തുന്നു എന്ന സത്യവും ഈ സംഭാഷണത്തിന്റെ പിന്നിലുണ്ട്.

വി. പത്രോസിനോടുള്ള യേശുവിന്റെ സംഭാഷണം ആഴമായി പരിശോധിച്ചാൽ സംഭാഷണമദ്ധ്യേ വി. പത്രോസ് അല്പമായിട്ടെങ്കിലും കുഴഞ്ഞുപോയി എന്നു സംശയിക്കേണ്ടിയിരിക്കുന്നു. പത്രോസിനോടുള്ള, 'യോഹന്നാന്റെ മകനായ ശീമോനെ നീ എന്നെ സ്നേഹിക്കുന്നുവോ' എന്ന യേശുവിന്റെ ചോദ്യത്തിന് 'ഉവ്വ് കർത്താവേ എനിക്കു നിന്നോടു പ്രിയം ഉണ്ട്' എന്ന ഉത്തരത്തിൽ പത്രോസ് ഉപയോഗിച്ചിരിക്കുന്ന 'പ്രിയം' എന്ന വാക്ക് ആഴമായ ആത്മീയ സ്നേഹം അർത്ഥമാക്കുന്നതാണ് (യോഹ. 14:21). ഈ വാക്ക് യേശുവിന്റെ ഒന്നും, രണ്ടും ചോദ്യത്തിനു ഉത്തരമായി പത്രോസ് ഉപയോഗിക്കുന്നുവെങ്കിൽ, മൂന്നാം പ്രാവശ്യത്തെ യേശുവിന്റെ ചോദ്യത്തിനുത്തരമായി പത്രോസ് അല്പം പരുങ്ങി, തന്റെ ഗുരുവിനെ തള്ളിപ്പറഞ്ഞ കുറ്റം കൂടി കണക്കിലെടുത്തുകൊണ്ടെന്ന

പോലെ, പരസ്പരമുള്ള ആഴമായ സ്നേഹബന്ധത്തെ അർത്ഥമാക്കുന്ന അഗപ്പേ എന്ന വാക്കിനു പകരം സുഹൃത്തുക്കൾ തമ്മിൽ സാധാരണമായി നിലനിൽക്കുന്ന സ്നേഹബന്ധത്തെ അർത്ഥമാക്കുന്ന ഫിലിയോ (phileo) എന്ന വാക്കാണു ഉപയോഗിച്ചിരിക്കുന്നത്. തുടർന്നു വി. പത്രോസ് വീണ്ടും വിനയപ്പെട്ട് പ്രഭോ അവിടുന്നു എല്ലാം അറിയുന്നവനല്ലോ, എനിക്കു നിന്നോടു സ്നേഹം ഉണ്ടു എന്നറിയിക്കുന്നു.

പത്രോസിനോടുള്ള യേശുവിന്റെ ഈ സംഭാഷണത്തിൽ ഓരോ നിർത്തിലും പത്രോസിനോട് യേശു ആജ്ഞാപിക്കുന്നത് തന്റെ ആടുകളെ മേയിക്കുക എന്നുള്ളതാകുന്നു. അപ്പോസ്തോലന്മാരുടെ നേതൃത്വസ്ഥാനം ഈ വചനങ്ങളിലൂടെ യേശു പത്രോസിനു കൊടുക്കുന്നു എന്നു ചിന്തിച്ചാൽ തന്നെയും യേശുവിനെ തള്ളിപ്പറയാൻ സംഗതിയാകാഞ്ഞ അപ്പോസ്തോലന്മാരെ ഈ വിവരം അറിയിക്കാതിരിക്കുന്നതിനുള്ള ശ്രമം യേശു ഈ നടപടിയിൽ ഉൾക്കൊള്ളിച്ചിട്ടില്ല; അവരെയും ഉൾക്കൊള്ളിച്ചുകൊണ്ടാണ് പത്രോസിനോടായി ഈ ആജ്ഞ കൊടുക്കുന്നത്. ഈ ആശയം വി. പത്രോസ് ശ്ലീഹാ തന്നെ വി. പൗലൂസ് ശ്ലീഹായ്ക്കും ആദിമസഭയിലെ മൂപ്പന്മാർക്കും കൈമാറുന്നതു നാം വായിക്കുന്നു (1 പത്രോ. 5:2-3).

**വാക്യം 18**

*"ആമേൻ ആമേൻ ഞാൻ നിന്നോടു പറയുന്നു. നീ യൗവനക്കാരൻ ആയിരുന്നപ്പോൾ നീ തന്നെ അരകെട്ടി ഇഷ്ടമുള്ളിടത്തു നടന്നു. വയസ്സനായ ശേഷമോ നീ കൈ നീട്ടുകയും മറ്റൊരുത്തൻ നിന്റെ അര കെട്ടി നിനക്കു ഇഷ്ടമില്ലാത്ത ഇടത്തേക്കു നിന്നെ കൊണ്ടുപോകുകയും ചെയ്യും എന്നു പറഞ്ഞു."*

യേശു പത്രോസിനു അദ്ദേഹത്തിന്റെ ജീവിത ദൗത്യം ഭരമേൽപ്പിച്ചു കൊടുക്കുന്നതോടൊപ്പം ഭാവി ജീവിതത്തിൽ അദ്ദേഹത്തിന്റെ സമർപ്പണ ജീവിതം എങ്ങനെ ആയിത്തീരുമെന്നു കൂടി അറിയിക്കുന്നു. ഈ വചനത്തിലൂടെ പത്രോസിന്റെ രക്തസാക്ഷിത്വത്തെയാണു യേശു സൂചിപ്പിച്ചിരിക്കുന്നത്; അതിന്റെ പൊരുൾ പത്രോസിനു മനസ്സിലാകുകയും ചെയ്തു. ഏതെങ്കിലും ഒരു വ്യക്തിയുടെ അന്ത്യം ശോകമയമായിരിക്കെ ആ വിവരം ആ വ്യക്തിയെ അറിയിക്കുന്നത് അയാളെ കൂടുതൽ നിരാശയിലേക്കു നയിക്കുമെന്നുള്ളത് സാധാരണയാണ്. യേശുവിന്റെ ശിഷ്യനായിരുന്ന പത്രോസ് ഒരു സാധാരണക്കാരനായിരുന്നു, എന്നാൽ തന്റെ ഗുരുവായിരുന്ന യേശു മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റതിനുശേഷം, അദ്ദേഹത്തിന് സ്വന്ത ആത്മാവിന്റെ നിലയും വിലയും നിത്യതയോടു ചേർത്തു ചിന്തിച്ച് അറിയുന്നതിന് ഇടയാകുന്നു. ചില നാളുകൾക്കു മുമ്പ്,

വി. പത്രോസിന്റെ നില എന്തായിരുന്നു; യേശു പറഞ്ഞു. "ഇപ്പോൾ എന്നെ അനുഗമിപ്പാൻ കഴിയുകയില്ല. പിന്നെത്തേതിൽ നീ എന്നെ അനുഗമിക്കും" (യോഹ. 13:36). യേശുവിന്റെ കുരിശു മരണവും പിന്നീടുണ്ടായ ആത്മീയ അത്ഭുതങ്ങളുമാണ് ശിഷ്യന്മാരെ സ്വർഗ്ഗത്തോട് അടുപ്പിച്ചതും ആത്മമയരാക്കിയതും.

യേശു ഈ ശിഷ്യൻ, അയാളുടെ യൗവനപ്രായത്തിൽ അനുഭവിച്ച സ്വാതന്ത്ര്യത്തെ ഓർമ്മിപ്പിക്കുന്നു. യഹൂദന്മാരുടെ ഇടയിൽ യൗവന പ്രായക്കാർ തങ്ങളുടെ പ്രായത്തിന്റെ തിമിർപ്പിൽ, അരയിൽ ഒരു മേൽമുണ്ട് കെട്ടി നടക്കുന്ന രീതിയുണ്ടായിരുന്നു. അത് അവരുടെ സ്വാതന്ത്ര്യത്തെയും ഊർജ്ജസ്വലതയെയുമാണ് സൂചിപ്പിച്ചിരുന്നത്. ഒരിക്കൽ ഈ സ്വാതന്ത്ര്യം അനുഭവിച്ച പത്രോസിന് അദ്ദേഹത്തിന്റെ വാർദ്ധക്യ സമയത്തു സംഭവിക്കാൻ പോകുന്നത് വിപരീത അനുഭവമായിരിക്കുമെന്ന് യേശു വ്യക്തമാക്കി.

പത്രോസിനു നൽകിയ ഈ അറിയിപ്പ് അദ്ദേഹത്തെ ഒട്ടും നിരാശനാക്കിയില്ല. തന്റെ പ്രേഷിതവേലയുടെ ഒരു സമയത്ത് യേശു വാഗ്ദാനം ചെയ്തിരുന്ന ദൈവരാജ്യത്തെ, സ്വമനസ്സിൽ പൂർണ്ണമായി കണ്ടുകൊണ്ടു യേശു തന്നെ ഓർമ്മിപ്പിച്ചിരിക്കുന്നപ്രകാരം മരിക്കുവാൻ സംഗതിയാകുമെന്നു പത്രോസ് പ്രത്യേകം അനുസ്മരിക്കുന്നു (2 പത്രോ. 1:13). വി. പത്രോസിനുണ്ടാകുമെന്ന് യേശു കല്പിച്ച ഉപദ്രവങ്ങൾ അദ്ദേഹത്തിനു തന്റെ പ്രവൃത്തികളുടെ ആരംഭത്തിൽ തന്നെ നേരിടേണ്ടിവന്നു (പ്രവൃ. 13:14). പിന്നീടുള്ള കാലങ്ങളിൽ യേശുവിന്റെ തിരുനാമത്തിൽ അദ്ദേഹം അനേകം കഷ്ടനഷ്ടങ്ങൾ സഹിക്കുന്നുണ്ട്. യേശുവിന്റെ ഈ പ്രസ്താവനയ്ക്കുശേഷം ഏതാണ്ട് മുപ്പത്തിനാല് വർഷം കഴിഞ്ഞപ്പോൾ അദ്ദേഹം റോമിൽ വച്ച് രക്തസാക്ഷി മരണം പ്രാപിച്ചു.

**വാക്യം 19**

*"അതിനാൽ അവൻ ഇന്നവിധം മരണംകൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തും എന്ന് അവൻ സൂചിപ്പിച്ചു. ഇതു പറഞ്ഞിട്ട് എന്നെ അനുഗമിക്ക എന്ന് അവനോടു പറഞ്ഞു."*

വി. പത്രോസ് അനുഭവിച്ച മരണം ക്രൂശിക്കപ്പെടുക എന്നതായിരുന്നു. തന്റെ ക്രൂശ് മരണത്തിൽ ക്രിസ്തുവിന്റെ ക്രൂശുമരണത്തിന് അനുരൂപമായിട്ടുള്ള ക്രൂശുമരണത്തിന് താൻ യോഗ്യനല്ല എന്ന ചിന്തയിൽ അദ്ദേഹം തലകീഴായി ക്രൂശിക്കപ്പെട്ടു എന്നു പാരമ്പര്യം ഘോഷിക്കുന്നു. പലപ്പോഴും ക്രൂശിക്കപ്പെടുന്നവരുടെ ശരീരം വള്ളികളാൽ കുരിശിനോട് ചേർത്ത് ബന്ധിക്കുമായിരുന്നു. വി. പത്രോസിന്റെ കുരിശുമരണ സമയത്ത് ഇപ്രകാരം തന്റെ ശരീരത്തെ കുരിശിനോടു ചേർത്തു ബന്ധിച്ചു.

അങ്ങനെ യേശുവിന്റെ വചനം ഈ വിശുദ്ധന്റെ മരണത്തിൽ പൂർണ്ണമായും നിറവേറിയെന്നും വിശ്വസിക്കപ്പെടുന്നു.

വി. പത്രോസിനെ വിളിച്ച് അദ്ദേഹത്തിനു അപ്പോസ്തോലന്റെ ചുമതല നിർവ്വഹിക്കുവാൻ ശക്തി നൽകിയിട്ട് അതിന്റെ മഹത്വം വി. പത്രോസിനു രക്തസാക്ഷിയാകുന്നതിനുള്ള ഉപാധിയായി പരിണമിക്കുമെന്നു നിശ്ചയിച്ച യേശു, ഇതുവഴിയായി, തന്റെ വേലക്കാരായി വിളിക്കുന്നവർക്കായി ഒരുക്കിയിരിക്കുന്ന പ്രതിഫലം പൂർണ്ണമായും സ്വർഗ്ഗത്തിലാണ് എന്നുള്ള സത്യം നമ്മെ അറിയിക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

### യേശുവിന്റെ സ്നേഹം

1. സ്വർഗ്ഗലോകം വിട്ട് ഭൂമിയിൽ വന്നു മനുഷ്യരെ സ്നേഹിച്ച സ്നേഹം (യോഹ. 3:16).
2. നാം പാപികളായിരിക്കുമ്പോൾ നമ്മോട് ഉണ്ടായ സ്നേഹം (റോമ. 5:8).
3. അവിടുന്നു നമുക്കായി ഏൽപ്പിച്ചുതന്ന സ്നേഹം (1 യോഹ. 4:10).
4. നാശയോഗ്യരായ നമ്മെ രക്ഷിച്ച സ്നേഹം (എഫേ. 2:4).
5. ശത്രുക്കൾക്കായി പ്രാർത്ഥിക്കുന്ന സ്നേഹം (ലൂക്കോ. 23:34).
6. തക്ക സമയത്ത് ഉപേക്ഷിച്ച ശിഷ്യനെ സ്നേഹിക്കുന്ന സ്നേഹം (യോഹ. 21:15).
7. മരിച്ചവരെ ജീവിപ്പിക്കുന്ന സ്നേഹം (യോഹ. 11:36).

### II

1. യേശു ഓരോരുത്തരേയും തന്റെ സ്നേഹത്തിലേക്കു വിളിക്കുന്നു.
2. നാം ഭൂമിയിൽ ഉപ്പായി വർത്തിക്കാൻ ദൈവം നമ്മെ വിളിക്കുന്നു.
3. യേശുവിന്റെ വിളി തിരിച്ചറിഞ്ഞ് അവനെ അനുഗമിക്കണം.
4. പീഡയും മരണവും സഹിക്കാൻ തയ്യാറാകണം.
5. ക്രിസ്തുശിഷ്യന്റെ പ്രതിഫലം സ്വർഗ്ഗത്തിലായിരിക്കും ലഭിക്കുക.

### III

### യേശുവിനെ കൂടുതലായി സ്നേഹിക്കുന്ന വിധം

സകല പാപവും ഭാരവും വിട്ട് (എബ്രാ. 12:1).
ജഡമോഹങ്ങളെ മറന്ന് (1 പത്രോ. 2:11).
യൗവന മോഹങ്ങളിൽ നിന്ന് ഒഴിഞ്ഞ് (2 തീമോ. 2:22).

ദ്രവ്യാഗ്രഹത്തിൽ നിന്ന് ഒഴിഞ്ഞ് (1 തീമോ. 6:8).
സുവിശേഷം അറിയിച്ചുകൊണ്ട് (മത്താ. 28:20).

## IV

## പൂർണ്ണ ഹൃദയത്തോടെ ദൈവത്തെ സ്നേഹിക്കുന്നവരുടെ തലമുറ അനുഗ്രഹിക്കപ്പെടുന്നു

അബ്രഹാം (ഉൽപ്പ. 22:13).
ഏലിയാവ് (1 രാജാ. 18:45).
ദാനിയേൽ (ദാനി. 6:22).

# 31

# പുതു ഞായറാഴ്ചക്കു ശേഷം മൂന്നാം ഞായർ

**വേദഭാഗം: ലൂക്കോസ് 24:13-35**

**വാക്യം 13-17**

*"അന്നു തന്നെ അവരിൽ രണ്ടു പേർ യെരുശലേമിൽ നിന്ന് ഏഴു നാഴിക ദൂരമുള്ള എമ്മാവൂസ് എന്ന ഗ്രാമത്തിലേക്കു പോകുകയിൽ ഈ സംഭവിച്ചതിനെക്കുറിച്ച് ഒക്കെയും തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു. സംസാരിച്ചും തർക്കിച്ചുംകൊണ്ടിരിക്കുമ്പോൾ യേശു താനും അടുത്തു ചെന്ന്, അവരോടു ചേർന്നു നടന്നു. അവനെ അറിയാതെവണ്ണം അവരുടെ കണ്ണ് നിരോധിച്ചിരുന്നു. അവൻ അവരോട് നിങ്ങൾ വഴി നടന്ന് തമ്മിൽ വാദിക്കുന്ന ഈ കാര്യം എന്ത് എന്നു ചോദിച്ചു. അവർ വാടിയ മുഖത്തോടെ നിന്നു."*

യേശു ഉയിർത്തെഴുന്നേറ്റ്, ആ ഞായറാഴ്ച ദിവസം തന്നെ അവിടുന്നു തന്റെ വിശ്വാസികൾക്കു മൂന്നു പ്രാവശ്യം പ്രത്യക്ഷപ്പെടുന്നു. മൂന്നാമതായി ഉണ്ടാകുന്ന പ്രത്യക്ഷതയാണ് ഈ വേദഭാഗത്തു വിവരിക്കുന്നത്. ഒന്നാമതായി യേശു തന്റെ ഉയിർപ്പിനുശേഷം പ്രത്യക്ഷനാകുന്നത്, മഗ്ദലക്കാരത്തി മറിയയ്ക്ക്, അവൾ യേശുവിന്റെ കല്ലറയ്ക്കൽ ചെന്നു യേശുവിന്റെ ശരീരം കല്ലറയിൽ കാണാനില്ല എന്ന ചിന്തയോടുകൂടി പരിഭ്രമിച്ചു നിൽക്കുമ്പോഴാണ് (യോഹ. 20:11-17). രണ്ടാമതായി, യേശുവിന്റെ കല്ലറക്കൽ വന്നിട്ട് തന്റെ പുനരുത്ഥാന വിവരം അറിഞ്ഞ മഗ്ദലക്കാരത്തി മറിയയും മറ്റേ മറിയയും ആ വിവരം യേശുവിന്റെ ശിഷ്യന്മാരോടു അറിയിപ്പാനായി കല്ലറയിൽനിന്നു തിരിച്ചു ഓടിപ്പോകുമ്പോൾ വഴിയിൽ വച്ച് അവർക്കു യേശു പ്രത്യക്ഷനാകുന്നു (മത്താ. 28:9-10). മൂന്നാമതായി യേശുവിന്റെ ആ ദിവസം ഉണ്ടായ പ്രത്യക്ഷതയെക്കുറിച്ചാണ് ഈ വേദഭാഗത്തു വിവരിക്കുന്നത് (ലൂക്കോ. 24:13-35).

യേശു ഉയിർത്തെഴുന്നേറ്റ ദിവസം തന്നെ അവിടുന്നു തന്റെ പീഡാനുഭവ സമയത്തു തന്നെ തള്ളിപ്പറഞ്ഞ പത്രോസിനു പ്രത്യക്ഷനായി എന്ന സംഗതി വിശുദ്ധ വേദത്തിൽ നിന്നു നമുക്കു മനസ്സിലാക്കാവുന്നതാണ്. എന്നാൽ ഇതിനേക്കുറിച്ച് വ്യക്തമായ അറിവു വെളിപ്പെടുന്നില്ല. (ലൂക്കോ. 24:34, 1 കൊരി. 15:5). പത്രോസിന് ഉണ്ടായി എന്നു നമുക്കു മനസ്സിലാക്കാവുന്ന ഈ പ്രത്യക്ഷത കൂടി കണക്കിലെടുക്കുകയാണെ

ങ്കിൽ യേശു പുനരുത്ഥാനദിവസം നാലു പ്രാവശ്യം തന്റെ ഭക്തന്മാർക്കായി പ്രത്യക്ഷപ്പെട്ടു എന്നുള്ളത് തീർച്ചയാണ്.

എമ്മാവൂസ് എന്ന പേരോടുകൂടിയ രണ്ടു സ്ഥലം ആ കാലഘട്ടത്തിൽ പലസ്തീൻ ദേശത്ത് ഉണ്ടായിരുന്നു. ഇവയിൽ ഒന്നു നിക്കോപ്പോലിസ് എന്ന പേരിൽ അറിയപ്പെട്ടു പോന്നതും, ഗലീലക്കടലിന്റെ സമീപത്തായി ഉണ്ടായിരുന്നതുമാണ്. ഈ വേദഭാഗത്തു കുറിച്ചിരിക്കുന്ന എമ്മാവൂസ് യെരുശലേമിൽ നിന്നു ഏതാണ്ട് പതിനഞ്ച് കിലോമീറ്റർ പടിഞ്ഞാറായിട്ട് മാറി സ്ഥിതിചെയ്യുന്ന സ്ഥലമാണ്. രണ്ടു മനുഷ്യർ യെരുശലേമിൽനിന്നു എമ്മാവൂസിലേക്കു കാൽനടയായി യാത്ര ചെയ്തുകൊണ്ടിരിക്കുമ്പോൾ മൂന്നാമത് ഒരാളായി അവരോട് ചേർന്നു സംസാരിച്ചുകൊണ്ടാണ് യേശു ഇവർക്കു പ്രത്യക്ഷനാകുന്നത്. ഇപ്രകാരം യേശുവിനെ കാണുവാൻ സാധിച്ച രണ്ടു പേരിൽ ഒരാൾ ക്ലെയോപ്പാവ് എന്ന പേരുള്ള ആൾ ആയിരുന്നു. ഇദ്ദേഹം അപ്പോസ്തോലനായ യാക്കോബിന്റെ പിതാവ് അൽഫായി ആയിരുന്നു എന്ന് ചിലർ അഭിപ്രായപ്പെടുന്നു. രണ്ടാമത്തെ ആൾ മൂന്നാമത്തെ സുവിശേഷം എഴുതിയ ലൂക്കോസ് ആയിരിക്കാമെന്ന് ഒരു അഭിപ്രായം ഉണ്ട്. വി. ലൂക്കോസ് ഈ സത്യം വെളിപ്പെടുത്താൻ ഇഷ്ടപ്പെടാത്ത ഒരു സമീപനം ആണ് സ്വീകരിച്ചത് എന്നു കൂടി ഈ അഭിപ്രായത്തെ പിൻതാങ്ങുന്നവർ പ്രസ്താവിക്കുന്നു. ഈ രണ്ടു യാത്രക്കാരും യഹൂദന്മാർ ആയിരുന്നുവെങ്കിൽ ഒരു പക്ഷേ ഇവർ യെരുശലേമിലെ പെസഹാ പെരുനാളിൽ സംബന്ധിച്ച് തിരിച്ച് തങ്ങളുടെ ഗ്രാമത്തിലേക്കു യാത്ര ചെയ്യുന്നവർ ആയിരിക്കാം.

ഇവർ രണ്ടുപേരും യേശുവിന്റെ ഉറ്റ സ്നേഹിതഗണത്തിൽപ്പെട്ടവർ ആയിരുന്നുവെങ്കിൽ അവരുടെ സംസാരവിഷയം തന്നെ യേശുവിന്റെ മരണത്തെക്കുറിച്ചും ആ സംഭവത്തോടു ചേർന്നു നടന്ന അത്ഭുതകാര്യങ്ങളെക്കുറിച്ചുമായിരുന്നു എന്നു നമുക്ക് അനുമാനിക്കാവുന്നതാണ്. ഈ രണ്ടു യാത്രക്കാർ യെരുശലേമിൽ നടന്ന സംഭവങ്ങളെക്കുറിച്ചു സംഭാഷിച്ചുകൊണ്ടിരുന്നു എന്നതിൽനിന്നു അവരുടെ സംഭാഷണത്തിൽ; യേശുവിനു സംഭവിച്ച മരണത്തെക്കുറിച്ചും, യേശു അവർ പ്രതീക്ഷിച്ചിരുന്നപോലെ ഒരു രാജാവായിട്ടോ സൈന്യാധിപനായിട്ടോ വളർന്നുവരാതെ ഹീനമായി മരണം അനുഭവിച്ചിട്ട് ഇപ്പോൾ ഉയിർത്തെഴുന്നേറ്റു എന്നു കേൾക്കുന്നതു എത്ര അതിശയമുള്ള കാര്യമാണ്. സംഭവിച്ചു എന്നു പറയുന്ന പുനരുത്ഥാനം എത്ര അത്ഭുതകരമാണ്; യേശു യഥാർത്ഥത്തിൽ മശിഹാ തന്നെ ആയിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ ജീവിതകാലത്തു മശിഹായാൽ നടക്കേണ്ടിയിരുന്ന ഒരു കാര്യവും നടന്നില്ലല്ലോ! പക്ഷേ, ഇപ്പോഴത്തെ ഈ പുനരുത്ഥാനം അദ്ദേഹം മശിഹാ തന്നെ ആകുന്നു എന്ന് വ്യക്തമാക്കുന്നുവല്ലോ? എന്നീ ചിന്തകൾ ഉൾപ്പെട്ടിരിക്കാം.

ഈ രണ്ട് യാത്രക്കാരും യേശുവിനെ ഒന്നു കാണണമെന്നുള്ള ആഗ്രഹത്തിൽ യേശുവിനെക്കുറിച്ചു സംഭാഷണം നടത്തിയവർ ആയിരുന്നില്ല. ഇവർ സ്വന്ത ഗ്രാമത്തിലേക്കു പോകുന്നവർ, എത്രയുംവേഗം ഗ്രാമത്തിൽ എത്തിച്ചേരണം എന്ന ഉദ്ദേശ്യത്തോടെ സഞ്ചരിച്ചവർ ആയിരുന്നു. യേശു അവരോട് ചേർന്ന് അവർ വഴിയിൽ വച്ച് വാദിക്കുന്ന കാര്യം എന്താണു എന്ന് ചോദിക്കുമ്പോൾ അവർ വാടിയ മുഖത്തോടെ നിന്നു എന്നത് അവർ യെരുശലേമിൽ നടന്ന കാര്യങ്ങളേക്കുറിച്ചു ദുഃഖവും എന്നാൽ കൂടുതൽ കാര്യങ്ങൾ അറിയുന്നതിന് ആകാംക്ഷ ഉള്ളവരുമായിരുന്നു എന്ന് തെളിയുന്നുണ്ട്. അവരുടെ വാടിയ മുഖം അവർ യേശുവിന്റെ പക്ഷത്തു പ്രവർത്തിച്ചവരും, യേശുവിനെ മഹത്വമുള്ള ഒരാളായി കരുതിയവരും, എന്നാൽ കഴിഞ്ഞ ദിവസങ്ങളിൽ പലതും സംഭവിച്ചിട്ട് അതിനെക്കുറിച്ച് തക്ക രീതിയിൽ ഒരു വ്യക്തത കിട്ടാതെ കുഴയുന്നവരുമായിരുന്നു എന്ന് വെളിവാകുന്നു.

നമ്മുടെ ജീവിതത്തിൽ സത്യസ്വരൂപനായ യേശുവിനെക്കുറിച്ച്, അവൻ സാക്ഷാൽ ദൈവം, നമ്മുടെ രക്ഷകൻ, ശാപത്തിൽ നിന്നും പാപത്തിൽനിന്നും വിമോചനം നൽകുന്നവൻ, അവസാനത്തോളം നമ്മെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ കഴിയുന്നവൻ എന്നിങ്ങനെയുള്ള സത്യങ്ങൾ ദൃഢമായി അറിയുന്നില്ലെങ്കിൽ നമ്മുടെ മുഖം, പരിശുദ്ധാത്മ കൃപയിൽ തെളിഞ്ഞു നിൽക്കുകയില്ല.

**വാക്യം 18-24**

*"ക്ലെയോപ്പാവ് എന്നു പേരുള്ളവൻ യെരുശലേമിലെ പരദേശികളിൽ നീ മാത്രം ഈ നാളുകളിൽ ഇവിടെ സംഭവിച്ച കാര്യം അറിയാതിരിക്കുന്നുവോ എന്ന് ഉത്തരം പറഞ്ഞു. ഏത് എന്ന് അവൻ അവരോട് ചോദിച്ചതിനു അവർ അവനോടു പറഞ്ഞത്, ദൈവത്തിനും സകലജനത്തിനും മുമ്പാകെ പ്രവൃത്തിയിലും വാക്കിലും ശക്തിയുള്ള പ്രവാചകനായിരുന്ന നസ്രായനായ യേശുവിനെക്കുറിച്ച് ഉള്ളത് തന്നെ. നമ്മുടെ മഹാപുരോഹിതന്മാരും പ്രമാണികളും അവനെ മരണവിധിക്ക് ഏൽപിച്ചു ക്രൂശിച്ചു. ഞങ്ങളോ അവൻ യിസ്രായേലിനെ വീണ്ടെടുപ്പാനുള്ളവൻ എന്നു ആശിച്ചിരുന്നു. അത്രയുമല്ല ഇതു സംഭവിച്ചിട്ട് ഇന്ന് മൂന്നു നാൾ ആകുന്നു. ഞങ്ങളുടെ പട്ടണത്തിൽ ചില സ്ത്രീകൾ രാവിലെ കല്ലറയ്ക്കൽ പോയി അവന്റെ ശരീരം കാണാതെ മടങ്ങിവന്നു; അവൻ ജീവിച്ചിരിക്കുന്നു എന്ന് പറഞ്ഞ ദൂതന്മാരുടെ ദർശനം കണ്ടു എന്നു പറഞ്ഞ് ഞങ്ങളെ ഭ്രമിപ്പിച്ചു. ഞങ്ങളുടെ കൂട്ടത്തിൽ ചിലർ കല്ലറയ്ക്കൽ ചെന്ന് സ്ത്രീകൾ പറഞ്ഞതുപോലെ തന്നെ കണ്ടു, അവനെ കണ്ടില്ല താനും."*

യാത്രയിൽ മൂന്നാമനായി കടന്നുവന്ന ആൾ, രണ്ടു പേരുടെ സംസാര

വിഷയം എന്താണ് എന്ന് അറിയുന്നില്ല എന്ന ഭാവത്തിൽ അതിനെക്കുറിച്ച്, ആദ്യമായി എന്ത്, ഏത് എന്നു തിരക്കുന്നു. സാക്ഷാൽ ജീവിച്ച് ഉയിർത്തവനായിരുന്ന യേശു ഇപ്രകാരം തിരക്കി, സംസാരവിഷയം ഏതാണ് എന്നു അന്വേഷിച്ചത് യേശുവിനു യാത്രക്കാരായ അവരിൽ നിന്നു അവർ യേശുവിനെക്കുറിച്ച് എന്തു ചിന്തിക്കുന്നു, വിശ്വസിക്കുന്നു എന്ന് അറിയുന്നതിനുള്ള ഉദ്ദേശ്യത്തോടു കൂടിയായിരിക്കണം. വാസ്തവത്തിൽ മൂന്നാമതു കടന്നുവന്ന യാത്രക്കാരൻ മറ്റു രണ്ടുപേരിൽ നിന്നു ആവശ്യപ്പെട്ടത് അവരുടെ യേശുവിനെക്കുറിച്ചുള്ള സാക്ഷ്യമാണ്. യേശുവിനെക്കുറിച്ചുള്ള ഈ യാത്രക്കാരുടെ മൊഴിയിൽ അവർ യേശുവിന്റെ ഉയിർത്തെഴുന്നേൽപിനെ നിഷേധിക്കുന്നില്ല. അവർ യേശുവിന്റെ ഉയിർത്തെഴുന്നേൽപ്പിനെ ഒരു അത്ഭുതമായി കണ്ട് ആ കാര്യം വിവരിക്കുകയാണു ചെയ്തത്.

തങ്ങളുടെ കൂട്ടത്തിലേക്ക് കടന്നുവന്ന് സംസാരവിഷയത്തെക്കുറിച്ച് ചോദിച്ച ഈ അപരിചിതൻ യേശുവിന്റെ ഒരു ആരാധകൻ കൂടി ആയിരിക്കുമെന്ന ഒരു ധാരണയിലാണ് അയാളോട് ഈ യാത്രക്കാർ ഈ വിഷയത്തെക്കുറിച്ച് സംസാരിച്ചത്. അവർ യേശുവിന്റെ പുനരുത്ഥാനത്തെ നിഷേധിക്കാതെ അതിനു സാക്ഷികളായിരുന്ന അവരുടെ സഹോദരിമാരുടെ സാക്ഷ്യത്തെ ഈ അപരിചിതനോടൊപ്പം വിചിന്തനം ചെയ്യുന്നതിനു ശ്രമിക്കുകയാണു ചെയ്യുന്നത്. യേശുവിനെക്കുറിച്ചുള്ള അവരുടെ വചനത്തിൽ വിശ്വാസവും വിസ്മയവും അടങ്ങിയിരുന്നു; അതിൽതന്നെ വിസ്മയത്തിനായിരുന്നു കൂടുതൽ പങ്ക്.

യേശുവിന്റെ അന്വേഷണത്തിനുള്ള ആദ്യ മറുപടിയായി, യെരുശലേമിൽ പരദേശിയായ നീ മാത്രം ഈ നാളുകളിൽ അവിടെ സംഭവിച്ച കാര്യങ്ങൾ അറിയാതിരിക്കുന്നുവോ എന്നുള്ള ഒരു മറുചോദ്യമാണ് ഉണ്ടായത്. യെരുശലേമിൽ പെസഹാ പെരുന്നാളിനോടനുബന്ധിച്ച് വിദേശങ്ങളിൽ ചിതറിപ്പാർക്കുന്ന അനേകം യഹൂദന്മാർ പെരുനാളിൽ സംബന്ധിക്കുവാൻ വന്നിരുന്നു. ഇവർ പെരുന്നാളാവശ്യത്തിനായി മാത്രം വരുകയും താൽക്കാലികമായി താമസിച്ചിട്ട് തിരിച്ചുപോകുകയും ചെയ്യുകയായിരുന്നു പതിവ്. യാത്രയിൽ വന്നുചേർന്ന മൂന്നാമത്തെ വ്യക്തി ഇപ്രകാരമുള്ള ഒരാൾ ആയിരിക്കാം എന്ന ധാരണയിലായിരുന്നു ഇവർ, അദ്ദേഹത്തെ പരദേശി എന്നു സംബോധന ചെയ്തത്.

യേശുവിനെക്കുറിച്ച് സാക്ഷ്യം പറഞ്ഞ ഈ രണ്ടു യാത്രക്കാരുടെ വിവരണം ഹൃദയം തുറന്നുള്ളതായിരുന്നു. "ഇന്ന് ഉയിർത്ത് എഴുന്നേറ്റ് എന്നു പറയുന്ന യേശു അവരിൽ പ്രതീക്ഷ ഉണർത്തിയിരുന്ന ആത്മീയ നേതാവായിരുന്നു; അവൻ സകല മനുഷ്യരാലും മശിഹാ ആയിരിക്കുമോ എന്ന അഭിപ്രായം സമ്പാദിച്ചവനായിരുന്നു. അനേകരും അവൻ മശിഹാ

തന്നെ എന്നു വിശ്വസിച്ചു പോന്നു. അവന്റെ ചിന്താഗതി മുഴുവൻ ദൈവി കമായിരുന്നു. ഇന്നു ഞങ്ങൾ അവനേക്കുറിച്ചു ദുഃഖിക്കുന്നു. നമ്മുടെ മഹാപുരോഹിത പ്രമാണികളും അവനെ പിടിച്ച് കുറ്റം ചുമത്തി മരണ ശിക്ഷ വിധിച്ചു; അവനെ കുരിശിൽ തൂക്കിക്കൊന്നു. മാത്രമല്ല ഇതു സംഭവിച്ചിട്ട് മൂന്നു ദിവസമായി. ഇപ്പോൾ നടന്ന അത്ഭുതം അവൻ മര ണത്തിൽനിന്നു ഉയിർത്തെഴുന്നേറ്റ് വന്നിരിക്കുന്നു എന്നതാണ്. ഇപ്രകാരം അവൻ മരണത്തിൽ നിന്നു ഉയിർത്തെഴുന്നേറ്റ് വരുമെന്നുള്ള കാര്യം അവൻ മുൻകൂട്ടി ഞങ്ങളിൽ പലരോട് അറിയിച്ചിരുന്നതാണ്; ഇതാ അതു ഇപ്പോൾ സംഭവിച്ചിരിക്കുന്നു. ഞങ്ങളുടെ കൂട്ടത്തിൽ ചില സ്ത്രീകൾ അവന്റെ കല്ലറയ്ക്കൽ പോയി അവന്റെ ശരീരം കാണാതെ വന്നു; അവൻ ഉയിർത്തെഴുന്നേറ്റു എന്ന് ദർശനത്തിലൂടെ അറിയിച്ച മാലാഖായെയും അവർ കണ്ടു (മത്താ. 28:1-7). ഞങ്ങളിൽ ചിലർക്കും കല്ലറയ്ക്കൽ പോയി സ്ത്രീകൾ അറിയിച്ചവ ശരിയാണെന്ന് ബോദ്ധ്യമായിരിക്കുന്നു." ഇപ്ര കാരമായിരിക്കണം അവരുടെ സാക്ഷ്യം.

**വാക്യം 25-27**

*"അവൻ അവരോട് അയ്യോ ബുദ്ധിഹീനരേ, പ്രവാചകന്മാർ പറഞ്ഞി രിക്കുന്നത് എല്ലാം വിശ്വസിക്കാത്ത മന്ദബുദ്ധികളെ, ക്രിസ്തു ഇങ്ങനെ കഷ്ടം അനുഭവിച്ചിട്ട് തന്റെ മഹത്വത്തിൽ കടക്കേണ്ടതല്ലയോയെന്ന് പറഞ്ഞു. മോശ തുടങ്ങി സകല പ്രവാചകന്മാരിൽ നിന്നും എല്ലാ തിരു വെഴുത്തുകളിലും തന്നെക്കുറിച്ചുള്ളത് അവർക്ക് വ്യാഖ്യാനിച്ചു കൊടുത്തു."*

വഴിയാത്രക്കാരായിരുന്ന ഈ രണ്ടുപേരുടെ, അവർ ഉയിർത്ത് എഴു ന്നേറ്റു എന്നു സാക്ഷ്യപ്പെടുത്തിയ യേശുവിനെക്കുറിച്ചുള്ള വിവരണം അവസാനിച്ച ഉടൻ മൂന്നാമത് വന്നുചേർന്ന ആൾ സംസാരിച്ചു തുടങ്ങി. അദ്ദേഹം ബുദ്ധിഹീനരേ എന്നു വിളിച്ച് തന്റെ കൂട്ടത്തിലുള്ളവരെ സംബോധന ചെയ്തുകൊണ്ടാണു സംസാരിക്കാൻ തുടങ്ങിയത്. അദ്ദേ ഹത്തിനു അവരുടെ ചർച്ചാവിഷയത്തെക്കുറിച്ച് കൂടുതൽ കാര്യങ്ങൾ ആധികാരികമായി സംസാരിക്കാനുണ്ടായിരുന്നു. സത്യമായും ഉയിർത്തെ ഴുന്നേറ്റ യേശു യിസ്രയേൽ ജനത വരുമെന്നു പ്രതീക്ഷിച്ചിരുന്ന "മശിഹാ" തന്നെ ആണ് എന്നദ്ദേഹം അവരെ പറഞ്ഞു മനസ്സിലാക്കി. മശിഹായെക്കുറിച്ചുണ്ടായ അദ്ദേഹത്തിന്റെ വിവരണം മശിഹായെ ഭൗമി കമായ ഒരു കഴിവുറ്റ നേതാവായിട്ട് അവതരിപ്പിച്ചുകൊണ്ടായിരുന്നില്ല; പകരം ഒരു ആത്മിക മനുഷ്യനായിട്ടും ലോകത്ത് ജനിച്ചുവന്ന് സർവ്വ ലോകത്തിനും വേണ്ടി അനേകം കഷ്ടപ്പാടുകൾ സഹിച്ച്, യാതനകളി ലൂടെ കടന്നുപോയിട്ട്, പാപപരിഹാരത്തിനുള്ള ഒരു ബലിയായി, മരിച്ച് ദൈവമഹത്വത്തിലേക്കു കരേറിപ്പോകുന്നവനായിട്ടായിരുന്നു.

അവർ ഉയിർത്ത് എഴുന്നേറ്റു എന്നു പറയുന്ന യേശു "മശിഹാ" ആണെന്നും അവന് സംഭവിച്ചതെല്ലാം യഹോവയായ ദൈവത്തിന്റെ തിരുഹിതപ്രകാരം സംഭവിച്ചതാണെന്നും അവരെ ബോദ്ധ്യപ്പെടുത്തി. മശിഹായെക്കുറിച്ചുള്ള പുരാതന എഴുത്തുകളും പ്രവാചകന്മാരുടെ ഈ വിഷയത്തെക്കുറിച്ചുള്ള പ്രവചനങ്ങളും എടുത്തു കാണിച്ചും വ്യാഖ്യാനിച്ചു കൊടുത്തുമാണ് യേശു എന്ന മൂന്നാമത്തെ യാത്രക്കാരൻ അവരെ പഠിപ്പിച്ചത്. ഈ പ്രയത്നത്തിൽ യേശു സത്യാന്വേഷികളെ സത്യത്തിലേക്കു തിരിപ്പിക്കുന്ന ഒരു അദ്ധ്യാപകൻ എന്നപോലെ വർത്തിച്ചു.

യേശുവിന് ഈ രണ്ടു യാത്രക്കാരോടുള്ള പ്രബോധനം, ചുരുക്കമായി പറഞ്ഞ് ഉപസംഹരിക്കാമായിരുന്നു. എന്നാൽ അവിടുന്നു ഈ വിഷയത്തിൽ പ്രവാചകന്മാരുടെ അറിയിപ്പുകളും, മറ്റു രേഖകളും വെളിവാക്കി, അവയെ വ്യാഖ്യാനിച്ചു കൊടുത്തുമാണ് പഠിപ്പിച്ചത്. ഈ വസ്തുത നമ്മുടെ കണ്ണുകളെ തുറപ്പിക്കുക തന്നെ വേണം. കർത്താവായ യേശുവിനെക്കുറിച്ചുള്ള അറിവും പഠിപ്പിക്കലും നിമിഷ നേരത്തേക്കുള്ളതാണെന്നുള്ളത് നമ്മുടെ ഒരു ന്യൂനത തന്നെയാണ്. ദൈവപുത്രനായ യേശുവിനെക്കുറിച്ചുള്ള അറിവും സ്മരണയും, പഠിപ്പിക്കലും വിശ്വാസികളുടെ ഒരു പ്രധാന ഉദ്യോഗമായിട്ട് തന്നെ നാം പരിഗണിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈ വേദഭാഗത്തു ക്ലേയോപ്പാവ് എന്ന യാത്രക്കാരൻ, യേശുവിനെക്കുറിച്ച് ഒരു ചെറിയ അറിവ് യേശുവിനെ അറിയിച്ചപ്പോൾ, യേശുതമ്പുരാൻ അവരെ ആ വിഷയത്തിൽ പണ്ഡിതരാക്കുന്ന രീതിയിലും വിധത്തിലും പഠിപ്പിച്ചു. ഇതു യേശുവിനെക്കുറിച്ചുള്ള അറിവ് സകലരിലും ആഴമായിട്ടുള്ളതായിരിക്കണം എന്ന ദൈവഹിതത്തെയാണ് വിളിച്ചറിയിക്കുന്നത്.

**വാക്യം 28-29**

*"അവർ പോകുന്ന ഗ്രാമത്തോട് അടുത്തപ്പോൾ അവൻ മുമ്പോട്ടു പോകുന്ന ഭാവം കാണിച്ചു. അവരോ ഞങ്ങളുടെ കൂടെ പാർക്കുക, നേരം വൈകി അസ്തമിക്കാറായല്ലോ എന്നു പറഞ്ഞു അവനെ നിർബന്ധിച്ചു. അവൻ അവരോടുകൂടെ പാർപ്പാൻ ചെന്നു."*

തങ്ങളോട് "മശിഹാ"യെക്കുറിച്ച് പണ്ഡിതോചിതമായി സംസാരിച്ച അപരിചിതൻ യഥാർത്ഥത്തിൽ യേശു തന്നെയാണ് എന്ന് ഈ സന്ദർഭത്തിലും മറ്റു രണ്ടു യാത്രക്കാർക്ക് മനസ്സിലാകുന്നില്ല. യാത്രയുടെ അവസാനമാകുമ്പോഴേയ്ക്ക് ഈ രണ്ടു യാത്രക്കാർ, തങ്ങളോട് ദൈവവചനം പറഞ്ഞ ഉപദേശിയെ തങ്ങളിൽനിന്നു വെറുതേ വിട്ടുപിരിയുന്നതിനു സമ്മതിക്കുന്നില്ല. അവർ അദ്ദേഹത്തെ തങ്ങളോടുകൂടെ രാപാർക്കുന്നതിനു ക്ഷണിക്കുന്നു. ഒരു പക്ഷേ, യേശു ആകട്ടെ തന്റെ കൂടെ ഉണ്ടായിരുന്ന

യാത്രക്കാരെ വിട്ടു മുന്നോട്ട് യാത്ര ചെയ്യുവാൻ ശ്രമിച്ചത്, താൻ അവർക്കു വേണ്ടി നടത്തിയ പ്രബോധനം അവർ എത്ര നന്ദി നിറഞ്ഞ ഹൃദയ ത്തോടെ സ്വീകരിച്ചു എന്ന് അറിയുന്നതിനായിരിക്കാം. യേശു തിരിച്ചു ചെല്ലുന്നു.

യേശു എന്ന കർത്താവ് തന്നെ അന്വേഷിക്കുന്നവരുടേയും തന്നിൽ ആശ വക്കുന്നവരുടേയും നേരെ പുറം തിരിഞ്ഞു നടക്കുന്നവനല്ല. ചില പ്പോൾ തന്റെ വിശ്വാസികളെ വേണ്ടവണ്ണം അനുഗ്രഹിച്ചശേഷം ചില സമയത്തേക്ക് തന്റെ സാന്നിദ്ധ്യബോധം അവരിൽ ഇല്ലാതാക്കുന്നുവെ ങ്കിൽ, വിശ്വാസികൾ നിരാശയിൽ വീഴാതെ, യേശുവിനോടായി പൂർണ്ണ ഹൃദയത്തോടെ പ്രാർത്ഥിക്കുക തന്നെ വേണം. യേശുവിന്റെ നാമത്തിൽ നമുക്കായി ദിവ്യോപദേശം നൽകുകയും നമ്മെ ആത്മീയ പ്രബുദ്ധത യിലേക്കു നയിക്കുകയും ചെയ്യുന്നവരെ നാം വെറും കൈയോടെ അവ രുടെ ആവശ്യങ്ങളെക്കുറിച്ച് ചിന്തയില്ലാതെ വിടുന്നതും ഉചിതമായ കാര്യ മല്ല. ചില സന്ദർഭങ്ങളിൽ അപരിചിതരുടെ രൂപത്തിലും ദൈവം തന്റെ വിശ്വാസികളെ സന്ദർശിക്കാറുണ്ട് എന്നുള്ളതു വിസ്മരിക്കാവുന്നതുമല്ല (ഉൽപ്പ. 18:2).

**വാക്യം 30-32**

*"അവരുമായി ഭക്ഷണത്തിനു ഇരിക്കുമ്പോൾ അവൻ അപ്പം എടുത്ത് അനുഗ്രഹിച്ചു നുറുക്കി അവർക്കുകൊടുത്തു. ഉടനേ അവരുടെ കണ്ണു തുറന്നു. അവർ അവനെ അറിഞ്ഞു. അവൻ അവർക്കു അപ്രത്യക്ഷനായി. അവൻ വഴിയിൽ നമ്മോടു സംസാരിച്ച് തിരുവെഴുത്തുകളെ തെളിയി ക്കുമ്പോൾ നമ്മുടെ ഹൃദയം നമ്മുടെ ഉള്ളിൽ കത്തിക്കൊണ്ടിരുന്നില്ലയോ എന്ന് അവർ തമ്മിൽ പറഞ്ഞു."*

യേശു സഹയാത്രക്കാരോടു കൂടി ഭക്ഷണം കഴിക്കുന്ന ഈ മേശ യിൽ യേശുതമ്പുരാൻ തന്നെ അദ്ധ്യക്ഷസ്ഥാനത്ത് ഇരുന്നു എന്ന് നമുക്കു വിശ്വസിക്കാം. അവിടുന്നു, അനുഗ്രഹിച്ചു കൊടുത്ത അപ്പം അവ രുടെ ഹൃദയകണ്ണുകളെ സ്വർഗ്ഗീയമായവയിലേക്ക് ഉയർത്തി. അവർ യേശു എന്ന കർത്താവിനെ കണ്ടു. എന്നാൽ യാത്രക്കാരുടെ ഈ സ്വർഗ്ഗീയ അനുഭവത്തോടുകൂടി യേശു അവിടെനിന്നു അപ്രത്യക്ഷനായി. വളരെ അധികം സമയം ഈ രണ്ടു യാത്രക്കാരോടു കൂടി സഞ്ചരിച്ചു വർത്ത മാനം പറഞ്ഞുവന്ന, ദൈവമായ യേശു അവരുടെ സാമീപ്യത്തിൽ നിന്ന് അകന്നുപോകുന്നത് തന്റെ ദൈവത്വം അവരെ അറിയിക്കുന്നതോടു കൂടി യാണ്.

ഇതു ദൃശ്യലോകത്ത് മനുഷ്യന്റെ ദൈവത്തോടുള്ള അകൽച്ചയെ ആണ് സൂചിപ്പിക്കുന്നത്. മനുഷ്യന് ദൈവത്തോടുള്ള എല്ലാവിധ അകൽ

ച്ചയെയും നികത്തുന്നതിനു വേണ്ടിയാണ് യേശു ഭൂമിയിൽ ആഗതനായി ഇഹലോക വ്യവഹാരസമയത്തു പീഢകളും നൊമ്പരങ്ങളും മരണവും അനുഭവിച്ചത്. ഈ രണ്ടു യാത്രക്കാരെ അനുഗ്രഹിച്ചതിനു ശേഷം യേശു അവരെ വിട്ടുപോയി എന്നു വരികിലും ആ നിമിഷം മുതൽ ആ ദൈവ ഭൃത്യന്മാരിൽ അവരുടെ ഹൃദയത്തിൽ യേശുവിന്റെ സാമീപ്യവും ശക്തിയും സന്തോഷവും പരിലസിക്കുന്നതായി അവർക്ക് അനുഭവപ്പെടുവാൻ ഇടയായി. വാസ്തവത്തിൽ ഈ വേർപെടലോടു കൂടി ഒരു അകൽച്ച അല്ല ഉണ്ടായത്. യേശു എന്ന ദൈവം ഈ രണ്ടു യാത്രക്കാരുടേയും ഹൃദയത്തിൽ വസിക്കുന്ന അനുഭവമാണ് ഉണ്ടായത്. ഇതിന്റെ മറ്റൊരു വശം യേശു എന്ന ദൈവപുത്രൻ മനുഷ്യരായ രണ്ടു യാത്രക്കാരോടുകൂടി യാത്ര ചെയ്തപ്പോൾ ആ മനുഷ്യർക്കു ദൈവപുത്രനെ സാധാരണക്കാരനായിട്ടേ മനസ്സിലായുള്ളൂ എന്നതും എന്നാൽ അവരുടെ ഹൃദയത്തിൽ അവർ അറിയാതെ ദൈവസാമീപ്യം പുലർന്നിരുന്നുയെന്നതുമാണ്. ഇത് ഫലത്തിൽ യേശു എന്ന സത്യത്തെക്കുറിച്ചുള്ള അറിവും അനുഗ്രഹവും ആണ്.

ദൈവപുത്രൻ മനുഷ്യരായ രണ്ടു യാത്രക്കാരോടു കൂടി ഒരുമിച്ച് യാത്ര ചെയ്തപ്പോൾ ആ മനുഷ്യർക്ക് ദൈവപുത്രനെ ഒരു സാധാരണക്കാരനായിട്ടേ മനസ്സിലായുള്ളൂ എന്നതും, എന്നാൽ അവരുടെ ഹൃദയത്തിൽ അവർ അറിയാതെ ദൈവസാമീപ്യം പുലർന്നിരുന്നതും, ആ സത്യത്തിന്റെ അറിവും അനുഗ്രഹവും അവരുടെ ഹൃദയത്തിൽ ഒരു കത്തൽ എന്നപോലെ അനുഭവപ്പെട്ടതും അവർ തന്നെ സാക്ഷിക്കുന്നു. യേശുവിന്റെ സ്ഥാനത്ത് ഒരു സാത്താനാണ് അവരോടൊന്നിച്ച് യാത്ര ചെയ്തിരുന്നതെങ്കിൽ അവർക്കു ഞെട്ടലും പിന്നെ ഭയവുമായിരിക്കണം അനുഭവവേദ്യമായി വരുന്നത്. അതു നരകത്തെയും, ക്രിസ്തുവിന്റെ സാമീപ്യം വഴി ഉണ്ടായ അനുഭവം സ്വർഗ്ഗത്തേയും യഥാക്രമം പ്രതിനിധാനം ചെയ്യുന്നു.

യേശുവിന്റെ സാമീപ്യം, വിശ്വാസികളിൽ പരിശുദ്ധാത്മാനുഭവം വിതറി അവരെ സ്വർഗ്ഗത്തിലേക്കു നയിക്കുന്നു. സാത്താന്റെ സാമീപ്യം മനുഷ്യരിൽ ഭയവും നെടുവീർപ്പും അനുഭവപ്പെടുത്തി നരകത്തിലേക്കു നയിക്കുന്നു. ഒരാൾ സാത്താനേയും അവന്റെ പ്രവൃത്തിയേയും സസന്തോഷം സ്വാഗതം ചെയ്യുന്നുവെങ്കിൽ ഈ ഭയവും നെടുവീർപ്പും നീച സന്തോഷമായും വൈരാഗ്യപൂർണ്ണമായ ഉശിരുമായും അനുഭവപ്പെടുന്നു. അത് ദുഷ്ടശക്തിയിൽ നിന്നുണ്ടാകുന്ന ആശീർവാദമാണ്. ഈ കാരണത്താലാണു നീചമനുഷ്യർ ലോകത്തു മിടുക്കന്മാരായി വിലസുന്നത്.

**വാക്യം 33-35**

*"ആ നാഴികയിൽ തന്നെ അവർ എഴുന്നേറ്റ് യെരുശലേമിലേക്കു മട*

*ങ്ങിപ്പോന്നു. കർത്താവ് വാസ്തവമായി ഉയിർത്തെഴുന്നേറ്റു ശീമോനു പ്രത്യക്ഷനായി എന്നു കൂടിയിരുന്നു പറയുന്ന പതിനൊരുവരേയും കൂടെയുള്ളവരേയും കണ്ടു. വഴിയിൽ സംഭവിച്ചതും അവൻ അപ്പം നുറുക്കുകയിൽ തങ്ങൾക്ക് അറിയായ്വന്നത് അവർ വിവരിച്ചു പറഞ്ഞു."*

ഈ രണ്ടു യാത്രക്കാരുടെ സമീപത്തുനിന്ന് യേശു അപ്രത്യക്ഷനായതോടെ അവർ യേശുവിന്റെ മഹത്വം കൂടുതൽ ഗ്രഹിച്ചിട്ട്, ഈ വിഷയത്തിലുണ്ടായ അവരുടെ അറിവ് മറ്റു ശിഷ്യന്മാരുമായി പങ്കു വെക്കുവാനായി യെരുശലേമിലേക്കു പോയി. അവിടെ യേശുവിന്റെ പതിനൊന്നു ശിഷ്യന്മാരേയും കണ്ടെത്താൻ കഴിഞ്ഞു. ഇത് എമ്മാവൂസിലേക്കു യാത്ര ചെയ്ത രണ്ടു പേർ, യേശുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽപ്പെട്ടവരല്ലെന്ന് വ്യക്തമാക്കുന്നു. യെരുശലേമിൽ എത്തിയ ഈ രണ്ടു പേർ അവിടെ ചെന്നപ്പോൾ അറിഞ്ഞത് വി. പത്രോസിനും യേശുവിന്റെ ദർശനം ഉണ്ടായി എന്നതാണ് (1 കൊരി. 15:5). തന്നെ തള്ളിപ്പറഞ്ഞ പത്രോസിനെ തന്റെ മഹത്വകരമായ ഉയിർപ്പിനുശേഷം യേശു ആ ദിവസം തന്നെ സന്ദർശിച്ച് ആ ശിഷ്യനോടുള്ള ബന്ധം മാറ്റമില്ലാത്തതാണ് എന്ന് അയാളെ ബോദ്ധ്യമാക്കി എന്നതാണ് ഈ വസ്തുത വെളിവാക്കുന്നത്.

## സന്ദേശമുഖങ്ങൾ

### I

1. യേശുവിനെക്കുറിച്ചു ചിന്തിക്കുന്നതും സംസാരിക്കുന്നതും അനുഗ്രഹപ്രദമാണ്.
2. കർത്താവ് ഈ നിലയിലുള്ളവരെ പ്രോത്സാഹിപ്പിക്കുന്നു.
3. അവിടുന്നു നമ്മുടെ സംശയങ്ങളെ ദുരീകരിക്കുന്നു.
4. എല്ലാവരിൽനിന്നു തന്നെക്കുറിച്ചുള്ള ആഴമേറിയ അറിവ് അവിടുന്ന് ഇച്ഛിക്കുന്നു.
5. തന്റെ സാന്നിദ്ധ്യം ക്രമേണ വെളിപ്പെടുത്തുന്നു.

### II

### നമ്മുടെ ആത്മീയജീവിതത്തിൽ ഈ രണ്ടു യാത്രക്കാർ മാതൃക കാണിക്കുന്നു

1. അവർ യേശുവിനെക്കുറിച്ച് ദുഃഖിക്കുന്നു.
2. കൂടുതൽ വിവരം അറിയുവാൻ ആഗ്രഹിച്ചു.
3. അറിഞ്ഞ വിവരം നിഷേധിച്ചില്ല.
4. ത്രിത്വാത്മാവ് അവരുടെ ഹൃദയത്തിൽ പരിവർത്തിക്കാൻ തുടങ്ങി.
5. സന്തുഷ്ടരായി ശിഷ്ടജീവിതം കഴിച്ചുകാണും.

### III

1. നമ്മുടെ പ്രശ്നങ്ങളിൽ അടുത്തുവരുന്നവനായ കർത്താവ് (വാ. 31).
2. പരിഹാരം പറഞ്ഞുതരുന്നവനായ കർത്താവ് (വാക്യം 26).
3. ക്ഷണം സ്വീകരിക്കുന്നവനായ കർത്താവ് (വാക്യം 29).
4. തന്നത്തന്നെ വെളിപ്പെടുത്തുന്ന കർത്താവ് (വാക്യം 31).
5. യാത്രക്കാരുടെ കണ്ണു തുറന്നവനായ കർത്താവ് (വാക്യം 16).
6. വാടിയ മുഖം പ്രസന്നമാക്കിയ കർത്താവ് (വാക്യം 32).
7. അനുഗ്രഹിച്ചവനായ കർത്താവ് (വാക്യം 31).

### IV

## യേശു തിരുവെഴുത്തുകളെ വ്യാഖ്യാനിച്ചുകൊടുത്തു

**ജീവിതത്തിൽ വചനത്തിന്റെ പ്രാധാന്യം.**

1. ആഹാരം (മത്താ. 4:4).
2. ആയുധം (മത്താ. 4:10).
3. സർവ്വായുധവർഗ്ഗം (എഫേ. 6:11).
4. അനുഗ്രഹത്തിന്റെ വഴി (ലൂക്കോ. 11:28).
5. യേശു പഠിപ്പിച്ച വഴി (ലൂക്കോ. 24:27).

**അപ്രത്യക്ഷനായ യേശുക്രിസ്തു (വാക്യം 31)**

1. നമ്മെ ചേർത്തുകൊള്ളുവാൻ തിരിച്ചുവരുന്നവൻ (യോഹ. 14:3).
2. നാം അവനോടുകൂടെ ഒരിക്കൽ തേജസ്സിൽ വെളിപ്പെടും (കൊലോ. 3:4).
3. നമുക്കു സ്വർഗ്ഗീയ അവകാശം നൽകുന്നവൻ (1 പത്രോ. 1:5).
4. വിശ്വാസികളുടെ മുമ്പിൽ നടക്കുന്നവൻ (യോഹ. 10:4).
5. നമ്മെ കളങ്കമില്ലാത്തവനായി നിർത്തുന്നവൻ (യൂദ 1:24).

# 32

# പുതു ഞായറാഴ്ചക്കു ശേഷം 4-ാം ഞായറാഴ്ച

**വേദഭാഗം: വി. ലൂക്കോസ് 9:51-62**

**വാക്യം 51**

*"അവന്റെ ആരോഹണത്തിനുള്ള കാലം തികയാറായപ്പോൾ അവൻ യെരുശലേമിലേക്കു യാത്ര ആകുവാൻ മനസ്സുറപ്പിച്ചു തനിക്കു മുമ്പായി ദൂതന്മാരെ അയച്ചു."*

അവന്റെ ആരോഹണം എന്ന പദം കൊണ്ട് യേശുവിന്റെ ഇഹലോക വാസം പൂർത്തീകരിച്ച്, സ്വർഗ്ഗത്തിൽ നിന്നു വന്നവൻ എന്ന നിലയിൽ സ്വർഗ്ഗത്തിലേക്ക് ആരോഹണം ചെയ്യുവാനുള്ള സമയം തനിക്കു ബോദ്ധ്യമായി എന്നാണു ഉദ്ദേശിക്കുന്നത്. ഓരോ വ്യക്തിയുടേയും മരണസമയം ദൈവം മാത്രം അറിയുന്നു. എന്നാൽ ദൈവപുത്രന്റെ മരണസമയം, ആയുസ്സിന്റെ ദൈർഘ്യം ഇവ അവിടുന്നു അറിഞ്ഞിരുന്നു. മരണശേഷം യേശുവിന് സ്വർഗ്ഗാരോഹണം ചെയ്യണമെന്ന് അറിയാമായിരുന്നു. ഒരാളുടെ ആയുഷ്ക്കാലം ഭൂമിയിൽ, ജനനം മുതൽ മരണം വരെ എങ്കിൽ, യേശുവിന്റെ ആയുഷ്ക്കാലം ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയായിരുന്നുവെന്ന് ഉചിതമായി ചിന്തിക്കാവുന്നതാണ്.

ഈ കാലഘട്ടത്തിൽ യേശുവിന് എന്തെല്ലാം സംഭവിച്ചു എന്ന് പൗലോസ് ശ്ലീഹാ നമ്മെ അറിയിക്കുന്നു (1 തിമോ. 3:16). അവൻ ആത്മാവിൽ നീതീകരിക്കപ്പെട്ടു. കാരണം യേശുവിനു നേരിട്ട എല്ലാ പരീക്ഷകളിലും അവൻ വിജയിച്ചു. സാത്താന് അവനെ കീഴടക്കുവാൻ കഴിഞ്ഞില്ല. വിജയം വരിച്ചവനായ അവൻ ദൂതന്മാരാൽ ശുശ്രൂഷിക്കപ്പെട്ടു. അവനെക്കുറിച്ച് സർവ്വ ജാതികളുടെയും ഇടയിൽ അവന്റെ പരസ്യശുശ്രൂഷയെ വിഷയമാക്കി പ്രസംഗിക്കപ്പെട്ടു. കൂടാതെ അവൻ ദൈവത്തിൽ നിന്നു പുറപ്പെട്ടുവന്ന ദൈവമായി വിശ്വസിക്കപ്പെട്ടു. അവൻ തേജസ്സുള്ളവനായി സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു. യേശു തന്റെ മരണത്തിനും സ്വർഗ്ഗാരോഹണത്തിനും സ്വൽപ്പം മുമ്പായി, പരസ്യശുശ്രൂഷയുടെ സമാപ്തിയാകുവാൻ പോകുന്നു എന്ന നില വന്നപ്പോൾ അവിടുന്നു അനുഭവിപ്പാൻ നിയമിക്കപ്പെട്ടിരുന്ന തന്റെ കഷ്ടാനുഭവത്തിനും മരണത്തിനുമായി സ്വയം ഒരുക്കിക്കൊണ്ടു യെരുശലേമിലേക്കു യാത്ര ചെയ്യുവാൻ മനസ്സ് ഉറച്ചതായി ഇവിടെ പ്രസ്താവിക്കുന്നു.

യേശുവിന്റെ മുമ്പിൽ ഉണ്ടായിരുന്ന ചിന്ത താൻ മരണത്തിലൂടെ കടന്നുപോകണമോ എന്നുള്ളതായിരുന്നു. ആ കയ്പ് നിറഞ്ഞ അനുഭവത്തെ തിരസ്ക്കരിക്കുന്നതിനായി തന്നിൽ ഒരു ആലോചന ഉണ്ടായിരുന്നുവെങ്കിൽ അദ്ദേഹത്തിനു ഗലീലയിൽ തന്നെ ഒതുങ്ങി കഴിഞ്ഞുകൂടാമായിരുന്നു. വിശുദ്ധ വചനം നമ്മെ അറിയിക്കുന്നു, അവൻ യെരുശലേമിലേക്കു പോകുവാൻ മനസ്സുറച്ചുവെന്ന്. ഇത് യേശു മരണത്തിനു സ്വയം മനസ്സുവച്ചു എന്നതിനെയാണ് തെളിയിക്കുന്നത്. ഇത് തന്റെ കഷ്ടാനുഭവവും മരണവും സ്വന്ത തീരുമാനത്തിലൂടെ ഉണ്ടായ ഒരു സമർപ്പണമായിരുന്നുവെന്നത് സ്പഷ്ടമാക്കുന്നു. കർത്താവായ യേശുക്രിസ്തു പീലാത്തോസിനോടായി തന്റേമേൽ ലോകത്ത് ആർക്കും ഒരു അധികാരവും ഇല്ല എന്നും താൻ സ്വന്തമായിട്ട്, മരണത്തിനു ഏൽപ്പിച്ചുകൊടുക്കുകയാണ് എന്നും സ്പഷ്ടമാക്കുന്നുണ്ട് (യോഹ. 19-11).

**വാക്യം 52-53**

*“അവർ പോയി അവന്നായി വട്ടം കൂട്ടേണ്ടതിനു ശമര്യക്കാരുടെ ഒരു ഗ്രാമത്തിൽ ചെന്നു. എന്നാൽ അവൻ യെരുശലേമിലേയ്ക്കു പോകുവാൻ ഭാവിച്ചിരിക്കുകയാൽ അവർ അവനെ കൈക്കൊണ്ടില്ല.”*

യേശു ലോകരക്ഷയ്ക്കായി നടത്തുവാനിരുന്ന തന്റെ മരണത്തെക്കുറിച്ച് സ്മരിച്ചു. അതു സംഭവിക്കുന്നതിൽ ഉണർവുള്ളവനായി യെരുശലേമിലേക്കു യാത്ര ആകുന്നതിന് നിശ്ചയിക്കുന്നു. ഈ യാത്ര ഗലീലയിൽ നിന്നു ശമര്യാ ദേശത്തു കൂടി ആയിരുന്നതുകൊണ്ട്, ശമര്യായിലേക്കു തന്റെ ദൂതന്മാരെ അയച്ചു. എന്നാൽ യേശുവിന്റെ ദൂതന്മാർക്കു ശമര്യാ ഗ്രാമത്തിൽ തക്കതായ സ്വീകരണം ലഭിച്ചില്ല. ശമര്യർ അവരെ കൈക്കൊണ്ടില്ല.

യിസ്രയേൽക്കാരിൽ നിന്നുള്ള ഒരു ചെറിയ ജനവിഭാഗമായിരുന്നു ശമര്യാക്കാർ. ഇവരുടെ പിതാക്കന്മാർ ബാബിലോണിയ പ്രവാസകാലത്ത് വിജാതീയ സ്ത്രീകളെ സ്വീകരിച്ച യിസ്രയേൽക്കാരുടെ സന്താനങ്ങളായിരുന്നു. പിൽക്കാലത്ത് യിസ്രയേൽക്കാർ ഇങ്ങനെയുള്ളവരെ തങ്ങളുടെ കൂട്ടത്തിൽ നിന്നു ബഹിഷ്ക്കരിച്ചു. ഇവരെ സംബന്ധിച്ച യിസ്രയേൽക്കാരുടെ ചിന്ത അവർ നിഷ്പ്രഭയുള്ളവർ എന്നതായിരുന്നു. യഹൂദന്മാർ യെരുശലേമിലെ ദേവാലയം യഥാർത്ഥ ദേവാലയമായി അംഗീകരിച്ച് വിശ്വസിച്ചുപോന്നപ്പോൾ ശമര്യർ അവരുടേതായ ഒരു ദേവാലയം ഗരിസിം എന്ന ഉയർന്ന സ്ഥലത്തു പണിത്, അതാണ് യഹോവയുടെ യഥാർത്ഥമായ ദേവാലയം എന്നു നിർണ്ണയിച്ചുപോന്നു. ദേവാലയത്തെ സംബന്ധിച്ചുള്ള തർക്കം ഇവരുടെ മദ്ധ്യേ നിലനിന്നിരുന്നു.

യേശുവിനെക്കുറിച്ചുള്ള പ്രസിദ്ധി ശമര്യാക്കാരുടെ മദ്ധ്യേ പടർന്നു

പന്തലിച്ചിരുന്ന ഒരു സമയം ആയിരുന്നു ഇത്. യേശു ശമര്യരേയും തന്റെ സുവിശേഷ ദൗത്യം അറിയിക്കുന്നതിനു പല പ്രാവശ്യം അവരുടെ ഗ്രാമങ്ങളിലൂടെ സഞ്ചരിച്ചിരുന്നു (യോഹ. 4:10). ഗലീലയിൽ നിന്നു യെരുശലേമിലേക്കുള്ള എളുപ്പവഴി ശമര്യദേശത്തു കൂടിയായിരുന്നു. എന്നിരുന്നാലും അനേകം യഹൂദന്മാർ മനഃപൂർവ്വം ശമര്യ ഗ്രാമങ്ങളെ ബഹിഷ്ക്കരിക്കുന്നതിനായി വേറെ വഴിയിലൂടെ യെരുശലേമിലേക്ക് യാത്ര ചെയ്തിരുന്നു. യിസ്രയേൽക്കാരുടെ, ശമര്യരോടുണ്ടായിരുന്ന പൊതുവായ നീരസമായിരുന്നു ഇതിനു കാരണം. യേശുവിനെപ്പറ്റിയും യേശു നടത്തിവന്ന അത്ഭുതങ്ങളെക്കുറിച്ചും ശമര്യാദേശത്തുള്ളവർക്ക് അറിവ് ഉണ്ടായിരുന്നു. ഒരു പക്ഷേ യേശുവിനെ “മശിഹാ” ആയിട്ട് അംഗീകരിക്കുന്നതിൽ ഒരു പരിധിവരെ അവർ തയ്യാറുള്ളവരുമായിരുന്നിരിക്കാം. ഇപ്രകാരമുള്ള ഒരു സന്ദർഭത്തിൽ ശമര്യയിലൂടെയുള്ള യേശുവിന്റെ യാത്ര, ശമര്യയിലൂടെ കടന്നുവന്നിട്ട് തങ്ങളുടെ ദേവാലയം സന്ദർശിക്കാതെയും തങ്ങളുടെ ദേവാലയത്തിൽ ആരാധനയ്ക്കുള്ള പരിപാടി ഇല്ലാതെയും നേരിട്ട് യഹൂദന്മാരുടെ ദേവാലയം സ്ഥിതിചെയ്യുന്ന യെരുശലേമിലേക്ക് പോകുന്നത് യേശുവിന്റെ ഈ യാത്രയെ ബഹിഷ്ക്കരിക്കുന്നതിനു ശമര്യക്കാർക്ക് കാരണമായി വന്നിരിക്കാം.

ശമര്യയിൽ യേശുവിന്റെ ദൂതന്മാർക്കുണ്ടായിരുന്ന ദൗത്യം എന്തായിരുന്നുവെന്ന് വ്യക്തമല്ല. ഒരു പക്ഷേ യേശു ശമര്യയിൽകൂടി കടന്നുപോകുമ്പോൾ പ്രത്യേകിച്ച് ചെയ്യേണ്ട ചില കാര്യങ്ങൾക്കായി ചിലരെ ഏർപ്പാട് ചെയ്യുകയോ, അഥവാ ചില സ്ഥലങ്ങളിൽ താമസിച്ച് ചിലരോട് സംസാരിക്കുന്നതിനുള്ള സൗകര്യം മുൻകൂട്ടി തയ്യാറാക്കുകയോ ആയിരുന്നിരിക്കാം. എന്നാൽ ഈ ദൗത്യം തികച്ചും പരാജയമായിരുന്നു എന്നു വി. വേദം നമ്മെ അറിയിക്കുന്നു. അതേ യേശുവിനെ സ്വീകരിക്കുന്നതിനു ശമര്യാക്കാർ മനസ്സ് കാണിച്ചില്ല.

**വാക്യം 54-56**

*“അതു അവന്റെ ശിഷ്യന്മാരായ യാക്കോബും യോഹന്നാനും കണ്ടിട്ട്: കർത്താവേ, ഏലിയാവ് ചെയ്തതുപോലെ ആകാശത്തു നിന്നു തീ ഇറങ്ങി അവരെ നശിപ്പിപ്പാൻ ഞങ്ങൾ പറയുന്നത് നിനക്കു സമ്മതമോ എന്നു ചോദിച്ചു. അവൻ തിരിഞ്ഞു അവരെ ശാസിച്ചു. നിങ്ങൾ ഏതു ആത്മാവിന് അധീനർ എന്നു നിങ്ങൾ അറിയുന്നില്ല. മനുഷ്യപുത്രൻ മനുഷ്യരുടെ ജീവൻ നശിപ്പിക്കാനല്ല രക്ഷിക്കാനാണു വന്നത് എന്ന് പറഞ്ഞു. അവർ പിന്നെ വേറൊരു ഗ്രാമത്തിലേയ്ക്ക് പോയി.”*

യേശു അയച്ച ദൂതന്മാരോടുള്ള നിഷേധ മനോഭാവം യേശുവിനോടുള്ള നിഷേധ മനോഭാവമായിട്ടാണു ശിഷ്യന്മാർ കണ്ടത്. എല്ലാം അപ്പോ

സ്തോലന്മാരുടേയും സ്വഭാവം ഒന്നുപോലെ ആയിരുന്നില്ല. വി. യോഹന്നാൻ പലപ്പോഴും തനിക്കു ശരിയെന്ന് ബോദ്ധ്യമായവ ഉയർത്തിക്കാട്ടുന്നതിനു ശ്രമിച്ചിരുന്നു. അദ്ദേഹം ഒരിക്കൽ യേശുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കിയവനെ സംഘത്തിൽ ചേർക്കുന്നതിനു വിരോധിക്കുന്നുണ്ട് (വാ. 49). ഈ സന്ദർഭത്തിലും യോഹന്നാൻ എരിവേറിയ സ്വഭാവമാണ് പ്രകടിപ്പിക്കുന്നത്. തങ്ങൾക്കു വിരുദ്ധമായവരെ നിരോധിക്കുന്നതിനു മാത്രമല്ല അവരെ നശിപ്പിക്കുന്നതിനും ഉദ്യമിക്കുന്നു. ശമര്യക്കാരെ തീ ഇറക്കി നശിപ്പിച്ചുകളയുന്നതിനുള്ള ആലോചന മുന്നോട്ടു വയ്ക്കുന്നു.

പഴയനിയമകാലത്തു ഏലിയാ പ്രവാചകനെ വകവയ്ക്കാതെ വെല്ലുവിളിച്ച രാജഭടന്മാരെ പ്രവാചകൻ സ്വർഗ്ഗത്തിൽ നിന്നു തീ ഇറക്കി നശിപ്പിച്ചുകളഞ്ഞ ചരിത്രസംഭവം വി. യോഹന്നാൻ സ്മരിക്കുന്നു. വി. യോഹന്നാന്റെ ഈ അഭിപ്രായത്തിനു യേശു അതു അസാദ്ധ്യമാണ് എന്ന് പറയുന്നില്ല. എന്നാൽ ഈ പ്രവൃത്തിയെ അപലപിക്കുകയാണ് ചെയ്യുന്നത്.

മനുഷ്യരുടെ കൃത്യങ്ങൾ ആണ് അവനെ നന്മ നിറഞ്ഞവനും, അതേസമയം ദോഷികളും ആക്കിത്തീർക്കുന്നത്. ഓരോ വ്യക്തിയും സ്വന്തം മനസ്സിന്റെ സമ്മതം കൂടാതെ ഒന്നും ചെയ്യുന്നില്ല. സമ്മതത്തിന്റെ പിന്നിൽ ഉദ്ദേശ്യവും, ഉദ്ദേശ്യത്തിന്റെ പിന്നിൽ ആലോചനയും ആലോചനയെ രൂപവത്ക്കരിക്കുന്ന ആത്മാവും ഉണ്ട്. ആത്മാവിന്റെമേൽ നമുക്കു നിയന്ത്രണം ഉണ്ടാകുന്നതുവരെ നമ്മുടെ വ്യക്തിത്വത്തിന്മേൽ നമുക്ക് ഉണ്ടായിരിക്കേണ്ട നിയന്ത്രണം പൂർണ്ണമാകുന്നില്ല. നാം ആത്മാവിന്റെ നീക്കങ്ങൾക്കു പലപ്പോഴും അറിഞ്ഞും അറിയാതെയും പിന്തുണ കൊടുക്കുന്നവരാണ്. ഈ കാരണത്താൽ നാം ഏതു ആത്മാവിനു അധീനർ എന്ന് പരിശോധിച്ചു നോക്കുവീൻ എന്ന ആജ്ഞയിലൂടെ, യേശു നമ്മുടെ ആത്മാവിന്റെ നിലയെ കണ്ടുപിടിക്കുവാനും പരിശോധിച്ചു നോക്കുവാനുമാണ് ആജ്ഞാപിക്കുന്നത്. ഇതു ഒരു ആത്മീയ പ്രക്രിയ ആണ്. അതിനു മുഖ്യ പ്രാധാന്യം കൊടുത്തു ഓരോ വിശ്വാസിയും അവരുടെ മോക്ഷപുരിയിലേക്കുള്ള, ഈ ലോകത്തിലെ യാത്ര നിവർത്തിക്കേണ്ടതുണ്ട്.

നമ്മുടെ കൃത്യങ്ങളുടെ പിന്നിലുള്ള ഉദ്ദേശ്യം, ആലോചന, സമ്മതം ഇവയെ പരിശോധിച്ചു നോക്കുവാൻ മാത്രമല്ല യേശു ആവശ്യപ്പെടുന്നത്. ആത്മാവിന്റെ നിലയെ കണ്ടുപിടിക്കുവാനും അവയെ ദൈവഹിതത്തിന് വിധേയവും തിരുഹിതത്തിന് അനുസരണമുള്ളതുമാക്കാനാണ് കർത്താവ് ആവശ്യപ്പെടുന്നത്. യേശു ശിഷ്യന്റെ തീവ്രവാദത്തിനു പരിഹാരം ആയിട്ട് അവൻ അവന്റെ ആത്മാവിനെ പരിശോധിച്ചേ മതിയാകൂ എന്നരുളിച്ചെയ്യുന്നു. യേശു നമ്മുടെ ചെയ്തികളുടെ വിശദാംശം വേണ്ടവണ്ണം ശരിയാക്കുന്നതിന് മനസ്സിന്റെ ഗതിക്കു പിന്നിലുള്ള ഉദ്ദേശ്യത്തേയും,

അതിനു സമ്മതം കൊടുക്കുന്ന ആത്മാവിനേയും തിരിച്ചറിഞ്ഞിട്ട്, മനസ്സിന്റെ ഉൾകാമ്പായ ആത്മാവിനെ നിയന്ത്രണത്തിൽ നവീകരിക്കപ്പെട്ടതാക്കിത്തീർക്കുവാൻ നമ്മോടു ആജ്ഞാപിക്കുന്നു.

യേശു ശമര്യാ പ്രോഗ്രാം റദ്ദു ചെയ്തു മറ്റൊരു ഗ്രാമത്തിലേക്കു പോകുന്നു. ശത്രുക്കളോടുള്ള യേശുവിന്റെ മനോഭാവം എത്ര മഹത്തരമാണെന്നത് ശിഷ്യന്മാർക്കു പിന്നീട് വളരെ വ്യക്തമാകുന്നു. അവിടുന്ന് ശത്രുക്കളാൽ പിടിക്കപ്പെട്ട് അവരാൽ മരണശിക്ഷയ്ക്കു വിധിക്കപ്പെട്ട സമയത്ത് ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിച്ചവനാണ്.

**വാക്യം 57-58**

*"അവർ വഴി പോകുമ്പോൾ ഒരുത്തൻ അവരോട് നീ എവിടെ പോയാലും ഞാൻ നിന്നെ അനുഗമിക്കാം എന്ന് പറഞ്ഞു. യേശു അവനോട് കുറുനരികൾക്ക് കുഴിയും ആകാശത്തിലെ പറവജാതിക്ക് കൂടും ഉണ്ട്. മനുഷ്യപുത്രനോ തല ചായിക്കാൻ സ്ഥലം ഇല്ല എന്ന് പറഞ്ഞു."*

യേശു വഴിനടന്നു പോകുമ്പോൾ ഒരു വ്യക്തി യേശുവിനെ അനുഗമിക്കുന്നതിനു ആഗ്രഹം പ്രകടിപ്പിക്കുന്നു. യേശു ആ മനുഷ്യന്റെ ഉദ്ദേശ്യശുദ്ധിയെ ചോദ്യം ചെയ്യുന്നില്ല, എങ്കിലും യേശുവിന്റെ മറുപടിയിൽ അവിടുന്നു അനുകൂലമല്ലാത്ത സാഹചര്യങ്ങൾ വിശദീകരിച്ച് കൊടുത്തുകൊണ്ട്, തന്റെ യഥാർത്ഥ നില എന്താണെന്നു വിശദീകരിക്കുകയാണ് ചെയ്തത്.

യേശു അനുഭവിപ്പാൻ ഇരിക്കുന്ന കഷ്ടപ്പാടുകളെ ഓർത്തുകൊണ്ട് അവിടുന്നു പ്രസ്താവിച്ചത് ഇപ്രകാരമാണ്: "എനിക്കു ഒരു സ്നാനം ഏൽപാൻ ഉണ്ട്. അതു കഴിയുവോളം ഞാൻ എത്രത്തോളം ഞെരുങ്ങുന്നു." ഇതു തന്റെ കുരിശുമരണത്തെ സ്മരിച്ചുകൊണ്ട് അവിടുന്ന് ചെയ്യുന്ന ഒരു പ്രസ്താവനയാണ്. യേശുവിന്റെ ഭാവി, ലോകപ്രകാരം ശോഭനമായത് അല്ല എന്നുള്ളത് അവിടുന്നു തന്നെ അനുഗമിക്കാൻ മുതിരുന്നവരോട് പലപ്പോഴായി അറിയിച്ചിട്ടുള്ള കാര്യമാണ്. അതു തന്നെയാണ് യേശു ഈ മനുഷ്യനേയും അറിയിച്ചത്. യേശുവിനെ യഥാർത്ഥമായി സത്യത്തിലും ആത്മാവിലും അനുഗമിക്കുവാൻ ഇച്ഛിക്കുന്നവർ സകലവും ഉപേക്ഷിച്ചുകൊണ്ട് ത്യാഗനിർഭരമായ ഒരു ജീവിതം നയിക്കുന്നതിനു സന്നദ്ധനായിരിക്കണമെന്നാണ് അവിടുന്നു ഈ വചനം മുഖാന്തരം നമ്മെ പഠിപ്പിക്കുന്നത്.

**വാക്യം 59-60**

*"വേറൊരുത്തനോട് എന്നെ അനുഗമിക്കുക എന്ന് പറഞ്ഞാറെ അവൻ ഞാൻ മുൻപേപോയി എന്റെ അപ്പനെ കുഴിച്ചിടുവാൻ അനുവാദം*

*തരേണം എന്നു പറഞ്ഞു. അവൻ അവനോട് മരിച്ചവർ തങ്ങളുടെ മരിച്ച വരെ കുഴിച്ചിടട്ടെ, നീയോ പോയി ദൈവരാജ്യം അറിയിക്ക എന്നു പറഞ്ഞു."*

യേശുവിന്റെ ആജ്ഞ ലഭിച്ച ആൾക്ക് യേശുവിനെ അനുഗമിക്കുന്ന തിനു തടസ്സം ഉണ്ട് എന്നറിയിക്കുന്നു. "ഞാൻ മുൻപേ പോയി എന്റെ അപ്പനെ കുഴിച്ചിടാൻ അനുവാദം തരണേ" എന്നുള്ളതായിരുന്നു ഇയാ ളുടെ തടസ്സം. അനേകം മനുഷ്യരുടെ ജീവിതത്തിൽ ഒരു പുതിയ ജീവിത പന്ഥാവിലേക്കു കടന്നുവരുന്നതിനു ആഗ്രഹം ഉണരുമ്പോൾ അതിനെ ക്കുറിച്ച് വീണ്ടും ചിന്തിച്ചിട്ട് ഇപ്പോൾ വേണ്ട, സ്വന്ത പിതാവിന്റെ കാലം കൂടി ഒന്ന് കഴിഞ്ഞോട്ടെ എന്ന് ചിന്തിക്കാറുണ്ട്. ഈ വിശേഷ "ചിന്ത"യെ പ്രത്യേക പദപ്രയോഗത്തിലൂടെ വ്യക്തമാക്കുന്നതിന് പ്രാദേശികതല ത്തിൽ ഉപയോഗിച്ചിരുന്ന ഒരു പദപ്രയോഗമായിട്ടാണ് ചില പണ്ഡിത ന്മാർ ഈ വചനത്തെക്കുറിച്ച് അഭിപ്രായപ്പെടുന്നത്. പലപ്പോഴും യൗവ നക്കാരെ, നാട്ടിൻപുറങ്ങളിൽ ഒരു പ്രത്യേക കാര്യത്തിനായി പ്രേരിപ്പി ക്കുമ്പോൾ ഇങ്ങനെയുള്ളവർ സ്വന്ത പിതാവിനെ ഏകനായി വിട്ടിട്ട് പുതിയ ഒരു രംഗത്തേക്കു വരുന്നതിനു ഇഷ്ടപ്പെടുന്നില്ല. ഇവർക്കു ഒരു പക്ഷേ പിതാവിനെ അദ്ദേഹത്തിന്റെ പ്രായാവസ്ഥയിൽ ശുശ്രൂഷിക്കാ നുണ്ടായിരിക്കും. അഥവാ, പിതാവിൽ നിന്നു ലഭിക്കുന്ന ഓഹരി ലഭി ക്കുവാനുണ്ടായിരിക്കും, അതുകൂടി ഒന്ന് പൂർണ്ണമായിക്കൊള്ളട്ടെ എന്നു ള്ളത് അവരുടെ ഒഴിവുകഴിവായിട്ട് അനുഭവപ്പെടാറുണ്ട്.

യേശു ഈ സംഭാഷണം നടത്തുന്നതു താൻ ഗലീലാക്കടലിനു അക്ക രക്കു പോകുന്നതിനു അല്പം മുമ്പാണ് (മത്താ. 8:23). ഇയാളുടെ അപ്പൻ തൊട്ടുമുമ്പേ മരിച്ചിരുന്നു എങ്കിൽ അതു ഒരു വിഘ്നമായിത്തീർക്കാതെ, ആ കാര്യം ഉടനെ തന്നെ നിർവ്വഹിച്ചിട്ട്, അഥവാ യേശു അക്കരെപോയി വന്നതിനുശേഷമോ നിർവ്വഹിച്ചിട്ട് യേശുവിനെ അനുഗമിക്കാമായിരുന്നു. അപ്രകാരം സംഭവിച്ചതായി രേഖപ്പെടുത്തിയിട്ടില്ല. യേശുവിന്റെ ഈ വ്യക്തിയോടുള്ള പ്രതികരണം മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചി ടട്ടെ, നീയോ പോയി ദൈവരാജ്യം അറിയിക്കുക എന്നതായിരുന്നു. യഹൂ ദന്മാർ പൊതുവേ മരിച്ചത് എന്ന വാക്കിലൂടെ തങ്ങൾക്കു താൽപര്യമി ല്ലാത്ത കാര്യങ്ങളെ സൂചിപ്പിച്ചുപോന്നു. ലൗകികതയിലും, ലോകമോഹ ങ്ങളിലും, പാപചെയ്തികളിലും ബന്ധപ്പെട്ട് സ്വർഗ്ഗീയ കാര്യങ്ങളിലും പുണ്യപ്രവൃത്തികളിലും താൽപ്പര്യം ഇല്ലാത്തവർ ഇവരുടെ ദൃഷ്ടിയിൽ ആത്മീയമായി മരിച്ചവർ ആയിരുന്നു. ഈ അർത്ഥത്തിലായിരിക്കണം യേശു മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ എന്ന് ആജ്ഞാപി ച്ചത്.

പാപം നിമിത്തമായുള്ള ആത്മീയ മരണമാണു ഒരു മനുഷ്യാത്മാവിന്റെ യഥാർത്ഥത്തിലുള്ള മരണം. ജീവിച്ചിരിക്കുമ്പോൾ തന്നെ പാപം നിമിത്തമായി ഒരാളുടെ ആത്മീയനില അയാളുടെ അറിവിൽ സജീവമായ ദൈവവിശ്വാസത്തിൽ നിന്നും അകന്നുപോകുന്നുവെങ്കിൽ, അയാൾ ആത്മീയ മരണത്തിലേക്കു കടന്നുവരുന്നവനാണ്. ഇങ്ങനെയുള്ളവർക്കു ഉചിതമായ അനുതാപത്തിലൂടെ പ്രാർത്ഥനയുടെ ഫലമായി യേശുവിലൂടെ സജീവമായ ജീവങ്കലേക്കു തിരിച്ചു വരാവുന്നതാണ്.

**വാക്യം 61**

*“കർത്താവേ ഞാൻ നിന്നെ അനുഗമിക്കാം. ആദ്യം എന്റെ വീട്ടിലുള്ളവരോട് യാത്ര പറയുവാൻ അനുവാദം തരേണം എന്നു പറഞ്ഞു.”*

ഈ വചനത്തിൽ ഒരു വ്യക്തി യേശുവിനെ അനുഗമിക്കുന്നതിനു ശ്രമിക്കുന്നു; തന്റെ സമ്മതവും പ്രഖ്യാപിക്കുന്നു. പിന്നീട് അവന് നേരിട്ട തടസ്സം വീട്ടിലുള്ളവരോട് യാത്ര പറയുന്നതിനുള്ള അനുവാദം ആയിരുന്നു. ഈ ലോകജീവിതത്തിൽ മനുഷ്യൻ തന്റെ മാതാപിതാക്കളോടും ബന്ധുക്കളോടും അഭേദ്യമായ ബന്ധം പുലർത്തുന്നു; ഈ ബന്ധം ചിലപ്പോഴൊക്കെ ദൈവിക കാഴ്ചപ്പാടുകളെ ശോഷിപ്പിക്കുന്നതിനും; ദൈവിക വിളിയെ അവഗണിക്കുന്നതിനും സംഗതിയാകാറുണ്ട്. ദൈവിക വിളിയുടെ ആഴത്തേയും ദൈവികസത്യങ്ങളുടെ ശ്രേഷ്ഠതയേയും മനസ്സിലാക്കുന്നതിലുള്ള പരാജയം ദൈവവിളി കേൾക്കുന്നവരിൽ ഉണ്ടാകുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. ദൈവവിളി, മാതാപിതാക്കൾക്കോ ബന്ധുജനങ്ങൾക്കോ നൽകുവാൻ കഴിയാത്ത ഒരു ഭാഗ്യാവസ്ഥയിലേയ്ക്കാണ് നമ്മെ നയിക്കുന്നത്. ഈ കാരണത്താൽ തന്നെ ദൈവിക വിളിക്കു തടസ്സം സൃഷ്ടിക്കുന്ന മാനുഷികബന്ധങ്ങളെ നമുക്കു ജയിക്കുവാൻ സാധിക്കണം.

ഈ വിഷയത്തിൽ, ദൈവികവിളിക്കു സമർപ്പിക്കുന്നവരിൽ, ദൈവത്തിനും ലോകത്തിനും മദ്ധ്യേ അവർ ദൈവത്തോടു പൂർണ്ണമായി യോജിച്ചു നിൽക്കും എന്ന ഒരു തീരുമാനം ഉണ്ടായിരിക്കണം, അതു യേശു നമ്മിൽ നിന്നു ആഗ്രഹിക്കുന്നു.

**വാക്യം 62**

*“യേശു അവനോട് കലപ്പയ്ക്കു കൈ വച്ചശേഷം പുറകോട്ട് നോക്കുന്നവൻ ആരും ദൈവരാജ്യത്തിനു കൊള്ളാവുന്നവനല്ല എന്നു പറഞ്ഞു.”*

അനേകർ സ്വർഗ്ഗരാജ്യത്തിന്റെ പ്രചാരകന്മാർ ആയിത്തീരേണ്ടതിന്റെ ആവശ്യം യേശു അറിയിക്കുന്നതിനോടൊപ്പം, അതിനുവേണ്ടി വിളിക്കപ്പെടുന്നവരുടെ പിൻമാറ്റത്തെ വിലയിരുത്തുകയും ചെയ്യുന്നു. കലപ്പയ്ക്ക്

കൈവച്ചശേഷം പുറകോട്ട് നോക്കുന്നവർ ദൈവരാജ്യത്തിനു കൊള്ളാവുന്നവരല്ല എന്ന് അവിടുന്നു പ്രസ്താവിച്ചു. സ്വർഗ്ഗരാജ്യത്തിനു വേണ്ടി നാം ആഗ്രഹിച്ചിട്ട് അതിനായുള്ള ആ ആത്മീയ ലക്ഷ്യത്തിൽ നിന്നു നമ്മുടെ ആത്മാവിനെ പിന്തിരിപ്പിക്കുന്നുവെങ്കിൽ നാം ഈ വിഷയത്തിൽ പുറകോട്ട് നോക്കുന്നവർ ആയിരിക്കും. ഇപ്രകാരം സംഭവിക്കുന്നതിലൂടെ നഷ്ടമാകുന്നത് നിത്യമായിട്ടുള്ള സൗഭാഗ്യമാണെന്ന് അറിയാതിരിക്കരുത്. സ്വർഗ്ഗരാജ്യം അന്വേഷിക്കുന്നതും, അതു നമ്മുടെ ലക്ഷ്യമായി കരുതി പ്രവർത്തിക്കുന്നതും ഒരു ആത്മീയ യജ്ഞം ആണ്. ഇവിടെ തിരിഞ്ഞു നോക്കുന്നതിന്റെ കാരണം സ്വർഗ്ഗരാജ്യത്തെ പ്രതി ഉപേക്ഷിക്കുവാൻ നിർബന്ധിതമാകുന്നവ, സ്വർഗ്ഗരാജ്യത്തിന്റെ വിലയേക്കാൾ ശ്രേഷ്ഠതയും വിലപ്പെട്ടതുമാണ് എന്ന് ചിന്തിച്ചുവശാകുന്നതുകൊണ്ടാണ്. ഇതു ഒരു പരാജയത്തെയാണ് സൂചിപ്പിക്കുന്നത്.

## സന്ദേശമുഖങ്ങൾ

### I

1. യേശുവിനെ സ്വീകരിക്കുക, അംഗീകരിക്കുക.
2. ശമര്യാക്കാരെ അനുഗമിക്കാതിരിക്കുക.
3. സ്വയം നന്നാകുന്നതിനു ഏതാത്മാവിൽ ജീവിക്കുന്നതാണു പ്രധാനം.
4. എന്തു സമ്പാദിച്ചു എന്നതല്ല ഏതാത്മാവിൽ ജീവിക്കുന്നു എന്നതാണു പ്രധാനം.
5. യേശുവിന്റെ ഭാവം തന്നെ നമ്മിൽ ഉണ്ടായിരിക്കട്ടെ.

### II

### യേശുവിന്റെ സ്വഭാവം

1. പ്രതികാരം ചെയ്യാത്തത് (ലൂക്കോസ് 9:55).
2. ആത്മാക്കളെ രക്ഷിക്കുന്നത് (ലൂക്കോസ് 9:55).
3. സ്നേഹം നിറഞ്ഞത് (യോഹ. 13:34).
4. നിസ്വാർത്ഥത നിറഞ്ഞത് (മത്താ. 26:39).
5. ക്ഷമിക്കുന്നത് (കൊലോ. 3:13).

### III

### യേശുവിനെ തിരസ്ക്കരിക്കുന്നത്

1. ശമര്യക്കാർ യേശുവിനെ തിരസ്ക്കരിച്ചു (ലൂക്കോസ് 9:53).
2. സ്വന്ത സമുദായക്കാർ (യോഹ. 1:11).
3. യൗവനക്കാരൻ (സമ്പത്തിനോടുള്ള ആകർഷണം) (മത്താ. 19:22).

4. ശിഷ്യന്മാർ പലരും - ഉപദേശത്തിന്റെ കാഠിന്യം നിമിത്തം (യോഹ. 6:65).
5. നമ്മുടെ നിറഞ്ഞ സ്വാർത്ഥത.
6. അനന്തരഫലം - നിസ്സഹായതയായിരിക്കും (യോഹ. 15:5).

## IV

## നാം സ്വയം കാത്തുകൊള്ളേണ്ട ആത്മീയത

1. ദൈവാത്മാവിനു അധീനരാകുക (വാക്യം 55).
2. ആത്മാവിനെ പരിശോധിച്ചറിയുക (വാക്യം 55).
3. യേശുവിനെ അനുഗമിക്കുക (വാക്യം 59).
4. മുന്നോട്ട് ഗമിക്കുക (വാക്യം 62).
5. ആത്മഹിതം അനുവർത്തിക്കുക.

## V

## യേശുവിനെ അംഗീകരിച്ചാൽ

1. വിനയം (യോഹ. 13:15).
2. സ്നേഹം (യോഹ. 13:34).
3. സമാധാനം (യോഹ. 14:27).
4. തിരുവചനജ്ഞാനം (യോഹ. 17:14).
5. മഹത്വം (യോഹ. 17:22).
6. നിത്യജീവൻ (യോഹ. 10:28).

# 33

# പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായറാഴ്ച

**വേദഭാഗം: വി. യോഹന്നാൻ 17:13–26**

**വാക്യം 13**

*“ഇപ്പോഴോ ഞാൻ നിന്റെ അടുക്കൽ വരുന്നു; എന്റെ സന്തോഷം അവർക്കുള്ളിൽ പൂർണ്ണമാക്കേണ്ടതിന് ഇത് ലോകത്തിൽ വച്ചു സംസാരിക്കുന്നു.”*

യേശു തന്റെ വേർപാടിനു മുമ്പായി ശിഷ്യന്മാർക്കു വേണ്ടിയും തന്നിൽ വിശ്വസിക്കാനിരിക്കുന്ന എല്ലാ വിശ്വാസികൾക്കു വേണ്ടിയും പ്രാർത്ഥിക്കുന്നു. യേശുവിന്റെ ഇഹലോകജീവിതത്തിന്റെ പരമമായ ലക്ഷ്യം തന്റെ പിതാവിന്റെ ഇഷ്ടം നിവർത്തിക്കുക എന്നതായിരുന്നു. യേശു ഇപ്രകാരം പ്രാർത്ഥിക്കുന്നു “ഇപ്പോഴോ ഞാൻ നിന്റെ അടുക്കൽ വരുന്നു.” തന്റെ ഇഹലോകജീവിതത്തിൽ നിവർത്തിക്കേണ്ടതായി തനിക്കുണ്ടായിരുന്ന കർമ്മങ്ങൾ നിവർത്തിച്ചു കഴിഞ്ഞു. ഇനിയും ശേഷിച്ചിരിക്കുന്ന കർമ്മം തന്റെ കഷ്ടാനുഭവവും മരണവും മാത്രമാണ് എന്നറിഞ്ഞിട്ട് ആ സമയം എടുത്തു കാണിക്കുന്നതിനാണ്, ഇപ്പോഴോ ഞാൻ നിന്റെ അടുക്കൽ വരുന്നു എന്നു പ്രാർത്ഥിക്കുന്നത്.

തന്റെ അന്ത്യദിനങ്ങൾ, സമീപിച്ചിരിക്കുന്ന സന്ദർഭത്തിൽ യേശുവിനു ശിഷ്യന്മാരോടു ഉണ്ടായിരുന്ന കരുതലും സ്നേഹവും അവിടുന്ന് പ്രകടിപ്പിക്കുന്നത്, തന്നെത്തന്നെ തന്റെ ഈ സ്നേഹിതന്മാർക്കുവേണ്ടി സമർപ്പിച്ചുകൊണ്ടാണ്. തന്നിലുള്ള സന്തോഷം ശിഷ്യന്മാരിലും ഉണ്ടാകണമെന്ന് അവിടുന്ന് പ്രാർത്ഥിക്കുന്നു. ക്രിസ്തുവിന്റെ സന്തോഷം എന്നത്, പിതാവും പുത്രനും ഒന്നായിരിക്കുന്നു എന്നുള്ളതിനാൽ ദൈവത്തിൽ നിന്നുള്ള സന്തോഷവും ജ്ഞാനവുമാണ്. ഈ സന്തോഷം ലഭിക്കുന്നവർക്ക് ദൈവത്തെ തന്നെയാണ് ലഭിക്കുന്നത്. ഈ അനുഭവം ആർക്ക് ദൈവികമായി ലഭിക്കുന്നുവോ അവരിൽ കൂടുതലായും ദൈവം വസിക്കുന്ന അനുഭവം ഉണ്ടാകുന്നു. യേശു ഈ ആഗ്രഹത്തെ പ്രകടിപ്പിക്കുന്നത് “എന്റെ സന്തോഷം ശിഷ്യന്മാരുടെ ഉള്ളിൽ പൂർത്തിയാക്കണമേ” എന്ന അവിടുത്തെ പ്രാർത്ഥനയിലൂടെയാണ്.

**വാക്യം 14-16**

*"ഞാൻ അവർക്കു നിന്റെ വചനം കൊടുത്തിരിക്കുന്നു. ഞാൻ ലൗകികനല്ലാത്തതുപോലെ അവരും ലൗകികന്മാരല്ലാത്തതുകൊണ്ട് ലോകം അവരെ പകച്ചു. അവരെ ലോകത്തിൽനിന്ന് എടുക്കണം എന്നല്ല ദുഷ്ടന്റെ കയ്യിൽ അകപ്പെടാത്തവണ്ണം അവരെ കാത്തുകൊള്ളണം എന്നത്രേ ഞാൻ അപേക്ഷിക്കുന്നത്. ഞാൻ ലൗകികനല്ലാത്തതുപോലെ അവരും ലൗകികരല്ല."*

യേശു പറയുന്നത്, അവിടുന്നു തന്റെ അപ്പോസ്തോലന്മാർക്ക് പിതാവാംദൈവത്തിൽ നിന്നുള്ള വചനം കൊടുത്തിരിക്കുന്നു എന്നും, ആ വചനങ്ങളിലൂടെ അവർക്ക് യേശുവിനെക്കുറിച്ചും പിതാവാം ദൈവത്തെക്കുറിച്ചും ലഭിച്ച അറിവ്, ദൈവപുത്രനായ ക്രിസ്തുവിനെക്കുറിച്ചുള്ള അറിവിലും വിശ്വാസത്തിലും അവരെ ഉറപ്പിച്ചിരിക്കുന്നു എന്നുമാണ്. യേശുവിന്റെ വചനങ്ങൾ നിരത്തിവച്ച് പരിശോധിച്ചാൽ അവ പിതാവിനോടു സംസാരിച്ചവ, ശിഷ്യന്മാരോടായിട്ട് സംസാരിച്ചവ, ലോകത്തോടായിട്ട് വെളിപ്പെടുത്തിയവ എന്നിപ്രകാരം മൂന്നായി തിരിക്കാം. ഇവയിൽ ശിഷ്യന്മാരോടും സർവ്വജനത്തോടും സംസാരിച്ച വചനങ്ങളുടെ ഉറവിടം സർവ്വ ജീവന്റേയും ഉറവിടവും വഴിയുമായ പിതാവാം ദൈവത്തിൽ നിന്നുള്ളതായിരുന്നു. യേശുതന്നെ ഈ കാര്യം വ്യക്തമാക്കുന്നു. "ഞാൻ അവർക്കു നിന്റെ വചനം കൊടുത്തിരിക്കുന്നു." ഇതിൽനിന്നു യേശുവിന്റെ വചനങ്ങൾ ലൗകികജീവിതത്താൽ സമ്പാദിച്ചതല്ല എന്നു തെളിയുന്നുണ്ട്.

വേറൊരു പ്രത്യേകത ഈ വചനങ്ങൾക്കു കൽപിക്കാവുന്നത് അതു ലൗകികമായിരുന്നില്ല എന്നുള്ളതാണ്. ഈ വചനത്തിന്റെ കേൾവിയാൽ ശിഷ്യന്മാർ ഇന്ന് ലൗകികരല്ലാത്തവരായിത്തീർന്നിട്ടുണ്ട് എന്നു കൂടി യേശു വെളിവാക്കുന്നു. ഈ വിവരം പിതാവായ ദൈവത്തെ പ്രത്യേകം അറിയിക്കുകയും ചെയ്യുന്നു. കർത്താവിന്റെ കഷ്ടാനുഭവങ്ങളുടെ ദിവസങ്ങൾ ആയപ്പോഴേക്കും തന്റെ ശിഷ്യന്മാർ തന്നോടുകൂടി വസിച്ചും തന്റെ ഉപദേശം കൈക്കൊണ്ടും അവരുടെ പൊതുവിലുള്ള വീക്ഷണം ആത്മികമായി വ്യത്യാസപ്പെട്ട്, ലോകത്തിന്റെ കളങ്കം ഏൽക്കാതിരിപ്പാൻ പ്രാപ്തമായി എന്നു മനസ്സിലാക്കാവുന്നതാണ്.

ശിഷ്യന്മാരെക്കുറിച്ച് യേശുവിന്റെ വിലയിരുത്തൽ പ്രാർത്ഥനയിലൂടെ അറിയിച്ചിട്ട് യേശുവിനു വീണ്ടും പിതാവിനോടു അറിയിക്കാനുണ്ടായിരുന്നത്, ശിഷ്യന്മാർ ലൗകികരല്ല എന്ന കാരണത്താൽ ലോകം തന്റെ ശിഷ്യന്മാരെ പകയ്ക്കും എന്നുള്ളതായിരുന്നു. വിശുദ്ധ യോഹന്നാൻ ശ്ലീഹാ യേശുവിന്റെ ഈ പ്രസ്താവനയുടെ സാരം സ്വന്തം ജീവിതത്തിൽ

അനുഭവിച്ചു കഴിഞ്ഞിരുന്നതുകൊണ്ടാവാം ഭൂതകാലരൂപത്തിൽ "പകച്ചു" എന്ന് ഈ സംഗതിയെക്കുറിച്ച് എഴുതിയിരിക്കുന്നത്. യേശു അപ്പോസ്തോലന്മാർക്കു കൊടുത്ത വചനം ലൗകികമായിരുന്നില്ല എന്നതുകൊണ്ടാണ് ശിഷ്യന്മാരേയും അവരിൽനിന്നു സ്ഫുരിച്ചു വരുന്ന വചനങ്ങളേയും ലോകം എതിർക്കും എന്ന് അവിടുന്ന് കൽപിച്ചത്. ലൗകികലോകം ആത്മീയസത്യങ്ങളെ, അവയെക്കുറിച്ചുള്ള പരിജ്ഞാനം പ്രാപിക്കാൻ മനസ്സില്ലാതെ അവയെ എതിർക്കുകയും നിരാകരിക്കുകയും ചെയ്യുന്നു.

യേശു പറയുന്നു, ഞാൻ ഇവയെല്ലാം ലോകത്തിൽ വച്ചാണു സംസാരിക്കുന്നത്. ലോകത്തിൽ വച്ച് ഒരാൾ സംസാരിക്കുന്ന വചനങ്ങളുടെ നടത്തിപ്പ് സംഭവിക്കുന്നത് സ്വർഗ്ഗത്തിൽ വച്ച് സംസാരിക്കുന്ന വചനങ്ങളേക്കാൾ അധികം വിഘ്നങ്ങൾ അതിജീവിച്ചുകൊണ്ടായിരിക്കും. നമ്മുടെ ഹൃദയത്തിൽ സ്വർഗ്ഗം സൃഷ്ടിക്കുന്ന ദൈവകൃപ വസിക്കുന്നുവെങ്കിൽ ആ അവസ്ഥയിലുള്ള മനസ്സിൽ നിന്ന് ഉയരുന്ന പ്രാർത്ഥന പെട്ടെന്ന് ഫലവത്താകുന്നു. സ്വർഗ്ഗീയമായവയുടെ കാതൽ ഒട്ടും ഉൾക്കൊള്ളാത്ത മനസ്സിൽ നിന്നുയരുന്ന പ്രാർത്ഥന മുൻപ് പറഞ്ഞ പ്രാർത്ഥനയുടെ വേഗത്തിൽ ഫലപ്രദമാകുകയില്ല. ഈ വ്യത്യാസം യേശു പിതാവിനെ അറിയിക്കുന്നു.

ശിഷ്യന്മാരുടെ ആത്മീയ വളർച്ചയേയും ദൈവികശക്തി ഉൾക്കൊണ്ടുള്ള പുരോഗതിയേയും യേശു ഇച്ഛിച്ചു. ഇതിനു ലോകത്തിന് ഉപരി പരലോകം തന്നെയാണ് നല്ലത് എന്ന് അവിടുന്ന് അറിഞ്ഞിരുന്നു. അങ്ങനെ ആണെങ്കിൽതന്നെയും അവർ ലോകത്തിൽ വസിക്കണം; ലോകത്തിൽ സംരക്ഷിക്കപ്പെടണം എന്നുള്ളത് യേശുവിന്റെ ആവശ്യമായിരുന്നു. അവരെ ലോകത്തിൽ നിന്നു എടുക്കണമെന്ന അഭിപ്രായമോ ആഗ്രഹമോ യേശുവിൽനിന്നു പുറപ്പെടുന്നില്ല. അവർ സർവ്വവിധേനയും പിശാചിന്റെ വഞ്ചനയുടെ സ്തത്തിൽനിന്നു സംരക്ഷിക്കപ്പെടണമെന്ന് യേശു അധികമായി ആഗ്രഹിക്കുന്നു. ഈ ആഗ്രഹം തന്റെ ശിഷ്യന്മാർക്ക് വേണ്ടി മാത്രമല്ല തന്നിൽ വിശ്വസിക്കുന്ന ഏവരുടേയും പേർക്കാണ് എന്ന് അവിടുന്ന് വ്യക്തമാക്കുന്നു (വാക്യം 20).

**വാക്യം 17**

*"സത്യത്താൽ ഇവരെ വിശുദ്ധീകരിക്കേണമേ, നിന്റെ വചനം സത്യമാകുന്നു."*

യേശു ശിഷ്യന്മാർ സംരക്ഷിക്കപ്പെടണം, കൂടാതെ വിശുദ്ധീകരിക്കപ്പെടണം എന്ന് പ്രാർത്ഥിക്കുന്നു. ഈ രണ്ടു കാര്യങ്ങളും ദൈവത്തിൽ നിന്ന് അവർക്കായി ഉണ്ടാകണം എന്നതിന് അവർക്ക് ഉണ്ടായിരുന്ന യോഗ്യത യേശു ലൗകികനല്ല എന്നതുപോലെ അവരും ലൗകിക

മനുഷ്യർ ആയിരുന്നില്ല എന്നുള്ളതായിരുന്നു. ഈ യോഗ്യത ഉള്ളവരായി അവരെ ഉയർത്തി എടുക്കുന്നതിന് യേശു അവരെ ആറു മാസം വീത മുള്ള ഏതാണ്ടു ഏഴു സെമസ്റ്റർ തന്നോടു കൂടി താമസിപ്പിച്ചു, പഠിപ്പിച്ച് സഹകരിപ്പിച്ചു വളർത്തി.

പിന്നീട് ശിഷ്യന്മാർ യാതൊരുവിധ തെറ്റുകുറ്റത്തിനും വിധേയരായി ജീവിച്ചില്ല. ലൗകികനേട്ടങ്ങൾക്കോ ധനസമ്പാദനത്തിനോ, അവർ ഒരു ങ്ങിയില്ല. സ്വർഗ്ഗീയ മനുഷ്യരും ആത്മചിന്തയിലുമായിട്ട് അവർ ജീവിച്ചു. അവരുടെ ആ ജീവിതം ദൈവം സാധിപ്പിച്ചത് അവരിൽ ക്രൂശിക്കപ്പെട്ടവ നായ യേശുവിന്റെ ആത്മശക്തി വസിക്കുന്നതിന് വരം കൊടുത്തു കൊണ്ടായിരുന്നു (2 കൊരി. 4:10).

**വാക്യം 18-20**

*"നീ എന്നെ ലോകത്തിലേക്കു അയച്ചതുപോലെ ഞാൻ അവരേയും ലോകത്തിലേക്കു അയച്ചിരിക്കുന്നു. അവരും സാക്ഷാൽ വിശുദ്ധീകരി ക്കപ്പെട്ടവർ ആകേണ്ടതിനു ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ വിശു ദ്ധീകരിക്കുന്നു. ഇവർക്കുവേണ്ടി മാത്രമല്ല ഇവരുടെ വചനത്തിൽ എന്നിൽ വിശ്വസിക്കുന്നവർക്കുവേണ്ടിയും ഞാൻ അപേക്ഷിക്കുന്നു."*

പിതാവാംദൈവം യേശുക്രിസ്തുവിനെ ഭൂമിയിലേക്ക് അയച്ചു. അയ യ്ക്കപ്പെട്ട യേശു ഭൂമിയിൽ വച്ച് സംഘടിപ്പിച്ചെടുത്ത ഒരു കൂട്ടം പ്രവർത്ത കരായിട്ടാണ് ശിഷ്യന്മാരെ ഇവിടെ അവതരിപ്പിക്കുന്നത്. യേശു പറയുന്നു, നീ എന്നെ ലോകത്തിലേക്കു അയച്ചു. പിന്നീട് ഇപ്പോൾ ഞാൻ ഇവ രേയും ലോകത്തിലേക്ക് അയക്കുന്നു. അവരുടെ വിശുദ്ധീകരണവും സംര ക്ഷണവും എടുത്തു പറഞ്ഞുകൊണ്ട് സത്യത്താൽ ഇവരെ വിശുദ്ധീക രിക്കണമേ എന്ന് യേശു പ്രാർത്ഥിക്കുന്നു. സത്യത്തിലുള്ള വിശുദ്ധീകര ണവും ദൈവത്താലുള്ള വിശുദ്ധീകരണവും ഒന്നുതന്നെയാണ്.

വിശുദ്ധീകരണം പൂർത്തിയാകണമെങ്കിൽ വി. ത്രിത്വം എഴുന്നള്ളി വന്നു അപ്പോസ്തോലന്മാരിൽ വസിക്കണമെന്ന് യേശുവിനു അറിയാമാ യിരുന്നു. ദൈവവുമായുള്ള അപ്പോസ്തോലന്മാരുടെ സമ്പർക്കത്തിൽ, ദൈവം തന്നെത്തന്നെ അവരുടെ ശുദ്ധീകരണത്തിനുവേണ്ടി, അവർ ക്കായി വിട്ടുകൊടുക്കണമെന്ന അപേക്ഷയാണ് യേശു പിതാവിന്റെ സന്നി ധിയിൽ സമർപ്പിച്ചത്. ഇതു സാദ്ധ്യമാകണമെങ്കിൽ ദൈവപുത്രൻ തന്നെ ത്തന്നെ മാനവരുടെ രക്ഷയ്ക്കുവേണ്ടി സമർപ്പിക്കണമെന്നതും; അതിന്റെ പൂർത്തീകരണത്തിൽ അവൻ മരിക്കണമെന്നതും; യേശു അനുസ്മരി ച്ചുകൊണ്ടാണ് ഈ പ്രാർത്ഥന സമർപ്പിച്ചത്.

സത്യത്താലുള്ള വിശുദ്ധീകരണം, ദൈവത്താലുള്ള ശുദ്ധീകരണമാ

ണെന്ന സത്യം മനസ്സിലാക്കാവുന്നതാണ്. യേശു ഇപ്രകാരം പ്രാർത്ഥിക്കുന്നു: "അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെടേണ്ടവർ ആകേണ്ടതിനു ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ ശുദ്ധീകരിക്കുന്നു." അതു അവർക്കു വേണ്ടി മാത്രമല്ല, അവരുടെ വചനത്തിൽ വിശ്വാസികളാകുന്നവർക്കുവേണ്ടിയും ആണെന്നുള്ളത് യേശു വ്യക്തമാക്കുന്നു (വാക്യം 20).

യേശുവിനു ആ സന്ദർഭത്തിൽ തന്നെത്തന്നെ വിശുദ്ധീകരിക്കുക എന്ന ഒരു ആവശ്യം ഇല്ലായിരുന്നു എന്നത് തന്റെ ഈ വചനത്തെക്കുറിച്ച് നമ്മിൽ ഒരു സംശയം സൃഷ്ടിക്കുന്നു. യേശു ശിഷ്യന്മാർക്കുവേണ്ടി തന്നെത്തന്നെ വിശുദ്ധീകരിക്കുന്നു എന്ന പ്രസ്താവനയുടെ പൊരുൾ തന്റെ ക്രൂശ് മരണം എന്ന സർവ്വരുടേയും വിശുദ്ധീകരണത്തിനുള്ള ആത്മബലിയെ ആണ് സൂചിപ്പിക്കുന്നത്. തന്റെ മരണത്തിൽ നിന്ന് ഉതിർന്നുവരുന്ന വിശുദ്ധീകരണശക്തി ശിഷ്യന്മാർക്കു ആവശ്യമാണെന്നും തന്റെ ഏഴു സെമസ്റ്റർ പഠിപ്പിക്കൽ കൊണ്ടും അവർ ഒരിടത്തും ചെന്നുചേർന്നില്ല എന്നും അവിടുന്ന് അറിഞ്ഞിരുന്നു. ശിഷ്യന്മാരുടെ വിശുദ്ധീകരണത്തിന് ഉതകുമാറ് യേശു നടത്തുന്ന ഈ വിശുദ്ധീകരണം ശിഷ്യന്മാർ മുഖാന്തരം തന്നിൽ വിശ്വസിക്കാനിരിക്കുന്ന സർവ്വർക്കും ആവശ്യമാണ് എന്നതും സർവ്വസമ്മതമായ ആത്മീയ സത്യമാണ്.

യേശു കുരിശുമരണത്തിലൂടെ സ്വയം വിശ്വാസികൾക്കുവേണ്ടി സമർപ്പിക്കപ്പെട്ടതിന്റെ ആവർത്തനമാണ് പരിശുദ്ധബലി എന്ന കുർബ്ബാന സഭയിൽ നടക്കുന്നത്. യേശുവിന്റെ കുരിശുമരണം എന്ന കേന്ദ്രബിന്ദുവിന്റെ സജീവമായ പ്രകടനമാണ് വി. കുർബ്ബാന. വിശ്വാസികൾക്ക് ഇതു വിശുദ്ധീകരണത്തിനും, അതിലേക്ക് ആവശ്യമായ പാപമോചനത്തിനും ഉതകുന്നു.

ഈ വിശുദ്ധീകരണത്തിനും സംരക്ഷണത്തിനും ഒരു ഉദ്ദേശ്യം ഉണ്ട്; അതിലൂടെ മനുഷ്യരും ദൈവവും എന്നപോലെ സർവ്വജനങ്ങളും പരസ്പരം ഒന്നാകണമെന്നുള്ളതാണ്. യേശു പ്രാർത്ഥിക്കുന്നു, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ ശിഷ്യരും ദൈവത്തോടു ഒന്നാകണമേ. അത്രയുമല്ല ആത്മീയ അർത്ഥത്തിൽ ശിഷ്യന്മാരിലൂടെ യേശുവിൽ വിശ്വസിക്കുന്നവർ കൂടി ഈ വിഷയത്തിൽ ദൈവത്തോടു ഒന്നാകേണ്ടതിനു യേശു പ്രാർത്ഥിക്കുന്നു എന്നത് വ്യക്തമാണ്. യേശുവും പിതാവും ഒന്നാണെന്നുള്ള സത്യം യേശു അറിയിക്കുന്നു. ഇനിയും തന്റെ വിശ്വാസികളും അവരോട് ഒന്നാകേണ്ടതിനു വിശ്വാസികളിൽ യേശു വസിച്ചാൽ അത് പൂർത്തിയാകും. കാരണം യേശുവിൽ പിതാവ് മുൻപേതന്നെ വസിച്ചുകൊണ്ടാണ് ഇരിക്കുന്നത്; അഥവാ യേശുവും പിതാവും ഒന്നാണ്. ഇങ്ങനെ പുത്രൻ വിശ്വാസികളിലും പിതാവ് പുത്രനിലുമായിട്ട് ഐക്യ

ത്തിൽ തികയണം. ഇതു പുത്രൻ വിശ്വാസികളിൽ വസിക്കുമ്പോൾ സംഭ വിക്കുന്നതാണ്. മനുഷ്യന് ദൈവവുമായുള്ള ബന്ധത്തിൽ പുതിയനിയ മത്തിൽ വിശ്വാസികൾക്കു നേടി എടുക്കാവുന്ന ഈ ആത്മീയ അനു ഭവം, യേശുവിനെ പിതാവാംദൈവം ഭൂമിയിലേക്കു അയച്ചത് മുഖാന്തരം സംജാതമായിട്ടുള്ളതാണ്. ഈ സത്യം ലോകം കൂടി അറിയണമെന്നു യേശു പ്രാർത്ഥിക്കുന്നു (വാക്യം 21, മത്താ. 1:22).

**വാക്യം 21-24**

*"നീ എന്നെ അയച്ചിരിക്കുന്നു എന്ന് ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നെ നീ എനിക്കു നൽകിയിരിക്കുന്ന മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു. നീ എന്നെ അയച്ചിരിക്കുന്നു എന്നും നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരേയും സ്നേഹിക്കുന്നു എന്നും ലോകം അറിവാൻ നാം ഒന്നായിരി ക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു ഞാൻ അവരിലും നീ എന്നി ലുമായി അവർ ഐക്യത്തിൽ തികഞ്ഞവരായിരിക്കേണ്ടതിനു തന്നെ. പിതാവേ നീ ലോകസ്ഥാപനത്തിനു മുൻപേ സ്നേഹിച്ചിരിക്കകൊണ്ട് എനിക്കു നൽകിയ മഹത്വം നീ എനിക്കു തന്നിട്ടുള്ളവർ കാണേണ്ടതിനു ഞാൻ ഇരിക്കുന്ന ഇടത്തു അവരും എന്നോടുകൂടെ ഇരിക്കണം എന്ന് ഞാൻ ഇച്ഛിക്കുന്നു."*

ഇരുപത്തിയൊന്നാം വാക്യം സുപ്രധാനമായ ചില സത്യങ്ങൾ വെളി വാക്കുന്നു. പിതാവായ ദൈവം പുത്രനെ ലോകത്തിലേക്കു അയച്ചതു നിമിത്തമായിട്ട് ലോകചരിത്രം രണ്ടായി വിഭജിക്കപ്പെട്ടു. ക്രിസ്തുവിനു മുൻപുള്ള കാലം പിൻപുള്ള കാലം എന്നിങ്ങനെ. ആത്മീയരംഗത്ത് ഒരു വിഭജനം അല്ല, മനുഷ്യരും ദൈവവും തമ്മിലും മനുഷ്യരും മനുഷ്യരും തമ്മിലും കൂടുതൽ അടുപ്പവും ഐക്യവുമാണ് ഇതുമൂലം സംഭവിച്ചത്. ഇത് അപ്രകാരം സംഭവിക്കണമേ എന്ന് യേശു പ്രസ്താവിക്കുന്നു. യേശു ഭൂമിയിൽ വന്നിട്ട് പോയി എന്നറിയുന്നതിനും, ആ വരവിന്റെ ശ്രേഷ്ഠത എന്നും നിലനിൽക്കുന്നതിനും വരവിന്റെ ഉദ്ദേശ്യത്തെ പൂർത്തീകരിക്ക ണമേ എന്നും തന്റെ പ്രാർത്ഥനയിൽ യേശു വ്യക്തമാക്കുന്നു. യേശു വിൽ പിതാവായ ദൈവം വസിക്കുന്നതുപോലെയും പിതാവിന്റെ ഹൃദ യത്തിൽ പുത്രൻ വസിക്കുന്നതുപോലെയും ശിഷ്യന്മാരും തന്റെ ആത്മാ വിൽ ഒന്നാകണമേ എന്നും യേശു പ്രാർത്ഥനയിൽ ആവശ്യപ്പെടുന്നു. 'നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനു തന്നെ' (വാക്യം 17:21).

ഇപ്രകാരം ദൈവവുമായി ഒരു ആത്മീയ ബന്ധം പരിശുദ്ധാത്മാവു

മുഖാന്തരം യേശുവിൽ വിശ്വസിക്കുന്നവരും സത്യത്തിൽ നടക്കുന്നവരു മായവരിൽ സംഭവിക്കുന്നതിലേക്കുള്ള കൃപ ദൈവത്തിൽ നിന്നു മനു ഷ്യരിലേക്കു നീട്ടിയിരിക്കുന്നു എന്നുള്ളതാണ് ക്രിസ്തുമതത്തിന്റെ കുളി ർമയും, ദൈവത്തിനും മനുഷ്യർക്കും മദ്ധ്യേ യേശു നേടിത്തന്നിരിക്കുന്ന പുണ്യകരമായ വിജയവും. ഈ ആത്മീയബന്ധം ഓരോ സത്യവിശ്വാ സിയിലും മാതാപിതാക്കളുടെ സത്യവിശ്വാസം എന്ന ചട്ടക്കൂടിലൂടെയും സഭയിലെ വിശ്വാസ അഗ്നിയിലൂടെയും മാമോദീസാ മുഖാന്തരം ആരം ഭിച്ച് വിശ്വാസവും വിശുദ്ധ ജീവിതവും വഴിയായി കൂടുതൽ യഥാർത്ഥ മാകേണ്ടതാണ്. ഈ നല്ല കാര്യം, അതേ മനുഷ്യഹൃദയങ്ങളിൽ യേശു വസിക്കുമെന്ന സത്യം, സർവ്വലോകവും അറിയണമേ എന്ന് യേശു ആഗ്ര ഹിക്കുന്നു (വാക്യം 23).

ഈ ആത്മീയ ബന്ധവും സന്തോഷസമൃദ്ധിയും, തന്റെ സ്വന്ത സാദൃ ശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ച ദൈവത്തിന്റെ മനുഷ്യരോടുള്ള സ്നേഹ ത്തിന്റെ തനിനിറം ആണ്. ഈ പ്രാർത്ഥനയിൽ യേശു തന്റെ സ്നേഹ ത്തിന്റെ മുഴുവൻ കാതലും പുറത്താക്കുന്നു. തന്നിൽ വിശ്വസിക്കുന്ന വർക്കായി തന്നെത്തന്നെ ശുദ്ധീകരിക്കും എന്നുള്ളത് തന്റെ മരണത്തി ലൂടെ നിവർത്തിക്കുന്നു എന്നത് നിർവഹിക്കുന്നതിന് മുൻപ് തനിക്കും പിതാവിന്റെ സന്നിധിയിൽ ഉള്ള മഹത്വം കൂടി അവിടുന്നു തന്നെ അന്വേ ഷിക്കുന്നവർക്കുവേണ്ടി കൊടുക്കുന്നു: യേശു പ്രസ്താവിച്ചു, ദൈവമേ നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു (വാക്യം 22). ഇതോടുകൂടി യേശു മനുഷ്യരോടുള്ള തന്റെ സ്നേഹത്തെ പ്രതി സ്വയം ശൂന്യവൽക്കരിക്കപ്പെട്ടവനായി തീരുകയാണ് ചെയ്യുന്നത്.

തന്റെ മനുഷ്യാവതാര ഉദ്ദേശ്യം യേശു പ്രാർത്ഥനയിലൂടെ വ്യക്തമാ ക്കുന്നു. പിന്നീട് തന്നെത്തന്നെ മനുഷ്യർക്കുവേണ്ടി വിട്ടുകൊടുക്കുന്നതും തന്നിൽ ഒന്നും ശേഷിക്കാതെ എല്ലാം, തന്റെ ഉദ്ദേശ്യസാദ്ധ്യതയ്ക്കു വേണ്ടി വിട്ടുകൊടുക്കുന്നത് അവിടുത്തെ സമർപ്പണത്തിന്റെ പരസ്യാവ സ്ഥയെ ആണ് സൂചിപ്പിക്കുന്നത്. പിതാവായ ദൈവം, തന്റെ കൈവേല യുടെ ഫലമായി സൃഷ്ടിച്ച മനുഷ്യവർഗ്ഗത്തെ തന്റെ പുത്രനെ സ്നേഹി ക്കുന്നതുപോലെ സ്നേഹിക്കുന്നു എന്നുള്ള വിവരം, പിതാവേ അവി ടുന്നു മനുഷ്യവർഗ്ഗത്തെ അറിയിക്കണമേ എന്ന് യേശു പിതാവിനോടു പ്രാർത്ഥിക്കുന്നത് മനുഷ്യരോടുള്ള ദൈവത്തിന്റെ കൂട്ടായ സ്നേഹ ത്തിന്റെ പ്രതീകമാണ് (വാക്യം 23). യേശു ഈ പ്രാർത്ഥനയിൽ, ദൈവ ത്തിങ്കലേക്കു വിശ്വാസപൂർവ്വം കടന്നുവന്നു ദൈവം അവർക്കായി നീട്ടി യിരിക്കുന്ന ഈ ദൈവസ്നേഹത്തിന്റെ തുമ്പ് പിടിച്ച് ആത്മികയാത്ര ചെയ്യുന്നവർക്കു ദൈവം വച്ചിരിക്കുന്ന പ്രതിഫലം എന്തായിരിക്കുമെന്നും വ്യക്തമാക്കുന്നു. അതു താൻ ഇരിക്കുന്നിടത്തു അവരും ഇരിക്കണമെ

ന്നുള്ള യേശുവിന്റെ ആഗ്രഹമാണ്, "ഞാൻ ഇരിക്കുന്നിടത്തു അവരും എന്നോടുകൂടെ ഇരിക്കണം എന്ന് ഞാൻ ഇച്ഛിക്കുന്നു" (വാക്യം 24). ഈ പ്രസ്താവനയ്ക്ക് ഒരു വാഗ്ദാനത്തിന്റെ നിറം ആണ് ആത്മീയ കലവറയിലുള്ളത്.

ഏതൊരു വാഗ്ദാനവും യഥാർത്ഥമാകുന്നതിനുള്ള പരിശ്രമം ബന്ധപ്പെട്ട കക്ഷികളിൽ നിന്നുണ്ടാകണമെന്നത് അതിൽതന്നെ അന്തർലീനമാണ്. ഈ കാരണത്താൽ യേശു വെളിപ്പെടുത്തിയിരിക്കുന്ന ദൈവസ്നേഹത്തിന്റെ പാതയിൽ യാത്ര ചെയ്തു, പരിശ്രമത്തിലൂടെ ദൈവാനുഗ്രഹത്താൽ വിശ്വാസികൾ യേശു ഇരിക്കുന്നിടത്തു ചെന്നുചേരണം. ദൈവം തന്നിൽ വിശ്വസിക്കുന്ന നല്ല മനുഷ്യർക്കായി ഒരുക്കിയിരിക്കുന്ന ഈ പ്രതിഫലം, അതു ഇഹലോകത്തിനും അപ്പുറത്തുള്ള ഒരു ലോകത്തിലേക്കു നമ്മെ ക്ഷണിക്കുന്നു. അതിന്റെ നിവൃത്തി യേശു വെളിപാടു പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. "ഇതാ: മനുഷ്യരോടു കൂടി ദൈവത്തിന്റെ കൂടാരം" (വെളി. 21:3).

**വാക്യം 25-26**

*"ലോകം നിന്നെ അറിഞ്ഞിട്ടില്ല; ഞാനോ നിന്നെ അറിഞ്ഞിരിക്കുന്നു. നീ എന്നെ അയച്ചിരിക്കുന്നു എന്ന് ഇവരും അറിഞ്ഞിരിക്കുന്നു. നീ എന്നെ സ്നേഹിക്കുന്ന സ്നേഹം ഇവരിൽ ആകുവാനും ഞാൻ അവരിൽ ആകുവാനും ഞാൻ നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയിരിക്കുന്നു. ഇനിയും വെളിപ്പെടുത്തും."*

ദൈവസൃഷ്ടിയായ മനുഷ്യൻ സ്വന്ത പരിശ്രമം കൊണ്ടു മാത്രം നിത്യജീവൻ പ്രാപിക്കുന്നില്ല. ദൈവസ്നേഹത്തിന്റെ മറവിലേക്കു പൂർണ്ണമായി വരുന്നുമില്ല. എന്നാൽ ഇവ രണ്ടും മനുഷ്യനു നൽകുവാൻ ദൈവം പ്രസാദിച്ചിരിക്കുന്നു. ഇതിനുള്ള ഉപായം ദൈവത്തെ കൂടുതലായി അറിയുക എന്നതാണ് (വാക്യം 26). ഈ അറിവ് യേശുക്രിസ്തു മുഖാന്തരം നമുക്കു ലഭിക്കുന്നു. അവൻ ലോകത്തിനും, അവൻ മുഖാന്തരം ദൈവം ലോകത്തിനും തെളിവായിട്ടു വന്നു. ലോകത്തിനു ദൈവത്തെ വെളിപ്പെടുത്തിക്കൊടുക്കുന്ന ജോലി യേശു ചെയ്തിട്ടുണ്ട്. യേശു പ്രാർത്ഥിച്ചു പറയുന്നത്. നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയിരിക്കുന്നു. ഇനിയും വെളിപ്പെടുത്തും എന്നാണ്. യേശു തന്റെ മനുഷ്യാവതാരത്തിലൂടെ സ്രഷ്ടാവിനെ, സൃഷ്ടികളായ മനുഷ്യർക്കു വെളിപ്പെടുത്തുകയാണ് ചെയ്തത്.

രണ്ടായിരം വർഷങ്ങൾക്കു മുൻപാണു നിന്റെ നാമം അവർക്കു വെളിപ്പെടുത്തിയത്. ഇനിയും വെളിപ്പെടുത്തുമെന്ന് യേശു പ്രസ്താവിച്ചിട്ടുണ്ട്. ആ കാലഘട്ടത്തിനു ശേഷവും ശിഷ്യന്മാർ മുഖേനയും വിശുദ്ധന്മാരിലൂടെയും അനേക സത്യക്രിസ്ത്യാനികൾ വഴിയായി തന്റെ വിശുദ്ധാ

ത്മാവു മുഖാന്തരം യേശു ഈ ജോലി ചെയ്തുവരുന്നു. യേശു വ്യക്തമാക്കുന്നതു ലോകത്തിന് സ്വയം ദൈവത്തെ അറിയുന്നതിനു സാദ്ധ്യമല്ല എന്നുള്ളതാണ്; അവിടുന്ന് പ്രസ്താവിച്ചു "ലോകം നിന്നെ അറിഞ്ഞിട്ടില്ല."

ലോകത്തിൽ ആശ്ചര്യകരമായ പ്രവർത്തനങ്ങൾ നടത്തുന്നതിനാൽ മാത്രം ദൈവമാകുന്നില്ല. അത്തരം അനേകം ദൈവങ്ങൾ ലോകത്തിൽ പരിലസിക്കുന്നു. മനുഷ്യർ അവയെ ആരാധിക്കുന്നു എന്നതും യാഥാർത്ഥ്യമാണ്. പക്ഷെ, ലോകം യേശുവിലൂടെയാണ് ദൈവത്തെ അറിയേണ്ടത് എന്നത് മാറ്റം ഇല്ലാത്ത വസ്തുതയാണ്. യേശു താൻ സത്യദൈവത്തെ വെളിപ്പെടുത്തിയിരിക്കുന്നു. ഇനിയും വെളിപ്പെടുത്തും എന്നു പറയുന്നു (വാക്യം 26).

നിത്യതയിൽ തുടങ്ങി, തുടർന്നു സ്നേഹിച്ചുവരുന്ന പിതാവിന്റെ മഹത്തായ സ്നേഹം മനുഷ്യരിൽ അതായതു ഈ വെളിപാടിനു യോഗ്യരാകുന്ന അപ്പോസ്തോലരിലും വിശ്വാസികളിലും വന്നാവസിച്ച്, അങ്ങനെ ത്രിത്വത്തിൽ നിലനിൽക്കുന്ന സ്നേഹം മനുഷ്യരിലും വ്യാപിക്കണം, ഇതു മുഖാന്തരമായി സകല മനുഷ്യരും ദൈവസ്നേഹത്താൽ പൂരിതരായി ദൈവമക്കൾ എന്ന പദവിയുടെ പൂർണ്ണ അവസ്ഥ പ്രാപിക്കണമെന്ന് സ്നേഹസമ്പന്നനായ ദൈവം ആഗ്രഹിക്കുന്നു. ദൈവം യേശുവിനെ സ്നേഹിച്ച സ്നേഹം മനുഷ്യരിൽ വിശുദ്ധാത്മരൂപത്തിൽ വസിക്കുമ്പോഴും ഇതു സാദ്ധ്യമാകുന്നു.

## സന്ദേശമുഖങ്ങൾ

### I

### യേശു നമ്മിൽ വസിക്കുന്ന ആത്മീയനിലയ്ക്കായി കാംക്ഷിക്കുക

1. ജീവിതത്തിൽ യേശുവിനെ കൂടുതലായി സ്നേഹിക്കുക.
2. സ്വർഗ്ഗരാജ്യം മനഃപൂർവ്വം ഇഷ്ടപ്പെട്ടു അതിനായി പ്രാർത്ഥിക്കുക.
3. പശ്ചാത്താപവും ഹൃദയശുദ്ധിയും പാലിക്കുക.
4. ആരാധനയുടെ ലക്ഷ്യം ആത്മീയ ഉന്നതിയായിരിക്കണം.
5. പരിശുദ്ധ ബലി വഴിയായി യേശുവിനെ തുടർച്ചയായി സ്വീകരിക്കുക.

### II

### ലൗകികരല്ലാത്ത നിലയിലേക്കു നാം ഉയരണം

1. സഭാജീവിതം കൊണ്ടു വിശ്വാസികൾ ഈ ആത്മീയലക്ഷ്യം നേടിയെടുക്കണം.
2. ലോകത്തെ പൂർണ്ണമായി സ്നേഹിക്കരുത്.

3. ലൗകിക ആദർശങ്ങളേക്കാൾ ആത്മീയസത്യങ്ങൾ പഠിക്കണം.
4. ജീവിതത്തിന് ആത്മീയലക്ഷ്യം ഉണ്ടായിരിക്കണം.
5. ദൈവഹിതം എല്ലായ്പ്പോഴും നിവർത്തിക്കുക.

### III

### യേശു മാനവരുടെ ശുദ്ധീകരണത്തിനായി അനുഷ്ഠിച്ച കർമ്മം

1. സകല മാനവരുടേയും പാപങ്ങൾക്ക് മറുവിലയായി തന്നെത്തന്നെ കുരിശുമരണത്തിന് ഏൽപിച്ചുകൊടുത്തു (1 തീമോ. 2:6).
2. എല്ലാവരുടേയും പാപങ്ങൾക്കു പ്രായശ്ചിത്തമായി മരണം വരിച്ചു (1 യോഹ. 2:2).
3. അവൻ കുരിശിൽ ചൊരിഞ്ഞ രക്തം കൊണ്ടു സമാധാനം ഉണ്ടാക്കി (കൊലോ. 1:20).

### IV

### ലോകം ദൈവത്തെ അറിഞ്ഞിട്ടില്ല. കൂടുതലായി അറിവാൻ നാം കടപ്പെട്ടിരിക്കുക

1. യേശുവിന്റെ മനുഷ്യാവതാരവും അവിടുന്നു നടത്തിയ രക്ഷാകരമായ ദൗത്യവും അറിയുക.
2. ദൈവവചനം ദിനവും അറിയുക.
3. വേദപുസ്തകത്തിലൂടെ ദൈവികകാര്യങ്ങൾ മനസ്സിലാക്കുക.
4. ദൈവത്തെ ദർശിക്കുന്നതിനുള്ള അഭിവാഞ്ഛ ഉണ്ടായിരിക്കുക.
5. ജീവിതത്തിൽ ദൈവ ഇഷ്ടത്തിനു പ്രാധാന്യം കൊടുക്കുക.

### V

### യേശുവുമായി യോജിച്ചിട്ടുള്ള വിശ്വാസികളുടെ ആത്മീയനില (വാക്യം 21)

1. മുന്തിരിവള്ളിയിൽ കൊമ്പുകൾ എന്നപോലെ (യോഹ. 15:5).
2. ഒരു ശരീരത്തിലെ അവയവം എന്നപോലെ (എഫേ. 5:30).
3. കെട്ടിടത്തിൽ കല്ലുകൾ എന്നപോലെ (എഫേ. 2:21).
4. സ്വന്ത പിതാവ് എന്ന പോലെ.
5. സ്രഷ്ടാവ് എന്നറിഞ്ഞിട്ട്.

# 34

# പെന്തിക്കോസ്തി ഞായറാഴ്ച

**വേദഭാഗം: യോഹ. 14:1-17, 14:25-31, 16:1-15**

നാം സത്യഏക ദൈവത്തെ പിതാവും പുത്രനും പരിശുദ്ധാത്മാവും ചേർന്ന് ത്രിത്വമായി അറിയുകയും അംഗീകരിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. പിതാവും പുത്രനും പരിശുദ്ധാത്മാവും, ഏക ദൈവത്തിന്റെ തന്നെ മൂന്ന് ആളത്വങ്ങൾ ആണ്. വി. പെന്തിക്കോസ്തിപ്പെരുനാളിൽ നാം ഇവരിൽ പരിശുദ്ധാത്മാവിനെക്കുറിച്ച് മാത്രം കൂടുതൽ ജാഗരിക്കുന്നു. വിശുദ്ധ ത്രിത്വത്തിൽ പിതാവും പുത്രനും എന്നപോലെ പരിശുദ്ധാത്മാവും വ്യക്തിത്വത്തോടെ വസിക്കുകയും വ്യാപരിക്കുകയും ചെയ്യുന്നു. പരിശുദ്ധാത്മാവ് ഒരു ദൈവിക ആളത്വം ആയിരിക്കെ ഈ ദൈവിക ആളത്വം കൊണ്ട് ഭൂമി മുഴുവൻ നിറഞ്ഞിരിക്കുന്നു. ദൈവം എല്ലായിടത്തും ഉണ്ട്. ദൈവം അറിയാതെ യാതൊന്നും ഭൂമിയിൽ സംഭവിക്കുന്നില്ല എന്നു നാം പ്രസ്താവിക്കുമ്പോഴും അറിയുമ്പോഴും ഭൂമിയിലും പ്രപഞ്ചം മുഴുവനിലും ദൈവത്തിന്റെ ഈ പ്രസരിപ്പും വ്യാപാരവും നടക്കുന്നത് പരിശുദ്ധാത്മാവ് മുഖാന്തരമാണ് എന്ന് വിശ്വാസികൾക്ക് കൂടുതലായി അനുഭവപ്പെടുന്നു (സങ്കീ. 139, യിരമ്യ 23:23-2).

പരിശുദ്ധാത്മാവിന്റെ നിലനിൽപ്പ് പ്രപഞ്ചത്തിന്റെ ആരംഭത്തിൽ തന്നെ സകല സൃഷ്ടിപ്പുകൾക്കും ഹേതുവും ഉപകരണവുമായി അതിൽ പരിവർത്തിച്ചുകൊണ്ടിരുന്നു (ഉൽപ്പ. 1:2). യഹോവയുടെ വചനത്തിൽ ആകാശവും അവന്റെ വായിലെ ശ്വാസത്തിൽ അതിലെ സകല സൈന്യങ്ങളും ഉളവായി എന്നു നാം വായിക്കുന്നു. ഇവിടെ ദൈവത്തിന്റെ വചനവും ശ്വാസവും പരിശുദ്ധാത്മാവിനെ തന്നെയാണ് വിവക്ഷിക്കുന്നത്. പഴയനിയമകാലത്തു ദൈവം ദീർഘദർശിമാരേയും മറ്റു ദൈവപുരുഷന്മാരേയും ശക്തിപ്പെടുത്തുകയും തന്റെ വേലയ്ക്കു അവരെ പ്രാപ്തരാക്കുകയും ചെയ്തിരുന്നതു പരിശുദ്ധാത്മാവിന്റെ അവരിലുള്ള ഇടപെടലും പ്രസരിപ്പും മുഖാന്തരമായിരുന്നു (പുറ. 3:2-3, 2 പത്രോ. 1:21).

കർത്താവായ യേശുവിന്റെ മനുഷ്യാവതാരത്തിലും പിന്നീടു നടന്ന അവിടുത്തെ എല്ലാ പ്രവർത്തനങ്ങളിലും പരിശുദ്ധാത്മാവും യേശുവിനോടു ഒന്നിച്ച് പ്രവർത്തിച്ചു. യേശു തന്നെ പരിശുദ്ധാത്മാവിലും തീയിലും സ്നാനം കഴിപ്പിക്കുന്നവനായിട്ടാണ്, യോഹന്നാൻ സ്നാപകൻ യേശുവിനെ പരിചയപ്പെടുത്തിയത്. പിന്നീട് യേശു തന്നിൽ വിശ്വസിക്കുന്നവർക്കായി ദൈവസന്നിധിയിൽ നിന്നു പരിശുദ്ധാത്മാവിനെ കൊടുക്കുമെന്നു പ്രസ്താവിക്കുന്നു (യോഹ. 14:16-18, 7:37-39). യേശു

പ്രത്യേകമായി ഈ വേദഭാഗങ്ങളിൽ ശിഷ്യന്മാരോടായി കല്പിക്കുന്നത് അവിടുന്ന് സത്യത്തിന്റെ ആത്മാവ് എന്നുള്ള മറ്റൊരു കാര്യസ്ഥനെ അവർക്കായി അയക്കുമെന്നാണ്. ഈ കാര്യസ്ഥൻ യേശുവിന്റെ സ്ഥാനത്ത് ശിഷ്യന്മാരെ നയിക്കുകയും ബലപ്പെടുത്തുകയും ചെയ്യുന്നതിനുവേണ്ടി ഉള്ളതായിരുന്നു. ഈ കാര്യസ്ഥൻ ശിഷ്യന്മാർക്കു സഹായകനും ആശ്വാസദായകനുമായിട്ടാണ് അവരുടെ പ്രവർത്തനങ്ങളിൽ അനുഭവപ്പെട്ടത്.

യേശു ശിഷ്യന്മാരെ അനാഥരായി വിടുകയില്ല എന്നുള്ള തന്റെ വാഗ്ദാനം നിവൃത്തിച്ചത് അവർക്കു ധാരാളമായി പരിശുദ്ധാത്മാവിനെ കൊടുത്തുകൊണ്ടാണ്. യേശു ഈ വിഷയത്തെക്കുറിച്ചു വെളിപ്പെടുത്തുന്ന മറ്റൊരു സത്യം "ഞാൻ പോകുന്നതു നിങ്ങൾക്കു പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും എന്നാണ്." യേശു പരിശുദ്ധാത്മാവിനെക്കുറിച്ച് 'അവൻ' എന്ന ഒരു വ്യക്തിയായിട്ട് സൂചിപ്പിക്കുന്നു. അപ്രകാരം പരിശുദ്ധാത്മാവ് ശിഷ്യന്മാർക്കു ശക്തിയായിട്ടും, വ്യക്തിയായിട്ടും അനുഭവപ്പെട്ടുപോന്നു.

യേശുവിന്റെ ശിഷ്യന്മാർക്കായി പരിശുദ്ധാത്മാവിനെ നൽകുമെന്നുള്ള വാഗ്ദാനം യേശു നിറവേറ്റുന്നത് ഉയിർപ്പു ദിവസത്തിൽതന്നെ അവിടുന്നു നിർവ്വഹിക്കുന്നത് നമുക്ക് വി. വേദത്തിൽ വായിക്കാവുന്നതാണ് (യോഹ. 20:22). ഈ പ്രത്യേക സന്ദർഭം ശിഷ്യന്മാർ യേശു സത്യമായിട്ടും മരിച്ചവരിൽനിന്ന് ഉയിർത്തെഴുന്നേറ്റു എന്നു വിശ്വസിച്ച സമയവും കൂടിയാണ്. ഇതോടുകൂടി ശിഷ്യന്മാർ പുതിയനിയമത്തിലെ രക്ഷയുടെ യാഥാർത്ഥ്യം തങ്ങളിൽതന്നെ അനുഭവിച്ചു സംതൃപ്തരായി.

ആദിയിൽ മനുഷ്യന്റെ മൂക്കിലേക്കു ദൈവിക ജീവൻ ഊതിക്കൊടുത്ത് അവനെ ജീവനുള്ളതാക്കിയ ദൈവം തന്നെ ശിഷ്യന്മാരുടെ മേൽ ഊതി ദൈവപുത്രനിലൂടെയുള്ള പുതിയ സൃഷ്ടിയെ അവരിൽ യാഥാർത്ഥ്യമാക്കി. വി. പൗലോസ് ശ്ലീഹാ യേശുവിന്റെ നാമത്തിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ച് പുതിയ ആത്മീയനില പ്രാപിക്കുന്നവരെക്കുറിച്ച് അവർ പുതിയ സൃഷ്ടിയായിരിക്കുമെന്നാണ് വെളിപ്പെടുത്തിയിരിക്കുന്നത് (2 കൊരി. 5:17).

ആത്മീയ ജീവിതം അതിന്റെ നിലയിലും രുചിയിലും തിരിച്ചറിവിലും ദൈവവുമായി ബന്ധപ്പെടുന്നതും പ്രവർത്തിക്കുന്നതും ദൈവം ദൈവമാണ് എന്നറിയുന്നതും പരിശുദ്ധാത്മാവിന്റെ പ്രവർത്തനം വഴിയായിട്ടാണ്. ഇതുപോലെ നാം ദൈവത്തിന്റെ സ്വന്ത മക്കൾ ആണ് എന്ന ഉൾബോദ്ധ്യം നമ്മിൽ ഉണ്ടാകുന്നത് വിശുദ്ധാത്മാവിന്റെ അനന്തമായ കൃപ നിമിത്തമാണ്. പരിശുദ്ധാത്മാവ് വിശ്വാസിയിൽ ഉണ്ടായിരിക്കുമ്പോൾ

അവൻ ദൈവത്തിലും ദൈവം അവനിലും വസിച്ചിട്ടുണ്ടാകുന്ന കൃപ കൾക്ക് പാത്രമാകുന്നു. ഇതു ഒരു പുതുക്കം നിറഞ്ഞ നിലയും ആത്മീയ സംതൃപ്തിയുടെ പൂർത്തീകരണവുമാണ്. ഇതു തന്നെയാണ് ക്രിസ്തു വിൽ സത്യക്രിസ്ത്യാനിയുടെ വ്യക്തിത്വത്തിന്റെ ഉൾക്കാമ്പും, അവ സ്ഥയും.

യേശുവിന്റെ ശിഷ്യന്മാർക്കു പരിശുദ്ധാത്മാവിനെ നൽകുമെന്നുള്ള വാഗ്ദാനം താൻ സ്വർഗ്ഗാരോഹണം ചെയ്തശേഷം പൂർത്തീകരിക്കുന്ന തിനും, അതിന്റെ സമ്പൂർണ്ണ അവസ്ഥ അവരിൽ യാഥാർത്ഥ്യമാകുന്ന തിനും, ശിഷ്യന്മാർ യെരുശലേം വിട്ട് പോകാതെ വിശുദ്ധ പട്ടണത്തിൽ തന്നെ കഴിഞ്ഞുകൊള്ളണമെന്നു യേശു ആജ്ഞാപിച്ചിരുന്നു (ലൂക്കോ. 24:49, പ്രവൃ. 1:4). യേശുവിന്റെ വാഗ്ദാനപ്രകാരം ആത്മശക്തിക്കായി കാത്തിരുന്ന ഭക്തസമൂഹത്തിനു, അഗ്നിനാവുകളുടെ രൂപത്തിൽ പരി ശുദ്ധാത്മാവിനെ അയച്ചുകൊടുത്ത് അവരെ ശക്തിപ്പെടുത്തിയ ആത്മീയ സംഭവത്തെയാണ് പെന്തിക്കോസ്തി പെരുനാൾ ദിവസം നാം ആചരി ക്കുന്നതും അനുസ്മരിക്കുന്നതും അനുഭവിക്കുന്നതും.

## സന്ദേശമുഖങ്ങൾ

### I

### പരിശുദ്ധാത്മാവിന്റെ ആവാസം ലഭിക്കുന്നത്

1. വിശ്വാസപൂർവ്വം വി. മാമോദീസ പ്രാപിക്കുക.
2. ക്രിസ്തുവിങ്കലേക്ക് അടുത്തുവരിക.
3. ചോദിച്ചു വാങ്ങുക (പ്രാർത്ഥന, ഉപവാസം).
4. വി. രക്തശരീരങ്ങൾ ഭക്ഷിക്കുക (വി. കുർബാനാനുഭവം).
5. ആത്മീയദാഹം ഉണ്ടായിരിക്കുക.
6. പശ്ചാത്താപമുള്ളവരായിരിക്കുക.
7. ആത്മശരീരങ്ങളെ ദൈവത്തിനു സമർപ്പിക്കുക (ആരാധന).

### II

1. പരിശുദ്ധാത്മാവ് മനുഷ്യാത്മാവിനെ ദൈവോന്മുഖമായി നയിക്കുന്നു. കൂടുതൽ ജീവൻ പകരുന്നു.
2. മനുഷ്യശരീരം ദൈവാത്മാവിന്റെ ആലയമായി ദൈവം നിശ്ചയിച്ചിരി ക്കുന്നു.
3. യേശു ജനിച്ചതും പ്രവർത്തിച്ചതും പരിശുദ്ധാത്മശക്തിയാലാണ്.
4. വിശ്വാസികളുടെ ആത്മീയ അദ്ധ്വാനം അവരിലുള്ള വി. ആത്മാവിന്റെ പോഷണത്തിനു ഉതകണം.
5. പരിശുദ്ധാത്മാവ് അഗ്നിമയവും ജീവാത്മാവുമാണ്.

## III

1. പരിശുദ്ധാത്മാവ് വിശ്വാസികളിൽ വസിക്കുന്നു.
2. ഹൃദയത്തിൽ നിറഞ്ഞ സ്നേഹം നൽകുന്നു.
3. അനാഥരായി വിടുന്നില്ല (നാഥനായി മനസിനു പ്രസരിപ്പും അനുഗ്രഹവും നൽകുന്നു).
4. ആത്മീയപാതകളിൽ വഴി നടത്തി നിത്യജീവങ്കലേക്കു എത്തിക്കുന്നു.
5. ആയുസ്സും ആരോഗ്യവും വർദ്ധിപ്പിക്കുന്നു, നിലനിർത്തുന്നു.

## IV

1. പരിശുദ്ധാത്മാവ് ദൈവമാണ്.
2. മരണാനന്തരം ശരീരം കൂടാതെയുള്ള ആത്മീയ ജീവിതത്തെക്കുറിച്ചുള്ള വെളിവും രുചിയും പ്രത്യാശയും സൂചിപ്പിച്ചു തരുന്നു.
3. വിശ്വാസികൾക്കു വന്നുചേരാവുന്ന ഭാവികാര്യങ്ങളെക്കുറിച്ചുള്ള മുൻസൂചനകൾ നൽകുന്നു.
4. ആത്മരക്ഷയുടെ കാര്യം ബോദ്ധ്യപ്പെടുത്തുന്നു.
5. പശ്ചാത്താപം ഉളവാക്കുന്നു.

## V

1. പരിശുദ്ധാത്മാവ് യേശു നൽകുന്ന ജീവജലമാകുന്നു.
2. പരിശുദ്ധാത്മാവ് നിത്യജീവങ്കലേക്കു നയിക്കുന്ന അച്ചാരം ആണ്.
3. പ്രാർത്ഥനാജീവിതത്തിനു ഉത്തേജനവും ജീവനും നൽകുന്നു.
4. യേശുവിന്റെ സാന്നിദ്ധ്യബോധം യാഥാർത്ഥ്യമാക്കുന്നു.
5. ഐശ്വര്യം, സമ്പത്ത്, സംതൃപ്തി, സഹിഷ്ണുത മുതലായവ നൽകുന്നു.

# 35

# പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: യോഹന്നാൻ 6:26–35**

**വാക്യം 26–27**

*"ആമേൻ, ആമേൻ ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്നു തൃപ്തരായതുകൊണ്ടത്രേ എന്നെ അന്വേഷിച്ചത്. നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിനായിട്ടു തന്നെ പ്രവർത്തിപ്പീൻ. അതു മനുഷ്യപുത്രൻ നിങ്ങൾക്ക് തരും. അവനെ പിതാവായ ദൈവം മുദ്രയിട്ടിരിക്കുന്നു എന്ന് ഉത്തരം പറഞ്ഞു."*

യേശു എന്ന ദൈവപുത്രൻ, സർവ്വലോകരുടേയും നവീകരണത്തിനും വിമോചനത്തിനുമായി പിതാവായ ദൈവത്തിൽ നിന്നു ഭൂമിയിലേക്ക് ഇറങ്ങി വന്നവനാകുന്നു. ഈ കാരണത്താൽ തന്നിലേക്കു കടന്നുവന്ന് തന്നിൽ വിശ്വസിക്കുന്നവരായ സകലരും, തന്നിലൂടെ ലഭിക്കുന്ന ആത്മീയ നവീകരണം, മോചനം, അവൻ പ്രദാനം ചെയ്യുന്ന ആത്മീയ വ്യക്തിത്വം എന്നിവയെക്കുറിച്ച് ബോധമുള്ളവരായിരിക്കണം എന്ന് അവിടുന്നു ഇച്ഛിച്ചിരുന്നു. യേശു ദൈവത്തിൽ നിന്നുള്ള ദൈവമാണ് എന്നും അവനിലൂടെ ഒരു മനുഷ്യന് സ്വപ്രയത്നത്താൽ സാധിക്കാൻ കഴിയാത്ത ആത്മീയ പുരോഗമനം ഉണ്ടാകുമെന്നുള്ള അറിവ് മനുഷ്യർക്കു ലഭ്യമാകുന്നത് അവരുടെ ജീവിതത്തിൽ ഉണ്ടാകുന്ന ഒരു നേട്ടമാണ്. യേശു സ്വന്ത സമുദായ മദ്ധ്യത്തിൽ തനിക്കുള്ളവരുമായി അനേക വർഷങ്ങൾ ജീവിച്ചിട്ടു യേശുവിന്റെ ആദ്ധ്യാത്മിക പ്രഭാവം തിരിച്ചറിഞ്ഞവർ അവരിൽ വളരെ ചുരുക്കം ചിലർ ആയിരുന്നു. യേശു തന്നെക്കുറിച്ചു വെളിപ്പെടുത്തിയ സത്യങ്ങൾ ഗ്രഹിക്കുന്നതിനായിരുന്നില്ല ജനങ്ങളുടെ താൽപര്യം. അവനിൽ നിന്നുള്ള ഉപകാരങ്ങൾ കൈവരിക്കുക എന്നതിനായിരുന്നു ജനങ്ങൾക്കു താൽപര്യം.

അവിടുന്ന് അപ്പം പെരുപ്പിച്ചു കൊടുത്തതു മൂലം സുഖമായി ഭക്ഷണം കഴിച്ചവരും തന്റെ കരസ്പർശനത്താലും അനുഗ്രഹത്താലും, വിവിധങ്ങളായ രോഗങ്ങളിൽ നിന്നു വിമുക്തി പ്രാപിച്ചവരുമായ അനേകർ ഉണ്ടായിരുന്നുവെങ്കിലും അവർക്കു ലഭിച്ച ഉപകാരങ്ങൾ മൂലം അവർ സ്വയം സന്തോഷിക്കുക എന്നതല്ലാതെ യേശുവിന്റെ വ്യക്തിത്വത്തേയും

അവന്റെ ആത്മീയ പ്രഭാവത്തേയും അറിയുന്നതിനും സ്തുതിക്കുന്നതിനും മിനക്കെട്ടില്ല. അവർക്കു ലഭിച്ച ഉപകാരങ്ങൾ ഭൗമിക ജീവിതത്തിലെ സുഖാവസ്ഥയുടെ ഒരു ഭാഗം എന്നതിൽ കവിഞ്ഞു ആത്മീയ ദൃഷ്ടിയോടെ അവയെ കാണുന്നതിനും അതു നിർവ്വഹിച്ചുതന്ന ആളിന്റെ മഹത്വം അറിയുന്നതിനും അവർ ശ്രമിച്ചില്ല. ക്രിസ്തുവിനോട് ഉണ്ടായിരുന്ന ജനങ്ങളുടെ ഈ സമീപനം അവരുടെ ഭൗമിക ജീവിതത്തിലെ ലൗകിക നിലപാടിനെ ആണു സൂചിപ്പിക്കുന്നത്. യേശുതമ്പുരാന് ഈ വക കാര്യങ്ങളെക്കുറിച്ച് അറിവുണ്ടായിരുന്നു. അവിടുന്നു പ്രസ്താവിച്ചു, "നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്ന് തൃപ്തരായതു കൊണ്ടത്രേ എന്നെ അന്വേഷിക്കുന്നത്."

ഓരോ വിശ്വാസിയെയും സംബന്ധിച്ച് അവൻ യേശുവിൽ നിന്നു പ്രാപിക്കുന്നതായ അനുഗ്രഹങ്ങൾക്കും, നടത്തിപ്പിനും അനുസരണമായി യേശുവിൽ കൂടുതലായി വിശ്വസിക്കുകയും അവന്റെ വഴികളിൽ ആത്മീയ ശുഷ്കാന്തി കാണിക്കുകയും ചെയ്യണം. യേശുവിനെ തിരിച്ചറിയുന്നതും അവനെ ആന്തരികമായി ഹൃദയപൂർവ്വം ഭുജിക്കുന്നതും ആത്മീയ ആഹാരമാണ്. യേശു പരസ്യശുശ്രൂഷയുടെ സമയങ്ങളിൽ താൻ മുഖാന്തരം ആത്മാവിന്റെ നിത്യതയിലേക്ക് കടന്നുവരുവാൻ തന്നിൽ വിശ്വസിക്കുന്നവർക്കു കഴിയുമെന്നും, അവിടുന്നു മരണത്തിന്റെയും ജീവന്റേയും ദാതാവും ഭരണകർത്താവുമാണെന്നും വചനങ്ങളിലൂടെയും അടയാളങ്ങളിലൂടെയും സാധാരണക്കാരനു ബോദ്ധ്യമാകുവാൻ തക്കവണ്ണം അവരുടെ ഇടയിൽ പ്രവർത്തിച്ചിരുന്നു.ജനങ്ങൾ ഭൗതിക സന്തോഷങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ച് നിലനിന്നിരുന്നതുകൊണ്ട് യേശു ആരാണെന്നും തിരുസന്നിധിയിൽ നിന്ന് നിത്യജീവനെപ്രതി എന്തു പ്രാപിക്കാം എന്നും അവർ ഗ്രഹിച്ചില്ല.

ലൗകിക സുഖസൗകര്യങ്ങളുടെ വർദ്ധനവിനു മതവും മതപരമായ ആചാരങ്ങളും ഒരു മാധ്യമം എന്നതിൽ കവിഞ്ഞു യേശുവിന്റെ രാജ്യത്തിലെ ആത്മീയ പൗരത്വത്തെക്കുറിച്ച് ചിന്തിക്കുന്നവരും അതിനെ അന്വേഷിക്കുന്നവരും കുറഞ്ഞുവരുന്നു. അനേകർ അവരുടെ മതജീവിതം ഉപജീവനമാർഗ്ഗത്തിനും, അതു ജീവിതത്തിൽ അന്തസ്സ് വർദ്ധിപ്പിക്കുന്നതിനും, മുഖ്യസ്ഥാനം ലഭിക്കുന്നതിനുംവേണ്ടി ഉപയോഗിച്ചുവരുന്നതിനാൽ യേശുവിന്റെ "നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്നു സംതൃപ്തരായതുകൊണ്ട് എന്നെ അന്വേഷിക്കുന്നു" എന്ന വചനം സമൂഹത്തിൽ ഇന്നും യാഥാർത്ഥ്യമായിത്തീരുന്നുണ്ട്.

പലപ്പോഴും പരാജയം സംഭവിക്കുന്നത് ജീവിതത്തിൽ യേശുവിന്റെ മഹത്വം അറിയുകയും അവന്റെ അടയാളങ്ങൾ ആത്മിക പ്രബുദ്ധതയുടെ ആവശ്യകതയെക്കുറിച്ചു ബോദ്ധ്യപ്പെടുത്തുകയും ചെയ്തിട്ടും,

അതിന്റെ പിന്നിലെ ആഹ്വാനം ഏതു ദിക്കിലേക്കാണു നമ്മെ നയിക്കുന്നത് എന്ന് മനസ്സിലാക്കുന്നതിനും വിശ്വസിക്കുന്നതിനും കഴിഞ്ഞിട്ടും അതനുസരിച്ച് ജീവിതത്തെ ആദ്ധ്യാത്മിക പുഷ്ടിയിൽ സ്ഥിരപ്പെടുത്തുന്നതിന് മനസ്സ് കാണിക്കുന്നില്ല എന്നുള്ളതിലാകുന്നു. ലൗകിക ഇമ്പങ്ങളിൽ മാത്രം ഇഷ്ടപ്പെടുന്ന മനുഷ്യർ തങ്ങളുടെ ഭൗതിക ആവശ്യങ്ങളുടെ സംതൃപ്തി എന്നതിൽ കവിഞ്ഞു മിശിഹായുടെ അടയാളങ്ങൾ വിളിച്ചറിയിക്കുന്ന സംഗതികളേക്കുറിച്ച് ചിന്തിക്കുവാൻ മിനക്കെടാറില്ല, അഥവാ താൽപര്യം കാണിക്കാറില്ല. ഈ പരാജയം മനുഷ്യരും ദൈവവും തമ്മിലുള്ള ബന്ധത്തിൽ മനുഷ്യർ അനുഭവിച്ചുകൊണ്ടിരിക്കുന്ന ആത്മീയ പരാജയം ആണ്. യേശു തന്നെ കേട്ടുകൊണ്ടിരുന്ന ജനസമൂഹത്തിന്റെ ആത്മീയ തീക്ഷ്ണതക്കുറവ്, അജ്ഞത, സംശയം ഇവ കണ്ടിട്ട് അവരുടെ ആത്മീയ ഉയർച്ചയ്ക്കുവേണ്ടി അവരോട് "നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല, നിത്യജീവങ്കലേക്ക് നിലനിൽക്കുന്ന ആഹാരത്തിനായിട്ട് തന്നെ പ്രവർത്തിപ്പീൻ" എന്ന് ആഹ്വാനം ചെയ്യുന്നു.

നിത്യജീവൻ പൊതുവായി എല്ലാവർക്കുമായി ദൈവം വാഗ്ദാനം ചെയ്തിരിക്കുന്നുവെങ്കിലും അതോരോ വ്യക്തിയും വളർച്ചയിലൂടെ അവരവരുടെ ആത്മാവിൽ സമ്പാദിച്ച് അതിലേക്കാവശ്യമായ ആത്മീയ നീരുറവകൾ കുടിച്ച് ആത്മീയ അന്വേഷണം നടത്തി സമ്പാദിക്കേണ്ടതാണ്. ഈ ഉദ്ദേശ്യം സഫലമാകുന്നതിനും ഇതിലേക്കാവശ്യമായ വളർച്ചക്കു നിദാനമായിട്ടും മനുഷ്യൻ ആഹാരം കഴിക്കേണ്ടതുണ്ട്; ഈ ആഹാരം കർത്താവായ യേശു എന്ന ദൈവപുത്രൻ തന്നെയാണ് എന്നു യേശു അറിയിക്കുന്നു. യേശുവിന്റെ ജീവിത സംഭവങ്ങളിൽ പിതാവാം ദൈവത്തിന്റെ ഈ വിഷയത്തിലുള്ള അറിയിപ്പ്, വിവിധ സന്ദർഭങ്ങളിൽ ഉണ്ടായിട്ടുണ്ട് (മത്താ. 3:17, 17:5, സങ്കീ. 2:7).

യേശുവിന്റെ ആത്മീയദൃഷ്ടിയിലേക്ക് ഉയർന്നുവരുവാനുള്ള ജനത്തോടുണ്ടായ ആഹ്വാനം മനുഷ്യരെ ശരീരത്തേക്കാൾ വലുത് ആത്മാവും ഇഹലോകജീവിതത്തെക്കാൾ പ്രധാനം പരലോകജീവിതമാണെന്നും ബോദ്ധ്യപ്പെടുത്തുന്നുവെങ്കിലും, ഇഹലോക ജീവിതം ത്യജിക്കുവാനോ, ഇഹലോകത്തു യാതൊരു സമ്പത്തും ആർജ്ജിക്കരുതെന്നോ അവിടുന്നു കല്പിക്കുന്നില്ല (1 തിമോ. 5:8, 2 തെസ്സ. 3:10).

**വാക്യം 28-29**

*"അവർ അവനോട് ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തികളെ പ്രവർത്തിക്കേണ്ടതിനു ഞങ്ങൾ എന്തു ചെയ്യണം എന്നു ചോദിച്ചു. യേശു അവരോട് ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി അവൻ അയച്ചവനിൽ വിശ്വസിക്കുന്നതാകുന്നു എന്ന് ഉത്തരം പറഞ്ഞു."*

ജനത്തോടുള്ള യേശുവിന്റെ ആഹ്വാനം ആത്മീയ പുരോഗതിക്കു ഉതകുന്നതും അതിൽ ക്ഷയിച്ചുപോകാത്ത നിത്യജീവൻ ലഭിക്കുമെന്ന വാഗ്ദാനവും അടങ്ങിയിരുന്നതുകൊണ്ട് ഈ ഒരുക്കത്തിനായി അവർ എന്ത് ചെയ്യണമെന്നു യേശുവിനോട് ചോദിക്കുന്നു. ഈ ചോദ്യം തികച്ചും ന്യായയുക്തമാണ് എന്നുള്ളതിന് സംശയം ഇല്ല. ഈ വിഷയത്തിൽ അവർക്ക് ഏതോ വലിയ കാര്യം നിർവ്വഹിക്കേണ്ടി വരും, തക്കതായ പണച്ചിലവോ, ആയാസം ഉണ്ടാക്കുന്ന കാര്യങ്ങളോ ചെയ്യേണ്ടിവരുമെന്നവർ ചിന്തിച്ചിരിക്കാം. എന്നാൽ യേശുവിന്റെ ഉത്തരം വളരെ ലളിതമായിരുന്നു. " അവൻ അയച്ചവനിൽ വിശ്വസിക്കുകയത്രേ" എന്നു പറഞ്ഞു. ദൈവം തന്റെ ഏകജാതനായ മകനെ അവനിൽ വിശ്വസിക്കുന്നവരിൽ ജീവൻ ഉണ്ടാകുവാൻ തക്കവണ്ണം മനുഷ്യരുടെ പാപത്തിനു മറുവിലയായി മരണത്തിനു ഏല്പിച്ചുകൊടുക്കുന്നു. അവൻ അയച്ചവനിൽ വിശ്വസിക്കുക എന്ന് പറഞ്ഞാൽ യേശുവിനേയും അവൻ നിർവ്വഹിച്ചിരിക്കുന്ന രക്ഷാ ദൗത്യത്തേയും സ്മരിക്കണമെന്നും അതിൽ വിശ്വസിക്കണമെന്നും അർത്ഥമാകുന്നു. യേശു ഈ ആശയം വേറൊരു രൂപത്തിൽ പ്രകടമാക്കുന്നു. ഇപ്രകാരമാണത് "ആമേൻ, ആമേൻ ഞാൻ നിങ്ങളോടു പറയുന്നു, എന്റെ വചനം കേട്ട് എന്നെ അയച്ചവനിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്. അവൻ ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്നു ജീവങ്കലേക്കു കടന്നിരിക്കുന്നു."

പാപം, മനുഷ്യനെ നേർപാതയിൽ നിന്നു അധമപാതയിൽ എത്തിക്കുന്നു. എന്നാൽ അതിനു പരിഹാരം സൃഷ്ടിച്ചുകൊണ്ടു മനുഷ്യനെ നേർപാതയിൽ നടത്തുവാൻ യേശുവിലുള്ള പൂർണ്ണ വിശ്വാസം അവനെ സഹായിക്കുന്നു. ഈ ദിവ്യസഹായം ഒരു ആത്മിക നിർദ്ദേശമായോ ദൈവിക നടത്തിപ്പായോ അഥവാ ദൈവാനുഗ്രഹമായോ വിശ്വസിക്കുന്നവനു ലഭിക്കുന്നു. യിസ്രയേൽ ജനത്തിനു മോശ മുഖാന്തരം ലഭിച്ച ന്യായപ്രമാണം പാപപരിഹാരത്തിനുള്ള ഒരു വ്യവസ്ഥ അല്ലായിരുന്നു. അതു പാപത്തിന്റെ വ്യക്തതയെക്കുറിച്ചുള്ള അറിവും അതിന്റെ പ്രത്യക്ഷതയും നൽകുമ്പോൾ യേശുവിലുള്ള വിശ്വാസം പാപത്തെ അലിയിച്ച് കളയുന്നതിന് സഹായിക്കുന്നു.

പൗലോസ് ശ്ലീഹാ ഈ ആശയം വിശദമാക്കുന്നത്, 'വിശ്വസിക്കുന്ന ഏവനും, നീതി ലഭിപ്പാൻ ക്രിസ്തു ന്യായപ്രമാണത്തിന്റെ അവസാനം ആകുന്നു' എന്ന വചനത്തിലൂടെയാണ്. വിശ്വാസം, നീതിപ്രവൃത്തികളെ ഉൽഭൂതമാക്കുന്നില്ലെങ്കിൽ അതു ജീവനുള്ളതല്ല എന്നു വി. വേദം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. വിശ്വാസത്തിന്റെ ഈ ന്യൂനതയ്ക്കു കാരണം വിശ്വാസം ഇച്ഛിക്കുന്ന ദൈവമല്ല, സ്വാർത്ഥതപുരണ്ട മനുഷ്യനാണ്. ഈ സത്യം ഓരോ മനുഷ്യനും സ്വയപരിശോധനയിലൂടെ മനസ്സിലാക്കാവു

ന്നതാണ് (യാക്കോ. 2:22). യേശുവിന്റെ മനുഷ്യാവതാരം ദൈവത്തിന്റെ മനുഷ്യവർഗ്ഗത്തോടുള്ള സ്നേഹപ്രകടനത്തിന്റെ പാരമ്യാവസ്ഥയും സംഭവവുമാണ്; ആ സ്നേഹത്തിന്റെ തുടിപ്പ് യേശുവിൽ വിശ്വസിക്കുന്നവരിലും നിൽക്കുന്നുവെന്നത് സ്വാഭാവികമാണ്. എന്നാൽ ചിലരിൽ ഇതു രോഗാവസ്ഥയിൽ എങ്കിൽ അങ്ങനെയുള്ളവരിൽ വിശ്വാസത്തിന്റെ ആഴം നന്നേ കുറഞ്ഞതാണ് എന്നുള്ളതിനു സംശയം ഇല്ല. വി. യോഹന്നാൻ ശ്ലീഹാ ഈ ആശയം വിശദീകരിക്കുന്നു. അവന്റെ കല്പനയോ അവന്റെ പുത്രനായ ക്രിസ്തുവിൽ നാം വിശ്വസിക്കുകയും, അവൻ നമുക്കു കല്പന തന്നതുപോലെ അന്യോന്യം സ്നേഹിക്കുകയും വേണമെന്നുള്ളതു തന്നെ (1 യോഹ. 4:21). സ്നേഹവും പ്രവൃത്തിയും വിശ്വാസത്തെ പിൻചെല്ലണമെന്നത് വിശ്വാസത്തിൽ അധിഷ്ഠിതമായ ക്രിസ്തീയ ജീവിതത്തിന് ആവശ്യമാണ്. ഈ നിലയിൽ ക്രിസ്തുവിന്റെ അനുയായികൾ ക്രിസ്തു ദൈവത്താൽ അയക്കപ്പെട്ടവൻ എന്നറിഞ്ഞ് അവനിൽ വിശ്വസിച്ച് അവനടുത്ത പ്രവൃത്തികൾ ചെയ്യണം.

**വാക്യം 30-33**

*“അവർ അവനോട് ഞങ്ങൾ കണ്ട് നിന്നെ വിശ്വസിക്കേണ്ടതിനു നീ എന്തു അടയാളം ചെയ്യുന്നു. എന്തു പ്രവൃത്തിക്കുന്നു. നമ്മുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാ തിന്നു. അവർക്കു തിന്നുവാൻ സ്വർഗ്ഗത്തിൽ നിന്നു അപ്പം കൊടുത്തു എന്നെഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു. യേശു അവരോട് ആമേൻ ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം മോശയല്ല നിങ്ങൾക്കു തന്നത്; എന്റെ പിതാവ് അത്രേ സ്വർഗ്ഗത്തിൽ നിന്നുള്ള സാക്ഷാൽ അപ്പം നിങ്ങൾക്കു തന്നത്. ദൈവത്തിന്റെ അപ്പമോ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്നു ലോകത്തിനു ജീവനെ കൊടുക്കുന്നതാകുന്നു എന്നു പറഞ്ഞു.”*

യഹൂദ സമുദായത്തിലെ പ്രമുഖർ പല സമയങ്ങളിൽ യേശുവിനോട് അടയാളം കാണിച്ചുതരുവാൻ ആവശ്യപ്പെട്ടിട്ടുണ്ട് (മത്താ. 16:1). ചില ദിവസങ്ങൾക്കു മുൻപേ യേശു അത്ഭുതകരമായി അഞ്ച് അപ്പം കൊണ്ട് പതിനായിരത്തോളം ജനങ്ങൾക്കു ഭക്ഷണം കൊടുത്തു തൃപ്തിപ്പെടുത്തിയത് കണ്ടവർ ആയിരിക്കാം വീണ്ടും അടയാളം കാണിക്കുവാൻ ആവശ്യപ്പെട്ടത്. അഥവാ യേശു അടയാളം ചെയ്തു കാണുന്നതിൽ കൂടുതൽ കൗതുകം ഉള്ളവരോ കഴിഞ്ഞ ദിവസങ്ങളിൽ ഉണ്ടായ അത്ഭുതം കാണുവാൻ സംഗതിയാകാത്തവരോ ആയിരിക്കണം വീണ്ടും അടയാളം കാണുവാൻ ഇച്ഛിച്ചത്. യേശുവിങ്കൽ നിന്ന് ഇതിനോടകം അനേകം അടയാളങ്ങൾ അവർ ദർശിച്ചിട്ടുണ്ട്. എങ്കിലും യേശുവിനെക്കുറിച്ച് അവൻ യഹൂദന്മാർ പ്രതീക്ഷയോടെ കാത്തിരിക്കുന്ന വരുവാനുള്ള മശിഹായാണ് എന്ന വിശ്വാസം അവരിൽ ജനിച്ചിട്ടില്ലായിരുന്നു. ഇതു ആ ജനസമൂഹ

ത്തിന്റെ മന്ദബുദ്ധിയും ദൈവാനുഗ്രഹക്കുറവുമാണ് സൂചിപ്പിക്കുന്നത്. മറ്റൊരിക്കൽ യേശുവിനോടായി തന്നിൽനിന്നു ഒരു അടയാളം ഉണ്ടാകുവാൻ ആഗ്രഹിക്കുന്നു എന്ന് ജനങ്ങൾ അറിയിച്ചപ്പോൾ യേശു ആ ജനസമൂഹത്തെ ശാസിക്കുകയാണ് ചെയ്തത്. വ്യഭിചാരവും ദോഷവുമുള്ള തലമുറ അടയാളം അന്വേഷിക്കുന്നു; ഇവർക്കു യോനാ പ്രവാചകന്റെ അടയാളം അല്ലാതെ അടയാളം ലഭിക്കുകയില്ല എന്നു ഞാൻ പറയുന്നു എന്നറിയിച്ചു (മത്താ. 12:39).

സമൂഹത്തിൽ തിന്മ വർദ്ധിക്കുമ്പോൾ നന്മയുടെ ഓളം ഇല്ലാതാകുന്നു. വിശ്വാസം കുറഞ്ഞുപോയിട്ട് പിന്നെ ആത്മീയകാര്യങ്ങളെക്കുറിച്ച് ബോദ്ധ്യം വരുന്നതിനു അടയാളം അന്വേഷിക്കുന്ന തലമുറയെയാണ് യേശു ഇവിടെ സൂചിപ്പിക്കുന്നത്. ഈ നിലയിലുള്ള മനുഷ്യരുടെ മദ്ധ്യത്തിൽ ദൈവം കൃപയോടെ അടയാളങ്ങൾ വർഷിച്ചാൽ തന്നെയും അവർ വീണ്ടും അവയെ ബുദ്ധിയുടെ മൂശയിൽ വ്യാഖ്യാനം ചെയ്തിട്ട് അവിശ്വസിച്ച് ദൈവനാമത്തെ ദുഷിക്കുകയല്ലാതെ മഹത്വപ്പെടുത്തുകയില്ല. ഇങ്ങനെയുള്ളവർക്കായി യേശുവിന്റെ കുരിശുമരണവും ഉയിർപ്പും സ്വർഗ്ഗാരോഹണവുമാണ് അടയാളം. അതിൽ കുറഞ്ഞ അടയാളം ഇവരുടെ മദ്ധ്യേ ഫലിക്കുകയില്ല എന്നു യേശു അറിയിക്കുന്നു (മത്താ. 12:40). മന്ദബുദ്ധിയും ഹൃദയകാഠിന്യവും, ദോഷവും വ്യാപിച്ചിരിക്കുന്ന ജനപഥമേ നിങ്ങൾ ദൈവപുത്രന്റെ കുരിശുമരണത്തിലും ഉയിർപ്പിലും സ്വർഗ്ഗാരോഹണത്തിലും വിശ്വസിച്ചുകൊൾക. അതു നിങ്ങളുടെ അവിശ്വാസത്തെ തകർക്കുന്നതിനു പര്യാപ്തമായിരിക്കുമെന്നു യേശു അവരെ അറിയിക്കുന്നു. പൗലൂസ് ശ്ലീഹാ ഈ ആശയം അറിയിക്കുന്നത് ഇപ്രകാരമാണ്. "യഹൂദന്മാർ അടയാളം അന്വേഷിക്കുന്നു, യവനന്മാർ ജ്ഞാനം അന്വേഷിക്കുന്നു. ഞങ്ങളോ ക്രൂശിക്കപ്പെട്ടവനായ ക്രിസ്തുവിനെ പ്രസംഗിക്കുന്നു" (1 കൊരി. 1:22).

യേശുവിനോടു തന്നിൽ വിശ്വാസം അർപ്പിക്കുന്നതിനുള്ള മാർഗ്ഗം എന്താണു എന്നു ആരു ചോദിച്ചാലും അവന്റെ രക്ഷാകരമായ കഷ്ടാനുഭവങ്ങളിലും മരണത്തിലും ഉയിർപ്പിലും വിശ്വസിക്കുക എന്നതായിരിക്കും ഉത്തരം. എന്തെന്നാൽ അതു ജീവനില്ലാത്തവനേയും അവിശ്വാസിയേയും രോഗിയേയും അവർ ആയിരിക്കുന്ന സ്ഥിതിയിൽനിന്ന് ഉദ്ധരിച്ചു രക്ഷിക്കുന്നതിനു പര്യാപ്തമാണ്. ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം അടയാളം സൃഷ്ടിക്കപ്പെട്ടു കാണുന്നതിലോ, അങ്ങനെ വിശ്വാസം ഉറപ്പിക്കുന്നതിലോ അല്ല അവന്റെ വ്യഗ്രത നിലനിൽക്കേണ്ടത്; ദൈവപുത്രന്റെ സുവിശേഷമർമ്മം അറിയുക, അതു മറ്റുള്ളവരെ അറിയിക്കുക എന്നതായിരിക്കണം അവന്റെ ലക്ഷ്യം.

യിസ്രയേൽ ജനങ്ങളെ മരുഭൂമിയിൽ വച്ചു അത്ഭുതകരമായി വഴി

നടത്തിയ മോശ അവർക്കു ഭക്ഷണത്തിനായി മന്നാ വർഷിച്ചു കൊടുത്തു. പകൽ മേഘസ്തംഭവും രാത്രിയിൽ അഗ്നിസ്തംഭവും അവർക്കായി ദൈവം കൊടുത്തു. ഈ അത്ഭുതങ്ങളുടെ എല്ലാം പിന്നിൽ പ്രവർത്തി ച്ചതു മോശയാണെന്നു യഹൂദന്മാർ വിശ്വസിച്ചിരുന്നു. ഇന്ന് യേശു "മശിഹാ" തന്നെ ആണെന്നുള്ളതിനു തെളിവായി ഒരു അടയാളം യഹൂ ദന്മാർ ആവശ്യപ്പെടുന്നത് മോശയുടെ കാലത്തു അത്ഭുതവും അടയാ ളങ്ങളും മുഖാന്തരം സമൃദ്ധിയും സന്തോഷവും നിലനിന്നതിനാലാണ്. അവർ പ്രതീക്ഷിക്കുന്ന മശിഹായുടെ കാലത്തു മോശയുടെ കാലത്തു എന്നതിൽ കവിഞ്ഞു സമൃദ്ധിയും സന്തോഷവും സംരക്ഷണവും ഉണ്ടാ കുമെന്നുള്ള യഹൂദന്മാരുടെ വിശ്വാസത്തിന്റെ മറവിലാകുന്നു. ഈ വിഷ യത്തിൽ യഹൂദന്മാർക്കുണ്ടായിരുന്ന ധാരണപ്പിശക് ദുരീകരിക്കുവാനായി യേശു അവരോടായി മരുഭൂമിയിലെ യാത്രാസമയത്തു അടയാളങ്ങളും അത്ഭുതങ്ങളും സൃഷ്ടിച്ച് അവരെ വഴിനടത്തിയതു മോശ അല്ലായിരുന്നു. പിന്നെയോ ദൈവം ആയിരുന്നു എന്നു ചൂണ്ടിക്കാണിക്കുന്നു. മോശയ്ക്കു ഒരു വലിയ പ്രവാചകൻ എന്ന നിലയിലുള്ള നായകത്വം യിസ്രയേൽ മക്കളുടെ മദ്ധ്യേ ഉണ്ടായിരുന്നത് ഒഴിച്ചാൽ അന്നു നടന്ന എല്ലാ അത്ഭു തകാര്യങ്ങളും എല്ലാ യിസ്രയേൽ മക്കളുടേയും പ്രതീക്ഷയായിരിക്കുന്ന "മശിഹാ"യെ അയയ്ക്കുന്ന സത്യദൈവമാണ് ചെയ്തത് എന്നു യേശു അവരെ അറിയിക്കുന്നു.

ആ ദൈവമാണ് ഇന്നു ദൈവത്തിൽ നിന്നുള്ള സാക്ഷാൽ ജീവന്റെ അപ്പം സകല മാനവർക്കും നൽകുവാൻ പ്രസാദിച്ചിരിക്കുന്നത്. ആ അപ്പം ദൈവം തന്നെയാണ്. അതു ദൈവം മനുഷ്യനായി താണിറങ്ങി വന്നിട്ട് ലോകത്തിനു ജീവനെ നൽകുന്ന അപ്പമായി തീരുന്നതാണ്. ഈ സത്യം യേശു വ്യക്തമാക്കുന്നത് ഇപ്രകാരമാണ്. "ദൈവത്തിന്റെ അപ്പമോ സ്വർഗ്ഗ ത്തിൽ നിന്നു ഇറങ്ങിവന്നു ലോകത്തിനു ജീവനെ കൊടുക്കുന്നതാ കുന്നു." ഏറ്റവും മഹത്വമുള്ളതും ശ്രേഷ്ഠവുമായ അടയാളം എന്നത് മോശയുടെ കാലത്ത് മരുഭൂമിയിൽ മന്നാ ലഭിച്ചു എന്ന അടയാളം അല്ല, ദൈവം നേരിട്ട് തന്നെത്തന്നെ അപ്പമായി തരുന്ന ജീവനുള്ള അടയാള മാണ് അത് എന്ന് യേശു പ്രസ്താവിക്കുന്നു.

**വാക്യം 34-35**

*"അവർ അവനോട് കർത്താവേ ഈ അപ്പം എപ്പോഴും ഞങ്ങൾക്കു തരണമേ എന്നു പറഞ്ഞു. യേശു അവരോടു പറഞ്ഞതു ഞാൻ ജീവന്റെ അപ്പം ആകുന്നു. എന്റെ അടുക്കൽ വരുന്നവനു വിശക്കയില്ല, എന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കുകയില്ല."*

യഥാർത്ഥത്തിലുള്ള ജീവന്റെ അപ്പത്തെക്കുറിച്ചാണ് യേശു സംസാ

രിച്ചത്. ഇങ്ങനെ ഒരപ്പം ഉണ്ട് എന്നറിഞ്ഞപ്പോൾ അവർ അവനോട് യേശുവേ ആ അപ്പം എപ്പോഴും ഞങ്ങൾക്കു തരേണമേ എന്നു പറഞ്ഞു. യേശു, താൻ ജീവന്റെ അപ്പമാണെന്നു വെളിപ്പെടുത്തുമ്പോഴും യേശു വിനെക്കുറിച്ചു തന്റെ കേൾവിക്കാർക്കു പൂർണ്ണമായ ജ്ഞാനം ലഭിച്ചു എന്നു ഉറപ്പിച്ചു പറയുവാൻ നിവൃത്തിയില്ല. പഴയനിയമ കാലത്തു മോശ മുഖാന്തരം ലഭിച്ച അപ്പം അവരുടെ പിതാക്കന്മാരുടെ ശാരീരികവളർ ച്ചയ്ക്കും പുഷ്ടിക്കുമായി ഉതകിയിരുന്നു. അത് മുഖാന്തരം യിസ്രയേൽ മക്കൾ സന്തോഷിച്ചു. പക്ഷെ അതു പരിശുദ്ധാത്മാവിലുള്ള ആത്മീയ സന്തോഷമായിരുന്നില്ല. സാധാരണയായുള്ള ശാരീരികസൗഖ്യവും ബലവും ലഭിച്ചതുകൊണ്ട് ഉണ്ടായ സന്തോഷമായിരുന്നു. അന്നു ലഭിച്ച അപ്പം യഥാർത്ഥത്തിലുള്ള ആത്മീയ അപ്പം ആയിരുന്നില്ല. ദൈവതിരു മുൻപാകെ യഥാർത്ഥത്തിലുള്ള അപ്പം ആത്മാവിന്റെ ഉടമസ്ഥനായ ദൈവത്തോടുള്ള ബന്ധം മെച്ചപ്പെടുത്തുന്നതിനുതകുന്ന ആഹാരമാണ്. ഈ അപ്പം ഒരു ആഹാരവസ്തു എന്ന നിലയിൽ മനുഷ്യൻ ഭൂമിയിൽ അദ്ധ്വാനിച്ചുണ്ടാക്കുന്ന ഫലമോ കായ്കനികളിൽ നിന്നുണ്ടാകുന്നതോ അല്ല, ദൈവം തന്നെ തന്റെ ശരീരരക്തങ്ങളുടെ ബലിയർപ്പണത്താൽ മനുഷ്യർക്കു വേണ്ടി അനുഷ്ഠിക്കുന്ന ദൈവത്തിന്റെ ശരീരവും രക്തവു മാണതെന്നു യേശു പ്രസ്താവിക്കുന്നു.

ഇപ്രകാരമുള്ള അപ്പം ദൈവത്തിന്റെ ജീവൻ കലർന്നതാകകൊണ്ട് അതു യോഗ്യമായ രീതിയിൽ അനുഭവിക്കുന്നവർക്കു ആത്മീയ ജീവൻ ഉണ്ടാക്കുന്നു; ഇത്തരത്തിലുള്ളതും ജീവനുവേണ്ടി കൊടുക്കുന്നതുമായ അപ്പം ആണ് യഥാർത്ഥമായ അപ്പമെന്നു യേശു വിശദമാക്കുന്നു. "ഞാൻ ജീവന്റെ അപ്പം ആകുന്നു" എന്നുള്ള വചനം യേശു തന്നെക്കുറിച്ച് യഹൂ ദന്മാരോട് പറഞ്ഞ വചനമാണ്. കൂടുതലായി അവിടുന്നു അരുളിച്ചെയ്തത് എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല, അവനു ദാഹിക്കുകയില്ല, ഞാൻ അവനിൽ ജീവൻ അങ്കുരിപ്പിക്കുന്നവനാണ് തുടങ്ങിയ വചനങ്ങൾ ആണ്.

ഞാൻ അപ്പം ആകുന്നു എന്നു യേശു ഒരു മനുഷ്യൻ എന്ന നില യിൽ തന്നെത്തന്നെ നിർത്തിക്കൊണ്ട് പറയുന്നതിന്റെ അർത്ഥം അപ്പോഴും യഹൂദന്മാർക്ക് മനസ്സിലായില്ല. എന്നാൽ തന്റെ ദൗത്യം പൂർണ്ണ മായി കഴിയുമ്പോൾ തന്നെക്കുറിച്ചു പറഞ്ഞിരിക്കുന്ന സത്യത്തിനു മറ്റൊ രാളുടെ സാക്ഷ്യം ആവശ്യമില്ലയെന്നു അവിടുന്നു പ്രസ്താവിച്ചിരുന്നു (യോഹ. 5:34). ഈ പ്രസ്താവന യേശു താൻ ദൈവവും ദൈവപുത്ര നുമാണ് എന്ന് തന്നെക്കുറിച്ച് അറിഞ്ഞിരുന്നതുകൊണ്ട് പ്രസ്താവിച്ച താണ്. യേശുവിനെക്കുറിച്ച് താൻ ജീവന്റെ അപ്പമാണ് എന്നുള്ള തന്റെ പ്രസ്താവന വിശ്വാസികൾക്കു നൂറു ശതമാനം ശരിയെന്ന് അനുഭവപ്പെ

ടുന്നതാണെന്ന് അവിടുന്ന് വ്യക്തമായി അറിഞ്ഞിരുന്നു. ഈ വിഷയത്തെക്കുറിച്ച് യേശുവിന്റെ മാത്രം സാക്ഷ്യമേ മനുഷ്യർക്കു ആവശ്യമുള്ളൂ എന്ന് യേശു അരുളിച്ചെയ്തിരിക്കുന്നതിനാലും ഈ പ്രസ്താവനയുടെ ഉടമസ്ഥൻ സ്രഷ്ടാവ് ആയിരിക്കുന്നതിനാലും ഇത് തികച്ചും മനുഷ്യരുടെ രക്ഷയെ മുൻനിറുത്തിയുള്ളതാകയാലും നമുക്കു ഈ വിഷയത്തെക്കുറിച്ച് സ്വർഗ്ഗത്തിലോ ഭൂമിയിലോ സംശയിക്കേണ്ട കാര്യമില്ല.

## സന്ദേശമുഖങ്ങൾ

### I

1. ആത്മാവിന്റെ അപ്പം ഭക്ഷിക്കുക.
2. ആത്മാവിന്റെ വളർച്ചയിൽ ശ്രദ്ധിക്കുക.
3. യേശുവിനെ രക്ഷകനായി മുദ്രയിട്ടിരിക്കുന്നു.
4. ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തികൾ ചെയ്യുക.
5. ദൈവം അയച്ചവനിൽ വിശ്വസിക്കുക.

### II

### യേശുവിനെ സമീപിക്കുക

1. ക്രിസ്തുവിങ്കലേക്ക് അടുത്തു വരുന്നതിനുള്ള മാനസാന്തരം ഉണ്ടാക്കുക (ലൂക്കോസ് 15:18).
2. യേശുവിൽ ആശ്വാസം കണ്ടെത്തുക (യേശ. 12:2).
3. അവന്റെ നാമത്തെ വിളിച്ചപേക്ഷിക്കുക (സങ്കീ. 116:17).
4. അവന്റെ കല്പനകളുടെ വഴിയിൽ ചരിക്കുക (സങ്കീ. 119:32).
5. അവൻ വിശ്വാസികളുടെ ഇടയനാകുന്നു (സങ്കീ. 23:1).

### III

### യേശുവിനെ പിതാവാംദൈവം മുദ്രയിട്ടിരിക്കുന്നു (വാക്യം 27)

1. രക്ഷിക്കാൻ വേറൊരു ദൈവം ഇല്ല (യേശാ. 45:22).
2. ഉദ്ധരിക്കാൻ വേറൊരു നാമം ഇല്ല (പ്രവൃ. 4:12).
3. മോചനത്തിനു വേറൊരു യാഗം ഇല്ല (ഹീബ്രു 10:18).

### IV

### പിതാവായ ദൈവം അയച്ചവനിൽ വിശ്വസിക്കുക

1. വലിയ വിശ്വാസം (മത്താ. 8:10).
2. അബ്രഹാമിന്റെ വിശ്വാസം (യാക്കോ. 2:21).
3. അതിവിശുദ്ധ വിശ്വാസം (യൂദ. 1:20).

## V

## യേശു ജീവന്റെ അപ്പം

1. സ്വർഗ്ഗത്തിൽ നിന്നുള്ള സാക്ഷാൽ അപ്പം (വാക്യം 6:32)
2. ജീവനുള്ള അപ്പം (വാക്യം 6:51).
3. ജീവനെ കൊടുക്കുന്ന അപ്പം (വാക്യം 6:33).
4. ജീവൻ നിലനിർത്തുന്ന അപ്പം (വാക്യം 6:48).
5. തൃപ്തി തരുന്ന അപ്പം (വാക്യം 6:35).
6. നിത്യജീവങ്കലേക്കു നയിക്കുന്ന നിലനിൽക്കുന്ന അപ്പം (വാക്യം 6:27).
7. സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന അപ്പം (വാക്യം 6:41).

# 36

# പെന്തിക്കോസ്തിക്കു ശേഷം രണ്ടാമത്തെ ഞായറാഴ്ച

**വേദഭാഗം: വി. മത്തായി 10:5–13**

**വാക്യം 5–6**

*"ഈ പന്ത്രണ്ടു പേരെയും യേശു അയയ്ക്കുമ്പോൾ അവരോടു ആജ്ഞാപിച്ചതെന്തെന്നാൽ ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രയേൽ ഗൃഹത്തിലെ കാണാതെപോയ ആളുകളുടെ അടുക്കൽ തന്നെ ചെല്ലുവീൻ."*

യേശു പന്ത്രണ്ട് അപ്പോസ്തോലന്മാരെ തന്റെ വചനം ഘോഷിക്കുവാനും ജീവനുണ്ടാകുന്ന സുവിശേഷത്തിന്റെ അർത്ഥം അനേകർക്ക് വെളിപ്പെടുത്തിക്കൊടുക്കുന്നതിനും തെരഞ്ഞെടുത്തയയ്ക്കുന്നു. അപ്പോസ്തോലന്മാർ യേശുവിനാൽ തെരഞ്ഞെടുക്കപ്പെട്ടവർ ആയിരുന്നെങ്കിലും അവരിലും ലോകമഹത്വം നിലനിന്നിരുന്നു. യേശു അവരുടെ നടപ്പ്, പ്രവർത്തനം, സ്വഭാവം, സമീപനം മുതലായവ ഏതുവിധത്തിലുള്ളതായിരിക്കണമെന്നു നിഷ്ക്കർഷിക്കുന്നു. അവർ ആത്മീയലക്ഷ്യത്തിനായി പ്രവർത്തിക്കുന്നവർ ആയിരുന്നുവെങ്കിലും ലൗകികമേഖലകൾ കടന്നുപോകേണ്ടവർ ആയിരുന്നു. ഇവിടെ യേശു ശിഷ്യന്മാരെ അയക്കുമ്പോൾ അവരുടെ വേല ദൈവത്താൽ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട സ്വന്തം സമുദായാംഗങ്ങളുടെ മദ്ധ്യേയായിരിക്കണമെന്നു നിർദ്ദേശിക്കുന്നു. മഹത്തായ ഈ വലിയ ജോലിയുടെ ആരംഭം എവിടെ ആയിരിക്കണമെന്നുള്ള തന്റെ പ്രത്യേക നിശ്ചയം ആയിരിക്കാമിതിനു കാരണം. ദൈവം തന്റെ സുവിശേഷവേല എന്ന വലിയ ഉദ്യോഗം ഒരേ സമയത്തു ഒന്നായി ചെയ്തു തീർക്കണമെന്നു ആഗ്രഹിക്കുന്നവനല്ല. തന്മൂലം ശിഷ്യന്മാർ തൽക്കാലം യഹൂദന്മാരുടെ മദ്ധ്യത്തിൽ വേല തുടങ്ങട്ടെന്ന് അവിടുന്ന് ആഗ്രഹിക്കുന്നു.

യിസ്രയേൽ മക്കൾ ദൈവത്താൽ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ടവർ എന്ന നിലയിലുള്ളവർ ആകകൊണ്ടും, അവർ ഉടമ്പടിയുടെ സന്താനങ്ങൾ ആകകൊണ്ടും ദൈവപുത്രന്റെ സുവിശേഷപ്രചരണം അവരുടെ മദ്ധ്യത്തിൽ ആദ്യമായി നടക്കട്ടെ എന്നു ദൈവം തീരുമാനിച്ചിരിക്കാം. ദൈവം തന്റെ തിരഞ്ഞെടുപ്പിലൂടെ അനുഗ്രഹിച്ച ജനതയെ അവർക്കു കൂടുതൽ അനുഗ്രഹം ലഭിക്കാനായി രക്ഷാകരമായ സുവിശേഷം എല്ലാ

ജാതികൾക്കും ലഭ്യമാക്കുന്നതിന് മുൻപായി അവർക്കു കൊടുക്കുന്ന തിനു തീരുമാനിച്ചതിൽ യിസ്രയേൽ ജനത്തോടുള്ള ദൈവത്തിന്റെ സ്നേഹമാണ് വ്യക്തമാകുന്നത്. ദൈവത്തിന്റെ അനുഗ്രഹം യിസ്രയേൽ ഗൃഹത്തിനു സമ്പൂർണ്ണമായി ലഭിക്കണമെന്നുണ്ടെങ്കിൽ ലോകരക്ഷക നായി പിറന്ന യേശുവിനെ അവർ അവരുടെ മശിഹാ തന്നെയാണ് എന്ന് അംഗീകരിക്കണമായിരുന്നു. യിസ്രയേൽ ജനങ്ങളുടെ അടുക്കലേക്കു ചെല്ലുവീൻ എന്ന് യേശു ശിഷ്യന്മാരോട് ആജ്ഞാപിച്ചപ്പോൾ; യിസ്ര യേൽ മക്കളുടെ മദ്ധ്യത്തിൽ യേശുവിനെ മശിഹാ ആണെന്ന് പരിചയ പ്പെടുത്തിക്കൊടുക്കുക എന്ന ഉദ്യോഗമാണ് ശിഷ്യന്മാർ യേശുവിൽ നിന്നു സ്വീകരിച്ചത്.

യേശു ശിഷ്യന്മാരെ യിസ്രയേൽ ഗൃഹത്തിലേക്കു ആദ്യമായി അയ ക്കുന്നതുകൊണ്ട് ജാതികളേയും ഭൂമിയിലെ മറ്റു വംശങ്ങളേയും നിര സിക്കുന്നുയെന്ന് അർത്ഥം ആകുന്നില്ല. തന്റെ ആദ്യമായുള്ള സുവിശേഷ ഘോഷണം യിസ്രയേൽ ജനങ്ങളുടെ മദ്ധ്യേയും പിന്നീട് സകല ജാതി കളുടേയും മദ്ധ്യേയും അവതരിപ്പിക്കണമെന്നത് യേശുവിന്റെ നിശ്ചയ മായി കരുതാവുന്നതാണ് (മത്താ. 28:20). മറ്റൊരു കാരണം ശിഷ്യന്മാർ ആത്മീയ പ്രബുദ്ധരും പരിശീലനം പൂർത്തിയായ പ്രവർത്തകർ ആകു ന്നതുവരെ അവർ അവരുടെ സ്വന്തജനങ്ങളുടെ ഇടയിൽ പ്രവർത്തിക്കട്ടെ എന്നുള്ള സ്വാഭാവികചിന്ത ഈ വിഷയത്തിൽ യേശുവിനു തോന്നിയി രിക്കാം. അപ്പോസ്തോലന്മാർ എല്ലാവരും യിസ്രയേൽ ഗൃഹത്തിൽ ഉൾ പ്പെട്ടവർ ആയിരുന്നു എന്ന കാരണത്താൽ അവരുടെ ആഗ്രഹവും സ്നേഹവും, ഒരു നല്ല കാര്യം നടത്തുന്നത്, അവരുടെ സ്വന്തം ജനങ്ങ ളുടെ മദ്ധ്യേ ആയിരിക്കണം എന്നവർ ഇച്ഛിച്ചിരുന്നു എന്നത് യേശു അറി ഞ്ഞിട്ട് അവരെ ആദ്യമായി യിസ്രയേൽ ഗൃഹത്തിലേക്കു തന്നെ പ്രവർത്ത നത്തിനായി അയയ്ക്കുന്നു എന്നത് മറ്റൊരു കാരണമാകാം.

യേശു തന്റെ ചെറിയ ആയുഷ്ക്കാലത്തിൽ സർവ്വ മാനവരുടേയും രക്ഷയെ പൂർത്തീകരിച്ചുവെങ്കിലും അവിടുന്നു താൻ ജനിച്ചുവളർന്ന രാജ്യം വിട്ട് മറ്റൊരു രാജ്യത്തേയ്ക്കു പ്രയാണം നടത്തിയതായി നമുക്കു അറിവില്ല. ഈ സത്യം യേശുവിന്റെ ശിഷ്യന്മാരോടുള്ള ഈ ആജ്ഞയു മായി വളരെ ബന്ധപ്പെട്ടു ചിന്തിക്കാവുന്നതാണ്. സുവിശേഷത്തിന്റെ വ്യാപനം ആദ്യമായി യഹൂദർക്കും പിന്നീട് അതു അന്യജാതികൾക്കാ യിട്ടും എന്നത് ദൈവത്തിന്റെ ഒരു കാഴ്ചപ്പാട് ആയിരുന്നുവെന്നതിന് തെളിവുണ്ട് (റോമ. 1:16).

യേശു, തന്റെ പരസ്യ ശുശ്രൂഷയുടെ സമയത്ത് ശമര്യ പട്ടണങ്ങ ളിൽ സുവാർത്ത ഘോഷിക്കുന്നതിനു ശിഷ്യന്മാരോടൊപ്പം സഞ്ചരിച്ചു എന്ന സംഗതി, അവിടുത്തെ സുവിശേഷം യിസ്രയേൽ മക്കൾക്കായി

മാത്രം ഒരുക്കിയിട്ടുള്ളതല്ല എന്നതിനു തെളിവാണ്. യേശു സർവ്വ ജാതികൾക്കും പ്രകാശമായിട്ടുള്ളവനായിരിക്കുമെന്നു തന്റെ സുവിശേഷത്തെക്കുറിച്ച് പൂർവ്വിക പ്രവാചകന്മാർ അറിയിപ്പ് നൽകിയിരുന്നു. "ഞാൻ നിന്നെ ജനത്തിന്റെ നിയമവും ജാതികളുടെ പ്രകാശവുമാക്കി വക്കും" എന്നു യെശയ്യാ പ്രവാചകൻ യേശുവിനെക്കുറിച്ചു പ്രവചിച്ചിരുന്നു (യെശ. 42:7). ഈ നിലയിൽ കർത്താവിന്റെ ശിഷ്യന്മാരോടുള്ള ഈ ആജ്ഞ സർവ്വ ജനത്തിന്റെയും രക്ഷയെ അവഗണിച്ചുകൊണ്ടുള്ള ഒരു നിർദ്ദേശമായിരുന്നില്ല, പ്രത്യുത ദൈവത്തിന്റെ യേശു മുഖാന്തരം നടപ്പിലാക്കേണ്ടിയിരുന്ന കാര്യപരിപാടിയുടെ ഒരു ഭാഗം മാത്രമായിരുന്നു ഇത് എന്നുള്ളത് വ്യക്തമാണ്. അപ്പോസ്തോലന്മാർക്കു ലഭിച്ച ദൈവവിളിയുടെ പ്രകടനമായിരുന്നു അവരുടെ സുവിശേഷവേല. അവർ തങ്ങളെ വിളിച്ച തിരുനാഥനോടു മരണം വരേയും വിശ്വസ്തരായിരുന്നു.

ദൈവത്തിന്റെ വിളി നമ്മുടെ ചിന്തയെ സ്വാധീനിക്കുമ്പോൾ ദൈവം നമ്മുടെ ഹൃദയവിചാരങ്ങളിൽ നൽകുന്ന ചിന്തകൾ, താൽപര്യം, അഭിരുചി ഇവ പലപ്പോഴും ദൈവവിളിയുടെ ഭാഗമായി നമുക്ക് കരുതാവുന്നതാണ്. പലപ്പോഴും സ്വന്തപ്പെട്ടവരുടേയും അഭ്യുദയകാംക്ഷികളുടേയും ഒരു വ്യക്തിയെക്കുറിച്ചുള്ള അഭിലാഷം, ആ വ്യക്തിക്ക് തന്റെ ജീവിതപന്ഥാവിൽ തുറന്നു കിട്ടുന്ന പ്രവർത്തനമണ്ഡലം, ഇവ ദൈവവിളിയും, ദൈവവിളിയുടെ ഉദ്ദേശ്യമായി നമുക്കു ചിന്തിക്കാവുന്നതാണ്.അപ്പോസ്തോലന്മാരെ യേശു വിളിച്ച് അവർക്കു അതു നിവർത്തിക്കാനുള്ള സന്ദർഭവും കൃപയും ലഭിച്ചു. എന്നാൽ അവർ ചെയ്ത എല്ലാ ആത്മീയ വേലകളും അവരിലൂടെ ദൈവം പ്രവർത്തിച്ചിട്ടു സംഭവിച്ചു എന്ന് അവർ സമ്മതിക്കുന്നു. യേശു വിളിച്ചവരായ ശിഷ്യന്മാരെ അവിടുന്നു പ്രത്യേക നിർദ്ദേശം നൽകി അയയ്ക്കുന്ന സംഭവമാണ് നാം ഇവിടെ വായിക്കുന്നത്.

**വാക്യം 7-10**

*"നിങ്ങൾ പോകുമ്പോൾ സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്നു ഘോഷിപ്പീൻ. രോഗികളെ സൗഖ്യമാക്കുവീൻ; മരിച്ചവരെ ഉയിർപ്പിപ്പീൻ; കുഷ്ഠരോഗികളെ ശുദ്ധമാക്കുവീൻ; ഭൂതങ്ങളെ പുറത്താക്കുവിൻ; സൗജന്യമായി നിങ്ങൾക്കു ലഭിച്ചു, സൗജന്യമായി കൊടുപ്പീൻ. മടിശ്ശീലയിൽ പൊന്നും വെള്ളിയും, ചെമ്പും, വഴിക്കു പൊക്കണവും, രണ്ട് ഉടുപ്പും, ചെരിപ്പും വടിയും കരുതരുത്; വേലക്കാരൻ തന്റെ ആഹാരത്തിനു യോഗ്യനല്ലോ."*

ആത്മീയ വീക്ഷണത്തിലൂടെ തിരിച്ചറിയുന്നവ ഭൗതികവീക്ഷണത്തിലൂടെ വളരെ വ്യക്തമായി തിരിച്ചറിയുന്നതിനു സാദ്ധ്യമല്ല. എന്നാൽ ആത്മികജ്ഞാനമുള്ളവർക്ക് ഭൗതികകാര്യങ്ങളുടെ തിരിച്ചറിവ് വളരെ

വിവേകബുദ്ധിയോടു കൂടി ലഭിക്കുന്നതുമാണ്. ഇതുപോലെ ഭൗതിക വിശദീകരണം ആത്മീയബുദ്ധിയെ പൂർണ്ണമായി വെളിവാക്കുന്നില്ല. ആത്മ മയരായ അപ്പോസ്തോലന്മാർ ഭൗമികതലത്തിൽ കാര്യങ്ങൾ വിശദീക രിച്ചു കേൾക്കാൻ ഇച്ഛിക്കുന്ന ജനത്തോട് ഒരു ആത്മീയ വിശദീകരണം കൊടുക്കണമെന്ന് കർത്താവ് കല്പിക്കുന്നു. കർത്താവ് വിശദീകരിക്കാൻ ആജ്ഞാപിച്ച ആത്മീയസത്യം അവിടുത്തെ സുവിശേഷമാണ്. 'സ്വർഗ്ഗ രാജ്യം സമീപിച്ചിരിക്കുന്നു." അതു ഭക്ഷണമോ പാനീയമോ അല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവുമാണ് (റോമ. 14:17). സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്ന സുവിശേഷത്തിൽ സൃഷ്ടി കർത്താവിന്റെ സ്നേഹപ്രകടനം എന്ന ആത്മീയ ഒരുക്കവും ദൈവിക നിയമങ്ങളുടെ ആചരണവും അടങ്ങിയിട്ടുണ്ട്. ഇതിന്റെ വിധാതാവും പരി പാലകനുമായി ദൈവമായ കർത്താവ് പരിശുദ്ധാത്മരൂപത്തിൽ പ്രവർത്തി ക്കുന്നു. ഇതിലൂടെ നിത്യജീവനും ശക്തിയും സന്തോഷവും തെളിഞ്ഞു നിൽക്കുന്ന ഒരു ആത്മീയ രാജ്യത്തെക്കുറിച്ച് ഘോഷിക്കുവാൻ കർത്താവ് ശിഷ്യന്മാരോടു കല്പിച്ചു. 'ദൈവരാജ്യം സമീപിച്ചിരിക്കുന്നു' എന്ന സന്ദേ ശത്തിന്റെ മുഖ്യമായ അർത്ഥം, യേശു എന്ന യിസ്രയേലിന്റെ രാജാവും മശിഹായുമായവന്റെ ആഗമനത്തോടെ യഥാർത്ഥമായിരിക്കുന്ന സ്വർഗ്ഗ രാജ്യം ജനങ്ങൾ, ഉണർന്നു മാനസാന്തരപ്പെട്ട് സ്വന്തമാക്കികൊൾവീൻ എന്നതായിരുന്നു.

ദൈവരാജ്യത്തെക്കുറിച്ച് അറിയിക്കുന്നവരുടെ മാധ്യമം ആത്മീയകാര്യ ങ്ങളുടെ വിശദീകരണത്തിൽ മാത്രം ഒതുങ്ങിനിൽക്കാതെ ആത്മീയ ഉപ കാരങ്ങളും അതിൽ ഉണ്ടായിരിക്കണമെന്ന് യേശു കല്പിക്കുന്നു. യേശു വിനാൽ അയയ്ക്കപ്പെടുന്ന ശിഷ്യന്മാർക്കു അവ ചെയ്യുവാൻ അവിടുന്നു അധികാരവും ശക്തിയും കൊടുക്കുന്നു. രോഗികളെ സൗഖ്യമാക്കുവീൻ, മരിച്ചവരെ ഉയിർപ്പിപ്പീൻ, കുഷ്ഠരോഗികളെ ശുദ്ധരാക്കുവീൻ, ഭൂതങ്ങളെ പുറത്താക്കുവീൻ തുടങ്ങിയ അത്ഭുതങ്ങൾ ചെയ്യുവാൻ യേശു ശിഷ്യ ന്മാരെ അധികാരപ്പെടുത്തി. യേശുവിൽ നിന്നു തന്നെ ഈവക അത്ഭുത ക്രിയകൾ ചെയ്യുവാൻ അധികാരവും ശക്തിയും ലഭിച്ച ശിഷ്യന്മാർ തങ്ങ ളുടെ ജീവിതകാലത്തു അത്ഭുതങ്ങൾ പ്രവർത്തിച്ചു. തുടർന്ന് യേശു വിന്റെ അനേകായിരം ശിഷ്യന്മാർ അവരുടെ പ്രവർത്തനങ്ങളിലും യേശു വിന്റെ പ്രത്യേകമായുള്ള സഹായത്താൽ ഈവിധമുള്ള പ്രവർത്തനങ്ങൾ നടത്തുന്നു.

യോഹന്നാൻ സ്നാപകൻ കാരാഗൃഹത്തിൽ വച്ച് യേശുവിന്റെ അത്ഭു തപ്രവൃത്തികളെക്കുറിച്ച് കേട്ടിട്ട് വരുവാനുള്ള മശിഹാ, യേശു തന്നെ യാണോ എന്നു തന്റെ ശിഷ്യന്മാർ മുഖാന്തരം തിരക്കുമ്പോൾ, യേശു അതിനു ഉത്തരമായിട്ട് തന്നിലൂടെ നടക്കുന്ന അത്ഭുതപ്രവൃത്തികൾ താൻ

മശിഹാ ആണ് എന്നതിന് തെളിവുമായിരിക്കുമെന്ന് അറിയിക്കുന്നു (മത്താ. 11:2-4). യേശു ചെയ്ത അത്ഭുതപ്രവൃത്തികൾ യേശുവിന്റെ ദൈവത്വത്തിന്റെ തെളിവായിട്ടാണ് അവിടുന്നു അറിയിച്ചത്. ഈ ദൈവികശക്തിയും അധികാരവും യേശു ശിഷ്യന്മാർക്ക് നൽകുകയാണ് ഉണ്ടായത്. അത്ഭുതങ്ങൾ ഉണ്ടാകുന്നതും ദൈവത്തിന്റെ ശക്തിയും കൃപയും സാധാരണജനങ്ങൾക്കു അനുഭവമാകുന്നതായ ക്രിയകളും യഥാർത്ഥത്തിൽ ക്രിസ്തുഭക്തന്മാരുടെ സുവിശേഷവേലയുടെ ഒരു ഭാഗമായിട്ടാണ് യേശു അംഗീകരിച്ചു നൽകിയിരിക്കുന്നത്. ഈ വിഷയത്തിൽ അവിടുന്ന് ശിഷ്യന്മാരോടു പറയുന്നതു നിങ്ങൾക്ക് സൗജന്യമായി ലഭിച്ചു സൗജന്യമായി കൊടുപ്പീൻ എന്നാണ്.

യേശു ശിഷ്യന്മാരോടു, സുവിശേഷം മറ്റുള്ളവരെ അറിയിക്കുവാൻ ആവശ്യപ്പെടുമ്പോൾ അതു മുഖാന്തരമായി ശിഷ്യന്മാർ എന്തെങ്കിലും സമ്പാദിക്കാനോ ആ പ്രവൃത്തിയിലൂടെ അവർ ലോകത്തു പ്രഭുക്കന്മാരാകുന്നതിനോ ഉദ്ദേശിച്ചില്ല, അവിടുന്ന് കുരിശും എടുത്ത് യാത്ര ചെയ്യുവാനും സഹിക്കുവാനുമാണ് ശിഷ്യന്മാരോട് ആവശ്യപ്പെട്ടത്. ഈ വേലയിൽ അവർക്ക് ബലവും തുണയുമായി യേശുവിനെ തന്നെയാണ് കൊടുത്തത്. യേശു അരുളിച്ചെയ്തു "ഞാനോ നിങ്ങളോടുകൂടി ലോകാവസാനത്തോളം ഉണ്ടായിരിക്കും." യേശുവിന്റെ ഈ സാന്നിദ്ധ്യബോധമാണ് വേലക്കാരെ അവരുടെ വേലയിൽ സന്തുഷ്ടരാക്കേണ്ടത്. യേശു ഈ വിഷയം സംബന്ധിച്ച് അരുളിച്ചെയ്തിരിക്കുന്ന മറ്റൊരു സത്യം 'വേലക്കാരൻ തന്റെ ആഹാരത്തിനു യോഗ്യനല്ലോ' എന്നുള്ള ആശയമാണ്; ഈ വാഗ്ദാനപ്രകാരം വേലക്കാർ ആത്മികവും ഭൗതികവുമായ പ്രതിഫലത്തിനു യോഗ്യരാണ്. ആത്മീയ ആഹാരമായി വേലക്കാർക്ക് ദൈവകൃപയും, നടത്തിപ്പ് രക്ഷാമാർഗ്ഗത്തെക്കുറിച്ചുള്ള ജ്ഞാനവും ഉണ്ടായിരിക്കുമ്പോൾ തങ്ങളുടെ പ്രവർത്തനഫലം അനുഭവിക്കുന്നവരുടെ പക്ഷത്തുനിന്ന് അവർക്ക് സംരക്ഷണവും ബഹുമാനവും ലഭിക്കണം. സുവിശേഷകരുടെ ഉപജീവനം അവരുടെ ആത്മീയവേലയുടെ പ്രതിഫലമായി വിശ്വാസികളാൽ നിർവ്വഹിക്കപ്പെടേണ്ടതാകുന്നു. വി. പൗലോസ് ശ്ലീഹ പറയുന്നു സുവിശേഷം അറിയിക്കുന്നവൻ സുവിശേഷത്താൽ ജീവിക്കണം എന്ന് (1 കൊരി. 9:14).

മടിശീലയിൽ പൊന്നും വെള്ളിയും ചെമ്പും വഴിക്ക് പൊക്കണവും രണ്ട് ഉടുപ്പും ചെരിപ്പും വടിയും കരുതരുത് എന്ന വചനം ദൈവവേലക്കാർ അവരുടെ സുരക്ഷിതത്വത്തിനു ലൗകികമാർഗ്ഗങ്ങളെ അവലംബിക്കരുത് എന്നും സ്പഷ്ടമാക്കുന്നു. അവരുടെ തീക്ഷ്ണത തറച്ചു നിൽക്കേണ്ടതു അഭൗമികകാര്യങ്ങളിലും നിത്യമായിട്ടുള്ളവയിലുമായിരിക്കണം. ഇതിനു വിപരീതമായി നീങ്ങുന്ന ദൈവവേലക്കാരെ ഭക്തിയും തീക്ഷ്ണതയും

കുറഞ്ഞവർ എന്ന നിലയിൽ ലൗകിക ആദായം വഴിതെറ്റിക്കുന്നു. അലം ഭാവത്തോടുകൂടിയ ദൈവഭക്തി വലിയ ആദായം ആകുന്നുവെന്ന് അവ ർക്ക് ബോദ്ധ്യമാകും (1 തിമോ. 6:6). ഇതു അവരുടെ ആത്മീയസരണി യിൽ ഉണ്ടാകുന്ന പരാജയത്തിനും കാരണമായിട്ടു വരുന്നു.

**വാക്യം 11–13**

*"ഏതു പട്ടണത്തിലോ ഗ്രാമത്തിലോ കടക്കുമ്പോൾ അവിടെ യോഗ്യൻ ആർ എന്നു അന്വേഷിപ്പിൻ. പുറപ്പെടുവോളം അവിടെത്തന്നെ താമസിപ്പീൻ. ആ വീട്ടിൽ ചെല്ലുമ്പോൾ അതിനു വന്ദനം പറവീൻ. വീട്ടിനു യോഗ്യത ഉണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അതിന്മേൽ വരട്ടെ. യോഗ്യത ഇല്ല എന്നു വരികിൽ സമാധാനം നിങ്ങളിലേക്കു മടങ്ങിപ്പോരട്ടെ."*

യേശു ശിഷ്യന്മാരുടെ ഉൽകണ്ഠയ്ക്ക് പരിഹാരം നിർദ്ദേശിക്കുന്നത് അവർ എവിടെ ചെന്നാലും അവരുടെ ആദർശങ്ങളുമായി യോജിപ്പു ള്ളവരെ കണ്ടുപിടിച്ച് അവരോടുകൂടി താമസിക്കുവാൻ കല്പിച്ചുകൊ ണ്ടാണ്. യോഗ്യരായിട്ടുള്ളവർ എന്നാണ് ഇങ്ങനെയുള്ളവരെക്കുറിച്ച് യേശു അറിയിച്ചിട്ടുള്ളത്. ഇവർ ദൈവരാജ്യത്തെക്കുറിച്ച് അറിവാനും ചിന്തിക്കുവാനും ആഗ്രഹം ഉള്ളവർ ആയിരിക്കും. ആത്മീയ ഉദ്ദേശ്യ ത്തോടും ആത്മീയകാര്യങ്ങൾക്കുമായി ഇറങ്ങിത്തിരിച്ചിട്ട് ലൗകികമോദ ങ്ങളിൽ വേലക്കാർ മുങ്ങിപ്പോകരുതെന്നു കരുതിയായിരിക്കും അയോ ഗ്യരോടുകൂടി താമസിക്കുന്നതിനെ യേശു വിലക്കിയിരിക്കുന്നത്. യേശു വിന്റെ വചനപ്രകാരം ഈ യോഗ്യരായിട്ടുള്ളവർ ഒരു പ്രത്യേക പദവി യിലുള്ളവർ മാത്രമാണെന്നു ചിന്തിക്കുന്നത് ശരിയല്ല. ആത്മികബോധവും ദൈവികസ്നേഹവും ഉള്ളവർ ഈ പട്ടികയിൽ പെടുന്നവരായിരിക്കും. സമൂഹത്തിൽ ആത്മീയകാര്യങ്ങളുമായി യോജിച്ചുപോകുവാൻ ഇഷ്ട മില്ലാത്തവരും, ദൈവികകാര്യങ്ങളെ വിശ്വാസരഹിതമായി കാണുന്നവ രുമായവർ യേശു അറിയിച്ച അയോഗ്യരായിട്ടുള്ളവരുടെ ഗണത്തിൽ പെടു ന്നവർ ആണ്. യേശു ഇങ്ങനെയുള്ളവരെ പന്നികൾ എന്നാണു വി. വേദ ത്തിൽ അറിയിച്ചിരിക്കുന്നത് (മത്താ. 6:7).

സുവിശേഷവേലക്കാർ യോഗ്യരോടുകൂടി താമസിക്കുകയും വേല യുടെ എല്ലാ മേഖലകളിലും യോഗ്യരായിട്ടുള്ളവരുടെ സഹായം ഉണ്ടാ യിരിക്കുകയും വേണമെന്നത് ആത്മീയവേലയുടെ വിജയത്തിന് ആവ ശ്യമായ ഒരു കാര്യമായി യേശു കരുതുന്നു. ആത്മീയസ്ഥാപനങ്ങളും ദേവാലയങ്ങളും ഭരിക്കപ്പെടുവാനായി തെരഞ്ഞെടുക്കപ്പെടുന്നവർ, യോഗ്യരായിരിക്കണമെന്നതു അവകളുടെ പുരോഗതിക്കും ആത്മീയ ശ്രേഷ്ഠതയ്ക്കും അത്യാവശ്യമായ സംഗതിയാണ്.

സുവിശേഷവേലയ്ക്കു സ്ഥിരവും ശക്തവുമായ നേതൃത്വവും ആവശ്യമാണ് എന്നുള്ളതുകൊണ്ടായിരിക്കണം, ശിഷ്യന്മാർക്കു യോഗ്യരായ സഹപ്രവർത്തകർ ഉണ്ടായാൽ അവരോടൊന്നിച്ച്, ആ സ്ഥലത്തുനിന്നു വിട്ടുപോകാതെ സ്ഥിരമായി താമസിച്ച് വേല ചെയ്യുവാൻ യേശു കല്പിച്ചിരിക്കുന്നത്. യേശു വേലക്കാരെ ചതിയിൽനിന്നു രക്ഷിക്കാൻ എന്നോണം, അയോഗ്യരായവർ നിങ്ങളെ വന്ദനം ചെയ്ത് തന്റെ നാമത്തിൽ സ്വീകരിക്കുകയില്ല എന്ന് കല്പിക്കുന്നു. യോഗ്യരായവർ ഇല്ലെന്നുവരികിൽ സമാധാനം നിങ്ങളിലേക്കു മടങ്ങിപ്പോരട്ടെ എന്ന് യേശു പ്രത്യേകം അറിയിക്കുന്നു.

നമ്മുടെ സമാധാനവും ആത്മീയനീക്കവും സുവിശേഷത്തോടുള്ള അഭിലാഷവും അതിന്റെ മഹത്വവും ഗ്രഹിച്ചിട്ട് അവയോട് യോജിക്കാത്തവർ ഈ ആത്മീയ ദൗത്യത്തിലേക്ക് കടന്നുവരികയുമില്ല എന്നുള്ള സത്യം യേശു അറിയിക്കുന്നു. ഇങ്ങനെയുള്ളവരിൽ ക്രിസ്തുവിന്റെ സമാധാനം വസിക്കാതെ വരികയും അതു വ്യക്തമായി അനുഭവപ്പെടുകയും ചെയ്തിട്ട്, അങ്ങനെയുള്ളവരോടുള്ള കൂട്ടായ ബന്ധം മുഖാന്തരം ഗുണം ഉണ്ടാകുകയില്ല എന്നറിഞ്ഞിട്ട് തത്സമയം വേലയുടെ നിർവ്വഹണത്തിനായി വേറെ സ്ഥലവും സന്ദർഭവും അന്വേഷിക്കേണ്ടതാണ് എന്ന് യേശു കല്പിക്കുന്നു. യേശുവിന്റെ സുവിശേഷത്തിനു കടകവിരുദ്ധമായി നിൽക്കുന്നവർ ദോഷവും ശാപവും കൈക്കൊള്ളുന്നതിനു സംഗതിയാകുമെന്നത് പൊതുവായ ഒരു ആത്മീയ അനുഭവമാണ്; ന്യായവിധി ദിവസത്തിൽ ആ പട്ടണങ്ങളെക്കാൾ സോദോമ്യരുടേയും ഗോമോര്യരുടേയും പട്ടണത്തിനു സഹിക്കാവുന്നത് ആകുമെന്ന് അവിടുന്ന് കല്പിച്ചിട്ടുണ്ട്.

തങ്ങളുടെ സുവിശേഷദൗത്യം എന്താണ് എന്ന് തിരക്കി അറിഞ്ഞ് അതു നിർവ്വഹിക്കാൻ താല്പര്യമില്ലാത്ത, ക്രൈസ്തവസഭകൾക്കും സമൂഹങ്ങൾക്കും അനുഗ്രഹം കുറഞ്ഞുപോയിട്ട് അവരിൽ അധഃപതനവും ഭിന്നതയും ഏറിവരുമെന്നത് മറ്റൊരു സത്യമാണ്. കൂടുതൽ പ്രാർത്ഥനയും സമർപ്പണപൂർവ്വമായ പ്രതിഷ്ഠയും ഏറിവരുന്നിടത്ത് ആത്മീയശക്തി വർദ്ധിച്ച് ജീവന്റെ പ്രവർത്തനം ശക്തമാകുകയും അതുവഴിയായി ദൈവവേല മഹത്വപൂർവ്വം സംഭവിക്കുകയും വളരുകയും ചെയ്യുന്നു. ഈ വിഷയത്തിൽ തികച്ചും ലൗകിക ദർശനങ്ങളോടുകൂടി മാത്രമുള്ള മുന്നേറ്റം സഭയുടെ ഉള്ളിൽ ഉണ്ടാകുന്നത് നേട്ടമായി തോന്നാമെങ്കിലും അതു ദൈവത്തിന്റെ സുവിശേഷമണ്ഡലത്തിൽ ദൈവം ഇച്ഛിക്കുന്ന വളർച്ചയെ സൃഷ്ടിക്കുന്നില്ല.

## സന്ദേശമുഖങ്ങൾ

### I

1. അപ്പോസ്തോലന്മാർ എന്നപോലെ നാം അയക്കപ്പെട്ടവർ എന്ന് അറിയുക.
2. ആദ്യം സ്വന്ത ഇടവകയിലും പിന്നെ സർവ്വലോകത്തോടും സുവിശേഷം അറിയിക്കുക.
3. സുവിശേഷകാര്യങ്ങളിൽ യേശുവിന്റെ വാഗ്ദാനങ്ങൾ വിശ്വസിക്കുക.
4. സുവിശേഷതാല്പര്യം നമ്മിൽ വളർത്തണം.
5. യേശുവിൽ നിന്നു കൃപയും സത്യവും പ്രാപിച്ചിരിക്കണം.

### II

### സുവിശേഷം

1. അതു സമാധാനത്തിന്റെ ഉറവിടമാണ് (ലൂക്കോ. 2:10).
2. അതു ദൈവശക്തിയാണ് (റോമ. 1:16).
3. അതു സർവ്വജാതികളുടേയും ഇടയിൽ പ്രസംഗിക്കപ്പെടണം (മത്താ. 24:14).
4. ഇതു നമ്മുടെ കർത്തവ്യമാണ് (1 കൊരി. 9:16).
5. സുവിശേഷസത്യങ്ങൾ എന്നന്നേക്കുമായിട്ടുള്ളതാണ് (1 പത്രോ. 1:25).

### III

### സുവിശേഷവേലയോട് സഹകരിക്കണം

1. വേലക്കാരൻ തന്റെ ആഹാരത്തിന് യോഗ്യനാണ് (വാക്യം 10).
2. അയാൾ സുവിശേഷത്താൽ ജീവിക്കണം (1 കൊരി. 9:14).
3. എല്ലാ നന്മയിലും ഓഹരി കൊടുക്കണം (ഗലാ. 6:6).
4. അവരുടെ കഷ്ടങ്ങളിൽ തുണയ്ക്കണം (ഫിലി. 4:14).
5. ഇരട്ടി ബഹുമാനം അവർക്കു കൊടുക്കണം (1 തിമോ. 5:17).

### IV

1. സുവിശേഷം സർവ്വജനത്തിനുമുള്ള മഹാസന്തോഷമാണ് (ലൂക്കോ. 2:10).
2. രക്ഷയുടെ ഉറവിടമാണ് (തീത്തോ. 2:11).
3. നിത്യജീവങ്കലേക്കു നയിക്കുന്നു (റോമ. 6:23).
4. അനുഗ്രഹമാണ് (റോമ. 15:24).
5. തേജസ് പുതുക്കുന്ന വർത്തമാനമാണ് (2 കൊരി. 4:4).
6. നൊമ്പരങ്ങൾ സുവിശേഷഘോഷണത്തിൽ സഹിക്കാനായി ഉണ്ടാകും (2 തിമോ. 1:8).
7. സുവിശേഷത്തിന്റെ മർമ്മം ക്രിസ്തുവിലൂടെയുള്ള ആത്മരക്ഷയാണ് (യോഹ. 3:15).

# 37

# പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായറാഴ്ച

**വേദഭാഗം: യോഹ. 6:35-45**

**വാക്യം 35-36**

*"യേശു അവരോട് പറഞ്ഞത് ഞാൻ ജീവന്റെ അപ്പം ആകുന്നു. എന്റെ അടുക്കൽ വരുന്നവന് വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവനു ഒരു നാളും ദാഹിക്കുകയില്ല. എന്നാൽ നിങ്ങൾ എന്നെ കണ്ടിട്ട് വിശ്വസിക്കുന്നില്ല എന്നു ഞാൻ നിങ്ങളോട് പറഞ്ഞുവല്ലോ."*

യേശു തന്റെ ദൈവത്വത്തെയാണ് ഈ പ്രസ്താവനയിലൂടെ പ്രകടിപ്പിക്കുന്നത്. യേശുവിന്റെ ആത്മിക വ്യക്തിത്വത്തെക്കുറിച്ച് ശ്രോതാക്കളായിരുന്ന ജനങ്ങൾക്കു വേണ്ട അറിവു ലഭിച്ചിരുന്നില്ല. യേശു തന്റെ അടുക്കൽ വരുന്നവന് വിശക്കുകയില്ല, തന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കുകയില്ല എന്നു പ്രസ്താവിക്കുമ്പോൾ ജനങ്ങളിൽ ഭൂരിഭാഗത്തിനും ശരീരത്തിന്റെ വിശപ്പും ദാഹവും മാത്രമാണ് ചിന്താവിഷയമായി തോന്നിയത്. ആത്മികമായ വിശപ്പ് എന്താണ്? ആത്മികമായ ദാഹത്തിന്റെ പൊരുള് ഒരാളുടെ ആത്മാവിൽ ചലിക്കുന്നത് എങ്ങനെയെന്ന് യേശുവിന്റെ ശ്രോതാക്കളിൽ അനേകർക്കു മനസ്സിലായില്ല. യേശു ഒരു കാര്യവും കൂടി അവരെ അറിയിച്ചത് ജനങ്ങൾ തന്നെ കണ്ടിട്ടും വിശ്വസിക്കുന്നില്ല എന്നുള്ളതായിരുന്നു. യേശുവിനെയും യേശുവിന്റെ ഗുണഗണങ്ങളേയും തന്റെ അത്ഭുതപ്രവൃത്തികൾ മുഖാന്തരം ഉണ്ടായ ഉപകാരങ്ങളേയും ഭൗമികമായ കാഴ്ചപ്പാടിൽ അല്ലാതെ, സ്വർഗ്ഗീയവും നിത്യതയുമായുള്ള ബന്ധത്തിലും മനുഷ്യരുടെ ആത്മാവിനെ സംബന്ധിച്ചുള്ള ചിന്തകളുമായി ബന്ധിച്ച് ചിന്തിക്കുന്നതിനും മനസ്സിലാക്കുന്നതിനുമുള്ള കഴിവും സമ്മതവും ആത്മീയപ്രകാശവും യേശുവിന്റെ ശ്രോതാക്കളിൽ ഉണ്ടായിരുന്നില്ല.

യേശു പറഞ്ഞത് ഞാൻ ജീവന്റെ അപ്പം ആകുന്നു എന്നാണ്. ഈ അപ്പം ഒരു ആഹാരവസ്തു എന്ന നിലയിൽ മനുഷ്യൻ ഭൂമിയിൽ അദ്ധ്വാനിച്ചുണ്ടാക്കുന്ന ഫലമോ കായ്കനികളിൽ നിന്നുണ്ടാകുന്നതോ അല്ല, തന്റെ ശരീരരക്തങ്ങളുടെ ജീവനോട് കൂടിയുള്ള ബലിയർപ്പണത്താൽ മനുഷ്യർക്കുവേണ്ടി സമർപ്പിക്കപ്പെടുന്ന ശരീരവും രക്തവുമായിട്ടാണ് അവിടുന്ന് സൂചിപ്പിച്ചത്. യേശു ജീവനുള്ള ദൈവവും തന്റെ ശരീരരക്ത

ങ്ങൾ ജീവൻ ഉൾക്കൊള്ളുന്നതുമാകുന്നതുകൊണ്ട് ഈ ശരീരരക്തങ്ങൾ എന്ന അപ്പവും പാനീയവും ജീവൻ നൽകുന്ന അപ്പവും പാനീയവുമായിട്ടാണ് അവിടുന്ന് വിശദീകരിച്ചത്. യേശു സൃഷ്ടികർത്താവ് എന്ന നിലയിൽ വർത്തിക്കുന്നവനും സ്രഷ്ടാവുമായിരിക്കകൊണ്ട് സൃഷ്ടികൾക്കു വേണ്ടിയുള്ള തന്റെ എല്ലാ പ്രവർത്തനങ്ങളും അവയുടെ സ്വീകരണമാകട്ടെ, അർപ്പണമാകട്ടെ, പ്രപഞ്ചത്തിൽ അപ്പോൾതന്നെ സ്വീകാര്യവും നിവർത്തിയാകുന്നതുമായിരിക്കെ യേശുവിന്റെ ഈ വചനം തന്നിൽനിന്നു പുറപ്പെട്ടപ്പോഴേ അവ, "അപ്രകാരം തന്നെ" (ആമ്മീൻ) എന്ന് കേട്ടു നിന്ന ജനങ്ങൾക്കു അറിയുവാനോ വിശ്വസിക്കുവാനോ കഴിഞ്ഞില്ല. എന്നാൽ യേശു തന്റെ സമർപ്പണത്തിൽനിന്നു ഒട്ടും പിന്മാറുന്നില്ല. അവിടുന്നു കൽപിച്ചു, ഞാൻ ജീവന്റെ അപ്പം ആകുന്നു എന്ന്. യേശു, തന്നെ കേൾക്കുന്ന സാധാരണജനങ്ങളുടെ തന്നെക്കുറിച്ചുള്ള അഭിപ്രായവും, തിരിച്ചറിവും നിത്യജീവനുതകുന്ന പാതയിലേക്ക് കടന്നുവരുന്നില്ല, അവർ ഇപ്പോഴും നിലനിൽക്കാത്ത ശരീരത്തെ പോഷിപ്പിക്കുന്ന താൽക്കാലിക ആഹാരത്തെക്കുറിച്ചും നശിച്ചുപോകുന്ന ശരീരത്തെക്കുറിച്ചും മാത്രം ചിന്തിക്കുന്നവർ എന്നറിഞ്ഞിട്ട്; നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല നിത്യജീവങ്കലേക്കു ഉതകുന്ന ആഹാരത്തിനായിട്ട് പ്രവർത്തിപ്പിൻ എന്നരുളിച്ചെയ്യുന്നു.

യേശു സകലമനുഷ്യരും തന്നെ വേണ്ടവണ്ണം തിരിച്ചറിഞ്ഞു തന്നിലൂടെ എല്ലാവരും പിതാവിന്റെ സന്നിധിയിൽ എത്തണമെന്ന് ആഗ്രഹമുള്ളവനാകുന്നു. എന്നാൽ അനേകരും ഈ വിഷയത്തിൽ അവിശ്വാസികൾ എന്നു തിരിച്ചറിഞ്ഞിട്ട് അവിടുന്നു പ്രസ്താവിച്ചു. "എന്നാൽ നിങ്ങൾ എന്നെ കണ്ടിട്ട് വിശ്വസിക്കുന്നില്ല." ഈ അവിശ്വാസത്തിനു കാരണങ്ങൾ പലതായിരുന്നു. നിങ്ങൾ എന്റെ ആടുകളുടെ കൂട്ടത്തിലുള്ളവർ അല്ലായ്കയാൽ വിശ്വസിക്കുന്നില്ലെന്നും അവിടുന്നു പ്രസ്താവിച്ചിരുന്നു (10:26). ആ ജനസമൂഹത്തിൽ അനേകരെ സംബന്ധിച്ചിടത്തോളം യേശു നടത്തിയ അത്ഭുതപ്രവൃത്തികളും അതുവഴിയായി ഉണ്ടായ ഉപകാരങ്ങളും മാത്രമായിരുന്നു യേശുവിനെ സമൂഹത്തിൽ പ്രധാനപ്പെട്ട ആൾ എന്നു കരുതുന്നതിന് സഹായിച്ചിരുന്നത്.

യേശുവിന്റെ ആത്മീയശക്തിയെയോ, ദിവ്യസ്വഭാവത്തെയോ മതിക്കുന്നതിന് അവർക്കു കഴിഞ്ഞിരുന്നില്ല. യേശുവിന്റെ ജീവിതദർശനം സാധാരണക്കാരിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു എന്നത് യേശുവിനെ സാധാരണക്കാർക്ക് മനസ്സിലാക്കുന്നതിന് ഒരു വിരുദ്ധഘടകമായിരുന്നു. യേശുവിന്റെ ആത്മീയ വ്യക്തിത്വം ലോകമനുഷ്യരുടെ ദൃഷ്ടിക്കു വിഷയീഭവിക്കുന്നതായിരുന്നില്ല. അതു ആത്മീയദൃഷ്ടിയിലൂടെ മനസ്സിൽ കടന്നുവരേണ്ടതായിരുന്നു. ഈ കാരണത്താൽ യേശുതന്നെ കാണുന്നതിൽ

ക്കൂടുതൽ തന്നിൽ വിശ്വസിക്കുവാൻ ജനങ്ങൾക്കു കഴിയണമെന്നിച്ഛിച്ചു. യേശുവിന്റെ അത്ഭുതപ്രവൃത്തികൾ കണ്ടിട്ടും അറിഞ്ഞിട്ടും തന്നിൽ വിശ്വാസം അർപ്പിക്കാത്തവരുടെ പാപം; യേശുവിനെക്കുറിച്ച് കൂടുതൽ അറിയുവാൻ സംഗതിയാകാത്തവരുടെ പാപത്തെക്കാൾ വലുതായിരിക്കുമെന്ന ദൈവികനിലപാടു ഈ സന്ദർഭത്തിൽ പ്രസക്തമാണ് (വാക്യം 15:22).

അന്നത്തെ യഹൂദ സമൂഹത്തിൽ യേശുവിനെക്കുറിച്ചുണ്ടായ അവിശ്വാസത്തിന് ചില കാരണങ്ങൾ ഉണ്ടായിരുന്നു. യഹൂദമതത്തിലും അവരുടെ ഇടയിലും മോശയ്ക്കു കൊടുത്തിരുന്ന ഉന്നതമായ സ്ഥാനം മറ്റൊരു വ്യക്തിക്കും കൊടുക്കുവാൻ അവർ തയ്യാറല്ലായിരുന്നു; യേശു ക്രിസ്തുവിനുള്ള മോശയേക്കാൾ ഉന്നതമായ സ്ഥാനം അവർക്കു മനസ്സിലാക്കുവാൻ കൂടി പ്രയാസമായിരുന്നു. രണ്ടാമതായി, തച്ചനായ യൗസേഫിന്റെ മകൻ എന്നുള്ള യേശുവിന്റെ അറിയപ്പെട്ടിരുന്ന ചരിത്രത്തെ മറികടന്നു യേശുവിന് ഒരു പദവിയോ ദൈവത്വമോ ഉണ്ടെന്നു പറയുന്നതിനും അവർക്ക് മനസ് ഉണ്ടായിരുന്നില്ല. മൂന്നാമതായി, യേശു ചൂണ്ടിക്കാണിച്ചിരുന്നതുപോലെ ദൈവാനുഗ്രഹം കുടികൊണ്ടിരുന്ന ഒരു തലമുറയായിരുന്നില്ല, ആ കാലഘട്ടത്തിലെ ജനസമൂഹം. എല്ലാവരും വഴിതെറ്റി പാപികൾ ആയി എന്ന അവസ്ഥയിൽനിന്നു കൂടുതൽ മാനസാന്തരം പ്രാപിച്ചവരായിരുന്നില്ല അവർ. നിങ്ങൾ എന്നെ കണ്ടിട്ടു വിശ്വസിക്കുന്നില്ല എന്ന യേശുവിന്റെ പരാതി ഇന്നും ക്രൈസ്തവസമൂഹത്തിൽ ആധുനിക ശാസ്ത്രപുരോഗതിയുടേയും പരിഷ്കാരങ്ങളുടേയും മദ്ധ്യേ ഒരു വെല്ലുവിളിയാണ്. കാരണം ദൈവിക അനുഭവങ്ങൾ ഉള്ളവർ കുറഞ്ഞുവരികയും ആത്മീയ അനുഭവങ്ങളുടെ വിശദീകരണം പരിഹസിക്കപ്പെടുകയും ചെയ്യുന്ന ഒരു ലോകത്തെയാണു ഇന്നു നാം കാണുന്നത്.

**വാക്യം 37**

*“പിതാവ് എനിക്കു തരുന്നതൊക്കെയും എന്റെ അടുക്കൽ വരും; എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളുകയില്ല.”*

ദൈവത്തിന്റെ ഗുണാതിശയങ്ങൾ മനുഷ്യനെ സന്തോഷിപ്പിക്കുകയും, സംരക്ഷിക്കുകയും ചെയ്യുന്നതുകൊണ്ടാണ് ദൈവം ഉണ്ട് എന്ന് മനുഷ്യർ വിശ്വസിക്കുന്നത്. ഈ പ്രക്രിയയിൽ ആത്മീയ ജീവൻ മനുഷ്യനു ദൈവം കൊടുക്കുന്നുണ്ടെങ്കിലും അതുപയോഗിച്ച് ദൈവത്തിങ്കലേക്കു തിരിയുന്നതിനുള്ള മനസ്സ് മനുഷ്യന്റെ വിവേചനബുദ്ധിയിൽ നിന്നുമുണ്ടാകേണ്ടതാണ്. ദൈവത്തിങ്കലക്കു തിരിയുന്നവർ അവരുടെ ഉള്ളിൽ ദൈവികവാഞ്ഛയോടെയാണു തിരിയേണ്ടത്. ഒരു വ്യക്തി ക്രിസ്തുവിനെ അറിയുമ്പോൾ ആ വ്യക്തിയിലുള്ള ത്രിത്വാംശം മുഴുവൻ അതിന്റെ

ഗുണം അനുഭവിക്കുന്നു. അപ്രകാരം അയാൾ ദൈവികസന്തോഷവും ശാന്തിയും അനുഭവിക്കുന്നു. ഈ അനുഭവത്തിന്റെ പിന്നിൽ ഒരു ദൈവി കദാനമുണ്ട് എന്ന് യേശു പ്രസ്താവിക്കുന്നു. ഈ ദൈവികദാനം സ്വീക രിച്ചിട്ടുള്ളവരെയാണ്, പിതാവ് എനിക്കു തന്നിട്ടുള്ളവർ എന്റെ അടുക്കൽ വരുന്നവർ എന്നീ വചനങ്ങൾ മുഖേന സൂചിപ്പിക്കുന്നത്.

പിതാവിന്റെ ആംഗ്യത്താൽ എല്ലാം ഉണ്ടായി (ഉൽപ്പ. 1.1). ഇതുപോലെ പിതാവിന്റെ അനുഗ്രഹത്താൽ നാം സത്യദൈവത്തെ അറിയണം. ദൈവ പുത്രനു കീഴ്പ്പെടണം. ഈ മഹത്കാര്യങ്ങൾക്കായി ദൈവിക അനുഗ്ര ഹത്തോടൊപ്പം മനുഷ്യരുടെ ഭാഗത്തുനിന്ന് അനുകൂലമായ ഒരു നീക്കം ഉണ്ടായിരിക്കണമെന്ന് യേശു ചൂണ്ടിക്കാണിക്കുന്നു. ഈ നിലയിൽ ദൈവ വിശ്വാസികളായിത്തീരുന്നവരെ ദൈവം ഒരുനാളും തള്ളിക്കളയുകയില്ല എന്ന അവസ്ഥയിലാണ് അവർ വസിക്കുന്നതെങ്കിലും, ആ അവസ്ഥയിലും ദൈവത്താൽ തള്ളപ്പെടുന്നതിന് ഇടയാക്കുന്ന പാപങ്ങൾ ചെയ്യുവാൻ അവർക്ക് സ്വാതന്ത്ര്യം ഉണ്ട്. അതുപോലെതന്നെ ഇവർ മനഃപൂർവ്വം യേശു വിനെ തള്ളിക്കളയുന്നതിന് ഇടയാകാവുന്ന പരീക്ഷകളിൽ വീഴാവുന്ന താണ് (മത്താ. 24:24). തള്ളിക്കളയുകയില്ല എന്ന വാക്കിനു യേശു എല്ലാ പാപങ്ങളും വകവെച്ചു കൊടുത്തുകൊണ്ട് പാപിയെ സംരക്ഷിക്കുമെന്ന് അർത്ഥമാക്കുന്നില്ല. പാപിയുടെ രക്ഷാസങ്കേതത്തിലേക്കുള്ള യാത്രയിൽ അവൻ അവന്റെ മോക്ഷത്തിനുവേണ്ടി നടത്തുന്ന പരിശ്രമങ്ങളെ അവി ടുന്നു തള്ളിക്കളയുകയില്ല എന്നു വ്യക്തമാക്കുന്നു.

**വാക്യം 38**

*"ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടമത്രെ ചെയ്യു വാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നിരിക്കുന്നത്."*

യേശു ഭൂലോകത്തു ജനിച്ചു വളർന്നതു ഒരു പ്രത്യേക ഉദ്ദേശ്യത്തോടെ ആയിരുന്നു എന്നും, ആ ഉദ്ദേശ്യം തന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുക യായിരുന്നു എന്നും, വ്യക്തമായി വെളിപ്പെടുത്തിയിരിക്കുന്ന കാര്യമാണ്. യേശു തന്റെ പിതാവ് എന്നു വിവക്ഷിക്കുന്ന ആൾ സർവ്വശക്തനായ ദൈവം ആയിരിക്കെ, ആ ദൈവത്തിന്റെ ഹിതം നിവർത്തിക്കാനായി ഭൂമി യിൽ അവിടുന്ന് ദൈവപുത്രനായി അവതരിച്ചു. ഈ പിതാവിന്റെ ഇഷ്ടം പൂർണ്ണമായും ആത്മീയമായിരുന്നതിനാൽ ആത്മീയക്രിയ നിവർത്തിക്കു ന്നവനായിട്ടാണ് യേശു ഇറങ്ങിവന്നത്. ആത്മിക ജീവനും ജീവിതവും ഇച്ഛിക്കുന്നവർ ദൈവത്തെ ആദ്യമായും, അവസാനമായും ഭൗമികസന്തോ ഷവും സുഖസൗകര്യവും നൽകുന്നതിന് മുഖാന്തരമായി നിലനിൽക്കുന്ന ഒരു ശക്തിയായി മാത്രം കാണരുത്; പകരം തികച്ചും മനുഷ്യമനസിൽ വസിക്കുവാൻ ആഗ്രഹിക്കുന്ന ദൈവശക്തിയായും മനുഷ്യനെ തിന്മയിൽ

നിന്നു വിടർത്തി നന്മയിലേക്കും നിത്യജീവങ്കലേക്കും നയിക്കുന്ന ന്യായ യുക്തനായ ശക്തിയായും മനസ്സിലാക്കണം. ദൈവത്തിന്റെ ഇഷ്ടം അതോടുകൂടി ഇങ്ങനെയുള്ളവർക്ക് വെളിവായി വരുന്നു.

ആത്മീയദർശനം നഷ്ടപ്പെട്ട വ്യക്തി ആത്മാവിന്റെ ഹിതം തിരിച്ചറിയുന്നില്ല; യേശുവാകട്ടെ അവസാനംവരെ പിതാവിന്റെ ഇഷ്ടം നിവർത്തിച്ചു. കഴിയുമെങ്കിൽ തന്റെ കുരിശുമരണം എന്ന വേദന നിറഞ്ഞ അനുഭവം തന്നിൽനിന്നു മാറിപ്പോകണം, എങ്കിലും താൻ ഇച്ഛിക്കുംപോലെയല്ല പിതാവ് ഇച്ഛിക്കുംപോലെയാകട്ടെ എന്നു പ്രാർത്ഥിച്ചവനാണ്. ഇതിലൂടെ യേശു തന്നെത്തന്നെ പിതാവിന്റെ ഇഷ്ടത്തിന് ഏൽപ്പിച്ചുകൊടുക്കുകയാണ് ചെയ്തത് (മത്താ. 26:34). യേശു തന്റെ ആയുസ്സിൽ വേദനയുടെ അനുഭവങ്ങൾ ദൈവഹിതത്തെപ്രതി വരിച്ചു. അതു നിവർത്തിക്കുന്നതായിരുന്നു അവിടുത്തെ ആഹാരം.

ജീവിതത്തിൽ മനുഷ്യന്റെ മഹനീയമായ കർത്തവ്യം ദൈവഹിതമനുസരിച്ച് അതിൽ നിന്നുളവാകുന്ന സുഖദുഃഖങ്ങൾ പങ്കുവയ്ക്കുക എന്നതാണ്. സ്വാർത്ഥതയുടെ പടിമാത്രം ചവിട്ടുന്നവർ നിത്യജീവങ്കലേക്കല്ല അവരുടെ മനസ്സു വ്യാപരിപ്പിക്കുന്നത് എന്നുള്ളത് ഒരു പക്ഷെ അവരും വേണ്ടവണ്ണം അറിയുന്നില്ല എന്ന് വന്നേക്കാം. മനുഷ്യന്റെ മുക്തി അവന്റെ കൃത്യങ്ങൾക്ക് അനുസരണമായി വരുമെന്നതിനു സംശയമില്ല, ഓരോരുത്തനു അവനവന്റെ പ്രവൃത്തിക്കു അനുസരണമായി പ്രതിഫലം കൊടുപ്പാൻ എന്റെ പക്കൽ ഉണ്ട് എന്ന് യേശു അരുളിച്ചെയ്തിരിക്കുന്നു (വെളി. 22:12). അവനവന്റെ കൃത്യങ്ങൾ ദൈവഹിതത്തിനു അനുസരണമായി നിർവ്വഹിക്കുന്നതാണു മനുഷ്യനു അഭികാമ്യം. അതു നീതി ആയിരിക്കും, ജീവനുള്ളതായിരിക്കും, മോക്ഷപുരിയിലേക്കുള്ള പ്രയാണമാർഗ്ഗവുമായിരിക്കും. യേശു തന്നെ തന്റെ പ്രവൃത്തികൾക്കു സാക്ഷ്യം പറഞ്ഞിരിക്കുന്നത് പിതാവിന്റെ ഇഷ്ടം ചെയ്യുന്നു എന്ന സാക്ഷ്യം ഉയർത്തിപ്പിടിച്ചുകൊണ്ടാണ്. അവിടുന്ന് ഇപ്രകാരം പ്രസ്താവിച്ചു. “ഞാൻ എന്റെ ഇഷ്ടമല്ല എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുവാൻ ഇച്ഛിക്കുന്നതുകൊണ്ട് എന്റെ വിധി നീതിയുള്ളതാകുന്നു” (വാക്യം 5:30).

നമ്മുടെ വഴികൾ നീതിയുള്ളതാകണമെങ്കിൽ ദൈവഹിതം തിരിച്ചറിഞ്ഞു ആ വഴിയിൽ നടക്കുന്നതിന് നമുക്ക് മനസ്സുണ്ടാവണം. യേശു പിതാവിന്റെ ഹിതം ഇച്ഛിച്ചു, അതുതന്നെ നിവർത്തിച്ചു; ഇവിടെ ഇച്ഛയ്ക്കു വലിയ വിലയുണ്ട്. ഓരോരുത്തരുടേയും മനസ്സിലിരുപ്പ് ദൈവഹിതത്തെ ഉന്നമാക്കുന്നില്ലെങ്കിൽ ദൈവഹിതത്തിന്റെ നിർവ്വഹണം പ്രയാസമായി വരും. ഓരോരുത്തർക്കും അവരുടെ പ്രവൃത്തിയുടെ ഫലം ലഭിക്കുന്നവേളയിൽ മാത്രമായിരിക്കും ഈ പാളിച്ചയുടെ പരിണതഫലം മനസ്സിലാകുന്നത്.

**വാക്യം 39**

*"അവൻ എനിക്കു തന്നതിൽ ഒന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെനാളിൽ ഉയിർത്തെഴുന്നേൽപ്പിക്കണം എന്നതാകുന്നു എന്നെ അയച്ചവന്റെ ഇഷ്ടം."*

യേശു പിതാവിന്റെ ഇഷ്ടം ചെയ്യുന്നു. അതിലൂടെ പിതൃപുത്രബന്ധം സജീവമാകുന്നതുപോലെ മനുഷ്യരെക്കുറിച്ചുള്ള പിതാവിന്റെ ഇഷ്ടം, തന്റെ ഏകസുതനായ ക്രിസ്തുവിലൂടെ, അവർ ജീവൻ പ്രാപിച്ച് അന്ത്യനാളിൽ ഉയിർത്തെഴുന്നേൽക്കണം എന്നുള്ളതാണ്. ഈ ആത്മീയവേല നടക്കുന്നതിന് യേശു ഒരു ഉപകരണം എന്നുള്ളതല്ല, യേശു ഈ വേല നടത്തുന്നതിൽ ജാഗ്രതയുള്ള കർത്താവും വേലക്കാരനുമാണ്.

അപ്പോസ്തോലന്മാരെ സംബന്ധിച്ച് യേശു പ്രാർത്ഥിച്ചു പറഞ്ഞത് 'ഞാൻ അവരെ സൂക്ഷിച്ചു തിരുവെഴുത്തിനു നിവർത്തി വരേണ്ടതിനു ആ നാശയോഗ്യനായവൻ ഒഴിച്ച് ആരും നശിച്ചു പോയിട്ടില്ല" എന്നാണ്. ഇതുപോലെ സകല വിശ്വാസികളേയും അവരിലാരും നഷ്ടപ്പെടാതെ അവരെ സൂക്ഷിച്ച് ഉയിർത്തെഴുന്നേൽപിക്കണം എന്നതാണ് പിതാവിന്റെയും പുത്രന്റേയും ഇഷ്ടം. ഈ തിരുഹിതം നിറവേറ്റുക എന്നതു ഒരു തുടർച്ചയായ വേലയുടെ ഫലമായിട്ടുണ്ടാകുന്നതാണ്. ഇതു നിർവ്വഹിക്കുന്നതിനു യേശു സർവ്വതാ ജാഗ്രത പാലിക്കുന്നു. വിശ്വാസികളായ ഓരോരുത്തരേയും അന്ത്യദിനം ഉയിർപ്പിക്കുന്നതിനുള്ള ദൈവികകാവലും കരുണയുടെ ദാനവും യേശു നമുക്കായി നൽകുമെന്നത് ദൈവിക വാഗ്ദാനമാണ്. വിശുദ്ധ യൂദാ ശ്ലീഹാ യേശുവിനെക്കുറിച്ചു സാക്ഷി പറയുന്നത് "വീഴാതെവണ്ണം നിങ്ങളെ സൂക്ഷിച്ച് തന്റെ മഹിമയുടെ സന്നിധിയിൽ കളങ്കം ഇല്ലാത്തവരായി ആനന്ദത്തോടെ നിർത്തുവാൻ ശക്തിയുള്ളവൻ" എന്നാണ് (യൂദാ 23). ഇപ്രകാരം മനുഷ്യാത്മാവിനെ കാത്തു സൂക്ഷിച്ച് ഉയിർപ്പിച്ചു നിത്യജീവങ്കലേക്കു എത്തിക്കുവാൻ കഴിയുന്ന വേറൊരു ശക്തി ലോകത്തു ഇല്ല. കൂടാതെ ഇതു നിവർത്തിക്കുവാൻ പിതാവായ ദൈവം യേശുവിനെ ചുമതലപ്പെടുത്തിയിരിക്കുന്നു.

"ഉയിർപ്പിക്കണം എന്നാകുന്നു" എന്നെ അയച്ചവന്റെ ഇഷ്ടം എന്ന പ്രസ്താവനയിലൂടെ യേശു ഈ ഇഷ്ടം തന്റെ കർത്തവ്യമായി ഏറ്റെടുത്തിരിക്കുന്നു എന്നത് വ്യക്തമാണ്. ഈ വിഷയത്തിൽ യേശുവിന്റെ ഈ കർത്തവ്യം ശിഷ്യന്മാരെ സംബന്ധിച്ച് അവസാനത്തോളം നിർവ്വഹിക്കുന്നതായി നാം കാണുന്നു. തന്റെ പീഡാനുഭവ രാത്രിയിൽ ശിഷ്യന്മാരെ പിടിക്കുവാൻ ശത്രുക്കളെ അനുവദിച്ചില്ല, "എന്നെ തിരയുന്നുവെങ്കിൽ ഇവർ പൊയ്ക്കൊള്ളട്ടെ" എന്നു പറഞ്ഞ് തന്നെ മാത്രം പിടിക്കുന്നതിന് യേശു അനുവാദം കൊടുത്തു. ശിഷ്യന്മാരെ ക്രൂരമായ വിചാരണ വഴി

പരീക്ഷയുടെ തിക്തഫലം കുടിപ്പിക്കാനും, അതുവഴി അവർ വീണു പോകാനുള്ള സാദ്ധ്യതകളെ അവിടുന്നു തടയുകയാണു ചെയ്തത്.

വി. പത്രോസിന് ഈ രംഗത്തുവന്ന പരാജയം യേശു പരിഹരിച്ചു കൊടുത്തു. ശിഷ്യന്മാരെ എന്നവണ്ണം വിശ്വാസികളെ അവസാനത്തോളം ഉറപ്പിക്കുന്ന നല്ല ഇടയനായിട്ടാണു യേശു വർത്തിക്കുന്നത്. അവരെ യേശു അവസാനത്തോളം കാത്തുകൊണ്ടു ഒടുക്കത്തെ നാളിൽ ഉയിർപ്പിക്കും. പിതാവിന്റെ ഈ ഹിതം പൂർത്തിയാകുവാൻ ഞാൻ പുനരുത്ഥാനവും ജീവനുമാണ് എന്ന് യേശു അരുളിച്ചെയ്തിരിക്കുന്നു. ഈ മഹൽശക്തിയുടെ സന്നിധിയിൽ നാം അടുത്തുവരണം. ആരെങ്കിലും നഷ്ടപ്പെട്ടുപോയാൽ യേശു അതിനു ഉത്തരവാദിയാകുമോ? യേശു ആരും നഷ്ടപ്പെടാതിരിക്കുന്നതിനുള്ള കർമ്മം നിർവ്വഹിച്ചിട്ടുണ്ട്. പിന്നീട് നഷ്ടപ്പെടുകയെന്നല്ല നഷ്ടപ്പെടുത്തുക എന്നതാണ് സംഭവിക്കുന്നത്. നാം ലൗകികമോഹങ്ങളിൽ അതിയായി ആകർഷിക്കപ്പെട്ട ആത്മാവിന്റെ നിലയെ അവഗണിച്ചു പാപം ചെയ്യുന്നതിന്റെ ഫലമായി ഇത് പലപ്പോഴും സംഭവിക്കുന്നു.

**വാക്യം 40**

*"പുത്രനെ നോക്കിക്കൊണ്ട് അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ ഉണ്ടാകണമെന്നതാണ് എന്റെ പിതാവിന്റെ ഇഷ്ടം. ഞാൻ അവനെ ഒടുക്കത്തെ നാളിൽ എഴുന്നേൽപ്പിക്കും."*

ഈ വചനത്തിലും ഉയിർത്തെഴുന്നേൽക്കുക എന്നതാണ് വിഷയം. ഉയിർത്തെഴുന്നേൽക്കുന്നതിനാവശ്യമായ ജീവൻ ആത്മാവിൽ കുടികൊണ്ടിരിക്കണമെന്നത് ഉയിർത്തെഴുന്നേല്പിനും ആവശ്യമാണ്. ഇത് മനുഷ്യാത്മാവിൽ പകർന്നുകൊടുക്കുന്നത് യേശുവാണ്. ഈ ജീവൻ ഉത്ഭവിക്കുന്നത്, യേശു എന്ന ദൈവപുത്രനിൽ നിന്നുമാണ്. പുത്രനെ നോക്കിക്കൊണ്ട് വിശ്വസിക്കുന്നവന് നിത്യജീവൻ പ്രാപിക്കാമെന്നത് ദൈവത്തിന്റെ ആത്മീയനിയമമാണ്, നോക്കിക്കൊണ്ട് വിശ്വസിക്കുക (Everyone who sees the Son and believes in Him) എന്നതു വളരെയധികം പ്രാധാന്യം അർഹിക്കുന്നു.

രക്ഷയ്ക്ക് ഒരുവൻ നിസ്സാരഭാവത്തിൽ ഞാൻ വിശ്വസിക്കുന്നു എന്നു പ്രസ്താവിക്കുന്നതിലൂടെ രക്ഷ ഉണ്ടാകുന്നില്ല. യേശുവിലൂടെ വിശ്വാസികളിൽ ഉണ്ടാകാവുന്ന ജീവന്റെ പുതുക്കം, അതു അവരിൽ ഉണ്ടാകുവാനായി അവർ തങ്ങളെത്തന്നെ യേശുവിന് സമർപ്പിച്ചിരിക്കണം. ജീവന്റെ പുതുക്കം അനുഭവപ്പെടുന്നത് ജീവൻ പ്രാപിക്കുന്നവർക്കാണ്. അവരാണ് ഉയിർപ്പിനു യോഗ്യരാകുന്നത്. തിരിച്ചു ആലോചിച്ചാൽ ജീവന്റെ അഭാവമാണ് മരണം ഇതിലേക്ക് നയിക്കുന്നത് പാപവുമാണ്. ഈ കാരണത്താൽ

പാപത്തിൽ നിന്നുള്ള വിടുതലിനു വഴിയൊരുക്കിക്കൊണ്ട് വേണം ജീവൻ പ്രാപിക്കേണ്ടത്. പാപത്തിൽ നിന്നുമുള്ള വിടുതലിനുള്ള പോംവഴിയാണ് പുത്രനെ നോക്കിക്കൊണ്ട് വിശ്വസിക്കുക എന്ന ആത്മീയക്രിയ.

ക്രിസ്തുവിൽ വിശ്വസിക്കുന്നവരിലേക്കു അവനിൽ നിന്നുള്ള ആത്മീയവും ജീവൻ നിറഞ്ഞതായ ചൈതന്യം പ്രവഹിക്കുന്നു. ഇതു നിത്യ ജീവനു ആധാരമാണ്. "ഞാൻ കൊടുക്കുന്ന പാനീയം തന്നിൽ വിശ്വസിക്കുന്നവർക്ക് നിത്യജീവങ്കലേക്കു പൊങ്ങിവരുന്ന നീരുറവയായിത്തീരും" (വാക്യം 4:14). ഈ നീരുറവ നശിച്ചുപോകുന്ന ആഹാരത്തിൽ ഉൾപ്പെടുന്നതല്ലയെന്ന് അവിടുന്നു കൽപ്പിക്കുന്നു (വാക്യം 6:27). ഈ നീരുറവ ലഭിക്കുന്നതിനുള്ള യോഗ്യത യേശുവിലുള്ള വിശ്വാസമാണ്. "വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്" (വാക്യം 6:47). ഇതിനുള്ള ഒരുക്കത്തെ നമ്മിൽ സൃഷ്ടിക്കുന്നതിന് യേശു ഒരു പടി കൂടെ മുന്നോട്ട് വരുന്നു; അവിടുന്ന് പറയുന്നു, എന്റെ മാംസം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവുമാണ് (വാക്യം 6:54). യേശുവിന്റെ രക്തത്തിന്റെയും ശരീരത്തിന്റേയും സ്വീകരണം വിശ്വാസികളിൽ ജീവൻ സൃഷ്ടിക്കുന്നതിന് സഹായിക്കുന്നു. ഇങ്ങനെയുള്ളവരെ യേശു ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേൽപ്പിക്കുന്നു. മാനുഷികമായ തലത്തിൽ ദൈവികമായി ഈ ജീവൻ പകർന്നു ലഭിക്കുന്നതിനുള്ള കൂദാശയാണ് വി. കുർബ്ബാന. ഈ വിശുദ്ധ രഹസ്യങ്ങൾ അനുഭവിക്കുന്നവർ ഈ ആത്മീയപോഷണ വിവരങ്ങൾക്കൂടി അറിഞ്ഞിരിക്കണം. ആധുനിക ലോകത്ത്, ആത്മീയസങ്കൽപ്പങ്ങളെ വിവരക്കേടു എന്നു വരുത്തി ആത്മാവിനെ ഭൗതികലോകത്തേക്കു കുതിപ്പിക്കുന്ന ശക്തികളെ തോൽപ്പിക്കുന്നതിനു ഈ അറിവു ആവശ്യമാണ്.

**വാക്യം 41-45**

*"ഞാൻ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്ന അപ്പം എന്നു അവൻ പറഞ്ഞതിനാൽ യഹൂദന്മാർ അവനോടു പിറുപിറുത്തു. ഇവൻ യൗസേപ്പിന്റെ പുത്രനായ യേശുവല്ലയോ? അവന്റെ അപ്പനേയും അമ്മയേയും നാം അറിയുന്നുവല്ലോ. പിന്നെ ഞാൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നു എന്നു ഇവൻ പറയുന്നത് എങ്ങനെ എന്നു അവർ പറഞ്ഞു. യേശു അവരോട് ഉത്തരം പറഞ്ഞത് "നിങ്ങൾ തമ്മിൽ പിറുപിറുക്കേണ്ട. എന്നെ അയച്ച പിതാവ് ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ വരുവാൻ കഴിയുകയില്ല. ഞാൻ ഒടുക്കത്തെനാളിൽ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും. എല്ലാവരും ദൈവത്താൽ ഉപദേശിക്കപ്പെട്ടവർ ആകും എന്നു പ്രവാചക പുസ്തകങ്ങളിൽ എഴുതപ്പെട്ടിരിക്കുന്നു. പിതാവിനോട് കേട്ടു പഠിച്ചവർ എല്ലാം എന്റെ അടുക്കൽ വരും."*

യേശുവിന്റെ ദൈവിക വ്യക്തിത്വം - അവിടുന്ന് സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നവൻ, അവിടുന്നു മനുഷ്യർക്കു സ്വർഗ്ഗീയ ആഹാരം, ഈ വക അവന്റെ വിശേഷണങ്ങൾ യേശു സ്വയം തന്നെക്കുറിച്ച് പ്രസ്താവിച്ചതാണ്, എന്നാൽ ഇവയെല്ലാം യഹൂദന്മാർ തള്ളിക്കളയുന്നു. സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നവൻ എന്നു സമ്മതിച്ചാൽ അതിന്റെ അർത്ഥം യേശു ദൈവം എന്ന് വരും. സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നവൻ ഒരിക്കലും മനുഷ്യനല്ല എന്ന് അവർക്ക് അറിയാമായിരുന്നു. യഹൂദന്മാരുടെ ചരിത്രത്തിൽ സ്വർഗ്ഗത്തിലേക്കു കരേറിപ്പോയ മനുഷ്യർ ഉണ്ടായിരുന്നു (ഹാനോക്കും ഏലിയാവും). എന്നാൽ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നവർ ആരും ഇല്ലായിരുന്നു. സ്വർഗ്ഗത്തിൽനിന്ന് അപ്പം ആഹാരമായി ലഭിച്ച സന്ദർഭം ഉണ്ടായിട്ടുണ്ട്. പക്ഷെ ആഹാരമായി ഇറങ്ങിവന്ന ഒരു ദൈവ പുരുഷനേയോ, വ്യക്തിയേയോ അവർക്കു പരിചയം ഇല്ലായിരുന്നു. തന്മൂലം യേശുവിനെക്കുറിച്ചുള്ള സ്വർഗ്ഗീയവിശേഷണങ്ങൾ യാതൊന്നും വിശ്വസിക്കാൻ കഴിയാത്ത ജനത്തെയാണ് നാം ഇവിടെ കാണുന്നത്.

യേശുവിനെക്കണ്ട് അവിടുത്തെ വ്യക്തിത്വം തിരിച്ചറിഞ്ഞ യോഹന്നാൻ ശ്ലീഹായുടെ യേശുവിനെക്കുറിച്ചുള്ള വിവരണം അതിശ്രേഷ്ഠമാണ് (യോഹ. 1:15). യേശു ദൈവത്തിൽനിന്നു ജനിച്ചവൻ, പ്രകാശമായി ലോകത്ത് വന്നവൻ, കൃപയും സത്യവും നിറഞ്ഞവനായി ലോകത്തു വസിച്ചവൻ എന്നീ നിലകളിൽ യോഹന്നാൻ ശ്ലീഹാ യേശുവിനെ തിരിച്ചറിയുന്നു. യഹൂദന്മാരാകട്ടെ യേശുവിനെ കണ്ടിട്ടും, അവന്റെ വചനങ്ങൾ ശ്രവിച്ചിട്ടും, അത്ഭുതങ്ങൾ ദർശിച്ചിട്ടും അവനെ തിരിച്ചറിയുന്നില്ല. ഈ വിഷയത്തിൽ അവർ പരാജയപ്പെടുന്നു. യഹൂദന്മാർ യേശുവിന്റെ മഹത്വം അറിഞ്ഞിട്ടു പിറുപിറുക്കുകയാണ് ഉണ്ടായത്. യേശുവിനെക്കുറിച്ചു യഹൂദന്മാർ വളരെ നേരത്തെ ധരിച്ചുവച്ചിരുന്ന വിവരങ്ങൾ അവർ വിശ്വസിച്ചുപോന്നു. അതു യേശു തച്ചനായ യോസഫിന്റെ മകൻ, സാധാരണക്കാരിൽ ഒരാൾ എന്നപോലെ ജനിച്ചുവളർന്നവൻ എന്നായിരുന്നു. യേശു താൻ ദൈവത്തോട് സമനാണ് എന്നു പറഞ്ഞ വചനം യഹൂദന്മാരെ കോപാകുലരാക്കി. ഇപ്രകാരമുള്ള യേശുവിന്റെ പ്രസ്താവനകൾ യേശു ചെയ്യുന്ന ഏറ്റവും വലിയ വേദവിപരീതമായിട്ട് അവർ കണക്കാക്കി. അതു മരണാർഹമായ കുറ്റം എന്നു വിലയിരുത്തി യേശുവിനെ കൊല്ലുവാൻ തക്കം നോക്കിവന്നു. അതേസമയത്ത് യേശുവിനെക്കുറിച്ച് അവിടുന്ന് സ്വയം വെളിപ്പെടുത്തിയതായ മഹത്തരമായ കാര്യങ്ങൾ യേശുവിനെ വിശ്വസിച്ചവരും ദൈവകൃപയാൽ അദ്ദേഹത്തെ തിരിച്ചറിഞ്ഞവരും വിശ്വസിച്ചതായ കാര്യങ്ങൾ ആണ്.

യേശു ഈ രണ്ടു അഭിപ്രായക്കാരുടേയും വ്യത്യാസം മനസ്സിലാക്കി അതിനു ഉത്തരം പറയുന്നു. “നിങ്ങൾ പിറുപിറുക്കേണ്ട. എന്റെ പിതാവ്

ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ വരുവാൻ സാധ്യമല്ല.'' യേശുവിനെ അറിയുന്നതും അവനിൽ പൂർണ്ണമായി വിശ്വസിക്കുന്നതും, നിത്യജീവങ്കലേക്കു കടന്നുവരുന്നതിന് തുല്യമാണ്. അത്ര മഹത്തായ ഒരു ദൈവികബോധം അഥവാ ഒരു തിരിച്ചറിവ് ലഭിക്കുന്നതിന് ഓരോ വ്യക്തിക്കും ദൈവികകടാക്ഷം ആവശ്യമാണ്; ദൈവം അറിയാതെ അതു സംഭവിക്കുകയില്ല എന്ന് യേശു കല്പിക്കുന്നു (വാക്യം 37).

ദൈവം, യേശുവിനെ സാധാരണ മനുഷ്യർക്ക് തിരിച്ചറിയാതവണ്ണം മറച്ചുവച്ചിരിക്കുന്നു എന്നു കരുതുന്നത് ശരിയല്ല. ദൈവത്തെ അറിയുവാൻ ഇച്ഛിക്കുന്നവർ ദൈവികമായി കടന്നുവരണം. അവർ ആത്മാവിനെ തിരിച്ചറിയുവാൻ ആഗ്രഹിക്കുന്നവരും ആത്മീയഭാവനയോടുകൂടി കടന്നുവരുന്നവരുമായിരിക്കണം. നാം നമ്മുടെ ജഡത്തിന്റെ തിമിർപ്പ് അവസാനിപ്പിച്ച് ദൈവികകാംക്ഷ നമ്മളിൽ അങ്കുരിപ്പിക്കുന്നതാണ് ക്രിസ്തുവിൽ എത്തിച്ചേരുന്നതിനുള്ള പോംവഴി. ഇത് തന്നെയും ഒരു ദൈവികകരുണയാലാണ് സംഭവിക്കുന്നത് എന്നത് വി. പൗലോസ് ശ്ലീഹാ അറിയിക്കുന്നു. 'ഇച്ഛിക്ക എന്നതും പ്രവർത്തിക്ക എന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളം ഉണ്ടായിട്ടു പ്രവർത്തിക്കുന്നത്'' (ഫിലി. 2:13, എഫേ. 2:9-10). പിതാവ് ആകർഷിച്ചിട്ടല്ലാത്ത ആർക്കും യേശുവിന്റെ അടുക്കൽ വരുവാൻ കഴിയുന്നതല്ല എന്ന പ്രസ്താവനയിലൂടെ, യേശു ആരെയെങ്കിലും തന്നിലേക്കു കടന്നുവരാൻ പറ്റാത്തവണ്ണം തള്ളിക്കളയുന്നില്ല. അവിടുന്നു കൂടുതലായിപ്പറയുന്നത് എല്ലാവരും ദൈവത്താൽ ഉപദേശിക്കപ്പെടുന്നവരുടെ അധീനതയിൽ നിലകൊള്ളുന്നു എന്നാണ്. ഇത് പ്രവാചകന്മാർ മുഖാന്തരം വെളിപ്പെടുത്തിയിട്ടുള്ള വിവരവും ആണ് (മീഖ 4:2, യിരേ. 31:34).

ഈ വിഷയത്തിൽ യേശു അന്യായം ചെയ്യുന്നില്ല. ദൈവം ആരേയും തന്റെ പുത്രനിൽ നിന്നു മാറ്റിനിർത്തുന്നുമില്ല. സകലരേയും അവങ്കലേക്കു ആകർഷിക്കുകയാണ് ചെയ്യുന്നത്. യേശു വീണ്ടും പറയുന്നത് ഞാനോ ഭൂമിയിൽ നിന്നുയർത്തപ്പെട്ടാൽ എല്ലാവരേയും എങ്കലേക്കു ആകർഷിക്കുമെന്നാണ് (വാക്യം 12:32). ''പിതാവിൽ നിന്നു കേട്ടു പഠിച്ചവർ എല്ലാം എന്റെ അടുക്കൽ വരും'' എന്നാണ് വീണ്ടും യേശു പറയുന്നത്. മനുഷ്യന്റെ ദൈവികദർശനവും വീക്ഷണവും പുത്രനിൽ ഒതുങ്ങിനിൽക്കുന്നതല്ല. അത് പിതാവിൽ നിന്നുത്ഭവിച്ച് പുത്രനിലൂടെ പൂർണ്ണത പ്രാപിക്കേണ്ടതാണ്. പിതാവിനെക്കുറിച്ചുള്ള അറിവ് അനാവശ്യമെന്ന് ഗ്രഹിക്കരുത്. അതു പുത്രനിലേക്കു നമ്മെ നയിക്കണം. പുത്രനിലൂടെ അല്ലാതെ പിതാവിനെക്കുറിച്ചുള്ള അറിവ് പൂർത്തിയാകാത്തതുപോലെ പുത്രന്റെ പ്രഭ തിരിച്ചറിയണമെങ്കിലും പിതാവിന്റെ മഹത്വം അറിഞ്ഞിരിക്കണം. ഇങ്ങനെ ആദിയുടെ ഉടമസ്ഥനായ പിതാവിനെക്കു

റിച്ചുള്ള അറിവും വിശ്വാസവും അവരെ പുത്രനിൽ എത്തിക്കും. അത് സമ്പൂർണ്ണമായിരിക്കണമെന്നും യേശു അറിയിക്കുന്നു.

നമ്മുടെ ഓരോരുത്തരുടേയും ആയുഷ്ക്കാലത്തു നാം ദൈവത്തിന്റെ കരങ്ങളിലേക്കു പൂർണ്ണമായിക്കടന്നുവരേണ്ടതാണ്. ഇതു മനുഷ്യരുടെ ശോഭാപൂർവ്വമായ ഭാവിക്കു ആവശ്യമാണ്. വ്യക്തികളായും കുടുംബങ്ങളായും സഭ മുഴുവനായും യേശുവിന്റെ സ്വാധീനവലയത്തിൽ വരണം; യേശു പറയുന്നു, 'പിതാവ് എനിക്കു തന്നതൊക്കെയും എന്റെ അടുക്കൽ വരുന്നു, പിതാവ് ആകർഷിക്കുന്നവർ ഒക്കെയും എന്റെ അടുക്കൽ വരുന്നു. എല്ലാവരും ദൈവത്താൽ ഉപദേശിക്കപ്പെട്ടവരായി വരും; ഇവരെയെല്ലാം അവസാനനാളിൽ യേശു ഉയിർപ്പിക്കും എന്നാണ്'. ഇവർ യേശുവിൽ വിശ്വസിച്ചവരും, ആശ്രയിച്ചവരും, തിരുവിഷ്ടം ഇഷ്ടപ്പെട്ടവരും, ചെയ്തവരും, ആയിരിക്കും. കർത്താവിനോട് അടുത്തു വരുന്നവരായ നാം ഓരോരുത്തരും ദൈവകൃപയാൽ അടുത്തുവരുന്നവർ ആണ് എന്നു സമ്മതിക്കണം. അതോടൊപ്പം ഇപ്രകാരമുള്ളവർ യേശുവിനു വേണ്ടി കഷ്ടപ്പെടുവാനും കർത്തവ്യം ഉള്ളവരാണ് എന്നത് വിസ്മരിക്കരുത് (ഫിലി. 2:30).

## സന്ദേശമുഖങ്ങൾ

### I

1. യേശു ജീവനും ജീവൻ നൽകുന്നവനുമായി നിലനിൽക്കുന്നു. എന്നാൽ സാധാരണമനുഷ്യർ ലൗകിക ആവശ്യങ്ങളിലും ശാരീരികഭാവങ്ങളിലും കുടുങ്ങി കഴിയുന്നു.
2. യേശു ജീവൻ നൽകുന്നവനായതുകൊണ്ട് മനുഷ്യർ അവനിൽ വിശ്വസിച്ചു. ജീവനുവേണ്ടി അവനിൽ ആശ്രയിക്കണം.
3. യേശു എന്ന ജീവങ്കലേക്കു കടന്നുവരുവാൻ നമ്മിൽ മനംമാറ്റം (നവീകരണം) ഉണ്ടാകണം.
4. ഈ മനംമാറ്റം ഉണ്ടാകുവാൻ ആവശ്യമായ എല്ലാ കാര്യങ്ങളും യേശു ചെയ്തിട്ടുണ്ട് (യേശുവിന്റെ കുരിശുമരണം).
5. യഹൂദജനം കണ്ടിട്ട് വിശ്വസിക്കാത്ത യേശുവിനെക്കുറിച്ചുള്ള സത്യം നാം കാണാതെ വിശ്വസിക്കണം.

### II

### പുത്രനെ നോക്കിക്കൊണ്ടുള്ള വിശ്വാസം (വാക്യം 40)

1. ഇതു പാപങ്ങളെ കഴുകുന്നു (1 യോഹ. 1:9).
2. ഇതു പരീക്ഷകളിൽനിന്നു വിടുവിക്കുന്നു (1 കൊരി. 10:13).
3. ഇതു തിന്മയെ നിരോധിക്കുന്നു (2 തെസ്സോ. 3:3).

4. ജീവങ്കലേക്കു യാത്ര ചെയ്യുന്നവർക്കു ഇത് ആവശ്യമാണ് (യോഹ. 6:40).
5. ഇതു മരണത്തെ തോൽപ്പിക്കുന്നു (യോഹ. 3:15).

### III

### ദൈവപുത്രനെ നോക്കിക്കൊണ്ടുള്ള ക്രിസ്ത്യാനിയുടെ ജീവിതപാത

1. ജീവന്റെ പാത.
2. ആത്മാവിന്റെ പാത.
3. ഇടുക്കവും ഞെരുക്കവുമുള്ള പാത.
4. ലൗകിക ആഡംബരങ്ങളിൽ നിന്നു ഒഴിഞ്ഞുള്ള പാത.
5. നിത്യജീവങ്കലേക്കു നയിക്കുന്ന പാത.

### IV

### യേശു സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്ന അപ്പം (വാക്യം 41)

1. അതു ദാഹം ശമിപ്പിക്കുന്നു.
2. പാപം മോചിക്കുന്നു.
3. ജീവൻ നൽകുന്നു.
4. നിത്യജീവങ്കലേക്കു നയിക്കുന്നു.
5. മരിച്ചവരെ ഉയിർപ്പിക്കും.

### V

### പിതാവിന്റെ ഇഷ്ടം (വാക്യം 39)

1. പിതാവിനെക്കുറിച്ചുള്ള അറിവ് (ദൈവികബോധം) പുത്രനിലൂടെ പൂർത്തിയായി ഫലം പുറപ്പെടുവിക്കണം.
2. പുത്രനിലേക്കു എല്ലാവരും ആകർഷിക്കപ്പെടണം.
3. ഇങ്ങനെയുള്ളവർ നഷ്ടപ്പെടാതിരിക്കണം.
4. അവർ അവസാനനാളിൽ ഉയിർത്ത് എഴുന്നേല്ക്കണം.
5. നിത്യജീവനിൽ പ്രവേശിക്കണം.

# 38

# പെന്തിക്കോസ്തിക്കു ശേഷം നാലാം ഞായറാഴ്ച

**വേദഭാഗം: ലൂക്കോസ് 10:1-16**

**വാക്യം 1-2**

*"അനന്തരം കർത്താവ് വേറെ എഴുപതുപേരെ നിയമിച്ചു, താൻ ചെല്ലുവാനുള്ള ഓരോ പട്ടണത്തിലേക്കും സ്ഥലത്തേക്കും അവരെ തനിക്കു മുൻപായി ഈരണ്ടായി അയച്ചു. അവരോട് പറഞ്ഞത് കൊയ്ത്തു വളരെയുണ്ട്. സത്യം. വേലക്കാരോ ചുരുക്കം. ആകയാൽ കൊയ്ത്തിന്റെ യജമാനനോട് തന്റെ കൊയ്ത്തിനു വേലക്കാരെ അയയ്ക്കേണ്ടതിനു അപേക്ഷിപ്പിൻ."*

യേശു പരസ്യശുശ്രൂഷയുടെ നാളുകളിൽ തന്റെ ശുശ്രൂഷ വിജയകരമായി നടത്തുന്നതിനു ആവശ്യമായ ശക്തി ലഭിക്കുന്നതിന്, പിതാവാം ദൈവത്തോട് കൂടുതലായി പ്രാർത്ഥിച്ചിരുന്നു. അവിടുന്നു അപ്പോസ്തോലന്മാരെ നിയമിച്ചതു പ്രാർത്ഥനാപൂർവ്വമായിരുന്നു. ഈ വേദഭാഗത്തു വേറെ എഴുപതു വേലക്കാരെ കൂടി തെരഞ്ഞെടുത്ത് അവിടുന്ന് ചെന്നു ചേരുവാനുള്ള വിവിധ പട്ടണങ്ങളിലേക്ക് അയക്കുന്നു. യേശുവിന്റെ പന്ത്രണ്ട് ശിഷ്യന്മാർ സുവിശേഷം പ്രസംഗിപ്പാനും തന്നോടുകൂടെ വസിച്ച് തന്നിൽനിന്ന് പഠിച്ച് തന്റെ രക്ഷാകരമായ കഷ്ടാനുഭവത്തിനും, മരണത്തിനും സാക്ഷികളാകുവാനും നിയമിക്കപ്പെട്ടവർ ആയിരുന്നു; എന്നാൽ എഴുപതുപേർ (അവരുടെ പേരുകൾ വ്യക്തമാക്കിയിട്ടില്ല) തന്റെ സുവിശേഷത്തിന്റെ പെട്ടെന്നുള്ള പ്രചരണത്തിനായി നിയമിക്കപ്പെട്ടവർ ആയിരിക്കണം. യേശുവിന്റെ സുവിശേഷപ്രവർത്തനം, മനുഷ്യരുടെ ആത്മാക്കളെ രക്ഷിക്കുന്നതിനു ഉദ്ദേശിച്ചുകൊണ്ടുള്ളതായിരിക്കെ, അതിനു ലൗകികസാക്ഷ്യം കുറവായിരുന്നു. ഈ കാരണത്താൽ ഈ സന്ദേശത്തിനു സമ്പൂർണ്ണമായ ഒരു സ്വീകരണമായിരുന്നില്ല എല്ലാ പട്ടണങ്ങളിൽ നിന്നും ലഭിച്ചുപോന്നത്.

യഹൂദന്മാരുടെ ചരിത്രത്തിൽ എഴുപതിനു ഒരു പ്രത്യേകമായ പ്രാധാന്യവും സ്ഥാനവും ഉണ്ടായിരുന്നു. ഗോത്രപിതാവായ യാക്കോബിന്റെ കുടുംബം ഈജിപ്തിലേക്കു മാറിതാമസിച്ചപ്പോൾ കുടുംബാംഗങ്ങളുടെ എണ്ണം എഴുപത് ആയിരുന്നു (ഉൽപ്പ. 46:27). സീനായി മരുഭൂമിയിൽവച്ച് മോശ എഴുപതു പേരടങ്ങുന്ന ഒരു സംഘത്തെ തന്നെ സഹായിക്കാൻ

നിയമിക്കുന്നതായി വായിക്കുന്നു (സംഖ്യ. 11:16). യഹൂദമതസ്ഥരുടെ ആത്മീയഭരണം നടത്തിയിരുന്ന കേന്ദ്രകമ്മിറ്റിയിൽ എഴുപതുപേരാണ് അടങ്ങിയിരുന്നത്. പഴയനിയമത്തിന്റെ ഗ്രീക്കു പരിഭാഷയായ സെപ്റ്റ്വ ജിന്റ് പരിഭാഷപ്പെടുത്തുന്നതിനായി എഴുപതുപേരുടെ ഒരു പണ്ഡിത സദസ്സ് പ്രവർത്തനം നടത്തിയതായി രേഖപ്പെടുത്തിയിരിക്കുന്നു. യേശു നിയമിച്ച എഴുപതുപേരെ ഈരണ്ടുപേർ ആയിട്ടാണ് അയച്ചത്; രണ്ടു പേർ എല്ലായ്പ്പോഴും ഒരു കൂട്ടായ്മക്കു അത്യാവശ്യമായ സംഖ്യയാണ്. ഇവരോടൊരുമിച്ച് മൂന്നാമതായി അവരുടെ യജമാനൻ തന്നെ ഉണ്ടായി രിക്കുമെന്നത് അയക്കപ്പെട്ട ശിഷ്യന്മാരുടെ അനുഭവം ആണ്. ഈ സാന്നി ദ്ധ്യമാണ് അവരുടെ വിജയത്തിനു എപ്പോഴും കളംഒരുക്കിവന്നത്. കർത്താ വായ യേശു രണ്ടോമൂന്നോ പേർ തന്റെ നാമത്തിൽ കൂടിവരുന്നിടത്തൊ ക്കെയും തന്റെ സാന്നിദ്ധ്യം ഉണ്ടായിരിക്കുമെന്ന് അരുളിചെയ്തിട്ടുണ്ട് ( മത്താ. 18:20).

കൊയ്ത്തു വളരെ ഉണ്ട്, വേലക്കാരോ ചുരുക്കം എന്നറിയിച്ചു കൊണ്ടാണ് യേശു സുവിശേഷകരെ അയക്കുന്നത്. ഇവിടെ കൊയ്ത്തിനു മുൻപായി നടക്കേണ്ട വിതയും വളർത്തലും പരാമർശിക്കാതെ കൊയ് ത്തിലേക്കു ലക്ഷ്യമിട്ടുകൊണ്ട് വേലക്കാർ ഇറങ്ങിപ്പുറപ്പെടണമെന്ന് ആവ ശ്യപ്പെടുന്നതിന്റെ പിന്നിൽ കൊയ്ത്തു വരെയുള്ള കൃഷികാര്യങ്ങൾ ആരു നടത്തും എന്നത് പ്രശ്നമാകുന്നുണ്ട്. ഇവിടെ കൊയ്ത്തിനല്ലാതെ വിതയും വളർത്തലും സുപ്രധാനമല്ല എന്ന ഒരു അർത്ഥം തോന്നാമെ ങ്കിലും, ഈ ആത്മീയവേലയിൽ ഫലം കൊയ്ത്തും ഇവ ശേഖരിക്കുന്ന തിന്റെ വിലയെക്കുറിച്ചും ബോദ്ധ്യമുള്ളവരെയാണ് യേശു വിളിക്കുന്നത്. കൊയ്ത്തിലൂടെ ശേഖരിക്കുന്ന ഫലത്തിന്റെ നിത്യതയിൽ പരിലസി ക്കുന്ന ആത്മാക്കളുടെ വില അറിഞ്ഞുകൊണ്ടുള്ളതും, അതിനു വലിയ പ്രാധാന്യം കൊടുത്തുകൊണ്ടുള്ളതുമായ സുവിശേഷവേലയാണ് യേശു വിനും തന്റെ വേലക്കാരെക്കൊണ്ട് നിർവ്വഹിപ്പിക്കുവാനുള്ളത്.

സുവിശേഷവേലയ്ക്കായി പുറപ്പെടുന്നവരുടെ താല്പര്യം നിത്യത യിൽ തറച്ചുനിൽക്കാതെ ലോകമയമെങ്കിൽ അവരുടെ ചിന്തകളും, ആലോചനകളും ലോകാതീതമായിത്തീരുവാൻ സാദ്ധ്യമല്ല എന്നറിഞ്ഞു കൊണ്ടാവണം നിത്യതയിലേക്ക് ഫലം കൂട്ടിവക്കാനുള്ള കൊയ്ത്തിൽ താൽപ്പര്യപ്പെട്ട് വേലക്കാർ വേലസ്ഥലത്തേയ്ക്ക് ഇറങ്ങുവാൻ യേശു ആവശ്യപ്പെട്ടിരിക്കുന്നത്. യേശുവിന്റെ വേലയിൽ കൊയ്ത്തിനും ഫലം കൂട്ടിവയ്ക്കുന്നതിനും പ്രാധാന്യം കാണാതെ പലരും പുറപ്പെട്ടു വന്നിട്ട് ലോകവേലയിൽ ലയിച്ച് പോകുന്ന അവസ്ഥയാണ് ഉണ്ടാകുന്നത്. ഇങ്ങ നെയുള്ളവരുടെ വീക്ഷണം നിത്യതയിൽ ചേർന്നുനിന്നിട്ട് സ്വർഗ്ഗീയമാ യവയെ അന്വേഷിച്ച് ആ രംഗത്ത് ഫലം ശേഖരിച്ചു വയ്ക്കണമെന്നുള്ള

തല്ല എന്നതുകൊണ്ട്, പലപ്പോഴും അവരുടെ അധികാരം, അവസ്ഥ, പ്രസിദ്ധി ഇവ നിലനിന്നാൽ വേല പൂർത്തിയായി എന്ന് അവർ കരുതി വരുന്നു. അവരുടെ തോട്ടത്തിലും, കൃഷിയും നനയ്ക്കലും നടന്നുവരു മെങ്കിലും വേലക്കാരുടെ വീക്ഷണം, നിത്യതയിൽ മുട്ടിനിൽക്കുന്നില്ല എന്ന കാരണത്താൽ നിത്യതയിലേക്കു ശേഖരിച്ചു വയ്ക്കുന്ന ഫലം, കൊയ്ത് എടുക്കുന്നതിനു സംഗതിയാകുന്നില്ല.

കൊയ്ത്തിന്റെ പ്രാധാന്യം, കൊയ്ത്തിലൂടെ ശേഖരിക്കുന്ന ഫല ത്തിന്റെ പ്രാധാന്യം, നിത്യതയോളം മുട്ടിനിൽക്കുന്ന അതിന്റെ വില, ഇവ തിരിച്ചറിയുന്ന വേലക്കാരെ കൊയ്ത്തിനായി ക്ഷണിച്ചാൽ അവർ വിത യിലും, നനയ്ക്കുന്നതിലും, വളർത്തുന്നതിലും താല്പര്യമുള്ളവരായിരി ക്കുമെന്ന് യേശു കരുതുന്നു. വിതയ്ക്കുന്ന വിഷയത്തിൽ മാത്രമോ വളർ ത്തുന്ന വിഷയത്തിൽ മാത്രമോ താല്പര്യമുള്ളവർക്ക്, അവർ കൊയ്തെ ടുക്കുവാൻ പോകുന്ന ഫലത്തിന്റെ വിലയെക്കുറിച്ചോ, പ്രാധാന്യത്തെ പ്പറ്റിയോ വേണ്ടവണ്ണം അറിയാത്തവരെങ്കിൽ ക്രമേണ വിതയ്ക്കും തുടർ ന്നുള്ള കാര്യങ്ങൾക്കും വേണ്ട പ്രാധാന്യം കുറഞ്ഞുപോകും.

വേലക്കാർ കൊയ്ത്തിന്റെ പ്രാധാന്യം, ഫലത്തിന്റെ വില, ഇവ തിരി ച്ചറിയുന്നവർ തന്നെ ആയിരിക്കണമെന്ന് കർത്താവായ യേശു ആഗ്രഹി ക്കുന്നു. വേറൊരർത്ഥത്തിൽ സുവിശേഷവേലക്കാർ നിത്യജീവനെക്കു റിച്ചും, ദൈവത്തോടുകൂടി ശേഖരിക്കപ്പെടുന്ന ആത്മാക്കളുടെ നിത്യമായ വാസത്തെക്കുറിച്ചും അറിവും ബോദ്ധ്യവുമുള്ളവരായിരിക്കണം. എല്ലാ ജോലിക്കും ഒരു പ്രതിഫലം ഉണ്ടായിരിക്കും. ഇവിടെ പ്രതിഫലം ദൈവം തന്റെ വേലക്കാർക്കായി നിർവ്വഹിച്ചുകൊടുക്കുന്ന ആത്മീയ ആനന്ദവും തുടർന്നുള്ള നിത്യജീവനുമാണ്. യേശു പറയുന്നു "വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ച് സന്തോഷിക്കുവാൻ തക്കവണ്ണം കൊയ്യുന്നവർ കൂലി വാങ്ങി നിത്യജീവങ്കലേക്കു കൂട്ടിവയ്ക്കുന്നു" (യോഹ. 4:36). പൗലൂസ് ശ്ലീഹാ പറയുന്നു. "ഞങ്ങൾ ദൈവത്തിന്റെ വേലക്കാർ. നിങ്ങൾ ദൈവത്തിന്റെ കൃഷി. ദൈവത്തിന്റെ ഗൃഹനിർമ്മാണം" (1 കൊരി. 3:9).

**വാക്യം 3**

*"പോകുവിൻ ചെന്നായ്ക്കളുടെ നടുവിൽ കുഞ്ഞാടുകളെപ്പോലെ ഞാൻ നിങ്ങളെ അയയ്ക്കുന്നു."*

യേശുവിന്റെ വേലക്കാർ അപകടകരമായ സാഹചര്യങ്ങളിലൂടെയും ശത്രുക്കളായവരുടെ എതിർപ്പുകളിലൂടെയും അവരുടെ കടമ നിർവ്വഹി ക്കണമെന്നുള്ളത് യേശു അറിയുന്നു. യേശുവിന്റെ വേലക്കാരുടെ പ്രവർ ത്തനങ്ങളെ പരാജയപ്പെടുത്തുന്നതായ ചെന്നായ്ക്കളോടു എതിർത്തു നിൽക്കുവാനും മഹത്വകരമായ യേശുവിന്റെ വേല നിർവ്വഹിക്കുവാനു

മായി യേശു തന്റെ വേലക്കാരുടെ കൂടെ ലോകാവസാനത്തോളം ഉണ്ടായിരിക്കുമെന്നത് അവിടുത്തെ ശിഷ്യന്മാരോടുള്ള വാഗ്ദാനം ആണ്. യേശുവിന്റെ വേലക്കാരെ മനുഷ്യർതന്നെ ഉപദ്രവിക്കുമെന്ന് അറിയുന്ന യേശു, അവരുടെ ആ അവസ്ഥയെ വ്യക്തമാക്കുന്നത്, ചെന്നായ്ക്കളുടെ ഇടയിൽ കുഞ്ഞാടിന്റെ സ്ഥിതി ചൂണ്ടിക്കാണിച്ചുകൊണ്ടാണ്. ഒരു സത്യ ക്രിസ്ത്യാനിയുടെ ജീവിതയാത്ര ഇടുക്കവും ഞെരുക്കവുമുള്ള വഴികളിലൂടെയാണെന്നുള്ളത് യേശു അടിസ്ഥാനപരമായിട്ട് വെളിപ്പെടുത്തിയിട്ടുള്ള കാര്യമാണ്.

ഒരു ക്രിസ്ത്യാനി, ക്രിസ്തു തെളിയിച്ചു തന്നിരിക്കുന്ന പാതയിലൂടെ സഞ്ചരിച്ച് എത്തിച്ചേരുന്നത് വില നിശ്ചയിക്കുവാൻ പാടില്ലാത്ത പ്രകാശം നിറഞ്ഞ ജീവിതത്തിലേക്കാണ്. ഈ മഹത്വമേറിയ അവസ്ഥയ്ക്കു പാത്രമാകുന്ന ഓരോ ആത്മാവ് അതിനു പിന്നിൽ സഹിക്കുവാനും വഹിക്കുവാനുമായിട്ടുള്ളവയെ ദൈവനാമത്തിൽ നേരിട്ട് സഹിക്കുകയും വഹിക്കുകയും ചെയ്യുകതന്നെ വേണം. ക്രിസ്തീയജീവിതം ഒരു പോരാട്ട ജീവിതമാണ്. അതുപോലെതന്നെ ഈ ജീവിതത്തിലേക്കു അനേകരെ ചേർക്കുകയും പരിചയപ്പെടുത്തി കൊടുക്കുകയും ചെയ്യുന്നവരുടെ, ഉദ്വേഗവും പോരാട്ടം നിറഞ്ഞതായിരിക്കുമെന്ന് കർത്താവ് വ്യക്തമാക്കുന്നു.

യേശുവിന്റെ വേലക്കാർക്ക് ആത്മാവിനെ അപകടപ്പെടുത്തുന്ന അനേകമൃഗങ്ങളെ നേരിടേണ്ടിവരും. അവ ദൃശ്യവും അദൃശ്യവുമായ ലോകത്തുനിന്നുള്ളവ ആയിരിക്കും. തന്മൂലം വേലക്കാർ തങ്ങളുടെ ജീവിതം ആത്മാവിലും സത്യത്തിലും എരിവുമുള്ളതായി നിലനിർത്തിക്കൊണ്ടു ജീവിതയാത്ര നിർവ്വഹിക്കേണ്ടതായി വരുന്നു. ഇതുപോലെ ക്രിസ്തീയ ജീവിതപന്ഥാവിൽ ഓരോ ക്രിസ്ത്യാനിക്കും ആന്തരികമായും ബാഹ്യമായും പീഡകളെ നേരിടേണ്ടതായി വരും. ഇത് അവർ പോരാടി ജീവിക്കണമെന്നത് ഒരു കർത്തവ്യമെന്നപോലെ യാഥാർത്ഥ്യമാക്കുന്നു. ക്രിസ്തീയ പോരാളികൾക്കു തങ്ങളുടെ ജീവിതത്തിൽ പരസ്യമായിട്ട് ചെന്നായ്ക്കളായി വരുന്ന ശത്രുക്കളേയും കള്ളപ്രവാചകന്മാരായിട്ട് ആടുകളുടെ വേഷത്തിൽ വരുന്ന ചെന്നായ്ക്കളേയും നേരിടേണ്ടതായി വരുന്നു. ഈ കാരണത്താൽ ഒരു സത്യക്രിസ്ത്യാനിയുടെ ജീവിതം ദൈവാരൂപിയുടെ പൂർണ്ണമായ നടത്തിപ്പിനു വിധേയമായി നിർവഹിക്കണം; ഇതു ചെന്നായ്ക്കളുടെ പിടിയിൽനിന്ന് അവനെ രക്ഷിക്കുന്നു.

വി. മത്തായിയുടെ സുവിശേഷഭാഗത്ത് ഈ സന്ദർഭത്തിൽ, വേലക്കാർ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരും, പ്രാവിനെപ്പോലെ നിർമ്മലരുമായിരിക്കണമെന്ന് കല്പിച്ചിരിക്കുന്നു (മത്താ. 9:16). ആത്മീയജീവിതത്തിൽ തന്റെ വേലക്കാർ ജാഗ്രത എന്ന ബുദ്ധി പുലർത്തിക്കൊള്ളണമെന്നാണ്, യേശു അറിയിക്കുന്നത്. ഈ ഉപദേശം എല്ലാ വിശ്വാസികൾക്കുമായി ഉള്ളതാണെന്നതിനു സംശയം ഇല്ല.

**വാക്യം 4-7**

*“സഞ്ചിയും പൊക്കണവും എടുക്കരുത്. വഴിയിൽ വച്ച് ആരേയും വന്ദനം ചെയ്യുകയുമരുത്. ഏതു വീട്ടിൽ എങ്കിലും ചെന്നാൽ ഈ വീടിനു സമാധാനം എന്നു പറവീൻ. അവിടെ ഒരു സമാധാനപുത്രൻ ഉണ്ടെങ്കിൽ നിങ്ങളുടെ സമാധാനം അവന്മേൽ വസിക്കും. ഇല്ലെന്ന് വരികിലോ നിങ്ങളിലേക്കു മടങ്ങിപ്പോരും. അവർ തരുന്നത് തിന്നും കുടിച്ചുംകൊണ്ട് ആ വീട്ടിൽതന്നെ പാർപ്പിൻ. വേലക്കാരൻ തന്റെ കൂലിക്കു യോഗ്യനല്ലോ. വീട്ടിൽനിന്നു വീട്ടിലേക്കു മാറിപ്പോകരുത്.”*

യേശു തന്റെ വേലക്കാർ അവർ വിളി കേൾക്കുന്ന സമയത്ത്, അവർ സ്ഥിതിചെയ്യുന്ന അവസ്ഥയിൽതന്നെ വേലയ്ക്കായി പുറപ്പെടണമെന്ന് ആവശ്യപ്പെടുന്നു. വേലക്കാർ അവരുടെ ആത്മീയവേലയ്ക്കായി കൂടുതൽ സജ്ജീകരിച്ചു കൂടുതലായി സംഭരിച്ചു, പുറപ്പെടാമെന്നു കരുതി സമയം കളയരുത്. അതുപോലെതന്നെ അവരുടെ ഇച്ഛ പതറിപ്പോകാതെ ദൈവികലക്ഷ്യം ഉറപ്പിച്ചുകൊണ്ട് പുറപ്പെടണമെന്ന് യേശു ഈ വേദഭാഗത്തു നമ്മോട് കല്പിക്കുന്നു. ശിഷ്യന്മാർ വേലയ്ക്കായി പുറപ്പെടുമ്പോൾ സഞ്ചിയും പൊക്കണവും ചെരിപ്പും എടുക്കരുത് എന്നു യേശു കല്പിക്കുന്നു. വി. മത്തായി എഴുതിയ സുവിശേഷത്തിൽ വേലക്കാർ വടി എടുക്കുക വേണ്ടാ എന്നും മർക്കോസ് എഴുതിയ സുവിശേഷത്തിൽ വടി അല്ലാതെ ഒന്നും എടുക്കരുത്, ചെരിപ്പ് ഇട്ടുകൊള്ളാം എന്നും പ്രസ്താവിക്കുന്നു (മത്താ. 10:9, മർക്കോ. 6:8). ഇവ വിപരീത പ്രസ്താവനകൾ ആയി തോന്നാമെങ്കിലും ഇവിടെ ദൈവവേലയ്ക്കായി വിളിക്കപ്പെടുന്നവർ, അവർ ആയിരിക്കുന്ന അവസ്ഥയിൽ പുറപ്പെട്ടുകൊള്ളണം എന്ന വസ്തുതയാണ് സൂചിപ്പിക്കുന്നത്. ഒരു ആവശ്യകാര്യം ഇല്ല എന്ന കാരണത്താൽ വിളിയുടെ ആത്മാവിനെ നിഷേധിക്കുന്നതിന് അധികാരം ഇല്ലാത്തതാണ്; വിളിച്ചവൻ കൂടെ എല്ലായ്പ്പോഴും ഉണ്ടായിരിക്കുമെന്ന വിശ്വാസം ആയിരിക്കണം എല്ലാ വേലക്കാരുടേയും പ്രശ്നങ്ങളുടെ പരിഹാരാർത്ഥം ഉണ്ടായിരിക്കേണ്ട പരിഹാരവസ്തുത.

വേലക്കാരുടെ ലക്ഷ്യത്തിലേക്കുള്ള സഞ്ചാരം ഒരിക്കലും പതറിപ്പോകരുത് എന്നുള്ള നിർബന്ധമായിരിക്കണം എല്ലാം തികച്ചിട്ട് പോകാമെന്നു ചിന്തിക്കാതെ, ആയിരിക്കുന്ന അവസ്ഥയിൽ തന്നെ പുറപ്പെടണമെന്നുള്ള നിർദ്ദേശത്തിന്റെ പിന്നിലെ ഉദ്ദേശ്യം. വന്ദനം ചെയ്ത സമയമോ, ശക്തിയോ, താൽപര്യമോ നഷ്ടമാക്കരുത് എന്ന് നിർദ്ദേശിച്ചിരിക്കുന്നത്, വേലയുടെ ഉദ്ദേശ്യം സർവ്വ വന്ദനങ്ങൾക്കും യോഗ്യനായവനെ പൂജിക്കുവാൻ പുറപ്പെടുന്നവർ മനുഷ്യർക്കു വന്ദനം കൊടുത്ത് ഒന്നും നഷ്ടമാക്കരുത് എന്നുള്ളതാകണം. വഴിയിൽ വച്ച് ആരേയും വന്ദനം ചെയ്യരുത് എന്ന

വചനത്തിലൂടെ എല്ലാവരേയും ദൈവത്തെപ്രതി അവഗണിക്കണമെന്ന് അർത്ഥമാകുന്നില്ല; എന്നാൽ ചിലരുടെ പ്രത്യേക ഇഷ്ടത്തിന് അമിത പ്രാധാന്യം കൊടുക്കാതെ, തിരുനാഥന്റെ ഇഷ്ടം പ്രാവർത്തികമാക്കാനുള്ള സൂക്ഷ്മബുദ്ധിയെ ആർക്കും, ഒന്നിനുവേണ്ടിയും പണയം വയ്ക്കരുത് എന്നുള്ളതാണ് അർത്ഥമാക്കുന്നത്.

ഏതു വീട്ടിൽ ചെന്നാലും ആ വീടിനു സമാധാനം പറവീൻ എന്നുള്ള കല്പന; ഒരു വീടിനെ സംബന്ധിച്ചു മാത്രമല്ല ഒരു കുലത്തെ സംബന്ധിച്ചും ഒരു ദേശത്തെ സംബന്ധിച്ചുമുള്ള മിഷനറിമാരുടെ നിലപാട് ആയിരിക്കണം. പക്ഷംപിടിച്ചോ വൈരാഗ്യം നിലനിർത്തിക്കൊണ്ടോ കാര്യങ്ങൾ നേടുന്നത് സുവിശേഷവേലയുടെ ഭാഗമല്ല. എന്നാലോ വേറൊരാളുടെ സൗഖ്യത്തിനുവേണ്ടി നാം ഉപദ്രവം ഏല്ക്കുന്നതും, അയാളെ ക്രിസ്തുവിനുവേണ്ടി ലഭ്യമാകുന്നതുവരെ സങ്കടങ്ങൾ സഹിക്കുവാനും വേലക്കാർ തയ്യാറാകണം. സമാധാനം ഇഷ്ടപ്പെടാത്തവരും കലഹപ്രിയരും, സ്വന്ത കുടുംബത്തെ തന്നെ വലയ്ക്കുന്നവരുമായ അനേകർ ലോകത്തു ജീവിക്കുന്നു; ഇങ്ങനെയുള്ളവർക്ക് നമ്മുടെ സമാധാനവും, ശാന്തതയും, സ്നേഹവും, മാതൃകാപരമായ ജീവിതവും മാനസാന്തരത്തിനു ഉതകുന്നതിനോടൊപ്പം, ഇങ്ങനെയുള്ളവരോടുകൂടി യേശുവിന്റെ വേലക്കാർ സഹകരിച്ചും ഭക്ഷിച്ചും കുടിച്ചും ജീവിക്കണമെന്ന് യേശു അറിയിക്കുന്നു.

യേശുവിന്റെ വേലക്കാർ, വിളമ്പിക്കൊടുക്കുന്ന ശാന്തിയും സ്നേഹവും സമൂഹത്തിനോ വ്യക്തിക്കോ അവരുടെ ക്രിസ്തീയ സത്യങ്ങളോടുള്ള എതിർപ്പ് നിമിത്തം, ശത്രുതയ്ക്കു കാരണമായി ഭവിക്കുന്നെങ്കിൽ നാം കൊടുക്കുന്ന സമാധാനവും, ആത്മീയ നിർദ്ധാരണങ്ങളും നമ്മുടെ പക്ഷത്തേയ്ക്കു തന്നെ തിരികെച്ചേരുമെന്ന് യേശു അറിയിക്കുന്നു. ഈ ആത്മീയ പ്രതിഭാസത്തിനു കാരണം, മനുഷ്യർക്കു ദൈവം കൊടുത്തിരിക്കുന്ന വിവേചനബുദ്ധിയും സ്വാതന്ത്ര്യവും അവർ തങ്ങൾക്ക് ഇഷ്ടപ്പെടുന്നവിധത്തിൽ ഉപയോഗിക്കുന്നതിനു സ്വാതന്ത്ര്യമുള്ളതുകൊണ്ടാണ്. ഈ കാരണത്താൽതന്നെ, ശാന്തിയുടേയും സംതൃപ്തിയുടേയും മേഖലകളെ സൃഷ്ടിച്ചുതരുന്ന സുവിശേഷത്തെ അനേകർ അംഗീകരിക്കുന്നില്ല. നിത്യജീവന് ആവശ്യമായ പരിജ്ഞാനത്തെ തിരസ്ക്കരിക്കുന്ന ഇങ്ങനെയുള്ളവരുടെ നിലപാട് നന്മയായിട്ട് ഉതകുകയില്ല എന്ന് യേശു വ്യക്തമാക്കുന്നു. ഇവരുടെ പട്ടണങ്ങളേക്കാൾ സോദോമ്യർക്ക് അവസാന നാളിൽ സഹിക്കാവുന്നതാകുമെന്ന് യേശു മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. യേശുവിന്റെ വേലക്കാർ ആകട്ടെ, അവരുടെ വേലയുടെ മുന്നേറ്റത്തെ തടയുന്നവരെ കണ്ട് വേല നിർത്തുന്നവർ ആയിരിക്കരുത്. എന്നാലോ ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ അവർ ആ സ്ഥലം വിട്ട് വേറൊരിട

ത്തേയ്ക്ക് തങ്ങളുടെ ദൗത്യനിർവ്വഹണം തുടരണമെന്ന് യേശു അനുശാസിക്കുന്നു; വേലക്കാരനാകട്ടെ തന്റെ പ്രവർത്തനശക്തിയോ, ശാന്തിയോ നഷ്ടമാകുന്നില്ല.

സുവിശേഷം അറിയിക്കുന്നവരുടെ സമാധാനവും നന്മയും അംഗീകരിക്കുന്നവരായിട്ടു സുവിശേഷത്തെ ആശ്ലേഷിക്കുന്നവരുമായിട്ടും, ഒരു ഗ്രാമത്തിലോ കുടുംബത്തിലോ ആരെങ്കിലും ഉണ്ടെങ്കിൽ അങ്ങനെയുള്ളവരെ സമാധാനപുത്രന്മാരായിട്ടാണു യേശു വിശേഷിപ്പിച്ചിരിക്കുന്നത്. ഇങ്ങനെയുള്ളവരോടൊത്തു സുവിശേഷ സന്ദേശത്തിന്റെ സമാധാനവും നിലനിൽക്കും. എന്നാൽ ഒരു ഗ്രാമത്തിലോ സ്ഥലത്തോ സമാധാനപുത്രന്മാരുടെ അഭാവത്തിൽ സുവിശേഷകനിൽ നിന്നു പുറപ്പെടുന്ന ദിവ്യസമാധാനം ആരിലും വസിക്കാതെ അതു ആശംസിക്കുകയും അതിനായി പരിശ്രമിക്കുകയും ചെയ്യുന്ന സുവിശേഷകരിൽ തന്നെ തിരിച്ചുവന്നു ചേരുന്നതാണെന്ന് യേശു പ്രസ്താവിക്കുന്നു. യേശുവിന്റെ സുവിശേഷം നിഷേധിക്കുന്നവർക്ക് കൂടുതലായി ഒന്നും ലഭിക്കുകയില്ല എന്ന ആത്മീയസത്യമാണ് ഈ വചനത്തിലൂടെ കർത്താവ് വ്യക്തമാക്കുന്നത്.

യേശു പറയുന്നു, "വേലക്കാരൻ കൂലിക്കു യോഗ്യനല്ലോ" ഈ വചനത്തിലൂടെ അവിടുന്നു തന്റെ വേലക്കാരെ പ്രതിഫലം കൂടാതെ വിടില്ല എന്നു വ്യക്തമാക്കുന്നു. വി. പൗലോസ് ശ്ലീഹാ സ്വന്തം ചിലവിൽ യുദ്ധസേവ ചെയ്യുന്നവൻ ആർ എന്ന് ഈ വിഷയത്തെക്കുറിച്ചു പരാമർശിക്കുന്നു (1 കൊരി. 9:7). യേശുവിന്റെ വേലക്കാരിൽ നിന്നു ആത്മീയ അനുഭവം സ്വീകരിക്കുന്നവർ തന്നെ, വേലക്കാരനു പ്രതിഫലം കൊടുക്കണമെന്ന ആശയമാണ് കർത്താവ് പഠിപ്പിക്കുന്നത്. ഇതിനുപരി യേശു തന്നെ അദൃശ്യലോകത്തു തന്റെ വേലക്കാർക്കു അധികമായ പ്രതിഫലം കരുതിവച്ചിരിക്കുന്നു.

**വാക്യം 8-11**

*"ഏതു പട്ടണത്തിലെങ്കിലും ചെന്നാൽ അവർ നിങ്ങളെ കൈക്കൊള്ളുന്നു എങ്കിൽ നിങ്ങളുടെ മുൻപിൽ വയ്ക്കുന്നതു ഭക്ഷിപ്പിൻ. അതിലെ രോഗികളെ സൗഖ്യമാക്കി ദൈവരാജ്യം നിങ്ങൾക്ക് സമീപിച്ച് വന്നിരിക്കുന്നു എന്ന് അവരോട് പറവിൻ. ഏതു പട്ടണത്തിൽ എങ്കിലും ചെന്നാൽ അവർ നിങ്ങളെ കൈക്കൊള്ളുന്നില്ലെങ്കിൽ അതിന്റെ തെരുക്കളിൽ പോയി നിങ്ങളുടെ പട്ടണത്തിൽനിന്നു ഞങ്ങളുടെ കാലിൽപറ്റിയ പൊടിയും ഞങ്ങൾ നിങ്ങൾക്കു കുടഞ്ഞേച്ച് പോകുന്നു. എന്നാൽ ദൈവരാജ്യം സമീപിച്ചിരിക്കുന്നു എന്ന് അറിഞ്ഞുകൊൾവിൻ എന്ന് പറവിൻ."*

സർവ്വ മാനവർക്കുമായി സുവിശേഷം അറിയിക്കുവാൻ ഇറങ്ങിപ്പുറപ്പെടുന്ന വേലക്കാർ, പട്ടണങ്ങളിലും ഗ്രാമങ്ങളിലും തങ്ങളെ സ്വാഗതം

ചെയ്യുന്നവരോടൊത്തു സന്തോഷപൂർവ്വം വസിച്ച്, അവരോടൊത്തു തിന്നും കുടിച്ചും തങ്ങളുടെ ദൗത്യം നിർവ്വഹിക്കണമെന്നു കർത്താവ് കല്പിക്കുന്നു. ഇവർ സുവിശേഷസന്ദേശം അറിയിക്കുകയും അതിന്റെ സ്വർഗ്ഗീയശക്തി പ്രകടിപ്പിക്കുന്നതിനും അറിയിക്കുന്നതിനുമായി രോഗികളെ സന്ദർശിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിച്ച് സൗഖ്യം പ്രദാനം ചെയ്യണമെന്ന് യേശു കല്പിക്കുകയും ചെയ്യുന്നു. ഒരു പട്ടണമോ ദേശമോ യേശുവിന്റെ ജീവൻ നിഴലിക്കുന്ന സുവിശേഷം സ്വീകരിക്കുന്നില്ലെങ്കിൽ അവിടെനിന്ന് പിന്മാറണമെന്ന് ആജ്ഞാപിക്കുന്നതോടൊപ്പം, സുവിശേഷത്തിന്റെ മഹത്വം അവരെ അറിയിക്കുന്നതിന് ഒരു അവസാനശ്രമം കൂടി നടത്തണമെന്ന് യേശു കല്പിക്കുന്നു. ഇത് അവരുടെ തെരുവുകളിൽ പോയി അവിടേയും ദൈവരാജ്യത്തെക്കുറിച്ചുള്ള വിജ്ഞാനം അറിയിക്കണമെന്നതാണ്. ഇതോടുകൂടി സുവിശേഷകന്റെ ദൗത്യം ഏതാണ്ട് പൂർത്തിയാകുന്നു.

ഈ എഴുപതുപേരെയും യേശു തന്റെ സുവിശേഷം അഥവാ ദൈവരാജ്യത്തെക്കുറിച്ചുള്ള വിജ്ഞാനം അറിയിക്കുന്നതിനാണ് നിയോഗിച്ചത്. നിയോഗിക്കപ്പെടുന്നവർ തങ്ങൾക്ക് ഉണ്ടാകാവുന്ന തടസ്സങ്ങളെ അതിജീവിക്കുന്നതിന് ഒരു പരിശ്രമം നടത്താതെ പിന്മാറണമെന്ന് യേശു ഉപദേശിക്കുന്നില്ല. അവരുടെ ദൗത്യം ഒരുതരത്തിലും നിർവ്വഹിക്കുവാൻ സാദ്ധ്യമാകുന്നില്ല എന്ന പതനത്തിൽ, അവരുടെ കാലിൽ പറ്റിയ പൊടി കൂടി ആ പട്ടണവീഥിയിൽ കുടഞ്ഞുകളഞ്ഞിട്ട്, യാത്ര പുറപ്പെടണമെന്നാണ് യേശു നിർദ്ദേശിക്കുന്നത്. കാലിൽ പറ്റിയ പൊടി കുടഞ്ഞുകളഞ്ഞുകൊണ്ട് സ്ഥലംവിടുന്ന ക്രമം, യഹൂദന്മാരുടെ ഇടയിൽ ഒരു നിഷേധഭാവത്തിന്റെയും ഇനിയും തൽക്കാലം ഞങ്ങൾ അങ്ങോട്ട് ഇല്ല എന്ന നിശ്ചയത്തിന്റെയും ബഹിർപ്രകടനമാണ്. ഇത് അപ്പോസ്തോലന്മാർ തങ്ങളുടെ പ്രവൃത്തിയിൽ ചെയ്തതായി നാം വായിക്കുന്നു (പ്രവൃ. 13:51, 18:6).

**വാക്യം 12-16**

*"ആ പട്ടണത്തേക്കാൾ സോദോമ്യർക്ക് ആ നാളിൽ സഹിക്കാവതാകും എന്ന് ഞാൻ നിങ്ങളോട് പറയുന്നു. കോരസീനേ നിനക്കു അയ്യോ കഷ്ടം. ബേത്ത്സെയിദേ നിനക്കു അയ്യോ കഷ്ടം. നിങ്ങളിൽ നടന്ന വീര്യപ്രവൃത്തികൾ സോരിലും സീദോനിലും നടന്നിരുന്നുവെങ്കിൽ അവർ പണ്ടുതന്നെ രട്ടിലും വെണ്ണീരിലും ഇരുന്നു മാനസാന്തരപ്പെടുമായിരുന്നു. എന്നാൽ ന്യായവിധിയിൽ നിങ്ങളേക്കാൾ സോരിനും സീദോനും സഹിക്കാവതാകും. നീയോ കഫർന്നഹൂമേ സ്വർഗ്ഗത്തോളം ഉയർന്നിരിക്കുമോ? നീ പാതാളത്തോളം താണുപോകും. നിങ്ങളുടെ വാക്ക് കേൾക്കു*

*ന്നവൻ എന്റെ വാക്ക് കേൾക്കുന്നു. നിങ്ങളെ തള്ളുന്നവൻ എന്നെ തള്ളുന്നു. എന്നെ തള്ളുന്നവൻ എന്നെ അയച്ചവനെ തള്ളുന്നു".*

ദൈവസൃഷ്ടിയായ സകല മാനവരും ദൈവിക വെളിപാടും ദൈവത്തിന്റെ നിയമങ്ങളും അനുസരിക്കാൻ കടപ്പെട്ടവരാണ്. നിഷേധഭാവവും വിമുഖതയും കാണിക്കുന്നവരെ ദൈവം ന്യായം വിധിക്കും. യേശു പരസ്യ ശുശ്രൂഷയിൽ താൻ ദൈവത്തിൽ നിന്ന് പുറപ്പെട്ടു വന്നവനാണെന്നും തന്റെ കല്പനകൾ ദൈവത്തിൽ നിന്നുള്ളതാണെന്നും വെളിവാക്കിക്കൊണ്ട് അവയെ വിശ്വസിക്കാനും അനുസരിക്കാനും തന്റെ ശ്രോതാക്കളെ ഉപദേശിച്ചു. യേശു ചില പട്ടണങ്ങളുടെ പേരെടുത്തു അവ മാനസാന്തരപ്പെടാത്തതിലുള്ള അമർഷത്തോടെ, അങ്ങനെയുള്ള പട്ടണങ്ങൾക്കു വന്നുചേരുന്ന ന്യായവിധിയെക്കുറിച്ചു ഓർമ്മിപ്പിച്ചു.

യേശു, മനുഷ്യാവതാരകാലത്ത് ഒരു മനുഷ്യൻ എന്ന നിലയിൽ അപരാധങ്ങളേയും നിരീശ്വരത്വത്തേയും അപലപിച്ചെങ്കിൽ, ഈ കാലഘട്ടത്തിൽ ലോകത്തു നടന്നുകൊണ്ടിരിക്കുന്ന തിന്മകളെ അവിടുന്ന് എത്രമാത്രം അപലപിക്കും എന്നത് നമ്മുടെ ചിന്താവിഷയമായിരിക്കണം. കോരസീനും, ബേത്ത്സയിദയും യേശു കൂടുതൽ സമയം ചിലവഴിച്ചിട്ടുള്ള കഫർന്നഹൂമിനു വളരെ സമീപസ്ഥലങ്ങൾ ആണ്; ഇവ ഗലീലക്കടലിന്റെ വടക്കേ തീരത്തോടു ചേർന്നുകിടക്കുന്നു. ഈ പട്ടണങ്ങൾ യേശുവിനെ പരിഹസിച്ചതായിട്ടോ, യേശുവിനോടു എതിർത്തു നിന്നതായിട്ടോ ചരിത്രം വെളിവാക്കുന്നില്ല; യേശുതമ്പുരാൻ ആകട്ടെ അവരുടെ പാപം ദൈവസന്നിധിയിൽ വളരെ കൂടുതൽ ആണ് എന്ന് പ്രസ്താവിക്കുന്നു.

ദൈവത്തിന്റെ സന്ദേശത്തേയും അതു വഹിക്കുന്നവരേയും തോല്പിക്കുന്നവരേയും ദൈവം തിരസ്കരിക്കുന്നു. ദൈവനിഷേധികളുടെ പ്രവർത്തനം മുഖാന്തരം അവർക്കു തന്നെ ദൈവകോപം ഉണ്ടാകുമെന്നത് സർവ്വസാധാരണമാണ്. യേശു പറയുന്നു "ഞാൻ അയയ്ക്കുന്നവനെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നുവെന്നും എന്നെ കൈക്കൊള്ളുന്നവൻ എന്റെ പിതാവിനെ കൈക്കൊള്ളുന്നുവെന്നും" (യോഹ. 13:20). യേശുവിന്റെ വേലക്കാരെ ദുഃഖിപ്പിക്കുന്നത് പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നതിന് തുല്യമാണ് എന്നും വി. പൗലോസ് ശ്ലീഹാ പറയുന്നു. തുച്ഛീകരിക്കുന്നവൻ മനുഷ്യനേ അല്ല. തന്റെ പരിശുദ്ധാത്മാവിനെ നിങ്ങൾക്കു തരുന്ന ദൈവത്തെയാണ് തുച്ഛീകരിക്കുന്നത് (1 തെസ്സ. 4:8). നമ്മുടെ പക്കൽ ദൈവവചനം അറിയിക്കുന്നവരുടെ ഉദ്ദേശ്യശുദ്ധിയെ നാം മാനിക്കണം. അവരെ നിരുത്സാഹപ്പെടുത്തുന്ന ക്രിയ ദൈവത്തിന് എതിരായി ചെയ്യുന്ന പ്രവൃത്തിയായിരിക്കും. മനുഷ്യൻ അപ്പം കൊണ്ടു മാത്രമല്ല ജീവിക്കുന്നത് എന്ന യേശുവിന്റെ അറിയിപ്പ് നമ്മെ അനുഭവം

ഉള്ളവരാക്കിത്തീർക്കുകയാണ് ചെയ്യേണ്ടത്. ദൈവവചനം അറിയുവാനും, പഠിക്കുവാനും നാം കടപ്പെട്ടവരാണ്. അവയെ പകർന്നുതരുന്ന സ്രോതസ്സുകളെയോ വ്യക്തികളെയോ ഉപദ്രവിക്കുന്നതായ കർമ്മങ്ങൾ ന്യായവിധിക്കു ഹേതുവായി വരുന്നു. കർത്താവ് കൽപിക്കുന്നത് എന്റെ വചനം കൈക്കൊള്ളാതെ എന്നെ തള്ളിക്കളയുന്നവനെ ന്യായം വിധിക്കുന്നവൻ ഉണ്ട്. ഞാൻ സംസാരിച്ച വചനം തന്നെ ഒടുക്കത്തെനാളിൽ അവനെ ന്യായം വിധിക്കുമെന്നാണ്.

യേശുവിന്റെ ഈ മിഷൻ വലിയ വിജയമായിരുന്നുവെന്ന് അയക്കപ്പെട്ടവർ തിരിച്ചുവന്ന് അറിയിക്കുന്നു. എന്തെന്നാൽ യേശു ലോകത്തെ ജയിച്ചവനാണ്; അവനിലുള്ള വിശ്വാസവും വിജയം കൊയ്യുന്നതാണ്. ലോകത്തിലെ തിന്മകളെ മറികടന്ന് നിത്യതയിലേക്കു മനുഷ്യന് എത്തിച്ചേരുന്നതിനുള്ള പോംവഴിയാണ് യേശുവിന്റെ സുവിശേഷം.

## സന്ദേശമുഖങ്ങൾ

### I

1. യേശുവിന്റെ വേലക്കാർ പ്രയാസങ്ങളെ അതിജീവിച്ച് വചനം ഘോഷിക്കണം.
2. ആയിരിക്കുന്ന അവസ്ഥയിൽ പുറപ്പെടണം.
3. സുഖസൗകര്യങ്ങൾക്കായി കാത്തുനിൽക്കരുത്.
4. യേശുവിന്റെ സാന്നിദ്ധ്യബോധം ധൈര്യം ഉളവാക്കും.
5. സ്ഥിരമായി താമസിച്ചു വേല ചെയ്യുക.

### II

### സുവിശേഷം നമ്മെ അറിയിക്കുന്നു

1. ക്രിസ്തുവിലൂടെയുള്ള ദൈവസ്നേഹം (യോഹ. 3:16).
2. ക്രിസ്തു ദൈവമാണെന്നുള്ള സത്യം (യോഹ. 5:24).
3. അവനിൽ വിശ്വസിച്ച് ജീവിക്കുന്നത് നിത്യജീവന് ആധാരമാണെന്നുള്ളത് (യോഹ. 6:40).
4. പാപങ്ങൾക്കു പ്രായശ്ചിത്തമായി ക്രിസ്തു മരിച്ചു എന്നുള്ളത് (1 യോഹ. 2:2).
5. യേശു തന്നിലേക്കു കടന്നുവരുന്നവരെ തള്ളിക്കളയുകയില്ല എന്ന സത്യം (യോഹ. 6:37).
6. യേശു പാപമോചനം തരുന്നു എന്ന വസ്തുത (മർക്കോ. 2:10).
7. യേശു മരണത്തെ ഇല്ലാതാക്കുന്നവനെന്ന സത്യം (യോഹ. 8:51).

### III

### സുവിശേഷം എന്ന സുവാർത്ത

1. സന്തോഷവാർത്ത (ലൂക്കോസ് 2:10).

2. രക്ഷയ്ക്കായുള്ള ദൈവശക്തി (റോമർ 1:16).
3. സ്ഥിരമായി നിലനിൽക്കുന്നത് (1 പത്രോ. 1:25).
4. വാഗ്ദാന നിവൃത്തി (പ്രവൃ. 3:25).
5. പാപത്തിൽ നിന്നു രക്ഷിക്കുന്നു (മത്താ. 26:28).
6. മാറ്റം ഇല്ലാത്തതാകുന്നു (സങ്കീ. 119:89).
7. അതിവിശുദ്ധമാകുന്നു (സങ്കീ. 119:140).

## IV

## സുവിശേഷകന്റെ സ്വഭാവം

1. ഇഹലോകത്തിന് അനുരൂപമാകാതെ സൂക്ഷിക്കുക.
2. ദൈവഹിതം തിരിച്ചറിഞ്ഞു വർത്തിക്കുന്നത്.
3. ഇഹലോകത്തിൽ പരദേശി എന്നപോലെ ജീവിക്കുന്നത്.
4. ക്രിസ്തുവിനുവേണ്ടി കഷ്ടത അനുഭവിക്കുന്നത്.
5. കുരിശിന്റെ പാത പിൻതുടരുന്നത്.

# 39

# പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായറാഴ്ച

**വേദഭാഗം: വി. മർക്കോസ് 9:30-42**

**വാക്യം 30-32**

*"അവിടെനിന്നു അവൻ പുറപ്പെട്ടു ഗലീലിയായിൽക്കൂടി സഞ്ചരിച്ചു. അത് ആരും അറിയരുതെന്ന് അവൻ ഇച്ഛിച്ചു. അവൻ ശിഷ്യന്മാരെ പഠിപ്പിച്ചു. അവരോട് മനുഷ്യപുത്രൻ മനുഷ്യരുടെ കൈയിൽ ഏൽപ്പിക്കപ്പെടും. അവർ അവനെ കൊല്ലും; കൊന്നിട്ട് മൂന്നുനാൾ കഴിഞ്ഞശേഷം അവൻ ഉയിർത്തെഴുന്നേൽക്കും എന്നു പറഞ്ഞു. ആ വാക്ക് അവർ ഗ്രഹിച്ചില്ല. അവനോട് ചോദിപ്പാനോ ഭയപ്പെട്ടു."*

യേശുവിന്റെ പരസ്യശുശ്രൂഷാസമയത്ത് യേശുവിന് ശിഷ്യന്മാരോടുണ്ടായിരുന്ന സ്നേഹം നിമിത്തമായി അവിടുന്നു ശിഷ്യന്മാർക്കു അനേക കാര്യങ്ങൾ വെളിപ്പെടുത്തിയിരുന്നു. എന്നാൽ ശിഷ്യന്മാർക്ക് അവയിൽ പലതും അവയുടെ പൂർണ്ണമായ അർത്ഥത്തിൽ മനസ്സിലാക്കുന്നതിന് സാധിച്ചിരുന്നില്ല. യേശു പലസ്തീൻ ദേശത്തിന്റെ വടക്കുഭാഗത്തുള്ള കൈസര്യഫിലിപ്പ്യ ഭാഗത്തുനിന്ന് ഗലീലയിലൂടെ കടന്നു കഫർന്നഹൂമിലേക്കു സഞ്ചരിക്കുന്ന സമയത്ത് തന്റെ മരണത്തെക്കുറിച്ച് ശിഷ്യന്മാരോട് സംസാരിക്കുന്ന വേദഭാഗമാണ് ഇവിടെ നാം വായിക്കുന്നത്. അവരുടെ യാത്രയുടെ ഉദ്ദേശ്യം കഫർന്നഹൂമിൽ എത്തുകയെന്നതായിരുന്നു (വാക്യം 33).

യേശുവിനു ലോകത്തോടും ശിഷ്യന്മാരോടും പറയുവാനുണ്ടായിരുന്ന കാര്യങ്ങൾ വിവിധ നിലയിലുള്ള ആശയങ്ങളായിരുന്നു. അവ പ്രധാനമായും തന്റെ വ്യക്തിത്വം, ലോകത്തിലെ ദൗത്യം, പിതാവുമായുള്ള ബന്ധം, ലോകത്തിലെ തന്റെ ആയുസ്സ് അവസാനിക്കുന്നവിധം, അതിന്റെ ആത്മീയ പൊരുൾ, പരിണതഫലം മുതലായവയായിരുന്നു. യേശു, തന്റെ ജീവിതത്തിന്റെ ഉദ്ദേശ്യം, ഭൗമികനില, തന്നെ മറ്റുള്ളവരിൽ നിന്നു വേർതിരിക്കുന്ന വ്യക്തിത്വം ഇവ പൂർണ്ണമായി വേർതിരിച്ചു ശിഷ്യന്മാരോടുള്ള സംഭാഷണത്തിൽ വെളിപ്പെടുത്തിയിരുന്നില്ല. യേശു എന്ന വ്യക്തിയിലേക്ക് ആത്മീയ ദൃഷ്ടിയിൽ വിശ്വാസപൂർവ്വം ഉറ്റുനോക്കുന്നവർക്ക് തന്റെ അസാധാരണ വ്യക്തിത്വം ശ്രേഷ്ഠത, മഹത്വം ഇവ മനസ്സിലാക്കുന്നതിന് സാധിക്കുമായിരുന്നു. ശിഷ്യന്മാർക്കു യേശുവിനെ പൂർണ്ണമായി മനസ്സി

ലാക്കുന്നതിന് അവന്റെ പുനരുത്ഥാനം വരെ കാത്തിരിക്കേണ്ടിവന്നു. പിന്നീട് ഈ വിഷയത്തിൽ അവർ സമ്പൂർണ്ണത പ്രാപിക്കുന്നത്, യേശുവിന്റെ സ്വർഗ്ഗാരോഹണശേഷം ഉയരങ്ങളിൽനിന്ന് പരിശുദ്ധാത്മാവ് അഗ്നിനാവുകളുടെ രൂപത്തിൽ അവരിൽ ഇറങ്ങി ആവസിച്ചതിന് ശേഷമാണ്.

യേശു പലപ്പോഴും ബഹുജനത്തിൽ നിന്ന് അകലെയായിട്ട് ശിഷ്യന്മാരോടൊന്നിച്ച് സഞ്ചരിച്ചിരുന്ന സമയത്ത് അവിടുന്ന് തന്റെ ദൈവിക മഹത്വം, അസാധാരണത്വം ഇവകളെക്കുറിച്ച് പരിമിതമായ രീതിയിൽ അവരോട് സംസാരിച്ചുപോന്നു. ഫിലിപ്പിയാ കൈസര്യയിൽ വച്ച് യേശു, താൻ മശിഹായാണെന്നു വെളിപ്പെടുത്തി (മത്താ. 16:13). മറുരൂപമലയിൽ വച്ച് മൂന്നു ശിഷ്യന്മാർക്കു തന്റെ മഹത്വം ദർശിക്കുന്നതിനു സന്ദർഭം ഉണ്ടാക്കി (മത്താ. 17:18). ഈ സന്ദർഭത്തിലാകട്ടെ തന്റെ മരണത്തെക്കുറിച്ചു ശിഷ്യന്മാരെ അറിയിക്കുന്നു. ശിഷ്യന്മാരാകട്ടെ തങ്ങളുടെ ഗുരുവിന് ഇപ്രകാരം പരിതാപകരമായ ഒരു അന്ത്യം ഉണ്ടാകുമെന്നു പ്രതീക്ഷിച്ചിരുന്നില്ല. ഈ അറിവ് അവർക്കു ദുഃഖജനകമായിരുന്നു. ശിഷ്യന്മാരോട് യേശു, അവിടുന്ന് ഉയിർത്തെഴുന്നേൽക്കുമെന്ന് സൂചിപ്പിച്ചത് ഒരു സൂചകമായിട്ടേ അവർക്കു തോന്നിയുള്ളൂ. ലാസർ ഉയിർത്തെഴുന്നേൽക്കുമെന്ന് യേശു മറിയയോട് പറഞ്ഞപ്പോൾ മറിയ ആ വിഷയത്തെക്കുറിച്ച് മനസ്സിലാക്കിയതും ഇപ്രകാരമായിരുന്നു. മറിയ ചിന്തിച്ചത് ലാസർ അന്ത്യദിനത്തിൽ ഉയിർക്കുന്നതിനേക്കുറിച്ച് യേശു സംസാരിച്ചെന്നാണ്.

ഹാനോക്ക്, ഏലിയാ എന്നിവരെപ്പോലെ താൻ സ്വർഗ്ഗത്തിലേക്കു കയറിപ്പോകുമെന്ന് ശിഷ്യന്മാരോട് യേശു അറിയിച്ചിരുന്നുവെങ്കിൽ, ഒരു പക്ഷേ അവർക്കു അത് വിശ്വസിക്കാമായിരുന്നു. യേശു ശിഷ്യന്മാരോടുള്ള സംഭാഷണത്തിൽ "ഉയിർത്തെഴുന്നേല്ക്കുക" എന്ന വാക്കുകൊണ്ട് എന്താണ് ഉദ്ദേശിച്ചിരുന്നത്, അതിന്റെ നടത്തിപ്പ് എങ്ങനെയായിരിക്കുമെന്ന് വിശദീകരിച്ചില്ല; എന്നാൽ ഈ വിഷയത്തിൽ ശിഷ്യന്മാർക്കുണ്ടായിരുന്ന ആശ്ചര്യം അവിടുന്ന് മനസ്സിലാക്കിയിരുന്നു. പലപ്പോഴും, യേശു ശിഷ്യന്മാർക്ക് തന്നെക്കുറിച്ചുള്ള അറിവ് കൊടുത്തിരുന്നപ്പോൾ ഒരു നിയന്ത്രണം പാലിച്ചിരുന്നു എന്നു വേണം ഇതിൽനിന്നു മനസ്സിലാക്കേണ്ടത്. ഇതു മനുഷ്യർ ആത്മീയദൃഷ്ടിയുള്ളവരായി വളർന്നു ആത്മീയ നിഗൂഢതകളെ അറിയുന്നതിൽ അവർ സ്വയം ആസക്തിയുള്ളവരായിരിക്കണമെന്ന ദൈവനിശ്ചയത്തെയാണ് സൂചിപ്പിക്കുന്നത്. "മുട്ടുവീൻ തുറക്കപ്പെടും, യാചിപ്പിൻ ലഭിക്കും, അന്വേഷിപ്പിൻ കണ്ടെത്തും" എന്ന ഉദ്യോഗം, ലൗകിക താൽപര്യങ്ങൾക്കു മാത്രമല്ല ആത്മീയ പൂർണ്ണതയ്ക്ക് വേണ്ടിയും, മനുഷ്യൻ ഉപയോഗിച്ചേ മതിയാകൂ എന്ന തത്വമാണ് ഇതു നമുക്ക് വെളിവാക്കിത്തരുന്നത്.

യേശു ശിഷ്യന്മാരോട് ഈ വിഷയത്തെക്കുറിച്ച് സംസാരിച്ചത് അവർ ഗ്രഹിച്ചില്ല, അവനോട് ചോദിപ്പാനും അവർ ഭയപ്പെട്ടു എന്നു നാം വായിക്കുന്നു.

**വാക്യം 33-37**

*"കഫർന്നഹൂമിൽ ഒരു വീട്ടിൽ ഇരിക്കുമ്പോൾ നിങ്ങൾ വഴിയിൽ വച്ചു തമ്മിൽ വാദിച്ചത് എന്ത് എന്ന് അവരോട് ചോദിച്ചു. അവരോ തങ്ങളുടെ ഇടയിൽ വലിയവൻ ആരെന്നു ചോദിച്ചു വാദിച്ചതുകൊണ്ട് മിണ്ടാതെയിരുന്നു. അവൻ ഇരുന്നു പന്തിരുവരെയും വിളിച്ചു. ഒരുവൻ മുമ്പൻ ആകുവാൻ ഇച്ഛിച്ചാൽ അവൻ എല്ലാവർക്കും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷകനും ആകേണം എന്നു പറഞ്ഞു. ഒരു ശിശുവിനെ എടുത്ത് അവരുടെ മുമ്പിൽനിർത്തി അണച്ചുകൊണ്ട് അവരോട് ഇങ്ങനെയുള്ള ശിശുക്കളിൽ ഒന്നിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു എന്നെ കൈക്കൊള്ളുന്നവനോ എന്നെയല്ല എന്നെ അയച്ചവനെ കൈക്കൊള്ളുന്നു എന്നു പറഞ്ഞു."*

ശിഷ്യന്മാർ വളരെയധികം പരിപൂർണ്ണരും ആത്മജ്ഞാനം പ്രാപിച്ചവരുമായി വളരണമെന്ന ഉദ്ദേശ്യത്തോടെ യേശു ചെയ്ത ഒരു സംഭവത്തെയാണ് ഇവിടെ വിവരിക്കുന്നത്. ശിഷ്യന്മാർ, അവർ തന്നിൽനിന്നു വേർപെട്ടു സഞ്ചരിക്കുമ്പോൾ വഴിയിൽവച്ച് ഒരു വാദപ്രതിവാദം നടത്തി. യേശുവാകട്ടെ ആ സംഭവത്തെക്കുറിച്ച് അവരോട് തിരക്കുന്നു. അവരുടെ വാദം തങ്ങളിൽ ആരാണു വലിയവൻ എന്നുള്ളതായിരുന്നു. യേശു ഈ വിഷയത്തെക്കുറിച്ച് ശിഷ്യന്മാരോട് ചോദിക്കുമ്പോൾ അവർ സംഗതി വെളിപ്പെടുത്തുന്നതിന് സ്വൽപ്പം മടി പ്രദർശിപ്പിക്കുന്നു; അവർ മൗനമായി നിന്നു. ശിഷ്യന്മാർക്ക് അവർ വാദം നടത്തിയ വിഷയം അത്ര മെച്ചപ്പെട്ടതായിരുന്നില്ലെന്ന് ബോധം ഉണ്ടായിരുന്നു. യേശു ആകട്ടെ ആ വിഷയത്തിന്റെ സത്യാവസ്ഥ അവരെ വിളിച്ച് വിശദമായി പറഞ്ഞു കേൾപ്പിക്കുന്നു. യേശു പ്രസ്താവിച്ചത് ഒരുവൻ മുമ്പനാകാൻ ഇച്ഛിച്ചാൽ അവൻ എല്ലാവരിലും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷ ചെയ്യുന്നവനും ആകണമെന്നായിരുന്നു.

യേശു, ഈ വിഷയം വിശദീകരിക്കുന്നത് ഒരു ശിശുവിനെ എടുത്ത് അവരുടെ മുമ്പിൽ നിർത്തിക്കൊണ്ടാണ്. യേശുവിന്റെ രാജ്യത്തിലെ പൗരത്വമുള്ളവരായി ജീവിക്കുന്നവർ ഒരു ശിശുവിന്റെ മനസ്സ് യേശുവിന്റെ നാമത്തിൽ കൈക്കൊള്ളണമെന്നു യേശു ആവശ്യപ്പെടുന്നു. യേശുവിനെപ്പോലെയാകുവാൻ ഒരു ശിശുവിന്റെ നിർമ്മല മനസ്സ് അവശ്യമാണെന്നു യേശു കൽപിക്കുന്നു. ഒരു ശിശുവിന്റെമേൽ ദൈവിക ആധിപത്യം എങ്ങനെ വേണമെങ്കിലും എപ്പോൾ വേണമെങ്കിലും ദൈവത്തിനു

തന്റെ വരങ്ങൾ ചൊരിഞ്ഞു സമ്പൂർണ്ണമാക്കാവുന്നതാണ്. എന്നാൽ ഒരു ശിശു വളർന്നു പ്രായമെത്തിക്കഴിഞ്ഞാൽ അവനു അവന്റേതായ അഭിപ്രായം, ചിന്ത, സ്വാർത്ഥപരമായ നീക്കം ഇവയുണ്ടായിരിക്കും. അടിസ്ഥാനപരമായി അപ്പോൾ അവന്റെ സ്വാർത്ഥ താൽപര്യങ്ങൾ നിറവേറ്റണമെന്ന ആഗ്രഹമായിരിക്കും അവന്റെ മനസ്സിൽ മൊട്ടിട്ട് വളർന്ന് പന്തലിച്ചു നിൽക്കുന്നത്. അവന്റെ ആഗ്രഹങ്ങളുടെ നേട്ടമായിരിക്കും അവന്റെ സംതൃപ്തി. അവയുടെ ആസ്വാദനമായിരിക്കും ആ വ്യക്തിയുടെ ആത്മദാഹം ശമിപ്പിക്കുന്നത്. അവിടെ ദൈവഹിതത്തിനു ഉണ്ടാകേണ്ട സ്ഥാനം തക്ക രീതിയിലും തക്ക സമയത്തും ലഭിക്കാതെ വരുന്നു. യേശു അറിയിക്കുന്നത് ദൈവയിഷ്ടം, സ്വന്ത ഇഷ്ടത്തിന് വഴിമാറിക്കൊടുക്കുന്ന നിഷ്കളങ്കതയുടെ പാടവം നമ്മിൽ ഉണ്ടായിരിക്കണമെന്നാണ്. ഇത് ദൈവസന്നിധിയിൽ നാം ശിശുക്കളാവുന്നതിനു സമം ആണ്.

വിശ്വാസികളെക്കുറിച്ചുള്ള യേശുവിന്റെ ആഗ്രഹം അവർ മുമ്പന്മാരോ പിമ്പന്മാരോ ആകണമെന്നുള്ളതല്ല; പിന്നെയോ നിർമ്മലഹൃദയമുള്ളവരായിരിക്കണമെന്നുള്ളതാണ്. ഈ അവസ്ഥയിൽ അവരിൽ മുന്നിട്ടു നിൽക്കുന്നത് ദൈവം തന്നെ ആയിരിക്കും, ഇങ്ങനെയുള്ള ഒരു പുരോഗതി ഓരോ വിശ്വാസിയുടെ കാര്യത്തിലും ദൈവം ഇച്ഛിക്കുന്നു. അഹങ്കാരിയായിട്ട് മുമ്പനാകണമെന്ന് ഇച്ഛിച്ചാൽ അവൻ എല്ലാവർക്കും ഒടുക്കത്തവനും എല്ലാവർക്കും ശുശ്രൂഷ ചെയ്യുന്നവനും ആകണമെന്ന് യേശു കൽപിക്കുന്നു. ശിശുഹൃദയമുള്ളവൻ യേശുവിനെ കൈക്കൊണ്ടവൻ ആയിരിക്കുമെന്നു കൽപിച്ച യേശു അങ്ങനെയുള്ളവരുടെ മഹത്വം എന്താണെന്നു വെളിവാക്കുന്നു.

ശിശുസഹജമായ മനസ്സുള്ളവരെ സ്വീകരിക്കുന്നത് യേശുവിനെ സ്വീകരിക്കുന്നതിന് തുല്യമാകുമെന്ന് അവിടുന്നു വ്യക്തമാക്കുന്നു. യേശുവിനെ സ്വീകരിക്കുകയെന്നത് ദൈവത്തെ സ്വീകരിക്കുന്നതിന് തുല്യമാകയാൽ ഈ ക്രിയയിൽ പിതാവാംദൈവത്തിനു പ്രത്യേക മഹത്വം ഉണ്ടാകുന്നു. എന്തെന്നാൽ പുത്രനു നൽകുന്ന എല്ലാ മഹിമയും വലിപ്പവും പിതാവിനു നൽകുന്ന മഹിമയും വലിപ്പവും ആയിട്ട് പരിണമിക്കുന്നു. ഇങ്ങനെ ഒരു ശിശുവിനു കൊടുക്കുന്ന ബഹുമാനവും സ്നേഹവും കരുതലും ഒരു ദൈവപൈതലിനു കൊടുക്കുന്ന സ്നേഹവും കരുതലുമായിട്ട് ദൈവം സ്വീകരിച്ച്, ദൈവപൈതലിനോടൊത്തു വസിക്കുന്ന ദൈവത്തിനു ഇതു മുഖാന്തരം മഹത്വം ഉണ്ടാകുന്നു എന്ന് യേശു വെളിപ്പെടുത്തി.

**വാക്യം 38-40**

*"യോഹന്നാൻ അവനോട് ഗുരോ ഒരുവൻ നിന്റെ നാമത്തിൽ ഭൂത*

*ങ്ങളെ പുറത്താക്കുന്നത് ഞങ്ങൾ കണ്ടു. അവൻ നമ്മെ അനുഗമിക്കായ്കയാൽ ഞങ്ങൾ അവനെ വിരോധിച്ചു എന്നു പറഞ്ഞു. അതിനു യേശു പറഞ്ഞത് അവനെ വിരോധിക്കരുത് എന്റെ നാമത്തിൽ ഒരു വീര്യപ്രവൃത്തി ചെയ്തിട്ട് എന്നെ ദുഷിച്ചു പറയുവാൻ കഴിയുന്നവൻ ആരും ഇല്ല; നമുക്കു പ്രതികൂലമല്ലാത്തവൻ നമുക്കു അനുകൂലമല്ലയോ?"*

ശിഷ്യന്മാർ പലപ്പോഴും ഗുരുവായിരുന്ന യേശുവിനെക്കുറിച്ചുള്ള ചിന്തയിൽ ആത്മീയർ ആയിരുന്നില്ല. തുടക്കത്തിൽ യേശുവിനെ അവർ ഭൗമിക ഉയർച്ചയ്ക്കുള്ള ഉപകരണമായിട്ടു കാണുന്നതിനു ശ്രമിച്ചു. പിന്നീടു കാര്യങ്ങളുടെ നിജസ്ഥിതി അങ്ങനെയല്ല യേശുവിന്റെ രാജ്യം ഐഹികമല്ല അതു ആത്മികമാണ് എന്നു മനസ്സിലാക്കുന്നതിനു അവർക്കു കൂടുതൽ സമയം എടുക്കേണ്ടി വന്നു. യേശുവിനെ കൈകാര്യം ചെയ്യുന്നതിൽ ദയനീയമായി പരാജയപ്പെട്ടവനും, തന്മൂലം വേദനാജനകമായ അന്ത്യം വരിച്ചവനുമാണ് യൂദാ ഈസ്കറിയാത്തോ എന്ന ശിഷ്യൻ. യേശു ഇഹലോകത്തിന്റെ പരിധിക്കപ്പുറം നിന്നുകൊണ്ട് പ്രപഞ്ചത്തേയും അതിലെ നിവാസികളേയും നിയന്ത്രിക്കുന്നവനാണെന്ന സത്യം യേശുവിനെക്കുറിച്ച് വി. യോഹന്നാൻ ശ്ലീഹാ മനസ്സിലാക്കുന്നതിന് മുൻപ് ഉണ്ടായ ഒരു സംഭവമാണ് ഇവിടെ പ്രതിപാദ്യ വിഷയം.

ഇവിടെ യോഹന്നാൻ ശ്ലീഹായുടെ ശ്രദ്ധയിൽ യേശുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവനും ഭൂതങ്ങളെ പുറത്താക്കുന്നവനുമായ ഒരാളിന്റെ പ്രവർത്തനം കണ്ടെത്തുന്നു; യോഹന്നാൻ ശ്ലീഹാ ആ ആളെ നിരോധിക്കുന്നു. യോഹന്നാൻ ശ്ലീഹായുടെ ഈ കാര്യത്തിലുണ്ടായിരുന്ന ചിന്ത – താൻ ഉൾപ്പെട്ട, പന്ത്രണ്ടു പേരാണ് യേശുവിന്റെ നയരൂപവൽക്കരണത്തിലും അവന്റെ പ്രവർത്തനങ്ങളിലും പങ്കാളികൾ; ആ നിലയിൽ അവരുടെ ഈ കാര്യത്തിലുള്ള ആസക്തി, വേറൊരാളുടെ യേശുവിന്റെ നാമത്തിലുള്ള പ്രവർത്തനങ്ങൾ അപലപനീയമായി കാണുന്നതിനു പ്രേരിപ്പിക്കുന്നതായിരുന്നു. ഈ വിവരം വി. യോഹന്നാൻ യേശുവിനെ അറിയിച്ചപ്പോൾ യോഹന്നാന്റെ ഈ പ്രവൃത്തിയെ യേശു പ്രോത്സാഹിപ്പിച്ചില്ല. ഈ മറ്റൊരാൾ ആരായിരുന്നാലും ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട ആദാമ്യ കുലത്തിൽപ്പെട്ടവനാണ്. ആദാമിന്റെ സകലമക്കളേയും അംഗീകരിക്കാനാണ് യേശു വന്നത്; അവിടുന്ന് അപ്പോസ്തോലന്മാരുടെ അകമ്പടിയോടെ സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നവനല്ല, ദൈവദൂതന്മാരുടെ അകമ്പടിയോടെ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്നവനാണ്.യേശു തന്നെത്തന്നെ മനുഷ്യരായ എല്ലാവർക്കും സമ്മാനമായി നൽകുവാനാണ് സ്വർഗ്ഗലോകം വിട്ടു ഭൂമിയിൽ ആഗതനായത്. അപ്പോസ്തോലന്മാരാകട്ടെ മനുഷ്യരുടെ ഇടയിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ട ഒരു ചെറിയ സംഘമായിരുന്നു.

ഇത്തരുണത്തിൽ ദൈവമായ തന്നെ മനുഷ്യമക്കളായിപ്പിറന്ന ഏതൊരു വ്യക്തിക്കും സ്വന്തമായി സ്വീകരിക്കുവാനും പിന്തള്ളുവാനും അനുവാദം ഉണ്ടെന്നും, അങ്ങനെയുള്ളവർ പെട്ടെന്നു തന്നെ സ്വീകരിച്ച ശേഷം തനിക്ക് എതിരായി നിൽക്കുന്നവർ ആയിത്തീരുകയില്ലെന്നും യേശു കൽപ്പിച്ചു. യേശുവിന്റെ വിശേഷശക്തി ഒരുവനിൽ പ്രവർത്തിച്ചിട്ട് അതിനെ ഉടനേ അവഗണിക്കുന്നതിനുള്ള ഒരു മാനസികസ്ഥിതി അങ്ങനെയുള്ളവർക്കു എന്നെന്നേക്കുമായി ലഭിക്കുന്നത് അൽപ്പസമയത്തിനുള്ളിൽ കിട്ടുകയില്ല എന്ന് അവിടുന്ന് അറിയിക്കുന്നു. യേശുവിനെ അനുഗമിക്കുന്നവർ അവനെ അനുകൂലിച്ചു നിൽക്കുന്നിടത്തോളം കാലം ആ വിശ്വാസികൾ തനിക്കു അനുകൂലികൾ ആയിരിക്കുമെന്നും യേശു അവർക്കു അനുകൂലി ആയിരിക്കുമെന്നും അവിടുന്നു വ്യക്തമാക്കി. യേശുവിന്റെ നാമത്തിൽ പ്രാർത്ഥിക്കുന്നവർ അവർ അൽപ്പകാലത്തേക്കു മാത്രമേ തന്നിൽ നിലനിൽക്കുന്നൊള്ളൂ എന്നത് പിന്നീടു സംഭവിച്ചാലും യേശു അവരെ അംഗീകരിക്കും. ഒരു വ്യക്തി യേശുവിൽ വിശ്വസിച്ചുകൊണ്ട് എവിടെനിന്നു പ്രാർത്ഥിച്ചാലും അത് യേശു കൈക്കൊള്ളുമെന്നത് ഈ സംഭവത്തിലൂടെ നമുക്ക് മനസ്സിലാക്കാവുന്നതാണ്. ഇങ്ങനെ ഉള്ളവരുടെ പ്രവർത്തനത്തെ നാം അപലപിക്കുകയല്ല വേണ്ടത്. നമ്മുടെ പക്ഷത്തുള്ള യേശുവിനെക്കുറിച്ചുള്ള സത്യവിശ്വാസത്തിലേക്കും അതിന്റെ സമ്പൂർണ്ണതയിലേക്കും ഇവരെക്കൂടി ആകർഷിക്കുകയെന്നതാണ് ഇവരെ സംബന്ധിച്ച് നമ്മുടെ കർത്തവ്യം.

**വാക്യം 41-42**

*“നിങ്ങൾ ക്രിസ്തുവിനുള്ളവർ. എന്റെ നാമത്തിൽ ഒരു പാനപാത്രം വെള്ളം ആരെങ്കിലും നിങ്ങൾക്കു കുടിപ്പാൻ തന്നാൽ അവനു പ്രതിഫലം കിട്ടാതിരിക്കുകയില്ല എന്ന് സത്യമായിട്ടും നിങ്ങളോട് പറയുന്നു. എങ്കൽ വിശ്വസിക്കുന്ന ഈ ചെറിയവരിൽ ഒരുത്തനു ഇടർച്ച വരുത്തുന്നവന്റെ കഴുത്തിൽ വലിയൊരു തിരികല്ലു കെട്ടി അവനെ കടലിൽ ഇട്ടു കളയുന്നത് അവന് ഏറെ നല്ലത്.”*

ഈ വചനത്തിലൂടെ യേശു നമ്മെ ആഹ്വാനം ചെയ്യുന്നത് എളിയവർ ദൈവത്തിന് പ്രിയപ്പെട്ടവർ ആണെന്നറിഞ്ഞിട്ട് അവരെ സഹായിക്കണമെന്നതാണ് (മത്താ. 10:42). എളിയവർ ദൈവത്തിനു പ്രിയപ്പെട്ടവരും നമുക്ക് സഹോദരങ്ങളുമാണ് എന്ന അറിവ് ജീവിതത്തെ മതപരമാക്കുന്ന വിശേഷജ്ഞാനമാണ്. ഈ അറിവു ലഭിച്ചിട്ട് എളിയവരായവർക്കു ദൈവത്തെപ്രതി കുടിപ്പാൻ കൊടുക്കുന്നവർക്കു ലഭിക്കുന്ന പ്രതിഫലവും ശ്രേഷ്ഠതയും യുക്തിബോധത്തിൽ നിന്ന് ഉത്ഭവിച്ചുണ്ടാകുന്ന നന്മ പ്രവൃത്തികൾക്ക് ലഭിക്കുന്ന പ്രതിഫലത്തേക്കാൾ കണിശവും ശ്രേഷ്ഠവുമായിരിക്കുമെന്ന് യേശു പഠിപ്പിക്കുന്നു. മനുഷ്യസമുദായം ഒരു പിതാവിൽ

നിന്ന് ഉത്ഭവിച്ചിരിക്കുന്നതിനാലും അതിന്റെ സ്രഷ്ടാവ് ദൈവവുമായിരിക്കെ മനുഷ്യന്റെ നന്മപ്രവൃത്തി, സ്രഷ്ടാവിനെ അറിഞ്ഞും സഹോദരപ്രീതിയിൽ നിറഞ്ഞും ആയിരിക്കണമെന്ന് യേശു ഇച്ഛിക്കുന്നു.

സ്വാഭാവിക നന്മ പ്രവൃത്തികൾ നിരീശ്വരചിന്തയുള്ളവരിൽ നിന്നു ഫലപ്രദമായി ഉണ്ടാകാറുണ്ട്. എന്നാൽ മനുഷ്യന്റെ എല്ലാ നന്മപ്രവൃത്തികളും ദൈവത്തോടുള്ള അവന്റെ കടപ്പാടുകളുടെ ഭാഗമായിട്ട് ദൈവനാമത്തിൽ ആയിരിക്കണമെന്നുള്ളതാണു ദൈവഹിതം. ഈവിധമുള്ള നന്മപ്രവൃത്തികൾ ആത്മീയപ്രസരിപ്പും ദൈവികപ്രതിഫലവും ഉൾക്കൊണ്ടതായിരിക്കും. ദൈവമക്കളായി ജീവിച്ചിട്ട് ആ നാമത്തിൽ നന്മ ചെയ്ത് മുന്നോട്ടുപോകാൻ യേശു നമ്മെ ആഹ്വാനം ചെയ്യുന്നു. യേശുവിന്റെ നാമത്തിൽ ചെയ്യുന്ന സൽപ്രവൃത്തികൾക്കു പ്രതിഫലം കണിശമായും ലഭിക്കുമെന്നു യേശു ഇവിടെ പ്രത്യേകം പറയുന്നു. യേശു നമ്മെ അറിയിക്കുന്നു "നിങ്ങൾ ക്രിസ്തുവിനുള്ളവരാകയാൽ അവന്റെ നാമത്തിൽ ആരെങ്കിലും നിങ്ങൾക്കു ഒരു പാത്രം വെള്ളം കുടിക്കാൻ തന്നാൽ അവന് പ്രതിഫലം ലഭിക്കാതിരിക്കുകയില്ല." നമുക്ക് യേശുവിന്റെ നാമത്തിൽ ഒരു പാത്രം വെള്ളം തരുന്നവന് നിശ്ചയമായും പ്രതിഫലം ഉണ്ടെങ്കിൽ തീർച്ചയായും നാം യേശുവിന്റെ നാമത്തിൽ വേറൊരുവനു ഒരു പാത്രം വെള്ളം കുടിപ്പാൻ കൊടുത്താൽ നമുക്കു അതിനുള്ള പ്രതിഫലം ദൈവത്തിൽനിന്നു ലഭിക്കുമെന്നതിനു സംശയം വേണ്ട. ഹാ, യേശുവിന്റെ നാമം എത്ര മഹനീയം. നാം യേശുവിന്റെ നാമത്തിൽ നന്മ ചെയ്യുവാൻ വിളിക്കപ്പെട്ടവരാണ്. ആ നാമത്തിൽ നന്മ ചെയ്തു ജീവിക്കുവാൻ യേശു ഈ വചനത്തിലൂടെ നമ്മെ ആഹ്വാനം ചെയ്യുന്നു.

നാം ദൈവമക്കളായിരിക്കെ ചെറിയവനായ ഒരുവനു ദൈവനാമത്തിൽ ചെയ്യുന്ന ഉപകാരം സ്വർഗ്ഗത്തിൽ കൈക്കൊള്ളും എന്നും, അതിന് പ്രതിഫലം ഉണ്ടായിരിക്കുമെന്നും കൽപിച്ചിട്ട് ചെറിയവനായ ഒരുത്തന് ഇടർച്ച വരുത്തുന്നത് എത്രമാത്രം ദോഷകരമെന്ന് യേശു നമ്മെ പ്രബോധിപ്പിക്കുന്നു. ഇടർച്ച എന്ന വാക്കുകൊണ്ട് ഒരുവനെ പാപത്തിലേക്കും ദോഷത്തിലേക്കും നഷ്ടത്തിലേക്കും നയിക്കുന്ന ക്രിയകൾ എന്നാണ് അർത്ഥമാക്കുന്നത്. ഇടർച്ച ഒരാളുടെ മനഃപൂർവ്വമായ ക്രിയകൊണ്ടും മാതൃദോഷം, അജ്ഞത, പരാജയം ഇവകൾകൊണ്ടും വരാവുന്നതാണ്.

ആദ്യമായി ഇടർച്ച ഉണ്ടായത് ഏദൻതോട്ടത്തിലാണ്. അതിലേക്കു ഹവ്വായെ നയിച്ചത് സാത്താനുമാണ്. പിന്നീട് ഹവ്വാ ആദാമിനെക്കൂടി ഇടർച്ചയിലേക്കു നയിച്ചു. ഈ ഇടർച്ചയുടെ ഫലമായി മനുഷ്യവർഗ്ഗത്തിനും, മരണം, നഗ്നത, ശാപം, ദുഃഖം, മുള്ള് വിയർപ്പ്, വാള് ഇവ അനുഭവിക്കേണ്ടതായി വന്നു (ഉൽപ്പ. 2:17, 3:7, 3:17, 3:7, 3:18, 3:24). ഈ ഇടർച്ച പരിഹരിക്കുവാൻവേണ്ടി നമ്മുടെ രക്ഷകൻ മരണം, നഗ്നത, ശാപം,

ദുഃഖം, മുള്ള്, വിയർപ്പ്, വാള് എന്നിവയുടെ ഘോരതാണ്ഡവത്തിലൂടെ കടന്നുപോയി (യോഹ. 11:25, യോഹ. 19:23, ഗലാ. 3:13, യെശ. 53:3, യോഹ. 19:5, ലൂക്കോ. 22:44, യോഹ. 19:34).

യേശു തന്റെ ജീവിതത്തിൽ നമ്മെ പരീക്ഷയിലേക്കും ഇടർച്ചയിലേക്കും പ്രവേശിപ്പിക്കരുതേ എന്നു പ്രാർത്ഥിപ്പാൻ പഠിപ്പിച്ചു. എല്ലാ ഇടർച്ചകൾക്കും ഒരു കാരണം ഉണ്ടാകും. എന്നാൽ മനഃപൂർവ്വമായി ഒരാൾ മറ്റൊരാൾക്കു ഇടർച്ച വരുത്തുന്നെങ്കിൽ അതിനുള്ള ശിക്ഷ അധികം കഠിനമായിരിക്കുമെന്ന് യേശു അറിയിക്കുന്നു. മോശ സീനായി പർവ്വതത്തിൽവച്ച് ദൈവവുമായി സംസർഗ്ഗത്തിൽ കഴിയുമ്പോൾ അഹറോൻ മുഖാന്തരം യിസ്രയേൽമക്കളുടെ മദ്ധ്യേ ഇടർച്ച ഉണ്ടായി എന്നു നാം വായിക്കുന്നു (പുറ. 32). യിസ്രയേൽ രാജ്യത്തിന്റെ ചരിത്രത്തിൽ അനേകം രാജാക്കന്മാർ ഇടർച്ചക്കു കാരണമായ പ്രവൃത്തികൾ ചെയ്തതായി വി. പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു (1 രാജാ. 16:31, 2 രാജാ. 3:3). സഭയിലും പള്ളികളിലും ആത്മീയസംഘടനകളുടെ വളർച്ച, വിശ്വാസപാതയിൽ സജീവമല്ലെങ്കിൽ അതു ജനങ്ങളുടെ വിശ്വാസ വളർച്ചയിൽ ഇടർച്ചയ്ക്കു കാരണമാകുന്നു. ആധുനിക വാർത്താ മീഡിയങ്ങളിലൂടെ ലഭിക്കുന്ന കാഴ്ചകളും അറിവുകളും യുവജനങ്ങളുടെ ആത്മീയ ജീവിതത്തിനു ഇടർച്ചയുണ്ടാക്കാൻ സാദ്ധ്യതയുള്ളതാണെന്ന് നാം അറിഞ്ഞിരിക്കേണ്ടതാണ്. ഒരു കുടുംബത്തിൽതന്നെ ഒരാളുടെ പാപം മറ്റൊരാൾക്കു ഇടർച്ചയ്ക്കു കാരണമാകുന്നു. സമൂഹത്തിൽ ചിലരുടെ പാപവും മാതൃകാദോഷവും മറ്റുള്ളവർക്കു ഇടർച്ചയ്ക്കു കാരണമായി ഭവിക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

1. യേശുവിന്റെ പീഡാനുഭവവും മരണവും രക്ഷാകരമാണ്.
2. എളിയ മനഃസ്ഥിതിയോടെ ജീവിക്കുവാൻ യേശു ആഹ്വാനം ചെയ്യുന്നു.
3. ശിശുസഹജമായ മനഃസ്ഥിതി നമ്മിൽനിന്നു ദൈവം ഇച്ഛിക്കുന്നു.
4. തന്നത്താൻ ഉയർത്തപ്പെടുന്നവൻ താഴ്ത്തപ്പെടും.
5. ദൈവനാമത്തിലുള്ള ദാനധർമ്മങ്ങൾ ശ്രേഷ്ഠമാണ്.

### II

### യേശുവിന്റെ കുരിശുമരണം രക്ഷാകരമാണ്

1. യേശു തന്റെ മരണത്തെക്കുറിച്ച് മുൻകൂട്ടി പ്രസ്താവിച്ചിരുന്നു (മർക്കോസ് 9:31).
2. പിതാവാംദൈവത്തിന്റെ തിരുഹിതമാണ് (യോഹ. 3:14).
3. മനുഷ്യരുടെ ആത്മരക്ഷയ്ക്ക് ഇത് ആവശ്യമാകുന്നു (പ്രവൃ. 17:3).
4. അനേകർക്കുവേണ്ടി സ്വയം മരിച്ചു (മത്തായി 20:28).

5. സ്വയം താഴ്ത്തപ്പെട്ട് വെറുമയാക്കപ്പെട്ടവനായി (ഫിലി. 2:8).
6. അനുതപിക്കുന്ന പാപി ഇതുമൂലം ദൈവത്തോട് നിരപ്പാകുന്നു (റോമ. 6:6).
7. വിശുദ്ധ കുർബ്ബാനയിൽ യേശുവിന്റെ മരണം അനുസ്മരിക്കപ്പെടുന്നു.

### III

### യേശു എന്ന നാമം (വാക്യം 41)

1. പ്രതിഫലം നൽകുന്ന നാമം (മർക്കോസ് 9:42).
2. എല്ലാവർക്കും വേണ്ടിയുള്ള നാമം (മർക്കോസ് 9:40).
3. പാപികളെ രക്ഷിക്കുന്ന നാമം (ലൂക്കോസ് 19:10).
4. സാത്താന്റെ കെട്ടുകളെ അഴിക്കുന്ന നാമം (1 യോഹ. 3:8).
5. രക്ഷിക്കുന്ന നാമം (മത്താ. 1:21).
6. നിത്യജീവൻ നൽകുന്ന നാമം (യോഹ. 10:28).
7. പരിശുദ്ധ നാമം (ലൂക്കോസ് 1:35).

### IV

### നിസ്വാർത്ഥസഹായം

1. യേശുവിന്റെ നാമത്തിൽ മറ്റുള്ളവരെ സഹായിക്കുക (9:41).
2. നിസ്സാര ഉപകാരത്തിന് ദൈവം പ്രതിഫലം നൽകും (9:41).
3. എത്ര സമ്പാദിച്ചു എന്നതല്ല, എത്ര സഹായം ചെയ്തു എന്നതാണ് ശ്രേഷ്ഠമായത് (മത്തായി 25:6).
4. സ്നേഹത്തിൽനിന്നു ദാനം ഉണ്ടാകുന്നു (യോഹ. 15:12).
5. ധനത്തിനു വളം ദാനം (മത്താ. 7:2).

### ഇടർച്ച

1. ഇടർച്ച ഉണ്ടാക്കുന്നവനു ഹാ കഷ്ടം (മർക്കോസ് 9:43).
2. ഇടർച്ച വരാതെ സൂക്ഷിക്കുക (മർക്കോസ് 9:44).
3. വകതിരിവും ജ്ഞാനവും ഇടർച്ച ഇല്ലാതാക്കുന്നു (സദൃശ്യ. 3:21).

# 40

# പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായറാഴ്ച

**വേദഭാഗം വി. മത്തായി 15:32-39**

**വാക്യം 32-39**

*"എന്നാൽ യേശു തന്റെ ശിഷ്യന്മാരെ അടുക്കൽ വിളിച്ച് ഈ പുരുഷാരം ഇപ്പോൾ മൂന്നുനാളായി എന്നോട് കൂടി പാർക്കുന്നു. അവർക്കു ഭക്ഷിപ്പാൻ ഒന്നും ഇല്ലായ്കകൊണ്ട് അവരെക്കുറിച്ചു എനിക്ക് മനസ്സലിവ് തോന്നുന്നു. അവരെ പട്ടിണിയായി വിട്ടയപ്പാൻ എനിക്കു മനസ്സില്ല. അവർ വഴിയിൽ വച്ചു തളർന്നുപോയേക്കും എന്നു പറഞ്ഞു. ശിഷ്യന്മാർ അവനോട് ഇത്ര വലിയ പുരുഷാരത്തിന് തൃപ്തി വരുത്തുവാൻ മതിയായ അപ്പം ഈ കാട്ടിൽ നമുക്ക് എവിടെനിന്ന് എന്നു പറഞ്ഞു. നിങ്ങളുടെ പക്കൽ എത്ര അപ്പം ഉണ്ടെന്നു യേശു ചോദിച്ചു. ഏഴും കുറെ ചെറുമീനുകളും ഉണ്ടെന്നു അവർ പറഞ്ഞു. അവൻ പുരുഷാരത്തോട് നിലത്ത് ഇരിപ്പാൻ കല്പിച്ചു. ആ ഏഴ് അപ്പവും മീനും എടുത്ത് വാഴ്ത്തി നുറുക്കി ശിഷ്യന്മാരുടെ പക്കലും ശിഷ്യന്മാർ പുരുഷാരത്തിനും കൊടുത്തു. എല്ലാവരും തിന്നു തൃപ്തരായി ശേഷിച്ച കഷണം അവർ ഏഴു വട്ടി നിറച്ചെടുത്തു. തിന്നവരോ സ്ത്രീകളേയും പൈതങ്ങളേയും കൂടാതെ നാലായിരം പുരുഷന്മാർ ആയിരുന്നു. പിന്നെ അവർ പുരുഷാരത്തെ പറഞ്ഞയച്ചിട്ട് പടകിൽ കയറി മഗദാ ദേശത്ത് എത്തി."*

യേശു പരസ്യശുശ്രൂഷയുടെ നാളുകളിൽ കൂടുതൽ സമയം ഗലീല കടലിന്റെ സമീപപ്രദേശങ്ങളിൽ പ്രവൃത്തിച്ചിരുന്നു. ഈ സമയത്തു സംഭവിച്ച ഒരു അത്ഭുതകാര്യമാണ് ഈ വേദഭാഗത്തു വിവരിക്കുന്നത്. ഇവിടെ യേശുതമ്പുരാൻ ഏഴ് അപ്പവും കുറെ മീനുകളും തന്റെ കരങ്ങളിൽ എടുത്തു വാഴ്ത്തി, പ്രാർത്ഥിച്ച് അത് വർദ്ധിപ്പിച്ച് തന്നോടൊത്തുണ്ടായിരുന്ന നാലായിരത്തിലധികം ജനങ്ങൾക്ക് ആഹാരമായി കൊടുത്ത് അവരെ ഭക്ഷണകാര്യത്തിൽ തൃപ്തിപ്പെടുത്തുന്നു.

സാധാരണഗതിയിൽ യേശുവിന്റെ അത്ഭുതപ്രവൃത്തികൾ കൂടുതലായും രോഗപീഡ, മാനസിക അസൗഖ്യം, പൈശാചികശക്തിയിൽ നിന്നുള്ള വിടുതൽ എന്നിവയിൽ ഊന്നിനിന്നിരുന്നു. യേശു സൃഷ്ടികർത്താവ് എന്ന നിലയിൽ മനുഷ്യന്റെ ഭൗമിക ആവശ്യങ്ങൾ പരിഹരിക്കണം എന്നും അവയുടെ പൂർത്തീകരണം അവന്റെ മൗലിക ആവശ്യ

മെന്നും അവിടുന്ന് കരുതിയിരുന്നു. യേശു ശിഷ്യന്മാരെ പഠിപ്പിച്ച പ്രാർത്ഥനയിൽ, മനുഷ്യന്റെ നിലനിൽപ്പിനാവശ്യമായ ആഹാരം ലഭിക്കുന്നതിന് ദൈവത്തോട് യാചിക്കാൻ പഠിപ്പിച്ചു. ദൈവം സൃഷ്ടികർത്താവാകുന്നു, അവിടുന്നു മനുഷ്യന്റെ ദൃഷ്ടിയിൽ അഗോചരമെങ്കിലും, മനുഷ്യന് ആവശ്യമായ എല്ലാ നല്ല കാര്യങ്ങളും നിറവേറ്റിക്കൊടുക്കുന്നവനാണ്. പ്രളയത്തിനുശേഷം ദൈവം നോഹയോട് ചെയ്ത ഉടമ്പടിയിൽ ലോകം നിലനിൽക്കുന്നിടത്തോളം കാലം വിതയും കൊയ്ത്തും, മഴയും മഞ്ഞും വേനലും നിന്നുപോകുകയില്ല എന്ന് കൽപിച്ച് അരുളിചെയ്തിട്ടുണ്ട് (ഉൽപ്പ. 8:29).

യേശു ഈ അത്ഭുതകാര്യം നടപ്പാക്കിയത് തന്റെ ശിഷ്യന്മാരുടെ സഹകരണത്തോടെയാണ്. യേശു ആദ്യമായി തന്നോട് കൂടിക്കഴിയുന്ന ജനങ്ങളുടെ വിശപ്പിനെക്കുറിച്ച് ശിഷ്യന്മാരോട് സംസാരിക്കുന്നു. അവരുടെ ദയനീയ അവസ്ഥയെക്കുറിച്ച് തനിക്കുള്ള മനസ്സലിവ് അവിടുന്ന് പ്രകടിപ്പിക്കുന്നു. ദൈവം എല്ലായ്പ്പോഴും തന്റെ പല ഉദ്ദേശ്യങ്ങളും പ്രവൃത്തികളും മനുഷ്യരുടെ സഹകരണത്തോടും അവർ മുഖാന്തരമായിട്ടും നടപ്പാക്കുന്നു. ദൈവം തന്റെ ഉദ്ദേശ്യസാദ്ധ്യത്തിനുവേണ്ടി വിളിക്കുന്ന വ്യക്തികൾ അവർ ആരായിരുന്നാലും, അവരുടെ കർത്തവ്യം ദൈവഹിതമാണെന്നു ബോദ്ധ്യമായാൽ അതു നിർവ്വഹിക്കുക തന്നെ വേണം; ദൈവം അവർക്കു നിശ്ചയമായും പ്രതിഫലം കൊടുക്കുകയും ചെയ്യും.

ഈ വേദഭാഗത്തു യേശു സുദീർഘമായ വചനശുശ്രൂഷയ്ക്കുശേഷം തന്റെ ശ്രോതാക്കളായിരുന്ന ജനങ്ങളുടെ ഭക്ഷണകാര്യത്തെക്കുറിച്ച് ചിന്തിക്കുന്നു. അവിടുന്നു തീരുമാനിച്ച കാര്യം അവിടെക്കൂടി നിന്നിരുന്ന സകലർക്കും ആഹാരം കൊടുക്കുക എന്നതായിരുന്നു. ഈ കാര്യനിർവ്വഹണത്തിനായി ശിഷ്യന്മാർക്ക് എന്ത് ചെയ്യുവാൻ സാധിക്കുമെന്ന് യേശു അവരോട് ആരാഞ്ഞു. അവരുടെ നിസ്സഹായാവസ്ഥ വ്യക്തമാക്കപ്പെട്ടതോടെ താൻ തന്നെ കാര്യം നിർവ്വഹിക്കുന്നതിന് തീരുമാനിക്കുകയാണ് ചെയ്യുന്നത്.

യേശുവിന്റെ ശിഷ്യന്മാരോടുള്ള ഈ വിഷയത്തെക്കുറിച്ചുള്ള സംഭാഷണത്തിൽ, ശിഷ്യന്മാർക്ക് യേശുവിന്റെ ഉദ്ദേശ്യം ആദ്യം വ്യക്തമായി മനസ്സിലായില്ല. അവിടുന്നു സാധാരണഗതിയിൽ ശിഷ്യന്മാരാൽ അസാദ്ധ്യമായ കാര്യങ്ങൾ അവർ ചെയ്യണമെന്ന് ആവശ്യപ്പെട്ടിരുന്നില്ല. ഈ സമയത്ത് അവരാൽ അസാദ്ധ്യമായ ഒരു സംഗതി ചെയ്യുവാൻ യേശു ആവശ്യപ്പെടുന്നു. മൂന്നു ദിവസങ്ങളായി താമസിച്ചിരുന്ന ജനങ്ങളുടെ ശരീരാവശ്യത്തെക്കുറിച്ച് യേശുവിന്റെ മനസ്സിൽ ഇപ്രകാരമൊരു സഹതാപം ഉണ്ട് എന്ന് ജനങ്ങളിൽ ഭൂരിപക്ഷത്തിനും അറിവില്ലായിരുന്നു. യേശു ആകട്ടെ അവരെക്കുറിച്ചു ചിന്തിച്ചത് അവർ ആഹാരം കഴിക്കാതെ

പുറപ്പെട്ടുപോയാൽ വഴിയിൽ വച്ചു തളർന്നു പോകുമെന്നായിരുന്നു.

ഒരു പിതാവിന് മക്കളുടെ ദയനീയ അവസ്ഥയിൽ ഉണ്ടാകുന്ന സ്നേഹവും മനസ്സലിവുമാണ് യേശുവിന്റെ ഹൃദയവിചാരത്തിൽ ഈ അവസരത്തിൽ ഉണ്ടായിരുന്നത്. യേശു ഇഹലോകജീവിതകാലത്തു സകല മനുഷ്യരോടും പ്രത്യേകിച്ച് നിർഭാഗ്യവാന്മാർ, ദുഃഖിതർ, രോഗികൾ, അശരണർ എന്നീ വിഭാഗങ്ങളിൽപ്പെട്ടവരോട് കൂടുതൽ മനസ്സലിഞ്ഞു പ്രവർത്തിച്ചിട്ടുണ്ട്. ഇത് ഓരോ ക്രൈസ്തവവിശ്വാസിയുടേയും മനഃസാക്ഷിയെ സ്പർശിച്ച് അതനുസരിച്ച് സമൂഹത്തോട് ദയവുള്ളവരായി അവർ വർത്തിക്കണം (മത്താ. 9:6, 20:34, മർക്കോ. 1.41, ലൂക്കോസ് 7:13).

ലോകരക്ഷിതാവ്, ഓരോ മനുഷ്യനും എവിടെപ്പാർക്കുന്നു ഏത് അവസ്ഥയിൽ ജീവിക്കുന്നു എന്നുള്ളത് ശ്രദ്ധിക്കുന്നു. അഥവാ എല്ലാ അവസ്ഥയിലും മനുഷ്യരെ ശ്രദ്ധിച്ചുകൊണ്ടാണ് ദൈവം കഴിയുന്നത്. മനുഷ്യന്റെ ആത്മിക - ലൗകിക ആവശ്യങ്ങളെക്കുറിച്ച് ദൈവം അറിവും കരുതലും ഉള്ളവനാണ്. യേശുവിന്റെ ഈ ശുശ്രൂഷാരംഗത്ത് തന്റെ കൂടെ ഉണ്ടായിരുന്ന ജനത്തിന്റെ ആത്മികവും ശാരീരികവുമായ നില അവിടുന്നു മനസ്സിലാക്കി; തന്റെ ശ്രോതാക്കളായിരുന്ന ജനങ്ങളുടെ ആത്മിക ആവശ്യം നിറവേറ്റിക്കഴിഞ്ഞപ്പോൾ അവരുടെ ശാരീരിക ആവശ്യം കൂടി പരിഹരിക്കണമെന്ന് അവിടുന്നു ആഗ്രഹിക്കുന്നു.

തന്റെ വചനത്തിലൂടെ സമൃദ്ധമായ ആത്മീയ ജീവൻ പ്രാപിച്ചവർ ശാരീരികശക്തി കുറഞ്ഞു പോകുന്നവരായി വീണുപോകുന്നതിന് അവിടുന്നു സമ്മതിക്കുന്നില്ല. മനുഷ്യർക്കു വേണ്ടിയുള്ള ദൈവിക നടത്തിപ്പിൽ ദൈവം ധാരാളമായി തന്റെ കരുണയും കൃപയും ഇങ്ങനെയുള്ളവർക്കുവേണ്ടി ചൊരിയും എന്നുള്ളത്, മനുഷ്യന്റെ അഭിവൃദ്ധിക്കു നിദാനമായി എല്ലാ കാലഘട്ടത്തിലും സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു വസ്തുതയാണ്. ദൈവത്തിന്റെ ജീവനുള്ള വചനങ്ങളെ കേൾക്കുന്നതിൽ വ്യാപൃതരായിരിക്കുന്നവർക്ക് ആവശ്യമായിരുന്ന ആഹാരം കൂടി കൊടുക്കുന്നതിന് യേശു തീരുമാനിക്കുന്നു.

കഴിഞ്ഞ മൂന്നു ദിവസമായി ജനങ്ങൾ ആരുടെ സന്നിധിയിൽ ആയിരുന്നുവോ ഏതു തരത്തിലുള്ള ദിവ്യവചനമാണ് അവർ ശ്രവിച്ചത് എന്ന് കൂടുതലായി അറിയുന്നതിന് ഈ അത്ഭുതകാര്യം ഉപകരിക്കുമെന്ന് യേശു ചിന്തിച്ചിരിക്കാം. അവരിൽ ചിലർ മൂന്നു ദിവസമായി ആഹാരം കഴിക്കാത്തവർ, ചിലർ സൗഖ്യം പ്രാപിച്ചതിനുശേഷം ഒന്നും കഴിക്കാത്തവർ, ചുരുക്കം ചിലർ ക്രമമായി ആഹാരം കഴിച്ചവർ എന്നിവരായിരിക്കാം. സ്ത്രീകളും പൈതങ്ങളും അവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന

തായി രേഖപ്പെടുത്തിയിരിക്കുന്നു. വാസ്തവത്തിൽ ആത്മിക ആഹാരം കഴിച്ചവർ എന്തിന് ശാരീരിക ആഹാരത്തിനായി ഉഴലുന്നു; സ്വസ്ഥമായി ദൈവസന്നിധിയിൽ ദിവസങ്ങൾ കഴിച്ചുകൂട്ടിയവർ എന്തിന് ഒരു അടിസ്ഥാന ആവശ്യത്തിനായി അലയണം? ഇവ രണ്ടും ദൈവമഹത്വത്തിന് ചേർന്നതല്ല. എല്ലാ സ്ഥലത്തും കാലഘട്ടങ്ങളിലും ഇങ്ങനെയുള്ളവരെ ദൈവം തക്കസമയത്ത് പോഷിപ്പിക്കുക തന്നെ ചെയ്യും. ഇങ്ങനെയുള്ളവർക്ക് ദൈവം അനുകൂല സാഹചര്യങ്ങളും ഐശ്വര്യവർഷങ്ങളും ചൊരിഞ്ഞുകൊണ്ടിരിക്കുമെന്നുള്ള അറിവ് എല്ലാ വിശ്വാസികളിലും നിലനിൽക്കേണ്ടത് ഭക്തിജീവിതത്തിന്റെ ഒരു ഘടകമാണ്.

യേശുവിന്റെ ഇഷ്ടം അറിഞ്ഞ ശിഷ്യന്മാർ കാര്യത്തിന്റെ നിജസ്ഥിതി തിരുമനസ്സറിയിക്കുന്നു. ഇത്രയും വലിയ പുരുഷാരത്തിന് തൃപ്തി വരുത്തുവാൻ മതിയായ അപ്പം ഈ കാട്ടിൽ എവിടെനിന്ന് ലഭിക്കുമെന്ന് അവർ ചോദിച്ചു. ഈ കാട് എന്നുള്ള ശിഷ്യന്മാരുടെ പരാമർശത്തിൽ നിന്ന് ആ പ്രദേശം ഒരു ഉൾനാടായിരുന്നുവെന്നും അവിടെ ആഹാരസാധനങ്ങളുടെ ലഭ്യത അത്ര പെട്ടെന്നുണ്ടാകുന്ന പ്രദേശം അല്ലായിരുന്നുവെന്നും വ്യക്തമാണ്. ശൂന്യതയിൽനിന്നും എല്ലാം സൃഷ്ടിച്ചവനായ ദൈവം ശിഷ്യന്മാരുടെ വിപരീത അഭിപ്രായത്തെ ഒരു ചെറു സംഗതിയായി കരുതി സൃഷ്ടിക്കുവാൻ കഴിവുള്ളവൻ എന്ന നിലയിൽ അത്ഭുതം പ്രവർത്തിക്കുവാൻ തയ്യാറായി എന്നു വി. സുവിശേഷം അറിയിക്കുന്നില്ല; പിന്നെയോ പരിപാലകൻ എന്ന നിലയിൽ തന്നെ സമീപിച്ച ഒപ്പം കഴിഞ്ഞവരുടെ വിശപ്പിനു ശമനം ഉണ്ടാകുവാൻ മാത്രം സ്നേഹനിധിയായ പിതാവ് എന്ന നിലയിൽ അവിടുന്നു അത്ഭുതം പ്രവർത്തിക്കുന്നു.

ശിഷ്യന്മാരോടായുള്ള യേശുവിന്റെ ചോദ്യത്തിനു ഉത്തരമായി അവർ, തങ്ങളുടെ പക്കൽ ഏഴ് അപ്പവും കുറെ ചെറുമീനും ഉണ്ടെന്നറിയിച്ചു. ജനങ്ങളുടെ പക്ഷത്തുണ്ടായിരുന്ന ഈ ഭക്ഷ്യപദാർത്ഥം തന്റെ കൈയിൽ ലഭിച്ചുകഴിഞ്ഞപ്പോൾ, അവിടുന്നു ശുന്യതയിൽ നിന്നും എല്ലാം സൃഷ്ടിക്കുന്നവൻ, താൻ സ്രഷ്ടാവ് കൂടിയാണെന്ന് ചിന്തിക്കുന്നവർക്ക് ബോധ്യമാകാനെന്നോണം തന്റെ കൈയിൽ ലഭിച്ച ആഹാരപദാർത്ഥത്തെ പെരുപ്പിക്കുന്നതിന് തിരുമനസ്സാകുന്നു. സ്വർഗ്ഗീയകരങ്ങൾ കൊണ്ട് പ്രപഞ്ചം സൃഷ്ടിച്ചവൻ ഈ ചെറിയ സൃഷ്ടിപ്പ് ക്രിയയിലും ഒരു അടുക്കും ക്രമവും ഉണ്ടാകുവാൻ ഇച്ഛിക്കുന്നു. ജനങ്ങൾ നിലത്ത് ഇരിപ്പാൻ ആജ്ഞാപിക്കുന്നു. പിന്നീട് ആ ഏഴപ്പവും കുറച്ചു മീനും എടുത്ത് ദൈവാഭിമുഖമായി വാഴ്ത്തി നുറുക്കി ശിഷ്യന്മാരുടെ പക്കൽ കൊടുത്തു. ശിഷ്യന്മാർ അതു ജനങ്ങൾക്കു വിളമ്പിക്കൊടുക്കുന്നു.

ശ്രോതാക്കളായി കൂടിവന്നിരുന്ന ജനത്തോടുള്ള സ്നേഹം പ്രകടിപ്പിക്കുന്നതിനെന്നോണം യേശു വാഴ്ത്തിയശേഷം താൻ തന്നെ ജനങ്ങ

ളിൽ ചിലർക്കു ആഹാരം വിളമ്പിക്കൊടുക്കുന്നതായി നാം വായിക്കുന്നില്ല. അവിടുന്നു വിശ്വസ്തരായ ശിഷ്യന്മാരെ ആ കാര്യം ഭരമേൽപ്പിക്കുകയാണ് ചെയ്തത്. സഭയുടെ ആത്മീയ ഭണ്ഡാരത്തിൽ യേശു ഏൽപിച്ചിരിക്കുന്ന നൽവരങ്ങളാകുന്ന വിഭവങ്ങളേയും ലൗകിക സമൃദ്ധിയേയും വിശ്വസ്തരായവരാൽ ഭരിക്കപ്പെടുകയും പാലിക്കപ്പെടുകയും ചെയ്യേണ്ടത് എന്നാളും ആവശ്യമായ കാര്യമാണ്.

യേശു ജനങ്ങളോടൊത്ത് പന്തിയിൽ ഇരുന്ന് ആഹാരം കഴിച്ചതായി വ്യക്തമാകുന്നില്ല. ജനങ്ങളോട് ഇരിക്കുവാൻ കല്പിച്ചവൻ, അവരോട് കൂടി ഇരുന്ന് അല്പമെങ്കിലും ഭക്ഷിച്ചു എന്ന് നമുക്കു വിശ്വസിക്കാം. താൻ പിതാവിൽ നിന്നുള്ള സത്യപ്രകാശവും മശിഹായുമാണ് എന്നറിയിക്കുന്നതിനാണ് യേശു ഈ അത്ഭുതകൃത്യം നടത്തിയതെന്ന് വിചാരിക്കാം. ഭക്ഷണം കഴിച്ചവർ സ്ത്രീകളേയും പൈതങ്ങളേയും കൂടാതെ നാലായിരം എന്നു സൂചിപ്പിച്ചിരിക്കുന്നതിനാൽ ഏഴായിരം പേരെങ്കിലും ഭക്ഷണം തൃപ്തികരമായി കഴിച്ചു എന്ന് വിശ്വസിക്കാം.

സ്ത്രീകളുടേയും കുഞ്ഞുങ്ങളുടേയും കണക്കു പറയുന്നില്ല, അവരുടെ എണ്ണം ഒട്ടും കുറയുവാൻ സാദ്ധ്യതയില്ല. ഈ കാലഘട്ടത്തിൽ എന്നതിൽ കവിഞ്ഞ് ആ കാലത്തു സ്ത്രീകളുടേയും പ്രത്യേകിച്ച് കുഞ്ഞുങ്ങളുടെ എണ്ണം കുടുംബത്തിൽ കൂടുതലായിരുന്നു എന്ന് നമുക്ക് അനുമാനിക്കാം. യേശു ഈ അത്ഭുതക്രിയ മുഖാന്തരം തന്റെ സന്നിധിയിൽ വന്നുകൂടിയ സകലർക്കും ആത്മിക ആഹാരത്തിനു പുറമേ ശാരീരിക ആഹാരവും കൂടി നൽകി എന്നതിനാൽ താൻ മനുഷ്യരുടെ ആത്മാവിനും ശരീരത്തിനും നാഥനാണെന്നു വിളിച്ചറിയിച്ചു.

## സന്ദേശമുഖങ്ങൾ

### I

1. യേശു ഈ അത്ഭുതക്രിയയിൽ ശൂന്യതയിൽ നിന്നു സൃഷ്ടികർമ്മം നടത്തി.
2. അവിടുന്ന് ആത്മസൗഖ്യത്തോടൊപ്പം ശാരീരികസൗഖ്യവും കൊടുക്കുന്നു.
3. യേശു വിശന്നുവലയുന്നവരെ കൈവിടുന്നില്ല.
4. മനുഷ്യൻ തപസ്സു ചെയ്താൽ നടക്കാത്ത കാര്യം യേശു പെട്ടെന്നു നടത്തി.
5. ദൈവം ഇച്ഛിക്കുന്നത് മനുഷ്യന്റെ സമ്പൂർണ്ണ സൗഖ്യമാണ്.

### II

1. യേശു തന്നെ ആശ്രയിക്കുന്നവരുടെ ആവശ്യങ്ങൾ നിർവ്വഹിച്ചുകൊടുക്കുന്നു.

2. തന്റെ പ്രവർത്തനത്തിനു തടസ്സമായവ അവിടുത്തേക്കു നിസ്സാരമാണ്.
3. തന്റെ പ്രവർത്തനങ്ങളിൽ മറ്റുള്ളവരുടെ സഹകരണം തേടുന്നു.
4. അവിടുത്തെ പ്രവർത്തനങ്ങളിൽ ക്രമവും അടുക്കും ഇച്ഛിക്കുന്നു.
5. അവിടുന്നു തരുന്ന സമൃദ്ധി മിച്ചം വരുന്നതിൽ അധികമാണ്.

## III

## യേശുവിന്റെ മനസ്സലിവ് (വാക്യം 32)

1. ജനസമൂഹത്തോട് (മത്താ. 9:36).
2. രോഗികളോട് (മത്താ. 14:14).
3. വിശന്നുവലയുന്നവരോട് (മത്താ. 15:32).
4. കുരുടന്മാരോട് (മത്താ. 20:34).
5. തന്റെ ഉപമകളിൽ (ലൂക്കോ. 10:33, 15:20).

## IV

## യേശു നൽകുന്ന ആത്മീയ ആഹാരം

1. സമൃദ്ധിയായ ജീവൻ (യോഹ. 10:10).
2. സമൃദ്ധിയായ കൃപ (1 തീമോ. 1:14).
3. സമൃദ്ധിയായ കരുണ (റോമ. 3:25).
4. സമാധാനം (യോഹ. 14:27)
5. പാപക്ഷമ (യേശാ. 55:7).

## V

## നമ്മുടെ ആത്മീയ കർത്തവ്യം

1. യേശു തന്നോടൊപ്പം ഉണ്ടായിരുന്നവർക്കു ഭക്ഷണം നൽകി അനുഗ്രഹിക്കുന്നു (മത്തായി 15:32).
2. നാം അവന്റെ കൈക്കീഴിൽ വസിക്കുക (1 പത്രോസ് 5:6).
3. നാം ഉണർവോടുകൂടി വസിക്കുക (1 പത്രോസ് 5:8).
4. പ്രാർത്ഥിക്കുന്നവരായി ജീവിക്കുക (മത്താ. 9:16).
5. അവന്റെ ആശ്വാസവചനങ്ങൾ ശ്രദ്ധിക്കുക (യേശാ. 43:2).

# 41

# പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച

**വേദഭാഗം മർക്കോസ് 3:20–30**

**വാക്യം 20–21**

*"അവൻ വീട്ടിൽ വന്നു അവർക്കു ഭക്ഷണം കഴിപ്പാൻപോലും കഴിയാതെവണ്ണം പുരുഷാരം പിന്നിലും തിങ്ങിക്കൂടി വന്നു. അവന്റെ ചാർച്ചക്കാർ അതു കേട്ട് അവന്നു ബുദ്ധിഭ്രമം ഉണ്ടെന്നു പറഞ്ഞു അവനെ പിടിപ്പാൻ വന്നു."*

ഈ സുവിശേഷഭാഗത്ത് യേശു ഗലീലാ കടൽതീരത്തു തന്റെ ശുശ്രൂഷ നിർവ്വഹിക്കുന്ന സമയം സംഭവിച്ച കാര്യങ്ങൾ ആണ് വിവരിക്കുന്നത്. ജനങ്ങൾ യേശുവിനെക്കണ്ട് അവരുടെ വിവിധങ്ങളായ ആവശ്യങ്ങൾ നേടിയെടുക്കുന്നതിനായി തിരുസന്നിധിയിൽ വന്നുകൊണ്ടിരുന്നു. വിവിധ തരത്തിലുള്ള രോഗികൾ, ജീവിതത്തിൽ ആശ്രയം കാണാതെ നട്ടംതിരിയുന്നവർ, പൈശാചികപീഡ നിമിത്തം നിരാശയിൽ വീണവർ, യേശുവിനെ പുതുതായിക്കാണുവാനും അറിയാനും ആഗ്രഹമുള്ളവർ എന്നിവർ അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. ഈ സംഭവം നടക്കുന്നത് യേശുവിന്റെ സാമൂഹ്യമദ്ധ്യത്തിലുണ്ടായിരുന്ന പ്രശസ്തി ഉച്ചാവസ്ഥയിൽ എത്തിയ ഒരു സമയത്ത് ആകുവാനാണ് സാദ്ധ്യത. യേശുവിനു ഭക്ഷണം കഴിക്കാൻപോലും സമയം കിട്ടിയില്ല എന്ന വിവരണത്തിൽ നിന്ന് അവന്റെ അടുക്കൽ വന്നുകൂടിയ ജനം അനേകായിരമായിരുന്നു എന്ന് വ്യക്തമാണ്. മനുഷ്യന്റെ മതബോധവും മതത്തിൽ നിന്നുള്ള അനുഗ്രഹവും മനുഷ്യരുടെ നന്മയ്ക്കായി പരിലസിക്കുന്ന സന്ദർഭങ്ങളിൽ, ഇങ്ങനെയുള്ള മതപ്രബോധകരെ ശ്രവിക്കുന്നതിനും അനുഗ്രഹം പ്രാപിക്കുന്നതിനും ധാരാളമായി ജനങ്ങൾ വന്നുചേരുമെന്നത് ഈ കാലഘട്ടത്തിലും സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യമാണ്.

യേശുവിനെ കാണാനും അനുഗ്രഹം പ്രാപിക്കാനുമായി വന്നുകൂടുന്ന ജനക്കൂട്ടത്തെ നിയന്ത്രിക്കുവാനായി ശിഷ്യന്മാരല്ലാതെ മറ്റാരെങ്കിലും ഉണ്ടായിരുന്നതായി വ്യക്തമല്ല. യേശുവിന്റെ തന്നെ വ്യക്തിത്വത്തിൽ നിന്നുള്ള ആത്മീയതരംഗം എല്ലാവരേയും നിയന്ത്രിക്കുന്നതിനുള്ള ശക്തിയായി നിലനിന്നിരുന്നു. എന്നല്ലാതെ അവിടെ പരാതിക്കോ വഴക്കിനോ സന്ദർഭങ്ങൾ ഉണ്ടായതായി തെളിവുകൾ ഇല്ല. യേശുവിന്റെ ഉപദേശങ്ങ

ളുടെ കാതൽ ജനങ്ങൾ തന്നിലൂടെ സത്യദൈവത്തിന്റെ മഹത്തായ ദാനങ്ങളെ തിരിച്ചറിയണമെന്നതും താൻ ദൈവത്തിന്റെ അഭിഷിക്തനാണെന്ന് മനസ്സിലാക്കണമെന്നതുമായിരുന്നു. ആ കാലഘട്ടത്തിൽ യേശുവിനെ മനസ്സിലാക്കുന്നവർ സമൂഹത്തിൽ വളരെക്കുറവായിരുന്നു എന്നല്ലാതെ ജനക്കൂട്ടം മുഴുവനായി യേശുവിനു വിരോധമായി നിലനിന്നു എന്നു നാം വി. വേദത്തിൽ നിന്നു അറിയുന്നില്ല. അധികാരമോഹം തുടിച്ചവർ, അസൂയാലുക്കൾ, ദ്രവ്യാഗ്രഹികൾ തുടങ്ങിയവർ ആയിരുന്നു യേശുവിന്റെ ശത്രുക്കൾ. ഇവർ യേശുവിനെതിരെ അവസാനത്തോളം സാത്താനുമായിച്ചേർന്നു പ്രവർത്തിച്ച് ഒടുവിൽ ദൈവത്തിൽ നിന്നു ശാപം വാങ്ങുന്നതിനു യോഗ്യരായിത്തീർന്നവരുമാണ്. യേശുവിന്റെ അടുക്കലേക്കു ഒഴുകിവന്നവർ രോഗികൾ, പിശാചുബാധിതർ, യേശുവിനെ ഒരു നോക്കു കാണുന്നതിനു മാത്രമായി വന്നവർ എന്നിവരും യേശുവിനെ പരീക്ഷിക്കുവാൻ വന്നവരും ഉണ്ടായിരുന്നു.

യേശുവിനെ ചെറിയതോതിൽ സംശയിക്കുന്നവരുടെ കൂട്ടത്തിൽ ബന്ധുമിത്രാദികളും ഉണ്ടായിരുന്നതായി ഇവിടെ വ്യക്തമാക്കുന്നു. യേശു നസ്രേത്തു ഗ്രാമത്തിൽ മാതാപിതാക്കളോടൊരുമിച്ചു വസിച്ചുവന്നപ്പോൾ തന്നോടൊത്തുണ്ടായിരുന്നവരും തന്നെ കൂടുതലായി അറിയുന്നവരുമായ ബന്ധുക്കൾ ആയിരിക്കണം ഇവർ. യേശുവിന്റെ ആത്മീയപ്രഭയെ തിരിച്ചറിയാൻ കഴിയാതെ, യേശുവിനെ സാധാരണക്കാരിൽ ഒരുവൻ എന്നു മാത്രം കരുതി തന്റെ അത്ഭുതക്രിയകളെ പുറമെനിന്നു വീക്ഷിച്ചവരായ മിത്രങ്ങൾ ആയിരിക്കും ഇവർ. ഇവരോടുള്ള യേശുവിന്റെ സമീപനത്തിൽ വിരോധമോ, പിണക്കമോ ഉണ്ടായിരുന്നതായി നാം വായിക്കുന്നില്ല. യേശു ഇവരുടെ നിലപാടിനേയും ഇവരേയും വളരെ വ്യക്തമായി അറിഞ്ഞിരുന്നപ്പോൾ ഇവർ ആകട്ടെ യേശുവിനെ ഒരു ആത്മീയപുരുഷനായി കാണുന്നതിൽ പരാജയപ്പെട്ടിരുന്നു.

യേശുവിന്റെ ദൈവികമായ ജനനവും അവന്റെ വളർച്ചയിൽ ദൈവം നടത്തിയ ആത്മീയനേതൃത്വവും വി. മാതാവിനല്ലാതെ മറ്റൊരു വ്യക്തിക്കും അറിവില്ലാത്ത ഒരു കാലഘട്ടത്തിൽ, യേശുവിന്റെ പ്രത്യേകതകളെ വിലയിരുത്തി; അതു സ്വർഗ്ഗത്തിൽ നിന്നു തന്നെ എന്നു കണ്ടുപിടിക്കാൻ കഴിയാതെവന്നവരുടെ കുറ്റം അവരുടെ സ്വാഭാവിക ബലഹീനതയെന്നല്ലാതെ ദൈവദൂഷണമായി നമുക്കു കരുതാവുന്നതല്ല. ഈ വിഷയത്തിൽ യേശുവിന് അന്നുണ്ടായിരുന്ന പരിചയക്കാരിൽ പലരും, (ചില ബന്ധുമിത്രാദികൾപോലും) യേശുവിനെ തന്റെ കൃത്യങ്ങളും ഉപദേശങ്ങളും നിമിത്തമായി ആരാധിക്കുന്നവർ ആയിരുന്നില്ല എന്നത് വ്യക്തമാണ്.

ശിഷ്യന്മാർ ഈ ലൗകിക വീക്ഷണത്തിൽ കുടുങ്ങിപ്പോകാതെ യേശു

വിന്റെ ദിവ്യത്വം മനസ്സിലാക്കി അവനെ അനുഗമിച്ചുപോന്നു. യേശുവിനെ വിശ്വസിക്കുന്നതും, അനുഗമിക്കുന്നതും അവനുവേണ്ടി ചിലതെങ്കിലും സഹിക്കുവാൻ തയ്യാറാകുന്നതും കൂടുതലായും ഒരു ദൈവികദാനം എന്ന ല്ലാതെ മനുഷ്യന്റെ കണ്ടുപിടുത്തമോ സാമർത്ഥ്യമോ അല്ല എന്നുള്ളത് നാം അറിഞ്ഞിരിക്കേണ്ട സത്യമാണ്. യേശു ഒരിക്കലും തന്റെ ദൈവത്വ ത്തിന്റെ തൂക്കവും തുകയും ആത്മാവിന്റെ നിലയും ആരെങ്കിലും ചിലരെ വിളിച്ചുവരുത്തി അറിയിച്ചിട്ട് മുന്നോട്ടുപോകാമെന്നു തന്നെക്കുറിച്ചുള്ള ഒരു അഭിപ്രായത്തിനു വഴങ്ങുന്നവനായിരുന്നില്ല. അവിടുന്നു സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ദൈവസുതനായിട്ടാണ് ശുശ്രൂഷ നിർവ്വഹിച്ചത്. അവി ടെയെല്ലാം താൻ പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരുന്നു.

**വാക്യം 22-26**

*“യെരുശലേമിൽ നിന്നുവന്ന ശാസ്ത്രിമാരും അവന് ബെത്സെബൂൽ ഉണ്ട്. ഭൂതങ്ങളുടെ തലവനെക്കൊണ്ട് അവൻ ഭൂതങ്ങളെ പുറത്താക്കുന്നു എന്നു പറഞ്ഞു. അവൻ അവരെ അടുക്കൽ വിളിച്ചു. ഉപമകളാൽ അവ രോട് പറഞ്ഞത്, സാത്താന് സാത്താനെ എങ്ങനെ പുറത്താക്കാൻ കഴിയും. ഒരു രാജ്യം തന്നിൽതന്നെ ഛിദ്രിച്ചുവെങ്കിൽ ആ രാജ്യത്തിനു നിലനിൽപ്പാൻ കഴിയുകയില്ല. ഒരു വീടു തന്നിൽതന്നെ ഛിദ്രിച്ചുവെങ്കിൽ ആ വീടിന്നു നിലനിൽപ്പാൻ കഴിവില്ല. സാത്താൻ തന്നോട് തന്നെ എതിർത്തു ഛിദ്രിച്ചു എങ്കിൽ അവന് നിലനിൽപ്പാൻ കഴിവില്ല. അവന്റെ അവസാനം വന്നു.”*

സത്യത്തെക്കുറിച്ചു ഭൗതികദൃഷ്ടിയിൽ അപഗ്രഥനം നടത്തുന്നതിൽ നിന്ന് വിരമിച്ച്, മനുഷ്യന്റെ വിവേകം അതിലേക്കു തിരിഞ്ഞുചെന്ന്, അതിൽ ആത്മീയലക്ഷ്യം കൈവരുത്തി, സത്യത്തെ എത്തിപ്പിടിക്കാന ല്ലാതെ അതിനെ അവരവരുടെ അഭിപ്രായം അനുസരിച്ച് ഓപ്പറേഷൻ ചെയ്ത് ആവശ്യക്കാർക്കു എത്തിച്ചുകൊടുക്കുന്നതിനു പ്രപഞ്ചശക്തി വിട്ടുകൊടുക്കാറില്ല. ഇതു യേശുവിനെ സംബന്ധിച്ചു കൃത്യമായ ഒരു സംഗതിയായിരുന്നു, യേശുവിനെ കണ്ടിട്ടും മനസ്സിലാക്കിയിട്ടും ചിലർ അവനെ താറടിച്ചു കാണിക്കാൻ അവനു ബുദ്ധിഭ്രമം ഉണ്ടെന്നും അവൻ ഭൂതബാധിതനാണെന്നും പറഞ്ഞു. യെരുശലേമിൽ നിന്നുവന്ന ശാസ്ത്രി മാരും അവനു ബെത്സബൂൽ ഉണ്ട്, ഭൂതങ്ങളുടെ തലവനെക്കൊണ്ട് അവൻ ഭൂതങ്ങളെപ്പുറത്താക്കുന്നുവെന്നു പറഞ്ഞു. അവർക്കു തെറ്റു പറ്റി യെന്നതിനു സംശയമില്ല. ഈ തെറ്റു തിരുത്തിക്കൊടുക്കുന്നതിനു അവി ടുന്നു തിരുമനസ്സാകുന്നു.

യേശു ഒരു ഉപമയുടെ സഹായത്താൽ 'താൻ' എന്ന സത്യം വിഭജി ക്കാൻ പാടില്ലാത്തതാണ് എന്നു സമർത്ഥിക്കുന്നു. ഈ സത്യം വിഭജി

ക്കാൻ പാടില്ലാത്തതാണെന്നു സ്ഥാപിക്കുവാൻ യേശു വിഭജിക്കുവാൻ സാധിക്കുന്ന അസത്യത്തെ മുമ്പോട്ട് ചൂണ്ടിക്കാണിക്കുന്നു. സാത്താനും അവനോട് ബന്ധപ്പെട്ടിട്ടുള്ള കാര്യങ്ങളും വിഭജനത്തിനു അധീനമാണ്. എന്നാൽ അവൻ വിഭജിക്കപ്പെടാതെ കിടക്കുന്നതിന്റെ കാരണം അവന്റെ അധഃപതനം തന്നെ. സാത്താൻ ഒരിക്കലും ഒരു വിജയവും ഉണ്ടാക്കുന്നില്ല. അവന്റെ മുഖ്യവിഷയം കലഹവും കൊലയുമാണ്. ആ കാര്യത്തിൽ അവൻ വിഭജിക്കപ്പെട്ടാൽ അവനു തോൽവിയുണ്ടാകും.

യേശുവിനെക്കുറിച്ചുള്ള സത്യം വേറൊന്നാണ്. അതു വിഭജിക്കത്തക്കതെങ്കിൽ ചിലർ സത്യം നടത്തുന്നവരായിട്ട് ചിലർ അതിനെ തിരസ്കരിക്കുന്നവർ ആയിട്ട് സംഭവിച്ചാൽ ദൈവികസത്യത്തിന്റെ ചുവടും വേരുകളും മന്ദീഭവിക്കും, അതു ദൈവികസത്യമല്ലാതെയും വരും. അങ്ങനെയൊരു വ്യതിയാനം ദൈവികസത്യത്തെ സംബന്ധിച്ച് ഇല്ല. അതുകൊണ്ട് താൻ ദൈവികസത്യമാണെന്നും അതു നൂറു ശതമാനം ശരിയാണെന്നും അതു വിഭജിക്കാൻ പാടില്ലാത്ത സത്യമാണെന്നും, ഈ സത്യം ഉപയോഗിച്ചാണ് താൻ വിഭജനത്തിനു അധീനനായ സാത്താനെ പുറത്താക്കിയതെന്നും അവിടുന്ന് കൽപിച്ചു. ഈ വചനങ്ങളിലൂടെ തന്റെ വിമർശകരോട് യേശു അറിയിച്ചത്, യേശുവിന്റെ പക്ഷത്തേക്കു സാത്താൻ വിഭജിച്ചു ചേർന്നിട്ടില്ല എന്നും, താൻ സ്വർഗ്ഗീയസത്യത്തെക്കൊണ്ടാണു സാത്താനെപ്പുറത്താക്കുന്നതെന്നും ബെത്സബൂൽ എന്നല്ല സാത്താന്റെ കണിക പോലും തന്നിലേക്കു വിഭജിച്ചു ചേർന്നുവന്നിട്ടില്ലെന്നും താൻ ദൈവികനിലയിലുള്ള പരിശുദ്ധനാണെന്നും വെളിവാക്കുന്നു.

പരീശന്മാരെ സംബന്ധിച്ചിടത്തോളം അഭൗമിക ശക്തികളായിട്ട് പ്രധാനമായും രണ്ടു ശക്തികൾ ഉണ്ടായിരുന്നു, ദൈവവും പിശാചും. യേശുവിനോട് പിശാച് ചേർന്നിരിക്കുന്നു. അങ്ങനെ യേശു സാത്താന്റെ സേവകനാണെന്നു പറഞ്ഞു പരത്തി യേശുവിന്റെ ആരാധകരെ പിൻതിരിപ്പിക്കുക എന്നതായിരുന്നു അവരുടെ ലക്ഷ്യം. യേശു ചോദിക്കുന്നു; സാത്താനു സാത്താനെ എങ്ങനെ പുറത്താക്കാൻ സാധിക്കുമെന്ന്? ഒരു രാജ്യം തന്നിൽതന്നെ ഛിദ്രിച്ചുവെങ്കിൽ അതിനു നിലനിൽപ്പാൻ കഴിയുകയില്ല, സാത്താൻ അവനോടുതന്നെ എതിർത്തു ഛിദ്രിച്ചുവെങ്കിൽ അവനും നിലനിൽപ്പാൻ കഴിയുകയില്ല, അവന്റെ അവസാനം വന്നു.

ദൈവത്തിൽ നിന്നുള്ള ദൈവമായവൻ ഈ ലോകത്തിലേക്കു ഒരു മനുഷ്യനായിക്കടന്നുവന്നപ്പോൾ അവൻ സ്വയം സാത്താനെ സ്വീകരിക്കുന്നവനും സാത്താന്റെ കൂട്ടാളിയും അല്ല എന്നു തെളിയിക്കേണ്ട ഒരു സന്ദർഭം ഉണ്ടായി എന്നത് ആ കാലഘട്ടത്തിലെ ജനങ്ങളുടെ ദൈവത്തിൽ നിന്നുള്ള അകൽച്ചയെ സൂചിപ്പിക്കുന്നു.

**വാക്യം 27**

*“ബലവാനെ പിടിച്ചു കെട്ടിയിട്ടല്ലാതെ അവന്റെ വീട്ടിൽ കടന്നു അവന്റെ കോപ്പു കവർന്നുകളവാൻ ആർക്കും കഴിയുകയില്ല. പിടിച്ചു കെട്ടിയാൽ പിന്നെ അവന്റെ വീടു കവർച്ച ചെയ്യാം.”*

യേശു ഈ സംവാദവും ഉപമയും പറഞ്ഞശേഷം സാത്താൻ ആരുമല്ല. അവൻ വില കുറഞ്ഞവനാണ്. നിസ്സാരനാണ് എന്നു പറഞ്ഞ് സാത്താനെ പരിഹസിക്കുവാനോ ഈ വിഷയത്തിൽ മനുഷ്യർ ഉദാസീനരായിരിക്കുന്നതിൽ തെറ്റില്ലെന്നു പ്രസ്താവിക്കുവാനോ തുനിയുന്നില്ല. എന്നാൽ സാത്താൻ ബലവാനാണ്, അവനെ പിടിച്ചുകെട്ടി നശിപ്പിച്ചു നമ്മിൽ നിന്നു ദൂരത്താക്കണമെന്നു ആഹ്വാനം ചെയ്യുന്നു. യേശു പറയുന്നു “ബലവാനെ പിടിച്ചുകെട്ടിയിട്ടല്ലാതെ അവന്റെ വീട്ടിൽ കടന്നു കോപ്പു കവർന്നുകളയുവാൻ ആർക്കും കഴിയുകയില്ല. പിടിച്ചുകെട്ടിയാൽ അവന്റെ വീടു കവർച്ച ചെയ്യാം.” ബലവാനായ സാത്താനുമായി താൻ കൂട്ടുകെട്ടിലാണ് എന്നതു അവിടുന്നു നിഷേധിച്ചു. ആ വിവരം തെളിയിക്കുകയും ചെയ്തു. യേശു തുടർന്ന് ഈ ബലവാൻ, അനേക ദോഷചിന്തകളുമായി അസൂയ, ദ്രവ്യാഗ്രഹം, മാംസദാഹം, കൊലപാതകം, മത്സരബുദ്ധി, ദുഷ്ടചിന്ത, ഈവക കോപ്പുകളോടെ മനുഷ്യഹൃദയങ്ങളിൽ വസിക്കുന്നു. അവനെപ്പിടിച്ചുകെട്ടി അവന്റെ കോപ്പുകളെ നമ്മുടെ ഹൃദയത്തിൽ പരാജയപ്പെടുത്തി നമ്മെ യേശുവിനുവേണ്ടി സമർപ്പിക്കുവാനും ആഹ്വാനം ചെയ്യുന്നു.

യേശു പരിശുദ്ധാത്മ ശക്തിയാൽ പിതാവിന്റെ ഇഷ്ടം ചെയ്യുവാനും സുവിശേഷം പ്രസിദ്ധമാക്കുവാനും തുടങ്ങിയപ്പോൾ സാത്താന്റെ ശക്തിക്ക് തകർച്ചയുണ്ടായി. പാപം നിമിത്തമായും സാത്താനുമായുള്ള വേഴ്ച വഴിയായും ഉണ്ടായ അനേകം രോഗികളുടെ രോഗം അവിടുന്നു സൗഖ്യപ്പെടുത്തി. സാത്താന്റെ ശക്തി ഓടി അലറി മാറി. മരണത്തേയും രോഗത്തേയും ഉണ്ടാക്കുന്ന സാത്താന്റെ ശക്തി കെട്ടപ്പെട്ടവനായി ദുരീകരിക്കപ്പെട്ടു. പാപങ്ങൾ ക്ഷമിച്ചു കൊടുത്തപ്പോൾ, സാത്താന്റെ ശക്തി ക്ഷയിച്ചുപോയി. സാത്താനെ പിടിച്ചുകെട്ടാനുള്ള മഹത്ശക്തിയെ നാം കർത്താവിൽ കാണുന്നു. ഈ മഹത് ശക്തിയാൽ യേശു സാത്താന്റെയും മരണത്തിന്റെയും ഭരണത്തിൽ നിന്നു മനുഷ്യാത്മാക്കളെ വിടുവിക്കുന്നു. ഇതിനായിട്ടു തന്നെയാണ് യേശു ഭൂമിയിൽ മനുഷ്യാവതാരം ചെയ്തത്. അന്ധകാരശക്തിയായ സാത്താനെ അവന്റെ സർവ്വ കോപ്പുകളോടുകൂടി പരാജയപ്പെടുത്തുന്നവനാണ് യേശു എന്ന് നാം നമ്മുടെ തിരുനാഥനെക്കുറിച്ചറിയണം.

**വാക്യം 28-29**

*"മനുഷ്യരോട് സകല പാപങ്ങളും അവർ ദുഷിച്ചു പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്കും. പരിശുദ്ധാത്മാവിന്റെ നേരെ ദൂഷണം പറയുന്നവനോ ഒരുനാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്കു യോഗ്യനാവും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോട് പറയുന്നു."*

ദൈവാത്മാവ് ഈ പ്രപഞ്ചത്തിലെ ഏറ്റവും വലിയ ശക്തിയാണ്. പരിശുദ്ധാത്മാവ് ശക്തിയുള്ളവനാണ് എന്നു പറയുമ്പോൾ ദൈവം ശക്തനാണ് എന്ന് ഒരു വിശ്വാസി അറിയണം. ഭൂലോകം സൃഷ്ടിക്കപ്പെട്ടതും ഇന്നു സജീവമായി പരിലസിക്കുന്നതും ഈ ദൈവികശക്തി മുഖാന്തരമാണ്.

പരിശുദ്ധാത്മാവിന്റെ മനുഷ്യാത്മാക്കളോടുള്ള താൽപര്യം ദൈവത്തിന് ആ വ്യക്തികളോടുള്ള സ്നേഹത്തെയാണ് പ്രതിഫലിപ്പിക്കുന്നത്. ആ സ്നേഹത്തിനു സഹിക്കാവുന്നതും ക്ഷമിക്കാവുന്നതുമായ അപാകതകൾ ആ വ്യക്തികൾക്ക് ഏതാണ്ട് മനസ്സിലാക്കാവുന്നതാണ്. അവ അജ്ഞതയിൽ നിന്നും ക്രമരഹിതമായ ആഗ്രഹങ്ങളിൽ നിന്നും സാധാരണ ഇച്ഛകളിൽ കവിഞ്ഞുള്ള ദോഷവിളികളിൽനിന്നും ഉണ്ടാകാവുന്നതാണ്. പാപം ചെയ്തു എന്നവകാശപ്പെടുന്ന പൗലൂസ് ശ്ലീഹ ആ നിലയിൽപെട്ട പാപികളിൽ ഒന്നാമൻ എന്നു സമ്മതിക്കുന്നു (തീമോ. 1:15). എന്നാൽ യേശുവിങ്കൽനിന്നു അയാൾക്കു കരുണ ലഭിച്ചു. വി. പൗലോസ് ശ്ലീഹാ ചെയ്ത പാപങ്ങൾ ഒന്നും പരിശുദ്ധാത്മാവിന് വിരോധമായി മനഃപൂർവ്വം ചെയ്തതല്ലെന്ന് ദൈവം കണക്കിട്ടു എന്നു വേണം നാം ഗ്രഹിക്കേണ്ടത്.

ഓരോ സമൂഹത്തേയും വ്യക്തികളേയും ഉദ്ധരിക്കുവാനും സത്യത്തിന്റെ പാതയിലേക്കു നയിക്കുന്നതിനുമായി ദൈവസന്നിധിയിൽ നിന്നു നൽകപ്പെടുന്ന കരുണ അത് ഒരു അനുഗ്രഹമായിരിക്കാം, ആജ്ഞയായിരിക്കാം, അത് ഏതു കാര്യത്തിനുവേണ്ടി അയയ്ക്കപ്പെടുന്നുവോ അത് നിർവ്വഹിച്ചേ പിൻമാറുകയുള്ളൂ. ഈ സംഗതിയിലും മനുഷ്യനു ദൈവത്തെ വിവിധ രീതിയിൽ തോൽപ്പിക്കുവാൻ സാധിക്കുമെന്നത് മറ്റൊരു കാര്യമാണ്. പരിശുദ്ധാത്മാവ് കൃപയുടെ ആത്മാവായി വന്നു മനുഷ്യനെ ജീവങ്കലേക്കു നയിക്കുവാൻ ഇഷ്ടപ്പെടുമ്പോൾ മനുഷ്യൻ ആകട്ടെ മരണം ആഗ്രഹിക്കുന്നു. അവൻ തന്റെ ഹൃദയത്തിന്റെ അടിത്തട്ടിൽ കടുംപിടുത്തം മൂലം നന്മയിലേക്കു കടന്നുവരുവാൻ ആഗ്രഹമില്ലാത്തവനായിക്കഴിയുന്നു. അവനിൽ ദൈവം കൊടുക്കുന്ന വെളിച്ചത്തിനു യാതൊരു പ്രസക്തിയും ലഭിക്കുന്നില്ല. വിജയം അവന്റെ തെറ്റിനു ലഭിക്കണമെന്ന് അവൻ ആഗ്രഹിക്കുന്നു. ഇത് പരിശുദ്ധാത്മാവിനു വിരോധമായി ചെയ്യുന്ന പാപമാണ്.

യെശയ്യാ പ്രവാചകൻ തന്റെ മുന്തിരിത്തോട്ടത്തെക്കുറിച്ച് വിലപിക്കുന്നത് ശ്രദ്ധിക്കുക. ഞാൻ മുന്തിരിത്തോട്ടത്തിൽ ചെയ്തിട്ടുള്ളതല്ലാതെ ഇനിയും അതിൽ എന്തു ചെയ്യുവാനുള്ളൂ? തടം എടുത്തു, വേലി കെട്ടി, വളം ഇട്ടു, മുന്തിരിങ്ങാ കായ്ക്കുമെന്നു കാത്തിരുന്നു. അത് കാട്ടുമുന്തിരിങ്ങാ കായ്ച്ചതെന്ത്. ആകയാൽ ഞാൻ അതിനെ ശൂന്യമാക്കുമെന്ന് കർത്താവ് കൽപ്പിക്കുന്നു (യെശ. 5:1-7). ദൈവത്തിന്റെ അദ്ധ്വാനം വൃഥാവിലായി; മനുഷ്യന്റെ മനഃപൂർവ്വമായ മറുതലിപ്പ് മുഖാന്തരം. ഇതു പരിശുദ്ധാത്മാവിനു വിരോധമായ പാപമല്ലേ?

യേശു പരിശുദ്ധാത്മാവിനു വിരോധമായ പാപം ക്ഷമിക്കുകയില്ലെന്നു പറയുന്നു. യേശു തന്റെ എല്ലാ പ്രവർത്തനങ്ങളിലും ക്രിയകളിലും വചനത്തിലും താൻ ദൈവപുത്രനാണെന്നു വ്യക്തമാക്കി. എന്നിരുന്നാലും യേശുവിന്റെ ശത്രുക്കളായി വർത്തിച്ചവരുടെ താൽപര്യം, യേശു ദൈവദൂഷണം പറയുന്നവനും സാത്താന്റെ സഹകരണത്തോടെ അത്ഭുതങ്ങൾ പ്രവൃത്തിക്കുന്നവനുമാണ് എന്നു വിധി പ്രഖ്യാപിക്കുന്നതിലായിരുന്നു. ഇവർ ഇതിലൂടെ പരിശുദ്ധാത്മാവിന് എതിരായ പാപമാണ് ചെയ്തത്. യേശുവിനോട് ചെയ്ത ഇവരുടെ ഈ പാപത്തിനു തക്ക രീതിയിലുള്ള ശിക്ഷ ഇവർക്കു ലഭിച്ചു എന്നത് പ്രസിദ്ധമാണ്. ഹീബ്രൂ 6:4, 6; യോഹ. 9:4 വേദഭാഗങ്ങൾ ക്ഷമിക്കപ്പെടാത്ത കുറ്റങ്ങളെക്കുറിച്ച് നമ്മെ ഓർമ്മിപ്പിക്കുന്നു.

**വാക്യം 30**

*“അവന് ഒരു അശുദ്ധാത്മാവ് ഉണ്ട് എന്ന് അവർ പറഞ്ഞിരുന്നു.”*

ഈ വചനം വളരെ ദോഷകരമായ ഒരു അവസ്ഥാവിശേഷത്തെയാണ് സൂചിപ്പിക്കുന്നത്. യേശുവിനെക്കുറിച്ച് ഇപ്രകാരമൊരു അഭിപ്രായം യഹൂദമതനേതാക്കന്മാർക്കു ഉണ്ടായതിന്റെ കാരണം അവരിൽ വസിച്ചിരുന്ന ആത്മാവ് നാനാമോഹങ്ങളുടേയും ഭൗമിക തിമിർപ്പിന്റെയും ഭണ്ഡാരം ആയിരുന്നു എന്നതാണ്. അവരിൽ ദൈവകൃപ ഒട്ടും വസിച്ചിരുന്നില്ല. സത്യദൈവത്തിൽ നിന്ന് അവർ അകന്നവരായിരുന്നു. എന്നിരുന്നാലും അവർ ദൈവനിഷേധികൾ ആയിരുന്നില്ല. ലൗകികവിഷയങ്ങളിൽ ഇവർ സമർത്ഥന്മാരായിരുന്നു. ഒരുപക്ഷെ അന്യായമായ കേസുകൾ നടത്തുന്നതിലും ശത്രുക്കളെ തറപറ്റിക്കുന്നതിലും വെമ്പലുള്ളവർ ആയിരിക്കാം. യേശുവിനെ തിരിച്ചറിയുവാൻ കഴിവില്ലാഞ്ഞ അവരുടെ മനസ്സ് അവർ തങ്ങളുടെ പൈശാചികമൂശയിൽ ഒളിച്ചുവച്ചിരുന്നു. ദൈവത്തെ തിരിച്ചറിയാൻ കഴിവില്ലാത്ത ഒരു തലമുറയിലാണ് യേശു ജീവിച്ചിരുന്നതു എന്ന് ചിന്തിക്കുന്നത് എല്ലാപ്രകാരവും സത്യമാണ്.

യേശുവിനു വിരോധികളായവർ അശുദ്ധാത്മാവിന് വിധേയർ

ആയിരുന്നു. അവരുടെ ഹൃദയത്തിൽ അശുദ്ധാത്മാവിന്റെ അഭിപ്രായ ത്തിനു ഭൂരിപക്ഷം ഉണ്ടായിരുന്നു എന്നതുകൊണ്ട് യേശുവിനെ നയി ക്കുന്നത് അശുദ്ധാത്മാവ് എന്ന് അവർ മനസ്സിലാക്കി. നമ്മുടെ ജീവിത ത്തിലുണ്ടാകാവുന്ന ലൗകികവീക്ഷണത്തിന്റെ മുന്നേറ്റം നമ്മിലുള്ള ആത്മീയചൈതന്യത്തെ ഞെരുക്കിക്കളയരുതെന്നു ഈ അനുഭവം നമുക്കു പാഠം നൽകുന്നു. അങ്ങനെ സംഭവിച്ചാൽ യേശുവിൽ കുടി കൊണ്ടിരുന്ന സത്യപ്രകാശത്തെ മാത്രമല്ല, ഏതൊരു ആത്മീകസത്യ ത്തേയും മതിക്കുവാനും ആശ്ലേഷിക്കുവാനുമുള്ള നമ്മുടെ ആത്മീയ ശക്തി നമുക്കു നഷ്ടമാകും. ഇതു വ്യക്തികളേയും കുടുംബങ്ങളേയും സമുദായത്തേയും തകർച്ചയിലേക്കു നയിക്കും.

## സന്ദേശമുഖങ്ങൾ

### I

1. യേശു എല്ലാവരുടേയും എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം ഉണ്ടാക്കു ന്നവനാണ്.
2. യേശുവിന്റെ കർത്തൃത്വം അനുഭവിക്കുന്നത് ദൈവികദാനമാണ്.
3. നമ്മിലുള്ള ബലവാനെ നിയന്ത്രിച്ചു നിശ്ശേഷം പുറത്താക്കണം.
4. പരിശുദ്ധാത്മാവിനു എതിരായുള്ള പാപങ്ങൾ തിരിച്ചറിഞ്ഞ് ഉപേക്ഷി ക്കണം.
5. ദൈവത്തിന്റെ ക്ഷമയെ പരിശോധിക്കരുത്.

### II

### യേശുവിനെ പരീശന്മാർ അപഹസിച്ചു എന്നാൽ

1. യേശു സ്വർഗ്ഗത്തിൽ നിന്നു വന്നവൻ (ദൈവം).
2. ജീവൻ കൊടുക്കുന്നവൻ (ദൗത്യം).
3. സർവ്വർക്കും കർത്താവ് (സർവ്വശക്തൻ).
4. നിത്യജീവൻ കൊടുക്കുന്നവൻ (വാഗ്ദാനം).
5. അനേകർക്കുവേണ്ടി പീഡ അനുഭവിച്ചവൻ (യേശാ. 53:7).

### III

### നമ്മിൽ വസിക്കുന്ന ബലവാനെ പിടിച്ചുകെട്ടണം

1. ഇതിനുള്ള ശക്തി: പ്രാർത്ഥന (മത്താ. 6:6).
2. ആഹാരം: വചനധ്യാനം (മത്താ. 4:4).
3. ചുറ്റുപാട്: ആത്മാവിൽ ചരിക്കുക (ഗലാ. 5:25).
4. മെഷീൻഗൺ: ഉപവാസം (മത്താ. 17:21).
5. ആശ്രയം: കുരിശിൽ ചൊരിയപ്പെട്ട ദൈവപുത്രന്റെ രക്തം (റോമ. 5:9).

## IV

## യേശുവിലുള്ള വിശ്വാസം

1. അതു നമ്മെ നീതീകരിക്കും (റോമ. 5:1).
2. നമ്മെ പുണ്യപ്പെടുത്തും (പ്രവൃ. 26:18).
3. രക്ഷാമാർഗ്ഗം തുറക്കും (എഫേ. 2:8).

## V

## ക്രിസ്തുവിന്റെ ആത്മാവ് (വാക്യം 30)

1. സൃഷ്ടിപ്പിന്റെ ആത്മാവ് (ഉൽപ്പ. 1:26).
2. വീണ്ടും ജനിപ്പിക്കുന്ന ആത്മാവ് (യോഹ. 3:5, 6).
3. പരിജ്ഞാനത്തിന്റെ ആത്മാവ് (1 കോരി. 12:8).
4. തുണനിൽക്കുന്ന ആത്മാവ് (റോമ. 8:26).
5. പരിശുദ്ധരിൽ വസിക്കുന്ന ആത്മാവ് (യോഹ. 14:17).

# 42

# പെന്തിക്കോസ്തിക്കു ശേഷം എട്ടാം ഞായർ

**വേദഭാഗം: യോഹ. 6:47:59**

**വാക്യം 47**

*"ആമേൻ ആമേൻ ഞാൻ നിങ്ങളോടു പറയുന്നു, വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ട്."*

യേശുവിനു സകല മനുഷ്യരിൽ നിന്നും വ്യത്യസ്തമായുണ്ടായിരുന്ന വ്യക്തിപ്രഭാവം, വ്യക്തിത്വം ഇവ തന്റെ സന്നിധിയിൽ കൂടിവന്നിരുന്ന ജനങ്ങൾ മനസ്സിലാക്കണമെന്ന് യേശു ആഗ്രഹിച്ചു. ഇതിനു കാരണം യേശുവിനെ വേണ്ടവണ്ണം അറിയുന്നതും, അവനിൽ വിശ്വസിക്കുന്നതും ജീവദായകമാണ് എന്നുള്ള സത്യം അവർക്കു ബോധ്യമാകണമെന്ന യേശുവിന്റെ ഉദ്ദേശ്യമായിരുന്നു. യേശുവിനു, താൻ ദൈവത്തിൽ നിന്നുള്ള അവതാരപുരുഷനാണ് എന്നുള്ള സത്യം ജനങ്ങൾക്ക് വെളിപ്പെടുത്തിക്കൊടുക്കേണ്ടതാവശ്യമായിരുന്നു; അതോടൊപ്പം ഇഹലോകത്തിൽ മനുഷ്യർക്കുവേണ്ടി തനിക്കു നിർവ്വഹിക്കാനുള്ള ദൗത്യം, എന്താണെന്നു കൂടി വെളിപ്പെടുത്തേണ്ടതത്യാവശ്യമായിരുന്നു. ഈ കാര്യങ്ങൾ നിർവ്വഹിക്കുന്നതിനു യേശു തന്നെക്കുറിച്ചുള്ള ചില സത്യങ്ങൾ കേൾവിക്കാരുടെ മദ്ധ്യേ നിരത്തിവയ്ക്കുകയല്ലാതെ താൻ ദൈവമാണെന്നു അറിയിക്കുന്നില്ല. ഈ വിഷയത്തോടനുബന്ധിച്ച് യേശു പറയുന്നത് "ഞാൻ ജീവന്റെ അപ്പം ആകുന്നു, സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ജീവനുള്ള അപ്പം ആകുന്നു. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും; വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ട്. ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്നത് എന്റെ മാംസം ആകുന്നു തുടങ്ങിയ പ്രസ്താവനകളാണ്.

യേശു ശുപാർശ ചെയ്യുന്നവനോ, യേശുവിന് എന്തെങ്കിലും കൊടുക്കുന്നവനോ യേശു നിർദ്ദേശിക്കുന്നവനോ, നിത്യജീവൻ ഉണ്ട് എന്ന് യേശു പ്രസ്താവിക്കുന്നില്ല. താൻ ജീവന്റെ അപ്പം ആകുന്നു, സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്ന ജീവനുള്ള അപ്പം ഞാനാകുന്നു, തുടങ്ങിയ പ്രസ്താവനകളിലൂടെ യേശു സാധിക്കുന്നത്, താൻ ദൈവത്തിൽ നിന്നുള്ള ദൈവമാണ് എന്നു കേൾവിക്കാർ മനസ്സിലാക്കണമെന്നുള്ളതായിരുന്നു.

ഈ വിഷയത്തെക്കുറിച്ചു വീണ്ടും ചിന്തിച്ചാൽ, വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ടാകണമെന്നുണ്ടെങ്കിൽ ആരിൽ വിശ്വാസം അർപ്പിക്കപ്പെടുന്നുവോ, അവൻ നിത്യജീവൻ കൊടുക്കുന്നവനായിരിക്കണം. ഇങ്ങനെയുള്ളവൻ ദൈവം മാത്രമാണെന്നുള്ള യഹൂദന്മാരുടെ വിശ്വാസം സത്യവുമായിരുന്നു. യേശുവിനെക്കുറിച്ച് ഇപ്രകാരമുള്ള സത്യങ്ങൾ വെളിപ്പെടുത്തി യേശു സംസാരിക്കുന്നതിൽനിന്ന്, യേശു ദൈവമാണ് എന്ന് യഹൂദന്മാർ അറിയണമെന്നുള്ള അവിടുത്തെ ആഗ്രഹം നിവർത്തിക്കുകയാണ് ചെയ്തത്. ദൈവപുത്രനായ യേശുവിനെ സംബന്ധിച്ച് യേശു യഹൂദന്മാരുടെ മദ്ധ്യേ വെളിപ്പെടുത്തിയ അദ്ദേഹത്തെക്കുറിച്ചുള്ള സത്യങ്ങൾ മുഴുവനായും വിശ്വസിക്കുന്നവരാണ് സത്യക്രിസ്ത്യാനികൾ. ഈ സത്യങ്ങൾ വെളിപ്പെടുത്തുന്നത് യേശു ദൈവവും ദൈവപുത്രനുമാണെന്നുള്ളതാണ്. വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട് എന്നുള്ള വചനം വെളിപ്പെടുത്തുന്നത് ഇതുതന്നെയാണ്.

**വാക്യം 48-51**

*"ഞാൻ ജീവന്റെ അപ്പം ആകുന്നു. നിങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാ തിന്നിട്ടും മരിച്ചുവല്ലോ. ഇതോ തിന്നുന്നവൻ മരിക്കാതിരിക്കേണ്ടതിനു സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന അപ്പം ആകുന്നു. സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയ ജീവനുള്ള അപ്പം ഞാനാകുന്നു."*

യേശു, താൻ ജീവന്റെ അപ്പം ആകുന്നു എന്ന് പ്രസ്താവിച്ചുകൊണ്ട് യഹൂദന്മാരോട് സംസാരിക്കുമ്പോൾ താൻ കൊടുക്കുവാനിരിക്കുന്ന അപ്പവും ജീവനും, യഹൂദന്മാർക്ക് ചിരകാലമായി പരിചയമുള്ള അപ്പവും ജീവനും തമ്മിലുള്ള വ്യത്യാസം യേശുവിനെ കുഴപ്പിക്കുന്ന സംഗതിയായി. യഹൂദന്മാർക്കു പരിചയമായിരുന്ന അപ്പം ശാരീരിക വളർച്ചയ്ക്കും ക്ഷീണം മാറുന്നതിനുമുള്ള അപ്പം മാത്രമായിരുന്നു. അവരുടെ പരിചയത്തിൽ സാധാരണഗതിയിൽ ജീവൻ എന്നു പറഞ്ഞാൽ മരണത്തോടുകൂടി അവസാനിക്കുന്ന ജീവനായിരുന്നു. യേശുവിനാകട്ടെ ഇവ രണ്ടിനേയും മറികടന്നു പുതിയതും നിത്യവുമായ ജീവനെക്കുറിച്ചും അതിന്റെ നിലനിൽപ്പിനും വളർച്ചയ്ക്കും ആവശ്യമായ ജീവനുള്ള അപ്പത്തേയും അവർക്കു പരിചയപ്പെടുത്തി കൊടുക്കേണ്ടതുണ്ടായിരുന്നു.

ഈ ആവശ്യത്തിനുവേണ്ടി യേശു യഹൂദന്മാർക്കു പരിചയമുണ്ടായിരുന്ന അപ്പത്തിന്റെ ചരിത്രം അവരോട് വിവരിക്കുന്നതിന് തയ്യാറാകുന്നു. ആ അപ്പം ദൈവത്തിൽനിന്ന് യിസ്രയേൽ മക്കൾക്കു ലഭിച്ച സന്ദർഭം യേശു അവരെ ഓർമ്മിപ്പിക്കുന്നു. അതു മരുഭൂമിയിൽ വച്ചു മോശയുടെ കാലത്തു സംഭവിച്ചു. മരുഭൂമിയിൽ വച്ചു മോശ യിസ്രയേൽ മക്കൾക്കു കൊടുത്ത അപ്പത്തിന്റെ ന്യൂനത, അതിന്റെ ഉദ്ദേശ്യം, അതു കൊടുത്തത്

ആരാണെന്നും വിവരിക്കുന്നു. യേശു തുടർന്ന് ആ അപ്പം കൊടുത്തത് തന്റെ പിതാവ് ആണെന്നും അത് ശാരീരിക സംരക്ഷണത്തിനും വളർച്ചയ്ക്കും ഉദ്ദേശിച്ചുകൊണ്ടുള്ളതും, അതിന്റെ ന്യൂനതയെന്നത് അത് ഭക്ഷിച്ചവർക്ക് നിത്യജീവൻ പ്രാപിപ്പാൻ സഹായകമായിരുന്നില്ലയെന്നും അവിടുന്നു വെളിപ്പെടുത്തി. ശാരീരിക മരണത്തോടു കൂടി അവസാനിച്ചു പോകാത്ത മനുഷ്യന്റെ നിത്യജീവനെക്കുറിച്ച് പ്രഭാഷണം നടത്തിക്കൊണ്ട് നിത്യജീവന്റെ സ്വഭാവം അനുസരിച്ച്, അതിന് ആഹാരമായി സ്വർഗ്ഗീയ അപ്പം ആവശ്യമാണെന്നും യേശു അവരെ ബോദ്ധ്യമാക്കുന്നു. ഈ ആവശ്യത്തിനായി സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന അപ്പം താനാണെന്ന് ബോദ്ധ്യമാക്കുന്നു. ഈ അപ്പം ജീവനുള്ള അപ്പം ആണെന്നും അതു തിന്നുന്നവൻ എന്നേയ്ക്കും ജീവിക്കുമെന്നും വെളിവാക്കുന്നു.

തങ്ങളോടു സംസാരിക്കുന്ന മനുഷ്യന്റെ മാംസം ഭക്ഷണപദാർത്ഥമായി കൊടുക്കുമെന്നും, അതു തിന്നണമെന്നുമുള്ള ആശയം കേൾവിക്കാരായ യഹൂദ പുരുഷാരത്തിന് അത്ഭുതകരമായ സംഗതിയായിരുന്നു. മാംസം ലഭ്യമാകണമെങ്കിൽ ജീവനുള്ള ഒന്നിനെ കൊല്ലണമെന്നുള്ള സത്യം അവർ അറിഞ്ഞിരിക്കെ യേശുവിന്റെ മാംസം ഭക്ഷണമായിക്കിട്ടണമെങ്കിൽ യേശു കൊല്ലപ്പെടണമെന്നും അവർക്കു മനസ്സിലായ സംഗതിയായിരുന്നു.

യേശുവിന്റെ മരണവും അതുമൂലം ഉണ്ടാകുന്ന രക്ഷാകരമായ അവസ്ഥയും ജനങ്ങളുടെ ശ്രദ്ധയിൽ അതിന്റെ ആത്മീയ അർത്ഥത്തിൽ മനസ്സിലാകുന്നില്ല എന്നത് യേശു ഈ പ്രസംഗവേദിയിൽ വച്ചു തന്നെ മനസ്സിലാക്കിയ കാര്യമാണ്. എന്നാൽ ഇതിനു പരിഹാരമായിട്ടുള്ള യേശുവിന്റെ മറ്റൊരു പ്രഭാഷണം ജനത്തെ തന്നിലുള്ള വിശ്വാസത്തിൽ ഉറപ്പിക്കുകയില്ല എന്ന് അവിടുന്ന് അറിഞ്ഞിരുന്നതുകൊണ്ടാവണം യേശു തന്റെ മരണത്തിന്റെ മഹത്വം നാം ഇന്ന് അറിയുന്നതുപോലെ അവരെ പ്പറഞ്ഞു മനസ്സിലാക്കാഞ്ഞത്. യഹൂദന്മാരുടെ മദ്ധ്യത്തിൽ യേശു ഈ വിഷയം ആത്മചിന്തയിൽ ചരിക്കുന്നവർക്ക് മനസ്സിലാക്കാൻ കഴിയുന്ന രീതിയിലാണു അവതരിപ്പിച്ചത് എന്നുള്ളത് നിസംശയമാണ്. പക്ഷേ യഹൂദന്മാർ അന്ന് ഈ ആശയം യേശു പറഞ്ഞറിയിച്ച അർത്ഥത്തിൽ സ്വീകരിക്കുന്നതിൽ പരാജയപ്പെടുകയാണ് ഉണ്ടായത്. യേശുവിന്റെ കാലഘട്ടത്തിനുശേഷം തന്റെ അനുയായികൾക്കു ഈ വിഷയത്തെക്കുറിച്ച് പറയാനുള്ളത് യേശുവിന്റെ സുവിശേഷം ആണ്. യേശുവിന്റെ സുവിശേഷം പ്രഖ്യാപിക്കുന്നത് യേശുവിന്റെ മാംസരക്തങ്ങൾ സാക്ഷാൽ പാപമോചനത്തിനും നിത്യജീവനും ഉതകുന്ന ആത്മീയ രഹസ്യങ്ങൾ ആണെന്നുള്ളതാണ്.

**വാക്യം 52**

*“ആകയാൽ യഹൂദന്മാർ നമുക്ക് തന്റെ മാംസം തിന്നേണ്ടതിനു തരുവാൻ എങ്ങനെ കഴിയും എന്ന് തമ്മിൽ വാദിച്ചു.”*

ഈ വാക്യത്തിൽ യഹൂദന്മാർ ഒന്നിച്ചുചേർന്ന് യേശു വെളിപ്പെടുത്തിയ സുവിശേഷ മർമ്മങ്ങളെക്കുറിച്ചു പരസ്പരം ആലോചിച്ചു എന്ന് വ്യക്തമാകുന്നു. യേശുവിന്റെ വചനം യഹൂദന്മാരെ കൂടുതൽ ചിന്തിപ്പിക്കുവാൻ പര്യാപ്തമായിരുന്നു. എന്നാൽ ആത്മീയതലത്തിൽ ഫലവത്തായി അവർ ചിന്തിച്ചില്ല എന്നു നാം അറിയണം. കർത്താവിന്റെ വചനം അവരെപ്പിടിച്ചു കുലുക്കി. തന്മൂലം അവർ ഈ വിഷയത്തിൽ പരസ്പരം വാദിച്ചു. വിഷയത്തിന്റെ ആത്മീയ - ഭൗതിക വശങ്ങൾ അവർ ചിന്തിച്ചു എന്നിരുന്നാലും ആലോചനാവിഷയത്തിന്റെ സത്യം അവരുടെ ചിന്തയിൽ ഉരുത്തിരിഞ്ഞുവരുവാൻ തക്കവണ്ണം അവർ പിതാവാംദൈവത്താൽ ആകർഷിക്കപ്പെട്ടവരായിരുന്നില്ല എന്നുള്ളത് അവരുടെ പരാജയ കാരണമായിരുന്നു.

**വാക്യം 53-59**

*“യേശു അവരോട് പറഞ്ഞത് ആമേൻ ആമേൻ ഞാൻ നിങ്ങളോടു പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കുള്ളിൽ ജീവൻ ഇല്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്. ഞാൻ ഒടുക്കത്തെനാളിൽ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും. എന്റെ മാംസം സാക്ഷാൽ ഭക്ഷണവും എന്റെ രക്തം സാക്ഷാൽ പാനീയവും ആകുന്നു. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും. ജീവനുള്ള പിതാവ് എന്നെ അയച്ചിട്ട് ഞാൻ പിതാവിൻ മൂലം ജീവിക്കുന്നതു പോലെ എന്നെ തിന്നുന്നവൻ ഞാൻ മൂലം ജീവിക്കും. സ്വർഗ്ഗത്തിൽനിന്നു ഇറങ്ങിവന്ന അപ്പം ഇതാകുന്നു. പിതാക്കന്മാർ തിന്നുകയും മരിക്കുകയും ചെയ്തതുപോലെ അല്ല ഈ അപ്പം തിന്നുന്നവൻ എന്നേയ്ക്കും ജീവിക്കും. അവൻ കഫർന്നാഹൂമിൽ ഉപദേശിക്കുമ്പോൾ പള്ളിയിൽവച്ചു ഇതു പറഞ്ഞു.”*

യേശു തന്റെ ദൈവത്വത്തെക്കുറിച്ചും മഹത്വത്തെക്കുറിച്ചും ഇത്ര മഹത്തായ കാര്യങ്ങൾ വെളിപ്പെടുത്തിയത് കഫർന്നഹൂമിലെ ദേവാലയത്തിൽ വച്ചാണ്. യഹൂദന്മാരുടെ സംവാദം തീർന്നശേഷം യേശു വീണ്ടും ഒരു പ്രാവശ്യം കൂടി ആ ജനത്തിനുവേണ്ടി തന്റെ ശുശ്രൂഷ നിർവ്വഹിക്കുന്നതായി നാം വായിക്കുന്നു (53-58). യേശു നൽകുന്ന തന്റെ മാംസവും രക്തവും എന്ന ആഹാരം ജീവനുള്ളതാണ്, എന്ന കാരണ

ത്താൽ അതു ഭക്ഷിക്കുന്നവരിൽ അതു ജീവനുള്ളതായി പരിവർത്തിക്കുന്നു. എന്നാൽ ഇതു വിശ്വാസപൂർവ്വം ഭക്ഷിക്കുന്നതിന് മനസ്സില്ലാത്തവരോട് യേശു വ്യക്തമാക്കുന്നത് "മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരിക്കുന്നവരുടെ ഉള്ളിൽ ജീവൻ ഇല്ല" എന്ന വചനമാണ് (വാക്യം 53).

യേശുവിന്റെ മാംസം സാക്ഷാൽ ഭക്ഷണവും രക്തം സാക്ഷാൽ പാനീയവുമാണ്. ഇവ മനുഷ്യനിൽ പരിലസിക്കുന്ന അവന്റെ ആത്മാവിനെ ജീവിപ്പിക്കുന്നു; ദൈവികമായി സ്പർശിക്കുന്നു; എന്നല്ലാതെ മനുഷ്യന്റെ മരണത്തോട് കൂടെ വേർപെട്ട് നശിച്ചുപോകുന്ന ശരീരത്തെ കമനീയമാക്കാൻ ഈ ദിവ്യാഹാരം വേണം എന്നു യേശു കൽപ്പിക്കുന്നില്ല.

ഈ ദിവ്യാഹാരം ജീവനായിട്ടു മനുഷ്യർക്കു ഭവിക്കുമെന്നതു കൊണ്ടും, ഇതു സ്വീകരിക്കുന്നവരിൽ ആ ജീവൻ നിലനിൽക്കുന്നത് കൊണ്ടും അവർ അന്ത്യദിവസം ഉയിർത്തെഴുന്നേൽക്കുമെന്ന് യേശു കൽപ്പിച്ചു. യേശുവിന്റെ രക്തശരീരങ്ങൾ ജീവനുള്ളതായി മനുഷ്യാത്മാവിന് ഭവിക്കുമെന്നതുകൊണ്ട്, അതു ജീവന്റെ ചലനം മനുഷ്യാത്മാവിൽ സൃഷ്ടിക്കുവാൻ പര്യാപ്തമാണ്. ഇതിനോട് ചേർന്നുള്ള യേശുവിന്റെ പ്രഖ്യാപനം "ഞാൻ വന്നിരിക്കുന്നത് അവർക്കു ജീവനുണ്ടാകുവാനും സമൃദ്ധിയായി ഉണ്ടാകുവാനും ആണ്' (യോഹ. 10:10) എന്നുള്ളതാണ്.

യേശുവിന്റെ രക്തശരീരങ്ങൾ എന്ന ദിവ്യാഹാരത്തിലൂടെ കടന്നു വരുന്ന ജീവശക്തി യേശു തന്നെ ആയിരിക്കുമെന്ന് ഉറപ്പാക്കുന്നതിനു വേണ്ടി യേശു കൽപ്പിച്ചിരിക്കുന്ന അറിവ് എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കും എന്ന വചനമാണ്. ഈ ദിവ്യാഹാരത്തിലൂടെയും പാനീയത്തിലൂടെയും സത്യവിശ്വാസികളിൽ ഉണ്ടാകുന്ന ജീവന്റെ പ്രവർത്തനം, അവരിൽ സ്വർഗ്ഗത്തിൽ വസിക്കുന്നവനായ ദൈവവുമായി ബന്ധപ്പെട്ടുകൊണ്ടുള്ളതാണ് എന്നത് പ്രത്യേകതയാണ്. ഈ ബന്ധത്തിന്റെ പൂർത്തീകരണമായി സ്വർഗ്ഗത്തിലെ ദൈവം വിശ്വാസികളിൽ വാസം ചെയ്യുമെന്ന് യേശു അറിയിക്കുന്നു.

യേശു മുഖാന്തരം മനുഷ്യരുമായുള്ള ദൈവത്തിന്റെ ബന്ധം അഥവാ വിശ്വാസികളിലുള്ള ദൈവാത്മാവിന്റെ ആവാസം പല രൂപത്തിലും വിവിധ നിലകളിലും ഓരോരുത്തരുടേയും ദൈവികയോഗ്യതയും ആത്മീയനിലയും, ദൈവനിശ്ചയവുമനുസരിച്ച് വ്യത്യസ്തമായിരിക്കും. ചിലരിൽ പരിശുദ്ധാത്മാവ് നെഞ്ചകത്ത് പ്രത്യക്ഷമായ ആത്മീയശക്തിയായും, കൂടാതെ ആത്മീയ ചൈതന്യം, ഉന്മേഷം, പ്രസരിപ്പ്, വിവേകശക്തി,

സ്നേഹം, പ്രത്യാശ, വിശ്വാസം തുടങ്ങിയ വരദാനങ്ങളുടെ നിലയിലും പരിലസിക്കുന്നു. തന്റെ അപ്പോസ്തോലന്മാർക്ക് ഈ കൃപയുടെ അനുഭവം ഉണ്ടാകുമ്പോൾ അവർ ഏതു നിലയിൽ കഴിയുമെന്നു അവരുടെ ഗുരു അവരെ പ്രത്യേകം ഓർമ്മിപ്പിച്ചു. അത് വേദത്തിൽ ഇപ്രകാരം വായിക്കാം. "ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും എന്നു നിങ്ങൾ അന്നു അറിയും" (യോഹ. 14:20). ഈ ആത്മീയ പൂർണ്ണതയിലേക്കു അപ്പോസ്തോലന്മാരെ ഉയർത്തിക്കൊണ്ടാണു യേശു അവരെ തന്റെ വേലയ്ക്കായി പറഞ്ഞയച്ചത് എന്ന സത്യം അവരുടെ പിന്നീടുള്ള സാക്ഷ്യങ്ങളിൽ നിന്നു നമുക്കു മനസ്സിലാക്കാവുന്നതാണ്. ഈ ആത്മീയനിലയ്ക്കു പാത്രീഭൂതരാകുന്ന ഭക്തന്മാർ ദൈവത്തെ ധരിച്ചവരായിട്ടാണ് അറിയപ്പെടുന്നത്.

എല്ലാ കാലഘട്ടത്തിലും യേശുവുമായി ഇപ്രകാരമുള്ള സജീവമായ ബന്ധം ആത്മീയമനുഷ്യരുടെ പ്രത്യേകതയാണ്. ഒരു ഭൗതികമനുഷ്യന്റെ ദൃഷ്ടിയിലും അറിവിലും ഇവ അവിശ്വസനീയവും അറിവിൽപ്പെടാത്തതുമായ കാര്യമാണ്. തന്മൂലം ഈ വിഷയത്തിൽ അവരുമായുള്ള സംഭാഷണം ഫലവത്താവുകയില്ല എന്നു മാത്രമല്ല അവർ ഈ വിഷയത്തോട് പുറംതിരിഞ്ഞു നടന്നുകളയും. ഇപ്രകാരമുള്ളവരുടെ സംഘത്തിൽ സന്യാസിയും പുരോഹിതനും ഉൾപ്പെടാം.

ജീവനുള്ള പിതാവിൽനിന്നു പുറപ്പെട്ടുവന്ന പുത്രന്റെ അവസ്ഥ അവൻ പിതാവിൽ വസിക്കുകയും പിതാവിന്റെ സ്നേഹത്തിൽ അവർ ഒന്നായിക്കഴിയുകയും ചെയ്യുക എന്നതാണ്. ഈ പിതൃപുത്ര സ്നേഹത്തിന്റെ ആഴം പുത്രൻ മുഖാന്തരം വിശ്വാസികളിൽ വസിക്കുന്നതിനു തക്ക സ്നേഹം പുത്രനു വിശ്വാസികളോട് ഉണ്ട് എന്നത് നമുക്ക് വിസ്മരിക്കാവുന്നതല്ല. ഇതു സാദ്ധ്യമാകുന്നതിനു പിതാവിൽ പുത്രനെന്നവണ്ണം വിശ്വാസികളിൽ പുത്രൻ വസിക്കുന്നതു മുഖാന്തരമാണ് (യോഹ. 14:20). ഈ നിലയെക്കുറിച്ച് യേശു മറ്റൊരു രൂപത്തിൽ വ്യക്തമാക്കുന്നത് "ഞാൻ പിതാവു മൂലം ജീവിക്കുന്നതുപോലെ എന്നെ തിന്നുന്നവൻ എന്മൂലം ജീവിക്കുന്നു" എന്ന വചനത്തിലൂടെ ആണ്.

യേശു വീണ്ടും ഈ അപ്പം മനുഷ്യനെ അവന്റെ ആത്മീയമരണത്തിൽ നിന്നു രക്ഷിക്കുന്നതിനു പര്യാപ്തമാണ് എന്ന് പ്രസ്താവിക്കുന്നു. ദൈവവും ദൈവകൃപയും പരിശുദ്ധവും വിശുദ്ധത നിറഞ്ഞതുമായതുകൊണ്ട് ഇവരുടെ ആവാസത്തിനു വിശ്വാസിയുടെ ഹൃദയം സജ്ജമാകേണ്ടതുണ്ട്. ഇതു വിശ്വാസിയുടെ ഹൃദയവിചാരങ്ങൾ പവിത്രീകരിച്ചു പാപമോചനത്തിന് അർഹനാക്കിക്കൊണ്ടാണ് സാധിക്കേണ്ടത്. ഈ വേദഭാഗത്തു വിവരിക്കുന്ന അപ്പത്തിന്റെയും പാനീയത്തിന്റെയും സ്വീകരണ

ത്തിന് മുമ്പായി ഈ കാരണത്താൽതന്നെ വിശ്വാസികൾ കൂടുതൽ പ്രാർത്ഥിക്കുകയും പശ്ചാത്തപിക്കുകയും പാപങ്ങൾ ഏറ്റുപറഞ്ഞു മന സ്സാക്ഷി ശുദ്ധീകരിക്കുകയും വേണം.

യേശുവിനെക്കുറിച്ചും അവൻ നൽകുന്ന അപ്പത്തെക്കുറിച്ചും ചിന്തി ക്കുമ്പോൾ ശരീരത്തിനാവശ്യമായ ഭൗമിക ഭക്ഷണത്തെക്കുറിച്ചു മാത്രം ചിന്തിക്കുകയും ശരീരനാശത്തോടെ അവസാനിച്ചു പോകുന്ന ഒരു ജീവ നെക്കുറിച്ച് മാത്രം ചിന്തിക്കുകയും ചെയ്യുന്നവർ യേശുവിനെ അറിയു ന്നതിലും ഉപയോഗിക്കുന്നതിലും പരാജയപ്പെടുന്നവർ ആണ്. യേശുവിനെ അറിയുന്നതിലും ഉപയോഗിക്കുന്നതിലും വിജയിക്കുന്നവർ മരണാനന്തരം നിത്യജീവൻ ഉണ്ട് എന്ന യാഥാർത്ഥ്യം നിലനിൽക്കുന്നു എന്നും ആ നിത്യജീവനുള്ള തക്കമരുന്നു തരുന്നവൻ യേശുക്രിസ്തു ആണെന്നും വിശ്വസിക്കുന്നവരാണ്.

## സന്ദേശമുഖങ്ങൾ

### I

### യേശുവിന്റെ കുരിശിലെ യാഗം

1. യേശു കുരിശുമരണം മുഖാന്തരം തന്റെ ശരീരരക്തങ്ങൾ വിശ്വാസി കൾക്കു നൽകി.
2. ഇതു ദൈവം ഏദൻതോട്ടത്തിൽ വച്ചു നടത്തിയ വാഗ്ദാനത്തിന്റെ (ഉൽ. 3:15) നിവൃത്തിയാണ്.
3. യേശുവിന്റെ രക്തശരീരങ്ങൾ നിത്യജീവനു മുഖാന്തരമാണ്.
4. ഈ നിത്യജീവനിലൂടെ അനുഭവമാകുന്ന രക്ഷ ഓരോ വ്യക്തിയുടെ യും വിശ്വാസം അനുസരിച്ചാണ്.
5. മോശയുടെ കാലത്തു ലഭിച്ച അപ്പം നിത്യജീവനു മുഖാന്തരം ആയി രുന്നില്ല.

### II

### യേശുവിന്റെ ദാനങ്ങൾ

1. തന്റെ ശരീരരക്തങ്ങൾ (യോഹ. 6:56).
2. നിത്യജീവൻ (യോഹ. 6:54).
3. അഭൗമികമായ സമാധാനം (യോഹ. 14:27).
4. മനുഷ്യർക്കു വേണ്ടിയുള്ള തന്റെ വഴിപാടുയാഗം (എഫേ. 5:7).
5. അവിടുന്നു കാണിച്ചുതന്നിരിക്കുന്ന ദൃഷ്ടാന്തം (യോഹ. 13:15).
6. പരസ്പരം സ്നേഹിക്കുവാനുള്ള കല്പന (യോഹ. 13:14).
7. അവന്റെ ജീവൻ (യോഹ. 10:11).

**III**

**യേശുവിനോട് അടുത്തു വരുന്നതിനു**

1. വിശ്വാസം.
2. പ്രാർത്ഥന.
3. പശ്ചാത്താപം.
4. വേദപരിജ്ഞാനം.
5. സുവിശേഷദാഹം.

**IV**

**വി. രക്തശരീരങ്ങൾ ദൈവവുമായി നമ്മെ അടുപ്പിക്കുന്നു**

1. പാപമോചനത്തിനു വഴിതെളിക്കുന്നു.
2. നിത്യജീവൻ പ്രദാനം ചെയ്യുന്നു.
3. രോഗസൗഖ്യത്തിന് ഉപാധിയാകുന്നു.
4. ആത്മാവിൽ വിശുദ്ധാത്മ കൃപ പോഷിപ്പിക്കുന്നു.
5. വിശ്വാസം വർദ്ധിപ്പിക്കുന്നു.

**V**

**യേശു എന്ന ദൈവം**

1. നിത്യജീവൻ നൽകുന്നവൻ.
2. ആത്മീയജീവൻ കൂടുതലായി നൽകുന്നവൻ.
3. മരണത്തെ ഒഴിവാക്കുന്നവൻ.
4. വിശ്വാസികളിൽ വസിക്കുന്നവൻ.
5. മരിച്ചവരെ ഉയിർപ്പിക്കുന്നവൻ.

# യോഹ. 6:47–59 (മറ്റൊരു വിവരണം)

ആദ്യ മനുഷ്യനായിരുന്ന ആദാമിന്റെ മൂക്കിൽ ജീവശ്വാസം ഊതി ജീവൻ കൊടുത്ത ദൈവം വീണ്ടും തലമുറകൾ പിന്നിട്ടപ്പോൾ നടത്തിയ സുപ്രധാനമായ ഒരു പ്രഖ്യാപനമാണ് തന്റെ മാംസരക്തങ്ങൾ കൂടി മനുഷ്യനു നൽകുവാൻ തീരുമാനിച്ചിരിക്കുന്നുവെന്നത്. ത്രിത്വത്തിൽ രണ്ടാമനായ യേശു പറഞ്ഞു, ദൈവപുത്രന്റെ രക്തം കുടിക്കാതിരുന്നാൽ നിങ്ങൾക്കു ജീവൻ ഇല്ല എന്ന് (യോഹ. 6:53). തന്റെ രക്തം സാക്ഷാൽ പാനീയമാകുന്നു എന്നും അവിടുന്ന് അറിയിച്ചു. ദൈവം തന്റെ രക്തവും കൂടി മനുഷ്യാത്മാവിനു നൽകുവാൻ തക്കവണ്ണം മനുഷ്യരെ സ്നേഹിക്കുന്നു എന്ന വിഷയം ചിന്തിക്കുന്നതിനു മുമ്പായി രക്തബന്ധത്തിലൂടെ ഉണ്ടാകുന്ന നവീകരണം, അഭേദ്യമായ സ്നേഹബന്ധം, ജീവന്റെ ഉത്ഭവം, അതിന്റെ മേന്മ ഇവയെക്കുറിച്ച് നാം അറിഞ്ഞിരിക്കണം.

ഒരു പിതാവിന്റെ രക്തം തന്റെ സ്വന്തം മകന്റെ ശരീരത്തിലൂടെ ഒഴുകുന്നു എന്നതിന്റെ തെളിവ് രണ്ടു പേരുടേയും രക്തം പരിശോധിച്ച് മനസ്സിലാക്കാവുന്നതാണ്. ഇതിനുപരി മുഖഛായ കൊണ്ടും സ്വഭാവത്തിന്റെ അനുരൂപം കൊണ്ടും സ്വഭാവവിശേഷം കൊണ്ടും മനസ്സിലാക്കാവുന്നതാണ്. പുത്രന്റെ രക്തം പിതാവിന്റെ രക്തഗുണത്തെ വിളിച്ചറിയിക്കും. പുത്രന്റെ വീഴ്ചകളിലും പര്യവസാനത്തിലും പിതാവ് പുത്രനോടുകൂടി നിൽക്കും. പുത്രന്റെ അവസാനം ദോഷമാകാൻ രക്തദാനം ചെയ്ത പിതാവ് സമ്മതിക്കുകയില്ല. അവൻ നശിച്ചുപോകാതെ തിരിച്ചുവരുന്നതുവരെ പിതാവ് പുത്രനുവേണ്ടി കാത്തിരിക്കും. ഒരു സമയത്തു നശിച്ചുപോയാൽ പിതാവ് പുത്രനു വീണ്ടും ജീവനും സ്വത്തും നൽകും. കാരണം പിതാവിന്റെ രക്തം പുത്രനെ ജീവിപ്പിച്ചുകൊണ്ടാണിരിക്കുന്നത്. ഈ സത്യബന്ധത്തിനു കാരണം പിതാവിന്റെ രക്തത്തിന്റെ വിളിയും പിതാവിന്റെ പുത്രനോടുള്ള ബന്ധത്തിൽ പിതാവിന്റെ രക്തം പുത്രനിൽ നിലനിൽക്കുന്നതിന്റെ മറുപടിയുമാണ്.

ഇപ്രകാരമുള്ള ഒരു പിതൃപുത്ര ബന്ധത്തിലേക്കു മനുഷ്യവർഗ്ഗവുമായി പങ്കുകൊള്ളുവാൻ യേശുക്രിസ്തു മുഖാന്തരം ദൈവം നിശ്ചയിച്ചതു മാലാഖമാരെപ്പോലും വിസ്മയം കൊള്ളിക്കുന്ന തീരുമാനവും സംഭവവുമാണ്. യേശുവിൽ വിശ്വസിക്കുന്നവന് ദൈവപുത്രനായി തീരുന്നതിനുള്ള അവകാശം ലഭിക്കുമെന്ന് കണ്ടറിഞ്ഞ വി. യോഹന്നാൻ ശ്ലീഹാ അത് അപ്രകാരം തന്നെയെന്നു പ്രസ്താവിച്ചു (യോഹ. 1:12). ദൈവപുത്രനായിരുന്ന യേശു പരസ്യശുശ്രൂഷയുടെ സമയത്ത് തന്നിൽ വിശ്വസിക്കുന്നതിലൂടെ ഉണ്ടാകുന്ന പുത്രത്വം തന്റെ രക്തം കുടിച്ചും മാംസം ഭക്ഷിച്ചും പൂർത്തീകരിക്കുവാൻ ആഹ്വാനം ചെയ്തു (യോഹ. 6:56). ഒരിക്കൽ മനുഷ്യന്റെ മൂക്കിൽ ഊതി അവനു ജീവൻ കൊടുത്തവൻ, പിന്നൊരിക്കൽ തന്റെ രക്തവും കൂടി മനുഷ്യൻ കുടിക്കണമെന്നാവശ്യപ്പെടുന്നത്, മൂക്കിൽ ഊതിയ പഴയ ജീവന് അപകടം സംഭവിച്ചിട്ടായിരിക്കാം, അഥവാ ആ ജീവൻ ഒരിക്കൽ ദൈവസന്നിധിയിൽ നിന്ന് പ്രാപിപ്പാൻ അർഹിച്ചിരുന്നതും ദൈവത്തോടുകൂടെ അതിന് ലഭ്യമാകുമായിരുന്ന സൗഭാഗ്യാവസ്ഥയും അത് സ്വയം നഷ്ടപ്പെടുത്തി എന്ന കാരണം കൊണ്ടാണ്.

പരിശുദ്ധ ത്രിത്വം, ത്രിത്വത്തിൽ രണ്ടാമനായ യേശു എന്ന ദൈവപുത്രന്റെ പ്രത്യേകമായ ദൗത്യനിർവ്വഹണത്തിലൂടെ ഈ നഷ്ടത്തിനുള്ള പരിഹാരകൃത്യം നിർവ്വഹിക്കുവാൻ സംഗതിയാക്കുന്നു. തന്മൂലം യേശു ഈ വിഷയത്തെക്കുറിച്ച് ഇപ്രകാരം സംസാരിക്കുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ മാംസം ഭക്ഷിക്കാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്കുള്ളിൽ ജീവൻ ഇല്ല. എന്റെ മാംസം തിന്നുകയും

എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്. എന്റെ മാംസം സാക്ഷാൽ ഭക്ഷണവും, എന്റെ രക്തം സാക്ഷാൽ പാനീയവും ആകുന്നു (യോഹ. 6:53, 54, 55).

ആദ്യപിതാവായ ആദാമിന്റെ മൂക്കിൽ ജീവശ്വാസം ഊതി സ്വന്തം സാദൃശ്യത്തിൽ മനുഷ്യവർഗ്ഗത്തെ കരുപ്പിടിപ്പിച്ചശേഷം പിന്നീട് ഉണ്ടായിരിക്കുന്ന ഈ ദിവ്യദാനം, യേശു എന്ന ദൈവത്തിൽ നിന്നുള്ള ദൈവം, മുഖാന്തരം ലോകത്തിനു വെളിവാകയും യാഥാർത്ഥ്യമാവുകയും ചെയ്തു. ഇതിന്റെ പിന്നിൽ മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ യഥാർത്ഥമായ സ്നേഹമാണ് പ്രകടമായി വന്നത്. യേശു രക്തം ദാനം ചെയ്ത് ദൈവത്തിന്റെ സ്നേഹം മനുഷ്യവർഗ്ഗത്തോട് പ്രകടിപ്പിക്കുന്നതിനുപരി തന്റെ മാംസം കൂടി തിന്നണമെന്നും അത് ദാനമായി കൊടുക്കുന്നതിനും സംഗതിയാകുമെന്നുള്ള തീരുമാനം കൊല നടക്കുന്നിടത്ത് രക്തം എന്നപോലെ മാംസവും വിതരണത്തിനു തയ്യാറാകുമെന്നതു കൊണ്ടല്ല, എന്നാലോ മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ സ്നേഹം തന്റെ രക്തംപോലെ തന്റെ മാംസവും അവർക്കുവേണ്ടി കൊടുത്തെങ്കിൽ മാത്രമേ പൂർത്തിയാകൂ എന്നറിയുന്നതുകൊണ്ടായിരുന്നു. മനുഷ്യമക്കൾ തന്നോടുകൂടെ നിത്യജീവനിൽ നിത്യമായി വസിക്കുന്നതിനുള്ള അർഹതയും അവകാശവും പ്രാപിക്കുന്നതിന് തന്നിലുള്ള വിശ്വാസത്തിനുപരി തന്റെ രക്തം പാനീയമായിട്ടും തന്റെ മാംസം ഭക്ഷണമായിട്ടും അവർ ഭക്ഷിക്കണമെന്ന് യേശു അറിഞ്ഞ് അത് പ്രഖ്യാപിക്കുകയും ചെയ്യുന്നു. യേശു പറഞ്ഞു, "ഞാൻ പിതാവു മൂലം ജീവിക്കുന്നതുപോലെ എന്നെ തിന്നുന്നവൻ എന്മൂലം ജീവിക്കും. പിതാക്കന്മാർ തിന്നുകയും മരിക്കുകയും ചെയ്തതുപോലെ അല്ല. എന്നെ തിന്നുന്നവൻ എന്മൂലം ജീവിക്കും (യോഹ. 6:57, 58). "എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്; ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർപ്പിക്കും" (6:54). യേശു എന്ന ദൈവം മനുഷ്യരോടുള്ള ദൈവസ്നേഹത്തിന്റെ ആഴമായ പ്രകടനമായിട്ട് അവരുടെ കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും ആയിട്ട് ഈ ദിവ്യ സ്നേഹം ഫലവത്താകാൻ, തന്റെ ശരീരവും രക്തവും അവർക്ക് യഥാക്രമം ഭക്ഷണവും പാനീയവുമായിട്ട് നൽകി. ഇത് യേശു തന്റെ കുരിശിലുണ്ടായ യാഗം മുഖാന്തരം നിർവ്വഹിച്ചു.

ഭൗമികലോകത്തു പിതാവിന്റെ രക്തം ജീവനു കാരണമായി ഭവിക്കുമെങ്കിൽ സ്വർഗ്ഗീയലോകത്തു സ്വർഗ്ഗീയ പിതാവിന്റെ രക്തം നിത്യജീവന് ഇടയാക്കുമെന്ന് യേശു അറിയിച്ചു. അവിടുന്നരുളിച്ചെയ്തു. "എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യ ജീവൻ ഉണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേൽ

പ്പിക്കും." യേശുതമ്പുരാൻ മനുഷ്യരോടായി നിത്യജീവൻ പ്രാപിക്കുവാൻ തന്റെ രക്തം കുടിക്കുവാനും തന്റെ മാംസം ഭക്ഷിക്കുവാനും കൽപ്പിച്ചു. ദൃശ്യലോകത്തു ദൃശ്യമായവരുടെ ആവിഷ്ക്കാരം നടന്നുവരുന്നതിനാൽ ഭൗമികപിതാവിന്റെ രക്തം ഭൗമികതലത്തിൽ ദൃശ്യമായിട്ട് വരുന്നു. അദൃശ്യലോകത്തു ദൃശ്യമായവയുടെ ആവിഷ്ക്കാരം നടപ്പിൽ ഇല്ലാത്തതിനാൽ ദൈവികദാനമായ യേശുവിന്റെ രക്തവും മാംസവും വിശ്വാസത്തിന്റെ മറുപടിയെന്നവണ്ണം വിശ്വാസിയുടെ ശരീരത്തിലും ആത്മാവിലും അദൃശ്യമായി വഹിക്കപ്പെടുകയും ചലിക്കപ്പെടുകയും ഭരിക്കപ്പെടുകയും ചെയ്യുന്നു.

യേശുവിന്റെ കുരിശുമരണമെന്ന പരമയാഗമാണ് മരണത്തെ മായിച്ചുകളയുവാൻ ശക്തിയുള്ള യേശുവിന്റെ ശരീരവും രക്തവും മനുഷ്യവർഗ്ഗത്തിനു ദാനമായി നൽകുന്നതിനു സംഗതിയാക്കിയത്. ഈ ദിവ്യസ്നേഹം കൃപയും സത്യവുമായിട്ട് അറിയപ്പെടുന്നു (യോഹ. 1:17). ഈ സത്യം അറിവിലൂടെ ഗ്രഹിച്ച് ഈ കൃപയ്ക്കു വിശ്വാസത്തിലൂടെ അധീനരാകുന്നവർ യേശുവിന്റെ രക്തത്തിനും മാംസത്തിനും അർഹരാണ്. ദൈവത്തിന്റെ ഈ വിഷയത്തിലുള്ള ദിവ്യസ്നേഹത്തെ മനുഷ്യർക്കു വിലയിരുത്താൻ കഴിയാത്തതാണ്. ഈ ദിവ്യസ്നേഹം ആവോളം രുചിച്ചറിഞ്ഞ ചില പരിശുദ്ധന്മാർ ഈ ദിവ്യരഹസ്യങ്ങൾ വിശ്വാസത്തോടെ സ്വീകരിച്ചശേഷം, ആ കാൽവറിയിലെ മഹാസ്നേഹത്തെ സ്വന്തം മാറിൽ താലോലിച്ച് ധ്യാനിച്ചു നിൽക്കുമ്പോൾ അവരുടെ സിരകളിലൂടെ യേശുവിന്റെ രക്തം ഒഴുകുന്നതായും, അവരുടെ ശരീരം യേശുവിന്റെ നിർമ്മല ശരീരത്തിന്റെ ഒരു പതിപ്പായും നിമിഷനേരത്തേക്കായി അനുഭവപ്പെടുന്നത് സ്മരണാർഹമാണ്. വിശുദ്ധന്മാരുടെ ഈ ആത്മീയ അനുഭവത്തിന്റെ നമുക്കു തിരിച്ചറിയാൻ പാടില്ലാത്ത ഒരു ചെറിയ അംശമായിട്ടോ പലപ്പോഴും ഒരു ആശ്വാസം, തൃപ്തി മാത്രമായിട്ടോ ഈ ആത്മീയരഹസ്യങ്ങൾ യോഗ്യമായ രീതിയിൽ സ്വീകരിക്കുന്ന വിശ്വാസികൾക്ക് അനുഭവമാകാം. ഈ മഹത്വകരമായ ആത്മീയരഹസ്യം കൈകാര്യം ചെയ്യുന്ന വി. കുർബാന എന്ന കൂദാശ ഈ ആത്മീയരഹസ്യം നിർവ്വഹിക്കുന്നു എന്ന കാരണത്താൽ വളരെയധികം ഭയഭക്തിയോടെ അനുഷ്ഠിക്കപ്പെടേണ്ടതാണ്.

ആത്മീയദാനമായ യേശുവിന്റെ രക്തമാംസങ്ങളുടെ പ്രവർത്തനം നിഗൂഢം എന്നതിനുപരി വിശ്വാസത്തിന്റെ മറുപടിയായി ഫലപ്രദമാകുന്നതാണ്. യേശുവിന്റെ വായിൽനിന്നു യഹൂദന്മാരുടെ മദ്ധ്യത്തിൽ ഈ വിഷയത്തെക്കുറിച്ചുള്ള പ്രഖ്യാപനം ഉണ്ടാകുമ്പോൾ അവർക്ക് അത് വിശ്വസിക്കാൻ കഴിഞ്ഞില്ല. പകരം കേൾവിക്കാരായിരുന്ന യഹൂദന്മാർക്ക് ഈ വിഷയത്തെപ്രതി യേശുവിനെ കല്ലെറിയുന്നതിനാണ് സംഗതിയാകുന്നത് എന്നത് ഈ വിഷയത്തിൽ മനുഷ്യനു ചെയ്തുതീർക്കുവാനുള്ള

വിശ്വാസപരമായ ജോലിയുടെ ആഴവും അഗാധതയുമാണ് സൂചിപ്പിക്കുന്നത്.

യേശു വെളിപ്പെടുത്തിയ ഈ സത്യം പ്രാപഞ്ചിക മനുഷ്യരുടെ ദൃഷ്ടിയിൽ ശുദ്ധ ഭോഷ്ക്കാണ്. നാമധേയ ക്രിസ്ത്യാനികൾക്ക് ഇത് വിശ്വസനീയമല്ല. എന്നാൽ യേശു എന്ന ദൈവത്തിൽ വിശ്വാസപൂർവ്വം അഭയപ്പെടുന്നവർക്ക് ഇത് യഥാർത്ഥവും വിശേഷ അനുഭവവും ആയിട്ട് വരുന്നു. ഇന്ന് കോടിക്കണക്കിനു ക്രിസ്ത്യാനികൾ യഹൂദന്മാരെപ്പോലെ ഈ വിഷയത്തിൽ യേശു അർത്ഥവത്തായിപ്പറഞ്ഞ സത്യത്തിന്റെ യാഥാർത്ഥ്യം അതുപോലെ വിശ്വസിക്കുന്നതിൽ പരാജയപ്പെട്ടിട്ട് അവർക്കു ചിന്തിക്കുവാനും മനസ്സിലാക്കുവാനും കഴിയുന്ന വിധത്തിലും അർത്ഥത്തിലും ഈ വിഷയത്തെ വീക്ഷിക്കുന്നു (പെസഹാ കാണുക).

# 43

# പെന്തിക്കോസ്തിക്കു ശേഷം 9-ാം ഞായറാഴ്ച

**വേദഭാഗം: വി. ലൂക്കോസ് 14:7-14**

**വാക്യം 7-11**

*"ക്ഷണിക്കപ്പെട്ടവർ മുഖ്യാസനങ്ങളെ തെരഞ്ഞെടുക്കുന്നത് കണ്ടിട്ടു അവൻ അവരോട് ഒരു ഉപമ പറഞ്ഞു. ഒരുത്തൻ നിങ്ങളെ കല്ല്യാണത്തിനു ക്ഷണിച്ചാൽ മുഖ്യാസനത്തിൽ ഇരിക്കരുത്. പക്ഷെ നിന്നിലും മാനമേറിയവനെ അവൻ വിളിച്ചിരിക്കാം. പിന്നെ നിന്നെയും അവനെയും ക്ഷണിച്ചവൻ വന്ന് ഇവന്ന് ഇടം കൊടുക്കുക എന്ന് നിന്നോടു പറയുമ്പോൾ നീ നാണത്തോടെ ഒടുക്കത്തെ സ്ഥലത്തുപോയി ഇരിക്കേണ്ടിവരും. നിന്നെ വിളിച്ചാൽ ചെന്ന് ഒടുക്കത്തെ സ്ഥലത്ത് ഇരിക്കുക. നിന്നെ ക്ഷണിച്ചവൻ വരുമ്പോൾ നിന്നോട്, സ്നേഹിതാ മുമ്പോട്ട് വന്ന് ഇരിക്കുക എന്നു പറവാൻ ഇടവരട്ടെ. അപ്പോൾ പന്തിയിൽ ഇരിക്കുന്നവരുടെ മുമ്പിൽ നിനക്കു മാനം ഉണ്ടാകും. തന്നത്താൻ ഉയർത്തപ്പെടുന്നവൻ എല്ലാം താഴ്ത്തപ്പെടും തന്നത്താൻ താഴ്ത്തപ്പെടുന്നവൻ ഉയർത്തപ്പെടും."*

ഈ വേദഭാഗത്ത് സമൂഹത്തിൽ വ്യക്തികൾ എങ്ങനെ പെരുമാറണം എന്ന കാര്യത്തെക്കുറിച്ച് യേശു നമ്മെ പഠിപ്പിക്കുന്നു. പൊതുവിൽ മനുഷ്യരുടെ പെരുമാറ്റമാണ് അവരെ ഒന്നിപ്പിക്കുന്നതും അവരിൽ ഭിന്നതയുണ്ടാക്കുന്നതും. ഇവിടെ വിവരിക്കുന്ന കാര്യം ഒരു വിരുന്നു ഭവനത്തിൽ വച്ചു നടന്നതാകാം. അഥവാ യേശു ശിഷ്യന്മാരോട് ഉപദേശരൂപത്തിൽ കൽപ്പിച്ചതാവാം. ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും താഴ്മയുണ്ടായിരിക്കണമെന്നും അത് ആത്മാവിന്റെ ഉള്ളറയിൽ നിന്നും കടന്നുവരേണ്ടതുമാണെന്നും യേശു നിർബന്ധിക്കുന്നു. താഴ്മ അഭിനയിക്കുന്നവരും മനഃപൂർവ്വം തങ്ങളുടെ അഹങ്കാരം മറച്ചു വയ്ക്കുന്നതിന് അതിനെ ഉപയോഗിക്കുന്നവരുമുണ്ട്.

യേശു ഇവിടെ അതിഥികൾ എങ്ങനെ താഴ്മയോടെ പെരുമാറണം എന്നു പ്രസ്താവിച്ചശേഷം ആതിഥേയനു ആവശ്യമായ ഉപദേശം നൽകുന്നു (വാക്യം 12:14). അതിഥികളുടെ പക്ഷത്തുനിന്നുള്ള മര്യാദ എങ്ങനെയാണു ഒരു സൽക്കാര സമ്മേളനത്തിൽ കാണിക്കേണ്ടത് എന്നാണു യേശു തന്റെ ഉപദേശത്തിൽ വെളിപ്പെടുത്തിയിരിക്കുന്നത്. ഈ ഉപദേശ

ത്തിൽ അവിടുന്നു, മറ്റുള്ളവരിൽ നിന്നുള്ള ബഹുമാനം നേടിയെടുക്കുന്നതിനുള്ള മനുഷ്യരുടെ വെമ്പലിനെ അപലപിക്കുന്നു. ഓരോ മനുഷ്യനും അതാതു കാലഘട്ടത്തിൽ എവിടെ എപ്രകാരം കഴിയണമെന്നു നിശ്ചയിക്കുന്ന ദൈവം അവന്റെ മാന്യതയുടെ വിലയും കൂടി ഉയർത്തിക്കാണിക്കുന്നതിനു മനസ്സുള്ളവനാണെന്നു വരികിലും അതു സ്വന്തമാക്കുന്നതിനു മറ്റുള്ളവരെ പിറകോട്ട് അടിച്ചുനീക്കുന്ന സ്വഭാവം ശരിയല്ല എന്നു നമ്മെ പഠിപ്പിക്കുന്നു. ഓരോരുത്തരും സ്വയം താഴ്മ ധരിച്ച് മറ്റുള്ളവർക്ക് ബഹുമാനം കൊടുക്കുവാൻ സന്നദ്ധത കാണിക്കുന്നതാണ് യഥാർത്ഥമായ താഴ്മ. ഈ വിഷയത്തെക്കുറിച്ച് യേശു ഇവിടെ വിവരിക്കുന്നത് ദൃഷ്ടാന്തരൂപത്തിലാണ്.

സൽക്കാരസമ്മേളനങ്ങളിൽ ഏതുവിധത്തിലായിരിക്കണം നാം പങ്കുകൊള്ളേണ്ടത് എന്ന് യേശു നമ്മെ അറിയിക്കുന്നു. അവിടെച്ചെന്നാൽ മുഖ്യാസനങ്ങളെ കണ്ടിട്ട് അവയിൽ ഉപവിഷ്ടരാകരുത്. എന്നാലോ ആതിഥേയൻ വന്ന് യഥാർത്ഥത്തിൽ നാം അവരുടെ ദൃഷ്ടിയിൽ അർഹിക്കുന്ന സ്ഥാനത്തേയ്ക്ക് നമ്മെ ക്ഷണിച്ച് ഇരുത്തുന്നതിന് സന്ദർഭം ഉണ്ടാക്കിക്കൊടുക്കണം. നാം അർഹിക്കുന്ന സ്ഥാനത്തേക്കുള്ള നമ്മുടെ പുരോഗതി ദൈവഹിതപ്രകാരമായിരിക്കണം, അതു നമ്മുടെ അഹങ്കാരസ്വഭാവത്തിന്റെ ഫലമായിട്ട് സംഭവിക്കുന്നതാകരുത്. ഹവ്വായുടെ ആഗ്രഹം പെട്ടെന്നു ദൈവത്തെപ്പോലെ ആകണമെന്നതായിരുന്നു. അതിനായി അവൾ കൂടുതൽ ആലോചിച്ചു നിന്നില്ല. തുടർന്ന് അവൾക്കു പരാജയം ആണ് ലഭിച്ചത്. ഉപരിസ്ഥാനങ്ങളിലേക്കുള്ള നമ്മുടെ ലബ്ധി ദൈവം അംഗീകരിച്ചുകൊണ്ടുള്ളതാകുന്നതു വരെ നാം വിനയത്തോടെ കാത്തിരിക്കണം. ഈ മർമ്മം വ്യക്തമാക്കുന്നതിനു യേശു ഈ ദൃഷ്ടാന്തം പറയുന്നു. ഹവ്വായുടെ അഹങ്കാരം പാപമായി ഭവിച്ചു എന്നത് പ്രത്യേകം എടുത്തു പറയേണ്ടതില്ല. ഇതുപോലെ ദൈവഭയവും വിനയവും അങ്കുരിച്ചിട്ടില്ലാത്ത മനസ്സുള്ളവർ അവിവേകത്തിനു പ്രേരിതരാകുന്നത് സ്വാഭാവികമാണ്.

യേശു കൽപിക്കുന്നു, "ഒരുത്തൻ നിന്നെ കല്ല്യാണത്തിനു ക്ഷണിച്ചാൽ മുഖ്യാസനത്തിലിരിക്കരുത്; നിങ്ങൾ വിരുന്നിന് ക്ഷണിക്കപ്പെടുമ്പോൾ ഏറ്റവും ഒടുവിലത്തെ സ്ഥാനത്തു പോയിരിക്കുക." ആ കാലഘട്ടത്തിൽ ജനങ്ങളുടെ ഇടയിൽ നിലനിന്നിരുന്ന പ്രവണതയെ തിരുത്തിക്കൊണ്ടാണു അവിടുന്നു ഈ വസ്തുത പ്രസ്താവിച്ചത്. സാധാരണജനങ്ങൾ ഒടുവിലത്തെ സ്ഥാനത്ത് ഇരിക്കുന്നതിനു ഇഷ്ടപ്പെടുന്നില്ല എന്നതിനു കാരണം, ഒടുവിലത്തെ സ്ഥാനം അവഗണിക്കപ്പെട്ട സ്ഥാനമാണ് എന്ന ധാരണയുള്ളതുകൊണ്ടാണ്. മുഖ്യാസനം, അധികാരസ്ഥാനം, അദ്ധ്യക്ഷപദവി ഇവ എല്ലാവരേയും ലഹരി പിടിപ്പിക്കുന്ന സംഗ

തിയാണ്. സമൂഹത്തിൽ പദവികൾ ഉൾപ്പെടെ വിവിധ ശ്രേണികൾ നാം ബലം പ്രയോഗിച്ചും മറ്റുള്ളവരെ തോൽപിച്ചും കൈവശപ്പെടുത്താതെ അവകളിലേക്കു മറ്റുള്ളവർ നമ്മെ ക്ഷണിച്ച് ഇരുത്തുന്നതിനു വഴി ഒരുക്കണമെന്നാണ് യേശുവിന്റെ പഠിപ്പിക്കൽ. ഈ വിഷയത്തിൽ യേശു അറിയിക്കുന്ന മറ്റൊരു സത്യം തന്നത്താൻ ഉയർത്തപ്പെടുന്നവൻ എല്ലാം താഴ്ത്തപ്പെടും, തന്നത്താൻ താഴ്ത്തപ്പെടുന്നവൻ എല്ലാം ഉയർത്തപ്പെടും എന്നതാണ് (മത്താ. 23:12).

സാധാരണഗതിയിൽ ആതിഥേയന്റെ സ്നേഹബന്ധമാണ് അതിഥികളെ ക്ഷണിക്കുന്നതിന് ആധാരമായി വരുന്നത്. ആതിഥേയനു മറ്റുള്ളവരോടുള്ള ബന്ധം ഉചിതമായി നിർവ്വഹിക്കണമെന്നുണ്ടെങ്കിൽ ക്ഷണിക്കപ്പെടുന്ന എല്ലാ അതിഥികളും ആതിഥേയനുമായി ഒരുപോലെ ബന്ധപ്പെട്ടിരിക്കണം എന്നുള്ള അവകാശവാദം ഉണ്ടാകരുത്. അതിഥികൾ ആതിഥേയരുടെ മാന്യത കാക്കുന്നതിൽ ശ്രദ്ധാലുക്കൾ ആയിരിക്കണം. അല്ലാതെ വന്നാൽ, ആതിഥേയൻ ചില അതിഥികളെ മാറ്റിനിർത്തിക്കൊണ്ടു ചിലരെ മുന്നോട്ട് ക്ഷണിക്കുന്നതിന് നിർബന്ധിതനാകും. ഈ നിലപാട് സംഭവിക്കാതിരിക്കട്ടെ എന്ന് യേശു ആഗ്രഹിക്കുന്നു.

ജ്ഞാനിയായ ശലോമോൻ പറയുന്നു, നീ കണ്ടിരുന്ന പ്രഭുവിന്റെ മുമ്പാകെ നിനക്കു താഴ്മ ഭവിക്കുന്നതിനേക്കാൾ ഇവിടെക്കയറിവരൂ എന്നു പറയുന്നതാണ് നല്ലത് (സദൃ. 25:7). യേശു ഒരിക്കലല്ല ആയുഷ്ക്കാലം മുഴുവൻ ജീവിതത്തിൽ താഴ്മ വരിക്കുന്നതിൽ ഉത്സുകനായിരുന്നു. ക്രിസ്തു തന്നത്താൻ മരണത്തോളം താഴ്ത്തി എന്നാണ് വി. വേദം നമ്മെ പഠിപ്പിക്കുന്നത്. പലപ്പോഴും അനേകർ സാമൂഹ്യ ധാർമ്മികധർമ്മങ്ങളെ അവഗണിച്ച് ഉന്നതസ്ഥാനങ്ങളെ സ്വന്തമാക്കുവാൻ ശ്രമിക്കാറുണ്ട്. ഇതിനു തികച്ചും ലൗകികബുദ്ധിയും വിവേചനം ഇല്ലാത്ത പോംവഴികളുമാണ് അവർ ഉപയോഗിക്കുന്നത്. ഈ ബുദ്ധി ഉടനെ ധനവാനാകാനും ലൗകികസുഖത്തിന്റെ പൂർത്തീകരണത്തിനും ചിലർ ഉപയോഗിക്കാറുമുണ്ട് യേശുവിന്റെ ഉപദേശം, നിന്നെ വിളിച്ചാൽ ചെന്ന് ഒടുക്കത്തെ സ്ഥലത്ത് ഇരിക്കുക എന്നുള്ളതാണ്. ഒരു ക്രിയ ചെയ്യുന്നതിലൂടെ ഉപകാരം ഉണ്ടാകുന്നത് ആ വ്യക്തിയുടെ മനസ്സിന്റെ ബലത്തിനും ആത്മാവിന്റെ നിലയ്ക്കുമാണ്. അത് ഒരു ആത്മീയസംഗതിയാണെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. യേശു പറയുന്നത് ക്ഷണിച്ചവൻ വന്നു നമ്മെ വിളിച്ച് ഉന്നതസ്ഥാനത്ത് ഇരുത്തണമെന്നുള്ളതാണ്. പകരം സ്വയം ഉന്നതസ്ഥാനത്തു കയറിയിരുന്നാൽ ബലമായി താഴ്ന്ന സ്ഥലത്തേക്കു പിന്മാറിയിരിക്കേണ്ടി വരുമെന്ന് അവിടുന്ന് ഓർമ്മിപ്പിക്കുന്നു. വി. പൗലൂസ് ശ്ലീഹ ഈ വിഷയത്തിൽ നമ്മെ ഓർമ്മിപ്പിക്കുന്നത്, "ശാഠ്യത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തൻ മറ്റുള്ളവനെ

തന്നേക്കാൾ ശ്രേഷ്ഠൻ എന്നു കരുതി കൊൾവിൻ" എന്നാണ് (ഫിലി. 2:3).

**വാക്യം 12--14**

*"തന്നെ ക്ഷണിച്ചവനോട് അവൻ പറഞ്ഞത് നീ ഒരു മുത്താഴമോ അത്താഴമോ കഴിക്കുമ്പോൾ സ്നേഹിതരേയും സഹോദരന്മാരെയും ചാർച്ചക്കാരേയും സമ്പത്തുള്ള അയൽക്കാരേയും വിളിക്കരുത്. അവർ നിന്നോട് അങ്ങോട്ട് വിളിച്ചിട്ട് നിനക്കു പ്രത്യുപകാരം ചെയ്യും. നീ വിരുന്നു കഴിക്കുമ്പോൾ ദരിദ്രന്മാർ, അംഗഹീനർ, മുടന്തന്മാർ, കുരുടന്മാർ എന്നിവരെ ക്ഷണിക്കുക. എന്നാൽ നീ ഭാഗ്യവാനാകും. നിനക്കു പ്രത്യുപകാരം ചെയ്യുവാൻ അവർക്കു വകയില്ലല്ലോ. നീതിമാന്മാരുടെ പുനരുത്ഥാനത്തിൽ നിനക്കു പ്രത്യുപകാരം ഉണ്ടാകും."*

യേശു ഈ വേദഭാഗത്ത് ദരിദ്രനും സമ്പത്തും, അതുപോലെതന്നെ സമ്പത്തുള്ളവനും, സമ്പത്തും; തമ്മിലുള്ള അന്യോന്യത എങ്ങനെ ആയിരിക്കണമെന്ന് വ്യക്തമാക്കുന്നു. ദരിദ്രനു സമ്പത്തില്ല എന്ന നിലയും സമ്പന്നനു സമ്പത്തു ധാരാളമായി ഉണ്ട് എന്ന നിലയുമാണ് ഉള്ളത്. സമ്പന്നൻ അവന്റെ സമ്പത്ത് ഉപയോഗിക്കുമ്പോൾ, സമ്പത്തില്ലാത്ത ദരിദ്രനു ആദ്യം പരിഗണന കൊടുക്കണം. അതുകഴിഞ്ഞു മറ്റുള്ളവർക്ക് കൊടുക്കാവുന്നതാണ് എന്നു യേശു പഠിപ്പിക്കുന്നു. ഈ പ്രത്യേക നിർദ്ദേശത്തിലൂടെ യേശു നമ്മെ തന്റെ ആത്മീയലോകത്തിലേക്കു നടത്തുകയാണ് ചെയ്യുന്നത്; ആത്മീയലോകത്തു ശ്രേഷ്ഠന്മാരായി കാണപ്പെടുന്ന സമ്പന്നർ ഈ ലോകത്തു സമ്പത്തുള്ള സമ്പന്നന്മാരെ പരിപോഷിപ്പിക്കുന്നവർ ആയിരിക്കുകയില്ല എന്നും പ്രത്യുപകാരം ചെയ്യാൻ കഴിവില്ലാത്ത ദരിദ്രന്മാരെ പരിപോഷിപ്പിക്കുന്ന സമ്പന്നന്മാർ ആയിരിക്കുമെന്നും അവിടുന്നു വിശദീകരിക്കുന്നു. നിനക്കു അങ്ങോട്ടു വിളിച്ചു പ്രത്യുപകാരം ചെയ്യാൻ കഴിവില്ലാത്തവരായിട്ടാണു ദരിദ്രരെ യേശു നമുക്കു പരിചയപ്പെടുത്തി തരുന്നത്. ഈ കാരണത്താൽ നാം ദരിദ്രരെ സഹായിക്കുമ്പോൾ അവർ നമുക്കു അതിനു പ്രത്യുപകാരമായി നൂറു ശതമാനം കൃതജ്ഞത നൽകിയിരിക്കണമെന്ന് ശാഠ്യം പിടിക്കരുതെന്ന് അവിടുന്ന് നമ്മെ പഠിപ്പിക്കുന്നു. യേശു പറയുന്നു, "നീതിമാന്മാരുടെ പുനരുത്ഥാനത്തിൽ നിനക്കു പ്രത്യുപകാരം ഉണ്ടാകും." ശലോമോന്റെ അഭിപ്രായം "നിന്റെ അപ്പത്തെ വെള്ളത്തിന്മേൽ എറിയുക. ഏറിയനാൾ കഴിഞ്ഞിട്ടു നിനക്കു ഇതു ലഭിക്കും" എന്നാണ് (പ്രഭാ. 11:1).

"ഒരാൾ അത്താഴമോ, മുത്താഴമോ കഴിക്കുമ്പോൾ സ്നേഹിതരേയും, ചാർച്ചക്കാരേയും വിളിക്കുന്നത് യേശു നിരോധിക്കുന്നില്ല. എന്നാൽ സ്വർഗ്ഗരാജ്യത്തിലേക്കുള്ള യാത്രയുടെ പരിപോഷണത്തിനായി പലപ്പോഴും നാം

അപ്പനേയും അമ്മയേയും ഭാര്യയേയും മക്കളേയും സ്വന്തം ജീവനേയും കൂടി പകയ്ക്കേണ്ടതായി വരാം എന്നുള്ള അവിടുത്തെ ഉപദേശത്തോടൊപ്പം ആ വിധമുള്ള മറ്റൊരു ചിന്തയാണ് യേശു ഈ വചനത്തിലൂടെ നമുക്കു തരുന്നത്. ദരിദ്രരേയും അംഗഹീനരേയും കുരുടരേയും നിർഭാഗ്യവാന്മാരെയും സഹായിക്കുന്നവർക്കുള്ള പരലോകത്തിലെ പ്രതിഫലം, വളരെ ശോഭനമായിരിക്കുമെന്നും യേശു പഠിപ്പിക്കുന്നു. നിരീശ്വരന്മാർക്കും, പ്രാപഞ്ചികസുഖം മാത്രം ഇച്ഛിക്കുന്നവർക്കും, ആത്മീയവരങ്ങളെ അധിക്ഷേപിക്കുന്നവർക്കും ഒരു പ്രതിഫലം ഉണ്ടായിരിക്കുമെന്നത് നിശ്ചയമായ കാര്യമാണ്. അതു വിശുദ്ധമോ, നന്മ നിറഞ്ഞതോ ആയിരിക്കുകയില്ല എന്നുള്ളത് മറ്റൊരു സംഗതിയാണ്.

ആധുനിക കാലഘട്ടത്തിൽ ജീവിക്കുന്ന നാം, നമ്മുടെ ആത്മീയ ജീവിതം തികച്ചും ദയാദൃഷ്ടിയോടു കൂടിയതാവണം എന്ന വിഷയത്തിൽ ജാഗ്രത പുലർത്തേണ്ടതാണ്. ആശയങ്ങളും ആഗ്രഹങ്ങളുമാണ് കൃത്യങ്ങളിലേക്കു കടന്നുവരുന്നത്; ആഗ്രഹങ്ങളും ആശയങ്ങളും മനസ്സിൽ മൊട്ടിട്ടു വരുമ്പോൾതന്നെ അതിനെ ദൈവികമാക്കുന്നതിനുള്ള കരുത്തു ലഭ്യമാകുന്നതിനു ദൈവികസംസർഗ്ഗം നമ്മിൽ വളർന്നുവരേണ്ടത് ഒരു ആത്മീയ ആവശ്യമാണ്. ഈ വിഷയത്തിൽ നാം നമ്മിൽ ഉൾക്കരുത്തു സൃഷ്ടിക്കേണ്ടത് നമ്മുടെ ഇഹലോക ജീവിതത്തിനുപരി, നിത്യജീവന്റെ ഒരു ലോകം, ദൈവം തന്നോടു കൂടെ നമുക്കായി വിഭാവനം ചെയ്തിരിക്കുന്നു എന്ന് അറിയുകയും വിശ്വസിക്കുകയും ചെയ്ത്, അതിനുവേണ്ടി നാം ഇഹലോകത്തു നന്മ ചെയ്യുന്നതിനു തയ്യാറാകുന്നതിലൂടെ ആയിരിക്കണം.

## സന്ദേശമുഖങ്ങൾ

### I

1. മുഖ്യസ്ഥാനത്തേക്കുള്ള ദുരാശ നിഗ്രഹിക്കുക.
2. ദൈവികമായ താഴ്മ ധരിക്കുക.
3. മറ്റുള്ളവരെ ആദരിക്കുക, താഴ്മയുടെ പടിയിൽ നിന്നുകൊണ്ടു കാര്യങ്ങളെ വീക്ഷിക്കുക.
4. താഴ്മയുടെ പ്രതിഫലം ഉന്നതിയും മാനവുമാണെന്നറിയുക.
5. ദൈവം ഉയർത്തുന്നതുവരെ കാത്തിരിക്കുക.

### II

### താഴ്മയുടെ ഗുണങ്ങൾ

1. ദൈവരാജ്യത്തിൽ വലിയവനായിരിക്കും (മത്താ. 18:4).
2. താഴ്മയുള്ളവരെ ദൈവം ഉയർത്തും (യാക്കോ. 4:10).
3. ദൈവികകടാക്ഷം ലഭിക്കുന്നു (സങ്കീ. 38:15).

4. ദൈവത്താൽ സംരക്ഷിക്കപ്പെടുന്നു (ഇയ്യോബ് 22:24).
5. ധനവും മാനവും സമൃദ്ധിയും ലഭിക്കുന്നു (സദൃ. 22:4).

## III

## അഹങ്കാരികളുടേയും എളിയവരെ നിന്ദിക്കുന്നവരുടേയും ഗതി

1. അവരുടെ ആരാധന യോഗ്യമല്ല (യശാ. 1:11–17).
2. വ്യർത്ഥമായി ഭജിക്കുന്നവർ (മത്താ. 18:9).
3. കോപത്തിൽ നശിച്ചുപോകുന്നു (ഇയ്യോബ് 36:12).
4. അവരുടെ ജയം താൽക്കാലികമാണ് (ഇയ്യോബ് 20:5).
5. അവരുടെ ആശ നശിച്ചുപോകും (ഇയ്യോബ് 8:13).

## IV

## ദരിദ്രന്മാരോടുള്ള കടപ്പാട്

1. വളർത്തുകയും തളർത്തുകയും ചെയ്യുന്നത് ദൈവം തന്നെ (1 ശമു. 2:7).
2. ദരിദ്രനെ അവഗണിക്കരുത് (സങ്കീ. 69:33).
3. ദരിദ്രനു കൊടുക്കുവാൻ ആജ്ഞാപിക്കുന്നു (ആവ. 15:11).
4. അവന്റെ അവകാശം നിഷേധിക്കരുത് (പുറ. 23:6).
5. അവനോട് പലിശ വാങ്ങരുത് (ലേവ്യ 25:36).
6. ദൈവത്തിനു പ്രിയപ്പെട്ടവരാണ് (ഇയ്യോബ് 34:19).

## V

## യേശുവിന്റെ താഴ്മ നമുക്ക് മാതൃക

1. സ്വന്തമല്ലാത്ത വഴിയമ്പലത്തിൽ ജനിച്ചവൻ (ലൂക്കോസ് 2:7).
2. സ്വന്തമായി തല ചായ്പ്പാൻ സ്ഥലം ഇല്ലാത്തവൻ (ലൂക്കോ. 9:58).
3. ചിലരുടെ ഔദാര്യത്തിൽ ജീവിതം കഴിച്ചവൻ (ലൂക്കോ. 8:3).
4. സ്നേഹിതരുടെ കാൽ കഴുകി തുടച്ചവൻ (യോഹ. 13:14).
5. വായ്പ എടുത്ത വാഹനമൃഗം ഉപയോഗിച്ചവൻ (മത്താ. 21:2).
6. കുടിവെള്ളം ചോദിച്ചു വാങ്ങിയവൻ (യോഹ. 4:7).
7. അന്യന്റെ ആറടിമണ്ണിൽ സംസ്ക്കരിക്കപ്പെട്ടവൻ (ലൂക്കോ. 23:53).

# 44

# പെന്തിക്കോസ്തിക്കു ശേഷം 10-ാം ഞായറാഴ്ച

### വി. വേദഭാഗം: മത്തായി 18:1-14

**വാക്യം 18:1**

*"ആ നാഴികയിൽ ശിഷ്യന്മാർ യേശുവിന്റെ അടുക്കൽ വന്നു സ്വർഗ്ഗ രാജ്യത്തിൽ ഏറ്റവും വലിയവൻ ആർ എന്ന് ചോദിച്ചു."*

ശിഷ്യന്മാരുമായുള്ള ഈ സംഭാഷണം യേശു കഫർന്നഹൂമിൽ വച്ചു നടന്നതായി വി. വേദഭാഗത്തു നിന്നു നമുക്കു മനസ്സിലാക്കാവുന്നതാണ്. യേശുവിന്റെ ശിഷ്യനായ പത്രോസ്, യേശു കല്പിച്ചതനുസരിച്ച് ദ്വിദ്രഹ്മ പ്പണം കൊണ്ടുവരുന്നതിനു കടലിലേക്കു ചൂണ്ടയിടുന്നതിനായി പോകുന്നു. തൽസമയം മറ്റു ശിഷ്യന്മാർ യേശുവിനോട് സ്വർഗ്ഗരാജ്യ ത്തിൽ ആരാണു വലിയവൻ എന്ന ചോദ്യം ചോദിക്കുന്നു. ഇപ്രകാരം ഒരു ചോദ്യം ശിഷ്യന്മാർ അവരുടെ ഗുരുവിനോടു ചോദിച്ചതിൽ നിന്നു ഈ ശിഷ്യന്മാർ തങ്ങളുടെ ഹൃദയവിചാരത്തിൽ സ്വർഗ്ഗത്തെക്കുറിച്ചും മരണാനന്തര ജീവിതത്തേക്കുറിച്ചും പല പ്രകാരത്തിൽ ചിന്തിച്ചുവന്നവ രാണ് എന്നുള്ളത് വ്യക്തമാകുന്നുണ്ട്.

ശിഷ്യന്മാർ യേശുവിനോട് ഒത്തു ജീവിച്ചിരുന്നപ്പോഴത്തെ ചരിത്രം പരിശോധിച്ചാൽ ശിഷ്യന്മാർ കൂടുതലായി ചിന്തിച്ചിരുന്ന തങ്ങളിൽ ആരാണ് വലുത് എന്നുള്ള തർക്ക സംഗതി, അവരിൽ പലപ്പോഴും കുടി കൊണ്ടിരുന്നു എന്നതു വ്യക്തമാണ്. യേശുവിന്റെ പീഡാനുഭവ നാളു കൾ സമീപിച്ച ദിവസങ്ങളിൽ കൂടി ഈ വിഷയത്തെ സംബന്ധിച്ച് അവ രിൽ തർക്കം ഉണ്ടായി (ലൂക്കോ. 22:24). ഒരു സമയത്തു യേശു ഈ വിഷയത്തെ സംബന്ധിച്ച് തർക്കിച്ചുകൊണ്ടിരുന്ന ശിഷ്യന്മാരെ വിളിച്ച് കാര്യം തിരക്കിയപ്പോൾ അവൻ മൗനമായി ഇരുന്നു എന്നു വി. വേദ ത്തിൽ നാം വായിക്കുന്നു (മർക്കോ. 9:34). ഇപ്പോഴത്തെ അവരുടെ തർക്ക വിഷയം ഒരു ആത്മീയ സംഗതിയാണ് എന്നുള്ളത് ഈ വിഷയത്തിന്റെ സ്വർഗ്ഗീയ സ്വഭാവം ചിന്തിച്ചാൽ മനസ്സിലാക്കാവുന്നതാണ്.

ലോകചരിത്രം പരിശോധിച്ചാലും, ഈ കാലഘട്ടത്തിലും ജീവിത ത്തിന്റെ വിവിധ രംഗങ്ങളിൽ ശ്രേഷ്ഠരായിട്ടും വലിയവരായിട്ടും ഉയർന്നു വരുന്നവരെ ആദരിക്കുന്ന പ്രവണത നിലനിന്നുപോരുന്നു. ഇതിന്റെ ഭാഗ

മായി ഓരോ രംഗത്തും നേട്ടം വരിക്കുന്നവരെ ഒന്നാം സ്ഥാനം, രണ്ടാം സ്ഥാനം എന്നീ ക്രമത്തിൽ പരിഗണിച്ച് ആദരവും സമ്മാനങ്ങളും നൽകുന്നു. ഇന്നു ലോകത്തു ഏറ്റവും വലിയ സമ്പന്നൻ, ഏറ്റവും വലിയ സുന്ദരി, ഏറ്റവും വലിയ ബുദ്ധിമാൻ തുടങ്ങിയവരെ കണ്ടുപിടിച്ച് ആദരിക്കുന്ന പ്രവണതയുണ്ടെങ്കിലും, സ്വർഗ്ഗരാജ്യത്തിൽ ആരാണു വലുത് എന്ന വിഷയത്തെക്കുറിച്ച് ചിന്തിക്കുന്നവരോ അതിനുള്ള ഒരു മത്സരമോ നിലവിലില്ല. ഈ വിഷയത്തെക്കുറിച്ചു ചിന്തിക്കുന്നവർ തന്നെ ഭൂമുഖത്ത് ഉണ്ട് എന്ന് പറയുവാൻ സാധിക്കുന്നില്ല.

ശിഷ്യന്മാർ ആകട്ടെ യേശുവിന്റെ പുനരുത്ഥാനം വരേയും സ്വർഗ്ഗരാജ്യത്തിൽ എന്നതിൽ കവിഞ്ഞ് ഭൂലോകത്തിൽ തന്നെ വലിപ്പവും ശ്രേഷ്ഠവുമായ സ്ഥാനം ലഭിക്കണമെന്ന് ആഗ്രഹം ഉള്ളവർ ആയിരുന്നു. ഓരോ ക്രിസ്ത്യാനിയും യേശുവിന്റെ ഈ വിഷയത്തിലുള്ള കല്പന പൂർണ്ണമായും അനുസരിക്കുവാൻ കടപ്പെട്ടവരാണ്. യേശുവിന്റെ ഈ വിഷയത്തെക്കുറിച്ചുള്ള ഉപദേശം എല്ലാവരും ദൈവിക വിഷയങ്ങളിൽ മുമ്പന്മാർ ആയിരിക്കണമെന്നുള്ളതാണ് (ലൂക്കോ. 12:20). ദൈവിക വിഷയങ്ങളിൽ മുമ്പന്മാരായിട്ടുള്ളവർ ദൈവരാജ്യത്തിലും മുമ്പന്മാർ ആയിരിക്കും.

പലപ്പോഴും യേശുവിന്റെ ആത്മീയ ഉപദേശങ്ങൾ ശിഷ്യന്മാർ ഗ്രഹിച്ചു പോന്നിരുന്നുവെങ്കിലും, അവയിൽ പലതിന്റെയും ആന്തരിക അർത്ഥം അവർക്കു മറവായിരുന്നു. ഉദാഹരണമായി, കർത്താവ് ദൈവരാജ്യമെന്ന് ഉദ്ദേശിച്ചതു ശിഷ്യന്മാരിൽ ചിലർക്ക് അവരുടെ മശിഹായുടെ രാജ്യഭരണമെന്നാണ് തോന്നിയത്. യേശുവിന്റെ സന്നിധിയിൽ ഈ വിഷയം യോഹന്നാന്റെയും യാക്കോബിന്റെയും അമ്മ അവതരിപ്പിക്കുന്നുണ്ട് (മത്താ. 20:20-21). പൊതുവേ, യഹൂദന്മാരുടെ ഇടയിൽ മാത്രമല്ല സർവ്വലോകത്തും ആത്മാവിന്റെ നിത്യത, ആത്മലോകത്തെ സ്ഥിതി എന്നിവെയെക്കുറിച്ചുള്ള അറിവും ധാരണയും ആ കാലഘട്ടത്തിലും ലഘുതരമായിരുന്നു. യേശുവിന്റെ സാധാരണ ഉപദേശങ്ങളും, യേശു വിഭാവന ചെയ്തുവന്ന രാജ്യവും, ഈ ദൃശ്യലോകത്തിന്റെ പരിധിക്കപ്പുറത്തുള്ളവയെ സംബന്ധിച്ചുള്ളതായിരുന്നു. ഈ വേദഭാഗത്ത് സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആർ എന്ന ചോദ്യം ആത്മീയ ലോകത്ത് അഥവാ ദൈവസന്നിധിയിൽ ഏറ്റവും വലിയവൻ ആർ എന്ന സത്യത്തെയാണ് അർത്ഥമാക്കുന്നത്.

**വാക്യം 2-4**

*"അവൻ ഒരു ശിശുവിനെ വിളിച്ച് അവരുടെ മുമ്പിൽ നിർത്തി. നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ ആയി വരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ*

*കടക്കുകയില്ല എന്ന് സത്യമായിട്ട് ഞാൻ നിങ്ങളോട് പറയുന്നു എന്നു പറഞ്ഞു. ആകയാൽ ഈ ശിശുവിനെപ്പോലെ തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകുന്നു."*

യേശു; ദൈവരാജ്യത്തിലെ മഹനീയ അവസ്ഥയെ വിവരിക്കുന്നതിനു ഒരു ശിശുവിനെ വിളിച്ച് തന്റെ അടുക്കൽ നിർത്തി, തിരിഞ്ഞു നിങ്ങൾ ശിശുക്കളെപ്പോലെ ആയി വരുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ല എന്ന് അറിയിക്കുന്നതിന്റെ പിന്നിൽ, നാം എല്ലാവരും സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതിനു ശിശുക്കളുടെ നിർമ്മലതയും സ്വഭാവവിശുദ്ധിയും പാലിച്ചിരിക്കണമെന്ന് അവിടുത്തെ ആവശ്യമാണ് വെളിവാക്കുന്നത്. തിരിഞ്ഞു വരുക എന്ന ഒരു ഭാവവ്യത്യാസം വ്യക്തികളിൽ ഉണ്ടാകുന്നതിലൂടെയാണ് ഇതു സംഭവിക്കേണ്ടത്. ആ ആവശ്യത്തിനു ചിന്തയിലും ഉദ്ദേശ്യത്തിലും ധാരണയിലും വ്യത്യാസം ഉണ്ടാകണം. അതു ശിശുസഹജവും നിർമ്മലവുമായിരിക്കണമെന്നതാണ് യേശുവിന്റെ ആവശ്യം. ദൈവരാജ്യത്തിലേക്കു പ്രവേശിക്കുക എന്നു പറഞ്ഞാൽ അതിന്റെ ഉള്ളിലേക്കു കടന്നുവരിക എന്നാണു യേശു ഉദ്ദേശിക്കുന്നത്. ഈ ആത്മീയ അനുഭവം മനുഷ്യർക്ക് നൽകുവാൻ വേണ്ടിയാണ് യേശു മനുഷ്യനായി, മനുഷ്യരുടെ ഇടയിൽ അവതരിച്ചത്. ഇതിലേക്കു ആവശ്യമായ ആത്മീയ മാനദണ്ഡങ്ങൾ നാം അറിഞ്ഞ് അവയെ നമ്മുടെ ക്രിസ്തീയ ജീവിതത്തിൽ ഉൾക്കൊള്ളേണ്ടത് ഓരോരുത്തരുടേയും കടമയാണ്.

ദൈവരാജ്യത്തിലേക്കുള്ള പ്രവേശനം ദൈവത്തിന്റെ ദാനമാണ് എന്ന ചിന്താഗതി, ദൈവരാജ്യത്തിലേക്കുള്ള പ്രവേശത്തിനു നാം അനുഷ്ഠിക്കേണ്ട നന്മപ്രവൃത്തികളിൽ നിന്നു നമ്മെ വിമുക്തരാക്കുന്നില്ല. വി. യോഹന്നാൻ സ്നാപകൻ യേശുവിന്റെ കാലഘട്ടത്തിലെ ആത്മീയ ആവശ്യത്തെ വിശേഷിപ്പിച്ചതു ദൈവരാജ്യം സമീപിച്ചിരിക്കുകയാൽ മാനസാന്തരപ്പെടുവീൻ എന്ന ഉദ്ഘാടന പ്രസംഗത്തോടു കൂടിയാണ് (യോഹ. 3:2). യേശുവും ഇതേ ആശയം മനസ്സിൽ കണ്ടുകൊണ്ടു പശ്ചാത്താപപ്പെടുവീൻ എന്ന് ആഹ്വാനം ചെയ്തു (യോഹ. 4:17). വിശ്വാസികളുടെ മനോഗതിയിൽ അനുതാപം ഉണ്ടാകണം. അതനുസരിച്ച് ജീവിത വഴിയിലെ അശുദ്ധ അംശങ്ങളെ ഉപേക്ഷിക്കുകയും വേണം. ഇതു ക്രിയയിലും മനോഭാവത്തിലും വന്നുചേരേണ്ട വ്യതിയാനത്തെയാണ് ചൂണ്ടിക്കാണിക്കുന്നത്. ഈ ആത്മീയ ആവശ്യത്തിനായി മനുഷ്യരിൽ നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചുമുള്ള സ്പഷ്ടമായ അറിവ് അവരെ ഭരിച്ചിരിക്കണമെന്ന് യേശു കല്പിക്കുന്നുണ്ട്. ഓരോ വിശ്വാസിയും സൗമ്യവാനായിരിക്കണമെന്നതിനൊപ്പം, അവൻ ജീവിതത്തിൽ തിരുഹിതത്തോടു വിധേയത്വവും, അനുസരണവും ഉള്ളവനായിരിക്കണം. യേശു

പറയുന്നു, "എന്നോട് കർത്താവേ എന്നു പറയുന്നവനല്ല പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനാണ് സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്" (മത്തായി 7:21).

യേശുവിൽ വിശ്വസിക്കുന്നവർ എല്ലാവരും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കണം എന്നതാണ് ദൈവേച്ഛ എങ്കിലും, തന്റെ ക്രൂശ് എടുത്ത് തന്നെ അനുഗമിക്കാത്തവൻ തനിക്കു യോഗ്യനല്ല എന്ന് യേശു കല്പിക്കുന്നുണ്ട്. ക്രൂശ് എടുത്തുകൊണ്ടുള്ള അനുഗമനം ത്യാഗത്തിന്റെ രുചിയിലൂടെയാണ് സംഭവിക്കേണ്ടത്. ഈ ത്യാഗമനസ്ഥിതിയോടെ സ്വർഗ്ഗരാജ്യത്തിന്റെ രശ്മികളും നമ്മളിൽ വന്നുചേരും. ത്യാഗത്തിന്റെ പാതയിൽ നാം കൂടുതൽ ചിലവഴിക്കുമ്പോൾ, നാം കർത്താവിന് നമ്മുടെ ജീവനെ കൊടുക്കുന്നതായി സംഭവിക്കുന്നു. അപ്പോൾ മറ്റൊരു ജീവൻ നമ്മിൽ സ്വർഗ്ഗീയ സൗഖ്യം പുതപ്പിച്ചുകൊണ്ട് വേര് പിടിച്ചു വരുന്നതായി നമുക്കു അനുഭവപ്പെടുന്നു. ഇങ്ങനെ നമ്മുടെ ജീവനെ ത്യാഗഭരിതമായ വേദിയിൽ സ്വയം ചിലവഴിക്കുവാൻ വിട്ടുകൊടുക്കുമ്പോൾ, സ്വർഗ്ഗരാജ്യത്തിലേയ്ക്കാണു നാം യാത്ര ചെയ്യുന്നത്. യേശു പറയുന്നു, "തന്റെ ജീവനെ കണ്ടെത്തിയവൻ അതിനെ കളയും. തന്റെ ജീവൻ ഇരയായി കൊടുക്കുന്നവൻ അതിനെ കണ്ടെത്തും" (മത്താ. 10:39). ആത്മാവിന്റെ പിടിയിൽ വരുന്നതെല്ലാം പിടിച്ചുവയ്ക്കുന്നവരോ സ്വീകരിക്കുന്നവരോ അല്ല സ്വർഗ്ഗരാജ്യത്ത് പ്രവേശിക്കുന്നവർ. തികച്ചും ധാർമ്മികമായതു മാത്രം സ്വീകരിക്കുകയും അതു പ്രാവർത്തികമാക്കുകയും ചെയ്യുന്നവൻ ആണ് ആത്മാവിന്റെ ദാരിദ്ര്യത്തിലേക്കു കടന്നുവരുന്നവർ. ഇതിനു ആഗ്രഹങ്ങളുടെ നിഗ്രഹവും, സ്വയം നിയന്ത്രണവും സ്വർഗ്ഗീയമായവയെക്കുറിച്ചുള്ള ബോധവും നമ്മെ ഭരിച്ചിരിക്കണം. ഈ അവസ്ഥയിലും കുറവുകളുടെ പട്ടിക നമ്മിൽ വന്നുചേരുമെങ്കിലും യേശു നമ്മെ നീതീകരിച്ച് സ്വർഗ്ഗരാജ്യത്തിലേക്കു നയിക്കുമെന്നത് നമ്മുടെ പ്രത്യാശയാണ്. അങ്ങനെ നാം യോഗ്യമായതിനു അർഹരാകുമെന്നത് കൂടുതൽ ആശാവഹമാണ് (റോമ. 1:17).

യേശു, ഒരു ശിശുവിനെ മുൻപിൽ നിർത്തിക്കൊണ്ടാണു നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ ആകണമെന്ന് ആവശ്യപ്പെടുന്നത്. യേശുവിന്റെ വിശദീകരണത്തിൽ നിന്ന് ഒരു ശിശുവിന്റെ ഗുണവിശേഷങ്ങൾ വിശ്വാസികളിൽ ഉണ്ടായിക്കാണുന്നതിനു അവിടുന്നു ആഗ്രഹിക്കുന്നു. ഇവ നിഷ്ക്കളങ്കത തുളുമ്പുന്ന മനസ്സ്, കപടം ഇല്ലായ്മ, പൂർണ്ണമായ ആശ്രയം, ആഗ്രഹങ്ങളുടെ വേലിയേറ്റം ഇല്ലാത്ത മനസ്സ്, നാട്യഭാവം ഇല്ലാതിരിക്കുന്നത് തുടങ്ങിയവയാണ്. ഒരു ശിശുവിനെപ്പോലെ തന്നെ താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവൻ എന്നു യേശു പ്രസ്താവിക്കുന്നു. താഴ്മ മനുഷ്യനെ ദൈവത്തോടു അടുപ്പിക്കുന്നു.

ഒഴിഞ്ഞ പാത്രമാണ് നമുക്കു നിറയ്ക്കുവാൻ കഴിയുന്നത്. അപ്രകാരം

സ്വർഗ്ഗീയ വരങ്ങൾക്കായി തങ്ങളെത്തന്നെ താഴ്മയുടെ പാതയിൽ വിനയപ്പെടുത്തുമ്പോൾ, അങ്ങനെയുള്ളവരെ ദൈവം കൃപാവരങ്ങളാൽ നിറയ്ക്കുന്നു. ഒഴിഞ്ഞ ഹൃദയവുമായി നാം ദൈവസന്നിധിയിലേക്കു കടന്നുവരുമ്പോൾ നമ്മുടെ ഭൗമിക നിലനിൽപ്പിനും, ആത്മീയ സൗഖ്യത്തിനും ആവശ്യമായവ ദൈവം നൽകുന്നു. ഒരു ശിശു തന്റെ യോഗ്യതകൾ അംഗീകരിച്ചു കിട്ടുവാൻ പരക്കം പായുന്നില്ല. അവൻ അവനിൽത്തന്നെ സന്തുഷ്ടനായിരിക്കും. നിർമ്മലതയുടെ പ്രസരിപ്പ് അല്ലാതെ തനിക്കുള്ളതിന്റെ ഉടമസ്ഥാവകാശവും അവൻ അവകാശപ്പെടുന്നില്ല. സാധാരണ മനുഷ്യരുടെ കൂടിയ സ്വാർത്ഥതയും, സ്വന്ത മഹത്വത്തിനു മാത്രമായുള്ള കേണപേക്ഷയും സ്വർഗ്ഗീയ ജീവനുമായി ഒത്തുപോകുന്നവയല്ല. ഇവ പുതിയ നിയമ വ്യവസ്ഥകൾക്കു വിരുദ്ധമാണ്.

ദൈവരാജ്യമെന്ന പദത്തിലൂടെ നമ്മുടെ ചിന്തയിൽ ഉടനെ വരുന്നതു യഹോവയുടെ മഹത്വകരമായ സാമീപ്യമാണ്. അതുപോലെ തന്നെ സർവ്വശക്തനായ ദൈവത്തിന്റെ നാമവും ഇതിലൂടെ യാഥാർത്ഥ്യമാകുന്നു. യഹൂദന്മാരുടെ ബാബിലോൺ അടിമത്തത്തിലും അതിനുശേഷമുള്ള കാലഘട്ടത്തിലും യഹൂദജനത, യഹോവയുടെ സർവ്വശക്തിയും കോപവും വൈരാഗ്യവും വിവിധതരത്തിൽ അനുഭവിച്ചതിനാൽ, അവരിൽ അവനേക്കുറിച്ചുണ്ടായ ഭീതിയും നടുക്കവും ഹേതുവായി "യഹോവ" എന്ന നാമം അവരുടെ ദൃഷ്ടിയുടെ പന്ഥാവിൽ നിർത്തുന്നതല്ലാതെ പേര് ഉച്ചരിക്കുന്ന പതിവ് അവരുടെ ഭക്തിയുടെ കൂർമ്മതയിൽ നിന്നു അകറ്റിക്കളഞ്ഞു. ഈ കാരണത്താൽ ദൈവത്താൽ ഭരിക്കപ്പെടുന്ന ആത്മികപരലോക ജീവിതത്തെക്കുറിച്ച് ശിഷ്യന്മാർ സംസാരിക്കുമ്പോഴെല്ലാം ദൈവരാജ്യം എന്ന പദത്തിനു പകരം സ്വർഗ്ഗരാജ്യം എന്ന പദത്തിലൂടെയാണ് അതിനെ അവർ പ്രതിഫലിപ്പിച്ചു പോന്നത്.

**വാക്യം 5**

"ഇങ്ങനെയുള്ള ശിശുവിനെ എന്റെ നാമത്തിൽ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു."

ഒരു ക്രിസ്ത്യാനി ഒരു സാധാരണ ശിശു എന്ന പോലെ നിർമ്മലനും നിഷ്കളങ്കനും മോഹങ്ങൾക്കു വിധേയനാകാത്തവനുമെങ്കിൽ അവൻ യേശുവിന്റെ യഥാർത്ഥ അനുഗാമിയായിരിക്കുമെന്ന് അവിടുന്ന് വെളിപ്പെടുത്തുന്നു. ഒരു ഭീകരനെയോ, തെമ്മാടിയെയോ, ദുഷ്ടനെയോ സ്വീകരിച്ചിട്ട് അവനിൽ യേശുവിന്റെ ഗുണവിശേഷങ്ങൾ തിരക്കിയാൽ യാതൊന്നും അവനിൽ ഉണ്ടാകുകയില്ല. യേശു അങ്ങനെയുള്ള മനുഷ്യരിലോ, അവർ വസിക്കുന്ന ഇടങ്ങളിലോ വസിക്കുന്നില്ല. യേശുവിനെ കാണുവാൻ മനുഷ്യരുടെ ഇടയിൽ ശിശുക്കളുടെ സന്നിധിയിലേക്കു അടുത്തുചെല്ലുന്നതായിരിക്കും ഉത്തമമായ മാർഗ്ഗം.

ശിശുസഹജമായ മനസ്സുള്ളവർ യേശുവിന്റെ മനസ്സിനോട് ബന്ധപ്പെട്ടവർ ആയിരിക്കും. ഒരു ശിശു, മനസ്സിലും മാർഗ്ഗങ്ങളിലും പ്രവർത്തനങ്ങളിലും, യേശുവിനെ അവന്റെ നിഷ്ക്കളങ്കതയിൽ അനുഗമിക്കുന്നവൻ ആണ്. ഈ നിലയിലുള്ള വിശ്വാസിക്ക് യേശു വരനും, അവൻ വധുമായിരിക്കും. യേശു മുന്തിരിവള്ളിയും അവർ കൊമ്പുകളുമായിരിക്കും. ഇവർക്കു യേശു ശരീരവും അവർ ആ ശരീരത്തിലെ അവയവങ്ങളുമായിരിക്കും. ഈ നിലയിലുള്ള ഒരു വിശ്വാസിയെ മറ്റൊരാൾ ബഹുമാനിക്കുകയോ സ്വീകരിക്കുകയോ ചെയ്യുന്നത് യേശുവിനെ സ്വീകരിക്കുന്നതിനും ബഹുമാനിക്കുന്നതിനും തുല്യമാണ്. കാരണം, ഇപ്രകാരമുള്ള വിശ്വാസികളും യേശുവും, ആത്മീയ ജീവനിൽ ഒന്നായി കഴിയുന്നു എന്നത് തന്നെ. ഇങ്ങനെയുള്ള ഒരു വിശ്വാസിയെ തള്ളുന്നതു യേശുവിനെ തള്ളുന്നതിനും അയാളുടെ വാക്കിനു വില കൊടുക്കാതെ വന്നാൽ അത് യേശുവിന്റെ വാക്കിനു വില കൊടുക്കാത്തതിനും തുല്യമാണ്.

ശിശുസഹജമായ മനസ്സോടെ യേശുവിനെ അനുഗമിക്കുന്നവർ എല്ലാ വിധത്തിലും പരിപൂർണ്ണർ എന്ന് നമുക്ക് ഗണിക്കാവുന്നതല്ല. ഇവരുടെ പക്ഷത്തു നിന്നു കുറവുകൾ ഉണ്ടാകുന്നുവെങ്കിൽ ആവക ദോഷകർമ്മങ്ങൾ യേശുവിനെ നിർത്തിക്കൊണ്ട് ചെയ്യുന്ന പാപങ്ങൾ ആണ്. ഇതിനെക്കുറിച്ച് വി. പൗലോസ് ശ്ലീഹാ, ഒരു വിശ്വാസി യേശുവിന്റെ ശരീരത്തിലെ അവയവമായിരിക്കെ അതിനെ എടുത്ത് വേശ്യയുടെ അവയവമാക്കി മാറ്റുന്നതിനു തുല്യമാണ് എന്നു സൂചിപ്പിക്കുന്നു. ശിശുസഹജമായ മനസ്സോടെ നിഷ്ക്കളങ്കതയിൽ കഴിയുന്ന ഒരു വിശ്വാസിയും യേശുവും തമ്മിലുള്ള ബന്ധം ശ്രേഷ്ഠമാണ്. കർത്താവ് ഈ ചെറിയവൻ എന്ന് തന്റെ വചനത്തിൽ സൂചിപ്പിക്കുന്നത് ഇങ്ങനെയുള്ളവരെക്കുറിച്ചാണ്. ഈ ബന്ധം പരലോകത്തോളം നീണ്ടതും, അതിന്റെ ആഴവും വീതിയും അളക്കാവുന്നതുമല്ല.

**വാക്യം 6-9**

പെന്തിക്കോസ്തി ഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായർ കാണുക.

**വാക്യം 10-11**

*"ഈ ചെറിയവരിൽ ഒരുത്തനെ തുച്ഛീകരിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവീൻ. സ്വർഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുഖം എപ്പോഴും കാണുന്നു എന്ന് ഞാൻ നിങ്ങളോടു പറയുന്നു."*

യേശു എല്ലാവരോടുമായി ഈ ചെറിയവരിൽ ഒരുത്തനെ തുച്ഛീകരി

ക്കുവാൻ ഇടയാക്കരുതെന്നു ഓർമ്മിപ്പിക്കുന്നു. അനേകം കാരണങ്ങളാൽ ഒരാൾ മറ്റൊരാളെ തുച്ഛീകരിക്കുന്നതിനു ഇടയാകുന്നു. എന്നാൽ യേശു ആജ്ഞാപിക്കുന്നതു ഒരു കാരണവശാലും മറ്റൊരാളെ തുച്ഛീകരിക്കരുത് എന്നാണ്. സാധാരണയായി ശ്രേഷ്ഠരും മുതിർന്നവരുമായവരെ ആരും തുച്ഛീകരിപ്പാൻ മുതിരുന്നില്ല, ഇത് അവരോടുള്ള സ്നേഹം നിമിത്തം മാത്രമല്ല അവരെ മതിപ്പുള്ളവരായി കരുതുക കൊണ്ടുമാണ്. ഒരാൾ തന്റെ സ്വതന്ത്ര്യാവസ്ഥയുടെ തിമിർപ്പിൽ വേറൊരാളുടെ സ്വാതന്ത്ര്യത്തിനു കോട്ടം സൃഷ്ടിക്കുന്നുവെങ്കിൽ അത് അയാളെ തുച്ഛീകരിക്കുന്നതിനു തുല്യമാണ്.

വി. പൗലോസ് പറയുന്നു, തിന്നുന്നവൻ തിന്നാത്തവനെ തുച്ഛീകരിക്കരുത് (റോമ. 14:3). അവിശ്വാസികളെ തുച്ഛീകരിപ്പാൻ വിശ്വാസികൾക്കു അവകാശമില്ല. ധനവൻ ദരിദ്രനേയും സഹോദരൻ മറ്റൊരു സഹോദരനേയും തുച്ഛീകരിക്കരുത്. ഒരേ നിലയിൽ കഴിയേണ്ടവരുടെ മദ്ധ്യേ ഒരാൾ മറ്റൊരാളെ തുച്ഛീകരിക്കരുത്. പാപിയെ തുച്ഛീകരിപ്പാൻ പരിശുദ്ധനും അധികാരം ഇല്ല. കാരണം എല്ലാം അറിയുന്നവനായിട്ട് ദൈവം മാത്രമേ ഉള്ളൂ. യേശു ആരേയും തുച്ഛീകരിച്ചില്ല. എന്നാൽ തുച്ഛീകരണത്തത്തിനു അർഹരായവരെ കൂടി തന്റെ വിലയേറിയ രക്തത്താൽ സ്വന്തത്തിലേക്കും മാനത്തിലേക്കും നടത്തുന്നതിനു ഇടയാക്കുകയാണ് ചെയ്തത്.

ഒരാൾ മറ്റൊരാളെ തുച്ഛീകരിക്കുന്നതു കൂടാതെ, മനുഷ്യർ സമൂഹത്തിലും ഭവനത്തിലും സ്വയം തുച്ഛീകരിക്കപ്പെടാറുണ്ട്. ഈ അവസ്ഥയുണ്ടാകുന്നത് വ്യക്തികൾ നന്മ പ്രവർത്തിക്കാതെയും, പാപത്തെ വെറുക്കാതിരിക്കുകയും അധർമ്മത്തിനു കൂട്ടുനിന്ന് നാവിനേയും, പ്രവൃത്തിയേയും സൂക്ഷിക്കാതെ ജീവിക്കുമ്പോഴാണ്. ഇപ്രകാരം സംഭവിക്കാതിരിപ്പാൻ ഓരോ വ്യക്തിയും തിന്മയെ വെറുത്ത്, അതിനെതിരായി പോരാടിക്കൊണ്ടുള്ള നിലപാട് ജീവിതത്തിൽ സ്വീകരിക്കേണ്ടതാണ്.

ഈ ലോകത്ത് ചെറിയവനാണെന്ന് നാം കരുതുന്ന ഒരാളിനോടുള്ള അവന്റെ സ്രഷ്ടാവിന്റെ ബന്ധം എത്ര അനുഗ്രഹപ്രദമാണെന്ന് യേശു ചൂണ്ടിക്കാണിക്കുന്നു. "സ്വർഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ മുഖം എപ്പോഴും കാണുന്നു" എന്ന് യേശു വെളിവാക്കുന്നു. ഓരോ വ്യക്തിക്കും ഓരോ ദൂതൻ കാവലായി ഉണ്ട് എന്ന വിശ്വാസം യഹൂദ മതത്തിലുണ്ടായിരുന്നു. ഒരിക്കൽ പത്രോസ് ശ്ലീഹാ ജയിലിൽ നിന്ന് അത്ഭുതകരമായി രക്ഷപ്പെട്ട്, യോഹന്നാന്റെ അമ്മ മറിയയുടെ വീട്ടിൽ ചെന്ന് വാതിക്കൽ മുട്ടുമ്പോൾ, അതു ശ്രദ്ധിച്ച രോദാ എന്ന ബാല്യക്കാരി, ആ വസ്തുത മറ്റുള്ളവരോട് അറിയിക്കുന്ന സന്ദർഭത്തിൽ കേട്ടവരുടെ പ്രതികരണം അതു പത്രോസ് അല്ല അവന്റെ ദൂതൻ ആയിരിക്കുമെന്നാണ് (പ്രവൃ. 12:15). യേശു ഈ വേദഭാഗത്തു ഒരു ദൂതൻ

എന്നല്ല ദൂതന്മാർ എന്ന ബഹുവചനം ഉപയോഗിച്ചിരിക്കുന്നതിനാൽ ദൈവ സന്നിധിയിൽ ദൈവത്തിൽ വിശ്വസിക്കുന്നവരെ പരിപാലിക്കുന്നതിനു ദൂതന്മാരെ തന്നെ നിയോഗിച്ചിരിക്കുന്നുവെന്നുള്ളത് വിശ്വസനീയമാണ്. മനുഷ്യരോടുള്ള ദൈവത്തിന്റെ അത്ഭുതകരമായ ബന്ധമാണ് ഇത് സൂചിപ്പിക്കുന്നത്. ഇപ്രകാരമെങ്കിൽ നാം മറ്റുള്ളവരെ ബഹുമാനിക്കുകയോ, അപമാനിക്കുകയോ ചെയ്യുന്നത് യഥാക്രമം ഗുണദോഷങ്ങൾക്കു കാരണമാകുന്നതും, അതു വ്യക്തിയെ മാത്രമല്ല ദൈവദൂതന്മാരെക്കൂടി യഥാക്രമം സന്തോഷിപ്പിക്കുന്നതിനും നോവിക്കുന്നതിനും ഇടയാക്കുന്നുവെന്നത് സ്പഷ്ടമാണ്.

**വാക്യം 12-14**

"നിങ്ങൾക്കു എന്തു തോന്നുന്നു. ഒരു മനുഷ്യനു നൂറു ആട് ഉണ്ട് എന്നിരിക്കട്ടെ. അവയിൽ ഒന്ന് തെറ്റിഉഴന്നു പോയാൽ തൊണ്ണൂറ്റിഒമ്പതിനേയും വിട്ടേച്ച് തെറ്റിപ്പോയതിനെ മലകളിൽ ചെന്ന് തിരയുന്നില്ലയോ. അതിനെ കണ്ടെത്തിയാൽ തെറ്റിപ്പോകാത്ത തൊണ്ണൂറ്റിഒമ്പതിലും അധികം അതിനെക്കുറിച്ചു സന്തോഷിക്കും എന്നു ഞാൻ സത്യമായിട്ടും നിങ്ങളോട് പറയുന്നു. അങ്ങനെതന്നെ ഈ ചെറിയവരിൽ ഒരുത്തൻ നശിച്ചു പോകുന്നതു സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് ഇഷ്ടമല്ല."

യേശു എന്ന കർത്താവ്, ഒരു വ്യക്തി പാപത്തിലും ദോഷത്തിലും അകപ്പെട്ടുപോയവനെങ്കിലും അവനെ തുച്ഛീകരിക്കുന്നവനോ തള്ളിക്കളയുന്നവനോ അല്ല. അനേകർ പാപം നിമിത്തമായി ദൈവത്തിൽ നിന്നു അകന്നവർ എങ്കിലും, അവരെ അന്വേഷിച്ചു കണ്ടെത്തുന്നവനും, കണ്ടെത്തുമ്പോൾ ആ സംഗതിയിൽ അധികം സന്തോഷിക്കുന്നവനുമാണ് യേശു. യേശു പറയുന്നു, "ഒരു മനുഷ്യനു നൂറ് ആട് ഉണ്ട് എന്നിരിക്കട്ടെ." ഇതു മനോഹരമായ ഒരു പദപ്രയോഗം ആണ്. ഒരാൾ ഉദ്ദേശിക്കുന്ന കാര്യം മറ്റൊരാൾ സന്തോഷപൂർവ്വം സ്വീകരിക്കണമെന്ന സന്ദേശമാണ് ഇതു നമുക്കു തരുന്നത്. നൂറു ആടുകളിൽ ഒന്നു തെറ്റിഉഴന്നു പോയാൽ തൊണ്ണൂറ്റിഒമ്പതിനേയും വിട്ട് തെറ്റിഉഴന്ന് പോയതിനെ ചെന്ന് അന്വേഷിക്കുകയില്ലയോ എന്ന് യേശു ചോദിക്കുന്നു. തന്റെ ആട്ടിൻകൂട്ടത്തിൽപെട്ട ഒരാട് കൂട്ടത്തിൽ ഇല്ല എന്നറിയുന്നതിനു ഈ ഇടയനു അധികം സമയം വേണ്ടാ എന്ന അർത്ഥവും ഇതിൽ അടങ്ങിയിട്ടുണ്ട്. നഷ്ടമായതിനെ തിരിച്ചറിയുന്നതിനു എല്ലാ ആടുകളേയും തരംതിരിച്ച് എണ്ണേണ്ട ആവശ്യവും ഈ ഇടയന് ഉണ്ടാകുന്നില്ല. കാരണം, ഈ ഇടയനും ആടുകളും തമ്മിൽ അവർ മാത്രം അറിയുന്ന ഒരു ബന്ധം നിലവിലുണ്ട്. ഈ ബന്ധത്തെക്കുറിച്ച് യേശു വളരെ സ്പഷ്ടമായി വിവരിക്കുന്നുണ്ട് (യോഹ. 10:1-18). ഈ ഇടയന് തന്റെ ആട്ടിൻകൂട്ടത്തിൽ ഏത് ആട് നഷ്ടമായി എന്നറിയുന്നതിനുപരി ഒരാട് നഷ്ടമായി എന്നറിഞ്ഞാൽ

മതി മറ്റുള്ളവയെ സ്ഥലത്തു നിർത്തിയിട്ട് നഷ്ടപ്പെട്ടുപോയ ആടിനെ തിരയുവാൻ മലയിടുക്കുകളിലൂടെ അലഞ്ഞു നടക്കും. തിരിച്ചു കിട്ടിയാലോ നിശ്ചയമായും ഓടിവന്ന് അതിനെ പരിശോധിച്ച് ഒടിവിനും മുറിവിനും ആവശ്യമായ ചികിത്സചെയ്തു തന്റെ തോളിൽ ഏറ്റി ആട്ടിൻ കൂട്ടത്തിലേക്ക് തിരിച്ചുകൊണ്ടുവരുന്നു.

ഈ സ്നേഹം ഒരു മാതൃസ്നേഹം തുടിക്കുന്ന അമ്മയുടെ സ്നേഹത്തിൽ കവിഞ്ഞതാണ്. സ്നേഹം തുടിക്കുന്ന ഒരു അമ്മയുടെ സ്നേഹം എത്ര വലുത്. തന്റെ കുഞ്ഞ് രോഗി എങ്കിൽ അവൾ കുഞ്ഞിനെ ചികിത്സിക്കുന്നു. സ്നേഹത്തോടെ പരിപാലിക്കുന്നു. സൗഖ്യമായി കഴിയുമ്പോൾ കുഞ്ഞിനോടൊത്തും കുടുംബാംഗങ്ങളോടൊത്തും സന്തോഷിക്കുന്നു. പാപം നിമിത്തമായി പരുക്ക് ഏൽക്കുന്നു ഓരോ ആത്മാവിനോടുമുള്ള യേശുവിന്റെ സ്നേഹം എത്രമാത്രം വലുതാണ് എന്ന് അവിടുന്ന് ഈ ഉപമയിലൂടെ വെളിവാക്കുന്നു. നഷ്ടപ്പെട്ടു പോകുന്ന ആടുകളെ തേടി പുറപ്പെട്ട് വരുന്ന, നമ്മുടെ രക്ഷകന്റെ സ്നേഹം നാം ജീവിതത്തിൽ തിരിച്ചറിയണം, ആദരിക്കണം, വിശ്വസിക്കണം, അനുഭവവേദ്യമാക്കണം.

ഈ ചെറിയവരിൽ ഒരുത്തൻ നഷ്ടമാകുന്നത് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് ഇഷ്ടമല്ല എന്ന് കർത്താവ് തെളിവായി പറയുന്നു. ദൈവമേ, നിന്റെ ഇഷ്ടം ഈ ഭൂമിയിൽ വരേണമേ എന്നു നാം പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥന പൂർണ്ണമായും സഫലമാകുന്നെങ്കിൽ ചെറിയവരിൽ ഒരുവൻ പോലും നശിച്ചുപോകുന്നതിനു സംഗതിയാകുകയില്ല. ഈ വേദഭാഗത്തു നശിച്ചുപോകുക എന്ന പദം കൊണ്ട്, ആത്മീയ ജീവന്റെ നാശമാണ് അർത്ഥമാക്കുന്നത്. ഇപ്രകാരം സംഭവിക്കാതിരിപ്പാൻ നാം കൂടുതലായി ചെയ്യേണ്ടത് ജീവിതത്തിൽ ആത്മീയമായ ശുഷ്ക്കാന്തി ഉള്ളവരായിരിക്കണമെന്നുള്ളതാണ്. വീഴാതെവണ്ണം നമ്മെ സൂക്ഷിച്ച് തന്റെ മഹിമയുടെ സന്നിധിയിൽ കളങ്കമില്ലാത്തവരായി ആനന്ദത്തോടെ നിർത്തുവാൻ ശക്തിയും ബലവുമുള്ളവനാണ് നമ്മുടെ നാഥനായ ക്രിസ്തു എന്നു നാം അറിയുകയും വിശ്വസിക്കുകയും വേണം (യൂദാ 24:25).

## സന്ദേശമുഖങ്ങൾ

### I

1. സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള ചിന്തയ്ക്കു ജീവിതത്തിൽ പ്രധാന്യം കൊടുക്കണം.
2. സ്വർഗ്ഗരാജ്യത്തിൽ വലിയവനാകാൻ ശ്രമിക്കണം.
3. ശിശുസഹജമായ നിർമ്മല മനസ്സ് നമ്മിൽ പുലരണം.

4. ശിശുക്കൾ എന്നപോലെ വിനയമുള്ളവരാകണം.
5. ആടുകളെ തേടിവരുന്ന ദൈവസ്നേഹത്തെ നാം തിരിച്ചറിയണം.

### II

1. ഇഹലോക ജീവിതം നിത്യതയിലേക്കുള്ള ഒരു പ്രയാണം ആണ്.
2. ഈ യാത്രയിൽ ദൈവത്തിൽ നിന്ന് അകലുന്ന സ്വഭാവം നമ്മിൽ ഉണ്ടാകരുത്.
3. ഈ യാത്രയിൽ ഇടർച്ച വരുത്തുന്ന സംഗതികൾ നാം ഒഴിവാക്കണം.
4. സഹോദരനെ തുച്ഛീകരിക്കരുത്.
5. സഹോദരനു ഇടർച്ച ഉണ്ടാക്കരുത്.

### III

### നല്ല ഇടയനായ യേശുവിന്റെ കൂട്ടത്തിൽ നിന്നു തെറ്റിനശിച്ചു പോകുന്നതിനു ഇടയാക്കുന്ന സംഗതികൾ

1. ഭൗതിക ആഗ്രഹങ്ങളിൽ മാത്രം താൽപ്പര്യം ഉണ്ടായിരിക്കുക.
2. പ്രകാശത്തേക്കാൾ ഇരുട്ടിനു പിൻതുണ കൊടുക്കുക.
3. സ്നേഹം ആചരിക്കുന്നതിൽ യാതൊരു താൽപ്പര്യവും ഇല്ലായ്മ.
4. സ്വാർത്ഥതയിൽ മാത്രം ഊന്നി ചിന്തിച്ചു ജീവിക്കുക.
5. ദൈവിക ന്യായങ്ങൾ തുടർച്ചയായി അവഗണിക്കുക.

### IV

### മറ്റുള്ളവരെ തുച്ഛീകരിക്കരുത്

1. ദൈവസ്വരൂപത്തിൽ മനുഷ്യനെ മെനഞ്ഞിരിക്കുന്നു. അവനെ തുച്ഛീകരിക്കുന്നത് ദൈവത്തെ തുച്ഛീകരിക്കുന്നതിനു തുല്യമാണ്.
2. അവർക്കു മാലാഖമാരുടെ കാവൽ ലഭിക്കുന്നു.
3. തക്ക ശിക്ഷ ദൈവം കൊടുക്കുന്നു.
4. ദൈവാത്മാവ് അവരിൽ വസിക്കുന്നു.
5. അതു നമ്മുടെ ഭാഗ്യം നഷ്ടപ്പെടുത്തുന്നു.

### യേശു എന്ന ഇടയന്റെ സ്നേഹം

1. സ്വയം ബലിയായി സമർപ്പിച്ചുകൊണ്ടുള്ള സ്നേഹം (യോഹ. 3:16).
2. വളർത്തിപ്പോറ്റിയെടുക്കുന്ന സ്നേഹം (ഹീബ്രു. 12:6).
3. കരുണ കാണിച്ചുകൊണ്ടുള്ള സ്നേഹം (യെശാ. 55:7).
4. നമുക്ക് എല്ലാം നൽകുവാൻ ഇച്ഛിക്കുന്ന സ്നേഹം (റോമ. 8:32).
5. നമ്മുടെ മാനസാന്തരം ഇച്ഛിക്കുന്ന സ്നേഹം (2 പത്രോ. 3:9).
6. നമ്മിൽ നിന്നു മോശമായ പ്രതികരണം ഉണ്ടാകാം (യോഹ. 5:40).

# 45

# കൂടാരപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ

**വേദഭാഗം: 21:28-32**

**വാക്യം 28-30**

*"എങ്കിലും നിങ്ങൾക്ക് എന്തു തോന്നുന്നു. ഒരു മനുഷ്യനു രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു. അവൻ ഒന്നാമത്തവന്റെ അടുക്കൽ ചെന്ന് മകനെ ഇന്ന് എന്റെ മുന്തിരിത്തോട്ടത്തിൽ വേല ചെയ്യുക എന്നു പറഞ്ഞു. എനിക്കു മനസ്സില്ല എന്ന് അവൻ ഉത്തരം പറഞ്ഞു. എങ്കിലും പിന്നത്തേതിൽ അനുതപിച്ച് അവൻ പോയി. രണ്ടാമത്തവന്റെ അടുക്കൽ അവൻ ചെന്ന് അങ്ങനെ തന്നെ പറഞ്ഞപ്പോൾ പോകാം അപ്പാ എന്ന് അവൻ ഉത്തരം പറഞ്ഞു പോയില്ല താനും."*

താൻ ജീവിച്ചിരുന്ന കാലഘട്ടത്തിലെ ധാർമ്മികവും മതപരവുമായ കാര്യങ്ങളെ വിലയിരുത്തി യേശു സംസാരിച്ചിട്ടുണ്ട്. ഈ വേദഭാഗത്ത് അനുസരണം പഠിക്കാതിരുന്ന രണ്ടു പുത്രന്മാരുടെ കഥ അവതരിപ്പിച്ച്, യേശു ആ കാലഘട്ടത്തിൽ യഹൂദ സമുദായം ദൈവഹിതത്തെ മാനിച്ചുകൊണ്ട് ദൈവഹിതം ചെയ്തുവന്നിരുന്നില്ല എന്ന് പരോക്ഷമായി ചൂണ്ടിക്കാണിക്കുന്നു. യഹൂദന്മാരുടെ ചരിത്രത്തിൽ ചുരുക്കം രാജാക്കന്മാരുടെ കാലത്ത് മാത്രമാണു ദൈവഹിതം പൂർണ്ണമായി നടപ്പിലായി വന്നിരുന്നതും ദൈവത്തിന്റെ ന്യായപ്രമാണം പൂർണ്ണമായി അനുസരിച്ചു വന്നിരുന്നതും. യഹൂദന്മാരുടെ വിശ്വസ്തയുടെ കുറവ്, അനുസരണക്കേട് എന്നിവ അനുസ്മരിച്ചുകൊണ്ടാവണം യേശു ഈ ഉപമ പറഞ്ഞത്. ഈ ഉപമയിൽ യേശു പ്രത്യേകമായി എടുത്തു പറയുന്ന രണ്ടാമത്തെ മകന്റെ സ്വഭാവം യഹൂദന്മാരുടെ ചരിത്രത്തിൽ അവർ യഹോവയായ ദൈവത്തോട് അവലംബിച്ചുപോന്ന സമീപനത്തിനു തുല്യമാണെന്ന് സൂചിപ്പിക്കുന്നു.

രണ്ടു പുത്രന്മാർ ഉണ്ടായിരുന്ന ഒരു പിതാവിന്റെ കഥയാണ് യേശു ഉപമാരൂപത്തിൽ നമ്മോട് പറയുന്നത്. ഈ പിതാവ് തന്റെ രണ്ട് പുത്രന്മാരോടും തോട്ടത്തിൽ പോയി വേല ചെയ്യുന്നതിന് ആജ്ഞാപിക്കുന്നു. രണ്ടു പുത്രന്മാരും പിതാവിനെ പൂർണ്ണമായി അനുസരിക്കുവാൻ കൂട്ടാക്കുന്നില്ല. ഇവരിൽ പിതാവിന്റെ ആജ്ഞയെ അനുസരിക്കത്തക്കവിധം അനുസരണത്തിന്റെ ആത്മാവ് പരിലസിച്ചിരുന്നില്ല. പിതാവിനോടുള്ള

സ്നേഹം, ആദരം എന്നിവ പൂർത്തീകരിക്കപ്പെടേണ്ടത് പിതാവിന്റെ ആജ്ഞയെ അനുസരിച്ചും പിതാവിനെ ബഹുമാനിച്ചുകൊണ്ടുമായിരിക്കണം. മനുഷ്യന് സ്വർഗ്ഗത്തിലൊരു പിതാവും ദൈവവുമായവൻ സ്ഥിതി ചെയ്യുമ്പോൾ ഭൂമിയിലും അവനു ശാരീരിക മാതാപിതാക്കൾ ഉണ്ടായിരിക്കും. ദൈവത്തോടുള്ള അനുസരണം അത് പൂർണ്ണ മനസ്സോടും പൂർണ്ണ ഹൃദയത്തോടുമായിരിക്കണമെന്ന് നിബന്ധനയുണ്ട് (ആവ. 26:16). സ്വന്ത പിതാവിനോടുള്ള അനുസരണം പരമാർത്ഥ ഹൃദയത്തോടെയായിരിക്കണമെന്ന് യേശു ഇവിടെ പ്രബോധിപ്പിക്കുന്നു. പൂർണ്ണ മനസ്സോടും പൂർണ്ണ ഹൃദയത്തോടും ദൈവത്തെ ഉൾക്കൊള്ളാനുള്ള അറിവും അനുഗ്രഹവുമാണ് ദൈവഹിതത്തെ പൂർണ്ണമായി നിവർത്തിക്കുന്നതിനുള്ള യോഗ്യത ഉണ്ടാക്കിത്തരുന്നത്. മൂത്ത മകൻ പിതാവിന്റെ ആജ്ഞ അനുസരിക്കുന്നില്ല എന്നാണ് അറിയിച്ചത് എങ്കിലും അവൻ വീണ്ടും ചിന്തിച്ച് അവൻ തന്റെ തെറ്റിനെക്കുറിച്ചു അനുതപിച്ച് പിതാവിന്റെ ആജ്ഞയ്ക്കു വിധേയനാകുകയും വേലയ്ക്കായി തോട്ടത്തിലേക്കു പോകുകയും ചെയ്തു.

ഈ മകൻ പിതാവിന്റെ ആദർശപുത്രനെന്ന് പറയുന്നില്ലെങ്കിലും പ്രവൃത്തിയിൽ ഇയാൾ നല്ലവനെന്നു പറയണം. ഏതൊരു വ്യക്തിക്കും ഒരു ദിവസം കൊണ്ടു നല്ലവനാകാൻ സാദ്ധ്യമല്ല. ഒരാളുടെ കർമ്മം അയാളുടെ ആത്മാവിനു തുണയായി വരണമെന്നു ആഗ്രഹിക്കുമ്പോളാണ് അയാളിൽ നിന്നു നന്മ ഒഴുകിവരുന്നത്. തന്മൂലം ഇങ്ങനെയുള്ളവർ ജീവിതത്തിൽ തെറ്റുകൾ തിരുത്തി മനസാക്ഷി പവിത്രമാക്കിയാണ് ഈ കാര്യം സാധിക്കുന്നത്. ഇവിടെ മൂത്തപുത്രന്റെ പ്രവൃത്തി നമുക്ക് അനുകരണീയമാണ്. തന്റെ കടമയെ നിർവഹിക്കണമെന്ന് അവനു ബോദ്ധ്യപ്പെട്ടപ്പോൾ പശ്ചാത്താപപൂർവ്വം സമ്മതിക്കുകയും നിർവഹിക്കുകയും ചെയ്യുന്നു. ഈ കാലഘട്ടത്തിൽ പലരും പശ്ചാത്താപത്തെ മനഃസ്ഥാപത്തിൽ ഒതുക്കി ചുരുക്കുന്ന പ്രവണതയാണു കണ്ടുവരുന്നത്. ഇതു പശ്ചാത്താപത്തിന്റെ പൂർണ്ണതയെ പ്രഖ്യാപിക്കുന്നില്ല. തെറ്റ് ബോദ്ധ്യമായാൽ അതിനെക്കുറിച്ച് മനഃസാക്ഷി ബോദ്ധ്യപ്പെടുത്തുന്ന ഗൗരവത്തിൽ പശ്ചാത്താപപ്പെടേണ്ടതാണ്. അതോടൊപ്പം തെറ്റ് തിരുത്തുകയും വേണം.

ദൈവം പശ്ചാത്താപത്തിന്റെ ആത്മാവിനെ നമുക്കു നൽകുന്നത് നമ്മുടെ രക്ഷയെ മുൻനിർത്തിയാണ്. ഇതിനെ അംഗീകരിക്കുന്നതിനുള്ള കാലതാമസം നമ്മെ നരകത്തിലേക്കു നയിക്കുന്നു. ധനവാനായ മനുഷ്യനു പശ്ചാത്താപവും ആത്മീയ വീക്ഷണവും ഉണ്ടായത് മരണാനന്തരമാണ്. ആ അവസരത്തിൽ അയാൾ പ്രവർത്തിക്കാൻ പരിശ്രമിക്കുന്നു (ലൂക്കോസ് 16:28). പക്ഷേ വിജയിച്ചില്ല. കാരാഗൃഹ പ്രമാണിയുടെ മാനസാന്തരം ഉടനെ സംഭവിച്ചു. പശ്ചാത്താപത്തിലൂടെ നാം നിർവഹിക്കേണ്ട

സത്യം നാം ഏത് അവസ്ഥയിൽ നിന്നു വീണ് അധഃപതിച്ചുവോ അധഃ പതനത്തിനു മുമ്പ് ഉണ്ടായിരുന്ന അവസ്ഥ തിരിച്ചറിഞ്ഞ് പൂർവ്വാവസ്ഥ യിൽ എത്തിച്ചേരുകയെന്നതാണ് (വെളി. 2:5). ഇത് ഇടുക്കവും ഞെരു ക്കവുമുള്ള വഴിയായിട്ടാണ് യേശു ചിത്രീകരിച്ചിരിക്കുന്നത്. മാനസാന്ത രത്തിന്റേയും പശ്ചാത്താപത്തിന്റേയും വഴി കണ്ടെത്തുന്നവർ ചുരുക്ക മാണെന്നും അതിലൂടെ സഞ്ചരിക്കുന്നവർ സംഖ്യയിൽ കുറവാണെന്നും അവിടുന്നു നമ്മെ അറിയിക്കുന്നു (മത്താ. 7:13, 14).

ക്രൈസ്തവ ജീവിതത്തിൽ, ആത്മീയ നിറവിലേക്കു നയിക്കുന്ന വഴി യിൽ ഒരുവൻ പശ്ചാത്താപനിരതനും മാനസാന്തരപ്പെട്ടവനുമായിരിക്ക ണമെന്നത് ദൈവഹിതമാണ്. എന്നാൽ പലരും ചെന്നെത്തുന്ന ഒരു ദയ നീയാവസ്ഥ ജീവിതത്തിൽ ദൈവത്തെ ത്യജിച്ചു കളയുവാൻ തക്ക കാഠി ന്യമേറിയ ദുഷ്ട മനസ്സിനുടമയാകുകയെന്നതാണ് (എബ്രാ. 3:12). ആധു നിക കാലഘട്ടത്തിൽ മനുഷ്യനു ദൈവവുമായിട്ടുണ്ടായിരിക്കുന്ന അക ൽച്ച ഈ പ്രവണതയിലേക്കു അനേകംപേരെ വീഴിക്കുന്നതിനു സാത്താൻ വഴിഒരുക്കുന്നു.

രണ്ടാമത്തെ മകൻ "ഇന്ന മുന്തിരിത്തോപ്പിൽ പോയി വേല ചെയ്ക" എന്ന അപ്പന്റെ ആജ്ഞ ലഭിച്ചപ്പോൾ 'അപ്പാ ഞാൻ പോകാമെന്നു' സമ്മതം അറിയിച്ചിട്ട് പിന്നീട് പോയില്ല. ഈ മകന്റെ ചെയ്തി അപലപ നീയമാണ്. യേശു തന്റെ ഉപമയിൽ രണ്ടാമത്തെ മകൻ ചെയ്ത തെറ്റ് യഹൂദന്മാർ ദൈവത്തോടു ചെയ്ത അനുസരണക്കേടിനോടും അവിശ്വ സ്തതയോടുമാണു ഉപമിക്കുന്നത്. യഹൂദ പ്രമാണികളുടെ തെറ്റിനെ ക്കുറിച്ച് യേശു പറഞ്ഞിരിക്കുന്നത് അവർ പറയുന്നതൊക്കെയും പ്രമാ ണിച്ച് ചെയ്വീൻ അവരുടെ പ്രവൃത്തി പോലെ ചെയ്യരുതെന്നാണ് (മത്താ. 23:3). മനുഷ്യപ്രീതിക്കും സാമ്പത്തികലാഭത്തിനും വേണ്ടി സൽപ്രവൃ ത്തികളെ ചൂഷണം ചെയ്യുന്നവരും ന്യായം മറിച്ചുകളയുന്നവരുമായിരുന്നു അവർ. അവരുടെ ഉപദേശങ്ങൾക്കും പ്രവൃത്തികൾക്കും മദ്ധ്യേ ഒരു കടൽ തന്നെ ഉണ്ടായിരുന്നു. അവർ ദൈവിക തീക്ഷ്ണത പ്രകടിപ്പിച്ചു വന്നത് സ്വയം നീതീകരണത്തിലൂടെയായിരുന്നു. വെള്ളതേച്ച ശവക്കല്ലറക ളോടാണ് യേശു അവരെ സാമ്യപ്പെടുത്തുന്നത്. ഈ ഉപമയിൽ രണ്ടു മക്കളും പിതാവിന്റെ ആജ്ഞയോടു പൂർണ്ണമായി വിശ്വസ്തത പാലി ക്കുന്നില്ല.

"മകനെ ഇന്ന് നീ എന്റെ മുന്തിരിത്തോട്ടത്തിൽ പോയി വേല ചെയ്യുക" എന്ന ആജ്ഞ ഓരോ ക്രൈസ്തവ വിശ്വാസിയോടുമുള്ള ആജ്ഞയായി അറിയുന്നത് അനുഗ്രഹപ്രദമാണ്. ഈ ഉപമയിൽ "ഇന്ന്" എന്ന വാക്ക് കർത്താവ് ഈ ആയുസ്സിൽ നമുക്കു നൽകിയിരിക്കുന്ന അവസരം ആണ്. പോകുക എന്ന വചനം ദൈവത്തിനു നമ്മുടെമേലുള്ള അധികാരം

ആണെന്നു നാം മനസ്സിലാക്കണം. നാം നമ്മുടെ ആയുസ്സിൽ ചെയ്യുന്ന കർത്തവ്യ നിർവഹണം ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിലെ പ്രയത്നമായി മനസ്സിലാക്കുമ്പോൾ അതിൽ നമ്മുടെ വിശ്വസ്തത ഉയർന്നതായിരിക്കണം. ഈ വേല ഒരു സ്ഥലത്ത് ആയിരിക്കാം, ഒരു വിഷയത്തിലായിരിക്കാം, അത് ദൈവത്തിന്റെ ആജ്ഞാനുസരണമെന്ന് ബോദ്ധ്യപ്പെടുന്നുവെങ്കിൽ അവിടെ അഴിമതിക്കോ ഉദാസീനതയ്ക്കോ സ്ഥാനം ഇല്ല. എല്ലാറ്റിനുമുപരി കർത്താവ് വിശ്വാസിയെ "മകനെ" എന്ന് സംബോധന ചെയ്തുകൊണ്ടാണ് മുന്തിരിത്തോട്ടത്തിലേയ്ക്ക് ക്ഷണിച്ചിരിക്കുന്നത്. തന്മൂലം ഓരോ വിശ്വാസിയും അവരുടെ ആയുസ്സിൽ അവർക്കു ചെയ്യുവാനുള്ള പ്രയത്നം ദൈവത്തെ മുൻനിർത്തി നിർവഹിച്ച് ആ പിതാവിനെ തൃപ്തിപ്പെടുത്തേണ്ടതാണ്.

**വാക്യം 31-32**

*"ഈ രണ്ടു പേരിൽ ആരാകുന്നു അപ്പന്റെ ഇഷ്ടം ചെയ്തത്. ഒന്നാമത്തവൻ എന്ന് അവർ പറഞ്ഞു. യേശു അവരോട് പറഞ്ഞത് ചുങ്കക്കാരും വേശ്യകളും നിങ്ങൾക്ക് മുൻപായി ദൈവരാജ്യത്തിൽ കടക്കുന്നു എന്ന് സത്യമായിട്ട് ഞാൻ നിങ്ങളോടു പറയുന്നു. യോഹന്നാൻ നീതിമാർഗ്ഗം ഉപദേശിച്ചുകൊണ്ട് നിങ്ങളുടെ അടുക്കൽ വന്നു; നിങ്ങൾ അവനെ വിശ്വസിച്ചില്ല. എന്നാൽ ചുങ്കക്കാരും വേശ്യമാരും അവനെ വിശ്വസിച്ചു. അതു കണ്ടിട്ട് നിങ്ങൾ അവനെ വിശ്വസിപ്പാൻ തക്കവണ്ണം പിന്നത്തേതിൽ അനുതപിച്ചില്ല."*

യഹൂദന്മാരോട് യേശു ചുങ്കക്കാരും വേശ്യമാരും അവർക്കു മുമ്പായി സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുമെന്ന് അറിയിക്കുന്നു. സമൂഹത്തിൽ പാപികളെന്ന് സാധാരണ കരുതിപ്പോരുന്ന വേശ്യകളുടെയും ചുങ്കക്കാരുടെയും പാപം ആ കാലഘട്ടത്തിൽ യഹൂദ സമുദായത്തിലെ പ്രമാണികളായവരുടെ പാപത്തേക്കാൾ കഠിനത കുറഞ്ഞതാണെന്ന് യഹൂദ പ്രമാണികളുടെ പാപസ്വഭാവത്തെയും ദൈവത്തോടുള്ള അവരുടെ തിരുഹിതത്തിനു വിപരീതമായ ജീവിതത്തെയും എടുത്തു കാട്ടിക്കൊണ്ട് യേശു പ്രഖ്യാപിക്കുന്നു. യോഹന്നാൻ സ്നാപകൻ യഹൂദ സമൂഹത്തിന്റെ നവീകരണത്തെ ഇച്ഛിച്ചു പ്രസംഗിച്ചിരുന്നു. അദ്ദേഹം ആ സമുദായ നേതാക്കളുടെ സ്വഭാവത്തെ അപലപിക്കുകയും അവരെ സർപ്പസന്തതികളെന്നു സംബോധന ചെയ്യുകയും ചെയ്തിരുന്നു. അവർ യോഹന്നാൻ സ്നാപകന്റെ ഉപദേശത്തെ ആകട്ടെ യേശുവിന്റെ സുവിശേഷത്തെ ആകട്ടെ വിലമതിച്ചില്ല. അവരോടു നിഷേധ മനോഭാവമാണ് അവംലബിച്ചിരുന്നത്. ഇത് ദൈവത്തോടുള്ള അവരുടെ അനുസരണക്കേടും നന്ദികേടുമായിട്ടാണ് യേശു അറിയിക്കുന്നത്. ഈ ഉപമയിൽ പറഞ്ഞിരിക്കുന്ന രണ്ടു മക്കളുടെ അനുസരണക്കേടും പിതാവിനോടുള്ള അനാദരവും യേശു

എടുത്ത് കാട്ടിയശേഷമാണ് അവിടുന്ന് യഹൂദ ജനതയുടെ പാപാവസ്ഥ യേയും അനുസരണക്കേടിനേയും അപലപിക്കുന്നതും അവർക്ക് മുമ്പായി വേശ്യകളും ചുങ്കക്കാരും ദൈവരാജ്യത്തിൽ പ്രവേശിക്കുമെന്ന് അരുൾ ചെയ്യുന്നതും. ഈ ഉപമയിൽ രണ്ടാമത്തെ മകൻ പിതാവിന്റെ ഇഷ്ടം ചെയ്തവനല്ല. മൂത്തമകൻ പിതാവിനോട് അനുസരണക്കേട് കാണിച്ചതിനു ശേഷമാണ് അനുസരിച്ചത്. ദൈവം നമ്മിൽ നിന്നു പൂർണ്ണ മായ അനുസരണം ആവശ്യപ്പെടുന്നു.

യേശുവിന്റെ മനുഷ്യാവതാരം യഹൂദന്മാർ ചിരകാലമായി പ്രതീക്ഷി ച്ചിരുന്ന മശിഹായുടെ വരവായിട്ടാണു ദൈവം അവരെ അറിയിച്ചിരുന്നത്. എന്നാൽ മശിഹാ അവതരിച്ച് അവരുടെ ഇടയിൽ എത്തിയ സമയ ത്തെയോ മശിഹായേയോ; യഹൂദന്മാർ തിരിച്ചറിയുന്നില്ലല്ലോ! ഈ വിഷ യത്തിലുള്ള ദൈവപുത്രന്റെ മനഃപ്രയാസവും ഈ ഉപമയിൽ നിഴലി ക്കുന്നുണ്ട്. ഈ അനുഭവം രണ്ടായിരം വർഷങ്ങളായി ക്രിസ്ത്യാനിക ളായി കഴിയുന്ന സഭാംഗങ്ങൾക്കും ഉണ്ടാകാം. ഇവരിൽ ആധുനികത യുടെ പ്രതിഫലനം മൂലം ജനിക്കുന്ന അവിശ്വാസവും അനുസരണ ക്കേടും നിരീശ്വരത്വവും ശമിപ്പിക്കുന്നതിനുവേണ്ടി ഉയരങ്ങളിൽ നിന്നു ണ്ടാകാവുന്ന വിളിയെ, പരിശുദ്ധാത്മാവിന്റെ കൂടുതലായ പ്രവർത്ത നത്തെ, അംഗീകരിക്കാൻ കഴിയാതെ വരുന്നത് അനുസരണക്കേടായി സംഭവിക്കാവുന്നതാണ്.

## സന്ദേശമുഖങ്ങൾ

### I

### അനുസരണക്കേടിന്റെ മുഖങ്ങൾ

1. ആദമിനും ഹവ്വയ്ക്കും ഒളിച്ചുപാർക്കേണ്ടതായി വന്നു (ഉൽപ്പ. 3:11).
2. നാദാബും അബീഹൂമും തീയാൽ നശിച്ചുപോയി (ലേവ്യ 10:11).
3. നയമാന് സൗഖ്യം താമസിച്ചാണു ലഭിച്ചത് (2 രാജാ. 5:10).
4. നരകയോഗ്യരായിത്തീരുന്നു (മത്താ. 23:15).
5. വാളിനു ഇരയായിത്തീരുന്നു (യേശ. 1:20).
6. അനുസരണ മുഖാന്തരം നോഹ രക്ഷപ്പെട്ടു (ഉൽപ്പ. 12:4).
7. അനുസരണ മുഖാന്തരം അബ്രഹാം വലിയവനായിത്തീർന്നു.

### II

### മൂത്ത മകന്റെ അനുസരണം

1. മൂത്ത മകൻ പിന്നീട് അനുതപിച്ച് അപ്പന്റെ ഇഷ്ടം ചെയ്യുന്നു (വാക്യം 29).
2. ദൈവകൃപയാണ് നമ്മെ പശ്ചാത്താപത്തിലേക്കു നയിക്കുന്നത് (റോമ. 2:5).

3. ദൈവം പശ്ചാത്താപത്തിന്നായി കാംക്ഷിക്കുന്നു (2 പത്രോ. 3:9).
4. മാനസാന്തരത്തിന്റെ അനുഭവം ദൈവകൃപയാണ് (പ്രവൃ. 11:18).
5. മാനസാന്തരത്തിൽ ദൈവം സന്തോഷിക്കുന്നു (ലൂക്കോ. 15:7).

## III

## വിശ്വസ്തത

1. വിശ്വസ്തത ദൈവം നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നു (1 പത്രോ. 2:2).
2. ഇത് ആത്മാവിന്റെ ഫലമാണ് (ഗലാ. 5:2).
3. ദൈവം വിശ്വസ്തരെ ആദരിക്കുന്നു (മത്താ. 25:23).
4. അവിശ്വസ്തത ഒരുവനെ കുറ്റക്കാരനാക്കും (മത്താ. 21:30).
5. ദൈവകൃപയെ ത്യജിക്കുവാൻ തക്കവണ്ണം നാം അവിശ്വസ്തരാകരുത് (ഹീബ്രു 3:8).

## IV

## മാതാപിതാക്കന്മാരോടുള്ള ആദരവ്

1. ഇത് ആത്മാവിന്റെ ഫലമാണ് (ഗലാ. 5:22).
2. മക്കൾ മാതാപിതാക്കന്മാരെ അനുസരിക്കണം (കൊലോ. 3:20).
3. മക്കൾ മാതാപിതാക്കന്മാരെ പ്രസാദിപ്പിക്കണം (സദൃ. 10:1).
4. അനുസരിക്കുന്നവർ അനുഗൃഹീതർ (1 ശമു. 3:9).
5. മാതാപിതാക്കന്മാർ മക്കളെ അഭ്യസിപ്പിക്കണം (സദൃ. 29:17).
6. ദൃഷിച്ച സമൂഹത്തിൽ മാതാപിതാക്കന്മാർ അവഹേളിക്കപ്പെടും (സദൃ. 10:30).
7. ശിക്ഷകൾ (സദൃശ്യ 30:17, ആവർത്തനം 27:16, പുറ. 21:15)

## V

## വിശ്വാസികളും ദൈവവും

1. വിശ്വാസികൾ ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിലെ വേലക്കാർ ആകുന്നു.
2. ദൈവത്തിന്റെ ആജ്ഞ നാം ജീവിതത്തിൽ ശ്രദ്ധിച്ച് അനുസരിക്കണം.
3. ഈ ദൈവം നമ്മെ അധികാരത്തോടെ വിളിക്കുന്നു (പോകാ).
4. ഈ ദൈവം നമ്മെ സ്നേഹത്തോടെ വിളിക്കുന്നു (മകനേ).
5. ഈ ദൈവം നമ്മുടെ അനുസരണക്കേടിനെ അപലപിക്കും (ആരാണ് അപ്പന്റെ ഇഷ്ടം ചെയ്തത്?).
6. എന്നാലും 11-ാം മണിനേരത്തെ വേലക്കാരനെയും അംഗീകരിക്കുന്ന ദയാലുവായ പിതാവാണ് ദൈവം.

# 46

# കൂടാരപ്പെരുന്നാളിനു ശേഷം രണ്ടാം ഞായറാഴ്ച

**വേദഭാഗം: മർക്കോസ് 12:38-44**

**വാക്യം 38-40**

*"അവൻ തന്റെ ഉപദേശത്തിൽ അവരോട്, അങ്കികളോട് കൂടെ നടക്കുന്നതും, അങ്ങാടിയിൽ വന്ദനവും പള്ളിയിൽ മുഖ്യാസനവും അത്താഴത്തിൽ പ്രധാനസ്ഥലവും ഇച്ഛിക്കുന്ന ശാസ്ത്രിമാരെ സൂക്ഷിച്ചുകൊൾവീൻ അവർ വിധവമാരുടെ വീടുകളെ വിഴുങ്ങുകയും ഉപായത്തിൽ നീണ്ട പ്രാർത്ഥന കഴിക്കുകയും ചെയ്യുന്നു. അവർക്കു ഏറ്റവും വലിയ ശിക്ഷാവിധി വരുമെന്നും പറഞ്ഞു."*

യേശു ഈ വേദഭാഗത്തിനു മുമ്പുള്ള മൂന്നു വാക്യങ്ങളിൽ പിതാവാം ദൈവത്തിന്റെ മനുഷ്യരെക്കുറിച്ചുള്ള ഹിതം എന്താണ്; പിതാവായ ദൈവവും പുത്രനും തമ്മിലുള്ള ബന്ധം എങ്ങനെ സ്ഥിതിചെയ്യുന്നു എന്നീ വിഷയങ്ങൾ വിശദീകരിക്കുന്നു. പിതാവായ ദൈവം ആരാണെന്നുള്ള യേശുവിന്റെ വിശദീകരണം, യേശു ദൈവത്തിൽ നിന്നു പുറപ്പെട്ടു വന്നവനാണ് എന്നുള്ളതിന്റെ തെളിവാണ്. യേശു പിതാവാം ദൈവത്തെക്കുറിച്ചും തന്നെക്കുറിച്ചുമുള്ള ആത്മീയ അറിവ് വെളിപ്പെടുത്തിയതിനു ശേഷം, താൻ ഉൾപ്പെട്ട യഹൂദ സമൂഹത്തെ നയിക്കുന്ന പ്രമാണികളുടെ ഹൃദയവിചാരങ്ങൾ, എങ്ങനെയാണ് ദൈവഹിതത്തിനു വിപരീതമായി നിൽക്കുന്നത് എന്നും ഈ വേദഭാഗത്തു വിവരിക്കുന്നു (38-40).

യഹൂദ സമൂഹത്തിൽ ജനിച്ചുവളർന്ന യേശു അനേകം അത്ഭുതങ്ങൾ ചെയ്തവനും മരിച്ചവരെ ഉയിർപ്പിച്ചവനും, അതോടൊപ്പം യഹൂദ സമൂഹത്തിലെ മതനേതാക്കന്മാരുടെ ദൈവത്തിനു നിരക്കാത്ത ചെയ്തികളെ നിശിതമായി വിമർശിച്ചു വന്നവനുമാകുന്നു. യേശു, തന്റെ സമുദായത്തിലെ പ്രമാണികളായിരുന്ന പരീശന്മാരേയും ശാസ്ത്രിമാരേയും അവർ തങ്ങളുടെ ജീവിതത്തിൽ ധനം ഉണ്ടാക്കാനും, മാനം ലഭിക്കുവാനുമായിട്ട് നടത്തിപ്പോന്ന തന്ത്രങ്ങളെയും, അവരുടെ കപടഭക്തി, ഭക്തി വർദ്ധനയുടെ അടയാളമായി രൂപവൽക്കരിക്കുന്നതിന് സഹായകമാക്കി വന്ന അവരുടെ വേഷവിധാനത്തേയും വിമർശിക്കുന്നു. യേശുവിന്റെ ഇവരെക്കുറിച്ചുള്ള വിമർശനത്തിൽ നിന്നു നമുക്കു മനസ്സിലാക്കാവുന്ന ഒരു കാര്യം പരീശന്മാരും ശാസ്ത്രിമാരും, അന്നു നിലവിലിരുന്ന യഹൂദ സമൂ

ഹത്തിൽ സുപ്രധാനമായ സ്ഥാനം വഹിച്ചിരുന്നു എന്നാണ്. ഇവർ പൂർണ്ണമായും തൃപ്തിയടയുന്നതിനു സമൂഹത്തിൽ നിന്നു ലഭിക്കേണ്ടിയിരുന്നത് പള്ളിയിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും അത്താഴത്തിൽ പ്രധാന സ്ഥലവുമായിരുന്നു. യേശു സാധാരണ മനുഷ്യരോടായി ഇവരെക്കുറിച്ചു പ്രസംഗിച്ചപ്പോൾ, ഇവരെ അനുഗമിക്കുവാനോ, അനുമോദിക്കുവാനോ കൽപ്പിച്ചില്ല; ഇവരെ ജാഗ്രതയോടെ സൂക്ഷിച്ചു കൊള്ളുവാനാണ് ആവശ്യപ്പെട്ടത്.

നമ്മുടെ ജീവിതത്തിൽ കെണിവരാതിരിപ്പൻ നാം സൂക്ഷിച്ചുകൊള്ളേണ്ട പാതകൾ ഉണ്ട്, ജീവിതരീതിയുണ്ട്, വ്യക്തികൾ ഉണ്ട്. ഇവയിൽ തന്നെ, ആത്മികവും ലൗകികവും സാമൂഹ്യവുമായിട്ടുള്ളതുമുണ്ട്. യേശു സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന ആത്മിക പ്രഭാഷകൻ എന്ന നിലയിൽ ജനങ്ങളുടെ ആത്മീയ ഉന്നമനത്തിനും സൽക്രിയകൾ നിറഞ്ഞ അഭിവൃദ്ധിക്കുമായി, ആ സമുദായത്തിലെ ആത്മീയ നേതാക്കളായി പരിലസിച്ചുപോന്ന, ശാസ്ത്രിമാരുടേയും പരീശന്മാരുടെയും നടത്ത അനുസരിച്ച് ജനങ്ങൾ നടക്കരുതെന്ന് ഉപദേശിച്ചു. യേശു ഇവരെക്കുറിച്ച് കൂടുതലായി പറഞ്ഞത് അവരുടെ ഉപദേശം അനുസരിച്ചുകൊൾവീൻ, പക്ഷേ കൃത്യങ്ങൾ അനുവർത്തിക്കരുത് എന്നാണ്. അവർ പറയും, പക്ഷേ പ്രവൃത്തിക്കുകയില്ല. അവർ കനമുള്ള ചുമടുകൾ മറ്റുള്ളവരുടെ ചുമലിൽ ഏർപ്പെടുത്തിക്കൊടുക്കും, സ്വന്തം ചുമലിൽ ഒന്നും വഹിക്കുകയില്ല. അവരുടെ പ്രവൃത്തികൾ താൽക്കാലിക ലാഭത്തിനും സ്വാർത്ഥതയുടെ പൂരണത്തിനുമായിരുന്നു. അവരുടെ പ്രവൃത്തികൾ മനുഷ്യരെക്കാണിക്കാനല്ലാതെ സ്വന്തമായ ആത്മാർത്ഥതയിൽ നിന്ന് അല്ലായിരുന്നു. അവർ വേഷത്തിൽ അവരുടെ മന്ത്രപ്പട്ട വീതിയാക്കി തൊങ്ങലുകൾ വലുതാക്കിയിരുന്നു. മനുഷ്യർ കൂടിവന്നിരുന്ന കമ്പോളസ്ഥലത്തും, സാമൂഹ്യ ചടങ്ങുകളിലും റബി എന്നുള്ള വിളി കേൾക്കുന്നത് അവർക്ക് ഇഷ്ടപ്പെട്ട സംഗതികളായിരുന്നു (മത്താ. 23:1–8). അവർ ഉപായത്തിൽ പ്രാർത്ഥിച്ച് സ്നേഹം പിടിച്ചുപറ്റുന്നവരും പിന്നത്തേതിൽ അഗതികളേയും വിധവകളേയും ചൂഷണം ചെയ്യുന്നവരുമായിരുന്നു. ഇവ യേശുവിന്റെ ആരോപണങ്ങളായിരുന്നു.

ശാസ്ത്രിമാരുടേയും പരീശന്മാരുടെയും ജീവിതത്തിൽ അധികം അപാകതകൾ എന്നതിൽ കവിഞ്ഞ് ധാരാളം പാപങ്ങൾ ഉണ്ടായിരുന്നു എന്നതിനാൽ ഇവർക്കു ഏറ്റവും വലിയ ശിക്ഷാവിധി ഉണ്ടാകുമെന്ന് യേശു കൽപ്പിച്ചു. ജീവിതത്തിന്റെ ഏതെങ്കിലുമൊരു ഘട്ടത്തിൽ, വീക്ഷണത്തിനോ, നടത്തയ്ക്കോ, വ്യത്യാസം വരുത്തുന്നതിനോ, വരുന്നതിനെ അംഗീകരിക്കുന്നതിനോ തയ്യാറുള്ളവരായിരുന്നില്ല ഇവർ. ക്രിസ്തുവിനെ അംഗീകരിക്കുന്നവരും, പിൻതുടരുന്നവരുമായവരുടെ ചിന്തയ്ക്കും,

മനസ്സാക്ഷിക്കും, ജീവിതം എന്നത് ദോഷദിക്കിൽ നിന്ന് പ്രകാശപരിധിയിലേക്കുള്ള ഓട്ടം എന്നപോലെ, പാപവും ദോഷവും പൈശാചികകെണികളും പിന്നിലാക്കി, മുന്നിലുള്ള നിത്യജീവന്റെ പ്രകാശ വൃത്തത്തിലേക്കുള്ള വേഗതയേറിയ യാത്രയാണ്. എന്നാൽ കഠിനഹൃദയന്മാരായ പരീശന്മാരുടെയും ശാസ്ത്രികളുടേയും ജീവിതം അപ്രകാരമായിരുന്നില്ല. യേശുവിന്റെ കാലത്ത് പരീശന്മാരും ശാസ്ത്രികളും കാപട്യം കൊണ്ടു മൂടിപ്പുതപ്പിച്ച വ്യക്തിത്വത്തിന് ഉടമസ്ഥരായിരുന്നു. അവരുടെ വേഷം അവർ ദാഹിച്ചിരുന്ന ബഹുമാനം, മുഖ്യാസനം, സാമൂഹ്യജീവിതത്തിൽ അവർ ഉയർത്തിയിരുന്ന ഉപായം, അവരുടെ നീണ്ട പ്രാർത്ഥന, ഇവയെയാണു യേശു കണ്ടു മനസ്സിലാക്കി അവയുടെ പിന്നിലെ വ്യർത്ഥതയെ വെളിപ്പെടുത്തിയത്.

പുരോഹിതൻ പ്രത്യേകം അങ്കി ധരിച്ചിരിക്കണമെന്നത് ദൈവികനിയമം ആയിരുന്നു. അത് മോശയുടെ കാലത്ത് ആരംഭിച്ചിരുന്നതുമാണ്. ദൈവം ഇതു പുരോഹിതന്മാർക്കായി നിയമിച്ചിരുന്നത്, അതു മുഖാന്തരം ദൈവമഹത്വം ജനങ്ങൾക്കു മനസ്സിലാക്കുന്നതിനു വേണ്ടിയായിരുന്നു. ശ്രേഷ്ഠ രാജാവിന്റെ കൊട്ടാരത്തിലെ വേലക്കാരും ശ്രേഷ്ഠമായ വേഷം ധരിച്ചിരിക്കണമെന്ന നിയമം, രാജാവിന്റെ ശ്രേഷ്ഠതയെ ഉന്നതിയിലേക്കു എത്തിക്കുന്നതിനു വേണ്ടിയാണ്. അതു വേലക്കാർ സ്വന്തം മഹത്വത്തിനായി മാത്രം ഉപയോഗിച്ചാൽ രാജാവിന് ദുഃഖമുണ്ടാകുമെന്നുള്ളത് പറഞ്ഞറിയിക്കേണ്ട കാര്യമല്ല. അങ്ങാടിയിലെ വന്ദനം, സമൂഹത്തിന്റെ അംഗീകാരം, ഇവ പുരോഹിതന്മാർക്ക് ആവശ്യമാണ്. എന്നാൽ ഈ പരീശന്മാരുടെ പുറംപൂച്ച് പുറത്തായി വന്നിരുന്നത് അവരുടെ നടത്ത എത്ര മോശമായാലും വന്ദനം അവർക്കു ലഭ്യമല്ലാതെ വരുന്ന സന്ദർഭങ്ങളിലായിരുന്നു. യേശുവിനു ഈ വിഷയം അറിയാമായിരുന്നു. അവിടുന്നു കൽപിക്കുന്നത് തന്നാൽ അയക്കപ്പെട്ടവരെ അംഗീകരിക്കണമെന്നാണ്. അത് തന്നെ അംഗീകരിക്കുന്നതിനു തുല്യമാണെന്നും അതോടൊപ്പം യേശുവിനാൽ അയക്കപ്പെട്ടവർ, അവന്റെ ആത്മാവിനെ വഹിക്കുന്നവരും, അവന്റെ ആത്മീയ ചൈതന്യത്തെ പ്രസരിപ്പിക്കുന്നവരും ആയിരിക്കണം.

യേശു അപലപിച്ച യഹൂദ പ്രമാണികളുടെ ജീവിതം, കപടവും, ദ്രവ്യാഗ്രഹത്തിൽ മുഴുകിയതും ആയിരുന്നു. അവർ വന്ദനം അർഹിച്ചിരുന്നില്ല. അവർ പള്ളിയിൽ മുഖ്യാസനം ആഗ്രഹിച്ചിരുന്നു. എന്നാൽ മുഖ്യാസനത്തിൽ ഇരുന്നു ചെയ്തിരുന്ന ജോലി ദൈവത്തിനു വിരുദ്ധമായിരുന്നു. ഇവർ വിധവകളുടെ വീടിനെ വിഴുങ്ങുന്നവരും പാവപ്പെട്ട മനുഷ്യരുടെ മാനസിക ബലഹീനതകളെ ചൂഷണം ചെയ്തു സുഖസൗകര്യങ്ങൾ വർദ്ധിപ്പിച്ചു പോന്നവരുമായിരുന്നു. ഇവർ ആളുകൾ കൂടുന്നിടത്തും, നിരത്തുകളിലും പ്രാർത്ഥിച്ചുപോന്നു (മത്താ. 6:5). ഇവരുടെ പ്രാർത്ഥന

നിയമം പാലിക്കുന്നതിനല്ലാതെ സത്യത്തെ ഉൾക്കൊള്ളുന്നതായിരുന്നില്ല, തന്മൂലം ദൈവം അതിനെ വെറുത്തിരുന്നു (മത്താ. 6.7). യേശു ആ കാലഘട്ടത്തിൽ യഹൂദ പുരോഹിതന്മാരുടെ സത്യത്തിനു നിരക്കാത്ത എല്ലാ ക്രിയകളേയും ആചാരാനുഷ്ഠാനങ്ങളേയും അപലപിച്ചു വന്നു.

**വാക്യം 41-44**

*“പിന്നെ യേശു ശ്രീഭണ്ഡാരത്തിനു നേരെ ഇരിക്കുമ്പോൾ ഭണ്ഡാരത്തിൽ പണം ഇടുന്നത് നോക്കിക്കൊണ്ടിരുന്നു; ധനവാന്മാർ പലരും വളരെ ഇട്ടു. ദരിദ്രയായ ഒരു വിധവ വന്നു ഒരു പൈസയ്ക്കു ശരിയായ രണ്ടു കാശിട്ടു. അപ്പോൾ അവൻ ശിഷ്യന്മാരെ വിളിച്ചു. ഭണ്ഡാരത്തിൽ ഇട്ട എല്ലാവരേക്കാളും ഈ ദരിദ്രയായ വിധവ അധികം ഇട്ടിരിക്കുന്നു എന്ന് ഞാൻ സത്യമായി നിങ്ങളോട് പറയുന്നു. എല്ലാവരും തന്റെ സമൃദ്ധിയിൽ നിന്ന് ഇട്ടു. ഇവളോ തന്റെ ഇല്ലായ്മയിൽ നിന്നു തനിക്കുള്ളതൊക്കെയും തന്റെ ഉപജീവനം മുഴുവനും ഇട്ടു എന്നവരോടു പറഞ്ഞു.”*

പുരോഹിതന്മാരുടെ സ്വഭാവങ്ങളേയും ക്രിയകളേയും അപലപിച്ച ശേഷം, യേശു അവരുടെ ആസ്ഥാനമായിരുന്ന ദേവാലയത്തിലേക്കു നീങ്ങി എന്നു വേണം മനസ്സിലാക്കുവാൻ. അവിടെ യേശു ആരാധകർ കാണിക്ക അർപ്പിക്കുന്നതിനെ വീക്ഷിച്ചു. മനസിനെ അളക്കുവാൻ കഴിഞ്ഞിരുന്ന യേശു അവർ കാണിക്കയായി അർപ്പിച്ചിരുന്ന ധനത്തെക്കൂടി അളന്നു. ശിഷ്യന്മാരെ വിളിച്ച് അവരോട് ഒരു പാവപ്പെട്ട വിധവ അർപ്പിച്ച കാണിക്കയുടെ വിലയെക്കുറിച്ച് സംസാരിക്കുന്നു. ഈ വിധവ അവളുടെ ഭർത്താവ് മരിച്ചശേഷം, അവളെത്തന്നെ മുഴുവനായി ദൈവത്തിനു സമർപ്പിച്ചവൾ ആയിരിക്കണം. അവൾ അർപ്പിച്ച ഒരു പൈസ മറ്റാളുകൾ ഇട്ട കാശിന്റെ വിലയേക്കാൾ ഏറിയതാണെന്നു യേശു അറിയിച്ചു.

അവൾ കാണിക്കയായി തനിക്കുണ്ടായിരുന്ന മുഴുവൻ പണവും അർപ്പിച്ചു എന്നു യേശു മനസ്സിലാക്കി. അവൾക്കു ശേഷിച്ചിരുന്നത് ശരീരവും ആത്മാവും മാത്രം. അവയെ അഴിച്ചെടുത്തു സമർപ്പിക്കുവാൻ അസാദ്ധ്യമായിരുന്നതുകൊണ്ട് അവ മാത്രം അവളിൽ ശേഷിച്ചു എന്നതായിരുന്നു അവളുടെ ദൈവസന്നിധിയിൽ ഉണ്ടായ അവസ്ഥ. അവളുടെ ഭക്തിപരവശതയിൽ അവൾ പണത്തോടൊപ്പം തന്റെ ശരീരത്തേയും ആത്മാവിനേയും കൂടി സമർപ്പിച്ചു എന്നത് തർക്കമറ്റ കാര്യമാണ്. പിന്നീട് അവളുടെ സൗഖ്യത്തിനാധാരമായി അവളിൽ ശേഷിച്ചത് അവളുടെ കാണിക്ക സ്വീകരിച്ച ദൈവത്തിന്റെ കരുണ മാത്രമായിരുന്നു. യേശു ഈ സത്യം ഗ്രഹിച്ചിട്ട് എല്ലാവരേക്കാൾ അധികം ഈ വിധവ കാണിക്ക കൊടുത്തു എന്ന് വിളംബരം ചെയ്തു.

ഇല്ലായ്മയിൽ ഒരു പങ്കോ, മുഴുവനോ, ദൈവത്തിനു കൊടുക്കണമെ

ന്നുണ്ടെങ്കിൽ ഇല്ലായ്മയുടെ സൃഷ്ടിയായ ശൂന്യതയിലും ദൈവത്തിന്റെ വൈഭവവും, കൈക്കരുത്തും, ശക്തിയും ദർശിച്ച് അവനിൽ പൂർണ്ണമായ വിശ്വാസം ഉണ്ടായിരിക്കണം. ഇത് ഈ വിധവയ്ക്കു സാധിച്ചു എന്നതാണ് കർത്താവ് അവളിൽ കണ്ട വിശ്വാസരേഖ. ഈ വിധവ തനിക്കുണ്ടായിരുന്നത് പൂർണ്ണമായും ദൈവത്തിനു സമർപ്പിച്ചശേഷം അവളുടെ പിന്നീട്ടുള്ള ജീവിതാവശ്യങ്ങൾക്കു വേണ്ടി അവൾ പൂർണ്ണമായും ദൈവത്തിൽ ശരണപ്പെടണം എന്ന ഗതിയിൽ വന്നെത്തി. സമൃദ്ധിയിൽ നിന്നു കുറച്ചെടുത്തു സമർപ്പിക്കുന്നുവെങ്കിൽ ആ സമർപ്പണത്തിൽ ദൈവത്തിനു ഒരു പങ്കു മാത്രമേ ആകുന്നുള്ളൂ; ബാക്കി മുഴുവൻ ഉടമസ്ഥനിൽ നില നിൽക്കും. എന്നാൽ അതു കൂടി മുഴുവനായും ദൈവത്തിനു കൊടുക്കുവാൻ സംഗതിയാകുന്നത് അങ്ങനെയുള്ളവരുടെ വിശ്വാസദൃഢതയെയാണു സൂചിപ്പിക്കുന്നത്.

ഇന്ന് പ്രായോഗികതലത്തിൽ നടക്കുന്നത് വേറൊന്നാണ്. ഒരു വ്യക്തി അയാളുടെ ശ്രേഷ്ഠതയ്ക്കും ലാഭത്തിനും തൻകാര്യത്തിനുമായി അയാൾക്കുള്ളതു മുഴുവൻ ചെലവഴിക്കുന്നു. അഥവാ നീക്കിവയ്ക്കുന്നു. പിന്നീട് ഈ ക്രിയയിൽ സംഭവിച്ചു എന്നു തോന്നുന്ന മര്യാദകേടിനോ പാപത്തിനോ, മോശത്തരത്തിനോ പരിഹാരം എന്നോണം, ഒരു തുച്ഛമായ അംശം ദൈവത്തിനു കൊടുക്കുന്നു. ഇതു ദൈവത്താൽ നീതീകരിക്കപ്പെടുമെന്നു പറയുവാൻ നിവർത്തിയില്ല. തന്മൂലം ഇത് ദൈവസന്നിധിയിൽ നിന്നു തക്ക പ്രതിഫലത്തിനു അർഹത നേടുന്നുമില്ല. ഓരോ വിശ്വാസിയും അവരവർക്കുള്ളത് ദൈവത്തിന്റെ ദാനവും, അതിന്റെ ഉടമസ്ഥത ദൈവത്തിന് എന്ന ബോദ്ധ്യമുള്ളവരായിട്ട് അവരവരുടെ കഴിവനുസരിച്ച് ദൈവത്തിനു കൊടുക്കുവാൻ കടപ്പെട്ടവരാണ് (2 കൊരി. 8:12). വി. പൗലൂസ് ശ്ലീഹാ പറയുന്നത് ധാരാളമായി വിതയ്ക്കുന്നവൻ ധാരാളമായിക്കൊയ്യും. ലോഭമായി വിതയ്ക്കുന്നവൻ ലോഭമായിക്കൊയ്യുമെന്നാണ്. ധാരാളമായി വിതയ്ക്കുവാനാണ് നാം പഠിക്കേണ്ടത്. അത് ജീവിതത്തിൽ സുകൃതമെന്ന് മനസ്സിലാക്കുന്നവർ ഭാഗ്യവാന്മാർ.

## സന്ദേശമുഖങ്ങൾ

### I

1. ശാസ്ത്രി - പരീശ സ്വഭാവങ്ങൾ (സ്വാർത്ഥതയും, അതിമോഹങ്ങളും) മനുഷ്യരെ ദൈവത്തോട് അടുപ്പിക്കില്ല.
2. സമൂഹത്തിൽ മുഖ്യസ്ഥാനത്തിനു വേണ്ടിയുള്ള ദുർമോഹം പരിശുദ്ധമല്ല.
3. നീണ്ട പ്രാർത്ഥനകൾക്കൊപ്പം മനുഷ്യനു മനഃസാക്ഷി ഇല്ലാതെ ജീവിക്കുവാൻ കഴിയും, അങ്ങനെ സംഭവിക്കരുത്.

4. സ്വത്തുക്കളും താലന്തുകളും ദൈവത്തിന്റെ ദാനമാണ്.
5. നമ്മുടെ ഇല്ലായ്മയിൽ നിന്നു ദൈവത്തിനു കൊടുക്കുവാൻ കഴിയണം.

## II

## അവിശ്വസ്തരായിരുന്ന പരീശ - ശാസ്ത്രിമാരെ അനുസരിക്കരുത്

1. എന്തു ചെയ്താലും ദൈവ മഹത്വത്തിന്നായി ചെയ്യുക (1 കൊരി. 10:31).
2. ജീവിതത്തിൽ വിശ്വസ്തരായ ഗൃഹവിചാരകന്മാർ ആയിരിക്കണം (1 കൊരി. 4:2).
3. ആത്മീയ ഉന്നതിയായിരിക്കണം ജീവിതലക്ഷ്യം (2 കൊരി. 4:16).
3. പ്രാർത്ഥനയിൽ വിശ്വസ്തരായിരിക്കണം (യെശ. 55:6).
5. നന്മ ചെയ്യുന്നതിൽ മടുത്തു പോകരുത് (ഗലാ. 6:9).

## III

## കപടഭക്തിയുടെ ലക്ഷണങ്ങൾ

1. സദൃശ്യ. 23:7
2. മത്താ. 22:28
3. ലൂക്കോ. 12:1
4. മത്താ. 6:5
5. മത്താ. 23:23
6. യേശാ. 1:13

## IV

## കൊടുക്കുന്നത്

1. വരവിനു ഒത്തവണ്ണം കൊടുക്കുക (ആവ. 16:7).
2. രഹസ്യമായി കൊടുക്കുക (മത്താ. 6:3).
3. പതിവായി കൊടുക്കുക (1 കൊരി. 12:8).
4. സന്തോഷത്തോടെ കൊടുക്കുക (2 കൊരി. 9:7).
5. സൗജന്യമായി കൊടുക്കുക (മത്താ. 10:8).

## V

## കപടഭക്തി

1. കപടഭക്തിയെ സസൂക്ഷ്മം പരിശോധിക്കുക, വെറുക്കുക.
2. പ്രാർത്ഥനയിൽ ജാഗ്രത പുലർത്തുക.
3. തന്നെത്താൻ ത്യജിക്കാൻ പഠിക്കുക.
4. ഇഹലോക പ്രഭുത്വത്തിനു വില കല്പിക്കരുത്.
5. കുരിശിന്റെ വഴി തിരിച്ചറിയുക.

# 47

# വാങ്ങിപ്പിനു ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: ലൂക്കോസ് 6:39-45**

**വാക്യം 39**

*“അവൻ ഒരു ഉപമയും അവരോടു പറഞ്ഞു. കുരുടനു കുരുടനെ വഴി കാട്ടിക്കൊടുക്കുവാൻ കഴിയുമോ; ഇരുവരും കുഴിയിൽ വീഴുകയില്ലയോ.”*

യേശു, മനുഷ്യർ ദൈവാത്മാവിനെ ഉൾക്കൊണ്ട് ജീവിക്കുന്നതിലൂടെ കാഴ്ചവയ്ക്കേണ്ട ജീവിതശൈലിയെക്കുറിച്ചു പ്രത്യേകമായി പ്രസ്താവിക്കുന്നു (വാക്യം 27:38). അവിടുന്നു മനുഷ്യർ ഈ രീതിയിലുള്ള ജീവിതം പിന്തുടരണമെങ്കിൽ രണ്ടു പേരിൽ ഒരാളെങ്കിലും ആത്മീയ ദൃഷ്ടിയുള്ളതായിരിക്കണമെന്നു പ്രസ്താവിക്കുന്നു. രണ്ടു പേരിൽ ഒരാൾക്കു പ്രകാശത്തോടുകൂടിയ ആലോചനകളും, നേരായ ചിന്തയും, ഉണ്ടെങ്കിൽ മറ്റെ ആളെക്കൂടി തന്റെ പ്രകാശവഴിയിൽ നടത്താൻ സാധിക്കുമെന്നും യേശു അറിയിക്കുന്നു. രണ്ടു പേരും കുരുടരെങ്കിൽ ഇരുവരും കുഴിയിൽ വീഴുകയില്ലയോ എന്നവിടുന്നു ചോദിക്കുന്നു. ഒരു വഴിയിൽ യാത്ര ചെയ്യുന്ന രണ്ടു പേരും കുരുടർ എങ്കിൽ അവർക്കു വഴി നിശ്ചയം ഉണ്ടാകുകയില്ല എന്ന കാരണത്താൽ അവർ രണ്ടുപേരും യാത്ര നിർത്തുന്നതാണ് അവർക്കു നല്ലത്; എന്നു വരികിലും അവർക്കു യാത്ര ചെയ്യണമെന്നുള്ളത് മറ്റൊരു ആവശ്യമാണ്.

ഈ വേദഭാഗത്തു പ്രകാശത്തിന്റെ അഭാവമായ കുരുടത്തത്തെക്കുറിച്ച് യേശു പ്രസ്താവിക്കുന്നു. ആത്മാവിൽ ദൈവിക പ്രകാശം ഇല്ലാത്ത അവസ്ഥയാണിത് അർത്ഥമാക്കുന്നത്. യോഹന്നാൻ സ്നാപകൻ യേശുവിനെക്കുറിച്ച് പ്രസ്താവിച്ചത് ഏതു മനുഷ്യനെയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം എന്നാണ് (യോഹ. 1:9). ദൈവത്തിൽ നിന്നുള്ള ദൈവിക പ്രകാശം അൽപ്പംപോലും ഇല്ലാത്തവരെക്കുറിച്ചാണ് യേശു കുരുടർ എന്നു സൂചിപ്പിക്കുന്നത്. അനാദികാലം മുതൽ ലോകത്തെ പ്രകാശിപ്പിക്കുന്നവനായി ദൈവസന്നിധിയിൽ നിന്നു പുറപ്പെട്ടു വന്നിരുന്ന ദൈവിക പ്രകാശത്തിന്റെ ലോകത്തിലെ പ്രകാശനം, വളരെ മന്ദഗതിയിലും ശോചനീയ അവസ്ഥയിലും ആയിരുന്നു. ലോകത്തിലെ ബഹുശതം മനുഷ്യസമൂഹങ്ങൾക്കു ഇതിനെക്കുറിച്ചു കാര്യമായ അറിവും പരിചയവും ഇല്ലായിരുന്നു. ദൈവത്തിൽ നിന്ന് പുറപ്പെട്ടു വന്നിരുന്ന ഈ പ്രകാശത്തെ

വഹിക്കുന്നതിനും ചുമക്കുന്നതിനും ദൈവത്താൽ ഇണക്കി വളർത്തിയ യിസ്രായേൽ ജനത പോലും അവരുടെ നിയോഗം വേണ്ടവണ്ണം നിർവ ഹിച്ചില്ല. അവർ ഈ പ്രകാശത്തെ പകച്ചു എന്നു നാം വി. വേദപുസ്ത കത്തിൽ നിന്നു മനസ്സിലാക്കുന്നു. ദൈവത്തിൽ നിന്നു ലോകത്തെ മുഴു വൻ ധന്യത നിറഞ്ഞതാക്കാനായി പുറപ്പെട്ടു വരുന്ന ദൈവിക പ്രകാശം തന്നെയാണ് ദൈവത്തിന്റെ സൃഷ്ടിയായ ഓരോ മനുഷ്യന്റേയും അനു ദിന ജീവിതത്തിൽ ആത്മീയ പ്രകാശം ചൊരിഞ്ഞുതരുന്ന പ്രകാശിക്ക പ്പെടുന്ന ആത്മീയ വെളിച്ചം. ഈ ആത്മീയ വെളിച്ചത്തെ യേശുവിൽ വിശ്വസിക്കുന്നവർക്കു കൂടുതലായി എത്തിച്ചു കൊടുക്കുക എന്നതാണു ദൈവം യേശു മുഖന്താരം ലോകത്തിന് നൽകിയിരിക്കുന്ന ദാനം.

ആത്മീയ ചിന്തയനുസരിച്ച് ലൗകിക ദർശനങ്ങളിൽ മാത്രം ദൃഷ്ടി വച്ചുകൊണ്ട് ആത്മീയ കാര്യങ്ങളെക്കുറിച്ച് ഒരു വിവരവും ഇല്ലാത്തവ രായി ജീവിക്കുന്നവർ കുരുടന്മാർ ആണ്. ഇങ്ങനെയുള്ളവർ പ്രകാശ ത്തിന്റെ സ്രോതസ്സായ ദൈവത്തിങ്കലേക്കു തിരിഞ്ഞ് അവരുടെ കുരു ടത്തം ഏതു വിഷയത്തിലായിരുന്നാലും അതിനെ മറികടക്കുക എന്നത് അവരുടെ കർത്തവ്യം ആണ്. അജ്ഞതയും, പാപാസക്തിയും, സ്നേഹം, പ്രത്യാശ, നിത്യജീവൻ എന്നിവയെക്കുറിച്ചുള്ള അറിവുകേടും, ഈ കുരു ടിന്റെ ഭാഗമായിട്ടു നാം കരുതണം. ഈ കുരുട് ലൗകിക സുഖസൗകര്യ ങ്ങളിൽ മാത്രം ലയിച്ച് ഇരിക്കുന്നതിന് നമ്മെ പ്രേരിപ്പിക്കുന്നു. ഇവരെ ക്കുറിച്ചു ദൈവത്തെ അറിഞ്ഞിട്ട് അവനെ ദൈവമെന്ന് ഓർത്തു മഹത്വീ കരിക്കുകയോ നന്ദി കാണിക്കുകയോ ചെയ്യാതെ തങ്ങളുടെ നിരൂപണ ങ്ങളിൽ വ്യർത്ഥരായവർ എന്നാണ് വിശുദ്ധ പൗലൂസ് ശ്ലീഹാ പറയു ന്നത് (റോമ. 1:21). ഭൂമിയിലേക്കു കടന്നുവന്ന യേശുവിനെ അഥവാ ആരിൽ ദൈവത്തിന്റെ സർവ്വ സമ്പൂർണ്ണതയും വസിക്കുന്നവനായി കാണ പ്പെട്ടുവോ, ആ ദൈവസുതനായ യേശുവിനെ അറിയുന്നതാണ് ഇരുട്ട് നീങ്ങിക്കിട്ടുവാനുള്ള വ്യക്തമായ ഉപായം. യേശു തന്നെ ഈ കുരുടനെ ക്കുറിച്ച് സംസാരിക്കുന്നത്, പ്രകാശസ്രോതസ്സായ തന്നെ അംഗീകരിക്കു ന്നതിലും വിശ്വസിക്കുന്നതിലും യഹൂദജനത്തിൽ കണ്ടുവന്ന അവിശ്വാ സവും മടിയും ദർശിച്ചിട്ടാണ്.

**വാക്യം 40**

*"ശിഷ്യൻ ഗുരുവിനു മീതെയല്ല. അഭ്യാസം തികഞ്ഞവൻ എല്ലാം ഗുരു വിനെപ്പോലെയാകും."*

ഈ വചനം ലോകത്തിനു വളരെ ആശ്വാസം നൽകുന്നതാണ്. എന്തെ ന്നാൽ ഒരു ഗുരുവിന്റെ കാലശേഷം, ആ ഗുരുവിന്റെ സ്ഥാനത്തു വേറൊരു ഗുരു ഉണ്ടാകുമെന്നുള്ള ഉറപ്പ് ഇതിൽ അടങ്ങിയിട്ടുണ്ട്. യേശു ഈ

ആശയം പ്രസ്താവിക്കുന്നത് ശിഷ്യൻ ഗുരുവിനു മീതെയല്ല എന്നു പറഞ്ഞുനിർത്തിയ ശേഷമാണ് എന്നത് പ്രത്യേകം സ്മരണീയമാണ്. ഈ സത്യത്തിനു വിപരീതമായി പ്രവർത്തിക്കുന്ന ശിഷ്യന്മാർ, ഗുരുവിന്റെ അനുഗ്രഹങ്ങൾ കൈക്കൊള്ളുന്നതിനു അർഹരാകുന്നില്ല. അഭ്യാസം തികഞ്ഞവർ ഗുരുവിനെപ്പോലെയാകുമെന്നതിനു ഒരു ഒഴിവു കാണുന്നത് യേശുക്രിസ്തുവിന്റെ കാര്യത്തിൽ മാത്രമാണ്. ലോകഗുരുവായ യേശുക്രിസ്തുവിനു പകരം നിൽക്കുന്ന ഒരു ഗുരു ഉണ്ടായിട്ടില്ല, ഇനിയും ഉണ്ടാകുകയില്ല എന്നത് സുവ്യക്തമാണ്. കാരണം ലോകത്തിൽ ഒരിക്കലായിട്ട് "ദൈവം" ക്രിസ്തുവിലൂടെ മനുഷ്യനായിക്കാണപ്പെടുക എന്നതാണ് സംഭവിച്ചത്. അത് ഇനിയും ആവർത്തിക്കേണ്ട കാര്യമില്ല. ശിഷ്യൻ ഗുരുവിനെ മീതെ അല്ല എന്നുള്ള നിലപാടിനു മാറ്റം ഇല്ല. അഭ്യാസം തികഞ്ഞവർ ഗുരുവിനെപ്പോലെയാകുമെങ്കിലും ഗുരുവിനുമീതെ നിൽക്കുവാൻ അവനു അനുവാദം ഇല്ല. സർവ്വശക്തനായ ദൈവം, ദൂതഗണങ്ങളെ സൃഷ്ടിച്ചശേഷം അവർ അഭ്യാസം തികഞ്ഞവരായിട്ട് തീർന്നു. പിന്നീട് അവരിൽ ഒരു കൂട്ടം ഗുരുവിനു മീതെ ഇരിക്കാനും, ഭേദിച്ച് ഉയരുവാനും ശ്രമിച്ചതിന്റെ ഫലമായി അവർ തികച്ചും പരാജയപ്പെടുകയും ദൈവിക കൂട്ടായ്മയിൽ നിന്നു വേർപെട്ടുപോയി അന്ധകാരത്തിന്റെ സന്തതികളായിട്ടു തീർന്നു എന്നു നാം വിശുദ്ധ വേദത്തിൽ വായിക്കുന്നു (യെശ. 14:12-15). ഇവർ അഹങ്കരിച്ച് തങ്ങളുടെ സ്രഷ്ടാവിനെ അപഹസിക്കുന്നതിനു തുനിഞ്ഞു എന്നതായിരുന്നു വലിയ തെറ്റ്. ഇവിടെ ശിഷ്യൻ ഗുരുവിന്റെ മേലെ നിന്നതിന്റെ പരിണതഫലം വ്യക്തമാകുന്നുണ്ട്.

യേശു പറയുന്നു, "എന്നെ ശുശ്രൂഷിക്കുന്നവൻ ഞാൻ ഇരിക്കുന്നിടത്തു ഇരിക്കുമെന്ന്." അപ്പോഴും ശിഷ്യൻ ശിഷ്യനായിട്ടാണ് കഴിയുന്നത്, ശിഷ്യന്റെ തസ്തികയ്ക്ക് മാറ്റം വരുന്നില്ല. ശിഷ്യന്റെ യോഗ്യത വളരെ വർദ്ധിച്ചുവെന്നതു ശരിയുമാണ്. മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധത്തിലും, മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിലും ഈ സത്യം നാം പാലിക്കേണ്ടതുണ്ട്. പഠിച്ചു പാസ്സാകുന്നവർ ഗുരുവിനു മീതെ ഇരിക്കാൻ ശ്രമിക്കുന്നതുകൊണ്ട് ലോകത്തു ലഹളയും വൈരാഗ്യവും ഉണ്ടാകാറുണ്ട്. രാജകുമാരൻ രാജാവിനേയും, സൈന്യാധിപൻ ചക്രവർത്തിയേയും വധിച്ചിട്ട് സിംഹാസനത്തിൽ കയറുന്നതും, ആധുനിക കാലത്തു രാഷ്ട്രീയത്തിലും സമുദായത്തിലും ഉണ്ടായിക്കൊണ്ടിരിക്കുന്ന ആഭ്യന്തര കലഹങ്ങളും ശത്രുതയും ഈ മഹത്തരമായ ഉപദേശത്തിന്റെ ധിക്കാരപരമായ ചെയ്തികളിൽ നിന്ന് ഉണ്ടായിക്കൊണ്ടിരിക്കുന്നതാണ്. ഗുരുവിന്റെ മീതെ നിൽക്കുവാനുള്ള ശ്രമം നാം ഉപേക്ഷിക്കണം. ഗുരുവിന്റെ മഹത്വം, മാതാപിതാക്കന്മാരുടെ ശ്രേഷ്ഠത, ഇവ ആദരിക്കപ്പെടാതിരിക്കുന്നതും, ആദരിക്കാൻ കടപ്പെട്ടവരോട് അപ്രകാരം ചെയ്യാത്തതും

അഹങ്കാരത്തിൽ നിന്ന് ഉളവാകുന്നതാണ്. അവയെ ദൈവാനുഗ്രഹത്താൽ ദൂരീകരിച്ച് വ്യക്തികൾ ശ്രേഷ്ഠത വർദ്ധിപ്പിക്കേണ്ടതാണ്.

**വാക്യം 41-42**

*“എന്നാൽ നീ സഹോദരന്റെ കണ്ണിലെ കരടു നോക്കുകയും സ്വന്തം കണ്ണിലെ കോൽ വിചാരിക്കാതിരിക്കുകയും എന്ന് അല്ല സ്വന്തം കണ്ണിലെ കോൽ നോക്കാതെ സഹോദരാ നില്ല് നിന്റെ കണ്ണിലെ കരട് എടുത്ത് കളയട്ടെ എന്ന് സഹോദരനോട് പറവാൻ നിനക്ക് എങ്ങനെ കഴിയും. കപടഭക്തിക്കാരാ മുമ്പേ സ്വന്തം കണ്ണിലെ കോൽ എടുത്തു കളയുക. എന്നാൽ സഹോദരന്റെ കണ്ണിലെ കരട് എടുത്തു കളയാൻ വെടിപ്പായി ക്കാണാമല്ലോ.”*

കരടായാലും കോൽ ആയാലും ഇവ രണ്ടും കണ്ണിനു വിഘ്നം വരുത്തി വയ്ക്കുന്നതാണ്. കരടു കണ്ണിനു വരുത്തി വയ്ക്കുന്ന കേടിനേ ക്കാൾ വലുതായിരിക്കും കോല് മുഖാന്തരം ഉണ്ടാകുന്ന കേട്. ഈ കാര ണത്താൽ കോലു കണ്ണിലിരിക്കുന്ന വ്യക്തി അത് ആദ്യമായി കണ്ണിൽ നിന്നു ദൂരീകരിച്ചിട്ട് വേണം മറ്റൊരാളുടെ കണ്ണിലെ കരടെടുത്തു മാറ്റു വാൻ ശ്രമിക്കേണ്ടത്. കോൽ കണ്ണിൽ വഹിക്കുന്നയാളിന്റെ കണ്ണിന്റെ കേടിനോടനുബന്ധിച്ച് ആ ആളിനു മനസ്സിലാക്കാൻ കഴിയാത്ത സംഗ തികൾക്കൂടി അതിൽ ഉൾപ്പെട്ടിരിക്കും.

കണ്ണിൽ ഒരു കോൽ എന്നപോലെ ഒരു വ്യക്തിയിൽ കുടികൊണ്ടിരി ക്കുന്ന ദോഷചിന്തകളെക്കുറിച്ചും പാപസ്വഭാവത്തെക്കുറിച്ചുമാണ് യേശു ഇവിടെ വ്യക്തമായും ജനങ്ങളോട് ഉപദേശിക്കുന്നത്. ഈ കോൽ ഒരു വ്യക്തിക്ക് സൗകര്യവും സന്തോഷവും അഭിമാനപൂർവ്വമായ ഒരു സംഗതിയുമായി ഇരിക്കുന്നിടത്തോളം കാലം, ഇതിനെ കണ്ണിൽ നിന്ന് എടുത്തു മാറ്റുവാനുള്ള ശ്രമവും നടക്കുകയില്ല. കപടഭക്തിക്കാരന്റെ കണ്ണിലെ കോൽ ഒരു മാനസാന്തരത്തിലൂടെ മാത്രമേ നീക്കിക്കളയാൻ സാധിക്കുകയുള്ളൂ. യേശു പറയുന്നു, “കപടഭക്തിക്കാരാ, മുമ്പേ സ്വന്തം കണ്ണിലെ കോൽ എടുത്തു കളയുക, എന്നാൽ സഹോദരന്റെ കണ്ണിലെ കരടെടുത്തു കളവാൻ വെടിപ്പായിക്കാണുമെന്ന്.” ഇതു സംഭവിക്കണ മെങ്കിൽ വ്യക്തിക്കു തന്റെ കണ്ണിൽ ഇരിക്കുന്ന കോലിനെക്കുറിച്ച് അറിവും ബോദ്ധ്യവും പിന്നീട് അതു കണ്ണിൽനിന്ന് ദൂരീകരിക്കുന്നതി നാവശ്യമായ മനസ്സൊരുക്കവും ഉണ്ടായിരിക്കണം. ഇപ്രകാരം ആ വ്യക്തി യിൽ സംഭവിക്കുന്നില്ലെങ്കിൽ, കോൽ മുഖാന്തരമുള്ള ദോഷം തനിക്കും മറ്റുള്ളവർക്കും ക്രമേണ ബാധിക്കും എന്നുള്ളതിനു സംശയമില്ല. ഈ കാരണത്താൽ കോൽ എടുത്തു മാറ്റി, കണ്ണിനെ ശുദ്ധീകരിക്കേണ്ടത്, ഓരോ വ്യക്തിയും അയാളുടെയും, സമൂഹത്തിന്റേയും നന്മയ്ക്കായി ചെയ്യേണ്ട ഒരു കർമ്മമാണ്.

ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം തന്റെ കണ്ണിൽ വീണിരിക്കുന്ന കോലാകട്ടെ, കരടാകട്ടെ, സ്വന്തം പ്രയത്നത്താലും മറ്റുള്ളവരുടെ സഹായത്താലും ദൈവകൃപയാൽ നീക്കി കണ്ണിനെ ശുദ്ധീകരിക്കാവുന്നതാണ്. അഥവാ ഓരോ വ്യക്തിയിലും കുടികൊണ്ടിരിക്കുന്ന ദോഷചിന്തകളേയും പാപരോഗങ്ങളേയും, ദുഃസ്വഭാവങ്ങളേയും ദൈവസഹായത്താൽ തിരിച്ചറിഞ്ഞ് അവയെ ഉപേക്ഷിച്ച് പുണ്യാവസ്ഥയിലേക്കു കടന്നു വരാവുന്നതാണ്. യേശു ഈ വചനത്തിലൂടെ സാധാരണ എല്ലാ വിശ്വാസികളുടെ കണ്ണിലും കരട് സ്വൽപ്പമെങ്കിലും ഉണ്ടായിരിക്കുമെന്നും, അവിടെ കോൽ വന്നു വീഴാതെ സൂക്ഷിച്ചുകൊള്ളണമെന്നും, കോലിന് ഉടമയായ കണ്ണുള്ളവൻ അതു സ്വയം നീക്കാൻ ശ്രമിക്കാതെ കരടുവീണ കണ്ണുള്ളവന്റെ കണ്ണ് ശരിപ്പെടുത്തുവാൻ മുന്നോട്ട് നീങ്ങുന്നത് ശരിയല്ലെന്നും പഠിപ്പിക്കുന്നു.

ഈ ഉപമയിലൂടെ യേശു വ്യക്തികൾ തങ്ങളുടെ ആന്തരിക ശുദ്ധീകരണത്തിനു കൂടുതൽ പ്രാധാന്യം കൊടുക്കണമെന്ന് നിർബന്ധിക്കുന്നു. ഇവിടെ കാര്യങ്ങൾ ശുഭമായി നടക്കണമെങ്കിൽ കരടിന്റെ ഉടമസ്ഥന്റേയും കോലിന്റെ ഉടമസ്ഥന്റേയും ഉദ്ദേശ്യം ഒന്നായിരിക്കണം. "സ്വന്തമായ ശുദ്ധീകരണം." ഒരിക്കലും പരസ്പരം കുറ്റം പറയരുത്, കുറ്റം പറയാനുള്ള വ്യഗ്രത പാപം ആണ്. കോൽ കണ്ണിൽ വഹിക്കുന്നയാൾ, തന്റെ കണ്ണിൽ നിന്ന് കോൽ നീക്കുന്ന ശ്രമത്തിൽ കരട് എടുത്തു ദൂരീകരിക്കേണ്ടതായി വരും. കാരണം അയാളുടെ കണ്ണിൽ ആദ്യം വീണത് കോൽ ആയിരുന്നില്ല. ആദ്യമൊക്കെ സാവധാനത്തിൽ കരടു വീഴുകയും പിന്നീട് കോൽ വീഴുകയുമാണ് ഉണ്ടായത് എന്ന സത്യം നാം സമ്മതിക്കണം. ഇക്കാരണത്താൽ ഒരാൾക്ക് അയാളുടെ കണ്ണിൽ നിന്നു കോൽ ദൂരീകരിക്കുന്ന ശ്രമത്തിൽ കണ്ണിൽനിന്ന് കരടു നീക്കുന്ന തഴക്കവും ലഭിച്ചിരിക്കും. അങ്ങനെയുള്ളവർക്കു സഹോദരന്റെ കണ്ണിലെ കരട് എടുത്തു കളയാൻ വെടിപ്പായി കാണാമെന്ന് യേശു നമ്മെ അറിയിക്കുന്നു.

ജീവനുള്ള ദൈവത്തിന്റെ സഹായത്താലായിരിക്കണം നമ്മുടെ മനസ്സിനേയും ആത്മാവിനേയും ശുദ്ധീകരിക്കേണ്ടത്. തൽഫലമായി നമ്മുടെ ഹൃദയം കൂടുതൽ വെടിപ്പാകുന്നു. ഇങ്ങനെയുള്ളവർക്കു പാപികളായവരുടെ വിടുതലിനും വഴിതെറ്റിപ്പോകുന്നവരുടെ നല്ല നടപ്പിനും ആവശ്യമായ ഉപദേശങ്ങൾ കൊടുക്കുവാൻ സാധിക്കുമെന്നത് ഒരു ആത്മീയ സത്യമാണ്. വെടിപ്പുള്ള ഒരു ഹൃദയം നാം പ്രാപിക്കുക തന്നെ വേണം.

**വാക്യം 43-45**

*"ആകാത്ത ഫലം കായ്ക്കുന്ന നല്ല വൃക്ഷം ഇല്ല. നല്ല ഫലം കായ്ക്കുന്ന ആകാത്ത വൃക്ഷവും ഇല്ല. ഏതു വൃക്ഷത്തേയും ഫലം*

*കൊണ്ട് അറിയാം. മുള്ളിൽ നിന്ന് അത്തിപ്പഴം ശേഖരിക്കുകയും ഞെരിഞ്ഞിലിൽ നിന്ന് അത്തിപ്പഴം പറിക്കുകയും ചെയ്യാറില്ലല്ലോ. നല്ല മനുഷ്യൻ തന്റെ ഹൃദയത്തിലെ നല്ല നിക്ഷേപത്തിൽ നിന്നു നല്ലതു പുറപ്പെടുവിക്കുന്നു. ദുഷ്ടൻ ദോഷമായതിൽ നിന്ന് ദോഷം പുറപ്പെടുവിക്കുന്നു. ഹൃദയത്തിൽ നിറഞ്ഞു കവിയുന്നതല്ലോ വായ് പ്രസ്താവിക്കുന്നത്."*

ആകാത്തഫലം കായ്ക്കുന്ന നല്ല വൃക്ഷം ഇല്ല. നല്ല ഫലം കായ്ക്കുന്ന ആകാത്ത വൃക്ഷവും ഇല്ല എന്നത് അറിയിക്കുന്നതിൽ കൂടി യേശു മനസ്സിലാക്കുന്ന തത്വം എല്ലാ മനുഷ്യരും അമ്മയുടെ ഉദരത്തിൽ നിന്നു പുറപ്പെട്ടു വരുന്നു എന്നപോലെ, എല്ലാ ഫലങ്ങളും മറ്റൊന്നിൽ നിന്ന് ഉത്ഭവിക്കുന്നു എന്നതാണ്. ഉത്ഭവത്തിന് ആധാരമായി വരുന്ന വസ്തുവോ, നിദാനമോ ശരിയായിരിക്കുന്നില്ലെങ്കിൽ അതിൽനിന്നു പുറപ്പെടുന്ന ഫലവും മോശമായിരിക്കും. കലർപ്പുള്ള പെട്രോൾ ഉപയോഗിച്ച് വാഹനം ഓടിച്ചാൽ പലപ്പോഴും വാഹനം ശരിയായി ഓടുകയില്ല. നല്ല പെട്രോൾ ഉപയോഗിച്ചാൽ ആ ദോഷം സംഭവിക്കുന്നില്ല. വാഹനത്തിന്റെ ഓട്ടത്തിനാവശ്യമായ ശക്തി ഉൽപ്പാദിക്കുന്നത് പെട്രോളിൽ നിന്നാണ്. ഈ പെട്രോൾ ശുദ്ധമായിരിക്കണം എന്നത് നല്ല നിലയിലുള്ള ഓട്ടത്തിന് ആവശ്യമാണ്.

ഒരു മനുഷ്യന്റെ ചിന്തകൾ ശുദ്ധമായിരുന്നാൽ അവനിൽ നിന്നുത്ഭവിക്കുന്ന നിഗമനങ്ങളും ശുദ്ധമായിരിക്കും. അതനുസരിച്ച് അവന്റെ വചനങ്ങളും നിർദ്ദേശങ്ങളും ശുദ്ധമായിരിക്കും. ഒരുവൻ തന്റെ ഹൃദയവിചാരങ്ങളുടെ ശുദ്ധീകരണവഴിയായി തന്റെ ഹൃദയത്തിൽ നല്ല നിക്ഷേപമാണ് ഉണ്ടാക്കുന്നത്. ഇതുപോലെ തന്നെ ഓരോ വ്യക്തിയും തങ്ങളുടെ ഹൃദയവിചാരത്തിൽ തിന്മയും ദോഷങ്ങളും കലർത്തുന്നതിലൂടെയും അതിൽ ഉറച്ചു നില്ക്കുന്നതിലൂടെയും തന്റെ ഹൃദയത്തിൽ ദോഷ നിക്ഷേപമാണ് സൃഷ്ടിക്കുന്നത്. നന്മയും തിന്മയും ഒരു മനുഷ്യനെ സംബന്ധിച്ചിടത്തോളം അയാളുടെ ഹൃദയത്തിൽ നിന്നാണ് ഉത്ഭവിക്കുന്നത്. ന്യായം മറിച്ചു കളയുമ്പോൾ അന്യായം ഉണ്ടാകുന്നു. ന്യായം കാത്തുകൊള്ളുമ്പോൾ ന്യായം പരിലസിച്ചു വരുന്നു. ന്യായം കാത്തുകൊള്ളാത്ത ഹൃദയം അന്യായം സങ്കൽപ്പിക്കുന്നു.

ന്യായത്തകർച്ച സംഭവിക്കുന്ന സന്ദർഭങ്ങളിലും ജീവിതത്തിന്റെ ഇതര രംഗങ്ങളിലും അത്യാവശ്യത്തിന് ശിക്ഷ നൽകുന്ന വലിയവനായ ദൈവത്തെക്കുറിച്ചുള്ള ഭയം മനുഷ്യനെ ഭരിച്ചിരിക്കണം. ഇതു മുഖാന്തരം മനുഷ്യനെന്ന വൃക്ഷം ശുദ്ധീകരിക്കപ്പെടുകയും നല്ല ഫലം ഉത്ഭവിക്കുന്നതിന് സംഗതിയാകുകയും ചെയ്യുന്നു. യഹോവാ ഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നുവല്ലോ.

ഒരു വൃക്ഷത്തിന്റെ യഥാർത്ഥമായ ഫലം നിശ്ചയിക്കുന്നത് ആ വൃക്ഷത്തിന്റെ ആകാരം, ഇല, പൂവ്, ഇവകൾ അടിസ്ഥാനപ്പെടുത്തിയല്ല. പിന്നെയോ ഈ ഒരു വൃക്ഷം മനുഷ്യന്റെ ഉപയോഗത്തിനായി കൊടുക്കുന്ന ഫലം അനുസരിച്ചാണ്. ഒരു മനുഷ്യന്റെ യഥാർത്ഥമായ വില നിശ്ചയിക്കുന്നത്, അവന്റെ സൗന്ദര്യം, നടപ്പ്, നോട്ടം, വേഷം ഇവ അടിസ്ഥാനപ്പെടുത്തിയല്ല. എന്നാൽ ഇതു അവന്റെ ഹൃദയത്തിൽ നിന്നുള്ള ധന്യതകൾ നിറഞ്ഞ സ്വഭാവം അടിസ്ഥാനപ്പെടുത്തിയാണ്.

എല്ലാ ദേശത്തും ഫലം കൊടുക്കുന്ന വൃക്ഷങ്ങളും ഫലം കൊടുക്കാത്ത വൃക്ഷങ്ങളും ഉണ്ട്. ഫലം കൊടുക്കുന്ന വൃക്ഷത്തെ ധാരാളമായി നട്ടുവളർത്തുകയും അതിനു തക്ക വില കല്പ്പിക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ തോട്ടത്തിൽ എല്ലാവരും വൃക്ഷങ്ങൾ തന്നെ. ഈ വൃക്ഷങ്ങൾ ഫലം കൊടുക്കുന്നുവോ എന്ന് ദൈവം ആരായുന്നു. യേശു ഈ വൃക്ഷങ്ങളുമായുള്ള തന്റെ ബന്ധത്തെ മുന്തിരിവള്ളിയും കൊമ്പുകളുമായിട്ടും (യോഹ. 15: 1–12) നല്ല ഇടയനും ആടുകളുമായിട്ടും ചിത്രീകരിച്ചിരിക്കുന്നു (യോഹ. 10:11). ഫലം കൊടുക്കുന്ന വൃക്ഷം, യേശുവുമായി നല്ല സമ്പർക്കം പുലർത്തുന്ന വിശ്വാസികളുടെ നിലയെ സൂചിപ്പിക്കുന്നു. സകല മനുഷ്യരെയും സ്നേഹിക്കുന്ന ദൈവപുത്രനായ യേശുവിനോടുള്ള നല്ല ബന്ധമാണ് ഫലം പുറപ്പെടുവിക്കുന്നതിനും ഫലം കായ്ക്കുന്നതിനും മനുഷ്യരെ സഹായിക്കുന്നത്.

ഫലം കൊടുക്കാത്തവർക്ക് തക്കരീതിയിൽ ശിക്ഷ വരുന്നതിനു മുമ്പു തന്നെ ദൈവത്തിന് നിരക്കുന്ന രീതിയിൽ ജീവിതം ക്രമീകരിക്കുകയും ദൈവത്തിനു അവരിൽനിന്നു ഫലം സിദ്ധിക്കുകയും വേണം. അതിനായി ദൈവം മനുഷ്യരെ എല്ലായിപ്പോഴും ആഹ്വാനം ചെയ്യുന്നു. മാനസാന്തരത്തിനു യോഗ്യമായ ഫലം കായ്ക്കണം, ആത്മാവിനെ അനുസരിച്ചു നടക്കണം, തികഞ്ഞ രീതിയിൽ മറ്റുള്ളവരെ സഹായിക്കണം, നല്ലത് മാത്രം സംസാരിക്കണം, വിശ്വാസത്തിൽ ഉറച്ച് നിൽക്കണം മുതലായവ ദൈവം മനുഷ്യനിൽ നിന്ന് പ്രതീക്ഷിക്കുന്ന ജീവഫലങ്ങളാണ് (മത്താ. 3:8, ഗലാ. 5:22–23, എഫേ. 5:9, ഫിലി. 4:17, സദൃ. 18:20, എബ്രായ 13:15).

മനുഷ്യർ ദോഷികളായി ജീവിക്കുന്നുവെങ്കിൽ അവരിൽ നിന്നു പുറപ്പെടുന്ന ഫലം ഞെരിഞ്ഞിലിന്റെ അനുഭവം ആയിരിക്കണമെന്ന് യേശു അറിയിക്കുന്നു. ഇവരും ഇങ്ങനെയുള്ള ജനസമൂഹവും ദൈവകോപത്തിന് ഇരയാകും. ഇവർക്കു ലഭിക്കുന്ന അനുഭവം സന്തോഷകരമായിരിക്കുകയില്ല. നാശവും മൊരടിപ്പും, വറവും, വിളവ് വെട്ടുക്കിളി തിന്നുപോകുക, മഴ കുറഞ്ഞു പോകുക മുതലായവ ആയിരിക്കും ഇവരുടെ അനുഭവം (യോഹ. 7:20, യോവേൽ 1:12, ആവ. 28:38, യോവേൽ 1:10). ജീവിതത്തിൽ ഹൃദയത്തിലെ നിക്ഷേപം ദോഷമുള്ളത് ആയിരിക്കുമ്പോൾ അവ

ഞെരിഞ്ഞിലിന്റെ ഫലം പുറപ്പെടുവിക്കുന്നവർ ആയിരിക്കും. ഇവർ മുന്തിരിവള്ളിയുടെ ഫലം നൽകുമെന്ന് വാഗ്ദാനം ചെയ്തിരുന്നാൽ തന്നെയും അത് അപ്രകാരം സംഭവിക്കുകയില്ല എന്ന് യേശു അറിയിക്കുന്നു. എന്തെന്നാൽ ഞെരിഞ്ഞിലിൽ നിന്ന് മുന്തിരിങ്ങാ പറിക്കാറില്ല എന്ന് അവിടുന്ന് പ്രസ്താവിക്കുന്നു.

## സന്ദേശമുഖങ്ങൾ

### I

1. ക്രിസ്തുവിനോടുള്ള ഭക്തി വഴിയായി ആത്മീയ അന്ധത ദൂരീകരിക്കുക.
2. ഗുരുവിനു മീതെ ഉയരാതിരിക്കുക.
2. സ്വന്ത കുറവുകളെക്കുറിച്ച് ബോധം ഉണ്ടായിരിക്കുക.
4. സഹോദരനെ കുറ്റം വിധിക്കാതിരിക്കുക.
5. ഹൃദയത്തിൽ നല്ല നിക്ഷേപം സമ്പാദിക്കുക.

### II

### അന്ധകാരം നീക്കി ക്രിസ്തീയ ജീവിതം തളിർപ്പിക്കുക

1. യേശു എന്ന ദൈവത്തോട് ചേർന്നു നടക്കുക (യോഹ. 1:12).
2. തിരുവിഷ്ടം ജീവിതത്തിന്റെ എല്ലാ തുറകളിലും അംഗീകരിക്കുക (മത്താ. 10:23).
3. ദൈവ വചനത്തിനു ജീവിതത്തിൽ പ്രാധാന്യം കൊടുക്കുക (1. പത്രോ. 2:2).
4. പ്രാർത്ഥന മുടങ്ങാതിരിക്കുക (1 തെസ്സോ. 5:17).
5. ധാരാളമായി കൊടുക്കുക (2 കൊരി. 9:6-8).
6. സുവിശേഷവേല ചെയ്യുക (മത്താ. 28:19).
7. എല്ലാം ഉത്സാഹത്തോടെ ചെയ്യുക (റോമ. 15:9).

### III

### ആത്മാവിൽ ഇരുട്ട് ഉണ്ടാകുന്നതിന്റെ കാരണം

1. ആത്മീയബോധം കുറഞ്ഞു വരിക.
2. ലോക ഇമ്പങ്ങളിലും വസ്തുക്കളിലും മാത്രം ശ്രദ്ധ തോന്നിക്കുക.
3. ആത്മാവ്, പുണ്യം, നരകം, സ്വർഗ്ഗം ഇവയെക്കുറിച്ചുള്ള അജ്ഞത.
4. യേശുവിനെക്കുറിച്ചും ആത്മ രക്ഷയെക്കുറിച്ചുമുള്ള അജ്ഞത.
5. സകല താൽപ്പര്യങ്ങളും മാതാപിതാക്കന്മാർ, സഹോദരന്മാർ എന്നിവരെയും ധനത്തിന്റെ മാനദണ്ഡത്തിൽ മാത്രം വിലയിരുത്തുക.

## IV

### നാം ഫലം കൊടുക്കുന്ന വൃക്ഷമായി വളരുക

1. നല്ല ഫലം കൊടുക്കുന്ന വൃക്ഷമായി വളരുക.
2. സ്വയം പരിശോധനയിലൂടെ ശുദ്ധീകരിക്കപ്പെടുക.
3. ചെറുതും വലുതുമായ തെറ്റുകളെ കണ്ടുപിടിക്കുക.
4. തെറ്റുകൾ കരട് ആയിരിക്കുമ്പോൾ തന്നെ ഹൃദയകണ്ണിൽ നിന്നു നീക്കുക.
5. ഹൃദയത്തിൽ നല്ല നിക്ഷേപം മാത്രം സ്വീകരിക്കുക.

## V

### വെളിച്ചത്തിന്റെ മക്കളാകുക

1. നമ്മിൽ ദൈവകൃപ കുറവ് ആയതുകൊണ്ടു നാം കുരുടർ എന്നറിയണം.
2. കുരുടത്തം ഏതു വിഷയത്തിൽ എന്ന് കൂടുതലായി അറിയണം.
3. സ്വയം വിജ്ഞർ എന്ന് ചിന്തിക്കുന്നത് ശരിയല്ല.
4. അജ്ഞത, അവിശ്വാസം, വലിയ സ്വാർത്ഥത ഇവ കുരുടത്തത്തിന്റെ ലക്ഷണം ആണ്.
5. വെളിച്ചത്തിന്റെ മക്കളായി ആത്മാവിനെ അനുസരിച്ച് ജീവിക്കുക (എഫേ. 5:9, ഗലാ. 5:22).

# 48

# വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച

**വേദഭാഗം: വി. ലൂക്കോസ് 11:9–20**

**വാക്യം 9–13**

*"യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും, അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും. മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും. യാചിക്കുന്ന ഏവനും ലഭിക്കുന്നു. അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു. മുട്ടുന്നവനു തുറക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു. എന്നാൽ നിങ്ങളിൽ ഒരു അപ്പനോടു മകൻ അപ്പം ചോദിച്ചാൽ അവന്നു കല്ലു കൊടുക്കുമോ? അല്ല, മീൻ ചോദിച്ചാൽ മീനിനു പകരം പാമ്പിനെ കൊടുക്കുമോ? മുട്ട ചോദിച്ചാൽ തേളിനെ കൊടുക്കുമോ? അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്ക് നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ് തന്നോടു യാചിക്കുന്നവർക്ക്, പരിശുദ്ധാത്മാവിനെ എത്ര അധികം കൊടുക്കും."*

മനുഷ്യവർഗ്ഗത്തെ ദൈവവുമായി യോജിപ്പിച്ചിരിക്കുന്നതിനു യേശു മനുഷ്യാവതാരം ചെയ്തതുകൊണ്ട് അവിടുന്ന് തന്റെ ശുശ്രൂഷാ സമയത്ത് മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധം എത്ര ഗണനീയവും ആഴവുമുള്ളതുമാണെന്ന് പഠിപ്പിച്ചു. ഈ ബന്ധത്തിലൂടെ മനുഷ്യനു ദൈവത്തോടു യാചിച്ച് അവന്റെ ആവശ്യങ്ങൾ ദൈവത്തിൽ നിന്നു നേടി എടുക്കുന്നതിന് അവകാശം ഉണ്ടെന്ന് അവിടുന്ന് പഠിപ്പിച്ചു. യേശു തന്റെ പ്രഭാഷണത്തിൽ, യാചിപ്പിൻ നിങ്ങൾക്കു കിട്ടും, അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും, യാചിക്കുന്ന ഏവനും ലഭിക്കുന്നു, അന്വേഷിക്കുന്നവൻ കണ്ടെത്തുന്നു, മുട്ടുന്നവനു തുറക്കും, എന്നരുളിച്ചെയ്തു.

ആദിയിൽ മനുഷ്യൻ ഇത്രമാത്രം യാചിച്ചുകൊണ്ട് ഇരിക്കേണ്ട ഒരു അവസ്ഥയിൽ അല്ല ദൈവം അവനെ സൃഷ്ടിച്ചത്. ദൈവത്തിന്റെ മഹത്വമുള്ള തേജസ്സ് ധരിച്ചിരുന്ന ദൈവദൂതന്മാർക്കു കൂടി അസൂയ തോന്നിപ്പോകാവുന്ന ഒരു വിതാനത്തിലും ശ്രേഷ്ഠതയിലുമായിരുന്നു മനുഷ്യന്റെ സ്ഥിതി. ആ കാലത്തു ദൈവവുമായുള്ള മനുഷ്യന്റെ സംസർഗം, സ്തുതിയുടേയും തികഞ്ഞ സംതൃപ്തിയിൽ നിന്നുളവാകുന്ന സ്തോത്രത്തിന്റേയും നിലയിലായിരുന്നു. മനുഷ്യന്റെ പാപം നിമിത്തമായ വീഴ്ച

യുടെ ഫലമായി ഉണ്ടായ ദൈവവുമായുള്ള അവന്റെ സംസർഗ്ഗത്തിനുള്ള പ്രാപ്തിക്കുറവ് അവനിൽ സംഭവിച്ച ദൈവിക വരദാനങ്ങളുടെ ക്ഷാമം എന്നിവ എല്ലാ കാര്യങ്ങൾക്കും ദൈവത്തോട് പ്രത്യേകമായി യാചിക്കേണ്ട അവസ്ഥയിൽ അവനെ എത്തിച്ചു.

പ്രാർത്ഥന, മനുഷ്യരെ സംബന്ധിച്ചിടത്തോളം ജീവിതത്തിന്റെ ഒരു ഭാഗം മാത്രമല്ല ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു ആവശ്യവുമാണ്. ഇന്നും ലോകത്തിൽ മനുഷ്യനെ, തക്ക കാര്യനിവൃത്തിക്കെന്നോണം ദൈവത്തോടുള്ള യാചന ആവശ്യമല്ലാത്ത ജീവിത സമൃദ്ധിയിലേക്കോ, ആത്മാവിന്റെ നിലയിലേക്കോ, ആരെങ്കിലും ഉയർത്തിയാൽ ആ സമൃദ്ധിയിൽ, അഥവാ ആ നിലയിൽ അവനു കേടോ, ന്യൂനതയോ, വരുത്തിവക്കാതെ ജീവിക്കുവാൻ കഴിയുകയില്ല എന്നത് ഒരു യാഥാർത്ഥ്യമാണ്. ദൈവത്തിന്റെ തണലിലൂടെ അല്ലാത്ത ഒരു തികഞ്ഞ അവസ്ഥയിൽ മനുഷ്യൻ ഇടത്തോട്ട് തിരിയുന്നതിനു ഇഷ്ടപ്പെട്ട് പോകുന്നു എന്ന അവന്റെ പ്രകൃതത്തിനു ഈ കാലഘട്ടത്തിലും പരിഹാരം ഉണ്ടായിട്ടില്ല. ഈ സത്യം അനേകരുടെ വ്യക്തിജീവിതത്തിൽ നിന്നും, സമുദായങ്ങളുടേയും രാഷ്ട്രങ്ങളുടെയും ചരിത്രത്തിൽ നിന്നും പഠിക്കാവുന്നതാണ്. ശ്വാസോച്ഛ്വാസം രക്തസംക്രമണത്തിന് ആവശ്യം എന്നപോലെ ദൈവത്തോടുള്ള യാചനയും പ്രാർത്ഥനയും മനുഷ്യന്റെ ശ്രേഷ്ഠകരമായ ജീവിതത്തിന് ആവശ്യമാണ്.

ശാസ്ത്രത്തിന്റെ പുരോഗതിയും, മനുഷ്യന്റെ പുരോഗമനപരമായ പല നീക്കങ്ങളും നിമിത്തമായി മനുഷ്യന്റെ സുഖസൗകര്യങ്ങൾ വർദ്ധിച്ചിരിക്കുന്നതും, അവന്റെ ആവശ്യങ്ങൾ പെട്ടെന്ന് നിർവ്വഹിക്കപ്പെടുന്നതും, ദൈവത്തിലുള്ള ആശ്രയം ഒരു അനാവശ്യവും, പ്രാർത്ഥനയും യാചനയും അപ്രസക്തവും എന്ന ഒരു ധാരണയും വിശ്വാസവും ഉണ്ടാക്കിത്തീർക്കുന്നുണ്ട്. ഇതു ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിൽ ഈ കാലഘട്ടത്തിലെ ഒരു ശോഷിപ്പ് ആയി സംഭവിച്ചു കാണുന്നു. മനുഷ്യന്റെ അവിശ്വാസത്തിനും, അവൻ ശാസ്ത്രത്തിലിട്ടിരിക്കുന്ന അമിത വിശ്വാസത്തിനും അനുസരണമായി അവന്റെ അസ്വസ്ഥതകളും നെടുവീർപ്പുകളും വർദ്ധിച്ചിട്ട്, അവന്റെ സ്വന്തപ്രാർത്ഥന ഫലവത്താകുന്നില്ല എന്നു കണ്ട് പ്രാർത്ഥനാ കൂട്ടങ്ങളെ അഭയം പ്രാപിക്കുന്നതിന്, നിർബന്ധിതനാകുന്നത് ശാസ്ത്ര പുരോഗതിയുടെ മറുവശമായി ഇന്നു സമൂഹത്തിൽ കാണപ്പെടുന്നു.

ഈ സത്യം, സഭയേയും പള്ളികളേയും പ്രാർത്ഥനാ മനുഷ്യരേയും ചിന്തിപ്പിക്കേണ്ടതാണ്. അവർ മുന്നോട്ട് ഇറങ്ങി, സൃഷ്ടികർത്താവ്, ജീവൻ നൽകുന്നവനും വഴിയും സത്യവും ജീവനുമാകുന്ന യേശുവിനെ, തക്കരീതിയിൽ ആത്മീയ അനുഭവങ്ങളുടെ വെളിച്ചത്തിൽ, ചരിത്രത്തിലുണ്ടായിരിക്കുന്ന ദൈവിക വെളിപാടുകളുടെ മാധ്യമത്തിലൂടെ, അവിശ്വാ

സികളാകാൻ വെമ്പുന്ന ഈ വിശ്വാസികളുടെ മുമ്പിൽ ഉയർത്തി കാട്ടേ ണ്ടതുണ്ട്. ഈ ഉദ്ദേശം ഒരു യാചനാ പരമ്പര തന്നെയാണ്. ഇതിനായി സഭയിൽ തങ്ങിനിൽക്കുന്ന വിശ്വാസം, ഭക്തി, ആത്മീയ ചൈതന്യം ഇവ ഉപയോഗിക്കാവുന്നതാണ്.

ദൈവം അദൃശ്യനെങ്കിലും ഓരോ വിശ്വാസിയും പൂർണ്ണമനസ്സോടെ യാചിച്ചാൽ അവന് എത്തിപ്പിടിക്കാൻ കഴിയുന്ന അകലത്തിലാണ് അവി ടുന്ന് സദാ സമയവും സ്ഥിതിചെയ്യുന്നത്. സത്യദൈവത്തിന്റെ സാന്നിദ്ധ്യം മനുഷ്യർക്ക് വളരെ സമീപമെങ്കിലും, എല്ലാ മനുഷ്യരും പൂർണ്ണമന സ്സോടെ ആത്മീയക്രിയ നടത്തി ദൈവിക സംസർഗ്ഗത്തിലേക്ക് വരുന്നില്ല എന്ന മനുഷ്യന്റെ വാസ്തവാവസ്ഥ മനസ്സിലാക്കിക്കൊണ്ടാണ് കർത്താവ്, യാചിപ്പിൻ, അന്വേഷിപ്പിൻ, മുട്ടുവിൻ എന്നീ ഉപദേശങ്ങൾ നൽകിയിരി ക്കുന്നത്. ഈ മൂന്നു കാര്യങ്ങളും മനുഷ്യന്റെ ദൈവോന്മുഖമായ വളർ ച്ചയ്ക്കു ആവശ്യമായിട്ടുള്ളതാണ്.

ഒരു വിശ്വാസിയെ സംബന്ധിച്ചിടത്തോളം അവൻ ഒരു ദൈവമകൻ, മകൾ എന്ന ബോദ്ധ്യമാണ് അവനെ ദൈവത്തോടു അടുപ്പിക്കുന്നത്. തന്മൂലം അങ്ങനെയുള്ളവർക്ക് അവരുടെ പിതാവിനോട് അർത്ഥിക്കുന്ന നിലയിലും, ബോദ്ധ്യത്തിലും ദൈവത്തോട് പ്രാർത്ഥിക്കാവുന്നതാണ്. ഈ പ്രാർത്ഥനകൾക്ക് ഉത്തരമായിട്ട് ലഭിക്കും, കണ്ടെത്തും, തുറക്കപ്പെടും എന്നുള്ള യേശുവിന്റെ വാഗ്ദാനങ്ങൾ, ഒരിക്കലും നമുക്ക് അസാധുവായി തള്ളാവുന്നതല്ല. തന്നിൽ വിശ്വസിക്കുന്ന ഓരോരുത്തർക്കും ആശ്വാസം നൽകുന്നതിനായി യേശു ഇഹലോകത്തു വച്ച് നടത്തിയ ഈ വാഗ്ദാന ങ്ങൾ എല്ലാ കാലത്തും നിവർത്തിക്കപ്പെടുന്ന ദൈവിക വാഗ്ദാനങ്ങൾ തന്നെയാണ്. പലപ്പോഴും കർത്താവായ യേശുവിൽ പരിപൂർണ്ണ വിശ്വാസം ഇല്ലാത്തവരെ സംബന്ധിച്ചിടത്തോളം അവിടുന്ന് നൽകിയി രിക്കുന്ന ഇപ്രകാരമുള്ള വാഗ്ദാനങ്ങൾ വെറും പതിവ് പ്രസ്താവനകൾ അർഹിക്കുന്ന പ്രാധാന്യത്തിൽ കവിഞ്ഞ് മഹത്വം അർഹിക്കുന്നില്ല എന്ന് വരാവുന്നതാണ്.

തിരുസന്നിധിയിൽ യാചിക്കുന്നവർ തീർച്ചയായും ദൈവഹിതത്തിന് വിധേയരായി തിരുഹിതം നടന്നാൽ മതി എന്നുള്ള വിശ്വാസമുള്ളവരാ യിരിക്കണം. അതോടൊപ്പം യാചനകളുടെ ഉദ്ദേശ്യം നീതിപൂർണ്ണവും ധർമ്മാനുസരണവും ആയിരിക്കണം. ഓരോ യാചനയും തിരുഹിതത്തിന് കീഴ്പ്പെടുത്തി അറിയിക്കുന്നതാണ് ഭക്തിമാർഗ്ഗം. നിശ്ചയമില്ലാത്ത ഈ ലോകത്ത് നിശ്ചയമുള്ള വിശ്വാസം, ഓരോ വിശ്വാസിയെയും സ്പർ ശിക്കുകയും അതനുസരിച്ച് നിരാശാഭാവം ഇല്ലാതെ തുടർച്ചയായി യാചി ക്കുന്ന ഒരു ക്രിസ്തീയ ഭക്തിഭാവം ഉണ്ടാക്കുകയും ചെയ്യുന്നത് ഉചിത മാണ്.

ദൈവം മനുഷ്യരെ പൂർണ്ണമായും സ്നേഹിക്കുന്നു. ഈ വിഷയത്തിൽ യേശു എന്ന ദൈവം അതിന്റെ പൂർത്തീകരണത്തിനായി സ്വന്ത പ്രാണനെ മരണവേദന അനുഭവിക്കുന്നതിനായി സമർപ്പിച്ചവനാണ്. ഈ വേദഭാഗത്ത് ദൈവസ്നേഹത്തെക്കുറിച്ച് പറഞ്ഞിരിക്കുന്നത്, ദൈവം, സ്വർഗ്ഗീയ പിതാവ് ആയിരിക്കെ മനുഷ്യരോടുള്ള ദൈവത്തിന്റെ സ്നേഹം; സ്വന്തം മാതാപിതാക്കളുടെ സ്നേഹത്തേക്കാൾ ഏറിയതായിട്ടാണ്. ഈ സത്യം തെളിയിക്കുന്നതിന് മനുഷ്യർക്ക് പെട്ടെന്ന് മനസ്സിലാകുന്ന ഒരു സാമ്യ കഥ കൂടി യേശു പറയുന്നു.

"എന്നാൽ നിങ്ങളിൽ ഒരു അപ്പനോട് മകൻ അപ്പം ചോദിച്ചാൽ അവന് കല്ല് കൊടുക്കുമോ? അങ്ങനെ ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്ക് നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നുയെങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവ് തന്നോട് യാചിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്രയധികം കൊടുക്കും." സ്നേഹമുള്ള മാതാപിതാക്കൾ തങ്ങളുടെ മക്കൾക്ക് ആഹാരം കൊടുക്കുന്നു. ഒരു മകൻ ആഹാരം സ്വന്തം പിതാവിനോട് ചോദിച്ചാൽ പിതാവ്, ഉപയോഗയോഗ്യമായ പാകം ചെയ്ത ആഹാരം കൊടുക്കുന്നു. ഈ മാതാപിതാക്കൾ ആകട്ടെ, അവർ സാധാരണക്കാർ മാത്രം, വിശുദ്ധന്മാർ അല്ല. കൂടാതെ ഇവർ ദോഷചിന്തകളായ കോപം, വൈരാഗ്യം, അസൂയ തുടങ്ങിയ ഭാവങ്ങൾക്ക് അധീനരെങ്കിലും തങ്ങളുടെ മക്കൾക്ക് നല്ല ആഹാരവും ബഹുമാനാവസ്ഥയും കൊടുക്കുന്നു. എങ്കിൽ പിന്നെ ഈ വിഷയത്തിൽ സൽഗുണ സമ്പൂർണ്ണനായ ദൈവം എത്ര മധുരമേറിയ രീതിയിൽ പ്രവർത്തിക്കുമെന്ന് യേശു നമ്മോട് ചോദിക്കുന്നു. അവിടുത്തെ ഉത്തരം "എത്ര അധികം കൊടുക്കും" എന്നാണ്. എത്രയധികം ആഹാരം മാത്രമല്ല പരിശുദ്ധാത്മാവിനേയും കൊടുക്കുമെന്ന് സൂചിപ്പിക്കുന്നു.

യേശു മനുഷ്യന്റെ മൺമയ ശരീരവും അതിന്റെ ഈ ലോകത്തിലെ വളർച്ചക്കാവശ്യമായവയേയും ഏർപ്പെടുത്തിക്കൊടുക്കുന്നതിനായി മാത്രം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്നവനല്ല. അവിടുന്ന് ദൈവശക്തിയായ പരിശുദ്ധാത്മാവിനെ മനുഷ്യർക്കായി കൊടുത്ത് അവരെ നിത്യജീവന് അർഹരാക്കുക എന്ന മുഖ്യ ഉദ്ദേശ്യത്തോടുകൂടിയാണ് വന്നത്. ശരീരത്തിന്റെ സംരക്ഷണവും വളർച്ചയും മാത്രം ചൂണ്ടിക്കാട്ടി കാര്യങ്ങളെ അവസാനിപ്പിക്കുന്നവനല്ല യേശു. അവിടുന്ന് എല്ലായ്പ്പോഴും ചൂണ്ടിക്കാണിക്കുന്നതും നമ്മെ ക്ഷണിക്കുന്നതും, തന്നോട് വസിക്കുന്ന മനുഷ്യന്റെ അവസ്ഥയെയാണ്. ഇതിനാവശ്യമായ പരിശുദ്ധാത്മശക്തി ദൈവം മനുഷ്യന് കൊടുക്കുന്നു.

ആഹാരം കഴിക്കുന്നത് മനുഷ്യജീവന്റെ പ്രധാന ഘടകമായ ദൈവാത്മാവിന്റെ ചൈതന്യത്തിന് കേടുവരുന്ന വിധത്തിലായിരിക്കരുത്. തന്മൂലം

തന്നെ ആയിരിക്കണം, ഈ വേദഭാഗത്ത് യേശു ഭക്ഷ്യവകുപ്പിനെക്കുറിച്ച് പറഞ്ഞപ്പോൾ തന്നെ പരിശുദ്ധാത്മാവിനെക്കുറിച്ചു കൂടി വളരെ ശക്തിയായി പറഞ്ഞിരിക്കുന്നത്. ഈ സ്വർഗ്ഗീയ ശക്തിക്ക് വേണ്ടി മനുഷ്യർ മുട്ടിവിളിച്ച് പ്രാർത്ഥിക്കണമെന്ന് യേശു ഈ വചനത്തിലൂടെ നമ്മെ ഓർമ്മപ്പെടുത്തുന്നു. സമൂഹത്തിലും കുടുംബങ്ങളിലും മാതാപിതാക്കന്മാരും രാജ്യത്ത് രാഷ്ട്രീയ നേതൃത്വവും ഭക്ഷണവും സുഖസൗകര്യങ്ങളും മാത്രം അഭിവൃദ്ധിയുടെ ഘടകങ്ങളായി പരിഗണിക്കാതെ ഈശ്വരചിന്ത വർദ്ധിച്ചു വരുന്നതിനുള്ള ആത്മീയ ഉദ്ധാരണ ക്രിയകൾ കൂടി നടപ്പിലാക്കുന്നതിനു ശ്രമിക്കേണ്ടതാണ്.

**വാക്യം 14-20**

പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച കാണുക.

## സന്ദേശമുഖങ്ങൾ

### I

### വിശ്വാസപൂർവ്വമായ പ്രാർത്ഥന

1. യേശുവിന്റെ വാഗ്ദാനം വിശ്വസിച്ചു പ്രാർത്ഥിക്കുക (ലൂക്കോ. 11:19).
2. ഉണർന്നിരുന്നു പ്രാർത്ഥിക്കുക (മത്താ. 26:41).
3. ദൈവവുമായുള്ള സംസർഗ്ഗത്തിലിരുന്നു പ്രാർത്ഥിക്കുക (യോഹ. 15:7).
4. ആത്മീയ ദൃഢതയോടെ പ്രാർത്ഥിക്കുക (യൂദ 1:20).
5. ഇടവിടാതെ പ്രാർത്ഥിക്കുക (1 തെസ്സോ. 5:17).
6. സർവ്വശക്തിയിൽ ആശ്രയിച്ചു പ്രാർത്ഥിക്കുക (മത്താ. 8:2, 3).
7. സമർപ്പിച്ച് പ്രാർത്ഥിക്കുക (ലൂക്കോ. 22:41).

### II

### പ്രാർത്ഥനയുടെ ഫലം

1. ദൈവത്തിനു നമ്മെ സഹായിക്കാൻ കഴിയുമാറാക്കുന്നു (1 രാജാ. 18:36 -39, പ്രവൃത്തി 4:31).
2. ഹൃദയത്തെ നിർമ്മലീകരിക്കുന്നു (സങ്കീ. 51:10).
3. കാര്യസാദ്ധ്യത്തിനുപകരിക്കുന്നു (ലൂക്കോ. 5:17).
4. ജീവിതത്തിൽ ആത്മീയ ആയുധം (എഫെ. 6:18).
5. ഭീഷണികളെ ചെറുക്കുന്നതിന് (പ്രവൃ. 4:28).
6. കുട്ടികളുടെ ഉത്സാഹം, പ്രായമായവരുടെ ശരണം - പ. ഗ്രീഗോറിയോസ് പരുമല.
7. യേശു പ്രാർത്ഥനകൾക്ക് ഉത്തരം അരുളും (യോഹ. 14:13).

III

## ദൈവം സ്നേഹമുള്ള പിതാവ്

1. ചോദിച്ചാൽ തരുന്നവൻ (ലൂക്കോ. 11:9).
2. എല്ലാവർക്കും എല്ലാം നൽകുന്നവൻ (മത്താ. 6:26).
3. മുട്ടുമ്പോൾ തുറക്കുന്നവൻ (വെളി. 3:20).
4. അതിർത്തി ഇല്ലാതെ സ്നേഹിക്കുന്നവൻ (റോമ. 8:32).
5. നാം അറിയാതെ നമ്മെ സ്നേഹിക്കുന്നവൻ (1 യോഹ. 4:10).

# 49

# വാങ്ങിപ്പിനു ശേഷം മൂന്നാം ഞായറാഴ്ച

**വേദഭാഗം: മത്താ. 17:22-27**

**വാക്യം 22-23**

*"അവൻ ഗലീലയിൽ സഞ്ചരിക്കുമ്പോൾ യേശു അവരോട് മനുഷ്യ പുത്രൻ മനുഷ്യരുടെ കയ്യിൽ ഏൽപ്പിക്കപ്പെടുമാറായിരിക്കുന്നു. അവർ അവനെ കൊല്ലുകയും മൂന്നാംനാൾ അവൻ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും എന്നു പറഞ്ഞു. അവരോ ഏറ്റവും ദുഃഖിച്ചു."*

ദൈവത്തിന്റെ ജീവചരിത്രം എഴുതുക സാധാരണഗതിയിൽ മനുഷ്യർക്കു അസാദ്ധ്യമായ സംഗതിയാണ്. എന്നാൽ യേശുക്രിസ്തുവിന്റെ ജീവചരിത്രം എഴുതുന്നതിന് സാദ്ധ്യമാണ്. ഇത് ദൈവത്തിന്റെ ജീവിത ചരിത്രത്തിന്റെ ഒരു ഭാഗമായി നമുക്കു പരിഗണിക്കാം. യേശു ഭൂമിയിൽ ജീവിച്ചിരുന്ന കാലത്ത് അവിടുന്നു ജീവിതത്തിന്റെ ഉദ്ദേശ്യം നല്ലവണ്ണമറിഞ്ഞിരുന്നു; തന്റെ ജീവിതോദ്ദേശ്യം നിർവഹിക്കുന്നതിൽ അവിടുന്ന് ഉത്സുകനായിരുന്നു. യേശുവിനെ ദർശിച്ച ഭൂരിപക്ഷം ജനങ്ങളും, അവനോടൊന്നിച്ചു കഴിഞ്ഞ അപ്പോസ്തലന്മാരും, അവനെക്കുറിച്ചു ചിന്തിച്ചിരുന്ന പല കാര്യങ്ങളും, യേശുവിന്റെ ജീവിതോദ്ദേശ്യത്തിന്റെ യാഥാർത്ഥ്യങ്ങളുമായി പൊരുത്തപ്പെടുന്ന വിധത്തിലായിരുന്നില്ല.

ശിഷ്യന്മാർ യേശുവിനെക്കുറിച്ചു ഉദ്ദേശിച്ചിരുന്നത് അവിടുന്ന് വലിയ രാജാവോ സൈന്യാധിപനോ ആയിത്തീർന്നിട്ട് യഹൂദ ജനസമൂഹത്തിന്റെ ലൗകിക നന്മയെ ബലപ്പെടുത്തുമെന്നായിരുന്നു. യേശുക്രിസ്തുവാകട്ടെ തന്റെ ജീവിതോദ്ദേശ്യ നിവർത്തിക്കായിട്ട് താൻ ശത്രുക്കളാൽ കൊല്ലപ്പെടുമെന്നും, താൻ മരിക്കുന്നതിനു മുമ്പ് പീഡിപ്പിക്കപ്പെടുമെന്നും, ഈ കഷ്ടപ്പാടുകൾ ദുഷ്ടമനുഷ്യരുടെ ആലോചന മുഖാന്തരമായിട്ടും, തന്റെ തന്നെ ഒരു ശിഷ്യന്റെ വഞ്ചന മുഖാന്തരമായിട്ടും സംഭവിക്കുമെന്ന് മുൻകൂട്ടി അറിഞ്ഞിരുന്നു. ഈ മരണവും പീഡാനുഭവങ്ങളും പിതാവായ ദൈവത്തിന്റെ ഹിതമനുസരിച്ചുള്ളതാണ് എന്നു കൂടി യേശു അറിഞ്ഞിരുന്നു.

യേശുവിന്റെ ജനനം, ജീവിതം, മരണം എന്നിവ സംബന്ധിച്ച ദൈവത്തിന്റെ മുൻകൂട്ടിയുള്ള നിശ്ചയങ്ങളെ മാറ്റിമറിക്കുന്നതിന്, അവിടുന്ന്

പ്രാർത്ഥിക്കുകയോ പ്രയത്നിക്കുകയോ ചെയ്തിരുന്നില്ല. എന്നാൽ അവ അപ്രകാരം സംഭവിച്ച് പിതാവാംദൈവത്തിന്റെ തിരുഹിതം നിറവേറണമെന്ന് അവിടുന്ന് പ്രാർത്ഥിച്ചിരുന്നു. യേശുവിന്റെ ശിഷ്യന്മാർക്ക് യേശുവിനെക്കുറിച്ചുണ്ടായിരുന്ന ലൗകികമായ ചിന്താഗതിക്ക് കാരണം, യഹൂദന്മാരുടെ ഇടയിൽ അവർക്കുവേണ്ടി വരുവാനിരിക്കുന്ന ക്രിസ്തു ഒരു ലൗകിക പുരുഷനായിരിക്കുമെന്ന് അവർ ചിന്തിച്ചതായിരുന്നു. ശിഷ്യന്മാർക്കു തന്നെക്കുറിച്ചുണ്ടായിരുന്ന ഈവിധ ലൗകിക പ്രതീക്ഷ യേശു അറിഞ്ഞ് അതിനെ അവിടുന്ന് നിരുത്സാഹപ്പെടുത്തിക്കൊണ്ടിരുന്നു, കൂടാതെ തന്റെ ജീവിതദൗത്യം പീഡാനുഭവവും മരണവും പുനരുത്ഥാനവുമാണെന്ന് ശിഷ്യന്മാരെ അറിയിച്ചുകൊണ്ടിരുന്നു (മത്താ. 16:21; 17:12).

യേശുവിന്റെ ശോകമയമായ മരണത്തെക്കുറിച്ചുള്ള അറിയിപ്പ് ശിഷ്യന്മാർക്കു വേണ്ടവണ്ണം മനസ്സിലാക്കുന്നതിന് കഴിഞ്ഞിരുന്നില്ല. ശിഷ്യന്മാരുടെ ഈ പരാജയം മാത്രമായിരിക്കുകയില്ല ഈ സംഗതിയെക്കുറിച്ചു വീണ്ടും വീണ്ടും ശിഷ്യന്മാരോട് കൽപ്പിക്കുവാൻ തന്നെ പ്രേരിപ്പിച്ചത്. തന്റെ മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും അളന്നുകൂടാൻ വയ്യാത്ത ശ്രേഷ്ഠതയും മഹത്വവും രക്ഷാശക്തിയും യേശുവിനെ, തന്റെ മരണത്തെക്കുറിച്ച് ശിഷ്യന്മാർക്ക് വിവരം നൽകുന്നതിന് പ്രേരിപ്പിച്ചിരുന്നു. യേശുവിന്റെ കഷ്ടാനുഭവവും മരണവും പുരാതനകാലത്തു ജീവിച്ചിരുന്ന പ്രവാചകന്മാരാൽ എഴുതപ്പെട്ടതും അവർ അതിനായി നോക്കിപ്പാർത്തിരുന്നവരുമായിരുന്നുവെന്ന് അവിടുന്ന് അറിഞ്ഞിരുന്നു. ആ വസ്തുത യേശു പല പ്രാവശ്യം വെളിപ്പെടുത്തുകയും ചെയ്തിരുന്നു. തന്റെ ജീവനെ ബലിയായി അർപ്പിക്കുന്നതിനും, അതിനെ വീണ്ടും പ്രാപിക്കുന്നതിനും തനിക്ക് അധികാരം ഉണ്ടെന്ന് അവിടുന്ന് പ്രഖ്യാപിച്ചിരുന്നു (യോഹ. 10:17).

യേശു തന്റെ മരണം, പീഡാനുഭവം എന്നിവയെപ്പറ്റി മാസങ്ങൾക്കു മുമ്പ് ചിന്തിച്ച്, അതിനായി തന്നെത്തന്നെ ഒരുക്കിക്കൊണ്ട് ധൈര്യം സംഭരിച്ച്, തന്റെ മുഖം യെരുശലേമിലേക്കു തിരിച്ചു എന്നു നാം വായിക്കുന്നു (ലൂക്കോ. 9:15). യേശുവിന്റെ ശ്രേഷ്ഠവും ആത്മികവും ജീവദായകവുമായ മരണത്തിന്റെ ശ്രേഷ്ഠത ശിഷ്യന്മാർക്ക് വെളിവായി വന്നത് അത് സംഭവിച്ച് അൽപനാളുകൾ കൂടിക്കഴിഞ്ഞിട്ടായിരുന്നു. ഈ കാര്യം മനസ്സിലാക്കിക്കഴിഞ്ഞപ്പോൾ അവരുടെ മതജീവിതവും, സുവിശേഷവേലയും യേശുവിന്റെ മരണത്തിന്നും ഉയിർത്തെഴുന്നേൽപിനും പ്രാധാന്യം നൽകിക്കൊണ്ടുള്ളതായിത്തീർന്നു. വി. സുവിശേഷങ്ങൾ പിന്നീട് എഴുതിയപ്പോഴും, കർത്താവിന്റെ ജീവചരിത്രത്തിൽ അവന്റെ മരണത്തിനും പീഡാനുഭവത്തിനും വലിയ പ്രാധാന്യം നൽകിക്കൊണ്ടായിരുന്നു എഴുതപ്പെട്ടത്. ഇപ്രകാരം സ്വന്ത മരണത്തിനും പ്രാധാന്യം നൽകിക്കൊ

ണ്ടുള്ള ജീവിതം നിറവേറ്റിയ ഒരു മതസ്ഥാപകനും ലോകത്ത് ഉണ്ടായിട്ടില്ല.

എല്ലാ കാലഘട്ടത്തിലും ജനങ്ങളുടെ വിശ്വാസതലത്തിലും ആരാധനാതലത്തിലും, മുന്നിട്ടു നിൽക്കുന്നത് യേശുവിന്റെ രക്തംചൊരിഞ്ഞുകൊണ്ടുള്ള മരണത്തിന്റെ സ്മരണയാണ്; അതോടൊപ്പം തന്റെ പുനരുത്ഥാനവും സ്വർഗ്ഗാരോഹണവും സ്മരിക്കുന്നു. ഓർത്തഡോക്സ് സഭയുടെ എല്ലാ പ്രാർത്ഥനകളും ആരംഭിക്കുന്നത്, യേശുവിന്റെ മരണം സ്മരിച്ചുകൊണ്ട് പുകഴ്ത്തി, നമിച്ച് ഏറ്റുപറഞ്ഞുകൊണ്ടാണ്. ദൈവപുത്രനായ യേശുവിന്റെ മനുഷ്യാവതാര ഉദ്ദേശ്യം പൂർത്തീകരിക്കപ്പെട്ടത് അവിടുത്തെ മരണത്തിലൂടേയും പുനരുത്ഥാനത്തിലൂടെയുമാണ് (യോഹ. 12:32). കുരിശിൽ തറയ്ക്കപ്പെട്ട യേശു എല്ലാവരേയും തന്നിൽ നിന്നുള്ള ദൈവിക ജീവനിലേയ്ക്ക് ആകർഷിക്കുന്നു; വിശ്വസിക്കുന്നവർക്ക് ദൈവിക ജീവൻ ലഭിക്കുകയും ചെയ്യുന്നു. ദൈവപുത്രന്റെ കഷ്ടാനുഭവവും മരണവും പുനരുത്ഥാനവും സകല മാനവരുടേയും സമ്പൂർണ്ണമായ രക്ഷാ മർമ്മത്തെ പ്രതിനിധാനം ചെയ്യുന്നു.

മാനവവർഗ്ഗത്തിന്റെ സമ്പൂർണ്ണ രക്ഷാപദ്ധതി തന്നിൽ ഒരുക്കി നിർത്തിക്കൊണ്ട് അത് നിർവ്വഹിക്കുവാൻ മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ, മാനുഷിക നിയമങ്ങളിൽ കണ്ണുനട്ട് നിന്ന ശിഷ്യരോട് അതിനെക്കുറിച്ച് സംസാരിച്ചപ്പോൾ അവർ ദുഃഖിച്ചുവെന്നല്ലാതെ അതിന് മഹത്വം കൊടുക്കുവാനോ അതിന്റെ ശ്രേഷ്ഠത ഗ്രഹിക്കുന്നതിനോ അവർക്കു കഴിഞ്ഞില്ല. പിന്നീടുള്ള അവരുടെ ജീവിതത്തിൽ അവർ അത് വിശ്വസിച്ചു. അതിനെ നമിച്ചു, ഇതിനുപരി ക്രൂശിക്കപ്പെട്ടവന്റെ ആത്മരൂപം തങ്ങളുടെ ഹൃദയങ്ങളിൽ ശക്തികേന്ദ്രമായി വഹിച്ച് അതിലൂടെ അവനുവേണ്ടി രാപകൽ ജോലി ചെയ്തു. ഇത് ഒരു സ്വർഗ്ഗീയ അനുഭവവും ആ അനുഭവം മൂലം ശിഷ്യന്മാർ ദൈവത്തോട് യോജിക്കുകയുമാണ് ചെയ്തത്. ഈ ആത്മീയ സത്യത്തിന്റെ അനുഭവം ആർക്കും നഷ്ടമാകരുതേ എന്ന് അവർ ആഗ്രഹിച്ചുപോന്നു. ഇതുതന്നെയാണ് വി. സുവിശേഷത്തിന്റെ ജീവനും മർമ്മവും സത്തയും. അതേ, ക്രൂശിക്കപ്പെട്ട യേശുവിനെ ഹൃദയത്തിൽ വഹിക്കുന്നത് (2 കൊരി. 4:10).

**വാക്യം 24-27**

*"അവർ കഫർന്നഹൂമിൽ എത്തിയാറെ ദ്വിദ്രഹ്മപ്പണം വാങ്ങുന്നവർ പത്രോസിന്റെ അടുക്കൽ വന്ന് നിങ്ങളുടെ ഗുരു ദ്വിദ്രഹ്മപ്പണം കൊടുക്കുന്നില്ലയോ എന്ന് ചോദിച്ചതിന് ഉവ്വ് എന്ന് ഉത്തരം പറഞ്ഞു. അവൻ വീട്ടിൽ വന്നപ്പോൾ യേശു അവനോട് ശീമോനെ നിനക്ക് എന്ത് തോന്നുന്നു. ഭൂമിയിലെ രാജാക്കന്മാർ ചുങ്കമോ കരമോ ആരോടു*

*വാങ്ങുന്നു? പുത്രന്മാരോടോ അന്യന്മാരോടോ എന്ന് മുന്നിട്ട് ചോദിച്ചതിന് അന്യരോട് എന്ന് അവൻ പറഞ്ഞു. യേശു അവനോട് എന്നാൽ പുത്രന്മാർ ഒഴിവുള്ളവരല്ലോ; എങ്കിലും നാം അവർക്ക് ഇടർച്ച വരുത്താതിരിക്കേണ്ടതിന് നീ കടലിലേക്ക് ചെന്ന് ചൂണ്ട ഇട്ട് ആദ്യം കിട്ടുന്ന മീനിനെ എടുക്കുക. അതിന്റെ വായ് തുറക്കുമ്പോൾ ഒരു ചതുർദ്രഹ്മപ്പണം കാണും. അത് എടുത്ത് എനിക്കും നിനക്കുംവേണ്ടി കൊടുക്ക എന്ന് പറഞ്ഞു."*

ഈ സംഭവം യേശു കഫർന്നഹൂം എന്ന പട്ടണത്തിൽ താമസിക്കുന്ന സമയത്ത് നടന്നതായിട്ടാണ് മനസ്സിലാകുന്നത്. ഈ പട്ടണത്തെ യേശുവിന്റെ സ്വന്ത പട്ടണമായിട്ടാണ് വി. സുവിശേഷത്തിൽ വിശേഷിപ്പിച്ചിരിക്കുന്നത് (മത്താ. 9:11). ഇവിടെവച്ചാണ് പത്രോസിന്റെ അമ്മായിഅമ്മയെ യേശു സുഖപ്പെടുത്തുന്നത്. യേശു ഈ പട്ടണത്തിലിരിക്കുമ്പോൾ ദേവാലയത്തിലെ നികുതി പിരിക്കുന്നവർ പത്രോസിനെ സമീപിച്ച് നിങ്ങളുടെ ഗുരു ദേവാലയത്തിലേക്കുള്ള നികുതി കൊടുക്കുന്നില്ലയോ എന്ന് ചോദിക്കുന്നു. പത്രോസ് ആകട്ടെ ഇതിന് തന്റെ അറിവ് അനുസരിച്ച് ഉവ്വ് എന്ന് ഉത്തരം കൊടുക്കുന്നു.

ഈ വേദഭാഗത്ത് പ്രസ്താവിക്കുന്ന ഈ നികുതി പിരിവ് ജനങ്ങൾ റോമാ ചക്രവർത്തിയുടെ ഭണ്ഡാരത്തിലേക്ക് കൊടുക്കുന്ന കരം ആയിരുന്നില്ല. ഇത് റോമാ ചക്രവർത്തിയുടെ അനുമതിയോടുകൂടി ദേവാലയത്തിലേക്ക് ശേഖരിച്ചുപോന്ന നികുതിയായിരുന്നു. വളരെ പുരാതനകാലം മുതൽ ദേവാലയത്തിലെ ചിലവുകൾ നടത്തുന്നതിനായി ജനങ്ങളിൽ നിന്ന് നികുതി പിരിക്കുന്ന പതിവ് യിസ്രയേൽ ജനങ്ങളുടെ മദ്ധ്യേ നടപ്പുണ്ടായിരുന്നു (പുറ. 30:11-6, നെഹമ്യ 10:32). വിശ്വാസികൾ ദശാംശം കൊടുക്കുന്നതിന് പുറമേ ദേവാലയത്തിലേക്ക് കൊടുക്കുന്ന ഒരു നികുതിയായിട്ടാണ് ഇത് അറിയപ്പെട്ടുപോന്നത്. ദേവാലയത്തിലേക്ക് ആവശ്യമായ ബലിമൃഗങ്ങൾ, വിറക്, ധാന്യം മുതലായവ സംഭരിക്കുന്നതിന് ഈ പണം ഉപയോഗിച്ചുപോന്നു.

വി. പത്രോസിനോടാണ് ദ്രഹ്മപ്പണം പിരിക്കുന്നവർ ചുങ്കം അടയ്ക്കുന്നില്ലയോ എന്ന് ചോദിച്ചത്. ഇപ്രകാരം ഒരു ചോദ്യം ചോദിച്ച സമയം യേശുവിന്റെ ഖ്യാതി താൻ വരുവാനിരിക്കുന്ന മശിഹായാണെന്ന് ബലപ്പെട്ടു വരുമ്പോൾ ആയിരുന്നതുകൊണ്ട്, യേശുവിന് ഈ വിഷയത്തിൽ എന്തുദ്ദേശ്യമാണുള്ളത് എന്ന് തിരക്കണമെന്നതും ചോദ്യകർത്താവിന്റെ ഉദ്ദേശ്യമായിരിക്കാം. വിപരീതമായ ഒരു ഉത്തരം യേശുവിൽ നിന്ന് ഉണ്ടാകുന്നെങ്കിൽ അത് യേശുവിന് എതിരായി ഒരു ആരോപണമെന്ന നിലയിൽ തന്റെ ശത്രുക്കൾക്ക് ഉപയോഗിക്കാൻ കഴിയുമെന്ന് അവർ വിചാരിച്ചിരിക്കാം. യേശുവിന്റെ ശിഷ്യൻ പത്രോസ് ആകട്ടെ, ചോദിച്ചമാത്ര

യിൽ തന്നെ ഉവ്വ് എന്ന് ഉത്തരം കൊടുക്കുന്നു. ഇതോടുകൂടി ഈ പ്രശ്ന ത്തിന് പരിഹാരം ആകുമായിരുന്നു. കാരണം, ഗുരുവിന്റേയും ശിഷ്യന്മാ രുടേയും ചിലവുകൾ ഒരേ ഫണ്ടിൽ നിന്നെന്നപോലെ ചിലവാക്കി വന്നി രുന്നതിനാൽ പത്രോസിന് ആ പണം കൊടുത്ത് കാര്യം പരിഹരിക്കാമാ യിരുന്നു. അവർ വീട്ടിൽ വന്നശേഷം, യേശുതമ്പുരാൻ തന്റെ ദിവ്യശക്തി യിലൂടെ വിവരം അറിഞ്ഞു എന്നോണം ഈ വിഷയത്തെക്കുറിച്ച് പത്രോ സുമായി ചർച്ച ചെയ്യുന്നു.

യേശു വളരെ തന്മയത്വത്തോടെ പടിപടിയായിട്ട് ഈ വിഷയത്തെ ക്കുറിച്ച് ചോദിച്ചും പറഞ്ഞുമാണ് പത്രോസിൽ നിന്ന് ഉത്തരം ലഭ്യമാ ക്കുന്നത്. യേശു സാധാരണ തന്റെ ശുശ്രൂഷയിൽ മനുഷ്യരെ ഉപദേ ശിച്ച് വന്നിരുന്നതുകൊണ്ട് സംഭാഷണം നടത്തുന്നതിനും, കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി കൊടുക്കുന്നതിനും അതിന്റേതായ ഒരു പ്രത്യേ കത അദ്ദേഹത്തിന് ഉണ്ടായിരുന്നു. അതുപോലെതന്നെ വി. പത്രോസിന് യേശുവിനോടുകൂടി നടന്നു പരിചയിച്ച് ഒരു ആത്മീയ മനുഷ്യനായി ത്തീർന്ന സ്ഥിതിക്ക് അയാളുടെ വായിൽ നിന്ന് ഉണ്ട്, അഥവാ ഇല്ല എന്ന തിൽ കവിഞ്ഞ് ഭൗമിക ബുദ്ധിയുടെ വിളയാട്ടത്തോടുകൂടി കാര്യങ്ങൾ കേൾക്കുന്നതിനും ഉത്തരം കൊടുക്കുന്നതിനുമുള്ള കഴിവ് നഷ്ടപ്പെട്ടി രിക്കാം. ഈ നിലയിൽ ഒരു ഭൗതിക വിഷയം പത്രോസ് അതിന്റെ തനി മയിൽ മനസ്സിലാക്കണമെങ്കിൽ, ഒരു പ്രത്യേക രീതിയിൽ പടിപടിയായി ചോദിച്ചു പറഞ്ഞു വിഷയം അവതരിപ്പിക്കണമെന്ന് യേശു പത്രോസി നെക്കുറിച്ച് ചിന്തിച്ചിരിക്കണം. തന്മൂലം ആയിരിക്കണം, പത്രോസിനോട് ഈ വിഷയത്തെക്കുറിച്ച് ഇപ്രകാരം സംസാരിച്ചത്.

യേശു, താൻ നികുതി കൊടുക്കുന്നതിൽ നിന്ന് ഒഴിവുള്ളവനാണെന്ന് വ്യക്തമാക്കിയശേഷം അതനുസരിച്ച് പ്രവർത്തിക്കുന്നില്ല, എന്നാലോ ബന്ധപ്പെട്ടവർക്കും, സമൂഹത്തിനും ഇടർച്ച ഉണ്ടാകാതിരിപ്പാൻ നികുതി കൊടുക്കുന്നതിന് നിശ്ചയിക്കുകയാണുണ്ടായത്. യേശു പത്രോസിനോ ടുള്ള സംഭാഷണത്തിൽ നികുതി കൊടുക്കുന്നത് പുത്രന്മാർ അല്ല; രാജാ ക്കന്മാർ അന്യരിൽ നിന്നാണ് ഇത് ഈടാക്കുന്നത് എന്നുള്ള സത്യം പര സ്യമാക്കുന്നു. അങ്ങനെ പുത്രന്മാർ ഈ വിഷയത്തിൽ സ്വതന്ത്രരാണെന്ന് വ്യക്തമാക്കുന്നു. ഈ വിഷയത്തിൽ യേശു ദേവാലയത്തിന്റെ അധിപ തിയും ദൈവപുത്രനും ആകകൊണ്ട് ദൈവാലയത്തിലേക്കുള്ള ഒരു നികു തിയും കൊടുക്കുവാൻ അവിടുന്ന് ബാദ്ധ്യസ്ഥനായിരുന്നില്ല.

ഈ വിഷയം കൂടുതൽ പഠിച്ചാൽ യേശു ദൈവാലയത്തിൽ പൂജ കളും കർമ്മങ്ങളും സ്വീകരിക്കുന്നവനാണ്; തന്റെ നാമത്തിലും തന്നോ ടുമായിട്ടാണ് അവിടെ ആരാധന സമർപ്പിക്കപ്പെടുന്നത്. ദേവാലയത്തെ ക്കുറിച്ച് യേശു ഒരിക്കൽ പറഞ്ഞത്, ഇത് എന്റെ പിതാവിന്റെ ആലയം

എന്നാണ് (ലൂക്കോ. 4:29). മറ്റൊരിക്കൽ തന്നെക്കുറിച്ച് ദേവാലയത്തിലും വലിയവൻ ഇവിടെ ഉണ്ട് എന്ന് കല്പിച്ചു (മത്താ. 16:6). ഈ സ്ഥിതിയിൽ യേശു നികുതി കൊടുക്കണമെന്നില്ലായിരുന്നു. യേശു ഈ സത്യമാണ് പത്രോസിനെ ബോദ്ധ്യപ്പെടുത്തിയത്.

യേശു തന്റെ മനുഷ്യാവതാരത്തിൽ ഒരു പൂർണ്ണ മനുഷ്യനായിത്തീരുകയാണുണ്ടായത്. ആ അവസ്ഥയിൽ അവിടുന്ന് ലോകത്തിൽ വസിച്ച് ലോകജീവിതത്തിന്റെ മാനദണ്ഡങ്ങളുടെ യാഥാർത്ഥ്യം തന്റെ വ്യക്തിജീവിതത്തിന്റേയും സാമൂഹ്യജീവിതത്തിന്റെയും യാഥാർത്ഥ്യങ്ങളിൽ പ്രതിഫലിപ്പിച്ച് ജീവിക്കുന്നതിന് ശ്രമിക്കുന്നു. യേശു ലോകത്ത് അധികാരവും സ്ഥാനവും വഹിക്കുന്നവരെ അധികാരികളായിട്ട് കണ്ടുകൊണ്ടും അവരെ ആദരിച്ചുകൊണ്ടുമാണ് ജീവിച്ചതെന്ന് നാം മനസ്സിലാക്കണം. ലോകത്തെ എതിർക്കുന്നതിനോ അതിനെ ശോഷിപ്പിക്കുന്നതിനോ യേശു ശ്രമിച്ചില്ല. എന്നാൽ ലോകത്ത് ജീവിച്ച് ദൈവതിരുനാമം മഹത്വപ്പെടുത്തുന്നത് എങ്ങനെയാണെന്ന് അവിടുന്ന് കാണിച്ചു കൊടുക്കുകയാണ് ചെയ്തത്.

യേശു നിർവഹിച്ച ഈ പൗരധർമ്മത്തിൽ നിന്ന് വിശ്വാസികൾ അവരുടെ പൗരധർമ്മം നിർവഹിച്ചു ജീവിക്കണമെന്നാണ് സൂചിപ്പിക്കുന്നത്. എന്നാൽ അത് അവന്റെ സ്വർഗ്ഗരാജ്യത്തിലുള്ള നിത്യപൗരത്വം വിസ്മരിച്ചുകൊണ്ടായിരിക്കരുത്. ഓരോ വിശ്വാസിക്കും ഒരേ സമയത്ത് രണ്ടു രാജ്യത്തെ പൗരത്വം നിലനിർത്തിക്കൊണ്ട് പോകേണ്ട ചുമതല ഉണ്ട്. അതിൽ ഒന്ന് ശ്രേഷ്ഠവും മറ്റേത് അതിശ്രേഷ്ഠവും ആണ്. വിശ്വാസി പ്രഥമമായി ദൈവിക കല്പന അനുസരിക്കാൻ കടപ്പെട്ടവനാണ്. എന്നാൽ എപ്പോൾ മനുഷ്യന്റെ കല്പന ദൈവകല്പനയുടെ സാധാരണ തത്വങ്ങൾക്ക് എതിരായി വരുമോ, അപ്പോൾ ദൈവകല്പനയെ അവൻ അനുസരിക്കണം. ഏതെങ്കിലും ഒരു കേന്ദ്രത്തിൽ നിന്നു കള്ളത്തരം പ്രോത്സാഹിപ്പിക്കുക, നീച കാര്യങ്ങൾക്ക് പിന്തുണ കൊടുക്കുക, വ്യഭിചാരവും മദ്യപാനവും പ്രോത്സാഹിപ്പിക്കുക എങ്കിൽ ആ കല്പനയെ എതിർക്കുവാൻ വിശ്വാസി കടപ്പെട്ടവനാണ്. ഒരു ക്രിസ്ത്യാനിയുടെ പ്രഥമ ഉത്തരവാദിത്വം ദൈവത്തോടായിരിക്കണം. പിന്നെ രാജ്യത്തോടും സഹപൗരന്മാരോടും എന്നത് നിഷേധിക്കാവുന്നതല്ല.

പൗലൂസ് ശ്ലീഹാ അധികാരികളേയും അധികാരത്തേയും ആദരിക്കാനും അനുസരിക്കാനുമാണ് ഉപദേശിച്ചത് (റോമ. 13:1-7). പത്രോസ് ശ്ലീഹായുടെ അഭിപ്രായവും ഇതു തന്നെ (1 പത്രോ. 1:13-14). പഴയനിയമകാലത്ത് ദൈവജനം അധികാരത്തിൽ ഇരുന്നവരുടെ നിയമങ്ങൾ അനുസരിക്കുകയാണ് ചെയ്തത്. യിസ്രായേൽ ജനം ഈജിപ്തിൽ വച്ച് പീഡിപ്പിക്കപ്പെട്ടപ്പോൾ അവർ ദൈവത്തോട് നിലവിളിക്കുകയാണ് ചെയ്തത്.

ബാബിലോൺ അടിമത്തകാലത്ത് യിരമ്യാ പ്രവാചകൻ പ്രവാസികൾക്ക് കൊടുത്ത നിർദ്ദേശം, “ഞാൻ നിങ്ങളെ ബദ്ധരാക്കിക്കൊണ്ടുപോകുമാറാക്കിയ പട്ടണത്തിന്റെ നന്മ അന്വേഷിച്ച് അതിനുവേണ്ടി യഹോവയോട് പ്രാർത്ഥിപ്പീൻ” എന്നാണ് (29:27). അവിടെ ഒരു വിപ്ലവം ഉണ്ടാക്കാൻ പ്രവാചകൻ തന്റെ ജനങ്ങളെ അനുവദിച്ചില്ല. ഫറവോ രാജാവിന്റെ കല്പന അനുസരിക്കാൻ നിർബന്ധിതരായ വയറ്റാട്ടികളുടെ കാര്യത്തിലും ദൈവം അത്ഭുതം പ്രവർത്തിച്ച് രാജാവിന്റെ കല്പന ലംഘിക്കുന്നതിന് വയറ്റാട്ടികൾക്ക് സംഗതിയാക്കുന്നില്ല. ദൈവം അത്ഭുതകരമായി എബ്രായ ഗർഭിണികളുടെ പ്രസവം എളുപ്പമാക്കി. അതു മുഖാന്തരം സൂതികർമ്മിണികൾക്ക് രാജാവിന്റെ കല്പന ലംഘിക്കേണ്ടതായി വന്നില്ല.

യേശുവിന്റെ കല്പനപ്രകാരം ഭൂലോകം ഒക്കെയും സുവിശേഷം അറിയിക്കാൻ പുറപ്പെട്ട ശ്ലീഹന്മാർ പലയിടത്ത് പല പ്രാവശ്യം രാജകല്പനകൾ ലംഘിപ്പിച്ചിട്ടുണ്ട്. ദാനിയേൽ പ്രവാചകൻ ഒരിക്കൽ രാജകല്പനയെ ലംഘിച്ചു തീച്ചൂളയിലേക്ക് നീങ്ങുന്നത് നാം കാണുന്നു. ദൈവഹിതം എന്നത് ദൈവത്തെ ത്യജിക്കുന്നതോ, പരാജയപ്പെടുത്തുന്നതുമായ സംഗതികളിൽ നമ്മുടെ തീക്ഷ്ണത ദൈവസ്നേഹത്തോടു ചേർന്നുനിൽക്കുന്നതാണ്.

ഇങ്ങനെയുള്ള വിഷയങ്ങളിൽ യേശു ഉപദേശിക്കുന്നത് പാമ്പിനേപ്പോലെ ബുദ്ധിയുള്ളവരും പ്രാവിനേപ്പോലെ കളങ്കം ഇല്ലാത്തവരുമായിരിപ്പാനാണ്. യേശുവിന്റെ ഉപദേശപ്രകാരം പത്രോസ് കടലിൽ പോകുന്നു, ചൂണ്ടയിടുന്നു, മത്സ്യത്തിന്റെ വായിൽ നിന്ന് പണം എടുക്കുന്നു; യേശുവിനും പത്രോസിനുംവേണ്ടി നികുതിയടയ്ക്കുന്നു; ഇതോടെ യേശു അധികാരികളുടെ നിയമം ലംഘിക്കുന്നതിന് ഒന്നും ചെയ്യുന്നില്ലെന്ന് വ്യക്തമാകുന്നു.

യേശുവിന്റെ വചനം സൃഷ്ടിതലത്തിൽ ഒരു മീനിന്റെ കാര്യത്തിൽ യഥാർത്ഥമാകുന്നു. ഇതു മുഖാന്തരം അവിടുന്ന് പ്രകൃതിയിലെ എല്ലാറ്റിനും അധിപനും അധികാരിയുമാണ് എന്ന് തെളിയുന്നു. ഇത് രണ്ടാം ആദാമായ യേശു നിവർത്തിക്കുന്ന ഒരു ക്രിയയാണ്. ഒന്നാം ആദാമിന് ദൈവം സമുദ്രത്തിൽ വാഴുന്ന മത്സ്യത്തിന്മേലും ആകാശത്തിൽ പറക്കുന്ന പറവകളിന്മേലും അധികാരം കൊടുത്തിരുന്നു; ഇത് നഷ്ടമായിപ്പോയെങ്കിലും യേശു മുഖാന്തരം ഈ അധികാരം വീണ്ടെടുക്കപ്പെടുന്നുവെന്നുള്ള സൂചന, ഈ അത്ഭുത കാര്യത്തിൽ അടങ്ങിയിട്ടുണ്ട്.

യേശു ഇതിന് മുമ്പ് ഒരിക്കലും അത്ഭുതത്തിലൂടെ പണം ഉണ്ടാക്കി കാര്യം നടത്തിയതായി തെളിവ് ഇല്ല. എന്നാൽ ഇവിടെ താൻ ഇപ്രകാരം

പ്രവർത്തിച്ചത് അവിടുന്ന് സകല പ്രകൃതിക്കും ചരാചരങ്ങൾക്കും ഉടയവനാണെന്ന് വ്യക്തമാക്കുന്നതിനാകുന്നു. യേശു എന്ന ദൈവപുത്രൻ തന്റെ മനുഷ്യാവതാരകാലത്ത് തന്റെ ഉന്നതമായ ദൈവിക അവസ്ഥയിലും ഒരു സാധാരണ പൗരനായി വർത്തിക്കുന്നു. ഇവിടെ വി. പത്രോസ് യേശു ഉൾപ്പെട്ട ഗ്രൂപ്പിന്റെ നേതാവ് എന്ന നിലയിൽ പ്രവർത്തിക്കുകയാണ് ഉണ്ടായത്. നമ്മുടെ പൊതുജീവിതത്തിൽ ഈവക കാര്യങ്ങൾ ഉണ്ടാകുന്നത് സാധാരണയാണ്; അവിടെ പൊതു നന്മയും തുറന്ന മനസ്സും പ്രകടമാക്കുവാൻ നമുക്ക് മാതൃകയാണ് യേശു കാട്ടിത്തന്നത്.

## സന്ദേശമുഖങ്ങൾ

### I

1. യേശുവിന്റെ മരണത്തിന്റേയും പീഡാനുഭവത്തിന്റെയും ശ്രേഷ്ഠത ഗ്രഹിക്കുക.
2. രാഷ്ട്രത്തിന്റെ ന്യയമായ നിയമവ്യവസ്ഥകളെ ചോദ്യം ചെയ്യരുത്.
3. യേശു പ്രകൃതിയുടെ അധിനാഥനാണ്.
4. നാം ആത്മീയ സത്യങ്ങളെ പുലർത്തിക്കൊണ്ടു ഭൗതിക ലോകത്തു ജീവിക്കണം.
5. ലൗകീക രാജാവിനെ എന്നതിൽ കവിഞ്ഞ് ആത്മീയ നാഥന്റെ ആത്മീയ ശാസനകളെ നാം അനുസരിക്കണം

### II

### യേശു എല്ലാവർക്കും എല്ലാം

1. യേശുവിനെക്കുറിച്ചുള്ള ധാരണപ്പിശക് മൂലം ശിഷ്യന്മാർ ദുഃഖിച്ചു. എന്നാൽ യേശു എല്ലാവർക്കും എല്ലാം ആകുന്നു.
2. ജീവിതത്തിൽ നമുക്കു വെളിച്ചം (യോഹ. 8:2).
3. കുടുംബത്തിൽ സ്നേഹിതൻ (യോഹ. 11:5).
4. ആത്മാവിനു ആഹാരം (യോഹ. 6:35).
5. ജീവിതത്തിൽ ദൈവശക്തി (1 കൊരി. 1:24).
6. ഹൃദയത്തിൽ നിറഞ്ഞ സ്നേഹം (2 കൊരി. 5:14).

### III

### യേശുവിന്റെ അധീശത്വവും സർവ്വശക്തിയും

1. വി. പത്രോസ് മീനിന്റെ വായിൽ പണം കണ്ടെത്തുന്നു (മത്താ. 17:24).
2. കാറ്റിനേയും കടലിനേയും നിയന്ത്രിക്കുന്നവൻ (മത്താ. 8:26).
3. മരിച്ചവരെ ജീവിപ്പിക്കുന്നവൻ (യോഹ. 11:44).
4. മരണത്തിൽ നിന്ന് വിടുവിക്കുന്നവൻ (യോഹ. 5:21).
5. സ്വർഗ്ഗത്തിൽ ഇരിക്കുന്നവൻ (മത്താ. 26:64).

## IV

### യേശുവിന്റെ പീഡാനുഭവങ്ങളുടേയും മരണത്തിന്റേയും മഹത്വം

1. യേശു തന്റെ ജീവനെ നമ്മുടെ ജീവനുവേണ്ടി മറുവിലയായി കൊടുത്തു (മത്താ. 20:28).
2. ഈ ലോകത്തിന്റെ ദുഷ്ടതയിൽ നിന്നു നമ്മെ വിടുവിക്കുന്നു (ഗലാ. 1:3).
3. ഇത് അധർമ്മത്തിൽ നിന്നു നമ്മെ വിടുവിക്കുന്നു (തീത്തോസ് 2:14).
4. ഇതു പിതാവായ ദൈവത്തോടു മനുഷ്യനെ നിരപ്പാക്കുന്നു (കൊലാ. 1:20).
5. പാപത്തെ നീക്കി നമ്മെ ശുദ്ധീകരിക്കുന്നു (1 യോഹ. 1:7).

## V

1. ഭൂമിയിലെ ഭരണാധികാരികളെ നാം മാനിക്കണം.
2. സ്വർഗ്ഗീയ പൗരത്വത്തേക്കുറിച്ച് ബോധവാന്മാരായിരിക്കണം.
3. ഭരണാധികാരികളോടു സഹകരിക്കണം.
4. തിന്മയെ അനുകൂലിക്കുന്നതും പാപം ചെയ്യുന്നതുമായ ആജ്ഞ നിരസിക്കപ്പെടണം.
5. ലൗകിക ഉദ്ദേശ്യങ്ങൾ ആത്മീയ ലക്ഷ്യത്തെ തകർക്കുന്നതാവാൻ അനുവദിക്കരുത്.

# 50

# വാങ്ങിപ്പിനു ശേഷം നാലാം ഞായറാഴ്ച

**വേദഭാഗം: മത്താ. 5:38-48**

**വാക്യം 38-42**

*"കണ്ണിന് പകരം കണ്ണ്, പല്ലിന് പകരം പല്ല് എന്ന് അരുളിച്ചെയ്തത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോട് പറയുന്നത് ദുഷ്ടനോട് എതിർക്കരുത്. നിന്റെ വലത്തെ ചെവിട്ടത്ത് അടിക്കുന്നവന് മറ്റേതു തിരിച്ചു കാണിക്കാം. നിന്നോട് വ്യവഹരിച്ച് നിന്റെ വസ്ത്രം എടുപ്പാൻ ഇച്ഛിക്കുന്നവന് നിന്റെ പുതപ്പ് വിട്ടുകൊടുക്കുക. ഒരുത്തൻ ഒരു നാഴിക പോകുവാൻ നിർബന്ധിച്ചാൽ രണ്ടു നാഴിക അവനോടുകൂടെ പോകുക. നിന്നോടു യാചിക്കുന്നവന് കൊടുക്കുക. വായ്പ വാങ്ങുവാൻ ഇച്ഛിക്കുന്നവനെ ഒഴിഞ്ഞുകളയരുത്."*

യേശു ഈ വേദഭാഗത്ത് പ്രസ്താവിക്കുന്ന കണ്ണിനു പകരം കണ്ണ് പല്ലിനു പകരം പല്ല് തുടങ്ങിയ നിയമങ്ങൾ ന്യായപ്രമാണത്തിൽ അടങ്ങിയിട്ടുള്ളതാണ് (പുറ. 21:24, ലേവ്യ 24:20, ആവ. 4:21). തെറ്റിനു തക്ക ശിക്ഷ ഉണ്ടായിരിക്കണമെന്ന പുരാതന മാനദണ്ഡം അനുസരിച്ചാണ് ന്യായപ്രമാണവും എഴുതിയിരിക്കുന്നത്. മോശയുടെ കാലഘട്ടത്തിന് വളരെ നാൾ മുൻപ് ബാബിലോണിൽ നിലവിലുണ്ടായിരുന്ന നിയമാവലിയുടെ ഉപജ്ഞാതാവായിരുന്ന ഹമ്മൂ റാബിയുടെ നിയമങ്ങളുടെ മാനഹണ്ഡം, തെറ്റിന് അനുസരിച്ചുള്ള ശിക്ഷ എന്നുള്ളതായിരുന്നു.

ഒരു കുറ്റവാളിക്ക് ശിക്ഷ കൊടുക്കുന്നതിലൂടെ കുറ്റക്കാരൻ മാത്രമല്ല അതിൽനിന്ന് പാഠം പഠിക്കേണ്ടിയിരുന്നത്. ആ തെറ്റ് മറ്റൊരാൾ ചെയ്യാതിരിക്കത്തക്കവണ്ണം സമൂഹത്തിലുള്ളവർക്ക് അത് ഒരു പാഠമായി പരിണമിക്കണമെന്നുള്ള ഉദ്ദേശ്യം ഉണ്ടായിരുന്നു. ഏതൊരു ശിക്ഷയും തെറ്റ് ചെയ്ത ആൾ അർഹിക്കുന്നതിൽ കൂടുതലാകരുതെന്നുള്ള നിയന്ത്രണം നിയമ നിർമ്മാണത്തിൽ പുരാതനകാലം മുതൽ അവലംബിച്ചിരുന്നു. കണ്ണിന് പകരം കണ്ണ് പല്ലിനു പകരം പല്ല് എന്ന നിയമം ഈ യാഥാർത്ഥ്യത്തെ പ്രതിബിംബിക്കുകയാണ് ചെയ്യുന്നത്. ഇതിൽ കുറ്റവാളിക്ക് അവന്റെ കുറ്റത്തിന് തക്ക ശിക്ഷയാണ് ലഭിക്കുന്നത്. കണ്ണിനു പകരം കണ്ണ് പല്ലിനു പകരം പല്ല് എന്ന നിയമത്തെ വിമർശിച്ച് തോൽപ്പിക്കാവുന്നതല്ല. എന്തെന്നാൽ അതിൽ നീതി അടങ്ങിയിരിക്കുന്നു.

സർവ്വ നിയമങ്ങളുടേയും ഉടമസ്ഥനായ ദൈവം തന്റെ ഏകസുത നായ ക്രിസ്തുവിലൂടെ ലോകത്തിലേക്ക് ചൊരിഞ്ഞ മഹാവലിയ കരുണ നിമിത്തമായി എല്ലാ ശിക്ഷയുടേയും ഭാരവും നൊമ്പരവും കുറയ്ക്കുന്ന തിന് അവിടുന്ന് തിരുമനസായിട്ടുണ്ട്. ഇത് മനുഷ്യവർഗ്ഗത്തിന്മേൽ ചൊരി ഞ്ഞിരിക്കുന്ന ഒരു പ്രത്യേക അനുഗ്രഹമെന്നല്ലാതെ ഈ അനുഗ്രഹം തെറ്റു ചെയ്യുന്ന എല്ലാവരുടേയും ഒരു അവകാശമാണെന്ന് കരുതുവാൻ നിവർത്തിയില്ല.

തെറ്റുകൾ എന്തുതന്നെ ആയാലും അതിന് അർഹിക്കുന്ന ശിക്ഷ എന്തായിരിക്കണമെന്ന് നമുക്ക് അനുമാനിക്കാവുന്നതാണ്. എന്നാൽ തെറ്റ് ചെയ്യുന്ന ആളിന്റെയും കുറ്റത്തിന് പാത്രരായി ഭവിക്കുന്നവരുടേയും ആത്മാവിന്റെ വില, അത്ര പെട്ടെന്ന് നമുക്ക് തീരുമാനിക്കുവാൻ സാദ്ധ്യ മല്ലാത്തതാണ്. ഈ വിഷയം കൂടുതൽ വ്യക്തമാക്കുവാനായി യേശു പറയുന്നത് ദുഷ്ടനോട് എതിർക്കരുത് എന്നാണ്. എന്നാൽ ദുഷ്ടതയോട് എതിർക്കരുത് എന്ന് അവിടുന്ന് കല്പിക്കുന്നില്ല. ഇത് ദൈവം എല്ലാ വിധ തിന്മയേയും എതിർക്കുന്നു എന്ന സത്യം സ്പഷ്ടമാക്കുന്നു. ഇവിടെ കുറ്റം ചെയ്തവൻ എങ്ങനെ വർത്തിക്കണമെന്നുള്ളതല്ല വിശദമാക്കുന്നത്. കുറ്റക്കാരനോട് സമൂഹത്തിന് ഉണ്ടായിരിക്കേണ്ട സമീപനം എന്തായിരി ക്കണമെന്നുള്ളതാണ് സ്പഷ്ടമാക്കുന്നത്.

യേശു പറയുന്നത് നിന്റെ വലത്തെ ചെകിട്ടത്ത് അടിക്കുന്നവന് ഇടതു കൂടി കാണിച്ചുകൊടുക്കുക, വസ്ത്രം വ്യവഹരിച്ച് എടുക്കുവാൻ ഇച്ഛി ക്കുന്നവന് പുതപ്പ് കൂടി വിട്ടുകൊടുക്കുക എന്നാണ്. ഈ സമാധാന ചിന്തകൾ നാം നമ്മുടെ സഹോദരവർഗ്ഗത്തോടുള്ള ഇടപെടലിൽ അനു ഷ്ഠിക്കുവാനാണ് അവിടുന്ന് ആവശ്യപ്പെടുന്നത്. ഒരു കുറ്റക്കാരനോടുള്ള സമീപനത്തിലാണ് നാം ഈ നിലപാട് സ്വീകരിക്കുന്നതെങ്കിൽ പ്രതി ശിക്ഷിക്കപ്പെടുന്നില്ല. എന്നാൽ ഇതുമൂലം ആത്മീയ ദൃഷ്ടിയിൽ പ്രതി യുടെ ശിക്ഷയ്ക്കുള്ള നില ഒരുക്കപ്പെടുകയാണ് ചെയ്യുന്നത്.

ഒരു വ്യക്തിക്കും, ഒരുവൻ എന്നോട് ഇപ്രകാരം ചെയ്തു എന്നതി നാൽ ഞാനും അവനോട് അപ്രകാരം തന്നെ ചെയ്യുമെന്നതിന് ദൈവം അനുവാദം നൽകുന്നില്ല (സദൃശ. 24:29). ഒരു വ്യക്തിയേയും നിയമം സ്വന്ത കൈകളിൽ എടുക്കുന്നതിനും ദൈവം അനുവദിക്കുന്നില്ല. പിന്നെയോ ഓരോരുത്തരുടേയും പുണ്യവർദ്ധനയ്ക്കായി സഹോദര സ്നേഹം വർദ്ധിച്ചു കാണുന്നതിന് പരസ്പരം ക്ഷമിച്ച് മുന്നോട്ട് പോകു ന്നതിനാണ് ദൈവം ആഗ്രഹിക്കുന്നത്. ഞങ്ങളുടെ കടക്കാരോട് ക്ഷമി ച്ചതുപോലെ ഞങ്ങളോടും ക്ഷമിക്കേണമേ എന്നു പ്രാർത്ഥിപ്പാൻ യേശു പഠിപ്പിച്ചു. ക്ഷമിക്കുവാനുള്ള ഈ ആഹ്വാനത്തിലൂടെ ദുഷ്ടനെ പ്രോത്സാ ഹിപ്പിക്കുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. കപടഭക്തിക്കാരായ പരീശ

ന്മാരുടെ നിലപാടിനെ അപലപിച്ച് യേശു ദേവാലയത്തിൽ ലാഭത്തിനു വേണ്ടി കച്ചവടം ചെയ്തിരുന്ന പണവ്യാപാരികളെ ചാട്ട കൊണ്ട് അടിച്ചു പുറത്താക്കുകയാണ് ചെയ്തത്. അതിലൂടെ ദുഷ്ടനെ എതിർക്കുകയല്ല, ദുഷ്ടതയെ തോൽപ്പിക്കുകയാണ് ചെയ്തത്. ജീവിതം വ്യക്തിബന്ധങ്ങളായി പന്തലിച്ചുനിൽക്കുന്നു എന്നറിയുന്ന യേശു വ്യക്തികളെ അവരുടെ കുറ്റം അനുസരിച്ച് ശിക്ഷിക്കുന്നതിനല്ല മുൻതൂക്കം കൊടുക്കുന്നത്. കുറ്റക്കാരുടെ മാനസാന്തരത്തിനാണ് പ്രാധാന്യം നൽകുന്നത്.

പിശാചിനോട് എതിർത്തു നിൽക്കുവാനും ദൈവത്തിന് കീഴടങ്ങാനുമാണ് അപ്പോസ്തോലന്മാർ നമ്മെ പഠിപ്പിക്കുന്നത് (യാക്കോ. 4:7). സമൂഹത്തിലെ പൈശാചികശക്തിയെ പ്രോത്സാഹിപ്പിക്കുന്നതും പ്രീതിപ്പെടുത്തുന്നതുമായ ക്ഷമയും വിട്ടുവീഴ്ചയും ക്രിസ്തുമതം അനുവദിക്കുന്നില്ല. ദുഷ്ടനോട് എതിർക്കരുത് എന്ന തത്വം, ദുഷ്ടതയോടെ ദുഷ്ടൻ ഒട്ടി ഇരിക്കുന്നിടത്തോളം സാക്ഷാൽക്കരിക്കുവാൻ സാദ്ധ്യമല്ല. ദുഷ്ടൻ ദുഷ്ടതയിൽ നിന്ന് ക്രമേണ നന്മയിലേക്ക് വരുന്നതിനുള്ള ആത്മീയ നിർദ്ദേശമാണ് ഇത് മൂലം യേശു അർത്ഥമാക്കുന്നത്. അത് അപ്രകാരം സംഭവിക്കുന്നില്ലെങ്കിൽ ദുഷ്ടതയോടുകൂടി ദുഷ്ടനേയും എതിർക്കേണ്ടതായി വരും.

പത്രോസ് ശ്ലീഹായിൽ ചെറിയ തെറ്റ് കണ്ടിട്ട് വി. പൗലോസ് പത്രോസിനോട് എതിർത്തുനിൽക്കുന്നതും (ഗലാ. 2:11) ദുർനടപ്പുകാരനെ പുറത്താക്കാൻ ആജ്ഞ കൊടുക്കുന്നതും വിശ്വാസി ആയിരിക്കെ ദുർനടപ്പുകാരനെങ്കിൽ അവനെ പുറത്താക്കാൻ കല്പിക്കുന്നതും ഒരു തിന്മയേയും ഈ നിയമത്തിന്റെ നിഴലിൽ വച്ചുപൊറുപ്പിക്കുവാൻ സമ്മതിക്കുന്നില്ല എന്നതാണ് സൂചിപ്പിക്കുന്നത്.

ദുഷ്ടതയെ എതിർത്തു നശിപ്പിക്കുക എന്ന ഉദ്യമത്തിൽ ദുഷ്ടൻ മരിക്കുന്നുവെങ്കിൽ അത് ദുഷ്ടനെ എതിർക്കരുത് എന്ന നിയമത്തിന്റെ ലംഘനമാകുന്നില്ല. ഈ വിഷയത്തെക്കുറിച്ച് സംസാരിക്കുവാൻ പ്രതിയെ ക്ഷണിച്ചിട്ട് മനഃപൂർവ്വം അയാളെ അപായപ്പെടുത്തുന്നുവെങ്കിൽ അത് ഈ കല്പനയ്ക്ക് വിരുദ്ധമാണ്. തിന്മയോടു തോൽക്കാതെ നന്മയാൽ തിന്മയെ ജയിക്കുക എന്ന പൗലോസ് അപ്പോസ്തോലന്റെ വീക്ഷണമാണ് ദുഷ്ടനെ എതിർക്കരുത് എന്ന വചനത്തിന്റെ പിന്നിലെ സത്യം.

നിന്റെ വലത്തേ ചെകിട്ടത്ത് അടിക്കുന്നവന് മറ്റേ ചെകിടും തിരിച്ചു കാണിക്കുക എന്നുള്ള യേശുവിന്റെ കല്പനയുടെ ആഴവും പൊരുത്തവും നമുക്ക് പെട്ടെന്ന് മനസ്സിലാക്കുവാൻ സാധിക്കുന്നില്ല. ഒരു ചെകിട്ടത്ത് അടിക്കുന്നവന് തിരിച്ചടി കൊടുക്കുക എന്നത് സ്വാഭാവിക ചിന്താഗതിയാണ്. യേശു തന്റെ ഇഹലോകജീവിതകാലത്ത് അടിക്കുന്നവർക്ക്

ഞാൻ എന്റെ മുതുകും രോമം പറിക്കുന്നവർക്ക് എന്റെ കവിളും കാണിച്ചു കൊടുത്തു എന്ന് നാം വായിക്കുന്നു (യെശ. 50:6). കവിളിൽ ലഭിക്കുന്ന അടി ഹീനവും മാനഹാനിയുടെ പ്രകടനവുമാണ്. ഈ നിലയിലുള്ള ഒരു ഹീനമായ ചെയ്തിയെ ആരും സ്വാഗതം ചെയ്യുന്നില്ല.

ഈ വിഷയത്തിന് മറ്റൊരു വശം ഉണ്ട്. ഓരോ മനുഷ്യനും സ്വയം തന്നെക്കുറിച്ചു തന്നെ അറിയാവുന്നതും അഥവാ ചിന്തിച്ചു കണ്ടുപിടിക്കാൻ കഴിയുന്നതുമായ സത്യാവസ്ഥയാണിത്. ഒരു വ്യക്തിയും അവരുടെ ദോഷാവസ്ഥയെ പൂർണ്ണമായി മറ്റുള്ളവർക്ക് വെളിപ്പെടുത്തി അതിന് ഒരു ദുഷ്കീർത്തി ഉണ്ടാകുന്നതിന് ശ്രമിക്കുന്നില്ല. പകരം അത് എപ്പോഴും രഹസ്യത്തിൽതന്നെ നിലകൊള്ളുന്നു. ഈ രഹസ്യകാര്യം നിമിത്തമായിട്ടുള്ള ദൈവശിക്ഷയ്ക്ക് ആ വ്യക്തി യോഗ്യനല്ല എന്ന് ഇതിനെക്കുറിച്ചു ചിന്തിക്കുവാൻ സാദ്ധ്യമല്ല. യഥാർത്ഥത്തിൽ നമ്മുടെ വ്യക്തിത്വത്തിൽ നാം തിരിച്ചറിയുന്ന ഈ പരമാർത്ഥം നമ്മളിൽ നമ്മുടെ യോഗ്യതക്കുറവിന്റെ ഒരു കുഴിയെ ആണ് പ്രതിനിധാനം ചെയ്യുന്നത്. ഈ അയോഗ്യതയ്ക്ക് ഒരു പരിഹാരം നാം നമ്മിൽത്തന്നെ കാണുന്നുവെങ്കിൽ നമുക്ക് ലഭിക്കുന്ന ഒരടിക്ക് പകരം ഒന്നുകൂടി നാം സ്വീകരിക്കുവാൻ യോഗ്യരാണ്. ഈ അറിവ് യേശു നമുക്ക് വെളിവാക്കിത്തരുന്നു.

കുരിശിലെ കള്ളന് മോചനം നൽകിയതുപോലെയും വ്യഭിചാരിണിയെ വിടുവിച്ചതുപോലെയും യേശു നമ്മോടു ക്ഷമിക്കുന്നു. നമ്മെ സ്നേഹിക്കുന്നു. പോഷിപ്പിച്ച് വളർത്തുന്നു. ദൈവസ്നേഹത്തിന്റെ ഈ നിജസ്ഥിതി അറിയുന്നവർ ദൈവസന്നിധിയിൽ അവരുടെ നിലയെ വളരെ താഴ്ത്തും; അവർക്ക് ദൈവത്തിന് കൊടുക്കുവാനുള്ള കൃതജ്ഞത അധികമാണ്. അവരുടെ ഈ കൃതജ്ഞത എന്നുള്ളത് ദൈവം അവരോടു ക്ഷമിച്ച് അവരെ സ്നേഹിക്കുന്നു എന്നതിനു പകരം അവരോട് മറ്റുള്ളവർ ചെയ്യുന്ന തെറ്റിന് അവർ ക്ഷമ കൊടുക്കുക മാത്രമല്ല മറ്റുള്ളവന്റെ ഒരു തിന്മ കൂടി സഹിക്കുക എന്നതാണ്. ക്ഷമിച്ചു എന്ന് വരുത്തുക എന്നതല്ല ക്രിസ്തീയ ക്ഷമയുടെ കാതലായ അംശം. പിന്നെയോ അത് വീണ്ടും മറുവശത്ത് ഒരു നന്മ ഉളവാക്കണമെന്ന ഉദ്ദേശ്യത്തിൽ ഒരു അന്യായം കൂടി ക്ഷമിക്കുവാൻ ഒരുക്കമാണ് എന്ന് തെളിയിക്കുന്നതാണ്. ഇത് ദൈവം മനുഷ്യനിൽ നിന്ന് പ്രതീക്ഷിക്കുന്ന കൂടുതലായ ഒരു നന്മയാണ്; ഈ ആവശ്യത്തിനായി രണ്ടാമത് ഒരടി കൂടി രണ്ടാമത്തെ ചെകിട്ടത്തുണ്ടാകുന്നത് സ്വാഗതം ചെയ്യണമെന്ന് യേശു നമ്മെ ബോദ്ധ്യമാക്കുന്നു.

നിന്നോട് വ്യവഹരിച്ച് ഉടുപ്പ് എടുക്കുവാൻ ഇച്ഛിക്കുന്നവന് പുതപ്പ് കൂടി വിട്ടുകൊടുക്കണമെന്ന് യേശു ആജ്ഞാപിക്കുന്നു. സാധാരണ ഒരാൾ തന്നോട് ഉടുപ്പ് ആവശ്യപ്പെടുന്നവന് കൊടുക്കുന്നു. എന്നാൽ അത്

തന്റെ ആവശ്യത്തിൽ കൂടുതൽ ഉള്ളതായിരിക്കും കൊടുക്കുന്നത്. പലപ്പോഴും നമ്മുടെ ആവശ്യത്തെക്കാൾ മറ്റൊരാളുടെ ആവശ്യം തീവ്രതയേറിയതെങ്കിലും, മറ്റൊരാൾ നമ്മുടെ ഉറ്റബന്ധുവും നമ്മുടെ സ്നേഹാദരങ്ങൾക്ക് പാത്രീഭൂതനാണെങ്കിലും ഈ ഉപകാരം ചെയ്യുന്നു; ഇത് സ്നേഹത്തിന്റെയും സാഹോദര്യത്തിന്റെയും പ്രകടനമായിട്ടാണ് കരുതപ്പെടുന്നത്.

മറ്റൊരാളുടെ ആവശ്യം നമ്മുടെ ആവശ്യത്തേക്കാൾ കൂടുതൽ എങ്കിൽ നാം കൊടുക്കുന്നു എന്നതുകൊണ്ട് ഒരു ക്രിസ്തുശിഷ്യൻ തൃപ്തനാകരുത്. പിന്നെയോ മറ്റൊരാളുടെ ആവശ്യം എല്ലാം നിറവേറ്റിയിട്ട് തനിക്കു ശേഷിച്ചത് മതി എന്നു ചിന്തിക്കുവാനുള്ള സ്നേഹവും കടപ്പാടും സഹോദരനോട് ഉണ്ടായിരിക്കുവാൻ കർത്താവ് ആവശ്യപ്പെടുന്നു. ഈ മറ്റൊരാൾ ശത്രു ആണെങ്കിൽ പോലും അവനെ സ്നേഹിച്ച് അവനുവേണ്ടി ഇപ്രകാരം ചെയ്യുവാനുള്ള ആജ്ഞയാണ് യേശു നമുക്ക് നൽകുന്നത്. ഈ സ്നേഹത്തിൽ സ്വന്തം ജീവനെക്കൂടി ഉൾപ്പെടുത്തിയാകുമ്പോൾ രണ്ടാമത്തെ ആൾ നമ്മെ കൊല്ലുന്നുവെങ്കിൽ കൂടി അവനുവേണ്ടിയും കൊടുക്കുവാൻ നമുക്ക് കഴിയണം. ഈ സ്നേഹമാണ് സ്തേഫാനോസ് ശെമ്മാശൻ മരണസമയത്ത് പ്രകടിപ്പിച്ച് യേശുവിന്റെ വലത്ത് ഭാഗത്തേക്കു തന്റെ പ്രാണനെ എത്തിച്ചത്. ഈ സ്നേഹാരൂപിയിൽ നിന്നോട് വ്യവഹരിച്ച് ഉടുപ്പ് എടുക്കുവാൻ ഇച്ഛിക്കുന്നവന് പുതപ്പ് വിട്ടുകൊടുക്കുവാനുള്ള കടമ നിറഞ്ഞു നിൽക്കുന്നു.

**വാക്യം 43-48**

*"കൂട്ടുകാരനെ സ്നേഹിക്ക എന്നും ശത്രുവിനെ പകയ്ക്ക എന്നും അരുളിച്ചെയ്തത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോട് പറയുന്നത് നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പീൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പീൻ. സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് പുത്രന്മാരായി തീരേണ്ടതിന് തന്നെ. അവൻ ദുഷ്ടന്മാരുടെ മേലും നല്ലവരുടെമേലും തന്റെ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെമേലും നീതികെട്ടവരുടെ മേലും മഴ പെയ്യിക്കുകയും ചെയ്യുന്നില്ലയോ. നിങ്ങളെ സ്നേഹിക്കുന്നവരെ സ്നേഹിച്ചാൽ നിങ്ങൾക്ക് എന്ത് പ്രതിഫലം. ചുങ്കക്കാരും അങ്ങനെതന്നെ ചെയ്യുന്നില്ലയോ. സഹോദരന്മാരെ മാത്രം വന്ദനം ചെയ്താൽ നിങ്ങൾ എന്ത് വിശേഷം ചെയ്യുന്നു. ജാതികളും അങ്ങനെ തന്നെ ചെയ്യുന്നില്ലയോ. ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയപിതാവ് സൽഗുണ പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവീൻ."*

കൂട്ടുകാരനെ സ്നേഹിക്കുക, ശത്രുവിനെ എതിർക്കുക എന്ന

സാധാരണ സ്വഭാവത്തിന് വിരുദ്ധമായി യേശു നമ്മളോട് ശത്രുക്കളെ സ്നേഹിപ്പീൻ, നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പീൻ എന്നു പഠിപ്പിക്കുന്നു. ഇപ്രകാരമൊരു സമീപനം ശത്രുക്കളോട് നമുക്ക് ഉണ്ടാകുന്നതിന്, ആധാരമായി യേശു സർവ്വശക്തനായ ദൈവത്തിന്റെ സ്വഭാവം പ്രത്യേകം എടുത്തു പറയുന്നു. ദൈവം നീതിമാന്മാരുടെമേലും നീതി കെട്ടവരുടെ മേലും മഴ പെയ്യിക്കുന്നു. ദൈവം തന്റെ ഉന്നതാവസ്ഥയിൽ പരിശുദ്ധന്മാരെയും പാപികളേയും അന്വേഷിക്കുകയും പരിപാലിക്കുകയും ചെയ്യുന്നു. എല്ലാവർക്കും നന്മയായിട്ടുള്ളത് മാത്രം സംഭവിക്കുവാൻ ഇച്ഛിക്കുന്ന ദൈവം, തന്റെ സ്വഭാവം അനുസരിച്ച് എല്ലാവർക്കും നന്മ മാത്രം ചെയ്യുന്നു. ചിലർക്ക് തിന്മയായുള്ളതും, കയ്പ് കലർന്നതുമായവ സംഭവിക്കുന്നത് അവർ ദൈവത്തിന്റെ വെളിച്ചത്തേക്കാൾ ഇരുളിനെ സ്നേഹിക്കുന്നത് ഒരു കാരണമാകാം. ഇങ്ങനെ സംഭവിക്കുമ്പോഴും മനുഷ്യർ പരസ്പരം സ്നേഹത്തിൽ കഴിയണമെന്നാണ് യേശു കല്പിക്കുന്നത്.

ഇയ്യോബ് തന്റെ വൈരിയുടെ നാശത്തിൽ സന്തോഷിക്കുന്നവനല്ല എന്ന് നമ്മെ അറിയിക്കുന്നു (31:30). ദാവീദു രാജാവിനെ ശൗൽ ശത്രുവായിക്കണ്ട് വേട്ടയാടുന്ന സമയത്ത് ദാവീദ് ശൗലിനോടുള്ള തന്റെ സ്നേഹത്തിന് കുറവു വരുത്തുന്നില്ല (1 ശമു. 24:7). ഒരുവനിൽ സ്ഥിതി ചെയ്യുന്ന യഥാർത്ഥവും ആഴവുമുള്ളതുമായ സ്നേഹം അത് ദൈവത്തിൽ നിന്നുവെങ്കിൽ അവനിൽ ശത്രുവിനോടുള്ള പകയ്ക്ക് സ്ഥാനം ലഭിക്കുന്നതല്ല. അവനിൽ കുടികൊള്ളുന്ന സ്നേഹം ശത്രുവിന്റെ വൈരത്തെ ഉലച്ച് കളയുന്നതിന് പര്യാപ്തമാകകൊണ്ട്, അവനിൽ കടന്നുവരുന്ന ദൈവം അവന്റെ ശത്രുവിനെ മിത്രമായിട്ട് അറിയിക്കുന്നു. ഇങ്ങനെ ദൈവസഹായത്താൽ നമുക്ക് ശത്രുക്കളെ സ്നേഹിക്കുവാൻ കഴിയുന്നു. ദൈവസ്നേഹം ശത്രുവിനെ മിത്രമായിട്ട് കാണുന്നതിനുള്ള സ്നേഹവും സൗകര്യവും ന്യായവും നമ്മിൽ വ്യക്തമാക്കുന്നു. അപ്പോൾ ശത്രുവിനുവേണ്ടി പ്രവർത്തിക്കുന്നതിന് നമുക്കു കഴിയുന്നു.

ലോകത്ത് ജീവിക്കുന്ന ബഹുഭൂരിപക്ഷം ജനങ്ങളും ശത്രുക്കളെ സ്നേഹിക്കുവാൻ കഴിവില്ലാത്തവർ ആകുന്നു. അവരുടെ ഹൃദയത്തിലുള്ള "താൻ" എന്നുള്ള സ്വാർത്ഥതയുടെ മുഴുപ്പ് കാരണം, ശത്രുസ്ഥാനത്ത് ഇരിക്കുന്നവരിൽനിന്ന് ഉദിച്ച് കടന്നുവരുന്ന, ശത്രുമനോഭാവത്തെ മറികടന്ന് അതിനെ പൊതിഞ്ഞ് അലിയിച്ച് കളയേണ്ടതിനാവശ്യമായ സ്നേഹം സംജാതമാകുന്നില്ല.

അവർ തങ്ങളെക്കുറിച്ച് തന്നെ ചിന്തിക്കുന്നത് ഇപ്രകാരമായിരിക്കും. "ദൈവമേ പിടിച്ചുപറിക്കാർ, നീതികെട്ടവർ മുതലായ ശേഷം മനുഷ്യരെപ്പോലെയോ ഈ ചുങ്കക്കാരനെപ്പോലെയോ ഞാൻ അല്ലായ്കയാൽ ഞാൻ

നിന്നെ വാഴ്ത്തുന്നു" (ലൂക്കോസ് 18:11). ഈ പരീശ മനോഭാവം ശത്രുക്കളെ സ്നേഹിക്കുക എന്ന കർത്താവിന്റെ വചനം വിളയുന്ന വയലിലെ ഏറ്റവും വലിയ ശത്രുമരം ആണ്. അതിനെ വെട്ടിവീഴ്ത്തി കഠിനപ്രയത്നത്തിലൂടെ യേശുവിന്റെ സ്നേഹം നമ്മിൽ വളർത്തി എടുക്കുമ്പോളാണ് ശത്രുക്കളെ സ്വന്ത സ്നേഹിതരായി പരിഗണിക്കുവാൻ ആവശ്യമായ ത്രാണി നമുക്കു ലഭിക്കുന്നത്.

സ്വന്ത കാര്യങ്ങൾക്കു മാത്രം പ്രസക്തി കൊടുത്ത് സ്വന്തക്കാരെ മാത്രം പ്രോത്സാഹിപ്പിച്ച് സ്വന്തമായി ലാഭം ഉണ്ടാകാത്ത ഇടത്ത് ഒരിക്കലും സജീവമല്ലാത്തവർ യേശുവിന്റെ വചനപ്രകാരം പുറജാതിക്കാർക്കും ജാതികൾക്കും സമമാണ്. യേശുവിന്റെ അനുയായികൾ സർവ്വ മനുഷ്യർക്കും പിതാവായിട്ടും സഹോദരനായിട്ടും ജീവിക്കുന്നവനും മിത്രശത്രു ഭേദമെന്യേ സകലർക്കും ഉപകാരിയുമായിരിക്കണം. ഒരു ക്രിസ്ത്യാനിയുടെ വളർച്ച ഈ നിലയിലേക്ക് ഉയർന്നതും പരിപൂർണ്ണതയെ പ്രാപിച്ചതുമായിരിക്കണമെന്ന് യേശു ആഗ്രഹിക്കുന്നു. യേശു ഈ വിഷയത്തെക്കുറിച്ച് നമ്മളെ പ്രബോധിപ്പിക്കുന്നത് സ്വർഗ്ഗസ്ഥനായ പിതാവ് സൽഗുണ പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവീൻ എന്നാണ്. മനുഷ്യർ അവരുടെ സ്വന്ത ശക്തിയാലും പ്രയത്നത്താലും ഈ അവസ്ഥയെ പ്രാപിക്കുവാൻ കഴിയാത്തവരെങ്കിലും മനുഷ്യർക്ക് അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാകുമെന്ന് നാം വിശ്വസിക്കണം.

## സന്ദേശമുഖങ്ങൾ

### I

1. കുറ്റത്തിന് നീതിയുക്തമായ ശിക്ഷ ആവശ്യമാണ്.
2. ദുഷ്ടന്റെ മാനസാന്തരത്തെ ഇഷ്ടപ്പെട്ട് ദുഷ്ടതയെ എതിർക്കണം.
3. നമ്മുടെ ദോഷങ്ങളെക്കുറിച്ച് നമുക്കു ബോദ്ധ്യം ഉണ്ടായിരിക്കണം.
4. നല്ലവരേയും ശത്രുക്കളേയും നാം സ്നേഹിക്കണം.
5. നാം സൽഗുണ സമ്പൂർണ്ണരാകണം.

### II

### ദൈവസ്നേഹം

1. ഏദൻതോട്ടത്തിൽ വെളിപ്പെടുത്തിയ സ്നേഹം (ഉൽപ്പ. 3:15).
2. സ്വന്ത പുത്രനെ മരണത്തിന് ഏൽപിച്ച് നിർവഹിച്ച സ്നേഹം (യോഹ. 3:16).
3. ശത്രുക്കളെ സ്നേഹിക്കുന്ന സ്നേഹം (മത്താ. 5:44).
4. ദോഷത്തെ വെറുക്കുന്ന സ്നേഹം (സങ്കീ. 97:10).
5. വിശ്വാസികളിലേക്കു കടന്നുവന്ന് വസിക്കുന്ന സ്നേഹം (യോഹ. 14:23).

6. സകല ആശ്വാസവും നൽകുന്ന സ്നേഹം (2 കോരി. 13:11).
7. നിത്യസ്നേഹം (യിരമ്യ 31:3).

### III

### പരസ്പരസ്നേഹം

1. ദുഷ്ടതയെ ദ്വേഷിച്ചു ദുഷ്ടനെ സ്നേഹിക്കുന്ന സ്നേഹം (മത്തായി 5:39).
2. ഇടത്തെ ചെവിട്ടത്ത് അടിക്കുന്നവന് വലത് ചെവിട് കാണിക്കുന്നു (മത്തായി 5:39).
3. ഉപദ്രവിക്കുന്നവരെ കൈക്കൊള്ളുന്ന സ്നേഹം (മത്തായി 5:40).
4. സഹോദരനുവേണ്ടി പ്രാർത്ഥിക്കുന്ന സ്നേഹം (മത്തായി 5:41).
5. ത്യാഗനിർഭരമായ സ്നേഹം (മത്തായി 5:41).
6. യാചിക്കുന്നവനു കൊടുക്കുന്ന സ്നേഹം (മത്തായി 5:44).
7. ബലികാഴ്ചകളേക്കാൾ ഉയർന്ന സ്നേഹം (മത്തായി 5:23).

### IV

### യേശുവിന്റെ സ്നേഹം

1. പാപികളെ ആശ്വസിപ്പിക്കുന്ന സ്നേഹം (മത്തായി 9:13).
2. പാപികളെ രക്ഷിപ്പാനുണ്ടായ സ്നേഹം (1 തിമോത്തിയോസ് 1:15).
3. പാപികൾക്കുവേണ്ടി മരിക്കുന്ന സ്നേഹം (റോമർ 5:8).

### V

### യേശുവിനെ സ്നേഹിക്കുന്നവർ

1. തന്റെ കല്പനകളെ കാത്തുകൊള്ളുന്നവർ (യോഹന്നാൻ 14:15).
2. എല്ലാവരേയുംകാൾ യേശുവിനെ സ്നേഹിക്കുന്നവർ (മത്തായി 10:37).
3. തന്റെ കുരിശ് എടുത്തു അനുഗമിക്കുന്നവർ (മത്തായി 10:38).
4. അവനുവേണ്ടി മരിപ്പാൻ സന്നദ്ധതയുള്ളവർ (പ്രവൃത്തി 21:13).
5. ആത്മാവിൽ ദരിദ്രരായവർ (മത്തായി 5:3).
6 എളിയവർക്കു ഉപകാരം ചെയ്യുന്നവർ (മത്തായി 25:40).
7. സുവിശേഷം അറിയിക്കുന്നവർ (മത്തായി 28:19).

# 51

# വാങ്ങിപ്പിനു ശേഷം അഞ്ചാം ഞായറാഴ്ച

**വേദഭാഗം: ലൂക്കോ. 11:33-41**

**വാക്യം 33**

*"വിളക്ക് കൊളുത്തിയിട്ട് ആരും നിലവറയിലോ പറയിൻകീഴിലോ വെയ്ക്കാതെ അകത്തു വരുമ്പോൾ വെളിച്ചം കാണേണ്ടതിന് തണ്ടി ന്മേൽ അത്രേ വയ്ക്കുന്നത്."*

യേശു ലോകത്തിന്റെ പ്രകാശമാണെന്ന് തന്നെക്കുറിച്ച് പ്രസ്താവി ച്ചിരുന്നു; അപ്പോസ്തോലന്മാർക്കും യേശു ദൈവത്തിൽ നിന്ന് ഇറങ്ങി വന്ന പ്രകാശമായിട്ടാണ് അനുഭവപ്പെട്ടത്. ഏതു മനുഷ്യനേയും പ്രകാ ശിപ്പിക്കുന്ന സത്യവെളിച്ചം എന്നാണ് യോഹന്നാൻ ശ്ലീഹാ യേശുവി നെക്കുറിച്ച് പ്രസ്താവിച്ചിരിക്കുന്നത് (യോഹ. 1:9). പൗലോസ് ശ്ലീഹാ ആകട്ടെ ഈ പ്രകാശം, യേശുക്രിസ്തുവിന്റെ മുഖത്തിലുള്ള ദൈവതേജ സ്സിന്റെ പരിജ്ഞാനമായി അവരുടെ ഹൃദയത്തിലും പ്രവർത്തിച്ചിരുന്നു വെന്ന് അറിയിക്കുന്നു (2 കൊരി. 4:6). കർത്താവായ യേശുവിൽ നിന്ന് അവനിൽ വിശ്വസിക്കുന്നവർക്കുമായി ലഭിക്കുന്ന പ്രകാശം അനേകർക്ക് പ്രയോജനപ്പെടണമെന്നും, അതു മറച്ച് വയ്ക്കരുതെന്നും മനുഷ്യാവതാ രകാലത്ത് യേശു ശിഷ്യന്മാരോട് പറഞ്ഞു.

വിളക്ക് ഉയർത്തിവച്ചാൽ മാത്രമാണ് അതിന്റെ പ്രകാശം എല്ലാ വരിലും പതിയുന്നത്. ക്രിസ്ത്യാനികൾ യേശുവിൽ നിന്നുള്ള പ്രകാശം പ്രാപിച്ചിട്ട്, അത് ഒരു ആത്മീയ പരിജ്ഞാനം, അഥവാ ദൈവിക നൽവരം, എന്തു തന്നെയും ആകട്ടെ അതിനെ അനേകരുടെ പ്രയോജനത്തിനായി ഉപയോഗിക്കാൻ കടപ്പെട്ടവരാണ്. യേശു ഒരിക്കൽ തന്നിൽ വിശ്വസിച്ച വരോടായി "നിങ്ങൾ ഭൂമിയുടെ ഉപ്പ് ആകുന്നു. ഉപ്പ് കാരം ഉള്ളതായി വർത്തിച്ച് ഫലം പുറപ്പെടുവിക്കണമെന്ന്" കല്പിച്ചു. ഇതുപോലെ "നിങ്ങൾ ലോകത്തിന്റെ വെളിച്ചം ആകുന്നു. ആ വെളിച്ചം മറഞ്ഞിരി പ്പാൻ പാടില്ല" എന്ന് തന്റെ ശിഷ്യന്മാരെക്കുറിച്ച് അവിടുന്ന് കല്പിക്കുന്നു. യഥാർത്ഥ ക്രിസ്ത്യാനികൾ, ദൈവത്തിനും മനുഷ്യർക്കും പ്രയോജനം ഉള്ളവരായിരിക്കണമെന്ന ആശയമാണ് ഇതിലൂടെ യേശു നമുക്ക് നൽകു ന്നത്.

മനുഷ്യർ, യേശുവിൽ വിശ്വസിച്ച് അവനിൽ നിന്ന് ശക്തി പ്രാപിച്ച് മറ്റുള്ളവർക്കായി ഫലം പുറപ്പെടുവിക്കണമെന്ന ആശയമാണ് ഈ വചനത്തിലും യേശു പഠിപ്പിക്കുന്നത്. വിളക്ക് കത്തിക്കുന്നതിന്റെ പ്രത്യേക ഉദ്ദേശ്യം നാം വിശേഷമായി പ്രസ്താവിക്കേണ്ട കാര്യമില്ല. കൊളുത്തിയ വിളക്ക് ഉപയോഗിക്കുന്നില്ലെങ്കിൽ ആ വിളക്കുകൊണ്ട് ഒരു പ്രയോജനവും ഉണ്ടാകുന്നില്ല. ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം അവൻ ക്രിസ്തുവുമായി ബന്ധപ്പെടുന്നത്, ക്രിസ്തുവിൽ നിന്നായി അവനിലേക്കു വരുന്ന, ക്രിസ്തീയ ചൈതന്യം മുഖാന്തരമാണ്. ഇത് വിശുദ്ധാത്മാവിന്റെ നൽവരവും, എല്ലാ നല്ല പ്രവർത്തനങ്ങളുടേയും പിന്നിൽ പ്രവൃത്തിക്കുന്ന ദൈവകൃപയുമാണ്. ഈ ദൈവികശക്തി ഒരു ജ്വാലയായി വിശ്വാസികളുടെ ജീവിതത്തിന്റെ എല്ലാ തുറകളിലും പ്രയോജനപ്പെടണം. വിശ്വാസികളുടെ ലൗകിക, ആത്മിക, രഹസ്യ പരസ്യ കാര്യങ്ങളിലും വിശ്വാസത്തിൽ നിന്നുത്ഭവിക്കുന്ന ഈ വിളക്ക് പ്രയോജനപ്പെടുന്നതിന് വിശ്വാസി അതിനെ തണ്ടിന്മേൽ വയ്ക്കണമെന്ന് യേശു കല്പിക്കുന്നു. ഒരു വ്യക്തി യേശുവിന്റെ ഒരു സമ്പൂർണ്ണ വിശ്വാസി ആയിരുന്നിട്ട് അവനിൽ നിന്ന് പുറപ്പെടുന്ന ആത്മീയ ചൈതന്യം അഥവാ സജീവമായി പരിശുദ്ധാത്മാവിൽ നിന്ന് വരുന്ന വിവിധ വരങ്ങൾ ആ വ്യക്തി ഉപയോഗപ്പെടുത്താതെ ഉദാസീനതയുടെയും ഭക്തിഹീനതയുടെയും ആത്മാവിൽ കൈവിട്ടു കളയാൻ ഇടവരരുത്.

വിളക്ക് കൊളുത്തിയിട്ട് പറയിൻകീഴിൽ വക്കാതെ തണ്ടിന്മേൽ വയ്ക്കണം എന്ന് യേശു നിർബന്ധിക്കുന്നതിന്റെ അർത്ഥം; യേശുവിൽ നിന്നുള്ള ആത്മീയ കൃപകൾ കൈക്കൊണ്ടവർ, അതിന്റെ ഉപയോഗം വർദ്ധമാനമായ രീതിയിൽ, ഉണ്ടാകുന്നതിനും, അത് അനേകരെ ആത്മീയ പാതയിലേക്കു നടത്തുന്നതിന് സഹായകമായി ഉപയോഗിക്കുന്നതിനുമാണ്. യേശുവിൽ നിന്ന് പ്രകാശം ആരിൽ ചൊരിഞ്ഞു ആരെ ധന്യരാക്കുന്നുവോ അങ്ങനെയുള്ളവർ ആത്മീയവേല ചെയ്യുന്നത് നിർത്താവുന്നതല്ല. അതിന് ലോകത്തിൽ നിന്ന് തന്നെ പ്രതിഫലം ഉടനെ ലഭിക്കണമെന്ന് ശഠിക്കുന്നതും ശരിയല്ല. ഇങ്ങനെയുള്ളവർ യേശുവിന്റെ മുന്തിരിത്തോട്ടത്തിലെ പ്രധാന വേലക്കാരായിരിക്കും. ഈ വേലക്കാർക്ക് തങ്ങളുടെ ജോലി നിവർത്തിക്കുന്നതിനുള്ള എരിവും ഉത്സാഹവും കഴിവും ദൈവം തന്നെയാണ് കൊടുക്കുന്നത്.

എല്ലാ നല്ല കാര്യങ്ങൾക്കും ആധാരമാകുന്ന ദൈവികപ്രകാശം നമ്മിൽ വസിക്കുന്നതും പ്രവർത്തിക്കുന്നതും ഒരു ദൈവികദാനം എന്നു നാം വിശ്വസിക്കണം. അത് നമ്മിൽ ആരോഗ്യത്തിനും വളർച്ചയ്ക്കും മറ്റു തുറകളിലെ നമ്മുടെ പ്രവർത്തനങ്ങൾക്കും സഹായകമായി ഭവിക്കുന്നു. നാം ദൈവമഹത്വത്തിനായി ഈ ദൈവികദാനങ്ങളെ ഉപയോഗിക്കുമ്പോൾ,

അത് കണ്ടിട്ട് അനേകർ നമ്മെ പ്രശംസിക്കണമെന്നുള്ള ഒരു നിർബന്ധ ബുദ്ധിയുണ്ടാകുന്നത് ദൈവികമായ സംഗതിയല്ല. നമ്മിലൂടെ പ്രവർത്തിക്കുന്ന ദൈവികകൃപയെ കണ്ടിട്ട് അനേകർ ദൈവനാമം മഹത്വപ്പെടുത്തുന്നതിന് സംഗതിയാകുകയാണ് വേണ്ടത്. നമുക്ക് മഹത്വം വേണ്ട, എല്ലാ മഹത്വവും സർവ്വശക്തനും തന്റെ വിശ്വാസികളെ ശക്തിപ്പെടുത്തുന്നവനുമായവന് ഉണ്ടാകട്ടെ എന്ന ഭാവമാണ് നല്ലത്. നമ്മിൽ പ്രവർത്തിക്കുന്ന യേശുവിന്റെ ദീപത്തിന്റെ പ്രകാശവും രശ്മിയും നാം മറ്റുള്ളവരുടെ പ്രയോജനത്തിനായി വിട്ടുകൊടുക്കുന്നത് നമ്മുടെ സമർപ്പിതവും നിർമ്മലവുമായ ജീവിതം മുഖാന്തരമായിരിക്കണം. അനേകരിൽ ദൈവികകൃപ ധാരാളമായി ഉണ്ടെങ്കിലും സ്വാർത്ഥത മുഖാന്തരം പ്രവർത്തനം നടക്കാതിരിക്കും. അതും അനുഗ്രഹപ്രദമായ സംഗതിയല്ല. മറ്റു ചിലർ ആത്മീയ പ്രകാശത്തിന്റെ സ്ഥാനത്ത് ലൗകികപ്രകാശം മാത്രമുള്ളവരെങ്കിൽ അവരിലൂടെ ലൗകിക ആദർശങ്ങൾ കൂടുതലായി നടപ്പായെന്നു വരാം. എന്നാൽ ഈ വിഷയത്തിൽ ഓരോ ക്രിസ്ത്യാനിയുടേയും ലക്ഷ്യം ആത്മീയ ആദർശങ്ങളിൽ ധന്യത സമ്പാദിക്കണമെന്നതാണ്. വിപരീത ദിശയിൽ സഞ്ചരിക്കുന്നവർ കൂടുതലായി ദൈവത്തിൽ നിന്ന് അകന്ന് നടക്കുന്നവർ ആയി പരിണമിക്കുന്നു.

നമ്മുടെ ആത്മീയ ജീവിതം ലോകത്ത് വർത്തിക്കുന്ന തിന്മയ്ക്ക് ഒരു ഭീഷണിയായി വരണമെങ്കിൽ നമ്മുടെ ജീവിതത്തിന്റെ ഓരോ തലത്തിലും നമ്മുടെ കഷ്ടതയിലും ദുഃഖത്തിലും വ്യാപാരരംഗത്തും ഗാർഹികജീവിതത്തിലും യേശുവിന്റെ ദിവ്യപാതയുടെ പ്രകാശം നിറഞ്ഞു നിൽക്കണം. നാം നമ്മുടെ ജീവിതത്തിൽ ആത്മീയ വെളിച്ചത്തെ ജാഗ്രതയോടെ കാത്തുസൂക്ഷിക്കുന്നുവെങ്കിൽ നമുക്ക് ബുദ്ധിയുള്ള അഞ്ച് കന്യകമാരുടെ നിലയിലേക്ക് ഉയരുവാൻ കഴിയും. ഇതുപോലെ തന്നെ ദൈവിക പ്രകാശം നമ്മിൽ ഉണ്ടെങ്കിൽ മാത്രമാണ് നാം ഉറച്ച പാറമേൽ വീടു പണിയുന്നവരുടെ ഗണത്തിൽ ഉൾപ്പെടുന്നത്. ദൈവിക ദാനങ്ങളായ വരങ്ങളെ യാചിച്ചു വാങ്ങുകയും പൂർണ്ണമനസ്സോടെ വളർത്തുകയും ചെയ്തിട്ട്, ആ ദീപത്തെ നാം പറയിൻകീഴെ വയ്ക്കുവാൻ സംഗതിയാകരുത്. അതിന്റെ പ്രകാശം സകലർക്കും ലഭിക്കുവാൻ സ്തംഭത്തിന്മേൽ തന്നെ വയ്ക്കണം.

**വാക്യം 34-36**

*"ശരീരത്തിന്റെ വിളക്ക് കണ്ണുകളാകുന്നു. കണ്ണ് ചൊവ്വുള്ളതെങ്കിൽ ശരീരം മുഴുവനും പ്രകാശിതമായിരിക്കും. ദോഷമുള്ളതാകിലോ ശരീരവും ഇരുട്ട് തന്നെ. ആകയാൽ നിന്നിലുള്ള വെളിച്ചം ഇരുളാകാതിരിപ്പാൻ നോക്കുക. നിന്റെ ശരീരം അന്ധകാരമുള്ള അംശം ഒട്ടും ഇല്ലാതെ*

*മുഴുവൻ പ്രകാശിതമായിരുന്നാൽ വിളക്ക് തെളക്കം കൊണ്ട് നിന്നെ പ്രകാശിപ്പിക്കുന്നതുപോലെ അശേഷം പ്രകാശിതമായിരിക്കും."*

ശരീരത്തിൽ നിന്ന് പ്രകാശം ചൊരിയുന്നത് കണ്ണ് ആണെന്ന് യേശു അറിയിക്കുന്നു. അതോടൊപ്പം കണ്ണ് ശരീരത്തിന്റെ ഒരു അവയവം കൂടിയാണ്. ആത്മാവിനു പ്രകാശം നൽകേണ്ടത് ആത്മീയ കണ്ണ് ആണ് എന്നറിയിച്ചുകൊണ്ട് "ആകയാൽ നിന്നിലുള്ള വെളിച്ചം ഇരുളാകാതിരിപ്പാൻ നോക്കുക" എന്ന് അഭ്യർത്ഥിക്കുന്നു. ഈ അഭ്യർത്ഥനയിലൂടെ യേശു ശരീരത്തിന്റെ കണ്ണ് എന്ന വിഷയത്തിൽ നിന്ന് ആത്മാവിന്റെ കണ്ണ് എന്ന വിഷയത്തിലേക്ക് കടന്നുവരുന്നു.

യേശു ഈ പ്രബോധനത്തിൽ മനുഷ്യന്റെ ആത്മീയ ദൃഷ്ടിയുടെ ന്യൂനതയില്ലാത്ത ഒരു അവസ്ഥയെക്കുറിച്ചാണ് പ്രസ്താവിക്കുന്നത്. മനുഷ്യന്റെ മുഖത്ത് കാണപ്പെടുന്ന കണ്ണ് ശരീരവുമായി ബന്ധപ്പെട്ടിരിക്കുന്ന കണ്ണ് ആണ്. ഈ കണ്ണുകൊണ്ട് ലോകത്തു ദൃശ്യമായവയെ കാണാൻ കഴിയുന്നു എന്നതിൽ കവിഞ്ഞ് അദൃശമായവയെ കാണാൻ കഴിയുന്നില്ല. ആത്മാവിന്റെ കണ്ണ് മനുഷ്യന്റെ ആലോചനകളെ നടത്തുകയും ആത്മാവിൽ പതിയുന്ന കാര്യങ്ങളെ വിവേചിക്കുകയും ചെയ്യുന്നു. ഈശ്വരവിശ്വാസമുള്ള ഒരു വ്യക്തി ഈശ്വര സ്മരണയിൽ കണ്ണ് അടച്ച് മേൽപ്പോട്ട് നോക്കി പ്രാർത്ഥിക്കുമ്പോൾ അയാളുടെ ആന്തരിക കണ്ണ് തുറന്ന് ശാരീരിക കണ്ണ് അടഞ്ഞു വരുന്നതായി അനുഭവപ്പെടുന്നു. ഈ ആന്തരിക കണ്ണ് വെളിച്ചമുള്ളതായിരിക്കണം, ഇരുണ്ടു പോകരുത് എന്നാണ് യേശു വിശ്വാസികളോട് ആവശ്യപ്പെടുന്നത്.

മനുഷ്യന്റെ ആത്മാവിനെക്കുറിച്ച് ബോദ്ധ്യം ഇല്ലാത്തവർക്ക് ആത്മീയ കണ്ണുകളെക്കുറിച്ച് അറിവ് ലഭിക്കുന്നില്ല. മനുഷ്യന്റെ നിനവുകളും ചിന്തകളും പരിവർത്തിക്കുന്നത് ഏതെങ്കിലും ഒരു അടിസ്ഥാന മാധ്യമത്തിന്മേൽ ആയിരിക്കണം. കേൾക്കുന്നതിനും കാണുന്നതിനും ചെവി, കണ്ണ് ഇവ യഥാക്രമം ആവശ്യമാണ്. ഇവ രണ്ടും ഇല്ലാത്തവർ കേൾക്കുന്നു, കാണുന്നു എന്നു പറഞ്ഞാൽ അത് യാഥാർത്ഥ്യം അല്ല. ഇപ്രകാരം തന്നെ മനുഷ്യന്റെ ഉൾവെളിച്ചം, ചിന്തകൾ, കണക്കുകൂട്ടൽ, സ്നേഹം, വൈരാഗ്യം, അസൂയ, പൈശൂന്യം ഇവയ്ക്കു പിന്നിലും, കാഴ്ചക്കും കേൾവിക്കും മാധ്യമങ്ങളായി കണ്ണും ചെവിയും വർത്തിക്കുന്നതുപോലെ അടിസ്ഥാന മാധ്യമങ്ങളായി മറ്റൊരു സജീവരൂപം ഉണ്ടായാലേ മതിയാവൂ. ഇത് മനുഷ്യന്റെ ആത്മാവാണ്. ഈ ആത്മാവിന്റെ നില, അതു മനുഷ്യനിൽ അവനെ മനുഷ്യനാക്കുന്നു. അവൻ മത്സരിക്കുന്നു. നേട്ടങ്ങൾ കൊയ്യുന്നു. അഭിമാനിക്കുന്നു. മാനഹാനിയിൽ പരിതപിക്കുന്നു. പ്രമോഷനു വേണ്ടി വാഞ്ചിക്കുന്നു, ഇഹലോകത്തേക്കും പരലോകത്തേക്കും തന്റെ ചിന്തകളെ ഓടിക്കുന്നു. ഈശ്വരനോട് പ്രാർത്ഥിക്കുന്നു. ആത്മാ

വില്ലാത്ത മൃഗത്തിന് ഈവക ഒന്നുമില്ല. രണ്ടു മൃഗങ്ങൾ തമ്മിൽ നട ത്തുന്ന മത്സരത്തിൽ ജയിക്കുന്ന മൃഗത്തിനുള്ള ട്രോഫി ആ മൃഗത്തിന്റെ ഉടമസ്ഥൻ "മനുഷ്യൻ" കരസ്ഥമാക്കുന്നത് മൃഗത്തിന് ആത്മാവ് ഇല്ലാ ത്തതുകൊണ്ടാണ്.

ഈ ആത്മാവിന്റെ കണ്ണ് ഏകാഗ്രമായി ആത്മീയ സംഗതികളിൽ വിശ്വാസപൂർവ്വം നിലനിൽക്കണമെന്ന് യേശു ഇച്ഛിക്കുന്നു. ഇംഗ്ലീഷ് വേർഷനിൽ If Your eye be single എന്നാണ് എഴുതിയിരിക്കുന്നത്. ഇതി നർത്ഥം ആത്മാവിന്റെ കണ്ണ് തിന്മയിൽ രസിക്കുകയോ അധർമ്മത്തിൽ ദൃഷ്ടി വക്കുകയോ അവിശ്വാസത്താൽ ഇരുട്ടാകുകയോ ചെയ്യാതെ വിശ്വാ സപൂർവ്വം ആത്മീയ സംഗതികളിൽ ഏകാഗ്രമായി ശ്രദ്ധിച്ചിരുന്നാൽ, ആ കണ്ണ് യേശുവിന്റെ അഭിപ്രായത്തിൽ ചൊവ്വായ കണ്ണ് ആയിരിക്കുമെ ന്നാണ്. "നിന്നിലുള്ള വെളിച്ചം" എന്നത് ആത്മാവിന്റെ വെളിച്ചം ആണ്. ആ വെളിച്ചം നഷ്ടമാകാതെ സൂക്ഷിക്കണം. അതിനെ ഹൃദയത്തിൽ ശാശ്വതമായി വളർത്തിക്കൊണ്ടു വരാനുള്ള ശ്രമം ആയിരിക്കണം വിശ്വാ സികളുടെ ആത്മീയ ജീവിതത്തിന്റെ ലക്ഷ്യം.

ആദിയിൽ ഇരുളിനെ വെളിച്ചവുമായി വേർതിരിച്ച ദൈവം (ഉൽപ്പ. 1:4) മനുഷ്യഹൃദയത്തിലും ഇരുളും വെളിച്ചവും തമ്മിൽ വേർതിരിച്ചി ട്ടുണ്ട്. ആത്മാവിന്റെ കണ്ണ് ദൈവിക വെളിച്ചത്തിൽ ഉല്ലസിക്കാൻ തയ്യാ റാകണം. നൂൽപാലത്തിലൂടെ മറുകര കടക്കാൻ ശ്രമിക്കുന്ന അഭ്യാസി കൾ അവരുടെ ദൃഷ്ടി, നേരെ മുന്നോട്ട് ഒരു ലക്ഷ്യത്തിലേക്ക് അല്ലാതെ വശങ്ങളിലേക്ക് നോക്കിയാൽ ബാലൻസ് പിഴയ്ക്കുകയും പരാജയപ്പെ ടുകയും ചെയ്യും. ഇതുപോലെ ആത്മീയദൃഷ്ടികൊണ്ട് സ്വർഗ്ഗീയ കാര്യ ങ്ങളെ ലക്ഷ്യമാക്കി ഹൃദയം ദൈവത്തിങ്കലേക്ക് തിരിക്കുന്നുവെങ്കിൽ, അങ്ങനെ ഉള്ളവരിൽ ആത്മികപ്രകാശം നിരന്തരം ഉണ്ടാകുന്നു. അതോ ടൊപ്പം ഇവരുടെ ആത്മീയ ശരീരം, പ്രകാശത്തിന് ഉടമയുമായിരിക്കും. ഇവർ സൽപ്രവൃത്തികളും നല്ല ആലോചനകളും കൊണ്ട് നിറഞ്ഞവർ ആയിരിക്കും.

ഒരു വിശ്വാസിയുടെ ആത്മാവിനെയും അവന്റെ നടപടികളേയും പൂർ ണ്ണമായി ദൈവത്തിന് കീഴ്പ്പെടുത്തി നല്ല കാര്യങ്ങൾക്ക് മാത്രമായി സമർ പ്പിച്ച് അതിൽ വിജയിക്കണമെന്നുണ്ടെങ്കിൽ അവൻ ഉചിതമല്ലാത്ത കാര്യ ങ്ങളിൽ നിന്നും ആന്തരിക മനസ്സിനെ കൂടെക്കൂടെ പിന്തിരിപ്പിച്ച് സ്വർഗ്ഗീയ കാര്യങ്ങളെ ഉറ്റുനോക്കുന്നതിന് തത്രപ്പെടുന്നവനായിരിക്കണം. കണ്ണും ഹൃദയവും തമ്മിൽ അഭേദ്യമായ ബന്ധം ഉള്ളതുകൊണ്ട് കണ്ണുകൾ ചൊവ്വുള്ളതായി ആത്മീയ ധർമ്മങ്ങളിൽ വ്യാപരിക്കുന്നുവെങ്കിൽ ഹൃദ യത്തിൽ നിന്നുള്ള എല്ലാ പ്രവർത്തനങ്ങളും, മനുഷ്യന്റെ നടപ്പും ചിന്തയും ആ നിലയിലേക്ക് കടന്നുവരുന്നു.

വിശ്വാസക്കണ്ണുകൾ ആണ് നമ്മെ സ്വർഗ്ഗീയ രമ്യങ്ങളെ കാണുവാൻ സഹായിക്കുന്നത്. ഈ കണ്ണുകൾ വികസിച്ചിട്ടില്ലാത്തവരും ഇതിനെ അവിശ്വാസവും അധർമ്മവും മുഖാന്തരം നശിപ്പിച്ചിട്ടുള്ളവരുമായവരെ സ്വർഗ്ഗീയ വീഥികളിലൂടെ യാത്ര ചെയ്യുവാൻ അനുവദിച്ചാൽ അവർക്ക് സ്വർഗ്ഗീയ വീഥി വിരസതയുള്ള സ്ഥലമായി അനുഭവപ്പെടും. അവർ അവിടെ കൂടുതൽ സമയം നിൽക്കുന്നതിനു ഇഷ്ടപ്പെടാതെ തങ്ങളുടെ ആത്മീയ അധഃപതനമനുസരിച്ചുള്ള നരകവീഥിയിലേക്കു സ്വാഭാവികമായി വാങ്ങിപ്പോരുമെന്ന് ഭക്തന്മാർ പറയുന്നു. നേരെതിരിച്ച് വിശ്വാസവും പുണ്യവും മുഖാന്തരമായി സ്വർഗ്ഗീയകണ്ണുകൾ വികസിച്ചിട്ടുള്ളവരെ നരകവീഥിയിലൂടെ യാത്ര ചെയ്യുവാൻ നിർബന്ധിച്ചാൽ, നരകവീഥി അവർക്ക് ഇരുട്ടായി ഭവിക്കുകയും അവർ സ്വാഭാവികമായി അവരുടെ സ്വർഗ്ഗീയ കണ്ണുകൾ അനുസരിച്ചുള്ള സ്വർഗ്ഗീയവീഥിയിലേക്കു വാങ്ങിപ്പോരുകയും ചെയ്യുമത്രേ. ഇപ്രകാരമെങ്കിൽ നിന്നിലുള്ള വെളിച്ചം ഇരുളാകാതിരിപ്പാൻ നോക്കുക എന്ന യേശുവിന്റെ ഉപദേശം നരകത്തോടും സ്വർഗ്ഗത്തോടും ബന്ധപ്പെട്ട് കിടക്കുന്നു.

ഇപ്രകാരം എങ്കിൽ നിന്നിലുള്ള വെളിച്ചം ഇരുളാകാതിരിപ്പാൻ നോക്കുക എന്ന യേശുവിന്റെ ഉപദേശം, നരകത്തോടും സ്വർഗ്ഗത്തോടും ബന്ധപ്പെട്ട് കിടക്കുന്നു.

ആന്തരിക വെളിച്ചത്തെ യേശു കണ്ണിനോട് ബന്ധിച്ചാണ് ചിന്തിക്കുന്നത്. സാധാരണ കണ്ണിന് കേട് വന്നാൽ നമ്മുടെ അനുഭവം എന്താണ് എന്ന് ചിന്തിക്കാം. കണ്ണ് വ്യക്തമായി കാണാൻ സാധിക്കാതെ വരും. പിന്നീട് ശരിപ്പെടുത്തുവാൻ തക്ക ചികിത്സയും ചിലപ്പോൾ ഓപ്പറേഷനും ആവശ്യമായി വരും. ചിലരിൽ കണ്ണിന്റെ കാഴ്ചശക്തി പൂർണ്ണമായി നഷ്ടപ്പെടുന്നു. ആത്മീയ വെളിച്ചം എന്ന് കണ്ണ് ഇരുളായിപ്പോകുന്നതുമൂലം ആത്മാവിന്റെ വെളിച്ചം ആണ് നഷ്ടപ്പെടുന്നത്. ഇങ്ങനെയുള്ളവർക്ക് സ്വർഗ്ഗീയ കാര്യങ്ങളെ വിശ്വസിക്കുവാനോ, ആസ്വദിക്കുവാനോ, ഉൾക്കൊള്ളുവാനോ മനസ്സിലാക്കാനോ ഉള്ള കഴിവാണ് നഷ്ടപ്പെടുന്നത്.

ആത്മാവിന്റെ കണ്ണിന് കേട് പല കാരണങ്ങൾകൊണ്ട് ഉണ്ടാകാവുന്നതാണ്. അഹങ്കാരം, കോപം, അമിതമായ ദ്രവ്യാഗ്രഹം, അലസത, ഭോജനപ്രിയം, മരണകരമായ പാപങ്ങൾ ഇവ ഇതിന് കാരണമാകാവുന്നതാണ്. ഈ കാരണങ്ങൾ നിമിത്തമായി ആത്മാവിന്റെ ആത്മീയ നില നിർജീവമാകുന്നത് മാത്രമല്ല, അവിടെ ഭൂരിപക്ഷം ലഭിക്കുന്ന, ഈ വക ദുരാശകൾ അഥവാ പൈശാചികശക്തികൾ, അവയുടേതായ കണ്ണുകൾ ഹൃദയത്തിൽ സജീവമാകുന്നതിന് സംഗതിയാക്കുന്നു. ഇതിന്റെ പരിണാമം എന്നത്, ദൈവിക കണ്ണ് നഷ്ടപ്പെടുകയും പൈശാചിക കണ്ണ് നിറഞ്ഞുവരുന്ന അവസ്ഥയിലേക്ക് വ്യക്തികൾ നയിക്കപ്പെടുകയെന്നതുമാണ്.

ഈ വിഷയത്തിൽ സകല മാനവരും ആത്മീയ ജാഗ്രത പാലിക്കുക തന്നെ വേണം. പൈശാചിക സ്വഭാവങ്ങൾ, തിന്മപ്പെട്ട ശക്തിയുടെ വളർച്ച ഇവ വി. മാമോദീസായിലൂടെ വിശ്വാസികൾ സ്വീകരിക്കുന്ന വെണ്മയുള്ള വസ്ത്രം നാശമാക്കുന്നു. അവിടെ മനുഷ്യൻ ദൈവവുമായി അകന്നു നിൽക്കുന്ന അവസ്ഥയാണ് സംഭവിക്കുന്നത്. മുന്നോട്ടുള്ള ജീവിതത്തിന് യേശു മരുന്ന് പറഞ്ഞു തരുന്നുണ്ട്. ഇത് സത്യാനുതാപമാണ്. യേശു ഈ വിഷയത്തെക്കുറിച്ച് കല്പിച്ചിരിക്കുന്നത് "നിന്റെ നഗ്നതയുടെ ലജ്ജ വെളിവാകാതവണ്ണം ധരിക്കേണ്ടതിന്, കണ്ണിൽ എഴുതുവാൻ ലേപവും എന്നോട് വിലയ്ക്കു വാങ്ങുവാൻ ഞാൻ നിന്നോട് ബുദ്ധി പറയുന്നു" എന്നാണ് (വെളി. 3:18).

ഒരു പാപി അവന്റെ പാപാവസ്ഥയിൽ നിന്ന് വ്യതിയാനം ഉണ്ടാകാൻ ആവശ്യമായ അനുതാപം, പശ്ചാത്താപം, ദൈവകരുണ ഇവയ്ക്കായി ദൈവസന്നിധിയിൽ ഒരു വില അർപ്പിക്കണം. അഥവാ അർപ്പിക്കേണ്ടി വരുമെന്നത് ഒരു സത്യമാണ്. ദൈവത്തിൽ നിന്ന് വില കൊടുത്ത് മരുന്ന് വാങ്ങണമെന്നറിയിച്ചിരിക്കുന്നതിന്റെ അർത്ഥം, ദൈവകരുണ മനുഷ്യ രിൽ നിലനിൽക്കുന്നുവെങ്കിലും, ബന്ധപ്പെട്ടവരുടെ ഭാഗത്ത് നിന്ന് നന്മ യ്ക്കായുള്ള ആഗ്രഹം, പാപമോചനത്തിന് വേണ്ടിയുള്ള നിലവിളി, ഇവ ഉയർന്നുവരണമെന്നുള്ളതാണ്. ഇപ്രകാരം ഓരോ വിശ്വാസിയും ദൈവ കൃപ വിലയ്ക്കുവാങ്ങി തന്റെ ആത്മീയ കണ്ണുകളെ ചികിത്സിച്ച് ഭേദപ്പെ ടുത്തുവാൻ കടപ്പെട്ടവനാണ്.

നിന്റെ വെളിച്ചം ഇരുളാകാതെ നോക്കുക എന്ന് കർത്താവ് ഓർമ്മിപ്പി ക്കുന്നു. ഇരുളിനെ ദൂരീകരിക്കുവാൻ വിശ്വാസ ജീവിതവും നിർമ്മല മനഃ സ്സാക്ഷിയും നമുക്ക് കൂട്ടായി വരണം. ഓരോ വ്യക്തിയുടേയും ആത്മീ യനില ദോഷവശത്തേക്ക് വ്യത്യാസപ്പെടുന്നതിനെ അകറ്റുവാൻ അനു താപവും, ഏറ്റുപറച്ചിലും വി. തിരുശരീരരക്തങ്ങൾ മുഖാന്തരമുള്ള ആത്മീ യപോഷണവും ആവശ്യമാണ്. ആത്മീയകണ്ണ് ശരിയായിരുന്നാലുണ്ടാ കുന്ന പ്രകാശത്തിന് ഉടമയാകുന്നത്, ഓരോ വിശ്വാസിയുടേയും കർത്ത വ്യവും ലക്ഷ്യവുമായിരിക്കണം. മറുരൂപനാളിൽ യേശുവിൽ ശിഷ്യന്മാർ ദർശിച്ച പ്രകാശമാണ് ആത്മീയ പ്രകാശത്തിന്റെ പാരമ്യത്തിൽ ഒരു ക്രിസ്ത്യാനിക്ക് ലഭിക്കാവുന്ന ആത്മീയ വെളിച്ചത്തിന്റെ ഏറ്റവും കൂടിയ നിലയും അളവും.

**വാക്യം 37-41**

*"അവൻ സംസാരിക്കുമ്പോൾ തന്നെ ഒരു പരീശൻ തന്നോടുകൂടെ മുത്താഴം കഴിപ്പാൻ അവനെ ക്ഷണിച്ചു. അവൻ അകത്ത് കടന്ന് ഭക്ഷ ണത്തിന് ഇരുന്നു. മുത്താഴത്തിന് മുൻപ് കുളിച്ചില്ല എന്ന് കണ്ടിട്ട് പരീശൻ*

*ആശ്ചര്യപ്പെട്ടു. കർത്താവ് അവനോട് പരീശന്മാരായ നിങ്ങൾ കിണ്ടികിണ്ണങ്ങളുടെ പുറം വെടിപ്പാക്കുന്നു. നിങ്ങളുടെ ഉള്ളിലോ കവർച്ചയും ദുഷ്ടതയും നിറഞ്ഞിരിക്കുന്നു. മൂഢന്മാരേ പുറം ഉണ്ടാക്കിയവൻ അല്ലയോ അകവും ഉണ്ടാക്കിയത്. അകത്തുള്ളത് ഭിക്ഷയായി കൊടുപ്പീൻ എന്നാൽ സകലവും നിങ്ങൾക്ക് ശുദ്ധമാകുമെന്ന് പറഞ്ഞു."*

യേശു തികച്ചും ആത്മീയ സംഗതികളെക്കുറിച്ചും, ആന്തരികശുദ്ധിയേക്കുറിച്ചും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ആണ് ഒരു പരീശൻ ഭക്ഷണത്തിനായി യേശുവിനെ വിളിക്കുന്നത്. പരീശന്മാരുടെ ആദർശങ്ങളും യേശുവിന്റെ ആദർശങ്ങളും തമ്മിൽ അധികം വ്യത്യാസം ഉണ്ടായിരുന്നു. യേശു താൻ ജീവിച്ചുപോന്ന തലമുറയിലെ ലൗകികതയേയും കപടഭക്തിയേയും തുറന്നു കാണിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു; അവിടുന്ന് സത്യമായിരുന്നതുകൊണ്ട് സമൂഹത്തിലും സത്യം ക്രിയാത്മകമായി പരിവർത്തിച്ചുകാണുവാൻ ആഗ്രഹിച്ചു. അവിടുന്ന് പുറമേയുള്ളതും ലൗകികങ്ങളുമായ കാര്യങ്ങളേക്കാൾ അധികം അകമേയുള്ളതും ആത്മീയങ്ങളുമായ സംഗതികളെക്കുറിച്ച് ചിന്തിച്ചിരുന്നു.

യേശു വിശുദ്ധിയെക്കുറിച്ച് ചിന്തിച്ചപ്പോൾ, അത് മനസ്സിലെ ശുദ്ധിയെക്കുറിച്ചായിരുന്നു. അവിടുന്ന് ശരീരത്തിന്റെ ഭക്ഷണത്തെക്കുറിച്ച് ചിന്തിച്ചതോടൊപ്പം ആത്മാവിന്റെ ഭക്ഷണത്തേക്കുറിച്ചും രക്ഷയെക്കുറിച്ചും ചിന്തിച്ചു. യേശുവിന്റെ മുഖത്ത് ലൗകിക ആദർശങ്ങൾ നിലനിന്നിരുന്നില്ല. പരീശന്മാർ ആക്ഷരികമായി കാര്യങ്ങളെ വിലയിരുത്തിയപ്പോൾ യേശു യാഥാർത്ഥ്യങ്ങളിൽ ഊന്നി കാര്യങ്ങൾ നിർവഹിച്ചുപോന്നു. പരീശന്മാർ പുറമെ കാണുന്നതനുസരിച്ച് അഭിപ്രായം പറഞ്ഞപ്പോൾ യേശു ആകട്ടെ ആത്മീയ കണ്ണുകൊണ്ട് ലൗകികതയെക്കൂടി വിവേചിച്ച് അതിന്റെ യാഥാർത്ഥ്യങ്ങൾ മാത്രം വെളിപ്പെടുത്തിപ്പോന്നു. യേശുവിന്റെ ഇപ്രകാരമുള്ള ആത്മീയ വ്യക്തിത്വം കാരണമായിട്ട് യേശുവിനെ കൊല്ലുന്നതിനു വരെ ഇഷ്ടപ്പെട്ട പരീശന്മാരുടെ ഗണത്തിലുണ്ടായിരുന്ന ഒരു പരീശന്റെ ഭക്ഷണം കഴിക്കാനുള്ള ക്ഷണമാണ് യേശു സ്വീകരിച്ചത്.

ഈ പരീശൻ യേശുവിനെ ഭക്ഷണത്തിനായി ക്ഷണിച്ചതിന്റെ പിന്നിൽ ഒരു ഉദ്ദേശ്യം ഇല്ലാതിരിക്കുകയില്ല. യേശുവിന്റെ പക്ഷത്തേക്ക് അനേകർ തിരിയുന്നതും അവനിൽ വിശ്വസിക്കാൻ തുടങ്ങിയതും, പരീശ സമൂഹത്തെ അലോസരപ്പെടുത്തിയിരിക്കാം. ജനമദ്ധ്യേ യേശുവിനെ വിമർശിക്കുന്നതിന്റെ പന്തികേട് ഈ പരീശൻ മനസ്സിലാക്കിയിരിക്കണം. തന്മൂലം സ്വകാര്യമായ അന്തരീക്ഷത്തിൽ യേശുവിനോട് രണ്ടു വാക്ക് തർക്കിക്കണം എന്ന ഉദ്ദേശ്യവും പരീശന് ഉണ്ടായിരുന്നുവെന്ന് ചിന്തിക്കാവുന്നതാണ്. പരീശന്റെ ഈ ഉദ്ദേശ്യം ഗ്രഹിച്ചുകൊണ്ടായിരിക്കാം യേശു

ഈ സന്ദർഭം പരീശന്മാരുടെ നിയമത്തെ വിമർശിക്കുന്നതിന് ഉപയോഗിച്ചത്.

പരീശന്മാർ യേശുവിനെക്കുറിച്ച് അവിടുന്ന് ചുങ്കക്കാരുടെയും പാപികളുടേയും സ്നേഹിതൻ എന്നാക്ഷേപിച്ചിട്ടും അവരുടെ ദുരുദ്ദേശ്യം മനസ്സിലാക്കിയിരുന്നിട്ടും യേശു ഈ സൽക്കാരത്തിന് സംബന്ധിക്കുന്നു. ഒരു പരീശന്റെ ഭവനത്തിൽ ഭക്ഷണം കഴിക്കുമ്പോൾ തന്നെ അവരുടെ സമ്പ്രദായങ്ങളുടെ പൊള്ളത്തരത്തേയും തിന്മയേയും പരസ്യമായി അപലപിക്കുന്നതിനും വെളിവായി പറയുന്നതിനും യേശു ധൈര്യപ്പെടുന്നു. സത്യത്തെക്കുറിച്ച് ഇപ്രകാരമുള്ള എരിവ് ഈ കാലഘട്ടത്തിൽ ആരിൽ നിന്നെങ്കിലും നമുക്ക് പ്രതീക്ഷിക്കാമോ എന്നത് സംശയം ആണ്. യേശുവിന്റെ ഈ മാതൃക നമുക്കു അനുകരണീയമാണ്. ഈ മാതൃക മറ്റൊരിക്കലും അവിടുന്നു നിവർത്തിക്കുന്നുണ്ട് (മത്താ. 23:1-7).

യഹൂദന്മാർ യേശുവിനെ വിമർശിക്കുന്നതിന്റെ കാരണം യേശു ഭക്ഷണം കഴിക്കുന്നതിന് മുൻപ് കൈകാലുകൾ കഴുകിയില്ലെന്നതായിരുന്നു. ഭക്ഷണം കഴിക്കുന്നതിന് മുൻപ് കൈകാലുകൾ കഴുകുക എന്നത് യഹൂദന്മാരുടെ ഒരു പ്രമാണമായിരുന്നു. യഹൂദന്മാരുടെ ഇടയിൽ ആ കാലഘട്ടത്തിൽ സാധാരണജനങ്ങൾ ഭക്ഷണം കഴിച്ചിരുന്നത് നഗ്നമായ കൈ കൊണ്ടായിരുന്നു. തന്മൂലം ശുചിത്വം ഉണ്ടായിരിക്കണമെന്ന ഉദ്ദേശ്യപ്രാപ്തിക്കായിരുന്നു കൈകാലുകൾ കഴുകുക എന്ന പതിവ് സമൂഹത്തിൽ ഉണ്ടായത്. ക്രമേണ ഇത് മതപരമായ ഒരു ചടങ്ങായി പരിവർത്തിക്കുന്നതിന് ഇടയായി. ഭക്ഷണത്തിനു മുൻപ് കൈകാലുകൾ കഴുകുന്നതിനെ മതപരമായ ഒരു ചടങ്ങായി ഗണിച്ച് അപ്രകാരം അതനുസരിച്ച് ഈ ചടങ്ങു ചെയ്യാതിരിക്കുന്നത്, ഒരു പാപം എന്ന് യഹൂദാ പരീശന്മാരുടെ നിലപാടിനെ ആണ് യേശു വിമർശിച്ചത്.

മനുഷ്യന്റെ യഥാർത്ഥമായ പാപഹേതു എവിടെയാണെന്നും, അത് എപ്രകാരം സംഭവിക്കുന്നുവെന്നും, അത് ഒതുങ്ങിക്കൂടി ഇരിക്കുന്ന ഹൃദയങ്ങളെ ചൂണ്ടിക്കാട്ടി കർത്താവ് പറഞ്ഞു. "നിങ്ങൾ കിണ്ടികിണ്ണങ്ങളുടെ പുറം വെടിപ്പാക്കുന്നു. നിങ്ങളുടെ ഉള്ളിലോ കവർച്ചയും ദുഷ്ടതയും നിറഞ്ഞിരിക്കുന്നു." കൈകാലുകൾ കഴുകാതിരിക്കുന്നതും, കുളിക്കാതിരിക്കുന്നതും ആത്മാവിനെ മലിനപ്പെടുത്തുന്ന അശുദ്ധിയായി പറഞ്ഞു പരത്തിയിട്ട്, ആത്മാവിനെ അശുദ്ധപ്പെടുത്തുന്നതും, ദൈവത്തിൽ നിന്ന് മനുഷ്യനെ അകറ്റുന്നതായി ഹൃദയത്തിൽ നിന്ന് വരുന്ന പാപങ്ങളെ ധാരാളമായി ചെയ്യുകയും, സമൃദ്ധിയും സ്വത്തും ഏതുവിധേനയും സമ്പാദിക്കുകയും പാവപ്പെട്ടവരെ മതത്തിന്റെ പേരിൽ പീഡിപ്പിക്കുകയും ചൂഷണം ചെയ്യുകയും ചെയ്തുവന്ന പരീശന്മാരുടെ കൃത്യങ്ങളെ യേശു അവിടെ സൽക്കാര സമയത്തുതന്നെ അപലപിക്കുന്നു.

ജലത്തിൽ ശരീരം കഴുകുന്നതുമൂലം ശരീരത്തിലെ മാലിന്യങ്ങൾ നീങ്ങുന്നു. എന്നാൽ അത് ഹൃദയ ശുദ്ധീകരണത്തിന് ഉതകുന്നില്ല എന്ന് യേശു വ്യക്തമാക്കുന്നു.

പരീശന്മാർ അന്യായമായി സമ്പാദിച്ചിട്ടുള്ള അവരുടെ സ്വത്തുക്കൾ അവർക്കായി മാത്രം ഉപയോഗിച്ചുപോന്നു. അവരുടെ ചിന്തയിൽ അത് എങ്ങനെ വർദ്ധിപ്പിക്കാം, എങ്ങനെ അവർക്കായി മാത്രം ഉപയോഗിക്കാം എന്നുള്ള ആലോചന നിറഞ്ഞു നിന്നിരുന്നു. യേശു ആകട്ടെ, ഈ സ്വത്തുക്കളുടെ ചരിത്രം അറിഞ്ഞുകൊണ്ട് "അകത്തുള്ളത് ഭിക്ഷയായി കൊടുപ്പീൻ, എന്നാൽ സകലവും നിങ്ങൾക്ക് ശുദ്ധമാകുമെന്ന്" പ്രസ്താവിച്ചു. പരീശന്മാർ അന്യായമായി സമ്പാദിച്ചു വച്ചിരിക്കുന്ന സ്വത്തുക്കളും, അതിനെക്കുറിച്ചുള്ള അവരുടെ ആകാംക്ഷ, നിരൂപണം ഇവ ധർമ്മവിരുദ്ധമാകയാൽ അതിന്റെ ഉടമസ്ഥാവകാശം അവർ ഒഴിയണം. അവർ അത് വിറ്റു പാവങ്ങൾക്ക് ഭിക്ഷയായി കൊടുക്കുന്നുവെങ്കിൽ അത് സമ്പാദിക്കാൻ അവർ നടത്തിയ പാപത്തിന് പരിഹാരമാകുന്നുവെന്നും, അതോടുകൂടി അവരുടെ ദുഷ്ടതയും ധനമോഹവും കൊണ്ട് നിറഞ്ഞ ഹൃദയത്തിന് ശുദ്ധീകരണമാകുമെന്ന് അവിടുന്ന് വ്യക്തമാക്കി. പരീശന്മാരുടെ ഈവക തെറ്റുകളെക്കുറിച്ചുള്ള അനുതാപവും പരിഹാരക്രിയയും ഇതിൽ അടങ്ങിയിട്ടുണ്ട്. സത്യാനുതാപത്തോടു കൂടിയല്ലാതുള്ള പരിഹാരക്രിയ ദൈവം അംഗീകരിക്കുകയില്ല എന്നുള്ളത് ഒരു ദൈവിക നിർണ്ണയമാണ്. യേശു ഈ വചനങ്ങളിലൂടെ പ്രബോധിപ്പിക്കുന്നത്, നാം അന്യായമായിട്ട് സമ്പാദിച്ചിട്ടുള്ളവയെ സത്യാനുതാപത്തോടെ ഉപേക്ഷിക്കണമെന്നുള്ളതാണ്. ഇത് ഓരോ വ്യക്തിയും അവരുടെ ആയുഷ്ക്കാലത്തിൽ നിവർത്തിച്ചിരിക്കേണ്ട ആത്മീയ കടമയാണ്.

## സന്ദേശമുഖങ്ങൾ

### I

1. യേശു പ്രകാശമാകുന്നു. അത് വിശ്വാസികൾ ഉൾക്കൊണ്ട് മറ്റുള്ളവർക്ക് ഉപകാരികളായി വർത്തിക്കണം.
2. ആത്മീയ നൽവരങ്ങൾ നമ്മിൽ പോഷിപ്പിക്കണം.
3. ക്രിസ്തുവിന്റെ നൽവരങ്ങൾ നമ്മുടെ ജിവിത സരണികളെ പ്രകാശിപ്പിക്കണം.
4. നമ്മുടെ പ്രകാശം അഥവാ ഐശ്വര്യം ദൈവദാനമാണെന്നറിയുക.
5. നമ്മുടെ വിളക്കിനെ പറയിൻകീഴിൽ വയ്ക്കരുത്.

### II

### ആത്മീയ പ്രബുദ്ധത വേണം

1. അന്തരംഗത്തിലെ കണ്ണിന് ദൃഷ്ടി വർദ്ധിക്കുവാൻ ആത്മീയ പ്രബുദ്ധ

തയിലും വിശ്വാസത്തിലും വളർന്നുകൊണ്ടിരിക്കണം.

2. ആത്മീയ അന്വേഷണം കൂടാതെ ഭൗമിക ജീവിതത്തിൽ മുഴുകി ജീവിച്ചാൽ നമ്മിലുള്ള യേശുവിന്റെ ചെറിയ അംശം ക്ഷീണിച്ചു പോകും.

3. സമൂഹത്തിലെ സ്ഥാനമാനം എന്നിവയ്ക്കുപരി ആന്തരിക ജീവിതത്തിൽ ദൈവഹിതത്തിനായിരിക്കണം മുഖ്യസ്ഥാനം.

4. സാത്താൻ പ്രകാശദൂതന്റെ വേഷത്തിൽ വരുമെന്നറിഞ്ഞു ആത്മീയ ജീവിതത്തിൽ ജാഗ്രത പാലിക്കണം.

5. ഹൃദയത്തിലെ വിശ്വാസ കണ്ണുകൾ മുഖാന്തരം ആത്മീയ സംഗതികളുടെ അറിവ് നാം സമ്പാദിക്കണം.

6. ജീവിതപാതയിൽ വീഴ്ചകൾ വന്നാൽ തന്നെയും നിരാശയിൽ വീഴാതെ സൂക്ഷിക്കണം.

7. വിശ്വാസം, ആത്മീയ ഇരുട്ടിനേയും നിരാശകളേയും ഇല്ലാതാക്കുന്നു.

### III

### ഹൃദയശുദ്ധീകരണം

1. യേശുവിനെ ശത്രുവായി പരിഗണിച്ചുപോന്ന ഒരു പരീശന്റെ ക്ഷണം യേശു സ്വീകരിക്കുന്നു.

2. സ്നേഹബന്ധം സത്യം വെളിവാക്കുന്നതിനു തടസ്സമാകരുത്.

3. അന്യായമായി വാരിക്കൂട്ടുന്ന സ്വത്തുക്കളെ യേശു അപലപിക്കുന്നു.

4. ഹൃദയ ശുദ്ധീകരണത്തിനു യേശു പ്രാധാന്യം കൽപ്പിക്കുന്നു.

5. ഒരാളുടെ ഭക്തി അളക്കുന്നതിനുള്ള ഉത്തമ അളവുകോൽ അയാളുടെ സമ്പത്തിനോടും ഭൗതിക ഭ്രമത്തോടുമുള്ള വിരക്തിയാണ്.

### IV

### അകത്തുള്ളത് ഭിക്ഷയായി കൊടുപ്പീൻ

### അപ്പോൾ സകലതും ശുദ്ധമാകും

1. അന്യായമായി സമ്പാദിച്ചത് തിരിച്ചുകൊടുക്കുക.

2. പരോപകാരം എന്ന വേദിയിൽ ഇത് അർപ്പിക്കാവുന്നതാണ്.

3. മനുഷ്യ മനസ്സിനെ കലുഷമാക്കുന്ന അസൂയ, വൈരാഗ്യം, ദുരാഗ്രഹം തുടങ്ങിയവ പുറത്താക്കുക.

4. അവയുടെ സ്ഥാനത്ത് ദൈവാത്മാവിനു സ്ഥാനം കൊടുക്കുക.

5. ഹൃദയവാതിൽ യേശുവിനായി തുറന്നു കൊടുക്കുക.

### V

### ആത്മീയ വിളക്ക്

1. മനുഷ്യന്റെ ആത്മാവ് ദൈവം കൊളുത്തിയ ദീപം ആണ് (സദൃശ്യ. 20:27).

2. വിശ്വാസികൾ ലോകത്തിനു ദീപം ആണ് (മത്താ. 5:4).

3. ദൈവം വെളിച്ചത്തിൽ വസിക്കുന്നതിനാൽ വിശ്വാസികളും വെളിച്ചത്തിൽ വസിക്കണം (1 യോഹ. 1:7).

4. വെളിച്ചം ഇരുളിനെ പ്രകാശിപ്പിക്കുന്നു (യോഹ. 1:5).

5. ദൈവവചനം ജീവിതപാതയിൽ വിളക്കാണ് (സങ്കീ. 119:105).

# 52

# സ്ലീബായ്ക്കു ശേഷം ഒന്നാം ഞായറാഴ്ച

**വേദഭാഗം: മർക്കോ. 13:28-37**

**വാക്യം 28-32**

*"അത്തിയെ നോക്കി ഒരു ഉപമ പഠിപ്പീൻ. അതിന്റെ കൊമ്പ് ഇളതായി ഇല തളിർക്കുമ്പോൾ വേനൽ അടുത്തു എന്ന് നിങ്ങൾ അറിയുന്നുവല്ലോ. അങ്ങനെ നിങ്ങളും ഇതു സംഭവിക്കുന്നതു കാണുമ്പോൾ അവൻ അടുക്കൽ വാതിൽക്കൽ തന്നെ ആയിരിക്കുമെന്ന് അറിഞ്ഞുകൊൾവിൻ. ഇത് ഒക്കെയും സംഭവിക്കുവോളം ഈ തലമുറ ഒഴിഞ്ഞു പോകയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും. എന്റെ വചനങ്ങളോ ഒഴിഞ്ഞു പോകയില്ല. നാളും നാഴികയും സംബന്ധിച്ചോ പിതാവല്ലാതെ ആരും സ്വർഗ്ഗത്തിലെ ദൂതന്മാരും പുത്രനും കൂടെ അറിയുന്നില്ല."*

യേശു ഒലിവുമലയിൽ ഇരിക്കുമ്പോൾ ശിഷ്യന്മാർ യേശുവിനോട് ലോകാവസാനത്തെക്കുറിച്ചും അവിടുത്തെ രണ്ടാമത്തെ വരവിനെക്കുറിച്ചും പ്രത്യേകമായി ചോദിച്ച് അറിയുന്നു. ശിഷ്യന്മാരുടെ ചോദ്യം പ്രധാനമായും യേശുവിന്റെ രണ്ടാമത്തെ വരവിന്റെ അടയാളങ്ങൾ ഏവ, അതു എപ്പോൾ സംഭവിക്കും, ആ സമയത്തെ ഏതെല്ലാം ലക്ഷണങ്ങൾ മുഖാന്തരം തിരിച്ചറിയാമെന്നതായിരുന്നു. യേശുവിന്റെ ഈ വിഷയത്തെക്കുറിച്ചുള്ള അറിയിപ്പ് സ്വന്തം വായിൽനിന്ന് വന്നത് ആകുന്നു. എന്നാൽ അതിൽ അടങ്ങിയിരിക്കുന്ന ചില അതിശയകരമായ വിവരണം മനസ്സിലാക്കിയിട്ട് അവ വിശ്വസനീയമല്ല എന്നു ചിന്തിക്കുന്നത് ശരിയല്ല. ശിഷ്യന്മാരെ സംബന്ധിച്ചിടത്തോളം യിസ്രായേൽ ജനങ്ങളുടെ മദ്ധ്യേ വരുവാനിരുന്ന മശിഹാ എപ്പോൾ വരുമെന്നതിനെക്കുറിച്ച് ചില വിശ്വാസം അവരിൽ ഉണ്ടായിരുന്നു. പിന്നീട് അവരുടെ ഗുരുവായ യേശു തന്നെയാണ് ആ മശിഹാ എന്ന് അവർക്ക് ബോദ്ധ്യമായതോടെ മശിഹായുടെ രണ്ടാമത്തെ വരവ് എപ്പോൾ സംഭവിക്കുമെന്ന് ആയിരുന്നു അവരുടെ ചോദ്യം.

കർത്താവിന്റെ രണ്ടാമത്തെ വരവിനെ സംബന്ധിച്ചുള്ള ചില സൂചനകൾ നമുക്ക് പഴയനിയമത്തിൽ വായിക്കാവുന്നതാണ് (ദാനി. 7:13-14), (സംഖ്യ 12:10). പുതിയനിയമത്തിലാണ് ഈ വിഷയത്തെ സംബന്ധിച്ച് വ്യക്തമായ അറിയിപ്പ് അടങ്ങിയിരിക്കുന്നത് (അപ്പോ. 1:11, വെളി. 1:7).

നോഹയുടെ കാലഘട്ടത്തിലെന്നപോലെ മനുഷ്യപുത്രന്റെ വരവ് ഉണ്ടാകുമെന്ന് യേശു അറിയിക്കുന്നു. നോഹയുടെ സാക്ഷ്യം ആരും കൈക്കൊണ്ടില്ല, അദ്ദേഹത്തിന് വിവരക്കേട് ഉണ്ടെന്ന അഭിപ്രായമായിരുന്നു ഭൂരിപക്ഷം ജനങ്ങളുടേയും ധാരണ.

നോഹയുടെ കാലത്തു തീറ്റിയും കുടിയും ഗംഭീരമായിരുന്നു. പ്രാർത്ഥന മാത്രം അവഗണിക്കപ്പെട്ടിരുന്നു (ലൂക്കോസ് 17:27). ശാസ്ത്രീയ മുന്നേറ്റം വർദ്ധിച്ചു വന്നിരുന്നു (ഉൽപ്പ. 4:22). ഭൗതികചിന്തയ്ക്കും ധാർമ്മിക അധഃപതനത്തിനുമായി കാലഘട്ടം വഴിമാറിക്കൊടുത്തിരുന്നു. ആത്മീയചിന്തയെ ഉദ്ദീപിപ്പിക്കാത്ത തത്വചിന്തകൾ നിലനിന്നിരുന്നു (2 പത്രോസ് 3:34). താളവും താളത്തിന് ഒത്ത രീതിയിൽ ആട്ടവും എല്ലായിടത്തും വളർന്നുവന്നിരുന്നു, ചിന്തയിലും പ്രവൃത്തിയിലും ദൈവം ഇല്ലായിരുന്നു (2 പത്രോസ് 2:5). വിവാഹജീവിതത്തിന്റെ പാവനത്വം അവഗണിച്ചുപോന്നു (2 പത്രോസ് 2:1). ജനസംഖ്യ വർദ്ധിച്ചുവന്നു (ഉൽപ്പ. 6:11). ലൈംഗിക അരാജകത്വം നടമാടിയിരുന്നു (ഉൽപ്പ. 4:19). അക്രമവും അന്യായവും മുന്നേറിവന്നു. അഴിമതിയും (ഉൽപ്പ 6:11, 12) മ്ലേച്ഛതയും സാധാരണ ആയിരുന്നു (ഉൽപ്പ. 6:2). ഭോഷ്കും നിരീശരത്വവും നിലവിൽ വന്നിരുന്നു (യൂദാ 15). നോഹയുടെ കാലത്തെപ്പോലെ മനുഷ്യപുത്രന്റെ വരവ് ആകുമെന്നുള്ള വചനത്തിന്റെ പൊരുൾ വിശദമായി പഠിച്ചു കഴിഞ്ഞാൽ ഈ കാലഘട്ടത്തിലും അനേകർക്ക് ഉണർന്നു ചിന്തിക്കേണ്ടതായി വരും. ഇതു തന്നെയാണ് നമ്മോട് ദൈവാത്മാവ് അറിയിക്കുകയും ചെയ്യുന്നത്.

ഈ അദ്ധ്യായത്തിൽ യേശു തന്റെ രണ്ടാമത്തെ വരവിന്റെ അടയാളങ്ങൾ വിവരിച്ചശേഷം ആ സൂചനകൾ തിരിച്ചറിയുന്നതിന് ഒരു ഉപാധിയായിട്ടാണ് അത്തിയുടെ ഉപമ പറയുന്നത്. കർത്താവ് തന്റെ വരവിനെക്കുറിച്ച് പറഞ്ഞ സൂചനകളും ആ കാലഘട്ടത്തിന്റെ ലക്ഷണങ്ങളും ഈ ഉപമയിലൂടെ ഉറപ്പിക്കുകയാണ് ചെയ്യുന്നത്. ഒരിക്കൽ യേശുവിനോടു ശിഷ്യന്മാർ, എന്തുകൊണ്ട് ഉപമകളിലൂടെ കാര്യങ്ങൾ വിശദമാക്കുന്നു എന്ന് ചോദിച്ചപ്പോൾ സ്വർഗ്ഗരാജ്യത്തിന്റെ മർമ്മങ്ങളെ അറിയുവാൻ നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു. അവർക്കോ ലഭിച്ചിട്ടില്ല എന്നതായിരുന്നു ഉത്തരം. അനേകർ കണ്ടിട്ട് കാണാതെയും കേട്ടിട്ട് കേൾക്കാതെയും ഇരിക്കകൊണ്ട് ഉപമകളാൽ സംസാരിക്കുന്നു എന്ന കർത്താവിന്റെ വചനം, ഇന്ന് ഈ വിഷയത്തിൽ നൂറു ശതമാനം ശരിയാണ്.

നിശ്ചയമായും താൻ രണ്ടാമത് വരുമെന്നുള്ള ലോകരക്ഷിതാവിന്റെ വചനത്തെക്കുറിച്ച് വിശ്വാസികളായ സകല ക്രൈസ്തവർക്കും ബോദ്ധ്യമുണ്ടെങ്കിലും അവർ അറിഞ്ഞിട്ട് അറിയാത്തമട്ടിലും, കേട്ടിട്ട് കേൾക്കാത്ത സ്ഥിതിയിലുമാണ് മുന്നോട്ട് നീങ്ങുന്നത്. യേശു തന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും ആ കാലഘട്ടത്തിന്റെ ലക്ഷണങ്ങളെക്കുറിച്ചും പറഞ്ഞിട്ട്,

അവ മനുഷ്യർ വേണ്ടവണ്ണം ഗ്രഹിക്കുകയില്ല എന്നറിഞ്ഞിരുന്നതിനാൽ ആണ് ഈ വിഷയത്തിൽ അത്തിയുടെ ഉപമ കൂടി പറഞ്ഞിരിക്കുന്നത്. യേശു അരുളിചെയ്തിരിക്കുന്ന ലക്ഷണങ്ങൾ കാണുമ്പോൾ അവിടുത്തെ പ്രസ്താവനയിലുള്ള സംഭവം (രണ്ടാമത്തെ വരവ് ) ഉണ്ടാകുമെന്ന് യേശു നമ്മെ അറിയിക്കുന്നു. ഈ ഉപമയെക്കുറിച്ച് വേറെയും വ്യാഖ്യാനങ്ങൾ ഉണ്ട്. അവയിൽ ഒന്ന് യിസ്രായേൽ രാജ്യം അത്തിവൃക്ഷമായും ആ രാജ്യത്തിലെ ജനങ്ങൾ ക്രിസ്തുവിങ്കലേക്ക് അടുത്തുവരുന്നത് അത്തിവൃക്ഷത്തിന്റെ തളിർപ്പായും കരുതുന്നതാണ്.

ഇതൊക്കെയും സംഭവിക്കുവോളം ഈ തലമുറ ഒഴിഞ്ഞുപോകയില്ല എന്ന് യേശു പ്രസ്താവിക്കുന്നു. ഒരു തലമുറയുടെ ദൈർഘ്യം സാധാരണ മുപ്പത് അഥവാ അമ്പത് എന്നു നിശ്ചയിക്കാവുന്നതാണ്. അങ്ങനെ എങ്കിൽ യേശു ഒരു ചുരുങ്ങിയ കാലഘട്ടത്തിനു മുമ്പായി വരണമെന്നത് സത്യമായിരുന്നു. ഒരു തലമുറയെ പ്രതിനിധാനം ചെയ്യുന്ന ചുരുങ്ങിയ സമയത്തിനുള്ളിൽ കർത്താവിന്റെ പ്രസ്താവനയിൽ അടങ്ങിയിരിക്കുന്ന ലക്ഷണങ്ങളും സൂചനകളും സംഭവങ്ങളും സംഭവിച്ചു തീരുകയില്ല എന്നത് സാമാന്യബുദ്ധിയിൽ മനസിലാക്കാം എന്നതുകൊണ്ട് കർത്താവിന്റെ ഈ തലമുറ എന്ന വാക്കിനു വ്യത്യസ്തമായ അർത്ഥം ഉണ്ടെന്ന് ചിന്തിക്കാവുന്നതാണ്.

യേശുവിന്റെ രണ്ടാമത്തെ ആഗമനസമയത്തെ തലമുറയുടെ ലക്ഷണങ്ങളും സൂചനകളും വിശദീകരിച്ചിട്ട് പിന്നീട് ആ സമയത്തെ തലമുറ മറിച്ചൊരു ലക്ഷണങ്ങൾ ഉൾക്കൊണ്ട തലമുറ ആയിരിക്കുകയില്ല എന്ന് അറിയിക്കുന്നു. താൻ സംസാരിച്ചുകൊണ്ടിരിക്കുന്ന തലമുറയുടെ ലക്ഷണങ്ങളും സ്വഭാവങ്ങളും തന്റെ രണ്ടാമത്തെ വരവിൽ നിലനിൽക്കാൻ പോകുന്ന തലമുറയിലും ഉണ്ടായിരിക്കുമെന്ന് അറിയിക്കുന്നതിന്റെ ഭാഗമായിട്ട് ആ ലക്ഷണങ്ങളോടു കൂടിയ തലമുറ തന്റെ രണ്ടാമത്തെ വരവു വരെ നിലനിൽക്കുമെന്ന് അറിയിക്കുന്നു. തലമുറകളിലെ മനുഷ്യർക്കു മാറ്റം ഉണ്ടാകുമെങ്കിലും അതിന്റെ ആത്മാവിന് വലിയ വ്യത്യാസം ഉണ്ടായിരിക്കുകയില്ല എന്ന് അവിടുന്ന് സൂചിപ്പിക്കുന്നു.

യേശു ശിഷ്യന്മാരുമായി സ്വകാര്യമായി നടത്തുന്ന ഒരു സംഭാഷണ വേളയിലാണ് ഈ വചനങ്ങൾ പ്രസ്താവിക്കുന്നത്. യേശുവിന്റെ പരസ്യശുശ്രൂഷയുടെ കാലഘട്ടത്തിൽ യേശുവിനെ എതിർക്കുന്നവരും യേശുവിനെ അപായപ്പെടുത്തുന്നതിന് തയ്യാറുള്ളവരുമായ നല്ല ഒരു കൂട്ടം ജനങ്ങൾ ഉണ്ടായിരുന്നു. ഇവരുടെ പ്രവർത്തനങ്ങളേയും യേശുവിനു നേരെ ഇവർ ചൊരിഞ്ഞ ആക്ഷേപങ്ങളേയും യേശുവിന് അവഗണിക്കുവാൻ കഴിയാഞ്ഞ ഒരു സംഗതിയായിരുന്നു. ഇവർ യേശു സാത്താന്റെ കൂട്ടാളിയാണ് എന്ന് പറഞ്ഞ് പരസ്യപ്പെടുത്തിയവർ ആയിരുന്നു. ഇങ്ങനെയു

ള്ളവർ പൊതുവേ ആത്മീയസത്യങ്ങളെ എതിർക്കുന്നവരും, പാരമ്പര്യ ങ്ങളിലും അവർ അറിയുന്ന ചില നേതാക്കന്മാരുടെ ആരാധകരുമായി രിക്കും. യേശുവിനെ എതിർത്തുപോന്നവരായ ഈ മനുഷ്യർ ആത്മാക്ക ളുടെ ഉടയവനായ ദൈവത്തെക്കുറിച്ച് അറിവു കുറഞ്ഞവരും അന്ധമായി ആരാധന നടത്തിപ്പോന്നവരുമായിരുന്നു. ഇവരുടെ തന്ത്രപൂർവ്വമായ പൈശാചിക നീക്കമായിരുന്നു യേശുവിന്റെ കൊലയ്ക്കു പിന്നിൽ പ്രവർ ത്തിച്ചിരുന്നത്. യേശുവിനു ജീവിതകാലത്തു നേരിട്ട് ഇടപെടേണ്ടി വന്ന തന്റെ തലമുറയിലെ ഇത്തരം ജനങ്ങളുടെ എന്നാളുമുള്ള നിലനിൽപ്പിനെ കണ്ടുകൊണ്ടാവണം യേശു തന്റെ വരവുവരെ ഈ തലമുറ ഒഴിഞ്ഞു പോകയില്ല എന്ന് പ്രസ്താവിച്ചത്.

യേശു പറഞ്ഞിരിക്കുന്നത്, ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും, എന്റെ വചനങ്ങളോ ഒഴിഞ്ഞുപോകയില്ലെന്നാണ്. ദൈവത്തിന്റെ വചനം സത്യമായിട്ടുള്ളതും എന്നേക്കും നിലനിൽക്കുന്നതുമാണ് എന്ന് സങ്കീർ ത്തനക്കാരനും പറയുന്നു (19:9). യേശു ഈ സത്യം പല പ്രാവശ്യം വ്യക്തമാക്കിയിട്ടുള്ളതാണ് (മത്താ. 5:18). ദൈവവചനത്തിന്റെ ആഴവും ശക്തിയും സാധാരണ മനുഷ്യർക്കു കണ്ടുപിടിച്ചു വിലയിരുത്തുവാൻ സാധിക്കുന്നതല്ല. എന്തെന്നാൽ ദൈവവചനം മുഖാന്തരം എല്ലാം ഉള വായി എന്നു കൂടി വി. വേദപുസ്തകം വ്യക്തമാക്കുന്നു. ആ നിലയ്ക്ക് സൃഷ്ടിക്കപ്പെട്ടവ എന്ന നിലയിൽ, സൃഷ്ടികൾ ഒഴിഞ്ഞുപോയാലും ദൈവവചനം എന്നേക്കുമായി നിലനിൽക്കുന്നു. യേശു ലോകാവസാന ത്തെക്കുറിച്ചു സംസാരിച്ച വചനങ്ങൾ എന്നും നിലനിൽക്കുമെന്നു പ്രസ്താവിക്കുന്നതിൽ നിന്നു നാം മനസിലാക്കേണ്ടത്, കർത്താവിന്റെ ഈ വചനങ്ങൾ പിതാവാംദൈവത്തിൽ നിന്നുള്ള അറിവും അംഗീകാരവും പ്രാപിച്ചിട്ടുള്ളതാണ് എന്നും അത് യേശുവിന്റെ സ്വന്തഹിതപ്രകാരം മാത്രം സംസാരിച്ചിട്ടുള്ളവയല്ലെന്നുമാണ്.

യേശു സ്വർഗ്ഗീയ കാര്യങ്ങളെക്കുറിച്ച് മാത്രമല്ല സംസാരിച്ചിട്ടുള്ളത്. പലപ്പോഴും അവിടുന്ന് ഭൗമികതലത്തിൽ സംഭവിച്ചുകൊണ്ടിരുന്ന നിസാര കാര്യങ്ങളെക്കുറിച്ച് സംസാരിച്ചിട്ടുണ്ട്. ഉദാഹരണമായി ഒരിക്കൽ യേശു ശിഷ്യന്മാരോട് കർത്താവിനു ഇതിനെക്കൊണ്ട് ആവശ്യമുണ്ട് എന്നു പ്രസ്താവിക്കുന്നു. ഈ പ്രസ്താവനയുടെ വിശദീകരണത്തോടെ അത് അവിടെ അവസാനിക്കുന്നുവെങ്കിലും തിരുവചനത്തിന്റെ ആഴമായ പരി ശോധനയിൽ ആ ഒരു വചനം പലപ്പോഴും അതിന്റെ വായനക്കാരനെ, അവന്റെ ജീവിതസാഹചര്യങ്ങളിൽ, ദൈവം അവനോട് സംസാരിച്ചു എന്നോ ഒരു ഉത്തമമായ കാര്യം അവനെ അറിയിച്ചു എന്നോ, അർത്ഥ മാകുന്നതിന് സഹായിക്കുന്നു. തന്മൂലം ആ വചനം ജീവനുള്ളതായിട്ട് എന്നാളും നിലനിൽക്കുന്ന അനുഭവമാണ് ഉണ്ടാകുന്നത്.

യേശുവിനാൽ പറയപ്പെട്ടിരിക്കുന്ന തിരുവചനങ്ങൾ, ഒഴിഞ്ഞുപോകുന്നവയല്ല എന്ന് പ്രസ്താവിക്കുന്ന കർത്താവ്, തന്റെ രണ്ടാമത്തെ വരവ് പൂർണ്ണമായും നിവർത്തിക്കപ്പെടുന്ന സമയത്തെക്കുറിച്ചുള്ള അറിവ് താൻ ദൈവപുത്രൻ എന്ന നിലയിൽ കഴിയുന്ന സമയത്ത് തനിക്കും പൂർണ്ണമായി അറിവുള്ള കാര്യമല്ല എന്ന് പ്രസ്താവിക്കുന്നു. പിതാവായ ദൈവം മാത്രമാണ് യേശുവിന്റെ രണ്ടാമത്തെ വരവിന്റെ സമയം അറിയുന്നത് എന്ന് അവിടുന്നു വ്യക്തമാക്കി. യേശുവിന്റെ ഈ വെളിപ്പെടുത്തൽ യേശു ദൈവമാണ് എന്നറിയുന്ന ജനകോടികൾക്ക് ഇടർച്ചയുണ്ടാക്കുന്ന വസ്തുതയാണ്. യേശു ദൈവം എന്ന നിലയിൽ പിതാവാംദൈവം അറിയുന്ന കാര്യങ്ങൾ എല്ലാം പുത്രനും അറിയണം എന്നത് സാധാരണ വിശ്വാസത്തിന്റെ ഭാഗമായിട്ടുള്ളതാണ്. ഈ പ്രസ്താവന പിതാവാംദൈവവും, അവനാൽ അയക്കപ്പെട്ട പുത്രനും മാത്രം അറിയുന്നു എന്നതായിരുന്നു എങ്കിൽ സംശയങ്ങൾക്ക് അവിടെ ഇടം ഇല്ലായിരുന്നേനെ.

ദൈവസുതനായ യേശുവിനെ സംബന്ധിച്ചിടത്തോളം അവിടുന്ന്; പിതാവിൽ നിന്നു പുറപ്പെട്ടുവന്ന്, മനുഷ്യനായി ഭൂലോകത്ത് കഴിഞ്ഞ സ്ഥിതിയും, അതിനു മുമ്പ് പിതാവിൽ സ്ഥിതിചെയ്തിരുന്ന അവസ്ഥയും തമ്മിൽ വ്യത്യാസം ഉണ്ട്. ഇത് സംസാരിക്കുമ്പോൾ താൻ പിതാവിൽ നിന്നു പുറപ്പെട്ട് ഭൂമിയിൽ പുത്രനായി കഴിയുന്ന സമയമാണ്. കൂടാതെ അവിടുന്ന് ഒരു മനുഷ്യനുമായിരുന്നു. യേശു മനുഷ്യാവതാരകാലത്ത് തന്നെക്കുറിച്ച് മനുഷ്യപുത്രനെന്നും ദൈവപുത്രനെന്നും വിശേഷിപ്പിച്ചിരുന്നു. ഇതിനു കാരണം താൻ ദൈവം അല്ലാഞ്ഞിട്ടല്ല, ദൈവപുത്രനായിരുന്നതുകൊണ്ടാണ്. താൻ ദൈവപുത്രൻ അല്ലായിരുന്നത് കൊണ്ടല്ല മനുഷ്യപുത്രനായിരുന്നതു കൊണ്ടാണ്. മറ്റൊരു സംഗതി കർത്താവിന്റെ ബാല്യ-യൗവന കാലങ്ങളിലേക്ക് ഒന്നു ചിന്തിച്ചുനോക്കിയാൽ പൈതൽ വളർന്നു ആത്മാവിൽ ബലപ്പെട്ടു പോന്നു, ദൈവകൃപയും അവന്റെ മേൽ ഉണ്ടായിരുന്നു എന്ന് നാം വായിക്കുന്നു (ലൂക്കോസ് 2:41). യേശു എന്ന ദൈവപുത്രൻ വളർച്ചയിലൂടെ വളർന്നുവന്നു എന്ന് നാം അറിയുന്നു. ഈ വളർച്ചയ്ക്കു വിധേയനാകേണ്ടി വന്നത് തന്റെ മനുഷ്യാവതാരം നിമിത്തമായിരുന്നു. വളർന്നു വന്നു എന്നതിൽ നിന്ന് യേശു വളരുകയായിരുന്നു എന്ന് നാം ഉറയ്ക്കണം. വളർന്നുവന്ന യേശുവിന് മനുഷ്യാവതാരത്തിന്റെ പൂർണ്ണതയിൽ കഴിയണമെന്നുണ്ടായിരുന്നു; അവിടുന്നു തന്മൂലം, മനുഷ്യർക്കുള്ള പരിമിതികളിൽ ഒതുങ്ങിക്കഴിഞ്ഞു. ഈ അവസ്ഥ അവിടുന്ന് വഹിച്ചു സഹിച്ചു ശക്തമായി നിലനിർത്തി.

കർത്താവിനെ സംബന്ധിച്ചുണ്ടായിരുന്ന ഈ സത്യങ്ങളുടെ വെളിച്ചത്തിൽ ഒരു കാര്യം നാം മനസിലാക്കണം. അവിടുന്നു കുറവുള്ളവനായിരുന്നില്ല. പക്ഷേ ചില പരിമിതികൾ തന്നിൽ നിലനിർത്തിക്കൊണ്ടാണ്

ജീവിച്ചു വന്നത്. ഈ പരിമിതികളുടെ ആഴത്തിൽ ദൈവപുത്രന്റെ രണ്ടാമത്തെ വരവിന്റെ സമയത്തെക്കുറിച്ചുള്ള അറിവ്, "യേശുവിൽ എന്നത്" തന്റെ മനുഷ്യാവതാര നിലയത്തിൽ നിന്ന് വിട്ടിട്ടുള്ള സംഗതിയായിട്ട് അവിടുത്തേക്ക് അനുഭവപ്പെട്ടു. ഈ വസ്തുതയാണ് യേശു തന്റെ ഈ വചനത്തിലൂടെ നമ്മോട് അറിയിച്ചിരിക്കുന്നത്.

ഇന്ന്, യേശു തന്റെ പിതാവിന്റെ മഹത്വത്തിൽ പിതാവിനോടൊത്തു കഴിയുന്ന സമയത്ത് താൻ എപ്പോൾ രണ്ടാമത് വരുമെന്ന് പിതാവിനോടൊത്തു പുത്രനും അറിയുന്നുണ്ട്. പക്ഷേ, ഈ വിഷയത്തെ സംബന്ധിച്ച് കർത്താവ് ഇന്ന് ലോകത്തോടു സംസാരിച്ചാൽ അവിടുന്നു തന്റെ മനുഷ്യാവതാരകാലത്ത് പറഞ്ഞ നിലപാട് ആവർത്തിക്കുമെന്നത് ശരിയായിരിക്കും. അന്ന് അവിടുന്നു പറഞ്ഞ സംഗതി ഇന്ന് അവിടുത്തെ ദൃഷ്ടിയിൽ, ആ കാലഘട്ടത്തെ വർത്തമാനകാലത്തിൽ നിലനിർത്തിക്കൊണ്ടായിരിക്കും സംസാരിക്കുന്നത് എന്നതിനാൽ തന്റെ വരവിന്റെ സംഗതിയിൽ അടങ്ങിയിരിക്കുന്ന യഥാർത്ഥ സമയം വെളിപ്പെടുത്തുവാൻ തയ്യാറാകുകയില്ല. യേശുതമ്പുരാൻ ഈ കാരണത്താൽ കള്ളം പറയുന്നു എന്നു വരികയില്ല. പ്രത്യുത, രണ്ടായിരം വർഷങ്ങൾക്കു മുമ്പ് വിശ്വാസികൾക്കു കൊടുത്ത അറിവിന്റെ നില ഇന്നും മനുഷ്യർ അറിഞ്ഞിരുന്നാൽ മതി എന്നുള്ള ദൈവിക നിശ്ചയത്തെക്കുറിച്ചുള്ള ഒരു പ്രസ്താവന ആയിരിക്കുമത്.

**വാക്യം 33-37**

*"ആ കാലം എപ്പോൾ എന്ന് നിങ്ങൾ അറിയായ്കകൊണ്ട് സൂക്ഷിച്ചുകൊൾവിൻ. ഉണർന്നു പ്രാർത്ഥിച്ചുകൊണ്ടിരിപ്പിൻ. ഒരു മനുഷ്യൻ വീടുവിട്ട് പരദേശത്തു പോകുമ്പോൾ ദാസന്മാർക്ക് അധികാരവും അവനവന് അതതു വേലയും കൊടുത്തിട്ട് വാതിൽക്കാവൽക്കാരനോട് ഉണർന്നിരിപ്പാൻ കൽപ്പിച്ചതുപോലെ തന്നെ. യജമാനൻ സന്ധ്യയ്ക്കോ അർദ്ധരാത്രിക്കോ കോഴി കൂകുന്ന നേരത്തോ രാവിലെയോ എപ്പോൾ വരും എന്ന് അറിയായ്കകൊണ്ട് അവൻ പെട്ടെന്നു വന്ന് നിങ്ങളെ ഉറങ്ങുന്നവരായി കണ്ടെത്താതിരിക്കേണ്ടതിന് ഉണർന്നിരിപ്പിൻ. ഞാൻ നിങ്ങളോട് പറയുന്നത് എല്ലാവരോടും പറയുന്നു ഉണർന്നിരിപ്പിൻ."*

വീണ്ടും യേശു കടന്നുവരുന്നത് തന്റെ അരുമ മക്കളെക്കുറിച്ചുള്ള കരുതലിലേക്കാണ്. അവർ ഉണർന്നിരുന്നു പ്രാർത്ഥിക്കുന്നവരായിരിക്കണം എന്ന് അവിടുന്ന് ആഗ്രഹിക്കുന്നു. ഇതു വിശ്വാസികളുടെ ശ്രദ്ധയ്ക്കായി പറയുന്നതാണ്. ഈ സൂക്ഷ്മതയെ ഗൗരവമായി നാം എടുക്കുന്നില്ലെങ്കിൽ നാം കർത്താവിന്റെ ദൃഷ്ടിയിൽ ആത്മീയമക്കളായി കാണപ്പെടുകയില്ല. ഉണർന്നിരിക്കണം എന്ന് യേശു ആജ്ഞാപിക്കുന്ന

തിന്റെ പിന്നിൽ തന്റെ വിശ്വാസികൾ എല്ലാവരും ആന്തരികമായി ഉണർച്ച ഉള്ളവരായി കഴിയണമെന്നാണ് അർത്ഥമാക്കുന്നത്. ഉണർന്നിരുന്നു പ്രാർത്ഥിച്ചാലുണ്ടാകുന്ന സന്തോഷകരമായ അനുഭവം നമ്മൾ കർത്താവിനോടു കൂടിയും കർത്താവു നമ്മളോടു കൂടിയും ആയിരിക്കുന്ന ആത്മീയ അനുഭവമാണ്. വിശ്വാസികൾ ഇങ്ങനെ ഉണർവിലും വിശ്വാസത്തിലും നിലനിൽക്കണമെന്നറിയിച്ചുകൊണ്ട് യേശു ഒരു ഉപമ പറയുന്നു.

യേശു എന്ന വീട്ടുടമ, തന്റെ ഓരോ വിശ്വാസിയേയും തന്റെ രാജ്യത്തിന്റെയും ആത്മീയ വീടിന്റെയും വാതിൽക്കാവൽക്കാരനായിട്ട് നിയമിച്ചിരിക്കുന്നു. ഇവർക്ക് അധികാരവും ചുമതലയും കൊടുക്കുന്നു. ഈ ഉപമയിൽ സ്പഷ്ടമായിരിക്കുന്ന ഒരു കാര്യം, ഒരു വ്യക്തി അധികാരം വഹിക്കുന്നവനും, വേറൊരു വ്യക്തി ചുമതല വഹിക്കുന്നവനും എന്നില്ല, ഓരോ വ്യക്തിയും എല്ലാ ചുമതലയും വഹിപ്പാൻ ബാദ്ധ്യസ്ഥനാണ്. വേല ചെയ്യുവാൻ ആജ്ഞാപിച്ചിരിക്കുന്നവൻ അതു നിർവ്വഹിക്കുന്നതിനുള്ള അധികാരവും കൂടി ഏൽപ്പിച്ചു തന്നിട്ടാണ് പോയിരിക്കുന്നത്. ഒരു വ്യക്തിയും വേലക്കടിമയും ദാസനുമായിട്ട് നിലനിൽക്കേണ്ട കാര്യമില്ല. സ്വാതന്ത്ര്യത്തോടെ അധികാരത്തോടെ കടമകൾ നിർവ്വഹിക്കുവാനുള്ള ഏർപ്പാടുകൾ ആണ് ദൈവം ലോകത്തിൽ മനുഷ്യർക്ക് ഏൽപ്പിച്ചു കൊടുത്തിരിക്കുന്നത്. ഈ ഉദ്യോഗ നിർവ്വഹണത്തിൽ വന്നുചേരുന്ന എതിരാളികളെ കണ്ടുപിടിച്ച് നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിന്റെ സഹായത്താൽ നശിപ്പിച്ചു കളയുന്നതിന് വിശ്വാസികൾക്ക് കഴിയേണ്ടതാണ്.

ഈ വേദഭാഗത്ത് മൂന്നു പ്രാവശ്യം ഉണർന്നിരിപ്പീൻ എന്ന് യേശു നമ്മോട് ആജ്ഞാപിക്കുന്നു. ഇത് നമ്മുടെ ഉണർച്ചയുടെ വ്യാപ്തി നമ്മുടെ എല്ലാ ജീവിത തലങ്ങളേയും ബന്ധിപ്പിച്ചുകൊണ്ടിരിക്കണമെന്നതാണ് സൂചിപ്പിക്കുന്നത്. നമ്മുടെ ആത്മികവും ലൗകികവുമായ കാര്യങ്ങളിൽ ദൈവത്തിനു സ്ഥാനവും തിരുവിഷ്ടത്തിന്റെ നടത്തിപ്പും വന്നു ചേരേണ്ടതാണ്. വിശ്വാസികളുടെ ദീപം ഒരിക്കലും മങ്ങിപ്പോകരുത്, അവൻ തന്റെ താലന്തുകൾ കുഴിച്ചിട്ടിരിക്കുന്നവനായി കഴിയരുത്, അവൻ ജീവിതത്തിൽ കലങ്ങുകയോ, നിരാശപ്പെട്ടവനായി തീരുകയോ ചെയ്യരുത്. വിശുദ്ധനും, വിശ്വാസിയും, വിശ്വസ്തനും ബുദ്ധിമാനുമായിട്ട് ജീവിക്കണം. നാം ഉണർച്ചയുടെ അനുഭവത്തിൽ നിലനിൽക്കണമെന്നുണ്ടെങ്കിൽ പാപത്തിന്റെ അണുക്കളിൽ നിന്ന് കൂടുതലായി വിമുക്തരായിരിക്കണം. ഈ ആവശ്യത്തിന് അനുതാപം എന്ന കറയില്ലാത്ത അനുഗ്രഹം നമുക്ക് ഉണ്ടായിരിക്കണം.

കൊച്ചുകുഞ്ഞുങ്ങളെ തെറ്റുകൾ ചൂണ്ടിക്കാണിച്ച് ശിക്ഷിച്ചാൽ അവർ കരഞ്ഞു വിലപിക്കും. എന്നാൽ പ്രായമാകുന്നവരിൽ ഇതു ഫലിക്കുക

യില്ല; കാരണം ഹൃദയത്തിന്റെ നിലപാടിനു വ്യത്യാസം വരുന്നതുകൊണ്ടാണ്. ദൈവത്തിന്റെ മക്കളായവർ അവരുടെ സ്വർഗ്ഗീയ പിതാവിനോടുള്ള ബന്ധത്തിൽ വരുന്ന വീഴ്ചകളെക്കുറിച്ച് കരയുന്നവരാകണമെന്നത് രക്ഷാകരമായ വിശ്വാസജീവിതം നയിക്കുവാൻ ആവശ്യമാണ്. ഒരിക്കൽ ഹിസ്കിയാ രാജാവിന് മരിക്കത്തക്ക രോഗം ഉണ്ടായി, മരിച്ചുപോകുമെന്ന് പ്രവാചകനും അരുളിച്ചെയ്തു. ഹിസ്കിയാവ് മുഖം ചുമരിന്റെ നേരെ തിരിച്ച് യഹോവയോടു പ്രാർത്ഥിച്ചു കരഞ്ഞു. ദൈവം പ്രാർത്ഥന കേട്ട് അയാൾക്ക് പതിനഞ്ചു വർഷം ആയുസ് നീട്ടിക്കൊടുത്തു (യെശ. 38:1-6). ഈ രാജാവ് ഉണർവിലേക്കുള്ള കടന്നുവന്നത് കണ്ണുനീർ മുഖാന്തരമാണ്. നമ്മുടെ തെറ്റുകളെക്കുറിച്ചുള്ള വിലാപം മനസിന്റെ നിഗൂഢതയിൽ നിന്ന് പൊട്ടിവിരിഞ്ഞ് നമ്മിൽ ദുഃഖവും കണ്ണുനീരും സൃഷ്ടിക്കുന്നുവെങ്കിൽ നമുക്ക് ആയുസും ആരോഗ്യവും നിത്യജീവനും അതു പ്രദാനം ചെയ്യുമെന്നുള്ളതിനു സംശയമില്ല.

## സന്ദേശമുഖങ്ങൾ

### I

1. നാം ജീവിച്ചിരിക്കുന്ന കാലഘട്ടത്തെ ആത്മികമായി വിലയിരുത്തണം.
2. കർത്താവിന്റെ വരവിന്റെ സൂചനകൾ നമ്മെ ഉണർവുള്ളവരാക്കണം.
3. കർത്താവിന്റെ തലമുറയിലുണ്ടായിരുന്ന സ്വഭാവ വിശേഷങ്ങൾ അവസാനകാലത്തിലും നിലനിൽക്കും.
4. ദൈവവചനം ശാശ്വതമാകയാൽ അതിന്റെ നടത്തിപ്പിനായി നാം വിശ്വാസപൂർവ്വം കാത്തിരിക്കണം.
5. നാം ഉണർന്നു ജാഗരിച്ച് നോക്കിപ്പാർക്കണം.

### II

## ഉണർവിന്റെ വിവിധ രൂപങ്ങൾ

1. ഉണർന്നിരിപ്പീൻ (മർക്കോ. 13:37).
2. നിർമ്മലരായിരിപ്പീൻ (1 പത്രോ. 4:7).
3. കലങ്ങാത്ത ഹൃദയം ഉള്ളവരായിരിപ്പീൻ (യോഹ. 14:1-4).
4. വിശ്വസ്തനും ബുദ്ധിമാനുമായ ദാസനായിരിപ്പിൻ (മത്താ. 24:45).
5. നാളും നാഴികയും അറിയാത്തതിനാൽ ഉണർന്നിരിപ്പിൻ.

### III

### ദൈവവചനം

1. അത് ഒഴിഞ്ഞു പോകുകയില്ല (മർക്കോ. 13:31).
2. തിരുവചനം നാം പഠിക്കണം (2 തീമോ. 3:15).
3. അത് വിശുദ്ധീകരണത്തിനു ഉതകുന്നു (1 തീമോ. 4:5).

4. അത് ശക്തിയുള്ളതാകുന്നു (ഹീബ്രൂ. 4:12).
5. അത് തികവുള്ളതാകുന്നു (സങ്കീ. 19:7).

## IV

## യേശുവിന്റെ വരവിനായി

1. ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ (മർക്കോ. 13:33).
2. വിശുദ്ധരായിരിപ്പിൻ (2 കൊരി. 5:9).
3. അര കെട്ടിയും വിളക്കു കത്തിച്ചും (ലൂക്കോ. 12:36).
4. നിനയ്ക്കാത്ത സമയത്ത് വരാം (1 തെസ്സ. 5:2).
5. അവന്റെ കൃപയിൽ പ്രത്യാശയുള്ളവരായി (1 പത്രോ. 1:13).

## V

## യേശുവിനുവേണ്ടി ഉണർന്നിരിക്കുന്നവിധം

1. അവനിൽ തന്നെ ഉറച്ചു നിൽക്കുവിൻ (ഫിലി. 4:1).
2. വിശ്വാസത്തിൽ കരുതലോടെ നിൽപ്പിൻ (1 കൊരി. 16:1).
3. പാപനുകത്തിൽ വീഴാതെ സ്വതന്ത്രരായിരിപ്പിൻ (ഗലാ. 5:1).

# 53

# സ്ലീബായ്ക്കു ശേഷം രണ്ടാം ഞായറാഴ്ച

**വേദഭാഗം: മത്താ. 16:5-12**

**വാക്യം 5-12**

*"ശിഷ്യന്മാർ അക്കരയ്ക്കു പോകുമ്പോൾ അപ്പം എടുപ്പാൻ മറന്നു പോയി. എന്നാൽ യേശു അവരോട്, നോക്കുവീൻ പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ച മാവു സൂക്ഷിച്ചുകൊൾവീൻ എന്നു പറഞ്ഞു. അപ്പം കൊണ്ടുപോരായ്കയാൽ ആയിരിക്കും എന്ന് തമ്മിൽ തമ്മിൽ പറഞ്ഞു. അത് അറിഞ്ഞിട്ട് യേശു പറഞ്ഞത്, അല്പവിശ്വാസികളെ അപ്പം കൊണ്ടുവരായ്കയാൽ തമ്മിൽ തമ്മിൽ പറയുന്നത് എന്ത്. ഇപ്പോഴോ നിങ്ങൾ തിരിച്ചറിയുന്നില്ലയോ. അയ്യായിരം പേർക്ക് അഞ്ചപ്പം കൊടുത്തിട്ട് എത്ര കൊട്ട എടുത്തു എന്നും നാലായിരം പേർക്ക് ഏഴ് അപ്പം കൊടുത്തിട്ട് എത്ര വട്ടി എടുത്തു എന്നും ഓർക്കുന്നില്ലയോ. പരീശന്മാരുടേയും സാദൂക്യരുടെയും പുളിച്ച മാവ് സൂക്ഷിച്ചുകൊള്ളണം എന്നു പറഞ്ഞത് അപ്പത്തെക്കുറിച്ചല്ല എന്ന് തിരിച്ചറിയാത്തത് എന്ത്. അങ്ങനെ അപ്പത്തിന്റെ പുളിച്ച മാവ് അല്ല പരീശന്മാരുടെയും സാദൂക്യരുടെയും ഉപദേശം അത്രേ സൂക്ഷിച്ചുകൊൾവാൻ അവൻ പറഞ്ഞു എന്ന് അവർ ഗ്രഹിച്ചു."*

ഈ വേദഭാഗത്ത് ഒരു പ്രത്യേക സംഭവത്തോടനുബന്ധിച്ചു യേശു ശിഷ്യന്മാർക്കു ചില ഉപദേശങ്ങൾ നൽകുന്നതാണു നാം വായിക്കുന്നത്. പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ച മാവു സൂക്ഷിച്ചുകൊള്ളണമെന്നുള്ള ശിഷ്യന്മാരോടുള്ള ഉപദേശത്തിലൂടെ അവരുടെ ഉപദേശം, പഠിപ്പിക്കൽ, ആദർശങ്ങൾ എന്നിവ സൂക്ഷിച്ചുകൊള്ളണമെന്ന് ശിഷ്യന്മാരെ പ്രബോധിപ്പിക്കുന്നു.

ശിഷ്യന്മാർ യേശുവിനോടുകൂടെ മറുകരയിൽ എത്തിയപ്പോഴാണ് അവർക്ക് ആവശ്യമായ അപ്പം തങ്ങളുടെ കൈവശമില്ലെന്നും അതു നേരത്തെ സംഭരിക്കേണ്ടതായിരുന്നുവെന്നും മനസ്സിലാകുന്നത്. കുറഞ്ഞ പക്ഷം പതിമൂന്നു അപ്പം എങ്കിലും വേണ്ടിയിരുന്ന സ്ഥാനത്ത് അവരുടെ കൈയിൽ വെറും ഒരപ്പം മാത്രമാണുണ്ടായിരുന്നത് (മർക്കോ. 8:14). യേശുവിനെ സംബന്ധിച്ചിടത്തോളം ആ നാളുകളിൽ തിരക്കിട്ട പരിപാടികളുമായി മുന്നോട്ട് പോയിരുന്ന ഒരു ഗുരുഭൂതനായിരിക്കാം. ഈ പ്രത്യേക

സന്ദർഭത്തിൽ അവിടുന്ന് പരീശന്മാരുമായി ഒരു തർക്കം കഴിഞ്ഞശേഷം അക്കരെ എത്തിയിരുന്നതേയുള്ളൂ (16:4). പരീശന്മാർക്കും സാദൂക്യർക്കും യേശുവിനെ സംബന്ധിച്ച് നന്മ നിറഞ്ഞ ഒരു അഭിപ്രായം ഉണ്ടായിരുന്നില്ല. യേശുവിന്റെ ആത്മീയ വ്യക്തിത്വം അവർക്ക് അലോസരമായിട്ടാണ് അനുഭവപ്പെട്ടു പോന്നത്.

ജീവന്റെ ഉറവിടവും ലോകത്തിന്റെ വിളക്കുമായിരുന്നവനെ അവർ വേണ്ടവണ്ണം മനസ്സിലാക്കിയിരുന്നില്ല. നിങ്ങൾ എന്നെ അന്വേഷിക്കും, എന്നാൽ പൂർണ്ണ ഹൃദയത്തോടെ അന്വേഷിക്കുമ്പോൾ എന്നെ കണ്ടെത്തും (യിരു. 29:13) എന്ന വചനപ്രകാരം പൂർണ്ണ ഹൃദയത്തോടെ ദൈവപുത്രനായ യേശുവിനെ അന്വേഷിച്ച് കണ്ടുപിടിക്കുന്നതിന് പരീശന്മാർക്കും സാദൂക്യർക്കും സാധിച്ചിരുന്നില്ല. അപ്പോസ്തോലന്മാരെ സംബന്ധിച്ചിടത്തോളം അവർക്ക് ഇത് സാധിച്ചിരുന്നു. അവർ യേശുവിന്റെ തേജസ്സ് പിതാവിൽ നിന്നുള്ള ഏകജാതന്റെ തേജസ്സായി കണ്ടിരുന്നു (യോഹ. 1:14). യേശു മനുഷ്യഹൃദയങ്ങളിൽ പ്രകാശം നൽകുന്നവനാണെന്നും അവൻ ദൈവത്തിൽ നിന്നുള്ള വെളിച്ചവും ജീവനുമാണെന്നും അവർ അറിഞ്ഞിരുന്നു.

യേശുവിനെക്കുറിച്ചും യേശുവിന്റെ ആത്മീയ മഹത്വത്തെക്കുറിച്ചും ശിഷ്യന്മാർക്ക് മതിപ്പും വിശ്വാസവും ഉണ്ടായിരുന്നുവെങ്കിലും അവർ പലപ്പോഴും യേശുവിനെക്കുറിച്ച് ഉണ്ടായിരിക്കേണ്ടിയിരുന്ന ഉറച്ച വിശ്വാസത്തിലേക്കു കടന്നുവന്നിരുന്നില്ല. യേശു ദൈവികശക്തിയാൽ അനേക അത്ഭുതകാര്യങ്ങൾ നടത്തുന്നത് അവർ കണ്ടിരുന്നു. എന്നാൽ മനുഷ്യജീവിതത്തിന്റെ നാനാവശങ്ങളിൽ യേശുവിന്റെ ശക്തി എപ്രകാരം പ്രവർത്തിക്കും എന്ന് അവർ പൂർണ്ണമായി അറിഞ്ഞിരുന്നില്ല. യേശുവിന്റെ മഹൽ ശക്തിയാൽ അനേകർക്കു രോഗസൗഖ്യം ഉണ്ടായിക്കൊണ്ടിരുന്നപ്പോഴും യേശു തങ്ങളുടെ രോഗങ്ങൾക്ക് എത്രമാത്രം സൗഖ്യദായകനാണ് എന്ന കാര്യത്തിൽ അവർ വീണ്ടും സംശയം പ്രകടിപ്പിച്ചിരുന്നു. യേശുവിന്റെ അത്ഭുതശക്തിയാൽ ആഹാര പദാർത്ഥങ്ങൾ വർദ്ധിച്ചു വരുന്നത് അനേകർ ഭക്ഷിച്ചു തൃപ്തരാകുന്നത് അവർ അറിഞ്ഞിരുന്നു. എന്നാൽ യേശു അവർക്ക് എല്ലായിപ്പോഴും സമൃദ്ധി കൊടുക്കുന്നവനാണെന്ന് അവർ പൂർണ്ണമായി വിശ്വസിച്ചില്ല. ശിഷ്യന്മാർ യേശുവിനോടൊത്തു ജീവിച്ചിരുന്ന കാലത്ത് പലപ്പോഴും അവർ ലൗകിക ചിന്തകളുടേയും പ്രാപഞ്ചിക ആശകളുടെയും തലത്തിൽ നിയന്ത്രിതരായിരുന്നു.

ഇവിടെ സംഭവിച്ച പ്രത്യേക സംഗതി, അവർ അപ്പം എടുത്തില്ലെന്ന വിഷയം, ശിഷ്യന്മാരുടെ സംസാരത്തിനു ഇടയായി. ഈ വിവരം യേശു അറിഞ്ഞ് അവരോട് ഒരു സ്വകാര്യ സംഭാഷണത്തിനു ഒരുങ്ങുന്നു. അവിടുന്നു ശിഷ്യന്മാരുടെ മനോവിചാരങ്ങൾ അറിഞ്ഞിരുന്നു; അവർ പരീശ

ന്മാരുടെയും സാദൂക്യരുടെയും നിലവാരത്തിലേക്കു പലപ്പോഴും ഇറങ്ങിപ്പോകുന്നവരാണെന്ന് അറിഞ്ഞിരുന്നു. യേശു പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ച മാവ് സൂക്ഷിച്ചുകൊൾവീൻ എന്നു പറഞ്ഞപ്പോൾ ശിഷ്യന്മാരുടെ ചിന്ത പെട്ടെന്നു പോയത് അവരുടെ പക്കൽ അപ്പം ഇല്ലാത്തതിനെക്കുറിച്ചുള്ള യേശുവിന്റെ വിമർശനമായിരിക്കുമെന്നാണ്. യേശുവിനും ഭക്ഷണം കഴിക്കണം, ശിഷ്യന്മാർക്കും ഭക്ഷണം കഴിക്കണം. അത് എല്ലാവരേയും ബാധിക്കുന്ന പ്രശ്നം ആയിരിക്കെ യേശു അവരുടെ നേതാവായിരുന്നതുകൊണ്ടാണ് അവനിൽ നിന്നുണ്ടായ വചനം അവരെ സ്പർശിച്ചത്. അവർ തമ്മിൽ തമ്മിൽ സംസാരിച്ചു. യേശു ദൈവത്തെക്കുറിച്ചും ദൈവിക ഉപദേശങ്ങളെക്കുറിച്ചും അറിയിക്കുവാൻ വന്നവനാണ്. അവിടുന്ന് സാധാരണ മനുഷ്യനെപ്പോലെ ജീവിച്ചു പോന്നെങ്കിലും അവന്റെ വ്യക്തിത്വം മുഴുവനും ദൈവികമായിരുന്നു. അവന്റെ ആഗ്രഹം മുഴുവനും മനുഷ്യർ ആത്മികമായി രൂപാന്തരപ്പെടണമെന്നുള്ളതായിരുന്നു.

ഈ രൂപാന്തരപ്പെടൽ മനുഷ്യരിൽ നടക്കേണ്ടത് ദൈവിക ആലോചനകളും അറിവും വിശ്വാസവും അവനിൽ വന്നിട്ടു വേണമായിരുന്നു. തന്മൂലം യേശു പരീശരുടെയും സാദൂക്യരുടെയും പുളിച്ച മാവിനെ സൂക്ഷിച്ചുകൊള്ളണമെന്നു പറഞ്ഞതിലൂടെ ഉദ്ദേശിച്ചത് അവരുടെ ദോഷവും ഭോഷത്വവും നിറഞ്ഞ ഉപദേശങ്ങളെ സൂഷ്മതയോടെ കൈകാര്യം ചെയ്യണമെന്നതിനെയായിരുന്നു. ഉപദേശങ്ങൾ, പഠിപ്പിക്കൽ എന്നിവ സാധാരണ മനുഷ്യനെ വേറൊരു രൂപത്തിൽ ചിന്തിപ്പിക്കാൻ പ്രേരിപ്പിക്കും. ഉപദേശം ഉദ്ദേശ്യത്തെ തകിടം മറിക്കും. സത്യത്തെ ഉൾക്കൊള്ളുന്നതിനു പകരം സത്യവിരുദ്ധ കാര്യങ്ങൾ അറിയുന്നതിനും പഠിക്കുന്നതിനും പരിശീലിക്കുന്നതിനും സംഗതിയായാൽ അത് അപകടകരവും നാശകരവുമായിരിക്കും. ശിഷ്യന്മാർ വിരുദ്ധ ഉപദേശത്തിനു പാത്രമാകരുതെന്ന് യേശു ആഗ്രഹിച്ചു. “നിങ്ങൾ പരീശന്മാരുടെയും സാദൂക്യരുടെയും പുളിപ്പ് സൂക്ഷിച്ചുകൊൾവീൻ” എന്ന് പറഞ്ഞത് ശിഷ്യന്മാർ അപ്പം എടുത്തില്ല എന്നതിനേക്കുറിച്ചാണെന്നു തെറ്റിദ്ധരിച്ചത് അവരുടെ ആത്മീയ വീക്ഷണത്തിന്റെ ന്യൂനതയായിട്ട് പരിഗണിക്കണം. യേശുവിനെ സംബന്ധിച്ചിടത്തോളം ദഹിച്ചു പോകുന്ന അപ്പം ഒരു വലിയ വിഷയം മായിരുന്നില്ല. പിന്നെയോ ആത്മാവിനെ അപകടപ്പെടുത്തുന്ന ഉപദേശത്തെക്കുറിച്ചും അതിന്റെ അപകടത്തെക്കുറിച്ചുമായിരുന്നു അവന്റെ ചിന്ത. ഭക്ഷണവും സൗഖ്യവും സ്വത്തും ലോകമഹിമയും അല്ലായിരിക്കണം നമ്മുടെ മുഖ്യ വിഷയം. ജീവിതത്തിൽ വെളിച്ചം പകരുന്ന സത്യവിശ്വാസത്തെക്കുറിച്ചുള്ള അറിവും അതിന്റെ അർത്ഥവുമായിരിക്കണം നമ്മുടെ മുഖ്യവിഷയം.

മാതാപിതാക്കൾ കുഞ്ഞുങ്ങൾക്ക് കൊടുക്കുന്ന പരിശീലനവും ഉപദേശവും അവരുടെ സ്വഭാവത്തെ രൂപപ്പെടുത്തുന്ന പുളിപ്പായി നിലനിൽക്കുമെന്നതിനു സംശയം ഇല്ല. കർത്താവായ യേശുവിനോടുള്ള ആഭിമുഖ്യം കുഞ്ഞുങ്ങളിൽ വളർന്നുവരുന്ന പുളിപ്പായിരിക്കണം. അതായിരിക്കണം അവർക്ക് പകർന്നു കൊടുക്കേണ്ടത്. മാതാപിതാക്കൾ അവരുടെ സ്വാർത്ഥതയിലൂടെ കുഞ്ഞുങ്ങളെ പരിശീലിപ്പിക്കുമ്പോൾ അവർ അറിയാതെതന്നെ കുഞ്ഞുങ്ങൾക്ക് ലഭിക്കുന്നത് സ്വാർത്ഥതയുടെ മറ്റൊരു പതിപ്പ് ആയിരിക്കും. യേശു രക്ഷകനെന്ന് ഏറ്റുപറയിപ്പിച്ച് കുഞ്ഞുങ്ങളെ പഠിപ്പിക്കണം. ആരാധനയുടെ മഹത്വവും ദാനധർമ്മങ്ങളിലൂടെ ദൈവത്തെ സ്നേഹിക്കുന്നതും ചെറുപ്രായത്തിൽ പുളിപ്പായി കുട്ടികൾക്കു ഭവനത്തിൽ നിന്നു ലഭിച്ചിരിക്കണം.

ദൈവം മനുഷ്യന് ആഹാരം കഴിക്കുന്നതിന് ആവശ്യമായ എല്ലാ സംവിധാനങ്ങളും ലോകത്തിൽ ചെയ്തിട്ടുണ്ട്. മഴയും മഞ്ഞും നിന്നുപോകുകയില്ല എന്ന് പ്രഖ്യാപിച്ചിട്ടുണ്ട് (ഉൽ. 8:22). ദൈവം യിസ്രയേൽ മക്കളെ മരുഭൂമിയിലൂടെ നടത്തിയ സന്ദർഭത്തിൽ അവർക്ക് ആവശ്യമായ ആഹാരസാധനങ്ങൾ മാംസവും ധാന്യവും അത്ഭുതകരമായി ചൊരിഞ്ഞുകൊടുത്തിരുന്നു. ഇവിടെ അഞ്ചപ്പം കൊണ്ട് അയ്യായിരത്തേയും ഏഴപ്പംകൊണ്ട് നാലായിരത്തെയും പോഷിപ്പിച്ചവൻ ശിഷ്യന്മാരുടെ കൂടെ ഉണ്ടായിരുന്നിട്ടും അവരുടെ മുഖ്യ ചിന്ത ആഹാരത്തെക്കുറിച്ച് ആയിപ്പോയതിനു കർത്താവ് അവരെ കുറ്റപ്പെടുത്തുന്നു. യേശു ആശ്ചര്യപൂർവ്വം ചോദിക്കുന്നു. “അല്പവിശ്വാസികളെ അപ്പം കൊണ്ടുവരായ്കയാൽ തമ്മിൽ തമ്മിൽ പറയുന്നത് എന്ത്. ഇപ്പോഴും നിങ്ങൾ തിരിച്ചറിയുന്നില്ലയോ അയ്യായിരം പേർക്ക് അഞ്ചും അപ്പം കൊടുത്തിട്ട് എത്ര കൊട്ട എടുത്തു എന്നും നാലായിരം പേർക്ക് ഏഴപ്പം കൊടുത്തിട്ട് എത്ര വട്ടി എടുത്തു എന്നും ഓർക്കുന്നില്ലയോ?”

അപ്പം ഇക്കരെ സുലഭമായി ഉണ്ടായിരുന്നു. അവിടെ നിന്നു വാങ്ങിക്കൊണ്ടുവരാൻ സാധിച്ചില്ല. മറന്നുപോയി എന്നുള്ളത് ശരിയായ മറവിയാണ്. എന്നാൽ യേശുവിന്റെ അത്ഭുതശക്തിയെക്കുറിച്ചും അവനിൽ ആശ്രയിക്കുന്നവന് ഒന്നിനും മുട്ട് വരികില്ല എന്ന വിശ്വാസസത്യവും അവർ മറന്നുപോയതാണു തെറ്റായ മറവി. അവനിൽ ആശ്രയിക്കുന്നവർക്ക് മുട്ടുണ്ടാകുകയില്ലായെന്ന് അരുളിച്ചെയ്തിട്ടുണ്ട് (മത്താ. 6:31-33). ശിഷ്യന്മാരുടെ ഹൃദയം ആത്മാവിനെക്കുറിച്ച് എന്നതിലുപരി ആഹാരത്തെക്കുറിച്ച് ചിന്തിച്ചുപോയി. അവർ കുറച്ച് സമയം മുമ്പ് ആത്മീയ കാര്യങ്ങളെക്കുറിച്ചുള്ള തർക്കത്തിൽ പരീശന്മാരുമായി സംഭാഷണം നടത്തി വന്നതേ ഉണ്ടായിരുന്നുള്ളു (16:4). എന്നിട്ടും അവരുടെ ചിന്ത യേശുവിന്റെ ദൈവികശക്തിയേക്കുറിച്ചുള്ള മതിപ്പും വിശ്വാസവും മറന്നുകൊണ്ടുള്ളതായിരുന്നു.

ശിഷ്യന്മാരുടെ മനസ്സിൽ ശാരീരിക ആവശ്യത്തിന്റെ പ്രാധാന്യം മുഴച്ചു നിന്നപ്പോൾ യേശുവിന്റെ മനസ്സിൽ ആത്മീയ ആവശ്യത്തിന്റെ പ്രാധാന്യം മുഴച്ചുനിന്നു. ആധുനികകാലത്ത് ബാങ്ക് നിക്ഷേപങ്ങളുടെ തോതനുസരിച്ച് ആത്മീയ നിക്ഷേപങ്ങളിൽ ഒന്നും ചിലവിടുന്നില്ലെങ്കിൽ ലൗകിക നിക്ഷേപങ്ങളുടെ വർദ്ധന വെറും ശാരീരിക ആവശ്യങ്ങളുടെ മാത്രമുള്ള മുന്നേറ്റം ആണ്. അതറിഞ്ഞ്, ദൈവം അവരെ ആത്മീയ നിക്ഷേപങ്ങളിൽ നിന്ന് ഉണർന്നുവരുന്ന ദൈവിക അനുഗ്രഹങ്ങളിൽ നിന്ന് ഉരിഞ്ഞു മാറ്റിക്കളയുമെന്നുള്ളത് നമ്മുടെ ചിന്താമണ്ഡലത്തിൽ നിൽക്കേണ്ട കാര്യമാണ്. ഇങ്ങനെയുള്ളവരുടെ പുരോഗതി എന്നേക്കും നിലനിൽക്കുന്നതോ ദുഃഖങ്ങൾ സൃഷ്ടിച്ചു കൂടാത്തതോ ആയിരിക്കുകയില്ല എന്നത് ജീവിതാനുഭവമാണ്.

ഈ സംഭവത്തിൽ യേശു ശിഷ്യന്മാരുടെ പ്രവൃത്തിയെ അല്ല പിന്നെയോ അവരുടെ ആലോചനയിലുണ്ടായ മനസ്സിന്റെ നിലയെ ആണ് അപലപിച്ചത്. അവർ യേശുവിലുള്ള വിശ്വാസത്തെ മുറുകെ പിടിക്കാതെ ആഹാരകാര്യത്തിൽ ഉത്ക്കണ്ഠപ്പെട്ടു. ആത്മസത്യത്തേക്കാൾ ശാരീരിക ആവശ്യത്തിൽ കുടുങ്ങി. ശിഷ്യന്മാരുടെ അപ്പോഴത്തെ മുഖ്യമായ വിഷയം ആഹാരമായിട്ടു മാറി. ആത്മാവിനെക്കുറിച്ച് മാത്രമല്ല അവരുടെ കൂടെ ഉണ്ടായിരുന്ന ദൈവിക തണലിനേക്കുറിച്ചും അവർ മറന്നുപോയി. യേശു അതു തിരുത്തുന്നു. തിരുത്തുക മാത്രമല്ല സർവ്വവും കൊടുക്കുവാൻ കഴിയുന്ന താൻ അവരുടെ കൂടെ ഉണ്ടെന്ന് ഉദാഹരണസഹിതം വിവരിച്ചു കൊടുക്കുന്നു (16:9).

യേശു ഈ വേദഭാഗത്ത് പുളിച്ച മാവിനെ പരീശന്മാരുടെയും സാദൂക്യരുടെയും ഉപദേശത്തോട് സാമ്യപ്പെടുത്തിയിരിക്കുന്നു. പുളിപ്പ് ദൃശ്യമായ ഒരു വസ്തു ആണ്. ഉപദേശങ്ങൾ ആകട്ടെ, അദൃശ്യമാണ്. ദൃശ്യമായ പുളിപ്പിനെ ശരീരവുമായി ചേർത്തു ചിന്തിക്കാവുന്നതാണ്. ഇതുപോലെ അദൃശ്യമായ ഉപദേശങ്ങൾ ആത്മാവുമായി ബന്ധപ്പെട്ടിരിക്കുന്നു. പുളിപ്പ് മാവിൽ കലർത്തിയാൽ അതു അദൃശ്യമായി പ്രവർത്തിക്കുന്നു. ക്രമേണ മാവിനെ മുഴുവൻ പുളിരസം ഉള്ളതാക്കുന്നു. ഇതുപോലെ തെറ്റായ ഉപദേശങ്ങൾ മനുഷ്യരുടെ ആലോചനയിലും ഹൃദയവിചാരങ്ങളിലും കലർത്തിയാൽ അത് അവരുടെ വ്യക്തിത്വത്തെ സ്വാധീനിക്കും. തെറ്റായ ഉപദേശങ്ങൾ മോശമായ വ്യക്തിത്വത്തെ സൃഷ്ടിക്കുന്നു. ശരിയായ ഉപദേശങ്ങൾ നല്ല വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നതിനും സഹായിക്കുന്നു. മാവിനെ പുളിപ്പിക്കുന്നതിനുള്ള പുളിപ്പിന്റെ കഴിവ് ദോഷ ഉപദേശങ്ങൾക്ക് മനുഷ്യഹൃദയത്തെ ദോഷപ്പെടുത്തുന്നതിനോടുള്ള കഴിവിനോട് താരതമ്യപ്പെടുത്തി ഇവിടെ ചിന്തിക്കുന്നു.

പഴയനിയമ ഉപദേശങ്ങളിലും പുതിയനിയമ കാലത്തും പുളിപ്പിനെ

ക്കുറിച്ചുള്ള ചിന്ത വിപരീതാശയങ്ങളെ സൂചിപ്പിക്കുന്നതിന് ഉപയോഗിച്ചു പോന്നു. അബ്രഹാമിന്റെ ഭവനത്തിൽ ദൈവദൂതന്മാർക്കായി സദ്യ കഴി ക്കുമ്പോൾ പുളിപ്പില്ലാത്ത അപ്പം പാകപ്പെടുത്തി സൽക്കരിച്ചതായി രേഖ പ്പെടുത്തിയിരിക്കുന്നു (ഉൽപ്പ. 19:3). യിസ്രയേൽ മക്കൾ ഈജിപ്തിൽ നിന്ന് പുറപ്പെടുമ്പോൾ പുളിപ്പുള്ള അപ്പം അവർ കൊണ്ടുപോരുന്നതിന്നു യഹോവ സമ്മതിച്ചില്ല (പുറ. 12:15). മിസ്രയിമിലെ യാതൊരു ദുഷിപ്പും ദൈവജനത്തെ സ്പർശിക്കരുതെന്ന ദൈവിക വീക്ഷണമായിരുന്നു ഇതിന്റെ പിന്നിലുണ്ടായിരുന്നത്. ദൈവജനം പുതിയ ചിന്താധാരയിൽ വിശ്വാസമുള്ളവരായി അടിമദേശത്തു നിന്ന് പുറപ്പെട്ടു വരണമെന്നും ദൈവം ഇച്ഛിച്ചു.

പുതിയനിയമത്തിൽ പൗലൂസ് ശ്ലീഹാ കല്പിക്കുന്നത് നിങ്ങൾ പുളി പ്പില്ലാത്തവരായിരിപ്പാൻ തക്കവണ്ണം പുതിയ പിണ്ഡമാകേണ്ടതിനു പഴയ പുളിമാവിനെ നീക്കിക്കളവീൻ എന്നാണ് (1 കൊരി. 5:7). പരീശരുടെയും സാദൂക്യരുടെയും കപടഭക്തിയാകുന്ന പുളിപ്പ് പ്രായോഗികമാക്കരുതെന്നു യേശു ശ്രോതാക്കളെ ഉപദേശിക്കുന്നു. കൊള്ളരുതാത്തവയെ പുളിപ്പായി കണ്ട് അതിന്റെ ആരംഭവും പ്രസരിപ്പും നമ്മുടെ സ്വഭാവത്തിൽ നിന്നു നീക്കിക്കളയേണ്ടതിനു നാം ശ്രമിക്കേണ്ടതാണ്. പുളിപ്പ് സ്വൽപ്പം എങ്കിലും ഉണ്ടെങ്കിൽ അതു വസ്തുവിനെ മുഴുവൻ പുളിപ്പിക്കാൻ അധികം സമയം വേണ്ടെന്നറിഞ്ഞ് ദുരുപദേശമെന്ന പുളിപ്പിന്റെ ദോഷശക്തിയെ എപ്പോഴും നമ്മുടെ ഹൃദയവിചാരത്തിൽ അപലപിച്ച് നിഷ്ക്കാസനം ചെയ്യേണ്ട താണ്.

പരീശന്മാരുടെ പുളിപ്പിനും സാദൂക്യരുടെ പുളിപ്പിനും തമ്മിൽ വ്യത്യാസം ഉണ്ടായിരുന്നു. പരീശന്മാരുടെ ഉപദേശങ്ങൾ യാഥാർത്ഥ്യ ങ്ങളെ ഉൾക്കൊണ്ടതായിരുന്നില്ല. അവർ ബാഹ്യ പ്രകടനങ്ങളിലും ജീവ നില്ലാത്ത അചാര അനുഷ്ഠാനങ്ങളിലും സംതൃപ്തി കണ്ടെത്തിയവർ ആയിരുന്നു. സാദൂക്യരുടെ പുളിപ്പ് പരീശന്മാരുടേതിൽ നിന്നു കൂടുതൽ അപകടകരമായിരുന്നു. അവർ ആത്മാവിലും ദൂതന്മാരിലും വിശ്വസിച്ചി രുന്നില്ല. ആധുനിക കാലത്തെ ദൈവം ഇല്ലാത്ത മാന്യ വ്യക്തികളുടെ ഒരു പകർപ്പായിരുന്നു സാദൂക്യരുടെ വിശ്വാസ വീക്ഷണത്തിൽ നിലനിന്നി രുന്നത്. ഈ സംഭവത്തിനു മുമ്പുതന്നെ പരീശന്മാരുടേയും സാദൂക്യരു ടെയും ദുരുപദേശങ്ങളെക്കുറിച്ച് യേശുവിന് അറിവുണ്ടായിരുന്നു. അവർ എന്നെ വ്യർത്ഥമായി ഭജിക്കുന്നു എന്നാണ് യേശു അവരെക്കുറിച്ച് കല്പി ച്ചിരുന്നത്. ക്രിസ്തുഭക്തന്മാർ, അവരുടെ സത്യവിശ്വാസിത്തിനു വിപരീ തമായി ഒരു ദൈവദൂതൻ ഇറങ്ങിവന്നു സംസാരിച്ചാലും അവയെ ഗണ്യ മാക്കേണ്ട എന്ന നിലപാട് സ്വീകരിച്ചവർ ആയിരിക്കണം.

## സന്ദേശമുഖങ്ങൾ

### I

1. വിശ്വാസികളുടെ മദ്ധ്യേ ദുരുപദേശങ്ങൾ കടന്നു കൂടുന്നതിനെ യേശു അപലപിക്കുന്നു.
2. യേശു തന്നിൽ ആശ്രയിക്കുന്നവരുടെ ശാരീരിക മാനസിക ആവശ്യങ്ങൾ നിറവേറ്റും.
3. ജീവിതപ്രശ്നങ്ങളുടെ പരിഹാരത്തിനു വിശ്വാസം ഉൾക്കാഴ്ച നൽകും.
4. ദുരുപദേശങ്ങൾക്കു നാം വശംവദരാകരുത്.
5. ദൈവവിശ്വാസം, പ്രശ്നങ്ങളുടെ മദ്ധ്യേ പോംവഴി കാണിക്കും.

### II

1. ആത്മാവിന്റെ ഉയർച്ചയ്ക്കും വളർച്ചയ്ക്കും സത്യവിശ്വാസം ആവശ്യമാണ്.
2. ശരീരം നിർജീവമായിപ്പോകുന്നു. ആത്മാവ് നിത്യതയിൽ ജീവിക്കും.
3. ശിഷ്യന്മാരുടെ പ്രഥമ പരിഗണന ശാരീരികാവശ്യങ്ങൾക്കായിരുന്നു.
4. യേശു ഈ നിലപാട് തിരുത്തുന്നു.
5. ആഹാരത്തേക്കാൾ ജീവൻ വലുതാണ്.

### III

### ആത്മീയ പുഷ്ടിക്കു ആവശ്യമായവ

1. ശാരീരിക ആവശ്യത്തേക്കാൾ ആത്മീയ ആവശ്യത്തിനു മുൻതൂക്കം കൊടുക്കുക.
2. പ്രാർത്ഥനാ ജീവിതം നയിക്കുക.
3. യേശുവിന്റെ സർവ്വശക്തിയിൽ കൂടുതലായി വിശ്വസിക്കുക.
4. സാദൂക്യരുടെയും പരീശന്മാരുടെയും വഴി പിൻതുടരാതിരിക്കുക.
5. സത്യത്തിലും സൽക്രിയയിലും ഉറച്ചവരാകുക.

### IV

### ദുരുപദേശമെന്ന പുളിപ്പ്

1. അത് സ്വീകരിക്കരുത് (2 യോഹ. 1:10).
2. അങ്ങനെയുള്ളവരിൽ നിന്ന് അകന്നു ജീവിക്കണം (റോമ. 16:17).
3. അവർ വഞ്ചകരായിരിക്കും (2 കോരി. 11:13).
4. കൊള്ളരുതാത്തവർ ആണ് (2 തീമോ. 3:8).
5. ശപിക്കപ്പെട്ടവരാണ് (ഗലാ. 1:8, 9).

## V

## ആത്മീയ ജീവിതത്തിൽ ജാഗ്രത പാലിക്കുക

(സൂക്ഷിച്ചുകൊൾവിൻ വാക്യം 6)

1. ദുരുപദേശങ്ങൾ (മത്താ. 16:12).
2. ദ്രവ്യാഗ്രഹം (ലൂക്കോ. 12:15).
3. കപടഭക്തി (ലൂക്കോ. 12:1).
4. വ്യർത്ഥപ്രലോഭനങ്ങളും തത്വചിന്തകളും (കൊലോ. 2:8).
5. ദൈവത്തെ മറക്കുന്നത് (ആവ. 6:12).

# 54

# സ്ലീബായ്ക്കു ശേഷം മൂന്നാം ഞായറാഴ്ച

**വേദഭാഗം: വി. മർക്കോസ് 2:23–28**

**വാക്യം 23–28**

*“അവൻ ശബ്ബത്തിൽ വിളഭൂമിയിൽക്കൂടി കടന്നുപോകുമ്പോൾ അവന്റെ ശിഷ്യന്മാർ വഴി നടക്കയിൽ കതിർ പറിച്ചു തുടങ്ങി. പരീശന്മാർ അവനോട്, നോക്ക് ഇവർ ശബ്ബത്തിൽ വിഹിതമല്ലാത്തതു ചെയ്യുന്നത് എന്ത് എന്നു പറഞ്ഞു. അവൻ അവരോട് ദാവീദ് തനിക്കും കൂടെയുള്ളവർക്കും മുട്ടുണ്ടായി വിശന്നപ്പോൾ ചെയ്തത് എന്ത്. അവൻ അബ്യാദാർ മഹാപുരോഹിതന്റെ കാലത്ത് ദേവാലയത്തിൽ ചെന്ന് പുരോഹിതന്മാർക്കല്ലാതെ ആർക്കും തിന്മാൻ വിഹിതമല്ലാത്ത കാഴ്ചയപ്പം തിന്ന് കൂടെയുള്ളവർക്കും കൊടുത്തു എന്ന് നിങ്ങൾ ഒരിക്കലും വായിച്ചിട്ടില്ലയോ എന്ന് ചോദിച്ചു. പിന്നെ അവൻ അവരോട് മനുഷ്യൻ ശബ്ബത്തു നിമിത്തമല്ല, ശബ്ബത്തു മനുഷ്യൻ നിമിത്തമത്രെ ഉണ്ടായത്. അങ്ങനെ മനുഷ്യപുത്രൻ ശബ്ബത്തിനും കർത്താവ് ആകുന്നു എന്ന് പറഞ്ഞു.”*

ഈ വേദഭാഗത്ത്, യേശു ശബ്ബത്ത് ദിനം ആചരിക്കുന്നതിനെ സംബന്ധിച്ച് യഹൂദന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന നിയമങ്ങളും, അതിനോടു ബന്ധപ്പെട്ട് പാലിച്ചുപോന്ന ആചാരാനുഷ്ഠാനങ്ങളും, ഈ വിഷയത്തെപ്പറ്റി നടത്തിയ നിർദ്ദേശങ്ങളും ഒരു പ്രത്യേക സന്ദർഭത്തിൽ വിവരിക്കുന്നു. യേശുവിന്റെ ഉദ്ദേശ്യം, യിസ്രായേൽക്കാർക്ക് പഴയനിയമകാലത്ത് ദൈവത്താൽ നിയമിച്ചു കൊടുത്ത ഏതെങ്കിലും നിയമം മാറ്റി പുതിയനിയമം ഉണ്ടാക്കണമെന്നായിരുന്നില്ല. പഴയ ദൈവിക നിയമങ്ങളുടെ അനാശാസ്യ വ്യഖ്യാനങ്ങളും, അതിനെ മനുഷ്യരുടെ ഇടയിൽ അവരുടെ നന്മയ്ക്കു വിരോധമായി ഉപയോഗിക്കുന്നതും, എതിർത്ത് പകരം, നിയമത്തിന്റെ വ്യാപ്തി, ആ നിയമം ഏതു തരത്തിലുള്ള ആത്മീയ മേഖലകളിലൂടെ കടന്നുപോകുന്നു എന്നും, അതു മുഖാന്തരം ദൈവം എന്താണ് പ്രതീക്ഷിക്കുന്നത് എന്നും, ഉപദേശങ്ങൾ വഴിയായും ചെറിയ ഉദാഹരണങ്ങൾ വഴിയായും പഠിപ്പിക്കുകയാകുന്നു.

ശബ്ബത്തു സംബന്ധിച്ചുള്ള നിയമം യഹൂദന്മാർക്ക് ദൈവം മോശമുഖാന്തരം സീനായ് മലയിൽ വച്ചു കൊടുത്ത പത്തു കൽപനകളിൽ ഒന്നാണ്. ഈ കൽപ്പന ഇപ്രകാരമാകുന്നു. “ശാബ്ബതു നാളിനെ ശുദ്ധീ

കരിപ്പാൻ ഓർക്ക. ആറു ദിവസം അദ്ധ്വാനിച്ച് നിന്റെ വേല ഒക്കെയും ചെയ്തു ഏഴാം ദിവസം നിന്റെ ദൈവമായ യഹോവയുടെ ശബ്ബത്ത് ആകുന്നു. അന്ന് നീയും നിന്റെ പുത്രനും പുത്രിയും, നിന്റെ വേല ക്കാരനും വേലക്കാരത്തിയും നിന്റെ കന്നുകാലിയും നിന്റെ പടിവാതു ക്കലുള്ള പരദേശിയും ഒരു വേലയും ചെയ്യരുത്" (പുറ. 10:20).

ആറു ദിനം കൊണ്ട് യഹോവ ആകാശവും ഭൂമിയും സമുദ്രവും അവ യിലുള്ള സകലത്തേയും ഉണ്ടാക്കി. ഏഴാം ദിവസം സ്വസ്ഥമായിരുന്നു. അതുകൊണ്ട് യഹോവ ഏഴാംനാളിനെ അനുഗ്രഹിച്ച് ശുദ്ധീകരിച്ചു. ശബ്ബത്ത് എന്ന പദത്തിന്റെ അർത്ഥം ജോലികളിൽ നിന്ന് വിട്ടുനിൽക്കുക, വിശ്രമം എന്നിങ്ങനെയാണ്. ഉൽപ്പത്തി പുസ്തകത്തിലെ ആറു ദിവസം കൊണ്ട് ആകാശവും ഭൂമിയും സൃഷ്ടിച്ചു. ഏഴാം ദിവസം യഹോവ എല്ലാ റ്റിൽനിന്നും നിവർത്തനായതുകൊണ്ട് ഏഴാം ദിവസത്തെ അനുഗ്രഹിച്ചു എന്ന വിവരണത്തിനു ശേഷം ഈ വിഷയത്തെ സംബന്ധിച്ച് മോശ യുടെ കാലം വരെയുള്ള ദീർഘമായ ഘട്ടത്തിൽ ഒരു പരാമർശവും കാണുന്നില്ല.

മോശയുടെ കാലത്ത് സീൻ മരുഭൂമിയിൽ വച്ച് മന്നാ പെറുക്കി എടു ക്കുന്ന വിഷയം സംജാതമായപ്പോൾ വീണ്ടും ഏഴാം ദിവസത്തിന്റെ പവി ത്രതയെ സംബന്ധിച്ച് വ്യക്തമായി പറയുന്നു (പുറ. 16:23). ആ കാലഘട്ട ത്തിൽ ദൈവം പത്തു കൽപനകൾ യിസ്രായേൽ ജനത്തിനു കൊടു ക്കുമ്പോൾ ഈ നിയമവും അവയിൽ ഒന്നായി ഉൾക്കൊള്ളിച്ചു. പത്തു കൽപനകളിൽ ഈ നിയമത്തിനു മാത്രം ഉണ്ടായിരുന്ന പ്രത്യേകത ഇത് ഒരു പ്രത്യേക അനുഷ്ഠാനമായിട്ട് നിവർത്തിക്കണമെന്നുള്ളതായിരുന്നു. മോശയുടെ കാലഘട്ടം മുതൽ ശബ്ബത്ത് ആചരണം യിസ്രായേൽ മക്ക ൾക്കും ദൈവത്തിനും മദ്ധ്യേ അത് അവരുടെ ഒരു പ്രത്യേക അടയാള മായി ഗണിച്ചുപോന്നു (പുറ. 35:2, 3).

ശബ്ബത്തുദിനത്തിന്റെ പ്രത്യേകതയെ ലംഘിക്കുന്നവർക്ക് മരണശിക്ഷ യാണ് ദൈവം കൽപ്പിച്ചിരുന്നത്. എല്ലാ ജോലികളിൽ നിന്നും വിശ്രമിച്ച് സ്വസ്ഥരായി കഴിഞ്ഞുകൊള്ളണമെന്നുള്ള ഒരു ആത്മീയ ദൂതായിരുന്നു ഈ നിയമത്തിന്റെ സത്ത്. ആ ദിനത്തോടനുബന്ധിച്ച് ദേവാലയത്തിൽ സാധാരണയുള്ള ദഹനയാഗം ഒഴിച്ച് മറ്റ് ആരാധനയോ ബലികളോ ആ കാലഘട്ടത്തിൽ ഉണ്ടായിരുന്നില്ല. ശബ്ബത്തു ദിനത്തെ ശുദ്ധീകരിക്കുക എന്ന ദൈവിക കൽപനയെക്കുറിച്ച് യേശു വിവേചിച്ചു പറഞ്ഞത്, ശബ്ബത്തു മനുഷ്യനു വേണ്ടിയാണ് ഉണ്ടാക്കിയത്. മനുഷ്യൻ ശബ്ബത്തിനു വേണ്ടിയല്ല എന്നാണ് (മർക്കോ. 2:27). യേശു ശബ്ബത്തു ദിവസത്തെ നൂറു ശതമാനം ദൈവമഹത്വത്തിനായി ആചരിക്കുവാൻ കൽപ്പിച്ചു.

യേശുക്രിസ്തുവിന്റെ കാലത്ത് മാത്രമല്ല അതിനു മുമ്പും യഹൂദന്മാർ ശബ്ബത്ത് ആചരിക്കുന്നതിൽ വലിയ തീക്ഷ്ണത കാണിച്ചിരുന്നു. യിസ്രാ യേൽ ചരിത്രത്തിൽ മക്കാബിയരുടെ കാലത്ത് ഗ്രീക്കുകാരുമായുണ്ടായ ധീരമായ യുദ്ധത്തിൽ വനാന്തരങ്ങളിലേക്കു പിൻവാങ്ങിയ യഹൂദന്മാരെ അനുധാവനം ചെയ്ത ഗ്രീക്കു സൈന്യം, യഹൂദന്മാരെ ശബ്ബത്തു ദിവസം ആക്രമിച്ചു. തത്സമയം യഹൂദന്മാർ യഹോവയുടെ ഈ കൽപ്പനയോടു ണ്ടായിരുന്ന തീക്ഷ്ണതയിൽ ശബ്ബത്തു ദിവസം എതിർത്തു നിൽക്കു കയോ പ്രതിരോധനിര സൃഷ്ടിക്കുകയോ ചെയ്യാതെ "നിഷ്ക്കളങ്കരായി ത്തന്നെ ഞങ്ങൾ മരിക്കട്ടെ. അന്യായമാണ് നിങ്ങൾ ഞങ്ങളെ കൊല്ലു ന്നത് എന്നതിന് ആകാശവും ഭൂമിയും സാക്ഷി" എന്ന പ്രതികരണ ത്തോടെ ശബ്ബത്തു ലംഘിക്കാതെ ആയിരത്തോളം സ്ത്രീകളും കുഞ്ഞു ങ്ങളും മരിച്ചു (1 മക്കാബി 2:29-38). യേശുവിന്റെ കാലത്തിനുശേഷം റോമാ സൈന്യം ജനറൽ പോംപിയുടെ നേതൃത്വത്തിൽ യെരുശലേം ആക്രമിക്കുമ്പോൾ ശബ്ബത്തിനെ സംബന്ധിച്ചുള്ള യഹോവയുടെ നിയമം പാലിച്ചുകൊണ്ട് അനേക യഹൂദന്മാർ മരിച്ചതായി ജോസിഫസിന്റെ ആന്റിക്കുറ്റീസ് എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

യഹൂദന്മാരുടെ പാരമ്പര്യത്തിൽ ശബ്ബത്താചരിക്കുന്നതിനെ സംബ ന്ധിച്ചും, അതിന്റെ പ്രത്യേകതകൾ സംബന്ധിച്ചും അനേകം നിയമങ്ങളും ഉപനിയമങ്ങളും ഉണ്ടായിരുന്നു. അവയെല്ലാം അക്ഷരംപ്രതി അനുസരി ക്കുന്നതിന് യഹൂദന്മാർ തീക്ഷ്ണതയുള്ളവർ ആയിരുന്നു. ഇതിനുപരി അവയുടെ ലംഘനം കുറ്റകരമായിട്ട് കരുതിവന്നു. ചില നിയമങ്ങൾ ഇപ്ര കാരമായിരുന്നു. ശബ്ബത്തു ദിവസത്തിൽ ഏതെങ്കിലും ഒരു വസ്തു കൈ കൊണ്ട് മേലോട്ട് എറിയുകയും മറുകൈകൊണ്ട് പിടിച്ചെടുക്കുകയും നിരോധിച്ചിരുന്നു. ഒരാൾക്കു ഭക്ഷിക്കാവുന്നത് ഒരു ഒലിവു പഴത്തോളം ആയിരുന്നുവെങ്കിൽ, പകുതി തിന്നു കഴിഞ്ഞാൽ ബാക്കി തുപ്പിക്കളഞ്ഞ് മനസിനെ ശബ്ബത്താചരണത്തിന്റെ തീക്ഷ്ണതയിൽ നിലനിർത്തണമാ യിരുന്നു. ഒരു തയ്യൽക്കാരൻ പരസ്യമായി നൂലും സൂചിയും എടുക്കു ന്നതു നിരോധിച്ചിരുന്നു. കാരണം, അതു തയിക്കുക എന്ന ക്രിയയിലേ ക്കുള്ള പ്രലോഭനമായിട്ട് കരുതിപ്പോന്നു. തീ പിടിപ്പിക്കുകയോ കെടുത്തു കയോ ചെയ്യുന്നതിന് അനുവാദം ഉണ്ടായിരുന്നില്ല. ഒരു കത്ത് എഴുതു കയോ അതു ദൂതൻ മുഖാന്തരം അയക്കുകയോ ചെയ്യുന്നതിന് അനു വാദമില്ലായിരുന്നു. ഉഴുക, വിതയ്ക്കുക, പാറ്റുക, മെതിക്കുക, മെടയുക, റൊട്ടി ചുടുക, നൂൽ നൂൽക്കുക മുതലായ എല്ലാ ജോലികളും നിരോധി ക്കപ്പെട്ടിരുന്നു.

ഈ വേദഭാഗത്ത് യേശുവും ശിഷ്യന്മാരും വിളഭൂമിയിൽക്കൂടി കടന്നു പൊയ്ക്കൊണ്ടിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. അവർ വയലിലൂടെ

കടന്നുപോകുമ്പോൾ, രണ്ടു വശത്തും കതിരുകൾ വിളഞ്ഞു നിൽക്കുന്നതു കണ്ടിട്ട് കതിർ പറിച്ചു തിന്നു എന്ന ക്രിയ ആയിരുന്നു, അവർ ശബ്ബത്തു ദിവസം ലംഘനം നടത്തി എന്നുള്ളതിന് യഹൂദ പരീശന്മാർ ആരോപിച്ച കുറ്റം. യേശുവിന്റെ ശിഷ്യന്മാർ കതിരു പറിച്ചു തിന്നതിനു കാരണം, കതിരു വിളഞ്ഞു നിൽക്കുന്നതു കണ്ട് അത്ഭുതപ്പെട്ട് ചെയ്തു എന്നു വിചാരിക്കുന്നതിൽ ഭേദം അവർക്കു വിശന്നിട്ട് അപ്രകാരം ചെയ്തു എന്ന് ചിന്തിക്കുന്നതായിരിക്കും ഉത്തമം.

ഈ കാലഘട്ടത്തിൽ ദൈവവേലക്കാർക്കു ലഭിക്കുന്ന വേതനവും ആദായവും യേശുവിനും ശിഷ്യന്മാർക്കും ലഭിച്ചില്ല എന്നുള്ളതും അവർ ചിലരുടെയൊക്കെ കാരുണ്യംകൊണ്ടും മറ്റു പലരുടെ കാണിക്കകൾ കൊണ്ടും ജീവിതച്ചെലവ് നടത്തിപ്പോന്നു എന്നതും ഇതിനു കാരണമാകാം. ചിലപ്പോഴൊക്കെ ശിഷ്യന്മാർ സ്വന്തവീട്ടിൽ നിന്ന് അൽപ്പമായെങ്കിലും സാധനങ്ങളും പണവും കൊണ്ടുവന്ന് യേശുവിന്റെ സംഘം ചില വഴിച്ചുപോന്നും എന്നും നമുക്കു ചിന്തിക്കാവുന്നതാണ്. ഈ സംഭവത്തിൽ ശിഷ്യന്മാർ കതിരു പറിച്ചു തിരുമ്മി തിന്നു എന്നല്ലാതെ, സംഘത്തിന്റെ തലവനായിരുന്ന യേശു, ഈ ക്രിയ ചെയ്തതായി ആരോപണം ഉണ്ടായില്ല. ഒരു പക്ഷേ അതു സംഭവിച്ചിട്ട്, ആ കാര്യം മനഃപൂർവ്വം മറച്ചുവെച്ചുകൊണ്ട് സംസാരിച്ചതല്ലേ എന്നു കൂടി നാം ചിന്തിക്കേണ്ടിയിരിക്കുന്നു.

ന്യായപ്രമാണ നിയമമനുസരിച്ച് കൃഷിത്തോട്ടങ്ങളിലൂടെ നടന്നുപോകുമ്പോൾ കൈ പൊക്കി പിടികിട്ടുന്ന വിളകൾ ധാന്യമോ, പഴങ്ങളോ വിശപ്പിന്റെ ശമനത്തിനായി ആഹരിക്കുന്നത് നിയമവിധേയമായ കാര്യമായിരുന്നു. എന്നാൽ അവ ശേഖരിച്ച്, സ്വന്ത ആവശ്യത്തിനായി കൊണ്ടുപോകുന്നതിനു അനുവാദമില്ലായിരുന്നു (ആവ. 23:23-25). ഈ നിയമം യേശുവിന് അറിവുള്ളതായിരിക്കെ അതുകൂടി കണക്കിലെടുത്തതുകൊണ്ടാവണം അവിടുന്ന് പരീശന്മാരോടായി ഈ വിഷയത്തെക്കുറിച്ച് സംസാരിച്ചത്.

ശബ്ബത്തു ദിവസം കൊയ്യുകയോ വിതക്കുകയോ ചെയ്യുന്നത് ന്യായപ്രമാണവിരുദ്ധമായിരുന്നു. കൈയിൽ ധാന്യമണി എടുത്ത് തിരുമ്മി തിന്നുന്നത് നിരോധിച്ചിരുന്നില്ല. പക്ഷേ, പരീശന്മാരുടെ വീക്ഷണത്തിൽ കതിർ പറിച്ചത് കൊയ്തതായും തിരുമ്മി തിന്നത് കുത്തുന്നതിനു തുല്യമായും അവർ പരിഗണിച്ചു എന്ന് വരാവുന്നതാണ്. യേശുവിന്റെ ശിഷ്യന്മാർ അഹങ്കാരംകൊണ്ട് ഇപ്രകാരം ചെയ്തു എന്നുള്ള വീക്ഷണത്തിൽ തർക്കം ഉണ്ടായെന്നു വരികിൽ തർക്കം ഈ രീതിയിലല്ലായിരുന്നു വരേണ്ടത്. പരീശന്മാർ ഒരു കുടുക്ക് വീക്ഷണത്തിലാണ് യേശുവിനോട് ഈ വിഷയം സംസാരിക്കുന്നത്.

യേശുതമ്പുരാൻ ആകട്ടെ, പരീശന്മാരുടെ ഉന്നം വേണ്ടവണ്ണം ഗ്രഹിച്ചിട്ടും, പ്രശ്നത്തിന്റെ ആത്മീയവശം മാത്രം മുന്നോട്ട് തെളിച്ചുകൊണ്ടാണ് ഈ വിഷയത്തെക്കുറിച്ച് അവരോട് സംസാരിക്കുന്നത്. ശിഷ്യന്മാർ മോശയുടെ ന്യായപ്രമാണം ലംഘിച്ചു എന്ന വിഷയമാണ് പരീശന്മാർ അവതരിപ്പിച്ചത്. യേശു തന്നെയും താൻ ന്യായപ്രമാണം നിവർത്തിപ്പാനല്ലാതെ മറിച്ചുകളയുവാൻ വന്നിട്ടുള്ളവനല്ല എന്നു പറഞ്ഞിരിക്കെ, കർത്താവിന് ഈ വിഷയത്തെക്കുറിച്ച് ഒരു ഉത്തരം പറയേണ്ടതായി വന്നു. നൂറ്റാണ്ടുകൾക്കു മുമ്പ് മോശ മുഖാന്തരം ലഭിച്ച ന്യായപ്രമാണ മൂല്യങ്ങളെ തലമുറതലമുറയായിട്ടു വന്ന റബ്ബിമാരും പരീശന്മാരും പാറ്റി, അരിച്ച് കൂടുതൽ ചേർത്തും വികലമാക്കിയിരുന്നു എന്നുള്ള വസ്തുതയും യേശുവിന് അറിവുള്ളതായിരുന്നു.

അപ്പോസ്തോലന്മാരിൽ കുറ്റം ചുമത്തിയ പരീശന്മാരോടായി യേശു ഉത്തരം പറയുന്നത് മറ്റൊരു സംഭവകഥയെ ആധാരമാക്കിക്കൊണ്ടാണ്. യിസ്രായേൽ ജനങ്ങളാൽ അധികം മാനിക്കപ്പെട്ട ദാവീദ് രാജാവിന്റെ ചരിത്രത്തിൽ നടന്ന ഒരു സംഭവകഥ യേശു വിവരിക്കുന്നു. ഒരു സമയത്ത് ശൗൽ രാജാവിനാൽ വേട്ടയാടപ്പെട്ട ദാവീദ് ഓടിയും അലഞ്ഞും, തന്റെ സംഘത്തിലുള്ളവരുമായി ഒന്നിച്ച് നോബിൽ പുരോഹിതനായ അബീമേലേക്കിന്റെ അടുക്കൽ ചെന്ന് തനിക്കും സംഘത്തിലുള്ളവർക്കും എന്തെങ്കിലും ആഹാരം തരണമെന്നാവശ്യപ്പെട്ടു. ഈ പുരോഹിതനാകട്ടെ പുരോഹിതന്മാർക്കു മാത്രം തിന്നുന്നതിനു വിഹിതമായിരുന്ന ദേവാലയത്തിലെ വിശുദ്ധ അപ്പം ദാവീദു രാജാവിനും സംഘത്തിലുള്ളവർക്കും കൊടുക്കുകയും അവർ അത് ഭക്ഷിക്കുകയും ചെയ്തു (1 ശമു. 21:1–7).

ഈ വിശുദ്ധ അപ്പം ന്യായപ്രമാണപ്രകാരം ആഴ്ചതോറും യഹോവയുടെ സന്നിധിയിൽ സമർപ്പിക്കുന്ന പന്ത്രണ്ട് അപ്പം ആയിരുന്നു. പുരോഹിതൻ ഓരോ ശബ്ബത്തു ദിവസവും യഹോവയുടെ സന്നിധിയിൽ സമർപ്പിക്കുന്ന അപ്പം ഒരാഴ്ച കഴിഞ്ഞ് തിരിച്ചെടുക്കുകയും പുതിയ അപ്പം സമർപ്പിക്കുകയും വേണമായിരുന്നു. യഹോവയുടെ സന്നിധിയിൽ നിന്ന് തിരിച്ചെടുക്കുന്ന അപ്പം, പുരോഹിതൻ മാത്രം തിന്നണമെന്ന നിയമം നിലവിലുണ്ടായിരുന്നു (ലേവ്യ 24:5–9).

തക്കതായ ചില സന്ദർഭങ്ങളിൽ മനുഷ്യരുടെ പ്രയോജനത്തെ കരുതി ദൈവിക നിയമങ്ങളിലും ചില ഒഴിവുകൾ അനുവദനീയമാണ് എന്ന തത്വമാണ് യേശു ഈ ഉദാഹരണത്തിലൂടെ വ്യക്തമാക്കിയത്. ഈ വസ്തുത സമർത്ഥിച്ചുകൊണ്ട് യേശു പറയുന്ന മറ്റൊരു പ്രസ്താവനയാണ് ശബ്ബത്ത് മനുഷ്യന്റെ പേർക്കായിട്ടുള്ളതാണ്. മനുഷ്യൻ ശബ്ബത്തിനു വേണ്ടി സൃഷ്ടിക്കപ്പെട്ടതല്ല എന്നുള്ളത്. ശബ്ബത്തിൽ പുരോഹിതന്മാർ ദേവാലയത്തിൽ വച്ച് ശബ്ബത്തിനെ ലംഘിക്കുന്നുവെങ്കിലും കുറ്റം ഇല്ലാ

തെയിരിക്കുന്നു എന്നു കൂടി യേശു ഈ സന്ദർഭത്തിൽ ഓർമ്മപ്പെടുത്തുന്നു (മത്താ. 12:5).

പുരോഹിതന്മാർ ശബ്ബത്തു ദിവസങ്ങളിലും ദേവാലയത്തിലെ ശുശ്രൂഷകൾ ചെയ്യുന്നത് പതിവായിരുന്നു. അവർ ശബ്ബത്ത് ദിവസങ്ങളിലും പ്രാർത്ഥനകൾ നടത്തുകയും മൃഗബലികൾ സമർപ്പിക്കുകയും ചെയ്തു വന്നു. ദൈവിക നിയമത്തേയോ പുരോഹിതന്റെ ജോലിയേയോ യേശു കുറ്റപ്പെടുത്തുന്നില്ല. എന്നാൽ ആത്മീയനിയമങ്ങൾ ആത്മീയ വർദ്ധനക്കായി ലംഘിക്കപ്പെടുന്നതിനെ രോഷത്തോടെ എതിർക്കരുതെന്ന് അവിടുന്ന് സൂചിപ്പിക്കുന്നു.

പ്രഥമദൃഷ്ടിയിൽ ലംഘനങ്ങൾ എന്ന് തോന്നുന്നവയുടെ ആന്തരിക ഉദ്ദേശ്യം നാം കണ്ടുപിടിക്കാതെ അതു കുറ്റകരം എന്നു വിധിക്കുന്നതു പരിപൂർണ്ണതയുടെ പാതയല്ല. ഒരു നല്ല കൃത്യമെന്നു വിചാരിക്കുന്ന സംഗതി നിർവ്വഹിച്ചു തരുവാൻ ഒന്നിലധികം ആളുകൾ മുന്നോട്ടുവരുമ്പോൾ, ആ വിഷയത്തിൽ അവരിൽ ഓരോരുത്തർക്ക് ഉദ്ദേശ്യം വ്യത്യസ്തങ്ങളായിരിക്കാമെന്നുള്ളത് നാം വിസ്മരിക്കുവാൻ പാടില്ലാത്തതാണ്. ഒരാൾ പൊതുഗുണത്തിനായി, വേറൊരാൾ സ്വന്തം ലാഭം ലക്ഷ്യമാക്കി, മറ്റൊരാൾ കുറ്റബോധം തീർക്കുവാനായി, വേറൊരാൾ ശത്രുവിനെ ഒരു പാഠം പഠിപ്പിക്കുവാനായി ഇങ്ങനെ വിവിധങ്ങളായിരിക്കും ഓരോരുത്തരുടെ ഉദ്ദേശ്യം. നിർമ്മല ഉദ്ദേശ്യമായിരിക്കണം ശബ്ബത്താചരണത്തിലൂടെ നിർവ്വഹിക്കപ്പെടേണ്ടത് എന്ന് യേശു നമ്മെ അറിയിക്കുന്നു. ശബ്ബത്താചരണത്തിന്റെ ചേതനയിൽ കക്ഷിവഴക്കുകൾ തീർക്കേണ്ടത് ആദ്യം വിയോജിപ്പും അഭിപ്രായ വ്യത്യാസവുമുള്ള സഹോദരങ്ങൾക്ക് സ്നേഹവും സഹായവും നീട്ടിക്കൊടുക്കുക, എന്നിട്ട് സഹകരണത്തിനും യോജിപ്പിനുമായി ഒന്നിച്ചിരുന്ന് പ്രാർത്ഥിക്കുക മുഖാന്തരമായിരിക്കണം.

ദേവാലയത്തേക്കാൾ വലിയവൻ ഇവിടെ ഉണ്ട് എന്ന് യേശു അറിയിക്കുന്നു. കൂടാതെ മനുഷ്യപുത്രൻ ശബ്ബത്തിനും കർത്താവാകുന്നു എന്നും പ്രഖ്യാപിക്കുന്നു (മത്താ. 12:6-8). ഈ രണ്ടു പ്രഖ്യാപനങ്ങളുടെയും അർത്ഥം കേട്ടുനിന്ന പരീശപ്രമാണികൾക്ക് എത്രമാത്രം മനസ്സിലായി എന്നത് സംശയാസ്പദമാണ്. ആദിയിൽ ദൈവം ശബ്ബത്തുദിവസം സംബന്ധിച്ച നിയമം പ്രഖ്യാപിച്ചുകൊണ്ടല്ല സൃഷ്ടികർമ്മം നിർവ്വഹിച്ചത്. ആറു ദിവസം കൊണ്ട് സൃഷ്ടിപ്പു പൂർത്തിയാക്കിയശേഷം ദൈവം ഏഴാം ദിവസം വിശ്രമിച്ചു. പിന്നീട് ഈ ദൈവം തന്നെ മനുഷ്യൻ ആറു ദിവസം അദ്ധ്വാനിക്കുകയും ഏഴാം ദിവസം സ്വസ്ഥമായിരിക്കണമെന്നും കൽപ്പിക്കുകയും ചെയ്തു. ആറ് ദിവസം മനുഷ്യൻ വിയർപ്പു പൊടിഞ്ഞ് അദ്ധ്വാനിക്കേണ്ടതുണ്ട്. ഉത്കണ്ഠയും ശാരീരിക വേദനയും അവനെ ഈ ദിവസങ്ങളിൽ പീഡിപ്പിച്ചെന്നുവരാം. അങ്ങനെയുള്ള മനുഷ്യൻ ഏഴാം

ദിവസം വിശ്രമിച്ച് ആ ദിനത്തെ തന്റെ സ്രഷ്ടാവിനോടുള്ള ബന്ധത്തെ പുതുക്കാനും പുതുശക്തി സംഭരിക്കാനും ഉപയോഗിക്കണം. ദൈവത്തിനു സ്തുതിയും സ്തോത്രവും അർപ്പിക്കുവാൻ കടപ്പെട്ട മനുഷ്യൻ ഈ ദിവസം ഉപയോഗിച്ച് അതു കൂടുതലായി നിർവ്വഹിക്കണമെന്നത് ദൈവത്തിന്റെ ഉദ്ദേശ്യമായിരുന്നു.

ദേവാലയത്തെക്കാൾ വലിയവൻ ഇവിടെയുണ്ട് എന്നുള്ള യേശുവിന്റെ പ്രസ്താവനയിലൂടെ യേശു തന്നെക്കുറിച്ചാണ് ഉദ്ദേശിച്ചത് എന്നുള്ള സത്യം ഈ സംഭാഷണം ശ്രദ്ധിച്ച പരീശന്മാർ ഗ്രഹിച്ചിരുന്നെങ്കിൽ അത് അവർക്കു ഗുണകരമായിരുന്നു. ഈ പ്രസ്താവനയിലൂടെ യേശുതമ്പുരാൻ, ശബ്ബത്താചരണം ഏർപ്പെടുത്തിയ ദൈവമാണ് താൻ എന്നും, താൻ നിയമിച്ച കല്പനകളെ തനിക്കു ഭേദഗതി ചെയ്യുന്നതിന് അധികാരം ഉണ്ടെന്നുമാണ് സൂചിപ്പിച്ചിരിക്കുന്നത്. ദേവാലയത്തിൽ പൂജിക്കുന്ന സത്യമാണ് ദേവാലയത്തേക്കാൾ വലുത്. ദേവാലയത്തിൽ വസിക്കുന്ന ദൈവമാണ് ദേവാലയത്തിലെ സത്യം. ഇങ്ങനെ താൻ ദേവാലയത്തിൽ വസിക്കുന്ന ദൈവമാണെന്ന് യേശു തന്നെക്കുറിച്ച് അവരെ അറിയിക്കുന്നു.

ദേവാലയത്തേക്കാൾ വലിയവന് ദേവാലയത്തോടും ദൈവിക ജീവിതത്തോടും ബന്ധപ്പെട്ട നിയമങ്ങളുടെ നിജസ്ഥിതി നിശ്ചയിക്കാവുന്നതാണ്. അങ്ങനെയെങ്കിൽ യേശുവുമായുള്ള ബന്ധത്തിലൂടെ യേശു എന്ന ദൈവപുത്രനിൽ നിന്നു ലഭിക്കുന്ന അരുളപ്പാടുകൾ, ഓരോ കാലഘട്ടത്തിലും ദൈവിക നിയമമായി അറിഞ്ഞ് അതിനെ ആത്മീയ വർദ്ധനയ്ക്കായി അനുസരിക്കേണ്ടതാണെന്ന സൂചനയും കർത്താവ് ഈ വചനത്തിലൂടെ നമുക്കു വെളിപ്പെടുത്തുന്നു. ഈ സത്യം കൂടുതൽ വിശദീകരിക്കുവാനാണ് യേശു മനുഷ്യപുത്രൻ ശബ്ബത്തിനും കർത്താവ് ആകുന്നു എന്ന് പ്രഖ്യാപിച്ചത്.

ആഴ്ചയിൽ ഒരു ദിവസത്തെ വിശ്രമം നന്മയ്ക്കായിട്ട് മാത്രം ഉതകിയിരിക്കണം എന്നുള്ള പാഠമാണ് ലോകചരിത്രം നമ്മെ പഠിപ്പിക്കുന്നത്. സമൂഹത്തിലുണ്ടായിരിക്കേണ്ട ധാർമ്മിക മൂല്യങ്ങളുടെ സംരക്ഷണം, ഈശ്വര വിശ്വാസം, പരസ്പരം ഉണ്ടായിരിക്കേണ്ട കരുതൽ, ഉപകാരങ്ങളുടെ നടത്തിപ്പ്, മതപരമായ പഠിപ്പിക്കൽ, സാമൂഹ്യ ആചാരങ്ങളുടെ പുഷ്ടി ഇവയ്ക്കെല്ലാം നിശ്ചയമായിട്ടും ശബ്ബത്തു ആചരണം ആവശ്യമായിട്ടാണ് മനുഷ്യർക്കു അനുഭവപ്പെടുന്നത്. ശബ്ബത്തിന്റെ നിയമങ്ങൾ മനുഷ്യന്റെ നന്മയ്ക്ക് എതിരായി വരാതിരിപ്പാൻ ദൈവം ശ്രദ്ധിച്ചു എന്നതും, അത് അവന്റെ ആത്മീയവും ധാർമ്മികവുമായ ഉന്നതിക്ക് ഉതകണമെന്ന് ആഗ്രഹിച്ച് ദൈവം രൂപവൽക്കരിച്ചു എന്നതും, ശബ്ബത്തു ശബ്ബത്തിനുവേണ്ടിയല്ല മനുഷ്യനു വേണ്ടിയാണ് എന്ന തത്വം പ്രസക്തമാക്കുന്നു.

ശബ്ബത്താചരണത്തിലൂടെ ജഡത്തെ നിയന്ത്രിക്കുക എന്ന ഒരു ഉദ്ദേശ്യവും കൂടി ദൈവം വെളിവാക്കുന്നുണ്ട്. ആദ്യ മനുഷ്യൻ ഭക്ഷണത്തിലൂടെ തിന്മയ്ക്കു പിൻതുണ കൊടുത്തു എന്നത് ആവർത്തിക്കാതിരിപ്പാനും, അവന്റെ ആഗ്രഹങ്ങളെ നിയന്ത്രിക്കാനുതകുന്ന നിർദ്ദേശങ്ങളും ശബ്ബത്ത് ആചരണത്തിൽ ദൈവം ഉൾക്കൊള്ളിച്ചിട്ടുണ്ട്. എല്ലാവിധ ജഡാഭിലാഷങ്ങൾ, വ്യർത്ഥ സന്തോഷം, ലൗകിക ഉദ്ദേശ്യസാദ്ധ്യം, ലൗകിക ലാഭത്തിനുവേണ്ടി മാത്രം ഉണ്ടാകുന്ന പ്രയത്നം, ഇവ ആ ദിവസത്തിൽ ഉണ്ടാകരുതെന്നുള്ളത് ശബ്ബത്താചരണത്തിൽ ഉൾക്കൊണ്ടിരിക്കുന്നു. എന്നാൽ ഈവിധമുള്ള നിയമങ്ങൾ യഹൂദപ്രമാണികൾ വളച്ചൊടിച്ച് എളിയവർക്ക് ദോഷവും നഷ്ടവും സൃഷ്ടിച്ചിരുന്നു. ഈ അവസ്ഥയെ തിരുത്തുന്നതിനു യേശു പരിശ്രമിച്ചു. യേശു ശബ്ബത്ത് ആചരണത്തെ നന്മ ചെയ്യുന്ന ഒരു പെരുനാളും വിശുദ്ധി പുലർത്തുന്ന ഒരു ദിവസവുമായി നവീകരിച്ചു.

അപ്പോസ്തോലന്മാരുടെ കാലംമുതൽ ശനിയാഴ്ച ദിവസത്തിനു പകരം ഞായറാഴ്ച ദിനം ക്രിസ്ത്യാനികൾ പരിശുദ്ധ ദിവസമായി ആചരിക്കുന്നതിനു പ്രാരംഭം ഇട്ടു. ഇതിനു കാരണം യേശു ഞായറാഴ്ച മരിച്ചവരുടെ ഇടയിൽ നിന്നു പുനരുത്ഥാനം ചെയ്തു എന്നുള്ളതാകുന്നു (പ്രവൃത്തി 20:7, 1 കൊരി. 16:2). ഈ കാലഘട്ടത്തിൽ നമ്മുടെ ആത്മീയ ജീവിതത്തിൽ ശബ്ബത്ത് ദിവസാചരണം പലർക്കും പരീക്ഷണ ദിവസങ്ങളായി സംഭവിക്കാറുണ്ട്. അങ്ങനെ പലരും ശബത്തു ലംഘിച്ച് ലാഭം കൊയ്യുന്നു. എന്നാൽ ഈ ലാഭം താൽക്കാലികമെന്ന് അവർ അറിയുന്നില്ല. ഇന്നും ശബത്ത് ദിവസം ആചരിക്കുന്നവരുടെ വിജയം ശബത്ത് ദിവസം ലംഘിച്ച് ലാഭം ഉണ്ടാക്കുന്നവരെ തോൽപ്പിക്കുന്നു എന്നുള്ളതാണ്. ദീർഘകാല പ്രയാണത്തിൽ (in the long run) മാത്രമാണ് ഈ വിജയം തിരിച്ചറിയുന്നത് എന്നുള്ളത് നാം വിസ്മരിക്കരുത്.

## സന്ദേശമുഖങ്ങൾ

### ശബ്ബത്ത് ദിവസത്തിന്റെ ആചരണം

### I

1. ദൈവമായ കർത്താവിന്റെ കല്പനയാണിത് (പുറ. 20:8-9).
2. ദൈവം ആറ് ദിവസം കൊണ്ട് എല്ലാം സൃഷ്ടിച്ചു. എഴാം ദിവസം സ്വസ്ഥനായിരുന്നു (ഉൽപ്പ. 2:3).
3. ഈ കല്പനയെ ആദരിക്കുന്നവരെ ദൈവം അനുഗ്രഹിക്കുന്നു (യേശ. 56:4-5).
4. ഈ കല്പന ലംഘിക്കുന്നവർക്ക് ശിക്ഷയുണ്ടാകുന്നു (സംഖ്യ 15:32-35).

5. ആദിമ ക്രിസ്ത്യാനികൾ കൂട്ടായ്മയ്ക്കും പ്രാർത്ഥനയ്ക്കുമായി ഒരു ദിവസം ഉപയോഗിച്ചുപോന്നു (അപ്പോ. 20:7).

## II

## ശബ്ബത്ത് ദിവസം

1. സ്രഷ്ടാവിനുവേണ്ടി പ്രത്യേകം ചിലവഴിക്കുന്ന ദിവസം.
2. ദൈവിക സത്യങ്ങൾ ധ്യാനിക്കുകയും, പഠിക്കുകയും, പഠിപ്പിക്കുകയും ചെയ്യുന്ന ദിവസം.
3. മറ്റുള്ളവർക്കായി ഉപകാരങ്ങൾ ചെയ്യുന്ന ദിവസം.
4. അനുഗ്രഹ വചനങ്ങൾ മാത്രം ഉച്ചരിക്കുന്ന ദിവസം.
5. മനുഷ്യസ്നേഹം വിളിച്ചറിയിക്കുന്ന ദിവസം.

## III

## ശബ്ബത്തു ദിവസത്തിന്റെ ആത്മീയ മുഖം

1. സ്രഷ്ടാവിനെ പുകഴ്ത്തി ആരാധന സമർപ്പിക്കുക.
2. ആത്മാവിന്റെ വളർച്ചയെക്കുറിച്ച് ചിന്തിക്കുക.
3. സഹോദരസ്നേഹം പുലർത്തുക.

## IV

## ശബ്ബത്തു മനുഷ്യനു വേണ്ടി

1. അവനെ നവീകരിക്കുന്നു.
2. ദൈവവുമായി അടുപ്പിക്കുന്നു.
3. ധാർമ്മിക കാര്യങ്ങളുടെ പ്രസക്തി ബോദ്ധ്യപ്പെടുത്തുന്നു.

## V

## മനുഷ്യപുത്രൻ ശബ്ബത്തിനും കർത്താവ് (വാക്യം 28)

1. ജീവിച്ചിരിക്കുന്നവർക്കും മരിച്ചുപോയവർക്കും കർത്താവ് (റോമ. 6:9).
2. സർവ്വത്തിനും കർത്താവ് (യോഹ. 20:28).
3. ദൂതന്മാർക്കും അധികാരികൾക്കും കർത്താവ് (1 പത്രോ. 3:22).

# 55

# സ്ലീബായ്ക്കു ശേഷം നാലാം ഞായറാഴ്ച

## വി. വേദഭാഗം: ലൂക്കോസ് 16:9–17

**വാക്യം 9**

*"അനീതിയുള്ള മാമോനെക്കൊണ്ട് നിങ്ങൾക്കു സ്നേഹിതരെ ഉണ്ടാക്കികൊൾവീൻ എന്നു ഞാൻ നിങ്ങളോടു പറയുന്നു. അതു ഇല്ലാതെ ആകുമ്പോൾ അവർ നിത്യകൂടാരങ്ങളിൽ നിങ്ങളെ ചേർത്തുകൊള്ളുവാൻ ഇടയാകും."*

ഞാൻ നിങ്ങളോടു പറയുന്നു (And I Say to you) എന്ന പ്രയോഗം യേശു തന്റെ ആത്മീയ ദൃഷ്ടിയിൽ ഒരു പ്രത്യേക കാര്യത്തിന് ഊന്നൽ കൊടുത്തു സംസാരിക്കുമ്പോൾ ഉപയോഗിച്ചു കാണുന്ന ഒരു ഭാഷാ പ്രയോഗമാണ്. ഈ വേദഭാഗത്ത് യേശു ഒരു ഉപമ പറഞ്ഞു നിർത്തിയ ശേഷമാണ് ഇപ്രകാരം പ്രസ്താവിക്കുന്നത്. അവിടുന്ന് പറഞ്ഞു നിർത്തിയ ഉപമ അനീതിയുള്ള കാര്യസ്ഥന്റേതായിരുന്നു (1-8).

ധനവാനായ ഒരു മനുഷ്യന് ഒരു കാര്യസ്ഥൻ ഉണ്ടായിരുന്നു. ഈ കാര്യസ്ഥന്റെ പ്രാപ്തിക്കുറവ് നിമിത്തം അയാളെ ജോലിയിൽ നിന്ന് പിരിച്ചുവിടുന്നതിന് യജമാനൻ തീരുമാനിക്കുന്നു. യജമാനന്റെ തീരുമാനം ഈ കാര്യസ്ഥനെ വേദനിപ്പിക്കുന്നതിനും തന്റെ ഭാവി ജീവിതത്തെക്കുറിച്ചു കൂടുതൽ ഉത്കണ്ഠ തന്നിൽ സൃഷ്ടിക്കുന്നതിനും ഇടയാകുന്നു. തനിക്കു ക്രമമായി ലഭിച്ചുകൊണ്ടിരുന്ന വരുമാനം നിന്നുപോകുമെന്നും തുടർന്നു ജീവിക്കുന്നതിനുള്ള മാർഗ്ഗം ദുഷ്കരമായിരിക്കുമെന്നും അറിഞ്ഞ, ഈ കാര്യസ്ഥൻ തന്റെ ഭാവിജീവിതം കുഴപ്പം ഇല്ലാതെ മുന്നോട്ടു കൊണ്ടുപോകുന്നതിന് കൂടുതലായി ദൈവത്തോടു പ്രാർത്ഥിക്കുന്നു. തന്റെ കൈവശം ഉണ്ടായിരുന്ന സമ്പത്ത് യജമാനന്റെ സ്വത്ത് ആണെന്നു അറിഞ്ഞിരുന്ന ഈ കാര്യസ്ഥൻ, യജമാനന്റെയും, തന്റെയും സ്വത്തുക്കൾക്ക് ഉടമസ്ഥനായിരിക്കുന്ന സ്വർഗ്ഗീയ പിതാവിന്റെ അനുഗ്രഹം ഈ വിഷയത്തിൽ തനിക്ക് അനുകൂലമാകുന്നതിനാണ് പ്രാർത്ഥിച്ചത്.

അയാൾ തന്റെ യജമാനന് കടക്കാരിൽ നിന്നായി വന്നുചേരേണ്ടിയിരുന്ന സ്വത്തുക്കളിൽ ഒരു ഭാഗം, യജമാനനിൽ നിന്നു കടം വാങ്ങിയ

വർക്കു ഇളച്ചു കൊടുക്കുന്നതിനു തീരുമാനിക്കുന്നു. ഈ തീരുമാനം എടുക്കുന്നതിന് ഈ കാര്യസ്ഥനെ ധൈര്യപ്പെടുത്തിയതു യജമാനന്റെ സ്വത്ത് തനിക്കു അവകാശപ്പെട്ടതാണ് എന്നു ചിന്തിച്ചതുകൊണ്ടല്ല. പ്രത്യുത യജമാനന്റെ സ്വത്തിന്റെ യഥാർത്ഥ ഉടമസ്ഥൻ തന്റേയും യജ മാനന്റെയും യഥാർത്ഥ ഉടമസ്ഥനായ ദൈവം ആണെന്ന് അറിഞ്ഞതു കൊണ്ടും യജമാനന്റെ മുഴുവൻ സ്വത്തും ദൈവാനുഗ്രഹംകൊണ്ട് യജ മാനനു ലഭിച്ചത് എന്ന് അറിഞ്ഞതുകൊണ്ടും അതിന്റെ ഒരു ഭാഗം തന്റെ അനുകൂല അവസ്ഥക്കുവേണ്ടി തിരിച്ചുവിടുകയായിരുന്നു. കൂടുതലായി ചിന്തിച്ചാൽ യജമാനനും കാര്യസ്ഥനും ഭൂമിയിലേക്കു കടന്നുവന്നത് ഒന്നും ഇല്ലാത്ത അവസ്ഥയിലാണ്. പിന്നീട് യജമാനനുണ്ടായ സമ്പത്ത് ദൈവകൃപയാൽ ഉണ്ടായതാണ്. ദൈവകൃപ എല്ലായ്പ്പോഴും ദൈവിക മായ അനുവാദം ഉൾക്കൊണ്ടതാണ്. ഈ അനുവാദത്തിന്റെ പ്രഭാവ ത്തിൽ തന്റെ യജമാനനുണ്ടായിരുന്ന സമ്പത്തിന്റെ ഒരു ഭാഗം കാര്യ സ്ഥന്റെ നില ദോഷകരമല്ലാതാക്കാൻ അയാൾ ഉപയോഗിക്കുന്നു.

ഈ തീരുമാനം നടപ്പാക്കുന്നതിനുള്ള അനുവാദത്തിനായി കാര്യസ്ഥൻ സമീപിക്കുന്നത് ലോകത്തിൽ ആ സ്വത്തിനു ഉടമസ്ഥനായിരുന്ന തന്റെ യജമാനന്റെ അടുക്കലല്ല. സർവ്വസ്വത്തുക്കളുടെയും ഉടമസ്ഥനായ ദൈവ ത്തിന്റെ സന്നിധിയിലാകുന്നു. ഇപ്രകാരം കാര്യസ്ഥൻ തന്റെ യജമാനന്റെ സ്വത്തിൽ ഒരംശം അതിന്റെ കടക്കാരായവർക്ക് ഇളച്ചു കൊടുക്കുന്നു. തന്റെ കാര്യവിചാരത്തിൽ ഇരുന്ന സ്വത്തുപയോഗിച്ച് തന്നോടു കൂറും സ്നേഹവും പ്രദർശിപ്പിക്കത്തക്കവണ്ണം തനിക്കു കൂട്ടുകാരെ ഉണ്ടാക്കിയ ഈ കാര്യസ്ഥന്റെ ബുദ്ധിപൂർവ്വമായ ഈ ക്രിയയെ, യേശു അംഗീകരി ച്ചുകൊണ്ട് ഇപ്രകാരം പറയുന്നു "അനീതിയുള്ള മാമോനേക്കൊണ്ടു നിങ്ങൾ സുഹൃത്തുക്കളെ ഉണ്ടാക്കിക്കൊൾവീൻ." യേശു കാര്യവിചാര കന്റെ ഈ പ്രവൃത്തിയെ ഒരു അധർമ്മമായി കണക്കാക്കുന്നില്ല. പണ ത്തോടും സമ്പത്തിനോടും ബന്ധപ്പെട്ടു സാധാരണഗതിയിൽ അനീതി നിലനിൽക്കുകയും വളരുകയും ചെയ്യുന്നതിനാൽ, യേശു സമ്പന്നന്മാർ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതു പ്രയാസമുള്ള കാര്യമാണ് എന്ന് വ്യക്തമാക്കുന്നുണ്ട്. സമ്പത്തിനോടുകൂടി അനീതി അടങ്ങിയിട്ടുണ്ടെന്ന കാരണത്താൽ, ഈ വിഷയം കർത്താവ് മനസ്സിൽ വച്ചുകൊണ്ട് സമ്പ ത്തിനെ ഇവിടെ വിശേഷിപ്പിച്ചിരിക്കുന്നത്, "അനീതിയുള്ള മാമോൻ" എന്നാണ്.

യേശു അപ്പസ്തോലന്മാരോട് അനീതിയുള്ള മാമോനെക്കൊണ്ട് സമ്പത്തു വർദ്ധിപ്പിക്കാൻ ആജ്ഞാപിച്ചില്ല, പകരം പരിശുദ്ധാത്മശക്തി യാൽ സമ്പത്തു വർദ്ധിപ്പിക്കാനാണ് ആജ്ഞാപിച്ചത്. പരിശുദ്ധാത്മാവി നോട് ബന്ധപ്പെട്ട് അനീതി അടങ്ങിയിട്ടില്ല എന്നുള്ളത് ഒരു ആത്മീയ

സത്യമാണ്. യേശുവിന്റെ ശിഷ്യന്മാർ സ്നേഹിതരേയും സൗഖ്യത്തെയും സമ്പാദിക്കുകയും വിതരണം ചെയ്യുകയും ചെയ്തത് പരിശുദ്ധാത്മശക്തിയിലാണ്. മനുഷ്യന്റെ ഇഹലോക ജീവിതം ഒരു ആത്മീയ യാത്രയും അതിന്റെ അവസാനത്തിൽ അവൻ ദൈവത്തിന്റെ നിത്യകൂടാരത്തിൽ ചെന്നെത്തുകയും വേണം. ഈ ആത്മീയ ആവശ്യം നേടിയെടുക്കുന്നവരുടെ ഗണത്തിൽ പരിശുദ്ധാത്മാവിനെക്കൊണ്ടു മാത്രം ജീവിത വ്യാപാരം നടത്തിയ വിശുദ്ധന്മാരും അതോടൊപ്പം അനീതിയുള്ള മാമോനെക്കൊണ്ട് ജീവിതവ്യാപാരം നടത്തിവരുന്ന സാധാരണക്കാരും ഉൾപ്പെടുമെന്നു യേശു വ്യക്തമാക്കുന്നു. അനീതിയുള്ള മാമോനെക്കൊണ്ട് ജീവിതയാത്ര നടത്തുന്നവർ ദൈവത്തിന്റെ നിത്യകൂടാരത്തിൽ ചെന്നുചേരുന്നതിനുള്ള ഒരു പ്രത്യേക വ്യവസ്ഥയും, അവസ്ഥയും യേശു വ്യക്തമാക്കുന്നത്, അവരിൽ അനീതിയുള്ള മാമോൻ പരാജയപ്പെടണം എന്നുള്ളതാണ്.

യേശുവിന്റെ നിയമപ്രകാരം അനീതിയുള്ള മാമോനെ പൂർണ്ണമായും സ്നേഹിക്കുന്നവരോ, അതിൽ പൂർണ്ണമായി ആശ്രയിക്കുന്നവരോ, ആയ ആത്മാക്കൾ നിത്യകൂടാരങ്ങളിൽ എത്തുന്നതിന് മുമ്പ് അവർ, അനീതിയുള്ള മാമോന്റെ അനീതി മനസിലാക്കി, സ്വയം അതിന്റെ മഹത്വം തങ്ങളെ രക്ഷിക്കുകയില്ല എന്ന് അറിഞ്ഞ്, അതിനോടുള്ള ഗാഢമായ ബന്ധം അവരിൽ പരാജയപ്പെടുത്തണം. യേശു പറയുന്നു When it fails they may receive you in to the eternal habitations.

ദൈവം മാനവർക്ക് വാഗ്ദാനം ചെയ്തിരിക്കുന്ന സ്വർഗ്ഗീയ അവസ്ഥയെ പ്രാപിക്കുന്നവരായിട്ടുള്ളവർ പണത്തിന്റേയും ലോകമഹത്വത്തിന്റേയും ശൂന്യത അവരുടെ ജീവിതകാലത്ത് നേരിട്ടറിഞ്ഞു അതിനോടുള്ള ആത്മാവിന്റെ അമിതമായ വ്യഗ്രതയെ നിശ്ചലമാക്കേണ്ടത് അവരുടെ കർത്തവ്യമാണ്. മനഃസാക്ഷിയിൽ ഈ സത്യം അംഗീകരിക്കുന്നവരും ദൃഷ്ടിയിൽ ഈ സത്യം തങ്ങിനിൽക്കുന്നവരും അവരുടെ സ്വത്തും, ശക്തിയും വൈഭവവും ഉപയോഗിച്ച് സഹജനങ്ങൾക്കു അനേക ഉപകാരങ്ങൾ ചെയ്യുന്നു. ഈ ഉപകാരങ്ങൾ ദൈവം കുറിച്ചിടുകയും അതിന് പ്രതിഫലം നൽകുകയും ചെയ്യുന്നു; പണത്തെ സ്നേഹിക്കുകയും സമ്പത്തിൽ കൂടുതലായി ആശ്രയിക്കുകയും ചെയ്യുന്നവർ അവരുടെ സമ്പത്തു മുഖാന്തിരം അവർക്കു ലഭിച്ചുവരുന്ന ഗുണഗണങ്ങൾക്കു ഒരു സമയത്തു സമാപ്തി ഉണ്ടാകുമെന്നറിയണം. അതു മുഖാന്തരം ഭൂമിയിൽ വരുത്താവുന്ന ഉപകാരങ്ങളിലേക്ക് ശ്രദ്ധതിരിച്ച്, അനേകർക്ക് ഉപകാരം ചെയ്ത് അതുകൊണ്ട് കൃതജ്ഞതാഭരിതരായ സുഹൃത്തുക്കളെ സൃഷ്ടിക്കാൻ മടിക്കാത്തവർ, അവരുടെ കൈവശമുള്ള അനീതിയുള്ള മാമോനെക്കൊണ്ട് അവർക്കു നിത്യകൂടാരങ്ങൾ ഒരുക്കുകയാണ് ചെയ്യുന്നത്.

കർത്താവ് ഒരു വചനം ഉപയോഗിക്കുന്നു, "അത് ഇല്ലാതാകുമ്പോൾ"

(When it fails). വാക്കിനു ആത്മീയതലത്തിലും, ലൗകികതലത്തിലും വലിയ പ്രാധാന്യമാണുള്ളത്. സമ്പത്തിന്റെ ഉപയോഗവും അതിന്റെ മഹത്വവും, ഓരോ വ്യക്തിയെ സംബന്ധിച്ചിടത്തോളം ഒരിക്കൽ അസാധുവാകുമെന്നറിയണം. ഇതിനുപരി ഒരു പ്രായം കഴിയുമ്പോൾ സമ്പത്തിലുള്ള ആശ വെടിഞ്ഞ് അതിനോടുള്ള ചേർച്ച സ്വന്ത മനസ്സിൽ പരാജയപ്പെടുത്തിയിരിക്കണമെന്നത് ഓരോ സത്യക്രിസ്ത്യാനിയുടേയും ചുമതലയാണ്. മാമോനോട് അന്ധമായി പറ്റിച്ചേർന്നിട്ടുള്ള മനുഷ്യർ അധികം ലൗകികരായി അവരുടെ പ്രാണപ്രിയനായ മാമോൻ മാത്രം അർഹിക്കുന്ന ശൂന്യതയിലേക്ക് ആയിരിക്കും ചെന്നുചേരുന്നത്. അങ്ങനെയുള്ളവർ ഉരുവിടുന്ന ഒരു വചനം കർത്താവ് ലാസറിന്റേയും ധനവാന്റേയും ഉപമയിൽ പറയുന്നു, "അബ്രഹാം പിതാവേ എന്നോടു കനിവ് ഉണ്ടാകണമേ. ലാസർ വിരലിന്റെ അറ്റം വെള്ളത്തിൽ മുക്കി എന്റെ നാവിനെ തണുപ്പിക്കുന്നതിന് അവനെ അയക്കണമേ" എന്നതു തന്നെ.

ധനവാനായ ആ മനുഷ്യൻ, അനീതിയുള്ള മാമോൻ ഒരിക്കലും തന്റെ ഹൃദയത്തിൽ തോറ്റുപോകുവാൻ അനുവദിച്ചില്ല. പിന്നെയോ അതിനെ അമിതമായി സ്നേഹിച്ചു. അതിനോടു വിടുവിക്കാൻ വയ്യാത്തവിധം പറ്റിച്ചേർന്നിരുന്നു. അതിനെ ആർക്കും കൊടുത്തുമില്ല. അതുകൊണ്ട് സ്നേഹിതന്മാരെ ഉണ്ടാക്കാനുള്ള ഒരു മാനസാന്തരം അയാളുടെ ജീവിതകാലത്ത്, മരണത്തിനു മുൻപ് ഒരിക്കലും ഉണ്ടായില്ല. ജീവിതത്തിൽ ഒരു സമയം ആകുമ്പോഴെങ്കിലും, സമ്പത്തിന്റേയും പ്രതാപത്തിന്റേയും നിസ്സാരതയും അർത്ഥശൂന്യതയും; നിത്യമായ ദൈവിക വാഗ്ദാനങ്ങളുടെ വെളിച്ചത്തിൽ മനസ്സിലാക്കി, അവയിൽ ഒരു സമയം വരെ ആസക്തിയോടെയിരുന്ന മനസ്സിനെ നിത്യകൂടാരത്തിലെ സൗഭാഗ്യങ്ങളിലേക്ക് തിരിക്കേണ്ടത് എല്ലാ ക്രൈസ്തവരുടെയും മതബോധത്തിൽപ്പെട്ട കാര്യമാണ്.

മനുഷ്യജീവിതത്തിൽ സമ്പത്തിന്റേയും ലോകപ്രതാപത്തിന്റെയും താൽക്കാലികത മനസ്സിലാക്കി, സന്യാസം അനുഷ്ഠിക്കുന്നവർക്കായി മാത്രമല്ല ദൈവം പരലോകത്തു നിത്യകൂടാരങ്ങൾ ഏർപ്പെടുത്തിയിരിക്കുന്നത്. ലോകജീവിതത്തിൽ അനീതിയുള്ള മാമോനെ സമ്പാദിക്കുകയും കൈകാര്യം ചെയ്യുകയും, അതിനെ വർദ്ധിപ്പിക്കുകയും ചെയ്യുന്നവരേയും ദൈവം നിത്യകൂടാരങ്ങളിൽ ചേർക്കുന്നു. ഈ ആവശ്യത്തിനായി അവർക്ക് ജീവിതത്തിൽ സമ്പത്തിനോടും ലൗകിക കാര്യങ്ങളോടുമുള്ള നിലപാട് എന്തായിരിക്കണമെന്ന് യേശു ഈ വേദഭാഗത്തു നമ്മെ പഠിപ്പിക്കുന്നു. ഹൈന്ദവ സംസ്ക്കാരത്തിൽ ഗൃഹസ്ഥാശ്രമം കഴിഞ്ഞ് വാനപ്രസ്ഥം രൂപവൽക്കരിച്ചിരിക്കുന്നതിന്റെ പിന്നിലുള്ള സത്യാവസ്ഥയും ഇതു തന്നെയാണ്. ഗൃഹസ്ഥാശ്രമം കഴിഞ്ഞ ഓരോ മനുഷ്യനും

മാമോനുമായുള്ള ബന്ധം ഇല്ലാതാക്കിക്കൊണ്ട് വാനപ്രസ്ഥം ആചരിച്ച് അവർ നിത്യകൂടാരങ്ങളിൽ ചെന്നുചേരുമെന്നുള്ളത് തന്നെ.

**വാക്യം 10**

*"അല്പത്തിൽ വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ, അല്പത്തിൽ നീതികെട്ടവൻ അധികത്തിലും നീതികെട്ടവൻ."*

ഒരു മനുഷ്യൻ ചെറിയ കാര്യങ്ങളിലും വലിയ കാര്യങ്ങളിലും വിശ്വസ്തനായിരിക്കണമെന്ന് യേശു കല്പിക്കുന്നു. ഓരോ മനുഷ്യനും അവന്റെ ആയുഷ്ക്കാലം മുഴുവൻ വിശ്വസ്തനായി കഴിയണമെന്നത് ദൈവത്തിന്റെ മനുഷ്യരെക്കുറിച്ചുള്ള തിരുവിഷ്ടമാണ്. ഈ ഭൂമുഖത്ത് ഒരു വ്യക്തിയും യാദൃച്ഛികമായി ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ഇവ രണ്ടും ജഗദീശ്വരൻ അറിഞ്ഞു മാത്രമാണ് സംഭവിക്കുന്നത്. ദൈവത്തിന് ഓരോ വ്യക്തിയെക്കുറിച്ചും ഒരു ഉദ്ദേശ്യമുണ്ടെന്ന് വി. വേദം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു (യിര്യ. 29:11-14). ദൈവിക ഉദ്ദേശ്യമനുസരിച്ച് ജീവിപ്പാൻ മനുഷ്യർ ദൈവികമായി കടപ്പെട്ടവരാണ്. ഈ ദൈവിക ഉദ്ദേശ്യത്തിന് വിപരീതമായി അനേകരുടെ ജീവിതത്തിൽ സംഭവിക്കുന്നവ മനുഷ്യനും ദൈവവും തമ്മിലുള്ള വിശ്വസ്തതയ്ക്ക് കേടും ആഘാതവുമാണ് ഏൽപ്പിക്കുന്നത്. സ്രഷ്ടാവുമായി സഹകരിച്ച് വിശ്വസ്തരായി ജീവിക്കുന്നവരുടെ ജീവിതവും അവിശ്വസ്തരായി ജീവിക്കുന്നവരുടെ ജീവിതവും തമ്മിൽ വലിയ അന്തരം ഉണ്ട്, ഇത് അവരുടെ സ്വഭാവത്തിലും പ്രകടമാണ്.

അവിശ്വസ്തരെക്കുറിച്ച് സങ്കീർത്തനക്കാരൻ പറയുന്നത്, അവന്റെ വായ് വെണ്ണപോലെ മൃദുവായതും, ഹൃദയത്തിലോ യുദ്ധം അത്രേയെന്നുമാണ്. ചിലർ ജീവിതത്തിന്റെ ആരംഭത്തിൽ വിശ്വസ്തരായി കാണപ്പെടുകയും ക്രമേണ അവിശ്വസ്തരായിത്തീരുകയും ചെയ്യുന്നു. യിസ്രയേലിന്റെ ഒന്നാമത്തെ രാജാവായ ശൗൽ വിശ്വസ്തനായി വളർന്ന് പിന്നീട് അവിശ്വസ്തനായിത്തീർന്നു. അയാളുടെ രാജത്വം ദൈവം കീറിയെടുത്തു വേറൊരാൾക്കു കൊടുത്തു. ഇതേ അനുഭവം ശലോമോൻ രാജാവിന്റെ ജീവിതത്തിലും സംഭവിച്ചു. അദ്ദേഹം യഹോവയോടു അധികം വിശ്വസ്തനായി തന്റെ ജീവിതം ആരംഭിച്ചുവെങ്കിലും അതിന്റെ സായാഹ്ന സമയത്ത് യഹോവയോട് അവിശ്വസ്തനായിത്തീർന്നു. ഇങ്ങനെയുള്ളവർക്ക് ആദ്യത്തെ സ്നേഹം അവസാനത്തോളം മുറുകെ പിടിച്ചാൽ നാം യേശു ക്രിസ്തുവിൽ പങ്കാളികളായിരിക്കുമെന്ന വാഗ്ദാനം തങ്ങളുടെ ജീവിതത്തിൽ നടപ്പാക്കാൻ കഴിയുന്നില്ല.

പ്രവാചകശ്രേഷ്ഠനായിരുന്ന മോശയുടെ ജീവിതം വിശ്വസ്തത പാലിച്ചുകൊണ്ടുള്ളതായിരുന്നു. യഹോവ കല്പിച്ചു, "എന്റെ ദാസനായ

മോശയോ അങ്ങനെ അല്ല. അവൻ എന്റെ ഗൃഹത്തിൽ ഒക്കെയും വിശ്വസ്തനാകുന്നു. അവനോടു ഞാൻ അരുളിച്ചെയ്യുന്നത് മറപൊരുളായിട്ടല്ല. അഭിമുഖമായിട്ടും സ്പഷ്ടമായിട്ടും അത്രേ" (സംഖ്യ 12:7). ദൈവിക സത്യങ്ങളിലും ആത്മീയമേഖലകളിലും, ജീവിതത്തിൽ മുഴുവനും, വിശ്വസ്തത പാലിക്കുന്നവർ നീതിമാന്മാർ എന്ന് അറിയപ്പെടുന്നു. അവരുടെ ഉത്തരം ഉണ്ട് അഥവാ ഇല്ല എന്നായിരിക്കും (മത്താ. 5:7). അവരോടുള്ള യേശുവിന്റെ "വിശ്വസ്തനും ബുദ്ധിമാനുമായ ദാസനെ" എന്ന വിളി ആ ദാസന്റെ ജീവിതം, കർത്താവിന്റെ ദൃഷ്ടിയിൽ എത്ര അനുമോദനാർഹമാകുന്നു എന്നുള്ളതാണ് സൂചിപ്പിക്കുന്നത്.

വിശ്വസ്തരായ വിശ്വാസികളുടെ സ്വഭാവത്തെ, അടിസ്ഥാനപ്പെടുത്തിയായിരിക്കും അവരുടെ പ്രതിഫലവും. കർത്താവ് ഇങ്ങനെയുള്ളവരെ തനിക്കുള്ള സകലത്തിനും യജമാനനാക്കി വയ്ക്കും എന്നാണ് അരുളിച്ചെയ്തിരിക്കുന്നത് (മത്താ. 24:47). നല്ല ദാസനോട് നീ അല്പത്തിൽ വിശ്വസ്തനായിരുന്നതുകൊണ്ട് പത്തു പട്ടണങ്ങൾക്കു അധികാരിയായിരിക്ക എന്നാണ് യേശു കല്പിക്കുന്നത് (ലൂക്കോ. 19:17). ഉയിർത്തെഴുന്നേറ്റവനായ യേശു കല്പിക്കുന്നത്, നീ മരണപര്യന്തം വിശ്വസ്തനായിരിക്ക. ഞാൻ നിനക്ക് ജീവകീരിടം നൽകുമെന്നാണ് (വെളി. 2:10).

**വാക്യം 11–12**

*"നിങ്ങൾ അനീതിയുള്ള മാമോനിൽ വിശ്വസ്തരല്ലെങ്കിൽ സത്യമായതു ആർ നിങ്ങളെ ഭരമേൽപ്പിക്കും. അന്യമായതിൽ വിശ്വസ്തരായില്ലെങ്കിൽ നിങ്ങൾക്കു സ്വന്തമായതു ആർ തരും."*

മാമോനെക്കുറിച്ച് യേശു പറയുമ്പോൾ അതിൽ അനീതി പതിയിരിക്കുന്നുണ്ടെന്ന് അവിടുന്ന് ചിന്തിക്കുന്നു. സ്വത്തും സമ്പത്തും സംബന്ധിച്ചുള്ള കാര്യങ്ങളിൽ നീതിയുടെ തിളക്കത്തേക്കാൾ അനീതിയുടെ വശീകരണശക്തി കൂടുതലായി വ്യാപരിക്കുന്നു. സമ്പത്തും സുഖവും മാത്രം ഇച്ഛിക്കുന്നവരെ, അവകളിലേക്ക് കൂടുതലായി ആകർഷിച്ചിട്ട് അവയുടെ ആകർഷണശക്തിയിൽ നിന്ന് അങ്ങനെയുള്ളവരെ വിമോചിപ്പിക്കുന്നതിന് സാദ്ധ്യമല്ലാതെ വരാറുണ്ട്. ഇതു മാമോന്റെ മനുഷ്യരുടെമേലുള്ള വാഴ്ചയ്ക്കു വഴിഒരുക്കുന്നു. ഇങ്ങനെയുള്ളവരിൽ ദൈവിക നിലപാട് വ്യക്തമായി തെളിഞ്ഞു വരാതിരിക്കുകയും ധർമ്മപാലനത്തിൽ വീഴ്ച ഉണ്ടാകുകയും ചെയ്യുന്നു.

മാമോന്റെ വിശദീകരണശക്തിക്കു വശംവദരാകാതിരിക്കുന്നവർ ചുരുക്കം. അബ്രഹാം പിതാവും, ലോത്തും വേർപിരിയുമ്പോൾ ലോത്ത് മാമോന്റെ ആകർഷണത്തിൽ പിടിപ്പെട്ട് പുഷ്ടിയുള്ള ദേശവും നിറഞ്ഞ സ്വത്തും തെരഞ്ഞെടുത്തു. ഇവരുടെ പിന്നീടുള്ള അനുഭവത്തിൽ

ലോത്തു താമസിച്ചിടത്ത് അഗ്നിയും കൽമഴയും ഉണ്ടായി. അദ്ദേഹം ദേശം വിട്ട് ഓടിപ്പോയി. എന്നാൽ അബ്രഹാം ആകട്ടെ ധനവാനായി അനേകം ഭൃത്യന്മാരോടുകൂടി ജീവിച്ചതായും അദ്ദേഹത്തിന്റെ നാമം ജീവപുസ്തകത്തിൽ എഴുതപ്പെട്ടതായും നാം വായിക്കുന്നു. മാമോനിലും നാം വിശ്വസ്തരായിരിക്കണം എന്ന സത്യമാണ് ഈ സംഭവം നമ്മെ ബോദ്ധ്യപ്പെടുത്തുന്നത്.

ജീവിതത്തിൽ അന്യമായവയിൽ വിശ്വസ്തരാകണമെന്ന യേശുവിന്റെ ഉപദേശം, മാമോന്റെ കാര്യത്തിൽ അവിശ്വസ്തരായി ജീവിക്കുന്നവരെ ഉദ്ദേശിച്ചാണ്. മനുഷ്യന്, ലോകവും അതിലെ സമ്പത്തും അന്യമായിട്ടുള്ളവയാണ്. എന്നാൽ അവനു സ്വന്തമായിട്ടുള്ളത് അവന്റെ ആത്മാവും അത് പ്രതിനിധാനം ചെയ്യുന്ന നിത്യ സത്യങ്ങളുമാണ്. അന്യമായിട്ടുള്ളവയെ സംബന്ധിച്ചുള്ള വിശ്വസ്തതയും, സ്വന്തമായിട്ടുള്ളവയെ സംബന്ധിച്ചുള്ള വിശ്വസ്തതയും തമ്മിൽ വളരെയധികം ബന്ധമാണുള്ളത്. ആദ്യത്തേതിൽ തോറ്റു അവിശ്വസ്തരായാൽ രണ്ടാമത്തേതിലും തോറ്റിട്ട് മോക്ഷം നഷ്ടപ്പെടുമെന്നാണ് യേശു അറിയിക്കുന്നത്.

ആദ്യത്തേതിൽ തോറ്റിട്ട് ഉണ്ടാകുന്ന ന്യൂനതയും കേടും യേശു അറിഞ്ഞ് അതിനെ അപലപിച്ചിട്ട് അവിടുന്നു ചോദിക്കുന്നു, അന്യമായതിൽ വിശ്വസ്തരായില്ലെങ്കിൽ നിങ്ങൾക്കു സ്വന്തമായതു ആർ തരും എന്ന്? ലൗകികകാര്യങ്ങൾ അഥവാ അന്യമായവ കൈകാര്യം ചെയ്യുന്നതിലുള്ള പരാജയം, ആത്മാവിന്റെ വളർച്ചയേയും നിത്യകൂടാരങ്ങളിൽ അത് ചെന്നുചേരുന്നതിനുള്ള അതിന്റെ ഭാഗ്യാവസ്ഥയെയും ദോഷമായി ബാധിക്കുമെന്നു മാത്രമല്ല, ഈ പരാജയം സ്വന്തമായിട്ടും സത്യമായിട്ടുമുള്ള ആത്മീയ കാര്യങ്ങളെക്കുറിച്ച് ഏതൊരു ഗ്രാഹ്യവും ലഭിക്കുവാൻ മനുഷ്യരെ അയോഗ്യരാക്കിത്തീർക്കുന്നു. സത്യമായതു നിങ്ങളെ ആർ ഭരം ഏൽപ്പിക്കും എന്ന യേശുവിന്റെ ചോദ്യത്തിന്റെ പ്രസക്തി ഇതാണ്.

തികച്ചും ലൗകിക ചിന്താഗതി മാത്രം ഉള്ളവർക്കും ലോകകാര്യങ്ങളിൽ മാത്രം മുഴുകി കഴിയുന്നവർക്കും, ആത്മീയ കാര്യങ്ങളുടെ നിലയും വിലയും ആത്മീയ മനുഷ്യന്റെ സ്വാതന്ത്ര്യവും തിരിച്ചറിയുന്നതിനു കഴിയുന്നില്ല; ഇവർ നിത്യകൂടാരങ്ങളിൽ ചെന്നുചേരുന്നതിനു യോഗ്യത സമ്പാദിച്ചിട്ടുള്ളവർ അല്ല. സത്യമായത് ആർ നിങ്ങളെ ഭരം ഏൽപ്പിക്കും എന്ന വചനത്തിന്, ഭൗമിക പുരോഗതിയിൽ മാത്രം ഇമ്പപ്പെടുന്ന കുടുംബങ്ങളിൽ നിന്നും സമൂഹങ്ങളിൽ നിന്നും രാജ്യത്തു നിന്നും, സത്യമായിട്ടുള്ളവയും മഹോന്നതങ്ങളുമായ കാര്യങ്ങൾ പെട്ടെന്നും ക്രമം അനുസരിച്ചും വളർന്നു വരികയില്ല എന്ന അർത്ഥം ഉണ്ട്. രാഷ്ട്രങ്ങളും, സമുദായങ്ങളും നിത്യമായിട്ടും സത്യമായിട്ടുമുള്ള ധർമ്മങ്ങൾക്കും ആത്മീയ സത്യങ്ങൾക്കും തക്ക പ്രാധാന്യം കൊടുത്തുകൊണ്ടായിരിക്കണം

ഭൗമിക പുരോഗതിയിൽ ഉയർന്നു വരേണ്ടത് എന്നുള്ളത് വിസ്മരിക്കാവുന്ന കാര്യമല്ല.

വിശ്വാസികളുടെ മദ്ധ്യേ ആഘോഷങ്ങൾക്കു മോടിപിടിപ്പിക്കുന്നതിലും, അതിലെ കെട്ടുപാടുകൾ നടത്തുന്നവർ ഘോഷയാത്രയിലും, സ്വീകരണത്തിലും മാത്രം ഇമ്പപ്പെടുകയും ചെയ്താൽ, സാധാരണ വിശ്വാസികളിൽ സത്യമായിട്ടും സ്വന്തമായിട്ടുള്ളവയുടെ പ്രസക്തിയും, ആവശ്യകതയും, ക്രമേണ നഷ്ടമാകുവാൻ ഇടയുണ്ട്. ആഘോഷങ്ങളും പ്രചരണങ്ങളും കൂടുതലായും സ്വന്തമായവയുടെ അഥവാ അദ്ധ്യാത്മിക സത്യങ്ങളുടെ പ്രചാരണത്തിന് ശ്രേഷ്ഠതയ്ക്കു വേണ്ടിയുള്ളതായിരിക്കണം.

**വാക്യം 13**

*"രണ്ടു യജമാനന്മാരെ സേവിപ്പാൻ ഒരു ഭൃത്യനും കഴിയുകയില്ല. അവൻ ഒരുവനെ സ്നേഹിക്കും. അല്ലെങ്കിൽ ഒരുത്തനോട് പറ്റിച്ചേർന്ന് മറ്റവനെ നിരസിക്കും. നിങ്ങൾക്ക് ദൈവത്തേയും മാമോനേയും സേവിപ്പാൻ കഴിയുകയില്ല."*

മുമ്പ് പറഞ്ഞ വിശദീകരണങ്ങളിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. ലോകത്ത് ഓരോ വിശ്വാസിക്കും രണ്ട് യജമാനന്മാരുമായി ഇടപെട്ടു ജീവിക്കേണ്ട സാഹചര്യമാണ് നിലവിലുള്ളത്. സർവ്വ മനുഷ്യർക്കും ഈ ലോകത്ത് സമ്പത്ത്, ജീവിതസൗകര്യങ്ങൾ, സുഖസൗകര്യങ്ങൾ, ലൗകിക പുരോഗതി എന്നിവ ആവശ്യമെന്നതിനാൽ അവന്റെ ജീവിതം ഭൗമിക ജീവിതവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. യേശുക്രിസ്തുവിന്റെ ആജ്ഞയനുസരിച്ച്, ലോകത്ത് സമ്പത്തിനേയും ഭൗമിക സുഖസൗകര്യങ്ങളേയും സ്നേഹിക്കുന്നതുപോലെ ആയിരിക്കരുത് മനുഷ്യൻ ദൈവത്തെയും ആത്മാവിനടുത്ത കാര്യങ്ങളേയും സ്നേഹിക്കുന്നത്.

സകല മനുഷ്യരോടും ദൈവമായ കർത്താവിനെ പൂർണ്ണ മനസ്സോടും പൂർണ്ണശക്തിയോടും സ്നേഹിക്കുവാൻ ദൈവം ആജ്ഞാപിച്ചിരിക്കുന്നു. ഈ കല്പനയോടൊപ്പം പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും ലോകത്തേയും സ്നേഹിപ്പീൻ എന്നു കല്പിച്ചിരുന്നുവെങ്കിൽ, നിങ്ങൾക്കു ദൈവത്തെയും മാമോനെയും സേവിപ്പാൻ കഴിയുകയില്ല എന്ന യേശുവിന്റെ വചനം അസാധുവായി പോകുമായിരുന്നു. മാത്രമല്ല നരകവും സ്വർഗ്ഗവും ആത്മാവിൽ വിളഞ്ഞുവരിക എന്ന ആത്മിക പ്രതിഭാസം അസാദ്ധ്യമായിട്ടു വരുമായിരുന്നു. ഒരുവൻ പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും ലോകത്തേയും ലോക ഇമ്പങ്ങളേയും സ്നേഹിച്ചിട്ട്, ഞാൻ ദൈവത്തെ എന്റെ ആത്മരക്ഷയ്ക്ക് അനുസരണമായി സ്നേഹിക്കുന്നു

എന്ന് പ്രസ്താവിക്കുന്നുവെങ്കിൽ അതു മുഴുവനായും അസത്യമായിരിക്കും, അതു മനുഷ്യനാൽ കഴിയുന്ന കാര്യവുമല്ല.

യേശു അറിയിക്കുന്നത്, ഒരുവനോടു പറ്റിച്ചേർന്നു മറ്റവനെ നിരസിക്കുമെന്നാണ്. ആയുഷ്ക്കാലം മുഴുവൻ മാമോനോട് പറ്റിച്ചേർന്ന് അതിനെ തന്നിൽ നിന്നു ഒട്ടും വേർപെടുത്തുവാൻ സാധിക്കാതെ അവസാനമായി ദൈവത്തെ നിരസിക്കുവാൻ ഇടവരുന്ന ദുരന്തവും, ജീവിതകാലത്ത് മാമോനെ തനിക്ക് ആവശ്യമായ രീതിയിലും വിധത്തിലും സേവിച്ച്, ജീവിതകാലത്ത് ഒരു സമയം അതിനെ നിരസിച്ച് ദൈവത്തെ കൂടുതലായി സേവിച്ച് ആത്മീയ സൗഭാഗ്യം നേടുന്ന അനുഗ്രഹവും ദൈവം മനുഷ്യർക്കായി വച്ചിട്ടുണ്ട്.

ഇതിൽ ആദ്യ ഗണത്തിൽപ്പെടുന്നവർ തങ്ങളുടെ ഇഹലോക ജീവിതം, ദൈവത്താൽ നിയന്ത്രിക്കപ്പെടുന്നതും ദൈവോദ്ദേശ്യത്തിൽപ്പെടുന്നതുമല്ല എന്നു ചിന്തിക്കുന്നവരും; ഇഹലോക ജീവിതത്തിനപ്പുറം ഒന്നുമില്ല എന്നും ചിന്തിച്ച്, സമ്പാദിച്ചും സുഖിച്ചും അതിൽ മാത്രം ലക്ഷ്യം കണ്ടു ജീവിതകാലം മുഴുവൻ ചിലവഴിക്കുന്നവരായിരിക്കും. രണ്ടാമത്തെ ഗണത്തിലുള്ളവർ ജീവിതത്തിൽ ഒരു ആത്മീയലക്ഷ്യം കണ്ടെത്തി അതിനുവേണ്ടി ഉത്സാഹിക്കുന്നവരുമായിരിക്കും. ഇവർ ലോകത്തെ അവസാനമായി പകച്ച് ദൈവത്തോട് പറ്റിച്ചേരുന്നവർ ആണ്. ഈ ലോകയാത്രയിൽ മനുഷ്യനെ ദൈവവോന്മുഖമാക്കുന്നത് അവന്റെ വിശ്വാസമാണ്. വി. യോഹന്നാൻ ശ്ലീഹാ പറയുന്നു, ദൈവത്തിൽ നിന്നു ജനിച്ചതൊക്കെയും ലോകത്തെ ജയിക്കുന്നു. ലോകത്തെ ജയിച്ച ജയമോ വിശ്വാസം തന്നെ (യോഹ. 5:4). മാമോനേയും ദൈവത്തേയും ഒരുപോലെ സേവിപ്പാൻ സാദ്ധ്യമല്ല എന്ന ദൈവപുത്രന്റെ വെളിപ്പെടുത്തലിന്റെ ഉൾക്കാമ്പ് നാം അറിയേണ്ടതാണ്.

**വാക്യം 14-15**

*“ഇതൊക്കെയും ദ്രവ്യാഗ്രഹികളായ പരീശന്മാർ കേട്ട് അവനെ പരിഹസിച്ചു. അവൻ അവരോട് പറഞ്ഞത് നിങ്ങൾ നിങ്ങളെത്തന്നെ മനുഷ്യരുടെ മുമ്പാകെ നീതീകരിക്കുന്നവർ ആകുന്നു. ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു. മനുഷ്യരുടെ മുമ്പാകെ ഉന്നതമായതു ദൈവത്തിന്റെ മുമ്പാകെ അറപ്പ് അത്രേ.”*

ആത്മിക സത്യങ്ങളുടെ പൊരുളോ ദർശനമോ ലഭിക്കാത്ത ദ്രവ്യാഗ്രഹികളായ പരീശന്മാർ, കർത്താവിന്റെ വചനങ്ങൾ കേട്ട് അവനെ പരിഹസിച്ചു. ഇവിടെ കേട്ടും എന്നും പരിഹസിച്ചു എന്നും പറയുന്നതിൽ വളരെ അർത്ഥം ഉണ്ട്. ഇവർ കേട്ടു എങ്കിലും മനസ്സിലാക്കിയിരുന്നില്ല; പരിഹസിച്ചു വന്നത് മനസ്സിലാകാഞ്ഞിട്ട് മാത്രമല്ല, അവർ ഭൗമികകാര്യ

ങ്ങളിലും ബഹുമാനത്തിലും സമ്മാനങ്ങൾ സ്വീകരിക്കുന്നതിലും സ്വാർത്ഥപരമായ കാര്യങ്ങളിലും മാത്രം ശ്രദ്ധിച്ചിരുന്നവരുമായ പരീശന്മാർ ആയിരുന്നതുകൊണ്ടാണ്. ഇവർക്കു സത്യം ഒരു പരിഹാസ വിഷയമായിട്ടേ തോന്നിയിരുന്നൊള്ളൂ. ഇവരുടെ ശ്രദ്ധ സത്യത്തെക്കുറിച്ചുള്ള അന്വേഷണത്തിൽ ഒട്ടും മുന്നോട്ട് പോയിരുന്നില്ല. പിന്നെയോ ദ്രവ്യാഗ്രഹത്തിലായിരുന്നു മനസ്സ് ഊന്നിനിന്നത്.

ഇവർ സമൂഹത്തിൽ നീതിയുടെ പ്രതിനിധികൾ ആയിരുന്നതുകൊണ്ട് ഇവരുടെ ദ്രവ്യാഗ്രഹത്തിനു ഒരു നീതി കണ്ടുപിടിച്ചിരുന്നു; അതിലൂടെ അവർ അവരുടെ ക്രിയകളെ മനുഷ്യരുടെ മുമ്പാകെ നീതികരിച്ചുപോന്നു. ഇവരുടെ ഈവക കാര്യങ്ങളെക്കുറിച്ചുള്ള സമീപനം ദൈവത്തിന്റെ മുമ്പാകെ അറപ്പത്രേ എന്നാണ് യേശു പറഞ്ഞത്. "മനുഷ്യരുടെ ഇടയിൽ" എന്ന വചനം ഒരു സമൂഹത്തെയാണ് കുറിക്കുന്നത്. ഇത് ആ കാലഘട്ടത്തിലെ പരീശന്മാരും, അവരുടെ ആരാധകരും അവരുടെ നടപടികൾക്കു വില കല്പിച്ചുപോന്നവരും ഉൾപ്പെടുന്ന സമൂഹത്തെയാണ് കുറിക്കുന്നത്.

ദൈവത്തിന്റെ ദൃഷ്ടിയിൽ മഹനീയമായവ ഒരു സമൂഹത്തിൽ നിലനിൽക്കണമെങ്കിൽ സത്യദൈവത്തേയും മനുഷ്യരെക്കുറിച്ചുള്ള ദൈവത്തിന്റെ തിരുവിഷ്ടത്തേയും തിരിച്ചറിയുന്നവരായ നേതാക്കന്മാരുടെ പ്രവർത്തനം അതിൽ നിലനിൽക്കണം. സമൂഹത്തിൽ, ആത്മീയ നേതാക്കളുടേയും ദൈവിക ബോധകരായവരുടേയും അദ്ധ്വാനം അവർ പ്രതിനിധാനം ചെയ്യുന്ന സമൂഹത്തിന്റെ ആത്മികവും ധാർമ്മികവുമായ ഉന്നതിയെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതായിരിക്കണം. ഇവർ തങ്ങളെത്തന്നെ മാതൃകാപുരുഷന്മാരാക്കണം, ആത്മീയ വേലയെക്കുറിച്ചുള്ള തീക്ഷ്ണതയും ഭാരവും അവരിൽ തങ്ങിനിൽക്കണം.

**വാക്യം 16**

*"ന്യായപ്രമാണത്തിന്റെയും പ്രവാചകന്മാരുടെയും നാളുകൾ യോഹന്നാൻ വരെ ആയിരുന്നു. അന്നു മുതൽ ദൈവരാജ്യത്തെ സുവിശേഷിച്ചുപോന്നു. എല്ലാവരും ബലാൽക്കാരം അതിൽ കടപ്പാൻ നോക്കുന്നു."*

ലോകം സൃഷ്ടിക്കപ്പെട്ട നാൾമുതൽ സ്രഷ്ടാവിന്റെ മുഖത്തു നിന്നു അതിന്റെ രക്ഷാപദ്ധിയും പുറപ്പെട്ടുവരുന്നതു ആരംഭിച്ചു. മനുഷ്യസൃഷ്ടിയോടുകൂടി അവർക്ക് ഒരു വീഴ്ചയും ഉണ്ടായി. ഈ വീഴ്ച സൃഷ്ടിയിൽ അപ്രകാരം തന്നെ നിൽക്കുന്നതിന് ദൈവം അനുവദിച്ചില്ല. ആദിമുതൽതന്നെ രക്ഷാപദ്ധതിയും ആരംഭിച്ചു. പ്രത്യേകിച്ച് അബ്രഹാമിന്റെ കാലംമുതൽ ദൈവം ഇതിലേക്ക് ആവശ്യമായ ദൃശ്യനടപടികൾ ആരംഭിച്ചിരുന്നു. യേശു ഈ വേദഭാഗത്ത് ന്യായപ്രമാണത്തിന്റേയും പ്രവാച

കന്മാരുടെയും നാളുകളെന്ന് ഉദ്ദേശിക്കുന്നത് മോശയുടെ അഞ്ചു പുസ്തകങ്ങളും പ്രവാചകന്മാരുടെ പുസ്തകങ്ങളും സ്പഷ്ടമാക്കുന്ന കാലഘട്ടത്തെയാണ്. ആ കാലഘട്ടത്തിൽത്തന്നെ ക്രിസ്തു മുഖാന്തരം വരുവാനിരിക്കുന്ന കൃപയെക്കുറിച്ചും രക്ഷയെക്കുറിച്ചും സ്പഷ്ടമായി ചിന്തിച്ചു. അപ്രകാരമുള്ള ഒരു സമയത്തെക്കുറിച്ച് അവർ ആരാഞ്ഞുപോന്നു (1 പത്രോ. 1:11). ആ നിലയിൽ കഴിഞ്ഞുപോയ കാലഘട്ടങ്ങളെ സ്മരിച്ചുകൊണ്ടാണ് ന്യായപ്രമാണത്തിന്റേയും പ്രവാചകന്മാരുടെയും കാലം യോഹന്നാൻ വരെയായിരുന്നു എന്നു പറയുന്നത്; യോഹന്നാൻ സ്നാപകന്റെ കാലം മുതലുള്ള പ്രത്യേക കാലഘട്ടം ആരംഭിക്കുന്നത് യോഹന്നാൻ സ്നാപകന്റെ പരസ്യശുശ്രൂഷയോടെയാണ്.

ദൈവപുത്രനായ യേശുവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിനു ഏതാണ്ട് ഒരു വർഷം മുൻപ് യോഹന്നാൻ സ്നാപകൻ പരസ്യശുശ്രൂഷ തുടങ്ങിയെന്ന് നമുക്ക് വിശ്വസിക്കാം. അന്നുമുതൽ എല്ലാവരും ദൈവരാജ്യത്തിൽ ബലാൽക്കാരമായി കടപ്പാൻ ശ്രമിക്കുന്നു എന്ന് യേശു പ്രസ്താവിക്കുന്നു. ഈ ആശയത്തെക്കുറിച്ച് വി. മത്തായിയുടെ സുവിശേഷത്തിൽ ബലാൽക്കാരികൾ അതിനെ പിടിച്ചടക്കുമെന്ന് എഴുതിയിരിക്കുന്നു. (11:12-13). യോഹന്നാൻ സ്നാപകനും യേശുതമ്പുരാനും എതിരാളികളുണ്ടായിരുന്നു, ഇവരും ദൈവരാജ്യത്തു പ്രവേശിക്കുവാൻ ബലാൽക്കാരം ചെയ്തുപോന്നവരായിരുന്നു എന്ന് യേശു വ്യക്തമാക്കുന്നു. എന്നാൽ ഇവരുടെ ബലാൽക്കാരം ഒരു പ്രത്യേക രീതിയിലായിരുന്നു; ഇവർ ആക്ഷരികമായി ന്യായപ്രമാണത്തെ കണ്ടുവന്നു. അവയുടെ നിവർത്തിക്കായി ആചരിച്ചുപോന്ന ബാഹ്യആചാരങ്ങളേയും നടത്തിവന്ന ബലാൽക്കാരത്തേയും യേശു അനുകൂലിച്ചില്ല; അവർ കൊതുകിനെ അരിച്ച് ഒട്ടകത്തെ വിഴുങ്ങുന്ന തന്ത്രത്തിലൂടെയാണ് മതജീവിതത്തിൽ ബലാൽക്കാരം ചെയ്തുപോന്നത് (മത്താ. 23:24).

യോഹന്നാൻ സ്നാപകൻ തുടങ്ങി യേശുവിലൂടെ മഹത്വകരമായി കാണിച്ചുതന്നിരിക്കുന്ന കൃപാവാതിലിലൂടെ ദൈവരാജ്യത്തിൽ പ്രവേശിക്കുവാനും ബലാൽക്കാരം ആവശ്യമാണ് എന്ന് യേശു സൂചിപ്പിക്കുന്നു; തുടർന്ന് ബലാൽക്കാരികൾ അതിനെ പിടിച്ചടക്കുമെന്ന് അവിടുന്ന് വ്യക്തമാക്കുന്നു.

യേശുവിനെ അനുഗമിക്കുന്നവർ ആരായിരുന്നാലും തന്നെത്തന്നെ ത്യജിച്ച് തന്റെ കുരിശ് എടുത്ത് അനുഗമിക്കുന്നതിൽ വലിയ ബലാൽക്കാരം അടങ്ങിയിരിക്കുന്നു, ഇത് ഒരു ആവശ്യവുമാണ്. എല്ലാ കാലഘട്ടങ്ങളിലും ക്രിസ്തീയ തത്വങ്ങൾ അറിയുന്നവർ ധാരാളമുണ്ടെങ്കിലും ത്യാഗപൂർവ്വം ക്രിസ്തുമാർഗ്ഗത്തെ പിന്തുടരുന്നവർ വളരെ ചുരുക്കമാണ്. കൂടെ പാടുകയും വെള്ളത്തിൽ പൂട്ടുകയും ചെയ്യുന്ന മനോഭാവത്തിലു

പരി ക്രിസ്തീയ ജീവിതത്തിൽ ബലാൽക്കാരം ചെയ്യുന്നതിനുള്ള ആത്മീയ തീക്ഷ്ണത വിശ്വാസികളിൽ ഉണ്ടാകണം.

ബലാൽക്കാരത്തിന്റെ ആവശ്യകത ദൈവം ഇളച്ച് കൊടുക്കാത്തത് ദൈവത്തിന്റെ പക്ഷത്തുനിന്നുള്ള കടുംപിടുത്തമല്ലേ എന്ന് ചിലർ ചിന്തിക്കുന്നു. നാം കണ്ടെത്തുന്നതോ, വിശ്വസിക്കുന്നതോ, നമുക്കായി ഒരുക്കിവച്ചിരിക്കുന്നതോ ആയുള്ള സത്യത്തിന്റെ വൈഭവം, നമുക്ക് സ്വന്തമാകണമെന്നുണ്ടെങ്കിൽ ആ സത്യത്തിനു നാം വില കൊടുക്കണം. നിരപ്പിൽ നിന്ന് ഉന്നതമായ തലത്തിൽ എത്തണമെങ്കിൽ കയറ്റം കയറണം. സാധിക്കാത്തവർ അവിടെ എത്തുന്നില്ല. കയറ്റം കയറാതെ ഉന്നത സ്ഥലത്തു എത്തണമെന്നു പറയുന്നതു ന്യായവുമല്ല. ഉന്നതതലത്തിൽ എത്തിയാൽ അതിന്റെ ഏറിയപങ്കും കയറിയ ആൾക്ക് ലഭിക്കുമെന്നതിനാൽ അതു വെറുതേ ലഭിക്കണമെന്നു വാദിക്കുന്നതും ശരിയല്ല. ഈ കാരണത്താലാണ് സ്വർഗ്ഗത്തിലെത്താനും ബലാൽക്കാരം ആവശ്യമായി വരുന്നത്. ഇത് ഇളച്ച് കൊടുക്കാതിരിക്കുന്നത് ന്യായവുമാണ്.

ദൈവനിഷേധികൾക്കും സ്വർഗ്ഗം വേണമെന്ന് പറയുന്നത് മടിയരും ദ്രോഹികളുമായ തൊഴിലാളികൾ ഒന്നുചേർന്ന് മുതലാളിയെ കവർച്ച ചെയ്ത് അയാളുടെ സ്വത്ത് കൈവശപ്പെടുത്തുന്നതിനു തുല്യമാണ്. ഇത് ദൈവം അനുവദിക്കുന്നില്ല. ദൈവം മനുഷ്യരിൽ നിന്ന് പ്രതീക്ഷിക്കുന്ന ബലാൽക്കാരം അദ്ധ്വാനം, ത്യാഗം, വിശ്വാസം, പ്രാർത്ഥന ഇവകൾ ആകാം. ഇവയിൽ ഒന്നിനെ മാത്രം ദൈവം അംഗീകരിക്കുന്നു എന്ന് ചിന്തിക്കുന്നത് ശരിയല്ല. നോമ്പ്, ഉപവാസം, പ്രാർത്ഥന, പശ്ചാത്താപം, വർജ്ജനം തുടങ്ങിയവ ക്രിസ്തീയ ജീവിതത്തിൽ വളരെ ആവശ്യമായ സംഗതികൾ ആണ്. ഇവയാണ് നമ്മെത്തന്നെ ബലാൽക്കാരം ചെയ്തു ക്രിസ്തുവിങ്കലേക്കു നയിക്കുന്നത്.

**വാക്യം 17**

*"ന്യായപ്രമാണത്തിന്റെ ഒരു പുള്ളി വീണുപോകുന്നതിനേക്കാൾ ആകാശവും ഭൂമിയും ഒഴിഞ്ഞു പോകുന്നതാണ് എളുപ്പം."*

ന്യായപ്രമാണം, മനുഷ്യന്റെ രക്ഷാമാർഗ്ഗത്തിൽ ദൈവം നൽകിയ സുപ്രധാനമായ ആത്മീയ പ്രകാശമാണ്. പിന്നീടുവന്ന ദൈവപുത്രൻ അതിനെ പൂർത്തീകരിക്കുകയാണ് ചെയ്തത്. യോഹന്നാൻ സ്നാപകൻ തുടങ്ങി കർത്താവിലൂടെ ഉണ്ടായ ആത്മീയ ഉദ്ധാരണം ഇതിന്റെ നിവൃത്തിയായിരുന്നു. യേശുവിന്റെ രക്ഷാപദ്ധതിയിൽ അല്പം എങ്കിലും ബലാൽക്കാരം ആവശ്യമാണ്. അതിൽ കൂടുതൽ ബലാൽക്കാരം ആവശ്യമായിരുന്നു ന്യായപ്രമാണം അനുസരിച്ച് ജീവിക്കുവാൻ. ഇവ തമ്മിലുള്ള യോജിപ്പ് പ്രത്യേക ശ്രദ്ധ അർഹിക്കുന്ന കാര്യമാണ്.

ന്യായപ്രമാണത്തിലൂടെ വെളിവായിവന്ന ദൈവിക കല്പനകളുടെ പ്രസരിപ്പും അർത്ഥവും യേശുവിലൂടെ ഉണ്ടായിരിക്കുന്ന ജീവവഴിയിലെ ദീർഘക്ഷമയും പൈതൃകസ്നേഹവും ആത്മീയ സന്തോഷവും തിരിച്ചറിഞ്ഞിട്ട്, ന്യായപ്രമാണം ഒന്നുമല്ല എന്ന് ഒരിക്കലും ചിന്തിക്കരുത്. യേശു പറയുന്നു, തന്റെ പിതാവ് അറിയിച്ച ന്യായപ്രമാണം, ആകാശവും ഭൂമിയും ഒഴിഞ്ഞുപോയാലും അത് ഒഴിഞ്ഞുപോകയില്ലെന്ന്. ന്യായപ്രമാണം ന്യായമായവയെ വെളിപ്പെടുത്തി. യേശുവോ അവയെ നിവർത്തിച്ചു.

ന്യായപ്രമാണ നിർദ്ദേശങ്ങളും ന്യായങ്ങളും പൂർണ്ണതയിൽ എത്തിയത് യേശുവിന്റെ കുരിശിലെ യാഗത്തോടു കൂടിയാണ്. ന്യായപ്രമാണത്തിലൂടെ വ്യക്തമായവയെ ദൈവത്തിന്റെ കരുണയാൽ മാത്രം സംയോജിപ്പിച്ച് എടുക്കേണ്ടവയായിരുന്നു. ഇതിലേക്ക് ആവശ്യമായ വിട്ടുവീഴ്ച യേശുവിലൂടെ ദൈവം പ്രവർത്തിച്ച കരുണ ഒന്നുകൊണ്ട് മാത്രമാണ് സംജാതമായത്. തന്മൂലം യേശുക്രിസ്തുവിങ്കലേക്കുള്ള നടത്തിപ്പ് ന്യായപ്രമാണം വിഭാവനം ചെയ്ത ഏകദൈവത്തിന്റെ ക്രിയയാണ്. ഇങ്ങനെ ന്യായപ്രമാണം ക്രിസ്തുവിലൂടെ പൂർണ്ണതയിലേക്ക് എത്തുന്നു.

## സന്ദേശമുഖങ്ങൾ

### I

1. സ്വത്തും സമ്പത്തും അതു താൽക്കാലികവും ദൈവത്തിന്റെ ദാനവുമാണെന്നറിയുക.
2. ഇവയുടെ വർദ്ധനയും ഉപയോഗവും തിരുനാമ മഹത്വത്തിനായി ഭവിക്കണം.
3. ഈ വിഷയത്തിൽ നാം വിശ്വസ്തരായിരിക്കണം.
4. മാമോനേയും ദൈവത്തേയും നാം ഒരുപോലെ സേവിക്കരുത്.
5. ആത്മീയ ജീവിതത്തിന്റെ പുരോഗതിക്ക് ബലാൽക്കാരം ആവശ്യമാണ്.

### II

### അല്പത്തിൽ വിശ്വസ്തരാകുക

1. ദാനമായി ലഭിച്ചിരിക്കുന്ന വരങ്ങൾ ഉപയോഗിക്കുന്നതിൽ.
2. സ്വത്തും സാഹചര്യങ്ങളും ഉപയോഗിക്കുന്നതിൽ.
3. വിശ്വാസസത്യങ്ങൾ മുറുകെപ്പിടിക്കുന്നതിൽ.
4. മനുഷ്യർ ഉടമസ്ഥരല്ല; ഗൃഹവിചാരകർ എന്ന വിഷയത്തിൽ.
5. ദൈവം നൽകിയിരിക്കുന്ന ഉപനിധി കാക്കുന്നതിൽ (1 പത്രോ. 4:10).

## III

## രണ്ടു യജമാനന്മാരെ ഒരുപോലെ സേവിച്ചാൽ

1. നിരാശ.
2. തൃപ്തി ഉണ്ടാവില്ല.
3. ശൂന്യമായ നില.
4. സകലവിധ ദോഷത്തിനു കാരണം. ഉദാഹരണം: യൂദ ഇസ്ക്കറിയോത്താ - ധനവാനായ മനുഷ്യൻ.

## IV

## നിത്യകൂടാരങ്ങളിൽ ചേർക്കപ്പെടുവാൻ

1. ദ്രവ്യാഗ്രഹം ഉപേക്ഷിക്കുക.
2. സ്വന്തമായതും സത്യമായതും മാത്രം കൂടുതലായി വാഞ്ഛിക്കുക.
3. പുണ്യവർദ്ധനയ്ക്കായി ബലാൽക്കാരം ചെയ്യുക.
4. ദൈവത്തിന്റെ ദൃഷ്ടിയിൽ ഉന്നതമായത് അനുഷ്ഠിക്കുക.
5. വിശ്വാസവും പ്രത്യാശയും മുറുകെപ്പിടിക്കുക.

# 56

# സ്ലീബായ്ക്ക് ശേഷം അഞ്ചാം ഞായറാഴ്ച

**വേദഭാഗം മത്താ. 23:1–12**

**വാക്യം 1–2**

*"അനന്തരം യേശു പുരുഷാരത്തോടും തന്റെ ശിഷ്യന്മാരോടും പറഞ്ഞത് ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിലിരിക്കുന്നു."*

യേശു, ഈ വേദഭാഗത്ത് ജനസമൂഹത്തോടും ശിഷ്യന്മാരോടും യഹൂദമതത്തിലെ ആത്മിക നിലവാരത്തെക്കുറിച്ച് സംസാരിക്കുന്നു. സാധാരണയായി ജനസമൂഹത്തിനു, ആത്മീയ നേതാക്കളിൽ നിന്നു ലഭിക്കുന്ന പ്രബോധനങ്ങളുടെ ഗുണവും മേന്മയും അനുസരിച്ച് അവരുടെ ആത്മീയ നിലവാരവും വ്യത്യാസപ്പെട്ടിരിക്കും. യേശു ഇവിടെ മതപരമായ സംഗതികളിൽ പൊതുവായിട്ടുള്ള കാര്യങ്ങളെക്കുറിച്ചാണ് സംസാരിക്കുന്നത്. മതനേതാക്കളായ ശാസ്ത്രിമാരും പരീശന്മാരും മതതത്വങ്ങൾ ഉപദേശിക്കുന്നവരുടെ ഗണത്തിൽപ്പെട്ടവരായിരുന്നു. അവരുടെ ഉപദേശങ്ങൾ കേൾക്കാനും അനുസരിക്കാനും ബാധ്യതയുള്ള ജനങ്ങൾ അവരെ എങ്ങനെ അംഗീകരിക്കുകയും സ്വീകരിക്കുകയും ചെയ്യുമെന്നുള്ളത് ജനങ്ങളുടെ ജീവിതതലത്തിൽ അവർ പരിശോധിച്ചു ഉറപ്പാക്കേണ്ട സംഗതിയായിരുന്നു.

മനുഷ്യന്റെ വീഴ്ചയുടെ കാലംതൊട്ട് ലോകത്ത് കള്ള ഭക്തന്മാരും ഉണ്ടായിരുന്നു. പ്രളയത്തിനുശേഷം ബാബേലിൽ ഉന്നതമായ ഒരു ഗോപുരം പണിത് ദൈവത്തോട് മത്സരിക്കുവാൻ പ്രബോധനം കൊടുത്തവർ കള്ള പ്രവാചകരായിക്കാനാണ് സാദ്ധ്യത. മോശ യിസ്രയേൽ മക്കളെ ഈജിപ്റ്റിൽ നിന്ന് മോചിപ്പിക്കാൻ നടത്തിയ ശ്രമത്തിനിടയിൽ അദ്ദേഹത്തിന് പല പ്രാവശ്യം കള്ള പ്രവാചകന്മാരേയും മന്ത്രവാദികളെയും നേരിടേണ്ടതായി വന്നു. യേശു പരസ്യശുശ്രൂഷാ സമയത്ത് കള്ള പ്രവാചകന്മാരുടെയും പുരോഹിതന്മാരുടെയും ദുരാഗ്രഹങ്ങളെ തുറന്ന് കാണിക്കുകയും അവരെ പൊതിഞ്ഞു നിർത്തിയിരുന്ന ആത്മീയ വേഷത്തിന്റെ കപടരൂപം വെളിവാക്കുകയും ചെയ്തു.

അവസാനനാളിൽ കള്ളപ്രവാചകന്മാരും കള്ളക്രിസ്തുക്കളും എഴുന്നേറ്റ് അത്ഭുതങ്ങളും അടയാളങ്ങളും കാണിക്കുമെന്ന് യേശു പ്രസ്താ

വിച്ചിട്ടുണ്ട് (മത്തായി 24:24). യേശുവിന്റെ സമകാലീനരായ പുരോഹിതന്മാരും ശാസ്ത്രിമാരും, അവരിൽ ഭൂരിപക്ഷവും നന്മയുടെ തണലിനെ സ്വീകരിക്കുവാൻ വിസമ്മതിക്കുന്നവർ ആയിരുന്നു. യേശു അവരെ പലപ്പോഴും വിമർശിച്ചു പോന്നു. അവർ ശരിയായുള്ള ദൈവഭക്തർ ആയിരുന്നില്ല. “നിങ്ങളുടെ സമ്പ്രദായത്താൽ നിങ്ങൾ ദൈവവചനത്തെ ദുർബലമാക്കിയിരിക്കുന്നു” എന്ന് യേശു അവരുടെ സമ്പ്രദായത്തെക്കുറിച്ച് പറഞ്ഞു. അന്നത്തെ യഹൂദ സമൂഹത്തിൽ മോശ മുഖാന്തരം ലഭിച്ച ന്യായപ്രമാണത്തിന്റെ അദ്ധ്യാപകരും വക്താക്കളും ഈ പരീശന്മാരും ശാസ്ത്രിമാരുമായിരുന്നു. ഇവർ ന്യായപ്രമാണം പഠിപ്പിക്കുന്നവർ എന്ന നിലയിൽ അതിനെ വ്യാഖ്യാനിച്ചു കൊടുക്കുന്നവരുമായിരുന്നു.

ഇവർ ന്യായപ്രമാണം ജനങ്ങളുടെ മദ്ധ്യേ വായിക്കുമ്പോൾ ജനം എഴുന്നേറ്റ് നിന്ന് അതിന് ബഹുമാനം കൊടുത്തുപോന്നു. ന്യായപ്രമാണം വിശദീകരിച്ച് ജനങ്ങളെ പഠിപ്പിക്കുന്ന സമയത്ത് ഇവർ പീഠത്തിൽ ഇരിക്കുകയും ചെയ്തുപോന്നു. ന്യായപ്രമാണം ആദ്യമായിട്ട് വായിച്ചു വിശദീകരിച്ചുകൊടുത്ത ആൾ മോശയായിരുന്നു. ആ നിലയിൽ ന്യായപ്രമാണം വായിച്ച് പഠിപ്പിക്കുന്നവരുടെ പീഠം മോശയുടെ ഇരിപ്പിടം എന്ന നിലയിൽ പറയപ്പെട്ടു. ഈ അർത്ഥത്തിലാണ് ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു എന്ന് യേശു പ്രസ്താവിച്ചത്.

യേശു ദൈവത്താൽ നിയോഗിക്കപ്പെട്ടവനും മോശയ്ക്ക് ന്യായപ്രമാണം കൊടുത്തവനുമായിരുന്നു. യേശുവിന്റെ ഈ ശ്രേഷ്ഠത പരീശന്മാരും ശാസ്ത്രിമാരും ഗ്രഹിച്ചിരുന്നില്ല. യേശുവിന്റെ പഠിപ്പിക്കലിനും ശാസ്ത്രിമാരുടെ പഠിപ്പിക്കലിനും തമ്മിൽ വ്യത്യാസം ഉണ്ടായിരുന്നു. യേശു അധികാരമുള്ളവനെപ്പോലെ ഉപദേശിച്ചു. അവന്റെ ഉപദേശത്തിൽ ജനം വിസ്മയിച്ചു പോന്നു (മത്താ. 7:29). ഈ കാരണത്താൽ സാധാരണ ശാസ്ത്രിമാർക്കും പരീശന്മാർക്കും യേശുവിനോട് എതിർപ്പ് ഉണ്ടായിരുന്നു. യേശു പരീശന്മാരുടെയും ശാസ്ത്രിമാരുടെയും സ്വഭാവത്തെ വിമർശിച്ചു എന്നല്ലാതെ ന്യായപ്രമാണത്തിന്റെ ശ്രേഷ്ഠതയ്ക്ക് വിരുദ്ധമായി ഒന്നും സംസാരിച്ചിരുന്നില്ല. മോശയുടെ പീഠത്തിൽ ഇരുന്ന് ഉപദേശം കൊടുക്കുവാൻ അവകാശം ലഭിച്ചിരുന്ന ആ കാലഘട്ടത്തിലെ പുരോഹിതന്മാരുടെ ആത്മീയ നിലവാരം താണതായിരുന്നു. അവർ ആത്മീയ ശ്രേഷ്ഠത വഹിച്ചിട്ടുള്ളവർ ആയിരുന്നില്ല; ഇതായിരുന്നു യേശുവിന്റെ വിമർശന വിഷയം.

**വാക്യം 3-4**

*“ആകയാൽ അവർ നിങ്ങളോട് പറയുന്നത് ഒക്കെയും പ്രമാണിച്ചു ചെയ്യുവീൻ. അവരുടെ പ്രവർത്തി പോലെ ചെയ്യരുത് താനും. അവർ*

*പറയുന്നതല്ലാതെ ചെയ്യുന്നില്ലല്ലോ. അവർ ഘനമുള്ള ചുമടുകളെ കെട്ടി മനുഷ്യരുടെ തോളിൽ വയ്ക്കുന്നു. ഒരു വിരൽ കൊണ്ടു പോലും അവയെ തൊടുവാൻ അവർക്ക് മനസ്സില്ല."*

യേശുവിന്റെ വിമർശനത്തിന് പാത്രമായിരുന്ന പരീശന്മാരും ശാസ്ത്രിമാരും സമുദായത്തിൽ ഉന്നതമായ സ്ഥാനം വഹിച്ചിരുന്നെങ്കിലും അവരുടെ ബഹുമാന്യമായ സ്ഥാനത്തിനു അനുസരണമായി അവർ നീതിബോധമുള്ളവരായിരുന്നില്ല. മനുഷ്യനെ നന്മയിലേക്ക് തിരിക്കുന്ന ദൈവികബോധത്തിന്റെ വക്താക്കളായിരുന്ന ഇവർ ദൈവത്തിന്റെ പേരിൽ മറ്റുള്ളവരിൽ ന്യായമല്ലാത്ത സ്വാധീനം ചെലുത്തി വന്നിരുന്നു. ഈ വിഷയത്തിൽ അവർ അഴിമതിക്കാരും ആത്മാവിന്റെ ഹിതം അത് അർഹിക്കുന്ന വിധത്തിൽ നിർവ്വഹിക്കുന്നതിൽ അശക്തരുമായിരുന്നു. സമൂഹത്തിന്റെ ജീവിതഭാരം കുറയ്ക്കാനും അനേകരുടെ വേദന ഒപ്പിയെടുക്കുന്നതിനുമായി ദൈവത്താൽ നിയോഗിക്കപ്പെട്ട ഇവർ പ്രത്യക്ഷത്തിൽ ആരുടേയും വേദന കുറയ്ക്കുന്നതിന് കൂട്ടുനിൽക്കുന്നവരായിരുന്നില്ല. അവർ മറ്റുള്ളവരുടെ ജീവിതഭാരം കൂട്ടുന്നതിനും, സ്വന്ത ഭാരം കൂടി മറ്റുള്ളവരിൽ ഏല്പിച്ചുകൊടുക്കുന്നതിനും താല്പര്യമുള്ളവരായി കാണപ്പെട്ടു.

അവർ തങ്ങളുടെ ജീവിതവിശുദ്ധിയെ കുറിച്ച് ഒരിക്കലും നിയന്ത്രണം പാലിക്കാതെ ഈ വിഷയത്തിൽ മറ്റുള്ളവരെ കുറ്റപ്പെടുത്തുകയും കൂടെക്കൂടെ ശാസിക്കുകയും ചെയ്തുപോന്നു. യേശു ആകട്ടെ, ജനസമൂഹത്തിന്റെ ഭാരം മാനസികവും ആത്മികവുമായ രംഗത്ത് അത് കുറയ്ക്കുന്നതിനും ഇല്ലാതാക്കുന്നതിനും ശ്രമിച്ചു. അവിടുന്ന് ഈ വിഷയത്തിൽ 'അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ എല്ലാവരും എന്റെ അടുക്കൽ വരുവീൻ' എന്ന് അരുളിച്ചെയ്ത് കഷ്ടപ്പെടുന്നവരെ തങ്കലേക്കു ക്ഷണിച്ചുപോന്നു (മത്തായി 11:28).

**വാക്യം 5**

*"അവർ തങ്ങളുടെ പ്രവൃത്തികൾ എല്ലാം മനുഷ്യർ കാണേണ്ടതിനത്രേ ചെയ്യുന്നത്."*

ദൈവഭക്തന്മാർ അവരുടെ മനസ്സിനെ ദൈവോന്മുഖമായി ചലിപ്പിക്കണം. ഈ നിലയിലാണ് വിശുദ്ധർ അവരുടെ മനസ്സിന്റെ ഭക്തി നില നിർത്തുന്നത്. മനുഷ്യരെ തൃപ്തിപ്പെടുത്തുന്നതിലൂടെ ദൈവഹിതം ചെയ്യുന്നു എന്ന് തൃപ്തിപ്പെടുന്നത് ഭക്തിയെ കുറിക്കുന്നില്ല. ഇവർ പൂർണ്ണമായും ദൈവഹിതം മറന്നുകൊണ്ട് മനുഷ്യരെ പ്രീതിപ്പെടുത്തുന്നതിന് ശ്രമിക്കുന്നു. മനുഷ്യരിൽ നിന്നു ലഭിക്കുന്ന സ്നേഹം മുഴുവൻ ദൈവ ഇഷ്ടമെന്ന് ചിന്തിക്കുന്നത് മൂലം കൂടുതലായ ഭൗതിക വീക്ഷണമാണ്

ഉണ്ടാകുന്നത്. ഇങ്ങനെയുള്ളവർ തങ്ങളുടെ പ്രവൃത്തി പൂർണ്ണമായും ദൈവത്തിൽ സമർപ്പിച്ചുകൊണ്ടല്ല ചെയ്യുന്നത്. ഇവരുടെ സ്ഥിരം സന്തോഷം മറ്റുള്ളവരിൽ നിന്നു ലഭിക്കുന്ന അഭിനന്ദനം മാത്രമായിരിക്കും. ഇവർ മറ്റുള്ളവർ തങ്ങളുടെ പ്രവൃത്തികൾ കാണുന്നതിന് അത് നിർവ ഹിക്കുന്നു. യേശുവിന്റെ ഉപദേശം ഇതിനു വിപരീതവുമാണ്. "മനുഷ്യർ കാണേണ്ടതിനു നിങ്ങളുടെ നീതിയെ അവരുടെ മുമ്പിൽ ചെയ്യാതിരി പ്പാൻ സൂക്ഷിപ്പിൻ. അല്ലാഞ്ഞാൽ സ്വർഗ്ഗസ്ഥനായ പിതാവിന്റെ അടു ക്കൽ നിങ്ങൾക്കു പ്രതിഫലം ഇല്ല."

നമ്മുടെ നല്ല പ്രവൃത്തികൾ ദൈവഹിതത്തിനു അനുസരണമായി ദൈവത്തെ ബോധ്യപ്പെടുത്തി ചെയ്യുന്നതിനും ശ്രമിക്കേണ്ടതുണ്ട്. പ്രതി ഫലം കൊടുക്കുന്നവനും അത് നിശ്ചയിക്കുന്നവനും ദൈവം തന്നെയാണ്. മനുഷ്യരെ പ്രീതിപ്പെടുത്തുന്നതിലൂടെ ഉണ്ടാകുന്ന സന്തോഷം ഉൾക്കൊ ള്ളാതിരിക്കുന്നതാണ് ഭക്തിമാർഗ്ഗം. പരീശന്മാരും യഹൂദ പണ്ഡിതരും ഈ വിഷയത്തിൽ പരാജയപ്പെട്ട് വന്നിരുന്നുവെന്ന് യേശു സാക്ഷിക്കുന്നു. അവർ തങ്ങളുടെ മന്ത്രപ്പട്ട വീതിയാക്കി തൊങ്ങലുകൾ വലുതാക്കി അത്താഴത്തിൽ പ്രധാന സ്ഥലവും പള്ളിയിൽ മുഖ്യാസനവും ഇഷ്ട പ്പെട്ടിരുന്നു. ഇപ്രകാരം കൃത്രിമമായ ഒരു മഹത്വം ധരിച്ചിരുന്നതിന്റെ പ്രധാന കാരണം അവർ മനുഷ്യരുടെ മുൻപിൽ പ്രധാനപ്പെട്ട ആളുകൾ എന്ന് അറിയുന്നതിനുപരി ഒരു പ്രത്യേക ശ്രേണിയിലുള്ള ബഹുമാനം അവർക്കു ലഭിച്ചിരിക്കണമെന്നുള്ള വ്യഗ്രതയുമായിരുന്നു.

ഹൃദയങ്ങളെ ശോധന ചെയ്യുന്ന യേശു പരീശന്മാരുടെയും ശാസ്ത്രി കളുടെയും ഈ മനസ്ഥിതി മനസ്സിലാക്കി 'അവർക്ക് അയ്യോ കഷ്ടം' എന്ന് അറിയിക്കുന്നു. ഇങ്ങനെയുള്ളവരെ കുറിച്ച് യൂദാ ശ്ലീഹാ പൊതു വിൽ പറയുന്നത്, ഭിന്നത ഉണ്ടാക്കുന്നവർ, പ്രാകൃതർ, ആത്മാവില്ലാത്ത വർ എന്നാണ്. ഈ വിഷയത്തിൽ എപ്രകാരം ഉള്ള മനസ്ഥിതിയാണ് നമുക്കുണ്ടായിരിക്കേണ്ടത് എന്ന് വി. ശ്ലീഹാ അറിയിക്കുന്നു (യൂദ 20:21). സങ്കീർത്തനക്കാരൻ ഇപ്രകാരമുള്ള മനുഷ്യരോട് നമ്മുടെ സമീപനം എങ്ങനെ ആയിരിക്കണമെന്ന് അറിയിക്കുന്നു. യഹോവയെ തന്റെ ആശ്രയം ആക്കിക്കൊള്ളുകയും നിഗളികളേയും വ്യാജത്തിലേക്ക് തിരി യുന്നവരേയും ആദരിക്കാതിരിക്കുകയും ചെയ്യുന്ന മനുഷ്യൻ ഭാഗ്യവാൻ (സങ്കീ. 40:4).

**വാക്യം 6-7**

*"അത്താഴത്തിൽ പ്രധാന സ്ഥലവും പള്ളിയിൽ മുഖ്യാസനവും അങ്ങാടിയിൽ വന്ദനവും മനുഷ്യർ റബി എന്നു വിളിക്കുന്നതും അവർക്ക് പ്രിയമാകുന്നു."*

മനുഷ്യന്റെ ആദ്യ സ്വഭാവം ഒരിക്കലും അഹങ്കാരം കലർന്നതല്ല. ജനിച്ചാൽ ഉടൻ കരഞ്ഞുകൊണ്ട് തങ്ങളെത്തന്നെ ലോകത്തിന് കാഴ്ച വയ്ക്കുന്ന മനുഷ്യക്കുഞ്ഞിനെ സംബന്ധിച്ച് ദൈവത്തിന്റെ ചിന്ത അവൻ ഒരിക്കലും അഹങ്കാരി ആകരുതെ എന്നുള്ളതാണ്. ഈ കാരണത്താലാ യിരിക്കണം ഒരു മനുഷ്യക്കുഞ്ഞ് വർഷങ്ങളോളം പരാശ്രയത്തിൽ ജീവി ക്കുവാൻ ഇടയായിരിക്കുന്ന അനുഭവം അവനു ദൈവം കൊടുത്തിരിക്കു ന്നത്. ഓരോ മനുഷ്യനും പ്രായം ആയിക്കഴിഞ്ഞാൽ അവന് അവന്റേ തായ സ്വാതന്ത്ര്യാവസ്ഥയിൽ സ്വാർത്ഥതയും അഹങ്കാരവും ഉള്ളവനാ യിത്തീരുന്നു.

പരീശന്മാരിലും ശാസ്ത്രിമാരിലും ഈ സ്വഭാവം കണ്ടിട്ട് യേശു അതിനെ അപലപിക്കുന്നു. വിരുന്നുശാലകളിൽ മുഖ്യസ്ഥാനവും അങ്ങാ ടിയിൽ വന്ദനവും ഇവർക്കു ലഭിച്ചിരിക്കണമെന്ന ഇവരുടെ നിർബന്ധത്തെ യേശു അഭിനന്ദിക്കുന്നില്ല. ഈ സ്വഭാവം അവരുടെ സ്വാർത്ഥതയിൽ നിന്നും അഹങ്കാരത്തിൽ നിന്നും ഉളവായി വരുന്നതാണ് എന്ന് യേശു അറിഞ്ഞിരുന്നു. വിരുന്നുശാലകളിൽ അതിഥികളായിട്ട് കടന്നുവരുന്ന സന്ദർഭങ്ങളിൽ അവർക്ക് ലഭിക്കേണ്ട മുഖ്യാസനം ഇവർ സ്വയം തെര ഞ്ഞെടുത്തുപോന്നു. തങ്ങളെ ക്ഷണിച്ചവരിൽ നിന്ന് ആ കൃത്യം നടന്നു കാണുന്നതിനുള്ള മനസ്സൊരുക്കം അവരുടെ പക്ഷത്തുനിന്നു കാണിക്കാ റില്ലായിരുന്നു. യേശുവിന്റെ ശിഷ്യന്മാരായിരുന്ന യാക്കോബിനെ കുറിച്ചും യോഹന്നാനെ കുറിച്ചും അവരുടെ അമ്മയുടെ ആഗ്രഹം അവർക്ക് മുഖ്യ സ്ഥാനം ലഭിക്കണമെന്നായിരുന്നു (മത്താ. 20:20-21).

ശാസ്ത്രിമാരും പരീശന്മാരും പൊതുസ്ഥലങ്ങളിലും ദേവാലയങ്ങ ളിലും മുഖ്യസ്ഥാനം ആഗ്രഹിച്ചിരുന്നു. കൂടാതെ ഇവർ സാധാരണക്കാർ അവരുടെ ആരാധകരായി ജീവിച്ചാൽകൊള്ളാമെന്ന് നിർബന്ധിക്കുന്ന വർ ആയിരുന്നു. എല്ലാവരും തങ്ങളെ റബി എന്ന് വിളിക്കണമെന്നത് അവരുടെ ഒരു ആവശ്യമായിരുന്നു. റബി എന്ന പദത്തിലൂടെ ഗുരു എന്ന അർത്ഥം മാത്രമായിരുന്നില്ല സ്പഷ്ടമായി വന്നിരുന്നത്. അത് അവരുടെ പാണ്ഡിത്യത്തേയും സൂചിപ്പിച്ചിരുന്നു. ആ കാലഘട്ടത്തിൽ മൂന്ന് ശ്രേഡി ലുള്ള മതപ്രബോധകർ യഹൂദ സമൂഹത്തിൽ ഉണ്ടായിരുന്നു. റാബ്, റബീ, റബാൻ എന്നിവരായിരുന്നു ഇവർ. ഈ കാലഘട്ടത്തിലെ ഡോക്ട റേറ്റ് ബിരുദത്തിനുള്ള മഹിമയാണ് റാബിമാർക്ക് അന്ന് സമൂഹമദ്ധ്യ ത്തിലുണ്ടായിരുന്നത്.

ഇവരുടെ പഠിപ്പിക്കൽ മുഖാന്തരമായിരുന്നു സാധാരണജനങ്ങൾക്ക് ദൈവത്തെക്കുറിച്ച് അറിവ് ലഭിച്ചിരുന്നത്. ഇവർ സത്യോപദേശത്തെ വള ച്ചൊടിച്ച് തങ്ങളുടെ കേൾവിക്കാരെ സ്വന്ത പക്ഷത്തേയ്ക്ക് ആകർഷി ക്കുന്ന വിധത്തിൽ മതോപദേശം നടത്തിവന്നിരുന്നു. അവരുടെ സ്വന്ത

ധർമ്മോപദേശത്തിന് നിരക്കുന്ന ഒരു ദൈവത്തെയാണ് അവർ തങ്ങളുടെ ഉപദേശങ്ങളിലൂടെ ജനങ്ങൾക്ക് പരിചയപ്പെടുത്തിക്കൊടുത്തത്. യേശു ആകട്ടെ ഇവരുടെ ഈ തെറ്റ് വെളിവാക്കിക്കൊണ്ട് അവരെക്കുറിച്ച് ജനങ്ങളോട് സംസാരിച്ചുപോന്നു.

**വാക്യം 8–12**

*"നിങ്ങളോ റബ്ബീ എന്ന പേര് എടുക്കരുത്. ഒരുത്തൻ അത്രേ നിങ്ങളുടെ ഗുരു. നിങ്ങളോ എല്ലാവരും സഹോദരന്മാർ. ഭൂമിയിൽ ആരേയും പിതാവ് എന്ന് വിളിക്കരുത്. ഒരുത്തൻ അത്രേ നിങ്ങളുടെ പിതാവ്. സ്വർഗസ്ഥൻ തന്നെ. നിങ്ങൾ നായകന്മാർ എന്ന പേര് എടുക്കരുത്. ഒരുത്തൻ അത്രേ നിങ്ങളുടെ നായകൻ. ക്രിസ്തു തന്നെ. നിങ്ങളിൽ ഏറ്റവും വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകണം. തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും. തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും."*

ദൈവാന്വേഷണം ഓരോ മനുഷ്യന്റേയും കർത്തവ്യമാണ്. അവൻ ദൈവം സ്നേഹിക്കുന്നവനായും സംഭാഷിക്കുന്നവനായും പ്രത്യുത്തരം നൽകുന്നവനായും വിശ്വസ്തനായും കണ്ടെത്തുമ്പോൾ മാത്രമാണ് മനുഷ്യന്റെ ദൈവവിശ്വാസം അവന്റെ ആത്മീയബോധത്തെ ശരിയായവിധത്തിൽ സഹായിക്കുന്നത്. സ്വർഗ്ഗത്തിലുള്ള പിതാവിനെ സംബന്ധിച്ച് ഇപ്രകാരമുള്ള ഒരു ഉൾക്കാഴ്ച ലഭിച്ചവർ എല്ലാ കാര്യങ്ങളിലും സമയങ്ങളിലും ദൈവം തങ്ങളുടെ പിതാവും ഗുരുവും, നായകനുമായി തിരിച്ചറിയുന്നു. ഈ അറിവിനേയും ഈ അറിവ് അനുസരിച്ചുള്ള ദൈവഭക്തിയേയും യേശു വിലമതിക്കുന്നു. ഇപ്രകാരമുള്ള ഒരു ആത്മീയ സംസർഗ്ഗത്തോടുകൂടിയ ആത്മീയ ജീവിതം സാധാരണജനങ്ങൾ അവരുടെ ദൈവികചിന്തയിൽ കൈവരിക്കുവാൻ യേശു ആഗ്രഹിക്കുന്നു.

വലിയവനായ ദൈവത്തിന്റെ സ്ഥാനത്ത് മനുഷ്യരിൽ ആരെയെങ്കിലും പ്രതിഷ്ഠിച്ച് ജീവിക്കുന്നവർ; അങ്ങനെയുള്ളവർ തങ്ങളുടെ നേതാക്കന്മാരെ ആരാധനാ മനോഭാവത്തോടെ കാണുന്നു. ഈ നേതാക്കന്മാരുടെ സാന്നിദ്ധ്യം, ഓർമ്മ ഇവ ആരാധനാഭാവത്തോടെ കാണുന്നവരുടെ ഹൃദയം നിറയ്ക്കുന്നതിന് പര്യാപ്തമാകുന്നു. ഇതിനുപരി ഇവരുടെ അസാന്നിദ്ധ്യം, മരണം ഇവ തങ്ങളുടെ നാശത്തിനു സമമായിട്ട് ഈ ആരാധകർക്ക് അനുഭവപ്പെടുന്നു. ഭാരതദേശത്ത് ചില നേതാക്കന്മാരുടെ മരണത്തിലും അധഃപതനത്തിലും മനസ്സുനൊന്ത് സ്വയം മരിക്കുന്നവരായ അനുയായികളെ കണ്ടുവരുന്നുണ്ട്. ഈ അനുഭവം ഇപ്രകാരം സംഭവിക്കുന്നത് ദൈവസൃഷ്ടിയായ മനുഷ്യൻ സ്രഷ്ടാവിനെ മാത്രം തങ്ങളുടെ ഗുരുവും നേതാവുമായി മനസ്സിലാക്കുന്നതിനും ആരാധിക്കുന്നതിനും മുഴുവനായി പരാജയപ്പെടുന്നതുകൊണ്ടാണ്.

യേശുവിന്റെ ഈ വചനം മുഖാന്തരം അവിടുന്ന്, പിതാക്കന്മാരേയും നേതാക്കന്മാരേയും ഗുരുക്കന്മാരേയും സമൂഹത്തിൽ നിന്നു നിഷ്കാസനം ചെയ്യുന്നില്ല; അവരുടെ സ്ഥാനത്തിനു കോട്ടവും സൃഷ്ടിക്കുന്നില്ല. മനുഷ്യൻ ഒരു ആത്മീയജീവി ആകകൊണ്ട് ആത്മാവിന്റെ ഉടമസ്ഥനായ ദൈവത്തെ തങ്ങളുടെ നാഥന് ഗുരുവായി കണ്ടെത്തേണ്ടതിനു പകരം ആ സ്ഥാനത്ത് മനുഷ്യരുടെ മദ്ധ്യത്തിൽ നിന്നുള്ള മനുഷ്യരെ പ്രതിഷ്ഠിക്കുന്ന അവന്റെ വിവരക്കേട് മുഖാന്തരമായി വരുന്ന ആത്മീയ അധഃപതനം ഒഴിവാക്കേണ്ടതുണ്ട്.

ആധുനികകാലത്ത് വ്യക്തികളേയും വിഷയങ്ങളേയും ദൈവത്തിന്റെ സ്ഥാനത്ത് പ്രതിഷ്ഠിച്ചിട്ട് പ്രിയപ്പെട്ട സിനിമാനടന്റേയോ രാഷ്ട്രീയ നേതാവിന്റെയോ കായികതാരത്തിന്റെയോ മരണത്തോടുകൂടി ആത്മഹത്യ ചെയ്യുന്നവരും, അവർക്ക് ഇഷ്ടപ്പെടുന്ന വിഷയത്തിൽ വരുന്ന തോൽവി നിമിത്തമായി സ്വന്ത ആത്മാവിനെ നശിപ്പിക്കുന്നവരും വർദ്ധിച്ചുവരുന്നത് നമ്മുടെ ശ്രദ്ധയിൽ പെടേണ്ടതാണ്. ഈ പാപ പ്രതിഭാസത്തിലൂടെ ദൈവത്തെ തിരിച്ചറിയാതിരിക്കുന്നത് മാത്രമല്ല ദൈവിക വിഷയത്തിന്റെ തുരുമ്പു പോലും ഇല്ലാതാകുന്ന അവസ്ഥയാണ് ഉണ്ടാകുന്നത്. ഇതിനു പരിഹാരം സൃഷ്ടികർത്താവിനെ പിതാവായി, നേതാവായി സകല ഭൂവാസികളും സ്വീകരിക്കുക എന്നതാണ്.

യേശു കല്പിക്കുന്നത്, നിങ്ങൾ എല്ലാവരും സഹോദരന്മാർ എന്നാണ്. ദൈവത്തെ സ്വന്തം പിതാവും നായകനുമായി അനുഭവപ്പെടുന്നവർക്ക് തങ്ങളുടെ സമസൃഷ്ടങ്ങളായ സകല മനുഷ്യരും സഹോദരന്മാരായി അനുഭവപ്പെടുന്നു. എന്തെന്നാൽ ദൈവം സ്നേഹമാകുന്നു; സ്നേഹത്തിന്റെ ഉത്ഭവസ്ഥാനവും ആകുന്നു. ദൈവത്തിൽ നിന്നു ലഭിക്കുന്ന ആത്മീയ സൗഖ്യം മനുഷ്യനെ വൈരാഗ്യപ്പെടുത്തില്ല. അവനിൽ മറ്റുള്ളവരെ തുച്ഛീകരിക്കുന്നതിനുള്ള അവിവേകം ഉണ്ടാകുന്നില്ല. എല്ലാവരേയും സഹോദരങ്ങളായി കാണുന്നതിനും, ഇടപെടുന്നതിനുമുള്ള വിവേകമാണ് അത് നൽകുന്നത്. ഈ നിലയിലുള്ള ഒരു ആത്മീയ വ്യക്തിത്വം കൈവരിക്കുവാനായി യേശു തന്റെ വിശ്വാസികളോട് നടത്തുന്ന പ്രബോധനത്തിന്റെ ഭാഗമായിട്ട് അവിടുന്ന് കല്പിക്കുന്നു, 'നിങ്ങളോ എല്ലാവരും സഹോദരന്മാർ, നിങ്ങളിൽ ഏറ്റവും വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകണം.'

ലൗകികമോഹങ്ങളിൽ ഉൾപ്പെട്ട് ഭൗതികമോഹങ്ങളിൽ പൂർണ്ണമായി മുഴുകി ജീവിക്കുന്നവർ സാധാരണഗതിയിൽ ദൈവത്തെ തങ്ങളുടെ സ്വന്ത പിതാവായി അനുഭവിച്ചറിയുന്നതിന് ശ്രമിക്കാറില്ല; അവർക്ക് അത് മറവായി വരുന്നതിന് ലോകം അവരെ അക്കാര്യത്തിൽ സഹായിച്ചുകൊണ്ടിരിക്കും. ക്രിസ്തു സ്നേഹസമ്പന്നനായ ഗുരു, സംരക്ഷിക്കുന്ന

നായകൻ എന്നറിയുന്നവർ മറ്റുള്ളവരെ സഹോദരന്മാരായി കാണുകയും മനസ്സിലാക്കുകയും ചെയ്യുന്നതിനുപരി അവരെ ശുശ്രൂഷിക്കുന്ന സ്വഭാവം കൂടി പ്രകടിപ്പിക്കുന്നു. അങ്ങനെയുള്ളവർ മറ്റുള്ളവരെ ശുശ്രൂഷിക്കണ മെന്നത് അവരോടുള്ള ക്രിസ്തുവിന്റെ ഉപദേശമാണ്. ഈ നിലയിൽ ദൈവദൃഷ്ടിയിൽ വലിയവനായവൻ ആരായിരുന്നാലും അവൻ ദൈവ ത്തെ സ്വന്ത പിതാവും നായകനുമായി കാണുന്നവനുമായിരിക്കും. അവന്റെ ശുശ്രൂഷ ഒരിക്കലും ശുശ്രൂഷയുടെ ആത്മാവ് നഷ്ടപ്പെട്ട ശുശ്രൂഷ ആയിരിക്കുകയില്ല. അവർ പരസ്പരം സഹോദരങ്ങളുമായി രിക്കും.

യേശു വിശ്വാസികളെ ഓർമ്മിപ്പിക്കുന്ന കാര്യം തന്നത്താൻ ഉയർത്ത പ്പെടുന്നവൻ തന്നത്താൻ താഴ്ത്തപ്പെടുമെന്നുള്ളതാണ്. ദൈവഹിത ത്തിനു പൂർണ്ണമായി കീഴ്പ്പെടുവാൻ സാധിക്കാത്തവരെ സംബന്ധിച്ചിട ത്തോളം അവർ കൂടുതൽ സമയവും സ്വന്ത മഹത്വം അന്വേഷിക്കുന്നവ രായിരിക്കും. അവർ തന്നെത്താൻ ഉയർത്തുന്നവരുമായിരിക്കും. ഇവർ സ്വയം പിതാവും ഗുരുവും നായകനുമാകുന്നതിൽ കൂടുതൽ ശ്രദ്ധിച്ചു കൊണ്ടിരിക്കും. ഇവരുടെ സ്വയം നടത്തുന്ന ഉയർച്ച അവരുടെ താഴ്ച യ്ക്കു നിദാനമായി വരുമെന്ന് യേശു ഓർമ്മിപ്പിക്കുന്നു. നമ്മുടെ ശുശ്രൂ ഷയിലും, സേവനരംഗത്തും സ്വയം അധിപതിയാകാതെ ചുമതല നിർവ്വ ഹിക്കുന്നവരായിട്ട് ആധിപത്യവും മഹത്വവും ദൈവത്തിന് വിട്ടുകൊടു ക്കുന്നതിന് നമുക്ക് കഴിയണം.

തങ്ങളുടെ പിതാവും ഗുരുവും നായകനും ദൈവമാണെന്നറിഞ്ഞിട്ട് ആ വഴിക്ക് ഒരുവനിൽ താഴ്മ പരിലസിക്കുന്നുവെങ്കിൽ അവൻ തന്നെ ത്താൻ താഴ്ത്തപ്പെട്ടവൻ ആയിരിക്കും. തന്നെത്താൻ താഴ്ത്തപ്പെടുന്നവ രായിരിക്കും. സമുദായത്തിൽ ദൈവികമായി നിയോഗിക്കപ്പെടുന്നവരും നൽവരങ്ങൾ വഹിക്കപ്പെടുന്നവരുമായ നേതാക്കൾ, ഗുരുക്കന്മാർ, ആത്മീയ പിതാക്കന്മാർ. ഇവർ സർവ്വരും ഉൾപ്പെടുന്ന ദൈവികഗൃഹ ത്തിലെ കെട്ടുപണിക്കാർ ആണ്. ഇവരുടെ സ്ഥാനവും മാനവും അംഗീ കരിച്ച് ഇവരെ ബഹുമാനിക്കുവാൻ എല്ലാവരും കടപ്പെട്ടവരാണ്.

വി. സഭയിൽ ക്രിസ്തുവിനെ മാത്രം നായകനും ഗുരുവുമായി വിശ്വാ സികൾ അവരുടെ ജീവിതപന്ഥാവിൽ തിരിച്ചറിയുന്നതിനാവശ്യമായ നിയ മങ്ങൾ, അനുഷ്ഠാനങ്ങൾ, വിശ്വാസപ്രമാണങ്ങൾ ഇവ ഏർപ്പെടുത്തി യിട്ടുണ്ട്. ഇവയിൽ നോമ്പ്, ഉപവാസം, ഭക്ഷണവർജ്ജനം, പെരുന്നാളു കളുടെ ആചരണം ഇവ ഉൾപ്പെടുന്നു. ഇവകൾക്കുപരി നമ്മുടെ ജീവിത ത്തിൽ വന്നുകൂടുന്ന സുഖദുഃഖങ്ങൾ സൃഷ്ടികർത്താവായ ദൈവവു മായി പങ്കിട്ട് അവന്റെ മഹത്വത്തെ തിരിച്ചറിയുന്നതിനും അവന്റെ വല്ലഭ ത്വത്തെ കീർത്തിക്കുന്നതിനുമായി ഉപയോഗിക്കുന്നുവെങ്കിൽ, അത് യേശു

വിനെ നായകനായി, കൂടുതൽ വെളിവായി വിശ്വാസപാതയിൽ കണ്ടെ ത്തുന്നതിന് സഹായകമാകും.

## സന്ദേശമുഖങ്ങൾ

### I

1. ഗുരുക്കന്മാരും ശ്രേഷ്ഠരുമായവരെ ആദരിക്കണം.
2. ദോഷവ്യക്തിത്വം ഉള്ളവരെ അനുഗമിക്കരുത്.
3. താഴ്മ ധരിച്ച് മനുഷ്യരേയും ദൈവത്തേയും സേവിക്കണം.
4. മനുഷ്യരെ എന്നതിൽ കവിഞ്ഞ് ദൈവഭക്തിയിൽ നിലനിൽക്കണം.
5. താഴ്മ ഉള്ളവരെ ദൈവം ഉയർത്തും.

### II

1. നമ്മുടെ ഭക്തിയിൽ ദൈവാന്വേഷണം ഉണ്ടായിരിക്കണം.
2. പ്രാർത്ഥന കേൾക്കുന്നവനായി യേശുവിനെ അറിയണം.
3. സ്വയം ഗുരുക്കന്മാരാകാൻ ശ്രമിക്കരുത്.
4. ശുശ്രൂഷയുടെ മഹത്വം ഗ്രഹിക്കണം.
5. യേശു ശുശ്രൂഷിക്കുന്നവനായി ഭൂമിയിൽ കാണപ്പെട്ടു.

### III

#### അഹങ്കാരം

1. അഹങ്കാരം പാപം ആണ് (സദൃ. 6:16).
2. മനുഷ്യർ താഴ്മയുള്ളവരാകണം (മീഖാ 6:8).
3. അഹങ്കാര വചനങ്ങൾ നിരോധിക്കപ്പെട്ടവയാണ് (1 ശമു. 2:3).
4. അഹങ്കാരി അധഃപതിക്കും (സങ്കീ. 12:3). ഉദാ: ഹാമാൻ (എസ്ഥേർ 7). നെബുഖദ്നേസർ (ദാനി. 4:33).
5. ശിശുക്കളെപ്പോലെ താഴ്മ ധരിക്കണം (മത്താ. 18:4).

### IV

## കപടഭക്തിയും പരീശസ്വഭാവവും

1. വാഞ്ചിക്കുന്നവർ (മത്താ. 23:28).
2. ആത്മാവ് ഇല്ലാത്തവർ (യൂദാ 20).
3. സ്വന്ത കണ്ണിലെ കോൽ വകവയ്ക്കാത്തവർ (ലൂക്കോ. 6:42).
4. വയറിനെ സേവിക്കുന്നവർ (റോമാ 16:18).
5. യേശുവിനെ പരീക്ഷിച്ചവർ (മത്താ. 22:17).

## V

## ശാസ്ത്രി-പരീശന്മാരുടെ സ്വഭാവത്തിൽ നിന്നു വിടുതൽ പ്രാപിക്കുക

1. പാപവും ഭാരവും തള്ളി നല്ലത് ഇച്ഛിക്കുക (എബ്രാ. 12:1).
2. പുതുശക്തിക്കായി കാത്തിരിക്കുക (യേശാ. 40:31).
3. പരസ്പരം കൂട്ടായ്മ ആചരിക്കുക (1 യോഹ. 1:7).
4. ഭക്തിയോടെ തിരുസന്നിധിയിൽ ധ്യാനിക്കുക (ലൂക്കോ. 10:39).
5. സ്നേഹം പുതുക്കുക (യോഹ. 13:35).

# 57

# സ്ലീബാപ്പെരുന്നാളിനു ശേഷം ആറാം ഞായറാഴ്ച

**വേദഭാഗം: വി. ലൂക്കോ. 18:18–27**

**വാക്യം 18:18**

*"ഒരു പ്രമാണി അവനോട് നല്ല ഗുരോ ഞാൻ നിത്യജീവനെ അവകാശമാക്കേണ്ടതിനു എന്തു ചെയ്യണം എന്ന് ചോദിച്ചു."*

യേശുവിന്റെ പരസ്യശുശ്രൂഷാ സമയത്തു സംഭവിച്ച ഒരു സംഭവ കഥയാണ് ഇവിടെ പ്രതിപാദിക്കുന്നത്. യേശുവിന് ആരാധകരും വിശ്വാസികളും എന്നപോലെ യേശുവിനെ എതിർക്കുന്നവരും വിമർശിക്കുന്നവരും ഉണ്ടായിരുന്ന ഒരു കാലഘട്ടമായിരിക്കണം ഇത്. കർത്താവിനെ സമീപിച്ച ഈ പ്രമാണി ഒരു യൗവനക്കാരനായിരുന്നുവെന്ന് വി. മത്തായിയുടെ സുവിശേഷത്തിൽ നിന്നു മനസ്സിലാക്കാം. ഇയാളുടെ ആവശ്യം നിത്യജീവൻ പ്രാപിക്കുക എന്നതായിരുന്നു. അതിനുവേണ്ടി അയാൾ എന്തു ചെയ്യണമെന്നായിരുന്നു യേശുവിനോട് ചോദിച്ചത്.

വളരെ ആദരവോടു കൂടി കർത്താവിനെ സമീപിച്ച ഈ മനുഷ്യൻ അല്പമെങ്കിലും ആത്മീയ പ്രബുദ്ധത കൈവന്നിട്ടുള്ള വ്യക്തിയും അതുപോലെ തന്നെ ഇയാൾ ഒരു പ്രമാണി എന്ന വിശേഷണമായി അറിയിച്ചിരിക്കുന്നതിനാൽ സമൂഹത്തിൽ ഇയാൾക്കു തക്കസ്ഥാനം ഉണ്ടായിരുന്നവനുമായിരിക്കാം. ഈ വ്യക്തി തന്റെ പക്കൽ അവതരിപ്പിച്ച വിഷയത്തെ യേശു വളരെ കറതീർന്ന താല്പര്യത്തോടെ ആണ് കൈകാര്യം ചെയ്യുന്നത്. ഈ കാര്യത്തിൽ ഒരു വിശദീകരണം കൊടുക്കുന്നു. പിന്നീട് അയാൾ അറിയേണ്ടതും ചെയ്യേണ്ടതുമായ കാര്യം അയാളെ യേശു അറിയിക്കുന്നു.

നിത്യജീവൻ പ്രാപിക്കുക എന്നത് യഹൂദന്മാരുടെ ഇടയിൽ ഒരു പുതിയ ആത്മീയ ലക്ഷ്യം ആയിരുന്നില്ല. ഇവർ മരണാനന്തര ജീവിതത്തിൽ സജീവമായ വിശ്വാസം പുലർത്തിപ്പോന്നവർ ആയിരുന്നു. യഹൂദ റബ്ബിമാർക്ക് ഈ വിഷയത്തിൽ ജനങ്ങളെ ഉപദേശിക്കുന്നതിനും പഠിപ്പിക്കുന്നതിനും കടമയുണ്ടായിരുന്നു. യേശുവിന്റെ പരസ്യ ശുശ്രൂഷയുടെ സമയത്ത് അനേകർ തന്നെ സന്ദർശിച്ച്, രോഗത്തിനു ശമനം, വേദനകൾക്കു പരിഹാരം, പൈശാചികശക്തിയിൽ നിന്നുള്ള വിമുക്തി ഇവ പ്രാപിച്ചിരുന്നെങ്കിലും നിത്യജീവന്റെ ആഗ്രഹത്തോടുകൂടി വന്നവർ

ആരും തന്നെയില്ലായിരുന്നു. ഈ പ്രമാണി ആകട്ടെ, തനിക്ക് മരണാന ന്തരം ലഭിക്കാവുന്ന ശാശ്വത ജീവിതത്തെക്കുറിച്ച് ആകാംക്ഷയുണ്ടായിട്ട് യേശുവിനെ സമീപിക്കുന്നു.

ഈ ആധുനിക കാലഘട്ടത്തിൽ പലരും തങ്ങളുടെ ഇഹലോക ത്തിലെ ധനവും, സുഖസൗകര്യങ്ങളും ദീർഘായുസ്സും വർദ്ധിപ്പിക്കുന്ന തിനുള്ള ശ്രമവുമായി മുന്നോട്ട് നീങ്ങുന്നതല്ലാതെ പരലോകത്തിൽ നിത്യ ജീവൻ പ്രാപിക്കണം എന്ന് ആഗ്രഹിക്കുന്നവർ തുലോം കുറവാണ്.

ഇന്ന് ലോകം ഭൗതികസ്ഥിതിയിൽ വളരെ അധികം പുരോഗമിച്ചിട്ടുണ്ട്. ആത്മീയ അവസ്ഥയും അതിന്റെ നിത്യതയും ആഗ്രഹിക്കുന്നവർ കൂടി നിത്യജീവനുവേണ്ടി ഒന്നും ഗണനീയമായി ചെയ്യുവാൻ ആഗ്രഹിക്കു ന്നില്ല. എല്ലാ കാലഘട്ടത്തിലും ഭൗതിക ആസ്വാദനങ്ങൾ തങ്ങളുടെ ജീവിതലക്ഷ്യമായി ചിന്തിക്കാതെ ആത്മീയ ലക്ഷ്യം, പ്രത്യേകിച്ച് നിത്യ ജീവനെ കാംക്ഷിച്ച് വരുന്നവരുടെ ആത്മീയ ആസക്തിയെ ദൈവം പിതൃ സ്നേഹത്തോടെ അനുഗ്രഹിക്കുന്നു. വി. സുവിശേഷത്തിന്റെ ആത്യ ന്തികലക്ഷ്യം എന്നത് സർവ്വ മാനവരേയും ദൈവത്തോടുകൂടിയുള്ള നിത്യവാസസ്ഥാനത്തേയ്ക്ക് യോഗ്യരാക്കുക എന്നുള്ളതാണ്.

നിത്യജീവങ്കലേക്കുള്ള സകല തടസ്സങ്ങളും ഇല്ലാതാക്കി, സകല മനു ഷ്യരേയും ഈ വിഷയത്തെക്കുറിച്ച് പഠിപ്പിച്ച് നിത്യജീവന് അർഹരാ ക്കുക എന്നതായിരുന്നു കർത്താവിന്റേയും ശിഷ്യന്മാരുടേയും ലക്ഷ്യം (റോമ. 6:22). പുതിയനിയമത്തിൽ നിത്യജീവൻ എന്ന വാക്ക് ഏതാണ്ട് അമ്പത് പ്രാവശ്യം എടുത്തു പരാമർശിച്ചിട്ടുണ്ട്. യേശുക്രിസ്തു എന്ന ദൈവത്തിൽ നിന്നുള്ള ദൈവം, മനുഷ്യനായി, മനുഷ്യരുടെ പാപങ്ങൾക്ക് പരിഹാരമായി ദൈവസന്നിധിയിൽ മറുവില നൽകിയിരിക്കുകയാൽ അവ നിൽ വിശ്വസിച്ച് നിത്യജീവൻ പ്രാപിക്കുക എന്നതാണ് ക്രിസ്തുമത ത്തിന്റെ കാതലായ ആത്മീയ ഉപദേശം.

**വാക്യം 19-21**

*"അതിന് യേശു, എന്നെ നല്ലവൻ എന്നു പറയുന്നത് എന്ത്! ദൈവം ഒരുവനല്ലാതെ നല്ലവൻ ആരുമില്ല. വ്യഭിചാരം ചെയ്യരുത്, കുല ചെയ്യ രുത്, മോഷ്ടിക്കരുത്, കള്ളസാക്ഷ്യം പറയരുത്, നിന്റെ അപ്പനേയും അമ്മ യേയും ബഹുമാനിക്ക എന്നീ കല്പനകളെ നീ അറിയുന്നുവല്ലോ എന്നു പറഞ്ഞു. ഇവ ഒക്കെയും ഞാൻ ചെറുപ്പംമുതൽ കാത്തുകൊണ്ടിരിക്കുന്നു എന്ന് അവൻ പറഞ്ഞു."*

ഈ പ്രമാണിയായ മനുഷ്യൻ യഥാർത്ഥത്തിൽ അന്വേഷിക്കേണ്ട കാര്യ ത്തെക്കുറിച്ച് അന്വേഷിച്ചുകൊണ്ടാണ് യേശുവിന്റെ അടുക്കൽ വന്നിരി

ക്കുന്നത്. തന്റെ ശരീരത്തിനും ലോകത്തിലെ സ്ഥാനമാനങ്ങൾക്കും ഒരു അന്ത്യം ഉണ്ട് എന്നും, അന്ത്യമില്ലാതെ നിലനിൽക്കുന്നത് തന്റെ ആത്മാവ് മാത്രമാണ് എന്നുമുള്ള അറിവ് ഈ മനുഷ്യനെ നല്ലവണ്ണം മഥിച്ചിരിക്കണം. അയാൾ ചോദിച്ചത് നല്ല ഗുരോ, നിത്യജീവനെ പ്രാപിക്കുന്നതിന് എന്തു ചെയ്യണമെന്നായിരുന്നു. യേശുവിനെ ഒരു നല്ല ഗുരു എന്ന നിലയിൽ കണ്ടെത്തിയ ഈ മനുഷ്യൻ തന്റെ ആത്മീയ ലക്ഷ്യം പ്രാപിക്കുന്നതിനുള്ള വഴി ആരായുകയായിരുന്നു തന്റെ ചോദ്യത്തിലൂടെ ചെയ്തത്.

യേശു തന്റെ ദൈവിക മഹത്വം അഥവാ നിത്യജീവൻ പ്രദാനം ചെയ്യുവാൻ കഴിവുള്ള ദൈവത്തിൽ നിന്നുള്ള ദൈവമാണ് താൻ എന്നുള്ള സത്യം മറച്ചുവച്ചുകൊണ്ട് ചോദ്യകർത്താവിന്റെ നിലയിലേക്ക് ഇറങ്ങിവന്ന് ഈ വിഷയത്തിൽ അയാൾ അറിയേണ്ടതായ ഒരു സത്യം അറിയിക്കേണ്ടതിനായി തിരിച്ച് ഒരു ചോദ്യം ചോദിക്കുന്നു. "എന്നെ നല്ലവൻ എന്നു പറയുന്നത് എന്ത്? ദൈവം ഒരുവനല്ലാതെ നല്ലവൻ ഇല്ല." മനുഷ്യർ എല്ലാവരും പാപികൾ ആണ് എന്ന സന്ദേശം യേശു അയാൾക്ക് കൊടുക്കുന്നു. യേശു താൻ യിസ്രയേലിന്റെ വിമോചകനും മശിഹായുമാണ് എന്നുള്ള സത്യം അറിയിക്കുന്നില്ല. ഇതിനു കാരണം യേശു 'മശിഹാ' ആണെന്ന് ആ മനുഷ്യൻ വിശ്വസിച്ചിരുന്നില്ല. അത്രമാത്രമല്ല, യേശു ഇസ്രയേൽ ജനത ആരാധനാപാത്രമായി കരുതിവന്ന മോശയേക്കാൾ വലിയവനായ ഒരു പ്രവാചകനാണെന്നു പോലും അയാൾ കരുതിയില്ല. അനേക ഉപദേശികളിൽ വളരെ നല്ലവനും ആത്മീയ ശക്തിയുള്ളവനുമായ ഒരു ഉപദേശി എന്നതിൽ കവിഞ്ഞ വില യേശുവിന് ഈ പ്രമാണി കൊടുത്തിരുന്നില്ല.

ഹൃദയങ്ങളെ പരിശോധിക്കുന്നവനായ ദൈവപുത്രൻ തന്റെ മഹത്വത്തിൽ നിന്ന് വിട്ട് താണു ഇറങ്ങിയ അവസ്ഥയിൽ സംസാരിക്കുന്നത് നാം ഇവിടെ കാണുന്നു. ഈ സംഭാഷണത്തിൽ യേശുവിന്റെ ഉദ്ദേശ്യം വ്യക്തമാണ്. വന്ന ആൾ ആദ്യമായി സർവ്വശക്തനായ ദൈവത്തിൽ അഭയപ്പെടണം. അതോടൊപ്പം ആ ദൈവത്തിന്റെ സന്നിധിയിൽ നേരിട്ട് സ്വർഗ്ഗത്തിലേക്ക് കരേറത്തക്കവണ്ണം യോഗ്യതയുള്ളവർ ആരും ഇല്ലെന്ന് മനസ്സിലാകണം. ദൈവമാണ് സർവ്വശക്തൻ, പരിശുദ്ധൻ, നല്ലവൻ എന്ന് അറിയുന്ന വ്യക്തി നിത്യജീവനുവേണ്ടി ദൈവത്തിൽ ശരണപ്പെടുക എന്ന നിലയിൽ എത്തിയാൽ പിന്നീട് അതോടുകൂടി അയാൾ ചെയ്യേണ്ടതും അനുഷ്ഠിക്കേണ്ടതുമായ കാര്യങ്ങൾ പറഞ്ഞു കൊടുത്താൽ ആ വിഷയം പൂർത്തിയാകുമെന്ന് യേശു ചിന്തിക്കുന്നു.

മോശ മുഖാന്തിരം യിസ്രയേൽ ജനതയ്ക്ക് ലഭിച്ച കല്പനകളെക്കുറിച്ച് യേശു അയാളോട് സംസാരിക്കുകയും ആവക കാര്യങ്ങൾ;

പ്രത്യേകിച്ച് വ്യഭിചാരം ചെയ്യരുത്, കുല ചെയ്യരുത്, മോഷ്ടിക്കരുത്, കള്ള സാക്ഷിപറയരുത്, അപ്പനേയും അമ്മയേയും ബഹുമാനിക്കണം എന്നീ കല്പനകൾ നീ അറിയുന്നുവല്ലോ എന്ന് പറഞ്ഞ് നിയമങ്ങളെ കുറിച്ച് അയാളെ ബോധവാനാക്കുന്നു.

താൻ വഴിയും സത്യവും ജീവനുമാണ് തന്നിലൂടെ അല്ലാതെ ആരും പിതാവിന്റെ സന്നിധിയിൽ എത്തുകയില്ല എന്ന് തന്നെക്കുറിച്ച് അറിയുന്നവനും, താൻ വിശുദ്ധന്മാരെ അല്ല പാപികളെ അന്വേഷിച്ച് നിത്യതയിലേക്ക് നടത്തുന്നവനുമാണെങ്കിലും, തന്റെ മുമ്പിൽ വന്ന യുവാവിനെ നിത്യജീവങ്കലേക്കു നടത്തുന്നതിനുള്ള വഴി വിശദമായി പഠിപ്പിക്കുന്നതിന്റെ ഭാഗമായിട്ട് കല്പനകൾ അനുസരിക്കേണ്ടത് പ്രധാനമാണെന്ന് അവനെ അറിയിക്കുന്നു. യേശു തന്റെ സുവിശേഷത്തെക്കുറിച്ച് ഒന്നും വെളിപ്പെടുത്തുന്നില്ല. മറിച്ച് ന്യായപ്രാണം അനുസരിക്കേണ്ടതിന്റെ ആവശ്യകതയാണ് ബോധ്യപ്പെടുത്തിയത്. ഇപ്രകാരം യേശു സംസാരിച്ചതിന്റെ ഒരു കാരണം പ്രമാണിയുടെ ചിന്ത ആദ്യം അവന്റെ തന്നെ വിശ്വാസത്തിന് അനുസരണമായി നീങ്ങട്ടെ എന്ന് ചിന്തിച്ചതുകൊണ്ടായിരിക്കാം. മറ്റൊരു കാരണം സ്വർഗ്ഗത്തിനും ഭൂമിക്കും ഉടമസ്ഥനായ തന്നെ വേണ്ടവണ്ണം തിരിച്ചറിയാതെ ഒരു നല്ല ഗുരു എന്ന് മാത്രം മനസ്സിലാക്കി വന്ന അന്വേഷകനോട്, തന്നിൽ വിശ്വസിക്കാനും അതു നിത്യജീവനു കാരണമാകുമെന്നും പറഞ്ഞുകൊടുത്താൽ അത് ആ അന്വേഷകനിൽ അവിശ്വാസം സൃഷ്ടിക്കുകയേ ഉള്ളൂ എന്ന് അവിടുന്ന് ചിന്തിച്ചതായിരിക്കണം.

ഈ പ്രമാണി ആകട്ടെ, അവന്റേതായ ആത്മീയ ചിന്തയും അറിവും അനുസരിച്ച് സംസാരിച്ചെന്നു നാം സമ്മതിക്കണം. അയാൾക്ക് ശാന്തി, സമാധാനം, നിത്യജീവൻ ഇവയായിരുന്നു ആവശ്യം. എന്നാൽ നിത്യമായി ഇവകളിലേക്കുള്ള വഴിയും അതിന്റെ പിന്നിലെ സത്യവും അതിലേക്ക് വഴിനടത്തുന്നവനുമായ യേശുവിനെ അയാൾക്ക് തിരിച്ചറിയാൻ കഴിഞ്ഞില്ല. ജീവിച്ച് മരിച്ച യേശുവിനെ ഒരു ചരിത്രപുരുഷൻ എന്ന നിലയിൽ മനസ്സിലാക്കി അവനെ കുറിച്ചുള്ള ചിന്ത ഒരു അറിവ് ആയി മാത്രം സൂക്ഷിച്ചുകൊള്ളുന്നവർ ക്രിസ്തുമതത്തിന്റെ സത്യങ്ങളെ പ്രതിനിധാനം ചെയ്യുന്നവരോ അതിന്റെ അവകാശികളോ ആകുന്നില്ല. യേശുവിനെ കുറിച്ചുള്ള നിസ്സാരമായ ഒരറിവ്, ഇങ്ങനെയുള്ളവർക്ക് ആത്മീയ തലത്തിൽ പ്രയോജനപ്പെടുന്നതല്ല.

യേശു ലോകത്തിൽ അവതരിച്ചു വന്ന ദൈവപുത്രനും സകല മനുഷ്യരുടേയും ആത്മശരീരങ്ങളുടെ ഉടമസ്ഥനും ദൈവവുമാണെന്ന് അറിഞ്ഞ് അവന്റെ മനുഷ്യാവതാരത്തിലും ജീവദായകമായ മരണത്തിലും അതിലൂടെ കൈവന്നിരിക്കുന്ന പാപമോചനത്തിന്റെ വഴിയേയും അറിയുകയും വിശ്വസിക്കുകയും ചെയ്യുന്നവരാണ് സത്യക്രിസ്ത്യാനി

കൾ. ലോകനിയമപ്രകാരം ഒന്നു നഷ്ടമായാൽ മറ്റൊന്നു ലഭിക്കുന്നു. എന്നാൽ ക്രിസ്തു ഒരാൾക്ക് നഷ്ടമായാൽ മറ്റൊന്ന് ലഭിപ്പാനില്ലെന്നുള്ളതാണ് ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ പരിധി. ഇപ്രകാരമുള്ള ഒരു ഉറച്ച വിശ്വാസം യേശുവിനെ സംബന്ധിച്ച്, യേശുവിനെ കണ്ട് ഉപദേശം നേടുവാൻ വന്ന ഈ പ്രമാണിക്ക് ഇല്ലായിരുന്നു.

**വാക്യം 22-23**

*"യേശു, ഒരു കുറവു നിനക്കുണ്ടു. നിനക്കുള്ളതൊക്കെയും വിറ്റ് ദരിദ്രന്മാർക്ക് പകുത്തു കൊടുക്ക. എന്നാൽ സ്വർഗ്ഗത്തിൽ നിനക്കു നിക്ഷേപം ഉണ്ടാകും. പിന്നെ വന്ന് എന്നെ അനുഗമിക്ക എന്നു പറഞ്ഞു. അവൻ എത്രയും ധനവാനകകൊണ്ട് ഇത് കേട്ടിട്ട് അതിദുഃഖിതനായിത്തീർന്നു."*

യേശു, ഒരു നല്ല ഗുരു എന്ന നിലയിൽ ഈ പ്രമാണിയുടെ യഥാർത്ഥ അവസ്ഥ അവനെ ബോദ്ധ്യപ്പെടുത്തുവാൻ ശ്രമിക്കുന്നു. ഏതൊരു വ്യക്തിയുടെയും മാനസാന്തരത്തിന് ആവശ്യമായ ഒന്നാമത്തെ ഘട്ടം അയാൾ പരിശുദ്ധനായ ദൈവത്തിൽ നിന്ന് എത്രമാത്രം അകന്നു ജീവിക്കുന്നു എന്നുള്ളത് ബോദ്ധ്യമാകുകയെന്നതാണ്. പിന്നീട് ആ കുറവ് പരിഹരിക്കുവാനുള്ളവിധം ബോദ്ധ്യമാകണം. മൂന്നാമതായി ദൈവം, പരിശുദ്ധനും, പരിപൂർണ്ണനുമായിരിക്കുന്നതുപോലെ അയാളും പൂർണ്ണ അവസ്ഥയിൽ എത്തുന്നതിനു കൂടുതലായി ചെയ്യേണ്ട കർമ്മം അറിയുക, അനുഷ്ഠിക്കുക എന്നതാണ്.

യേശുവും ഈ പ്രമാണിയും തമ്മിലുള്ള സംഭാഷണത്തിൽ ഇവർ രണ്ടാം ഘട്ടം വരെയും യോജിച്ചുപോകുന്നതായി നാം കാണുന്നു. പിന്നീട് യേശു പൂർണ്ണതയിലേക്കുള്ള പുതിയനിയമത്തിലെ ഉന്നതമായ നിയമം കൂടി അയാളെ അറിയിക്കുന്നു. നിനക്കുള്ളതൊക്കെയും വിറ്റ് ദരിദ്രന്മാർക്ക് കൊടുത്തിട്ട് പിന്നെ വന്ന് എന്നെ അനുഗമിക്കുക. ഇതോടു കൂടി വന്ന ആൾ ദുഃഖിതനായിത്തീരുന്നു; 'നീ സൽഗുണപൂർണ്ണനാകുവാൻ ഇച്ഛിക്കുന്നെങ്കിൽ ഇപ്രകാരം ചെയ്യുവാനാണ്' കർത്താവ് ആവശ്യപ്പെട്ടത് (മത്തായി 19:21).

ഈ വിഷയത്തിൽ കർത്താവിന് വിശ്വാസികളോട് അറിയിക്കുവാനുള്ള സത്യങ്ങൾ അവിടുന്ന് പറഞ്ഞിട്ടുണ്ട്: "പുഴുവും തുരുമ്പും കെടുക്കയും കള്ളന്മാർ തുരന്നു മോഷ്ടിക്കുകയും ചെയ്യുന്ന ഈ ഭൂമിയിൽ നിങ്ങൾ നിക്ഷേപം സ്വരൂപിക്കരുത്. പുഴുവും തുരുമ്പും കെടുക്കാതെയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമിരിക്കുന്ന സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിച്ചുകൊള്ളുവീൻ, നിന്റെ നിക്ഷേപം ഉള്ളേടത്തു നിന്റെ ഹൃദയവും ഇരിക്കും" (മത്താ. 6:19-21). പൗലൂസ് ശ്ലീഹാ ആകട്ടെ, ഒരു ക്രിസ്ത്യാനിയുടെ അദ്ധ്വാനവും ഉന്നവും എവിടെ എന്തിനുവേണ്ടി എന്ന് അറിയി

ച്ചിരിക്കുന്നു. നിങ്ങൾ ക്രിസ്തുവിനോടു കൂടെ ഉയിർത്തെഴുന്നേറ്റുയെങ്കിൽ ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്ന ക്രിസ്തുവിന്റെ ഇടം തന്നെ അന്വേഷിപ്പീൻ, ഭൂമിയിലുള്ളതല്ല ഉയരത്തിലുള്ളതു തന്നെ (കൊലോ. 3:12).

ഈ പ്രമാണി താൻ കല്പനകൾ എല്ലാം ആചരിക്കുന്നവനാണ് എന്ന് ബോദ്ധ്യമായിട്ട് പിന്നീട് നിത്യജീവൻ പ്രാപിക്കുന്നതിനു വേറൊരു ഗുരുവിന്റെ അടുക്കൽ ഈ വിഷയത്തെക്കുറിച്ച് സംസാരിക്കുന്നതിൽ നിന്ന് നിത്യജീവൻ പ്രാപിപ്പാൻ കല്പനകളുടെ ആചരണം മാത്രം മതിയെന്നുള്ള ചിന്ത അയാൾ വിശ്വസിച്ചിരുന്നില്ലെന്നും മറ്റു ചില കാര്യങ്ങൾ കൂടി ആവശ്യമാണ് എന്ന് ചിന്തിച്ചിരുന്നെന്നും നമുക്ക് ഊഹിക്കാം. അപ്രകാരമുള്ള നിയമങ്ങളോ, അനുഷ്ഠാനങ്ങളോ തന്റെ അറിവിൽപ്പെട്ടതല്ലെങ്കിൽ, അവ കൂടി അറിയണമെന്ന് ഇയാൾ ആഗ്രഹിച്ചിരുന്നു. കർത്താവ് ഇയാളുടെ ഈവിധ ചിന്ത മനസ്സിലാക്കിക്കൊണ്ടായിരിക്കണം 'നിനക്കു ഇനിയും ഒരു കുറവുണ്ടെന്ന്' അറിയിച്ചത്.

ഈ അവസ്ഥാ വിശേഷത്തിൽ, വീണ്ടും നിനക്ക് ഒരു കുറവുണ്ടെന്നുള്ളത് യേശു ചൂണ്ടിക്കാണിച്ചപ്പോൾ അയാൾ കൂടുതൽ പശ്ചാത്താപത്തിലേക്ക് കടന്നുവരേണ്ടതായിരുന്നു. എന്നാൽ അങ്ങനെയുള്ള ഒരു നീക്കം അയാളിൽ നിന്നുണ്ടായില്ല. ഈ പ്രമാണി തികഞ്ഞ ഒരു വിശ്വാസിയായിരുന്നെങ്കിൽ അയാൾ ദുഃഖിച്ചു പിരിഞ്ഞുപോകയില്ലായിരുന്നു. ഞാൻ കല്പനകൾ പാലിക്കുന്നുണ്ടല്ലോ, തന്മൂലം താൻ നിത്യജീവനർഹനാണ് എന്ന മുൻവിധി അയാളെ ഭരിച്ചിരുന്നു. പിന്നെ പല പ്രകാരത്തിലും പ്രസിദ്ധനായ ഈ ഗുരുവിനോട് ഈ വിഷയത്തിൽ ഒരു അഭിപ്രായം ചോദിക്കണമെന്ന നിലയിലായിരിക്കാം ഇയാൾ യേശുവിനോട് സംഭാഷിക്കുവാൻ വന്നത്. ഇപ്രകാരമുള്ള ഒരു സമീപനത്തിലൂടെ യേശുവിൽനിന്നു കൂടുതലായി ഒന്നും ആർക്കും സമ്പാദിക്കുവാൻ കഴിയുകയില്ല എന്നത് നാം അറിഞ്ഞിരിക്കണം.

പൂർണ്ണമായും ആ മനുഷ്യൻ നിത്യജീവൻ ആഗ്രഹിക്കുന്നുവെങ്കിൽ അതിനുവേണ്ടി ത്യജിക്കേണ്ടിവരുന്ന ത്യാഗത്തിന്റെ ആഴം അയാളെ യേശു പറഞ്ഞു മനസ്സിലാക്കുന്നു. ഇതോടുകൂടി നല്ല ഗുരു എന്ന് യേശുവിനെക്കുറിച്ച് അയാൾക്കുണ്ടായിരുന്ന അഭിപ്രായം കൂടി അയാളിൽ നിന്ന് മാഞ്ഞുപോയി എന്ന് വിചാരിക്കാം. തന്റെ സൂഷ്മജീവൻ മുഴുവൻ വസ്തുക്കളിന്മേൽ ഇട്ടുകൊണ്ട് തന്റെ അറിവിൽപ്പെട്ട നിത്യജീവനെ വേണമെന്നാണ് ഇയാൾ ആവശ്യപ്പെട്ടത്. കർത്താവ് ആത്മാക്കളുടെ ഇടയൻ എന്ന നിലയിൽ ഈ വസ്തുത മനസ്സിലാക്കിക്കൊണ്ടാണ് ഉത്തരം കൊടുത്തത്.

നിന്റെ ദൈവത്തിന്റെ നേരെയുള്ള സമീപനം ലൗകികമായതെല്ലാം

ത്യജിച്ചുകൊണ്ടായിരിക്കട്ടെ എന്ന യേശുവിന്റെ ഉത്തരത്തെക്കുറിച്ച് അയാൾക്കു ചിന്തിക്കുവാൻപോലും കഴിഞ്ഞില്ല. അയാൾ എത്രയും ധന വാനായിരുന്നതുകൊണ്ട് ഇതു കേട്ടിട്ട് ദുഃഖിതനായിത്തീർന്നു.

**വാക്യം 24-27**

*"യേശു അവനെ കണ്ടിട്ട് സമ്പത്തുള്ളവർ ദൈവരാജ്യത്തിൽ കടക്കു ന്നത് എത്ര പ്രയാസം. ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നത് എളുപ്പം എന്ന് പറഞ്ഞു. എന്നാൽ ഇത് കേട്ടവർ എന്നാൽ രക്ഷിക്കപ്പെടുവാൻ ആർക്കു കഴിയുമെന്ന് പറഞ്ഞു. അതിന് അവൻ മനുഷ്യരാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാകുന്നു എന്ന് പറഞ്ഞു."*

മനുഷ്യാവതാരം ചെയ്ത് ലോകത്തിന് മുഴുവൻ രക്ഷയെ പ്രദാനം ചെയ്യുവാൻ ഇറങ്ങിവന്ന യേശുവിന്റെ സന്നിധിയിൽ ഈ പ്രമാണിയുടെ തെറ്റ് പലതായിരുന്നു. യേശുവിന്റെ വ്യക്തിത്വത്തെക്കുറിച്ച് ഈ പ്രമാ ണിക്കുണ്ടായിരുന്ന ധാരണ തെറ്റായിരുന്നു. ഇത് രക്ഷാവീഥിയിൽ മാന വർക്കു വരാവുന്ന ഒരു പ്രമാദം ആണ്. ഈ പ്രമാണി യേശുവിനെ ഒരു സാധാരണ ഗുരു എന്നതിൽ കവിഞ്ഞ് ദൈവപുത്രനായിട്ടും ജീവന്റെ ഉടവിടമായ ദൈവമായിട്ടും മനസ്സിലാക്കിയില്ല. ജീവന്റെ ഉറവിടമായ യേശു വിൽ നിന്ന് ജീവൻ സ്ഫുരിച്ചു വന്നു തന്നെ വിളിച്ചപേക്ഷിക്കുന്നവരിൽ ജീവൻ പകരുന്നതിനു പ്രമാണിയുടെ ഈ വിശ്വാസം ഒട്ടും ഉപകരിക്കു ന്നില്ല.

ആത്മിക ലൗകിക കലർപ്പിൽ ഒരുവന്റെ വിശ്വാസം അലിഞ്ഞു പോകുന്നു എന്ന പതനത്തിൽ ഓരോ വിശ്വാസിയും യേശുവിനെ തന്റെ അരുമ രക്ഷകനായി വിശ്വസിച്ച് ആ വിശ്വാസം കാത്തുകൊള്ളേണ്ട താണ്. യേശുവിനെ പിടിച്ചു കൊല്ലുവാൻ തുടങ്ങിയ രാത്രിയിൽ പീലാ ത്തോസിന്റെ ഭാര്യയ്ക്കുണ്ടായ സ്വപ്നത്തിൽ യേശു അവളെ അനേക സർപ്പങ്ങളിൽ നിന്നു രക്ഷിക്കുന്നതായി ബോദ്ധ്യമായതാണ്. യേശു ജീവ രക്ഷകനാണെന്ന് അവർക്കു ബോദ്ധ്യമായ കാര്യമായിരുന്നു. ഈ വിവരം അവൾ ഭർത്താവിനെ അറിയിച്ചെങ്കിലും അയാൾ അത് മാനസികമെന്ന് ചിന്തിച്ചതല്ലാതെ ആ കത്തിന് യാതൊരു പ്രാധാന്യവും ലഭിച്ചില്ല (മത്താ. 27:19). ഈ ലോകത്തിൽ അനേക സർപ്പങ്ങൾ ക്രിസ്തുവിലുള്ള മനു ഷ്യന്റെ വിശ്വാസത്തെ തണുപ്പിക്കാനും, പരാജയപ്പെടുത്താനും തുടങ്ങു മ്പോൾ അവനിലുള്ള വിശ്വാസം നാം ദൃഢപ്പെടുത്തേണ്ടതാണ്.

ഒരു ദൃഢവിശ്വാസിയുടെ ആത്മാവിൽ ക്രിസ്തുവിന്റെ ചൈതന്യം വിള ഞ്ഞുവരുന്നു. ഈ അവസ്ഥയെക്കുറിച്ച് യേശു പറയുന്നത്, "ഞാൻ എന്റെ പിതാവിലും നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും എന്ന് നിങ്ങൾ അന്ന്

അറിയും" എന്നാണ് (യോഹ. 14:20). ഇങ്ങനെയുള്ള ഒരു ആത്മിക ജീവനോ ജീവന്റെ ഉറവയോ ഈ പ്രമാണി യേശുവിൽ കണ്ടില്ല. ഈ ലോകത്ത് ഇന്ന് ആവശ്യമായി കരുതുന്ന പണവും സൗകര്യങ്ങളും എന്ന തിൽ കവിഞ്ഞ് യേശുവിൽ നിന്നു പുറപ്പെടുന്ന ജീവനാണ് നമുക്ക് ആവശ്യം എന്നറിയുന്നവരുടെ സന്തോഷവും തൃപ്തിയും സുഖസൗക ര്യങ്ങൾ മുഖാന്തിരം ലഭിക്കുന്ന സന്തോഷത്തേക്കാളും തൃപ്തിയേക്കാളും വലുതാകുന്നു.

രണ്ടാമതായി ഈ പ്രമാണിയുടെ ഭാഗത്ത് ഉണ്ടായ കുറവ് ചില നല്ല പ്രവൃത്തികൾ ചെയ്താൽ നിത്യജീവന് അത് ആധാരമായി വരുമെന്ന വിശ്വാസമായിരുന്നു. തന്മൂലം നല്ലവനായി കഴിയുന്നതിനുള്ള ശ്രമമായി രിക്കും നിത്യജീവങ്കലേക്ക് നയിക്കുന്ന പാത എന്ന് അയാൾ നിരൂപിച്ചു. യേശു പറയുന്നത്, മനുഷ്യനാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യ മാണെന്നാണ്. മനുഷ്യന് അസാദ്ധ്യമായ പതനത്തിൽ ദൈവത്തിന്റെ കരു ണയാണ് അവനെ ഉദ്ധരിക്കുന്നത്. ഈ കാരണത്താൽ നിത്യജീവൻ പ്രാപിക്കുന്നതിന് ദൈവകരുണയാണ് ആത്യന്തികമായി ആവശ്യമായി ട്ടുള്ളത്. മൂന്നാമതായി ഈ പ്രമാണിയുടെ തോൽവി അയാൾ അനുസ രിച്ചുപോന്ന ന്യായപ്രമാണം അത് നിത്യജീവൻ ലഭിക്കുന്നതിനു മതി യാകുമെന്നുള്ള അയാളുടെ വിശ്വാസമായിരുന്നു. ന്യായപ്രമാണം മനു ഷ്യനെ ദൈവത്തിങ്കലേക്കു അടുപ്പിക്കുമെങ്കിലും ദൈവത്തോടുള്ള മനു ഷ്യന്റെ നിത്യമായ വാസത്തിനു ആവശ്യമായ സൗഭാഗ്യം ചൊരിയുന്നത് ക്രിസ്തുവിൽ നിന്നു ലഭിക്കുന്ന കൃപയും സത്യവുമാണ് എന്നുള്ളത് ഈ മനുഷ്യന് അജ്ഞാതമായിരുന്നു. നാലാമതായി ഈ പ്രമാണി യേശു വിന്റെ പ്രതികരണം കേട്ട ശേഷം തന്റെ സ്വത്തുക്കളുടെ മഹത്വം തന്നിൽ സൃഷ്ടിച്ചിരുന്ന വിലയെ അവഗണിച്ച് സ്വർഗ്ഗരാജ്യത്തിനു വേണ്ടി തന്നെ ത്തന്നെ ഏല്പിക്കുന്നതിനു മനസ്സുള്ളവനായിത്തീർന്നില്ല. തന്മൂലം ഇയാൾ ദുഃഖിച്ച് തിരിച്ചുപോയി.

ദൈവം, സ്നേഹത്തിന്റെ ഉറവിടവും സ്നേഹവുമാണ്. അവിടുന്ന് ഷൈലോക്കിന്റെ മനഃസ്ഥിതിയോടെ തരിക, ത്യജിക്കുക, കൊടുക്കുക, അദ്ധ്വാനിക്കുക എന്നുള്ള കല്പന പുറപ്പെടുവിക്കുന്നില്ല. ദൈവം ഒരാ ളോട് തനിക്കുള്ള വസ്ത്രം ദാനം ചെയ്യുക എന്ന് ആജ്ഞാപിച്ചാൽ അയാൾ തന്നെത്തന്നെ നഗ്നനാക്കിക്കൊണ്ട് ഈ കർമ്മം നടത്തണമെന്ന് അർത്ഥം ഉണ്ടാകുന്നില്ല. അപ്രകാരമുള്ള ആജ്ഞ വരുന്നത് സ്വാർത്ഥത നിറഞ്ഞ മനുഷ്യനിൽ നിന്നു മാത്രമാണ്. ദൈവം നമ്മോട് ദൈവ രാജ്യത്തെപ്രതി നമുക്കുള്ളത് വിൽക്കാൻ ആജ്ഞാപിച്ചാലും അത് നമ്മുടെ വളർച്ചയ്ക്കും ജീവനുമായിട്ടേ പരിവർത്തിക്കുകയുള്ളൂ എന്നു നാം വിശ്വാസത്താൽ അറിയേണ്ടതാണ്. യേശു പറയുന്നു, "ദൈവരാജ്യം

നിമിത്തം പലതും വിട്ടുകളഞ്ഞിട്ട് ഈ ലോകത്തു തന്നെ പല മടങ്ങായും വരുവാനുള്ള ലോകത്ത് നിത്യജീവനെ പ്രാപിക്കാത്തവൻ ആരുമില്ല" (മത്താ. 18:29-30). ദൈവത്തിന്റെ പിതൃസ്നേഹം അറിയുന്നതിലും വിശ്വസിക്കുന്നതിലും ഈ പ്രമാണി പരാജയപ്പെട്ടു.

നിത്യജീവൻ അവകാശിക്കുക എന്നത് ദരിദ്രന്മാരേക്കാൾ ധനവാന്മാർക്കു ചെയ്തുതീർക്കാൻ പ്രയാസമുള്ള കാര്യമായതുകൊണ്ടാണ് ധനവാന്മാർ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത് പ്രയാസമാണെന്ന് യേശു അരുളിചെയ്തിരിക്കുന്നത്. എന്നാൽ ഈ വിഷയത്തിൽ മനുഷ്യരാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാണ് എന്നുള്ള ദൈവവചനം വിശ്വസിച്ച് നമ്മുടെ ഇഹലോക ജീവിതത്തേക്കാൾ പരലോകജീവിതത്തിന്റെ മഹിമയറിഞ്ഞ് വിലയിരുത്തുന്നതിന് സാധിച്ചാൽ നമുക്ക് പരലോകത്തോടുള്ള സാമീപ്യം വർദ്ധിക്കുകയാണ് ചെയ്യുന്നത്. ഇതിന് സഹായിക്കുന്നത് ഇഹലോകത്തിലെ ചുറ്റുപാടുകൾക്ക് അതീതമായി വിശ്വാസ ദൃഷ്ടി കൊണ്ടു നമ്മളിൽ രൂപവൽക്കരിക്കുന്ന വിശ്വാസം ആയിരിക്കണം.

രക്ഷിക്കപ്പെടുവാൻ ആർക്ക് കഴിയും എന്നുള്ള ഈ വേദഭാഗത്തെ ചോദ്യം ഉയർന്നു വരുന്നത് രക്ഷിക്കപ്പെടുന്നത് ധനവാനെ സംബന്ധിച്ചിടത്തോളം പ്രയാസം ആണെന്ന് യേശു പ്രത്യേകമായി അറിയിച്ചതുകൊണ്ടാണ്. ഇതു നിരാശയുടെ തലത്തിൽ നിന്നു ഉയർന്നുവന്നിട്ടുള്ളതാണ് എന്നു വരികിലും ഇതിനു തക്ക പരിഹാരമാണ് യേശു പറഞ്ഞിരിക്കുന്നത്. ഇതിന്റെ അസാദ്ധ്യവശം ചിന്തിച്ച് പിന്തിരിയാനല്ല ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നത്. പിന്നെയോ ഇതിന്റെ സാധ്യമായ വശം മുറുകെ പിടിച്ച് മുന്നേറാനാണ് ദൈവം നമ്മെ ആഹ്വാനം ചെയ്യുന്നത്. അത് മനുഷ്യനാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാണ് എന്ന വാഗ്ദാന വചനമാണ്. 'വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണും' എന്നുള്ള വചനവും ദൈവം മനുഷ്യരോടായി വിശ്വസിച്ച് നിത്യജീവൻ പ്രാപിപ്പാൻ നടത്തുന്ന ആഹ്വാനമാണ് (യോഹ. 11:40).

ധനവാൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത് പ്രയാസകരമായ കാര്യമാണെന്ന് സൂചിപ്പിച്ചശേഷം അത് ഒരു ഉപമയിലൂടെ യേശു വ്യക്തമാക്കുന്നു. "ധനവാൻ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതാണ് എളുപ്പം. ഒട്ടകം എന്ന പദത്തിനു പകരം ആലാത്ത് (വടം) എന്ന പദഭേദം ചില എഴുത്തുകളിൽ ചേർത്തിട്ടുണ്ടെങ്കിലും വടവും സൂചിക്കുഴയിലൂടെ കടക്കുകയില്ല എന്നത് വ്യക്തമാണ്. ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നത് വലിയ പ്രശ്നമാണ്. ജീവനില്ലാത്തതും ചെറുതുമായ ഒരു സൂചിക്കുഴയിലൂടെ ജീവനുള്ളതും വലുതുമായ ഒട്ടകത്തിനു കടക്കുവാൻ സാദ്ധ്യമല്ല. രണ്ടിനും സമൂലം പരിവർത്തനം ആവശ്യമാണ്. ഒട്ടകത്തിനു വകതിരിവ് ഉണ്ടാകുക, ഒരു ദൈവ

മനുഷ്യന്റെ നിലയിലേക്കു ഭേദപ്പെടുത്തുക, അതോടൊപ്പം അതിനെ സൂചിക്കുഴയിലൂടെ കടന്നുപോകേണ്ടതിന്റെ ആവശ്യകത ബോദ്ധ്യമാക്കുക, പിന്നീട് സൂചിയെ തന്നെ വലുതാക്കിയാൽ സൂചിക്കുഴയിലൂടെ കടന്നുപോകുവാൻ സാധിക്കും. സമൂല പരിവർത്തനമാണ് ധനവാന്മാരിൽ നിന്ന് അവർ ദൈവരാജ്യത്തു പ്രവേശിക്കുന്നതിനുള്ള യോഗ്യതയായി ദൈവം പ്രതീക്ഷിക്കുന്നത്. നിത്യജീവങ്കലേക്കുള്ള വഴി സൂചിക്കുഴയ്ക്കു സമം ഇടുക്കവും ഞെരുക്കവും ഉള്ളതും അത് കണ്ടെത്തുന്നവർ ചുരുക്കവും എന്ന് യേശു കല്പിച്ചിട്ടുണ്ട്.

ഒരു ധനവാൻ ഭൂമിയിൽ തികച്ചും ഭൗതിക തൃപ്തിയിൽ മാത്രം ലയിച്ച് കഴിയുന്നിടത്തോളം കാലം അവനു സ്വർഗ്ഗരാജ്യത്തെ സംബന്ധിച്ച് ഒരു മൃഗത്തിന്റെ വിവരമേ ഉള്ളൂ. അവന്റെ സമീപത്ത് സ്വർഗ്ഗരാജ്യത്തേയ്ക്കുള്ള വാതിൽ ഒരു സൂചിക്കുഴ മാത്രമായിരിക്കും. ദുഷ്ടനായ ഒരു ധനവാന്റെ ദൃഷ്ടിയിൽ ഒരുപക്ഷേ സ്വർഗ്ഗത്തിലേക്കുള്ള വാതിലിനെ സൂചിപ്പിക്കുന്ന സൂചിക്ക് കുഴപോലും കാണുകയില്ല. ഈ അവസ്ഥയിൽ സ്വയം പരിവർത്തനത്തിലൂടെ മാത്രമേ ധനവാനു സ്വർഗ്ഗരാജ്യത്തേയ്ക്കുള്ള സൂചിക്കുഴ കണ്ടെത്താൻ സാധിക്കുകയുള്ളൂ; അതിലൂടെയുള്ള യാത്രയുടെ ആവശ്യകതയും അതിന്റെ മറുവശത്തുള്ള നിധിയുടെ മഹത്വം തിരിച്ചറിയേണ്ടത് ധനവാന്റെ ചുമതലയാണ്.

വീണ്ടും ഈ നിധി സമ്പാദിക്കാൻ ധനവാൻ മാനസാന്തരപ്പെടേണ്ടതുണ്ട്; ഈ മാനസാന്തരത്തിലൂടെ അയാൾ തന്റെ സർവ്വധനത്തേക്കാൾ നിത്യജീവനാണ് ഏറ്റവും വലിയ ധനം എന്ന് സമ്മതിച്ചു കഴിഞ്ഞാൽ തനിക്കു കടന്നുപോകാനുള്ള സൂചിക്കുഴ സ്വയമായിട്ട് വലുതാകുന്നത് തനിക്ക് ആത്മീയദൃഷ്ടിയിൽ കാണാൻ സാധിക്കും. ഇപ്രകാരമുള്ള ഒരു ആത്മീയ പരിവർത്തനത്തിന് ധനവാനെ പ്രോത്സാഹിപ്പിക്കുന്ന ദൈവിക വാഗ്ദാനമാണ്, "മനുഷ്യനാൽ അസാദ്ധ്യമായത് ദൈവത്താൽ സാദ്ധ്യമാണ്" എന്ന ദൈവവചനം.

യേശു ഈ വേദഭാഗത്ത് നിത്യജീവൻ എന്ന വിഷയത്തെ കുറിച്ചാണ് അരുളിചെയ്തിരിക്കുന്നത്. ഈ സൗഭാഗ്യം വിശ്വാസത്തിന്റേയും ഭക്തിയുടെയും വീഥിയിലൂടെ സഞ്ചരിച്ച് ദൈവപുത്രനായ യേശുവിന്റെ കൃപയാൽ സ്വായത്തമാക്കുന്നത്, സകല വിശ്വാസികൾക്കുമായി ദൈവം സൂക്ഷിച്ച് വച്ചിരിക്കുന്നു. പള്ളിയിൽ നിന്നും ഭക്തിയിൽ നിന്നും അകന്നു നിൽക്കുന്നവർ അവരുടെ ഈ അവകാശത്തിൽ നിന്ന് അകന്നു നിൽക്കുകയാണെന്നുള്ള ബോധം അവരെ ഭരിക്കാത്തത് നിർഭാഗ്യം തന്നെ.

## സന്ദേശ മുഖങ്ങൾ

### I

### നിത്യജീവൻ പ്രാപിക്കുക

1. നിത്യജീവൻ പ്രാപിക്കുന്നത് ജീവിത ലക്ഷ്യമാകണം.
2. ത്യജിക്കേണ്ടവയെ ത്യജിക്കുക.
3. ക്രിസ്തു എന്ന വാതിലിലൂടെ സഞ്ചരിക്കുക.

### II

### ധനവാനായ പ്രമാണിയുടെ പരാജയം

1. യേശുവിനെ ഒരു സാധാരണ ഗുരു എന്ന നിലയിൽ കരുതി.
2. യേശു വഴിയും സത്യവും ജീവനുമാണെന്നു വിശ്വസിച്ചില്ല.
3. ന്യായപ്രമാണം അനുസരിക്കുന്നത് പൂർത്തീകരണമായി കണ്ടു.
4. യേശു വെളിപ്പെടുത്തിയ കുറവ് പരിഹരിച്ചില്ല.
5. സ്വന്തം ആസ്തിയും ലോകമഹിമയും, പൂർണ്ണമായും വേണമെന്നാഗ്രഹിച്ചു.

### III

### ഭൗമിക സ്വത്തുക്കളോടുള്ള സമീപനം

1. ഉടമസ്ഥത ദൈവത്തിന് എന്നറിക.
2. നാം ഗൃഹവിചാരകർ എന്ന നിലയിൽ വർത്തിക്കുക.
3. അധികം വരുന്നത് നല്ല കാര്യത്തിന് ഉപയോഗിക്കുക.
4. ലൗകിക സ്വത്തുക്കൾക്കായി മാത്രം ജീവിക്കാതിരിക്കുക.
5. പരോപകാരം ചെയ്യുക.

### IV

### നിത്യജീവൻ പ്രാപിക്കുന്നതിന്

1. കർത്താവായ യേശുവിൽ വിശ്വസിക്കുക (യോഹ. 3:36).
2. വഴിയും സത്യവും ജീവനുമായിട്ട് കർത്താവിനെ വിശ്വസിക്കുക (യോഹ. 14:6).
3. യേശുക്രിസ്തുവിലൂടെ ദൈവത്തെ അറിയുക (യോഹ. 17:3).
4. ജീവജലമായ പരിശുദ്ധാത്മാവിനെ പ്രാപിക്കുക (യോഹ. 4:14).
5. വി. കുർബ്ബാന അനുഭവിക്കുക (യോഹ. 6:53).

### V

### നിത്യജീവനു തടസ്സമായവ

1. നമ്മുടെ അവിശ്വാസം.
2. ജഢികസ്വഭാവത്തിന്റെ മുന്നേറ്റം.
3. പാപസ്വഭാവങ്ങളും ദോഷക്രിയകളും.
4. ആധുനിക കാഴ്ചകളിൽ മുഴുകിപ്പോകുന്നതും മായാമോഹങ്ങളും.
5. ഈശ്വരചിന്തയില്ലാതെയുള്ള ലോകസ്നേഹം.

# 58

# സ്ലീബായ്ക്കു ശേഷം ഏഴാം ഞായർ

**വേദഭാഗം: മത്തായി 5:21-26**

**വാക്യം 21-22**

*"കൊല ചെയ്യരുത് എന്നും ആരെങ്കിലും കൊല ചെയ്താൽ ന്യായ വിധിക്കു യോഗ്യനാകും എന്നും പൂർവ്വന്മാരോട് അരുളിചെയ്തത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഞാനോ നിങ്ങളോട് പറയുന്നത് സഹോദരനോട് കോപി ക്കുന്നവൻ എല്ലാം ന്യായവിധിക്കു യോഗ്യനാകും. സഹോദരനോട് നിസ്സാരാ എന്നു പറഞ്ഞാലോ ന്യായാധിപസഭയുടെ മുമ്പിൽ നിൽക്കേണ്ടി വരും. മുഢാ എന്നു പറഞ്ഞാലോ അഗ്നിനരകത്തിനു യോഗ്യനാകും."*

ഈ വേദഭാഗത്ത് മനുഷ്യർ ചെയ്യുന്ന പാപങ്ങളോടുള്ള ദൈവത്തിന്റെ സമീപനം എന്താണെന്ന് യേശു വിശദീകരിക്കുന്നു. ഈ പ്രസ്താവന യേശു ചെയ്യുന്നത് മനുഷ്യാവതാരം ചെയ്ത ദൈവം എന്ന നിലയിലും മാനവർക്കു പുതിയനിയമം നൽകുവാൻ സ്വർഗ്ഗത്തിൽ നിന്നു ഭൂമിയി ലേക്കു കടന്നുവന്ന ദൈവപുത്രൻ എന്ന നിലയിലുമാണ്. യിസ്രയേൽ മക്കളോട് ദൈവം പഴയനിയമകാലത്ത് ഈ വിഷയത്തെ സംബന്ധിച്ച് അറിയിച്ചിട്ടുള്ള നിയമങ്ങൾ ഉയർത്തിക്കാണിച്ചുകൊണ്ടാണ് ഈ പുതിയ നിയമങ്ങൾ യേശു പ്രഖ്യാപിക്കുന്നത്. യേശു പറയുന്നു. "പൂർവികരോട് അരുളിചെയ്തിട്ടുള്ളത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ." ഈ അദ്ധ്യായത്തിൽ 27, 33, 38, 43 വാക്യങ്ങളിൽ യേശു ഇതാവർത്തിക്കുന്നു. പൂർവ്വികരോട് ദൈവം ഈ വിഷയത്തിൽ അനുശാസിച്ചിരിക്കുന്ന നിയമം പകരത്തിനു പകരം ശിക്ഷ ഉണ്ടാകുമെന്നതാണ്. അതനുസരിച്ച് മൃഗത്തെ കൊല്ലുന്ന വൻ പകരം മൃഗത്തെ കൊടുക്കണം. ഒരാൾ മറ്റൊരാളെ അടിച്ചു കൊല്ലു ന്നുവെങ്കിൽ കൊലപാതകിയേയും അടിച്ചുകൊല്ലണം. പാപം ഉളവായത് മനുഷ്യചരിത്രത്തിന്റെ ആരംഭത്തിൽ തന്നെയാണ്. ആദ്യപാപം ഉണ്ടാ യത് ആദാം - ഹവ്വ മാതാപിതാക്കന്മാരിൽ നിന്നാണ്. ദൈവം ഈ പാപ ത്തോട് ബന്ധപ്പെട്ട എല്ലാവരേയും ശിക്ഷിക്കുന്നതായി നാം വായിക്കുന്നു (ഉൽപ്പ. 3:14-19).

യേശു ഇവിടെ തന്റെ പുതിയനിയമം ജനങ്ങളെ അറിയിക്കുന്നു. അത നുസരിച്ച് വലിയ പാപങ്ങളായ കൊല, വഞ്ചന, മോഷണം, വ്യഭിചാരം മുതലായവ മാത്രം തെറ്റുകളായി കാണുകയും ചെറിയ പാപങ്ങളെന്ന് ചിന്തിക്കുന്ന സഹോദരനോടുള്ള കോപം, അവനെ മൂഢായെന്ന് വിളി ക്കുന്നത്, നിസ്സാരായെന്നു വിളിക്കുന്നത് എന്നിവ നിസ്സാര തെറ്റുകളായി

കാണുന്നതു ശരിയല്ലെന്ന് അറിയിക്കുന്നു. യേശു തന്റെ പുതിയനിയമത്തിൽ നിസ്സാരമെന്നു തോന്നുന്ന തെറ്റുകൾ പാപം തന്നെയെന്നും അവ ചെയ്യുന്ന മനുഷ്യൻ ന്യായാധിപസഭയുടെ മുമ്പാകെ വിസ്തരിക്കപ്പെടുമെന്നും അയാൾ അഗ്നിനരകത്തിനു യോഗ്യനാകുമെന്നും നമ്മെ അറിയിക്കുന്നു. പാപം പങ്കിടുന്നത് മനഃസാക്ഷിയാണ്. അത് മുഖാന്തരം മനഃസാക്ഷിയിൽ അനേകം മുറിവുകൾ ഉണ്ടാകുന്നു. ഇതിനുപരി പാപം മൂലം ആത്മാവിന്റെ ദൈവത്തോടുള്ള ബന്ധം വഷളാകുന്നത് ആത്മനാശത്തിനു കാരണമാകുമെന്നതിനാൽ ചെറിയ പാപങ്ങളും ശിക്ഷാർഹങ്ങളാണെന്ന് യേശു തന്റെ നിയമങ്ങളിൽ അറിയിക്കുന്നു. യേശു ഈ പുതിയ നിയമങ്ങൾ ജനങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നതിലൂടെ ന്യായപ്രമാണ നിയമങ്ങൾ നിരാകരിക്കുകയല്ല ചെയ്തത്. അതിനെ പൂർത്തീകരിക്കുകയാണ് ചെയ്യുന്നത്. മറ്റൊരർത്ഥത്തിൽ ചിന്തിച്ചാൽ പാപം ചെയ്യുന്ന അവസ്ഥയിലേക്ക് മനുഷ്യൻ നയിക്കപ്പെടരുതെന്ന ലളിതമായ ഉപദേശമാണ് യേശു നമ്മെ അറിയിക്കുന്നത്.

ഒരു മനുഷ്യന്റെ പാപത്തിലേക്കു നീങ്ങുവാനുള്ള ചിന്ത തന്നെ പാപം ആണ്. സ്ത്രീയെ മോഹിക്കേണ്ടതിനായി അവളെ നോക്കുന്നത് ഒരുവനെ പാപിയാക്കുമെന്ന യേശുവിന്റെ വിശദീകരണത്തിലൂടെ പാപത്തിന്റെ ആരംഭം നമ്മുടെ ഹൃദയത്തിൽ തുടങ്ങുന്നു എന്നു കാണാം. പാപം ചെയ്യാൻ ഒരു ശക്തിയേയും അനുവദിക്കരുതെന്ന ദൈവത്തിന്റെ മുന്നറിയിപ്പാണ് ഇവിടെ യേശു നമുക്കു നൽകുന്നത്. സഹോദരനോടുള്ള കോപത്തെ അപലപിക്കുന്ന യേശു സഹോദരനെതിരായി കോപിക്കാതിരിക്കുന്നതിനുള്ള കൃപയും അനുഗ്രഹവും ഒരുവനിൽ ഉണ്ടായിരിക്കണമെന്ന നിർബന്ധമാണ് നമ്മെ അറിയിക്കുന്നത്. ദൈവം മനുഷ്യഹൃദയത്തെ ഒരിക്കൽ പരിശോധിക്കുന്ന സമയത്ത്, മനുഷ്യന്റെ ആലോചനയിൽപ്പോലും പാപം ചെയ്യുവാനുള്ള ഒരു ചായ്വ് ഉണ്ടായിരിക്കരുതെന്ന സത്യവും യേശു ഇതിലൂടെ നമ്മെ പഠിപ്പിക്കുന്നു. യേശുവിനെ ദൈവമെന്ന് അംഗീകരിക്കുന്ന വ്യക്തിയിൽ പാപം ചെയ്യുവാനുള്ള വ്യഗ്രത ഉണ്ടാകരുതെന്ന ഈ കല്പന സുവിശേഷത്തിന്റെ പ്രകാശത്തിലേക്കാണ് നമ്മെ നയിക്കുന്നത്.

**വാക്യം 23-26**

*“നീ ബലിപീഠത്തിൽ കാഴ്ച അർപ്പിക്കുമ്പോൾ നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ട് എന്ന് അവിടെവച്ച് ഓർത്താൽ കാഴ്ചവസ്തു അവിടെ ബലിപീഠത്തിന്റെ മുമ്പിൽ വച്ചിട്ട് പോയി സഹോദരനോട് രമ്യപ്പെടുക. പിന്നെ കാഴ്ച അർപ്പിക്കുക. നീ പ്രതിയോഗിയോട് വഴിയിൽ വച്ച് തന്നെ രമ്യപ്പെട്ടു കൊൾക. അല്ലെങ്കിൽ പ്രതിയോഗി നിന്നെ*

*ന്യായാധിപനും ന്യായാധിപതി നിന്നെ സേവകനും ഏൽപ്പിച്ച് കൊടുക്കും. അങ്ങനെ നീ കാരാഗൃഹത്തിൽ അകപ്പെടും. അവസാനത്തെ ചില്ലിക്കാശ് കൊടുത്ത് വീട്ടുവോളം നീ അവിടെ നിന്നു പുറത്തു വരികയില്ലെന്ന് ഞാൻ നിന്നോട് പറയുന്നു."*

യേശു ഇവിടെ വ്യക്തമാക്കുന്നത് ഒരുവന് വിരോധമായി മറ്റൊരുവനു വൈരം ഉണ്ടെങ്കിൽ അതിനു പരിഹാരം ഉണ്ടാക്കിക്കൊണ്ട് വേണം അവൻ ജീവിക്കേണ്ടതെന്നാണ്. ഒരു മനുഷ്യൻ ദൈവത്തിന് വഴിപാട് അർപ്പിക്കുവാൻ ഒരുങ്ങുമ്പോൾ തനിക്കു മറ്റൊരാളിനോട് വൈരം ഉള്ളതായോ മറ്റൊരുവന് തന്നോട് പകയുള്ളതായോ ഓർമ്മ വന്നാൽ വഴിപാട് കഴിക്കുവാനുള്ള ശ്രമം അവിടെ നിർത്തിവച്ച് ഒന്നാമത് ചെന്ന് മറ്റവനോട് നിരന്നുകൊള്ളണമെന്നും അതിനുശേഷം അവൻ ദൈവത്തിനുള്ള വഴിപാട് നടത്തണമെന്നും യേശു കല്പ്പിക്കുന്നു. ഒരുവൻ അർപ്പിക്കുന്ന വഴിപാടിന്റെ സ്വീകരണം ദൈവത്തിൽനിന്ന് ഉണ്ടാകണമെങ്കിൽ അർപ്പിക്കുന്നവന്റെ ഹൃദയവിചാരങ്ങൾ എത്രയും പവിത്രമായിരിക്കണമെന്നതു ദൈവിക നിയമമാണ്. മനുഷ്യൻ ദൈവസ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കെ ദൈവതിരുമുമ്പാകെയുള്ള അവന്റെ വഴിപാട് ദൈവം അറിഞ്ഞിട്ടുവേണം നടപ്പാക്കേണ്ടത്. ദൈവത്തിന് ഓരോ മനുഷ്യഹൃദയത്തിന്റേയും നിലപാട് അറിയുന്നതിനു പ്രത്യേക പരിശ്രമം ആവശ്യമില്ല. അതുപോലെ ദൈവബോധമുള്ള ഒരാൾക്ക് അയാളുടെ സഹോദരനോടുള്ള നീരസവും സഹോദരനു തന്നോടുള്ള വൈരവും തിരിച്ചറിയാൻ സാധിക്കും. ഇങ്ങനെയെങ്കിൽ അയാൾ തന്റെ സഹോദരനോട് നിരന്നുകൊള്ളണമെന്നത് അയാളുടെ കടമയായിട്ടാണ് യേശു നമ്മെ അറിയിക്കുന്നത്. ദൈവഭയവും നിഷ്ക്കളങ്കതയും ഒരുവനിൽ നിലനിർത്തുവാൻ താല്പര്യമില്ലാത്ത ഒരു വ്യക്തിയെ സംബന്ധിച്ച് ഒരു പക്ഷേ വലിയ തെറ്റുകളേ അയാൾക്കു പാപമായി അനുഭവപ്പെടുകയുള്ളൂ എന്നു വന്നേക്കാം. അഭക്തന്റെ ഈ നിലപാടിലും അയാളുടെ ചെറുതെന്നു വിചാരിക്കുന്ന കുറവുകളും പാപങ്ങളും അയാളിൽ പാപമായി തന്നെ നിലനിൽക്കുമെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. യേശു പറയുന്നത് "മൂഢായെന്ന്" സഹോദരനോട് പറഞ്ഞാൽപ്പോലും അത് പാപമാണെന്നാണ് (വാക്യം 22). ഒരാൾ തന്റെ ഇപ്രകാരമുള്ള പാപങ്ങൾക്കു കൂടി പരിഹാരം ഇച്ഛിക്കുന്നില്ലെങ്കിൽ ആ വക തെറ്റുകൾ അയാൾ, അയാളിൽ അനുവദിച്ചിരിക്കുന്നതിനു തുല്യമായിരിക്കും. ഇതിനു പരിഹാരമായി യേശു പറയുന്നത്, ഒരുവൻ ഈവക വിഷയങ്ങളിൽ പ്രതിയോഗിയോട് വഴിയിൽ വച്ചുതന്നെ രമ്യപ്പെട്ടുകൊള്ളണമെന്നാണ്. ഓരോ വ്യക്തിയും അയാളുടെ പ്രതിയോഗിയും തമ്മിൽ ഉണ്ടായിവരേണ്ട ഈ രമ്യത സംഭവിക്കുന്നില്ലെങ്കിൽ പ്രതിയോഗി അയാളെ ന്യായാധിപനും ന്യായാധിപതി

ചേവകനും ഏൽപ്പിച്ചിട്ട് അയാൾ തടവിലാകുമെന്നും അറിയിക്കുന്നു. ഏത് തെറ്റിനും ശിക്ഷയുണ്ടാകുമെന്നാണ് കർത്താവ് ഇവിടെ വെളിവാക്കുന്നത്.

യേശുതമ്പുരാൻ തന്റെ തിരുവചനത്തിൽ ഇത്തരം വ്യവഹാരങ്ങളുടെ ആത്മീയ മുഖം പരലോകത്തു എപ്രകാരമായിരിക്കുമെന്ന് വ്യക്തമാക്കുന്നുണ്ട്. മനുഷ്യാത്മാവിന്റെ ഗതിയും ജീവിതവും പരലോകത്ത് ദൈവ സന്നിധിയിൽ സജീവമെന്ന് വിശ്വസിക്കുന്ന വിശ്വാസിക്ക് മാത്രമല്ല അവിശ്വാസിക്കും ഈവിധ പാപഭാരത്തിൽ നിന്നു അവിടെ രക്ഷപ്പെടുന്നതിനു സാദ്ധ്യമല്ലായെന്ന് യേശു വ്യക്തമാക്കുന്നു. പരലോകത്ത് ദൈവിക കോടതിയിലും ഈ കേസ് നിലനിൽക്കുമെന്നതിനു സംശയം ഇല്ല. യേശു അറിയിക്കുന്നത് "ഒടുവിലത്തെ കാശു പോലും കൊടുത്ത് തീരുവോളം നീ അവിടുന്നു പുറത്തു വരികില്ല എന്ന് സത്യമായിട്ടും ഞാൻ നിന്നോട് പറയുന്നു" എന്നാണ്. കൂടുതൽ വ്യക്തമായി പറഞ്ഞാൽ ദൈവം പാപിയുടെ പാപത്തിനു പരിഹാരം ഉണ്ടാകുംവരെ ആത്മാവിനെ തളച്ചിടുമെന്നാണ്. ഈ ബന്ധനം ഒരുവനിൽ അവന്റെ മരണശേഷം അവനു ദൈവത്തോട് ഉണ്ടാകേണ്ട ഐക്യത്തിനു വിഘാതമായി നിലനിൽക്കും. ഈ ആത്മീയ ദോഷത്തിനു പരിഹാരം മരണത്തിനു മുമ്പുതന്നെ ജീവിച്ചിരിക്കുന്നവർ തങ്ങളുടെ നടത്തയിൽ വരുത്തുവാൻ സഭ വിശ്വാസികളോട് എപ്പോഴും പ്രബോധിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇതിന്റെ പൊരുൾ, ഒരു വിശ്വാസി അവൻ ജഢത്തിൽ ജീവിച്ചിരിക്കുമ്പോൾ പാപപരിഹാരം ഇച്ഛിച്ച്, ക്രിസ്തുവിലൂടെയുള്ള ആത്മരക്ഷാ പരിജ്ഞാനം തിരിച്ചറിഞ്ഞ് സ്വന്ത പാപങ്ങൾക്ക് പരിഹാരം കണ്ടെത്തിയിരിക്കണമെന്നതാണ്. അനുതാപത്തോടു കൂടിയ ഏറ്റുപറച്ചിലും തിരുശരീരരക്തങ്ങളുടെ സ്വീകരണവും ഒരു വിശ്വാസിയെ ഇതിന് സഹായിക്കുന്നു.

ഇഴഞ്ഞ് നീങ്ങുന്ന ഇഹലോകത്തിലെ നമ്മുടെ ജീവിതത്തിനു ആത്മീയമിഴിവ് എല്ലായ്പ്പോഴും ലഭിച്ചെന്ന് വരികയില്ല. അങ്ങനെ ആവശ്യമായ പാപപരിഹാര യോഗ്യത അനേകർക്കും അവർ ഇഹലോകത്ത് നിന്നു വേർപെടുമ്പോൾ ഉണ്ടായിരിക്കുകയില്ല എന്നത് സംഭവിക്കാം. അങ്ങനെയുള്ളവർക്കായി പ്രാർത്ഥിപ്പാനും പരിഹാരക്രിയകൾ സമർപ്പിക്കാനും ജീവിച്ചിരിക്കുന്നവർക്ക് കടമയുണ്ട് (2 മക്കാബി 12:43). ജീവിച്ചിരുന്നാലും മരിച്ചാലും നാം ക്രിസ്തുവിനുള്ളവരാണെന്ന് വിശ്വസിച്ച് സകലർക്കും വേണ്ടി പ്രാർത്ഥിപ്പാനാണ് വി. വേദം നമ്മെ ആഹ്വാനം ചെയ്യുന്നത് (റോമാ 14:8, 9; 1 തീമോ. 2:4). ഉതിർന്നുപോകാത്ത സ്നേഹത്തിന്റെ സ്പന്ദനം, അത് മരണശേഷവും ഉറ്റവർ തങ്ങളുടെ പരേതർക്കു വേണ്ടി പ്രാർത്ഥിച്ചാൽ അത് അവർക്കു ഉപകാരമായിട്ട് വരുമെന്നത് നമ്മെ അറിയിക്കുന്നു. കൂടാതെ ഇത് സ്നേഹത്തിന്റെ സ്വഭാവവും ആണ് (1 കോരി. 13:8).

മരിച്ചുപോയ ലാസറിന്റേയും ധനവാന്റെയും ഉപമയിൽ ഒരു പുണ്യ വാന്റേയും ചില പാപങ്ങൾ ചെയ്തുപോയ മറ്റൊരുവന്റേയും ആത്മീയ നിലയല്ല വിവരിക്കുന്നത്, മറിച്ച് നന്മയും തിന്മയും തമ്മിലുള്ള അന്തര മാണ് അറിയിക്കുന്നത്. നന്മയിൽ പൂർണ്ണനും തിന്മയിൽ പൂർണ്ണനുമായ രണ്ട് ആത്മാക്കളുടെ ഗതിയാണ് ഇവിടെ വിവരിക്കുന്നത്. എല്ലാ മനു ഷ്യരും നന്മയിൽ പൂർണ്ണരോ തിന്മയിൽ പൂർണ്ണരോ ആയിട്ടല്ല ഈ ഭൂമി യിൽ നിന്നു പരലോകം പ്രാപിക്കുന്നതെന്ന് നാം അറിഞ്ഞിരിക്കേണ്ടതാ ണ്. പരലോകത്ത് ആത്മാക്കൾക്കുവേണ്ടി അനേകം വാസസ്ഥലങ്ങൾ ഒരുക്കുവാനായി യേശു പോയിരിക്കുന്നു (യോഹ. 14:2). ഈ വാസസ്ഥ ലങ്ങളിലേക്കുള്ള കവാടങ്ങൾ എല്ലാവർക്കുമായി തുറന്നിട്ടിരിക്കുന്നു; പക്ഷേ യോഗ്യതയുള്ളവർ മാത്രമാണ് അതിൽ പ്രവേശിക്കുന്നത്. വിവിധ തരത്തിലുള്ള ഈ യോഗ്യത നമ്മുടെ പ്രിയപ്പെട്ടവർക്കും മരണത്തിനു മുമ്പായി പുണ്യം പൂർണ്ണതയിൽ എത്തിച്ചേരാൻ കഴിയാത്തവർക്കും ലഭി ക്കുവാൻ വേണ്ടി പ്രാർത്ഥിപ്പാൻ നാം കടപ്പെട്ടവരാണ്. ഇത് അവരുടെ അവസാനത്തെ ചില്ലിക്കാശ് കൊടുത്തു വീട്ടുന്ന ക്രിയയാണ്.

## സന്ദേശ മുഖങ്ങൾ

### I

### പാപം

1. ആദിയിൽ പാപം ഉളവായത് ഏദൻതോട്ടത്തിലാണ് (റോമ. 5:12).
2. പാപത്തിന്റെ ഫലം പങ്കിട്ട് അനുഭവിക്കുന്നത് മനഃസാക്ഷിയാണ് (ഉൽപ്പ. 4:13).
3. പാപം മൂലം മനുഷ്യൻ തിന്മയ്ക്കു ദാസനും പാപത്തിനു കൂട്ടാളിയു മായി ഭവിക്കുന്നു (യോഹ. 8:34).
4. യേശു പാപപരിഹാരാർത്ഥം മരിച്ചു (എബ്രായ 9:26).
5. യേശുവിൽ വിശ്വസിച്ച് ആശ്രയിച്ചാൽ പാപങ്ങൾക്കു പരിഹാരം ഉണ്ടാ കുന്നു (റോമ. 3:24, 25).

### II

### പാപം മനുഷ്യാത്മാവിനെ ദൈവത്തിൽ നിന്ന് അകറ്റുന്നു

1. പാപം ചെയ്യുന്നത് ദൈവം വിലക്കിയിരിക്കുന്നു (ഉൽപ്പ. 2:17).
2. ചെറിയ പാപങ്ങളും വലിയ പാപങ്ങളും ദൈവം അപലപിക്കുന്നു (മത്താ. 5:22).
3. പാപത്തിന്റെ ഒഴുക്ക് ഹൃദയത്തിൽ വളരുവാൻ നാം അനുവദിക്കരുത് (മത്താ. 5:24).
4. ഹൃദയത്തിൽ പാപത്തിലേക്കുള്ള ചായ്വ് ഉണ്ടാകരുത് (മത്താ. 5:28).

5. ദൈവത്തോടും നന്മയോടുമുള്ള ചേർച്ച, പാപത്തെ സ്നേഹിക്കുന്നതിൽ നിന്നു നമ്മെ രക്ഷിക്കുന്നു (സങ്കീ. 1:1, 2).

## III

## വഴിപാട്

1. വഴിപാടിനേക്കാൾ ദൈവം ഇഷ്ടപ്പെടുന്നത് മനഃസാക്ഷിയുടെ വിശുദ്ധിയാണ്.

2. നമ്മുടെ വഴിപാടുകൾ ദൈവഹിതത്തെ പൂർത്തീകരിച്ചുകൊണ്ടുള്ളതാവണം.

3. പാപത്തിന്റെ കയ്പ്പേറിയ ഫലം ഇഹത്തിലും പരലോകത്തും നിലനിൽക്കും.

4. പാപത്തിന്റെ ഫലത്തെ നിർവീര്യമാക്കാൻ സത്യാനുതാപം ആവശ്യമാണ്.

5. പാപത്തിൽ വീഴാതെ നന്മയിൽ ഉറച്ച് നിൽക്കുന്നതിലൂടെ നമുക്ക് ഉണ്ടാകാവുന്ന നഷ്ടം നന്മ ചെയ്യുവാനുള്ള ദൈവഹിതത്തിന്റെ കാതലാണ്.